# VIVEKANANDA SAHITYA SARVASVAM

Part one: Yogatrayam (Malayalam)

Translation of the Complete Works of Swami Vivekananda from original English, Bengali & Sanskrit


Translators:

| | |
|---|---|
| C.G. Narayana Pillai, B.A.,B.L,L.T | |
| Swami Iswarananda | Chs.I-IX of Karmayogam |
| Swami Trailokyananda | Ch. X of ” |
| Swami Trailokyananda & Swami Sakhyananda | Part of Rajayogam |
| Swami Chinmayananda (SRK Nagar) | Part of ” |
| C.H. Kunhappa | Bhaktiyogam Introduction |

Notes: **Swami Trailokyananda**

Published by
President
Sri Ramakrishna Math
Puranattukara, Thrissur - 680 551

| | | |
|---|---|---|
| First Four Editions 1962,1979,1985,1990 | Copies | 15,000 |
| Reprint July 1997 | Copies | 2,000 |
| Reprint October 2001 | Copies | 4,000 |





Printed At
Prabuddhakeralam Press, Puranattukara.

**Price: 100/-**

## ശതാബ്ദ[1962–1963]സ്മാരക പ്രസിദ്ധീകരണങ്ങളുടെ
# പൊതുമുഖവുര

ശ്രീമദ് വിവേകാനന്ദസ്വാമികളുടെ ശതാബ്ദജയന്തി 1963–ൽ ആഘോഷിക്കാൻ പോകുകയാണ്. അന്നേക്ക്, ശതാബ്ദസ്മാരകമായി സ്വാമിജിയുടെ പ്രസംഗങ്ങൾ, ലേഖനങ്ങൾ, സംഭാഷണങ്ങൾ, കവിതകൾ, സൂക്തങ്ങൾ മുതലായവയുടെ സമ്പൂർണ്ണസമാഹാരമായ വിവേകാനന്ദസാഹിത്യസർവ്വസ്വം ഏഴു ഭാഗമായി മലയാളത്തിൽ പ്രസിദ്ധീകരിപ്പാൻ ഞങ്ങളുദ്ദേശിക്കുന്നു. അതിൽ ആദ്യത്തെ മൂന്നു ഭാഗം, ഒരു കൊല്ലം മുൻകൂറായിത്തന്നെ, പ്രകാശിപ്പിച്ചുകൊള്ളുന്നു. ബാക്കി നാലും 1963 ജനുവരിയിൽ പ്രസിദ്ധീകരിപ്പാൻ സാധിക്കുമെന്ന് ആശിക്കുകയും ചെയ്യുന്നു.

ശ്രീ സ്വാമികൾ 1893 സെപ്റ്റംബർ 11–ാംനു ആണ് ലോകസമക്ഷം ആദ്യമായി ഒരു പ്രസംഗം ചെയ്തത്. 1902 ജൂലായ് 4–ാംനു സ്വാമികൾ മഹാസമാധിയായി. ഈ ഒമ്പതു കൊല്ലത്തിനകം അവിടുന്നു ചെയ്ത പ്രസംഗങ്ങൾ വളരെയാണ്. അതിൽ കുറച്ചുമാത്രമേ നമുക്കു രേഖപ്പെട്ടു കിട്ടിയിട്ടുള്ളൂ. ഇത്രയെങ്കിലും കൈവന്നതിന്, സ്വാമിജിയുടെ ഇംഗ്ലീഷ് സെക്രട്ടറി യുവാവായ ജെ.ജെ. ഗുഡ്വിനോടാണു ലോകത്തിനു കടപ്പാട്. ഗുഡ്വിൻ 1895 ഒടുവിൽ അമേരിക്കയിൽവെച്ചു സ്വാമികളുടെ അന്തേവാസിയായി. അദ്ദേഹം 1896–ൽ ഇംഗ്ലണ്ടിലേക്കും 1897–ൽ ഭാരതത്തിലേക്കും സ്വാമിജിയെ അനുഗമിച്ചു. 1898 ജൂണിൽ ഊട്ടിയിൽവെച്ചു നിര്യാതനായി. ഊർജസ്വലനായ ഗുഡ്വിൻ കുശലതയോടും ശ്രദ്ധയോടും കൂടെ തൻെറ ഗുരുവിൻെറ അമൃതപദങ്ങൾ അണുവും വിട്ടുപോകാതെ ചൂടോടെ ശേഖരിച്ചുവെച്ചു. ഈ രണ്ടരക്കൊല്ലത്തിനുമുമ്പും പിമ്പും സ്വാമിജി പടിഞ്ഞാറുവെച്ചു ചെയ്ത ലോകവിസ്മാപകങ്ങളായ പ്രസംഗങ്ങൾ ഏറെയും നമുക്കു നഷ്ടപ്പെട്ടിരിക്കയാണ്. അവിടുന്നു കത്തുകളും ചില ലേഖനങ്ങളും കവിതകളുമൊഴിച്ച് ഒന്നുംതന്നെ സ്വന്തം കൈകൊണ്ട് എഴുതിയിട്ടില്ലെന്നു പറയാം. ['ഹിന്ദുധർമ്മം' എന്ന പ്രബന്ധം ചിക്കാഗോമതമഹാസമ്മേളനത്തിൽ എഴുതി വായിച്ചതും, യോഗസൂത്രവിവരണം ന്യൂയോർക്കിൽ വെച്ചു പറഞ്ഞുകൊടുത്തെഴുതിച്ചതുമാണ്.] അവിടുത്തെ അദ്ഭുതവാഗ്വൈഖരി അതിശക്തിയോടെ പെട്ടെന്നു പൊട്ടിപ്പുറപ്പെടാറേയുള്ളൂ. ഗുഡ്വിൻെറ ചുരുക്കെഴുത്തിനു പുറമെ സ്വാമിജിയുടെ കിഴക്കരും പടിഞ്ഞാററുമായ പല ശിഷ്യരുടെയും തൽക്കാലക്കുറിപ്പുകളും പിൽക്കാലക്കുറിപ്പുകളും പത്രറിപ്പോർട്ടുകളും സാഹിത്യസർവ്വസ്വത്തിലേക്കുള്ള വിലപ്പെട്ട മുതൽക്കൂട്ടുകളായിട്ടുണ്ട്. സ്വാമിജിയുടെ വിശ്രുതശിഷ്യയായ സിസ്റ്റർ നിവേദിതയുടെ പ്രൗഢമായ അവതാരിക വിവേകാനന്ദസാഹിത്യത്തെസ്സംബന്ധിച്ച ഒരു പ്രാമാണികരേഖയാണ്.

സ്വാമിജിയുടെ കൃതികൾ ഇംഗ്ലീഷിൽ സമ്പൂർണ്ണസമാഹാരരൂപത്തിൽ ആദ്യം പ്രസിദ്ധീകരിച്ചത് 1907–ലാണ്, അൽമോറാ അദ്വൈതാശ്രമത്തിൽനിന്ന്. അന്നതു നാലു ഭാഗമായിരുന്നതു ക്രമേണ കൂടുതൽ രേഖകൾ വന്നുചേർന്ന മുറയ്ക്കു വർദ്ധിച്ച് ഇപ്പോൾ എട്ടായിട്ടുണ്ട്. ഈ എട്ടും സൗകര്യമുദ്ദേശിച്ചു വിഷയവിഭാഗം ചെയ്തു താഴെപ്പറയും

പ്രകാരം ഏഴാക്കുകയാണു ഞങ്ങൾ ചെയ്തിരിക്കുന്നത്.

ഒന്നാം ഭാഗം — യോഗത്രയം
- 1 കർമ്മയോഗം
- 2 രാജയോഗം
- 3 ഭക്തിയോഗം

രണ്ടാം ഭാഗം — ജ്ഞാനയോഗം

മൂന്നാം ഭാഗം — ഉത്തിഷ്ഠ ഭാരത!
- 1 ഭാരതീയപ്രസംഗങ്ങൾ
- 2 ഭാരതത്തോട്
- 3 ഭാരതവും ഭാരതീയരും

നാലാം ഭാഗം — തത്ത്വാന്വേഷണം
- 1 ധർമ്മപരിചയം
- 2 ഹിന്ദുധർമ്മപരിചയം
- 3 യോഗപരിചയം
- 4 വേദാന്തപരിചയം

[തത്തദ് വിഷയകമായുള്ള മറ്റു മുഖ്യപ്രസംഗങ്ങളും ശിഷ്യരുടെ പാഠക്കുറിപ്പുകളും മറ്റും]

അഞ്ചാം ഭാഗം — കത്തുകൾ

ആറാം ഭാഗം — സംഭാഷണങ്ങൾ
- 1 സ്വാമിശിഷ്യസംവാദം
- 2 അമൃതഭാഷണം
- 3 ചോദ്യോത്തരങ്ങൾ
- 4 കൂടിക്കാഴ്ചകൾ

ഏഴാം ഭാഗം — മഹച്ചരിതങ്ങളും കവിതകളും മറ്റും;
- 1 മഹച്ചരിതങ്ങൾ
- 2 കവിതകൾ
- 3 സൂക്തങ്ങൾ
- 4 കിഴക്കും പടിഞ്ഞാറും
- 5 പാശ്ചാത്യപര്യടനം
- 6 ലഘുകൃതികൾ

വിവേകാനന്ദസാഹിത്യസർവ്വസ്വത്തിന്റെ മൂലം ഇംഗ്ലീഷും ബംഗാളിയും സംസ്കൃതവുമാണ്. നേരിട്ടു മൂലഭാഷയിൽനിന്നുതന്നെയാണു വിവർത്തനം. വിവർത്തകന്മാരേവരും വിവേകാനന്ദസാഹിത്യത്തിന്റെ ചിരവിദ്യാർത്ഥികളാണ്, 'പ്രതിപദം പൂർണ്ണാമൃതാസ്വാദനം' കൊതിച്ചു പുറപ്പെട്ടവരാണ്. എല്ലാവരും സർവ്വാത്മനാ പ്രയത്നിച്ചിട്ടു

ണ്ടെന്നല്ലാതെ ആരും അപ്രമാദിത്വം അവകാശപ്പെടുന്നില്ല. അങ്ങനെ തന്നെ പ്രസാധകന്മാരും. സാഹിത്യപ്രസാധനം ഏറെയും ശ്രീ കുട്ടികൃഷ്ണമാരാരും കുറെ ശ്രീ എസ്. ഗുപ്തൻനായരുമാണു ചെയ്തത്. ബാക്കിയുള്ള വരെല്ലാം വിവർത്തനപ്രസാധനത്തിൽ ശ്രദ്ധിച്ചു. ത്രൈലോക്യാനന്ദസ്വാമിയാണു ശാസ്ത്രപ്രസാധനം ചെയ്തത്. പാതഞ്ജലയോഗസൂത്രങ്ങളുടെ പദാർത്ഥവും ചുവടെയുള്ള വ്യാഖ്യാനക്കുറിപ്പുകളും തയ്യാറാക്കുന്നതിൽ ശ്രീമദ് പ്രകാശാനന്ദസ്വാമികളോടു ഞങ്ങൾക്കു വളരെ കടപ്പാടുണ്ട്.

ഈ മലയാളപ്പതിപ്പിൻെറ – പ്രത്യേകിച്ചും ആദ്യത്തെ രണ്ടു ഭാഗങ്ങളുടെ – ഒരു വൈശിഷ്ട്യം ഇതിലെ ചുവട്ടെഴുത്താണ്. ‘എൻെറ സമരപരിപാടി’ എന്ന സുപ്രസിദ്ധമായ മദ്രാസ്പ്രസംഗത്തിൽ ശ്രീ സ്വാമികൾ പറയുന്നു; “നാം ശ്രദ്ധിക്കേണ്ട ഒന്നാമത്തെ ജോലി ഇതാണ്; ഉപനിഷത്തുകളിലും മതഗ്രന്ഥങ്ങളിലും പുരാണങ്ങളിലുമുള്ള അത്യദ്ഭുതസത്യങ്ങൾ അവയിൽനിന്നു വെളിയിൽ കൊണ്ടുവരണം, ........നാട്ടിലെങ്ങും പരക്കെ ചിതറണം. അങ്ങനെ പ്രസ്തുത സത്യങ്ങൾ വടക്കുമുതൽ തെക്കുവരെ, കിഴക്കുമുതൽ പടിഞ്ഞാറുവരെ, ഹിമാലയം മുതൽ കന്യാകുമാരിവരെ, സിന്ധുമുതൽ ബ്രഹ്മപുത്രവരെ തീപോലെ കത്തിക്കാളി നാടാകെ നടമാടട്ടെ! ഓരോരുത്തനും അവയെ അറിയണം..... ആളുകൾ ഇതാദ്യം കേൾക്കട്ടെ! തങ്ങളുടെ മതഗ്രന്ഥങ്ങളിലുള്ള മഹത്തായ സത്യങ്ങൾ കേൾക്കുവാൻ സഹായിക്കുന്നവന് അതിലും മെച്ചപ്പെട്ട മറ്റൊരു കർമ്മം ഇന്നു ചെയ്യാനില്ല.“ (വി.സാ.സ. മൂന്നാം ഭാഗം) ശ്രീ സ്വാമികൾതന്നെ തൻെറ വാഗ്വർഷത്തിലൂടെ ചെയ്തത് അതാണ്. നമ്മുടെ ശാസ്ത്രങ്ങളിലെ ആശയങ്ങൾകൊണ്ടു തുടുത്തതാണ് അവിടുത്തെ വാക്കുകളെല്ലാം. ആ ശാസ്ത്രവാക്യങ്ങൾ – പ്രസക്തങ്ങളും പ്രസക്താനുപ്രസക്തങ്ങളും – ആവതു തേടിപ്പിടിച്ചു ചുവടെ ചേർത്തിട്ടുണ്ട്. ഇതുകൊണ്ടെല്ലാമായെന്നോ, ഒക്കെ ഉചിതതമമെന്നോ ഞങ്ങൾക്കു ഭാവമില്ല. ഇങ്ങനെയൊരു ചുവട്ടെഴുത്തും മൂലകൃതിയിലില്ല. അവിടുത്തെ വാക്കുകൾക്കു പ്രാമാണ്യം കൊടുപ്പാനല്ല ഈ ഉദ്ധാരണങ്ങൾ: വാസ്തവത്തിൽ, ശാസ്ത്രങ്ങൾ ശ്രീ സ്വാമിജിയുടെ വാക്കുകളിലും വാക്കുകളെക്കൊണ്ടും ആത്മലാഭത്തിനു വെമ്പുകയാണ്. ആളുകൾക്കു പരക്കെയുണ്ടാകണമെന്നു ശ്രീ സ്വാമികൾ ഉള്ളിൽത്തട്ടി അഭിലഷിച്ച ശാസ്ത്രപരിചയം, അതിലാഗ്രഹമുള്ളവർക്ക്, ഈ ചുവട്ടെഴുത്തുകളിൽ സുലഭമാണ്. അല്ലാത്തവർക്കു വിവേകാനന്ദ സാഹിത്യം മാത്രം വായിച്ചുപോകുവാൻ തടവില്ലതാനും.

വിവേകാനന്ദസാഹിത്യത്തിൽത്തന്നെ ബ്രാക്കറ്റിൽ കൊടുത്തിട്ടുള്ളത് വിശദീകരണത്തിനായി ഞങ്ങൾ ചേർത്തിട്ടുള്ളതാണ്. ഓരോ ഭാഗത്തിൻെറയും ഒടുവിലായി ഗ്രന്ഥസൂചി, വാക്യസൂചി, വിഷയസൂചി ഇത്രയും കൊടുത്തിട്ടുള്ളതു വിദ്യാർത്ഥികൾക്കും ഗവേഷകന്മാർക്കും വളരെ പ്രയോജനകരമാകുമെന്നു വിശ്വസിക്കുന്നു. വിവർത്തനം മൂലവുമായി ഒത്തുനോക്കണമെന്നുള്ളവരുടെ സൗകര്യത്തിന് മൂലസൂചി (Cross - reference to the orginal)കൊടുത്തി

ട്ടുണ്ട്. ഒന്നാം ഭാഗത്തിൽ യോഗസൂത്രപാഠവും സൂത്രസൂചിയും കൂടെ വിദ്യാർത്ഥികളുടെ സൗകര്യാർത്ഥം കൊടുത്തിട്ടുണ്ട്. ചിര സ്മരണീയനായ ശ്രീ സ്വാമികളുടെ ഒരു പടവും ഓരോ ഭാഗത്തിലും ചേർത്തിട്ടുണ്ട്.

പ്രസിദ്ധീകരണം വളരെയാളുകൾ സർവ്വാത്മനാ സഹകരിച്ചതു കൊണ്ടാണു സാധിച്ചിട്ടുള്ളത്. വിവർത്തകൻമാരും പ്രസാധകൻമാരും പ്രൂഫ് വായനക്കാരും വളരെയധികം പണിയെടുത്തിട്ടുണ്ട്. അക്ഷര ത്തിലും അർത്ഥത്തിലും വളരെ പിഴകൾ കണ്ണിൽപ്പെടാതെ കിടപ്പു ണ്ടാവാം. അതെല്ലാം സജ്ജനങ്ങൾ പൊറുത്തു തിരുത്തിവായിക്കു വാൻ അപേക്ഷ.

ഒരുലക്ഷത്തിപ്പതിനായിരത്തിൽപ്പരം ഉറുപ്പിക ചെലവുള്ള ഈ ശതാബ്ദസ്മാരകപ്രസിദ്ധീകരണത്തിൻെറ ദേശീയഗൗരവവും സാഹി ത്യ മഹിമയും കരുതി ഇത് അത്യുന്നതസാഹായ്യാർഹമാണെന്നു കേരള സാഹിത്യഅക്കാദമിയുടെ നിർവാഹകസമിതി ഏകകണ്ഠമായി കേന്ദ്രസർക്കാരിനോടഭിപ്രായപ്പെട്ടതിൽ ഞങ്ങൾക്കഭിമാനവും നന്ദിയുമുണ്ട്. ഭാരതീയഭാഷകളിൽ വിവേകാനന്ദസാഹിത്യ പ്രസിദ്ധീ കരണത്തിനു സാഹായ്യം നൽകാൻ പ്രാദേശിക രാമകൃഷ്ണാശ്രമ ങ്ങൾ ബേലൂർമഠം വഴി കേന്ദ്രസർക്കാരിനോടപേക്ഷിക്കുകയും അതു സസന്തോഷം അനുവദിക്കപ്പെടുകയും ചെയ്തു. മലയാളത്തിന് അമ്പതിനായിരം ഉറുപ്പിക അനുവദിച്ചു. കേരള സർക്കാരും ഞങ്ങളു ടെ സാഹായ്യാഭ്യർത്ഥനയെ കൈക്കൊണ്ടു പതിനായിരം ഉറുപ്പിക അനുവദിച്ചുതന്നു - രണ്ടു സർക്കാരിനോടും അളവറ്റ കൃതജ്ഞത. അതുപോലെ മറ്റെത്രയോ തരത്തിൽ ഞങ്ങളെ സഹായിച്ചിട്ടുള്ള എല്ലാ വരോടും

എല്ലാറ്റിനും പുറമെ, ഇത്രയും മനോഹരമായി അച്ചടിച്ചുതന്ന 'മാതൃഭൂമി' പ്രസ്സിനോട് ഞങ്ങൾക്കുള്ള കടപ്പാടു കുറച്ചൊന്നുമല്ല. അതിലെ എല്ലാ പ്രവർത്തകരും വിവേകാനന്ദസാഹിത്യപ്രസിദ്ധീകരണം. അവരുടെ സ്വന്തംപോലെ വാത്സല്യപൂർവ്വം കരുതി അങ്ങേയറ്റം പരിശ്രമിച്ചിട്ടുണ്ട്. അവർക്കും ഞങ്ങളുടെ നന്ദി.

വിവേകാനന്ദസാഹിത്യം മലയാളത്തിൽ ഒരു വലിയ ശക്തിയായി ത്തീരണേ എന്നു നേർന്നുകൊണ്ടു ഞങ്ങൾ ഈ സ്മാരകഗ്രന്ഥം ഭഗവത്പാദാർപ്പണം ചെയ്തുകൊള്ളുന്നു.

ജനുവരി 28, 1962 — **- പ്രസാധകൻമാർ**

## ഒന്നാം ഭാഗത്തെപ്പറ്റി

വിവേകാനന്ദസാഹിത്യസർവ്വസ്വം ഒന്നാംഭാഗം കർമ്മയോഗവും രാജയോഗവും ഭക്തിയോഗവും കൂടിയ യോഗത്രയമാണ്. ശ്രീ വിവേകാനന്ദസ്വാമികൾ ന്യൂയോർക്കിൽവെച്ച് തനിക്ക് ഏറ്റവും അരുമപ്പെട്ട കുറെ ശിഷ്യർക്കായി യോഗപാഠം നടത്തി. അപ്പോൾത്തന്നെ ഗുഡ്വിൻ അതു ചുരുക്കെഴുത്തിൽ കുറിച്ചെടുത്തു. പാതഞ്ജലയോഗസൂത്രവിവരണം മിസ്. എസ്. ഈ. വാൽഡോ ആണ് എഴുതിയെടുത്തത്. ഈ രണ്ടു ശിഷ്യരുടെയും ഭക്തിപൂർവ്വമായ പ്രയത്നത്തിൻെറ ഫലമായി 1896 –ൽ സ്വാമിജിയുടെ മേൽനോട്ടത്തിൽ, ഈ മൂന്നു യോഗങ്ങളും ന്യൂയോർക്കിൽ പ്രകാശിതങ്ങളായി.

മനുഷ്യനുൾപ്പെടെ എല്ലാ പ്രാണികളും കർമ്മം ചെയ്തുകൊണ്ടേ ഇരിക്കുകയാണ്. ഇതുകരുതി പലരും, ഭക്തിയും ജ്ഞാനവും ധ്യാനവുമില്ലാതെ തങ്ങൾ കർമ്മയോഗികളാണെന്നഭിമാനിക്കുന്നു. കുളിക്കുക, ഉണ്ണുക, ഉറങ്ങുക, കൃഷി, കച്ചവടം, ഉദ്യോഗം, രാഷ്ട്രീയം മുതലായ കർമ്മങ്ങളിൽ ഏർപ്പെടുകതന്നെ കർമ്മയോഗം എന്നാണ് ഇവരുടെ ധാരണ. ഇതിൽക്കവിഞ്ഞ് കർമ്മശാസ്ത്രം എന്നൊന്നുണ്ടെന്നുതന്നെ അവരറിയുന്നില്ല. കേരളത്തിൽ ഉന്നതാധികാരസ്ഥാനത്തിരുന്ന ഒരു പ്രമുഖ രാഷ്ട്രീയപ്രവർത്തകൻ ഒരിക്കൽ പറയുകയുണ്ടായത്രേ; 'എനിക്കു കർമ്മയോഗമാണിഷ്ടം, എന്നാൽ കർമ്മഫലം ത്യജിക്കണമെന്നു പറയുന്നതു ഞാനിഷ്ടപ്പെടുന്നില്ല.' കർമ്മയോഗത്തെപ്പറ്റി അഭ്യസ്തവിദ്യർക്കുപോലും ഇത്ര അജ്ഞതകാണുമ്പോൾ, ഈ ശാസ്ത്രത്തിൻെറ ഗൗരവം സാധാരണക്കാർ മനസ്സിലാക്കാത്തതിൽ ആശ്ചര്യമില്ല. മറ്റു ചിലർ കർമ്മമെന്ന പദത്തിന് അതിസങ്കുചിതമായ അർത്ഥം കല്പിച്ച് വൈദികവും സ്മാർത്തവുമായ കർമ്മാനുഷ്ഠാനത്തെ കർമ്മയോഗമെന്നു ധരിക്കുന്നു. അവർ കർമ്മശാസ്ത്രത്തിൻെറ അത്യഗാധതയും വൈപുല്യവും അറിയായ്കയാൽ തങ്ങൾ ചെയ്യുന്ന കർമ്മങ്ങളെ, ആദ്ധ്യാത്മികമൂല്യങ്ങളോടു ഘടിപ്പിച്ച് തദ്വാരാ പരമപുരുഷാർത്ഥമായ ആത്മജ്ഞാനത്തെയോ മോക്ഷത്തെയോ പ്രാപിക്കത്തക്ക വിധത്തിൽ, കർമ്മയോഗമാക്കുവാൻ ഉദ്ദേശിക്കുന്നില്ല. എത്ര വലിയ നഷ്ടമാണ് തങ്ങൾക്കു പറ്റുന്നതെന്ന് അവർ മനസ്സിലാക്കുന്നില്ല. ഉറക്കമുണർന്ന് വീണ്ടും ഉറങ്ങുന്നതുവരെ വണ്ടിക്കാളയെപ്പോലെ ഭാരം വലിച്ച് ജീവിതകാലം മുഴുവൻ കഷ്ടപ്പെട്ട് അനവധി ബന്ധങ്ങളും രാഗദ്വേഷാദികളും സൃഷ്ടിച്ച് പ്രതീക്ഷകൾ പൊളിഞ്ഞു നിരാശതപൂണ്ട് ദുഃഖസമുദ്രത്തിൽ മുഴുകി ഇവിടം വിട്ടുപോകേണ്ടിവരുന്ന ഇക്കൂട്ടർക്ക്, ആ കർമ്മങ്ങളെത്തന്നെ എങ്ങനെ ചെയ്താൽ ജീവിച്ചിരിക്കുമ്പോൾത്തന്നെ ശാന്തിയും മോക്ഷാനുഭൂതിയും നിർവൃതിയും സാധിക്കാമെന്നാണ് കർമ്മയോഗം ഉപദേശിക്കുന്നത്. കർമ്മയോഗം മറ്റേതു യോഗത്തെപ്പോലെയും ശാസ്ത്രീയമായി

അനുഷ്ഠിക്കേണ്ടതാണെന്ന് ഈ ഗ്രന്ഥപരിചയംകൊണ്ട് അവർക്ക് മനസ്സിലാക്കാം.

അടുത്തകാലംവരെ കർമ്മയോഗത്തെ പ്രതിപാദിച്ചിരുന്ന ഏകശാസ്ത്ര ഗ്രന്ഥം ഭഗവദ്ഗീത മാത്രമായിരുന്നു എന്നു പറയാം. എന്നാൽ ഈ ശാസ്ത്രത്തിൻെറ പല വശങ്ങളും ഗീതയിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടില്ല. ശ്രീവിവേകാനന്ദസ്വാമികളാകട്ടെ, അങ്ങനെയുള്ള പല ആശയങ്ങളും കർമ്മയോഗത്തെ കൂലങ്കഷമായി പ്രതിപാദിക്കുന്നതിനിടയിൽ സവിസ്തരം വിശദീകരിച്ചിട്ടുണ്ട്. ആധുനികന്മാരുടെ ചിന്താഗതിക്കനുസരിച്ചാണ് സ്വാമികളുടെ വിശദീകരണം എന്നതുകൊണ്ട് ഈ ഗ്രന്ഥം പ്രാചീനശാസ്ത്രഗ്രന്ഥങ്ങളിൽ പരിചയമില്ലാത്തവർക്കുകൂടി അത്യധികം ആകർഷകവും ഇന്നത്തെ മനഃശാസ്ത്രപണ്ഡിതന്മാർക്കും സമുദായശാസ്ത്രജ്ഞന്മാർക്കും സുസമ്മതവുമാണ്. ശ്രീ സ്വാമികളെഴുതിയ കർമ്മയോഗത്തിൽ എട്ട് അദ്ധ്യായങ്ങളേ ഉള്ളു. എന്നാൽ ഏതദ്വിഷയകമായി എത്രയും വിലപ്പെട്ട രണ്ട് അദ്ധ്യായ ങ്ങൾ (9 –ഉം 10 –ഉം) ശ്രീ സ്വാമികളുടെ പ്രസംഗങ്ങളിൽനിന്നും പ്രഭാഷണങ്ങളിൽനിന്നും തിരഞ്ഞെടുത്ത് ഞങ്ങൾ ചേർത്തതാണ്.

രാജയോഗം വാസ്തവത്തിൽ മതപ്രദീപമാണ്. ഒരു സവിശേഷമത ത്തിൻെറയും തത്ത്വങ്ങളെയല്ല അതു പ്രതിപാദിക്കുന്നത്. സർവ്വമത സാമാന്യമായും സർവ്വമതപ്രതിഷ്ഠയായും സർവ്വമതക്കാതലായും എന്തൊന്നുണ്ടോ അതിനെയത്രേ രാജയോഗം പ്രകാശിപ്പിക്കുന്നത്: സർവ്വമനുഷ്യസാധാരണമായ ആ പ്രകൃതിയിലാണ് രാജയോഗരശ്മി കൾ ചെന്നടിക്കുന്നത്. അതിലെത്തിച്ചേർന്നു ജീവിതഫലം പ്രാപിക്കാ നുള്ള ദുർഗ്ഗമാർഗ്ഗം വെട്ടിത്തെളിയിച്ച് സുഖസഞ്ചാരയോഗ്യമാക്കുക യാണ് യോഗാചാര്യൻ ചെയ്തിരിക്കുന്നത്. ഇതു ഹിന്ദുക്കളുടെമാത്രം സ്വത്തല്ല: ഇതിൽ ജാതിഭേദമില്ല: സ്ത്രീപുരുഷഭേദവുമില്ല. ദേശകാല വർഗ്ഗാദി നാനാഭേദകങ്ങളെ വേർപ്പെടുത്തി മനുഷ്യത്വമാത്രത്തെക്കൊ ണ്ടാണ് രാജയോഗം വ്യാപരിക്കുന്നത്. മനുഷ്യൻ മനുഷ്യനായാൽ മതി, ഈശ്വരനുണ്ടെന്നുപോലും വിശ്വസിക്കണമെന്നില്ല എന്നത്രേ യോഗി പറയുന്നത്. എന്തുണ്ട് എന്തില്ല എന്ന് അവനവൻ നോക്കി യറിയണം. മതതത്ത്വങ്ങൾ വെറും വിശ്വാസപ്രതിഷ്ഠിതങ്ങളല്ല: ജഡപ്രകൃതിശാസ്ത്രതത്ത്വങ്ങളെപ്പോലെ അവയും നിരീക്ഷണപരീക്ഷ ണങ്ങൾമൂലം പ്രത്യക്ഷപ്പെടുന്നവയാണ്: പരീക്ഷിച്ചുനോക്കുക എന്ന് യോഗി സർവ്വമനുഷ്യരെയും ക്ഷണിക്കുന്നു. മതസാരം ഇതേയുള്ളു എന്ന് ശക്തിയോടും വ്യക്തമായും ഉദ്ഘോഷിക്കുന്ന ശാസ്ത്രമത്രേ രാജയോഗം. ഇതിൻെറ പൂർവ്വാർദ്ധം യോഗശാസ്ത്രപീഠികയും, ഉത്തരാർദ്ധം പാതഞ്ജലയോഗസൂത്രങ്ങളും അവയ്ക്കു സ്വാമികളുടെ വിവരണവുമാകുന്നു.

സകലമനുഷ്യർക്കും ആത്യന്തികദുഃഖവിമുക്തിയും അഭയപ്രതിഷ്ഠ

യും കൈവരുത്താൻവേണ്ടി കരുണാനിധിയായ ശ്രീപതഞ്ജലി മഹർഷി പുരാതനമായ യോഗദർശനം 195 സൂത്രങ്ങളിലായി നിബന്ധിച്ചതാണ് യോഗസൂത്രങ്ങൾ. സ്വന്തം ബാഹ്യാഭ്യന്തരപ്രകൃതികളെ അതിക്രമിച്ച് സ്വതന്ത്രനാകാൻ മനുഷ്യൻ ആയിരമായിരം കൊല്ലങ്ങളായി പരിശ്രമിച്ചിട്ടുണ്ട്, അൽഭുതകരങ്ങളായ നേട്ടങ്ങളും ഉണ്ടായിട്ടുണ്ട്. അതിനെയൊക്കെ ചിട്ടപ്പെടുത്തി അതുല്യശാസ്ത്രമാക്കുകയാണ് മഹർഷി ചെയ്തത്. അഖിലലോകരെയും ജീവിതവിജയത്തിലേക്കു നയിക്കുന്ന – സ്വാതന്ത്ര്യേപ്സുക്കളായ ആർക്കും ആരോഹണം ചെയ്യാവുന്ന – എട്ടു പടവുകളുള്ള സോപാനപംക്തിയാണ് ഭഗവാൻ പതഞ്ജലി തുറന്നുതന്നതും സ്വാമിജി വിവരിച്ചിരിക്കുന്നതും.

സ്വയം ധർമ്മമേഘമായി യോഗാമൃതം വർഷിച്ച പതഞ്ജലിമഹർഷി ആദിശേഷന്റെ അവതാരമാണെന്നു വിശ്വസിക്കപ്പെടുന്നു. യോഗസൂത്രങ്ങൾകൊണ്ട് ചിത്തത്തിന്റെയും പാണിനി (വ്യാകരണ)സൂത്രങ്ങളുടെ മഹാഭാഷ്യകൊണ്ടും വാക്കുകളുടെയും വൈദ്യക (ചരകസംഹിത)ഗ്രന്ഥംകൊണ്ടു ശരീരത്തിന്റെയും കളങ്കം കളഞ്ഞ് ത്രികരണശുദ്ധി നല്കിയ മുനിപ്രവരനെന്ന് അദ്ദേഹത്തെ പരമ്പരയാ സ്മരിക്കാറുണ്ട്.[1] പരമാർത്ഥസാരം[2] അഥവാ ആര്യാപഞ്ചാശീതി എന്ന ഒരു വേദാന്തഗ്രന്ഥവും അദ്ദേഹത്തിന്റെതായി അറിയപ്പെടുന്നു. ക്രി. മു. 1400 –ാമാണ്ടിടയ്ക്കാണ് അദ്ദേഹത്തിന്റെ കാലമെന്ന് സ്വാമിജി പറയുന്നു. ക്രി. മു. 200 കൊല്ലമെന്നാണ് ആധുനികന്മാരുടെ അഭിപ്രായം.

യോഗസൂത്രവ്യാഖ്യാനങ്ങളിൽ പ്രാചീനമതവും സർവ്വാദൃതവുമായത് (1) വ്യാസഭാഷ്യമാണ്. യോഗസാഗരാവഗാഹിയായ അതിന്റെ ഭാഷ യുക്തിപ്രൗഢവും വിശദസുന്ദരവുമാണ്. ഈ ഭാഷ്യത്തിനു മൂന്നു വ്യാഖ്യാനങ്ങൾ പ്രകാശിതങ്ങളായിട്ടുണ്ട്. (2) ശ്രീശങ്കരാചാര്യ സ്വാമികളുടെ (എന്നു വിശ്വസിക്കപ്പെടുന്ന) പാതഞ്ജലയോഗസൂത്ര ഭാഷ്യവിവരണവും (3) ശ്രീവാചസ്പതിമിശ്രന്റെ തത്ത്വവൈശാരദിയും (4) ശ്രീ വിജ്ഞാനഭിക്ഷുവിന്റെ യോഗവാർത്തികവും. യോഗസൂത്രങ്ങൾക്കു നേരിട്ടുതന്നെ പല ടീകകളും മുദ്രിതങ്ങളായിട്ടുണ്ട്. (5) ശ്രീഭോജദേവന്റെ 'രാജമാർത്താണ്ഡ'വൃത്തി: (6) ശ്രീവിജ്ഞാന

---

1 യോഗേന ചിത്തസ്യ പദേന വാചാം
മലം ശരീരസ്യ ച വൈദ്യകേന
യോഽപാകരോത് തം പ്രവരം മുനീനാം
പതഞ്ജലിം പ്രാഞ്ജലിരാനതോഽസ്മി.
പാതഞ്ജല–മഹാഭാഷ്യ – ചരകപ്രതിസംസ്കൃതൈഃ
മനോവാക്കായദോഷണാം ഹർത്രേഽഹിപതയേ നമഃ.

2 പരമാർഥസാരത്തിൽത്തന്നെ;
വേദാന്തശാസ്ത്രമഖിലം വിലോക്യശേഷസ്തു ജഗത ആധാരഃ
ആര്യാപഞ്ചാശീത്യാ ബബന്ധ പരമാർത്ഥസാരമിദം.

ഭിക്ഷുശിഷ്യനായ ശ്രീ ഗണേശൻെറ 'യോഗസൂത്രദീപിക': (7) അതിന നുസരിച്ച് ശ്രീ നാഗോജിഭട്ടൻെറ വൃത്തി: (8) ശ്രീ രാമാനന്ദയതിയുടെ 'മണിപ്രഭാ'വൃത്തി: (9) ശ്രീനാരായണതീർത്ഥൻെറ യോഗസിദ്ധാന്ത ചന്ദ്രികയും; (10) സൂത്രാർത്ഥബോധിനിയും; (11) ശ്രീ സദാശിവ ബ്രഹ്മേന്ദ്രസരസ്വതികൃതമായ 'യോഗസുധാകര' വൃത്തി: (12) പദബോധിനിടീക.

ഞങ്ങളുടെ പ്രസിദ്ധീകരണത്തിൻെറ ഒരു സവിശേഷത യോഗ ശാസ്ത്രത്തെ കുറേക്കൂടെ അടുത്തറിയണമെന്നുള്ള വിദ്യാർത്ഥികൾക്കു വേണ്ടി പ്രതിപദാർത്ഥവും ചുവട്ടെഴുത്തായി വ്യാഖ്യാനക്കുറിപ്പുകളും കൊടുത്തിട്ടുള്ളതാണ്. ഇതിൽ ഞങ്ങൾക്ക് മുഖ്യാവലംബം 'പദബോധിനി' ടീകയാണ്. അതും പോരാത്തിടത്ത് വ്യാസഭാഷ്യവും തത്ത്വവൈശാരദിയും ഭാഷ്യവിവരണവും ഉപയോഗിച്ചിട്ടുണ്ട്.

ആസ്തികന്മാരിൽ അധികപക്ഷവും ഭക്തിമാർഗ്ഗം അനുസരിക്കുന്ന വരാണല്ലോ. എന്നാൽ ഭക്തി എന്നത് യഥാർത്ഥത്തിൽ എന്താണ്? അതിൻെറ ഉത്പത്തിയും വളർച്ചയും പര്യവസാനവും എങ്ങനെ? ഭജനീയൻെറ സ്വഭാവമെന്ത്? ഈശ്വരതത്ത്വമെന്ത്? ഈശ്വരൻ ഒന്നോ അനേകമോ? ഏതീശ്വരനെയാണ് ഭജിക്കേണ്ടത്? അതിനു മന്ത്രം വേണമോ? ഗുരു വേണമോ? എന്നിങ്ങനെയുള്ള പ്രധാന വിഷയങ്ങളെപ്പറ്റി ശരിയായ ബോധം ഭക്തന്മാർക്കുണ്ടാകേണ്ടതാ ണല്ലോ. ആ ബോധം ആവശ്യമാണെന്നു വിചാരിക്കുന്ന ഭക്തന്മാർ പോലും ചുരുക്കമാണെന്നാണു കാണുന്നത്! അതിനു ഒരു കാരണം ഈ വിഷയങ്ങളെ സുഗമമായി പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളുടെ കുറവോ ഇല്ലായ്മതന്നെയോ ആവാം. ഈ വിടവു നികത്തുന്നതാണ് ശ്രീ വിവേകാനന്ദസ്വാമികളുടെ ഭക്തിയോഗം.

ഇതു പ്രമാണപ്പെട്ട ഭക്തിശാസ്ത്രഗ്രന്ഥങ്ങളെയും പൂർവ്വാചാര്യന്മാ രെയും പൂർണ്ണമായനുസരിക്കുന്നതോടൊപ്പം ആധുനികലോകത്തിൻെറ തർക്കബുദ്ധിയേയും തർക്കജിജ്ഞാസയേയും പൂർണ്ണമായി ശമിപ്പി പ്പാൻ മതിയായുമിരിക്കുന്നു. ഭക്തി വിഷയത്തിൽ അറിഞ്ഞിരി ക്കേണ്ട മുഖ്യസംഗതികളെല്ലാം സുവ്യക്തമായും യുക്തിയുക്തമായും പ്രതിപാദിച്ചുകൊണ്ടാണ് സ്വാമിജി ഗ്രന്ഥം നിർമ്മിച്ചിരിക്കുന്നത്.

ഈ യോഗഗ്രന്ഥങ്ങളിലെല്ലാംതന്നെ ശാസ്ത്രപ്രൗഢിയും ഗുരുപാര മ്പര്യഗൗരവവും സ്വാനുഭവമാധുര്യവും പ്രതിപാദനസൗന്ദര്യവും ഒത്തിണങ്ങിയിരിക്കുന്നു. കർമ്മവും യോഗവും ഭക്തിയും ജ്ഞാന വും തമ്മിലുള്ള അദ്ഭുതസമന്വയവും ഇവിടെ കാണാം.

ജനുവരി 28, 1962 –പ്രസാധകന്മാർ

# വിഷയാനുക്രമണിക


| | |
|---|---|
| പൊതുമുഖവുര ..... | iii |
| ഒന്നാം ഭാഗത്തെപ്പറ്റി | vii |
| അവതാരിക | xvi |

**കർമ്മയോഗം 1–144**

| അദ്ധ്യായം | പുറം |
|---|---|
| 1 കർമ്മം സ്വഭാവത്തിൽ ചെലുത്തുന്ന സ്വാധീനത | 1 |
| 2 അവനവൻെറ ധർമ്മത്തിൽ അവനവൻ വലിയത് | 17 |
| 3 കർമ്മരഹസ്യം | 42 |
| 4 കർത്തവ്യം എന്നാൽ എന്ത്? | 59 |
| 5 നാം നമ്മെത്തന്നെ സഹായിക്കുന്നു, ലോകത്തെയല്ല | 72 |
| 6 അനാസക്തി അഭിമാനനിർമ്മാർജ്ജനമാണ് | 83 |
| 7 സ്വാതന്ത്ര്യം | 100 |
| 8 കർമ്മയോഗാദർശം | 118 |
| 9 കർമ്മവും അതിൻെറ മർമ്മവും | 130 |
| 10 നിഷ്കാമകർമ്മം | 140 |

**രാജയോഗം: പൂർവ്വാർദ്ധം 145–236**

| | |
|---|---|
| എങ്ങനെയും സ്വതന്ത്രനാവുക | 146 |
| പ്രസ്താവന | 147 |
| 1 അവതാരിക | 150 |
| 2 ആദ്യത്തെ പടികൾ | 164 |
| 3 പ്രാണൻ | 178 |
| 4 ആദ്ധ്യാത്മികപ്രാണൻ | 194 |
| 5 ആദ്ധ്യാത്മികപ്രാണായാമം | 202 |
| 6 പ്രത്യാഹാരവും ധാരണയും | 208 |
| 7 ധ്യാനവും സമാധിയും | 219 |
| 8 രാജയോഗസംക്ഷേപം | 230 |

## രാജയോഗം: ഉത്തരാർദ്ധം 237–407

### പാതഞ്ജലയോഗസൂത്രങ്ങൾ


| | | |
|---|---|---|
| | അവതാരിക | 239 |
| 1 | സമാധിപാദം | 245 |
| 2 | സാധനപാദം | 293 |
| 3 | വിഭൂതിപാദം | 340 |
| 4 | കൈവല്യപാദം | 372 |


### അനുബന്ധം: ഗ്രന്ഥാന്തരവാക്യങ്ങൾ


| | | |
|---|---|---|
| 1 | ശ്വേതാശ്വതരോപനിഷത്ത് | 399 |
| 2 | യാജ്ഞവല്ക്യവചനങ്ങൾ | 401 |
| 3 | സാംഖ്യസൂത്രങ്ങൾ | 404 |
| 4 | വ്യാസസൂത്രങ്ങൾ | 407 |


## ഭക്തിയോഗം 409–530


| | | |
|---|---|---|
| | പ്രാർത്ഥന | 410 |
| 1 | ഭക്തി | 411 |
| 2 | ഈശ്വരതത്ത്വം | 419 |
| 3 | ഭക്തിയോഗലക്ഷ്യം ആത്മസാക്ഷാത്കാരം | 427 |
| 4 | ഗുരുവിൻെറ ആവശ്യം | 432 |
| 5 | ഗുരുശിഷ്യന്മാർക്ക് വേണ്ടുന്ന യോഗ്യതകൾ | 436 |
| 6 | അവതാരഗുരുക്കന്മാരും അവതാരവും | 445 |
| 7 | മന്ത്രം; ഓം; വാക്കും വിജ്ഞാനവും | 450 |
| 8 | പ്രതീകപ്രതിമോപാസനകൾ | 456 |
| 9 | ഇഷ്ടദേവത | 461 |
| 10 | ക്രമവും സാധനങ്ങളും | 465 |


### പരഭക്തി


| | | |
|---|---|---|
| 11 | പ്രാരംഭത്യാഗം | 473 |
| 12 | ഭക്തൻെറ ത്യാഗം പ്രേമത്തിൽനിന്ന് | 481 |
| 13 | ഭക്തിയോഗത്തിൻെറ സ്വാഭാവികതയും മൂലരഹസ്യവും | 488 |
| 14 | പ്രേമപ്രകാശത്തിൻെറ രൂപഭേദങ്ങൾ | 492 |

15 സമഷ്ടിപ്രേമവും അത് ആത്മസമർപ്പണത്തിനു വഴിയാകുന്ന വിധവും 495
16 യഥാർത്ഥഭക്തനു പരഭക്തിയും പരവിദ്യയും ഒന്നുതന്നെ 503
17 പ്രേമത്രികോണം 505
18 പ്രേമസ്വരൂപനായ ഈശ്വരന്ന് പ്രേമസ്വരൂപംതന്നെ തെളിവ് 512
19 ദിവ്യപരമപ്രേമത്തിനു മാനുഷികഭാവങ്ങളിൽ കല്പിച്ചിട്ടുള്ള വിധങ്ങൾ 515
20 ഉപസംഹാരം 526
ശ്രീപതഞ്ജലയോഗസൂത്രാണി 529
ഗ്രന്ഥസൂചി 535
സൂത്രസൂചി 538
വാക്യസൂചി 541
വിഷയസൂചി 554

# അവതാരിക

## നമ്മുടെ ഗുരുനാഥനും അവിടുത്തെ സന്ദേശവും

വിവേകാനന്ദകൃതികളുടെ ഈ പതിപ്പ് നാല്[1] പുസ്തകമായിട്ടാണല്ലോ. അവയിൽ പരക്കെ ലോകത്തിനുള്ള ഒരു മംഗളവാർത്തമാത്രമല്ല, ഹിന്ദുധർമ്മം സ്വസന്താനങ്ങൾക്കു നല്കിയ ഒരു പ്രമാണപത്രം കൂടി അടങ്ങിയിരിക്കുന്നു. ആധുനികയുഗത്തിലെ സാമാന്യമായ ചിന്നിച്ചിതറലിന്റെ നടുവിൽ ഹിന്ദുധർമ്മത്തിനു വേണ്ടിയിരുന്നത്, തനിക്ക് നങ്കൂരമിട്ടുറപ്പിക്കാൻ പറ്റിയ ഒരു പാറക്കെട്ട്, തന്റെ സാക്ഷാൽ സത്തയെ കണ്ടറിയാൻ കഴിയുന്ന ഒരു പ്രമാണവചനം ആണ്. അതതിനു ലഭിച്ചു - വിവേകാനന്ദസ്വാമികളുടെ ഈ വാക്കുകളിൽ, ഈ എഴുത്തുകളിൽ.

ചരിത്രത്തിലാദ്യമായി, അന്യത്ര പറയപ്പെട്ടിട്ടുള്ളതുപോലെ, ഇവിടെയിതാ, ഹിന്ദുധർമ്മംതന്നെ, ഏറ്റവും സമുന്നതതലത്തിലുള്ള ഒരു ഹൈന്ദവചിത്തത്തിന്റെ സാധാരണീകരണത്തിനു വിഷയമായിരിക്കുന്നു. വരാനിരിക്കുന്ന യുഗയുഗാന്തരങ്ങളിൽ, സ്വന്തം പൂർവ്വപിതാക്കളുടെ ധർമ്മവിശ്വാസം എമ്മട്ടായിരുന്നു എന്നനുഭവപ്പെടു ത്താൻ വെമ്പുന്ന ഹൈന്ദവപുരുഷനും തന്റെ കുട്ടികളെ പഠിപ്പിക്കാൻ വെമ്പുന്ന ഹൈന്ദവമാതാവും മനസ്സുറപ്പിനും വെളിച്ചത്തിനുംവേണ്ടി ഈ പുസ്തകത്തിന്റെ ഏടുകളെ ആശ്രയിക്കും. ഭാരതത്തിൽനിന്ന് ഇംഗ്ലീഷ്ഭാഷ അപ്രത്യക്ഷമായി നെടുനാൾ കഴിഞ്ഞാലും, ആ ഭാഷയിലൂടെ ലോകത്തിനുവേണ്ടി ഇവിടെ നല്കപ്പെട്ടിട്ടുള്ള ഈ അനുഗ്രഹം അവശേഷിക്കും, കിഴക്കും മേക്കും ഒരുപോലെ ഇതിന്റെ ഫലോല്കരം പൊലിക്കുകയും ചെയ്യും. ഹിന്ദുധർമ്മത്തിനുവേണ്ടിയിരുന്നത്, സ്വന്തം ആശയത്തെ സംഘടിപ്പിച്ചു രൂപപ്പെടുത്തുകയാണ്. ലോകത്തിനുവേണ്ടിയിരുന്നതോ, സത്യത്തെ ഒട്ടും പേടിക്കാത്ത ഒരു ധർമ്മവും രണ്ടും ഇതാ ഇവിടെ. സനാതനധർമ്മത്തിന്റെ അനശ്വര ചൈതന്യത്തിന് - ഭാരതം കഴിഞ്ഞ ഏതു കാലത്തുമെന്നപോലെ ഈ വർത്തമാനകാലത്തും അത്രതന്നെ മഹത്ത്വമിയന്നതാണെന്ന വസ്തുതയ്ക്ക് - നിർണ്ണായകമായ നിമിഷത്തിൽ സ്വവർഗ്ഗത്തിന്റെ ബോധത്തെ ഉരുക്കൂട്ടി അതിനു പ്രകാശനം നല്കുന്ന വ്യക്തിയുടെ ഈ ഉദയത്തിൽക്കവിഞ്ഞ് ഒരു തെളിവുണ്ടാകാനില്ല.

ഭാരതം സ്വന്തം സീമയ്ക്കപ്പുറത്തെ ലോകത്തിനു നല്കാൻ ജീവിതാന്നവുമായി ചെല്ലുമ്പോഴേ തനതായ ആവശ്യങ്ങൾ നിറവേറിക്കാണൂ

1 പില്ക്കാലത്ത് എട്ടു പുസ്തകം ഇംഗ്ലീഷിൽ: മലയാളത്തിൽ ഏഴ്.

എന്നതു മുൻകൂട്ടിക്കാണാവുന്ന കാര്യമായിരുന്നു. ഇപ്പോൾ നടാടെയല്ല അങ്ങനെ സംഭവിച്ചിട്ടുള്ളത്. മുമ്പൊരു കുറി ഒരു രാഷ്ട്ര നിർമ്മാതൃധർമ്മത്തിൻെറ സന്ദേശം, സഹോദരരാജ്യങ്ങളിലേ ക്കെത്തിക്കുമ്പോഴാണ്, സ്വന്തം ചിന്തയുടെ മഹത്ത്വത്തെ – ആധുനിക ഹിന്ദുധർമ്മത്തിനു ജന്മം നല്കിയ ഒരാത്മൈക്യത്തെ – മനസ്സിലാ ക്കാൻ ഭാരതം മൊത്തത്തിൽ പഠിച്ചത്. ''നിങ്ങൾ ലോകത്തിൻെറ നാനാഭാഗത്തേയ്ക്കും പുറപ്പെട്ടു ചെല്ലുവിൻ, എല്ലാ ജന്തുക്കൾക്കു മായി സുവിശേഷം വിവരിച്ചുകൊടുക്കുവിൻ'' എന്ന് ഒരാചാര്യൻ തൻെറ ശിഷ്യന്മാർക്കു നല്കുന്ന നിർദ്ദേശം ആദ്യമായി കേട്ടതു ഭാരതത്തിൻെറ മണ്ണിലാണെന്ന് നാം ഒരിക്കലും മറക്കാതിരിക്കുക. അതേ വിചാരമാണ്, പ്രേമത്തിൻെറ അതേ അന്തശ്ചോദനമാണ്, വിവേകാനന്ദസ്വാമികൾ പടിഞ്ഞാറൻ നാട്ടിൽ ഒരു മഹായോഗത്തിൽവെച്ച്, ''ഒരു മതം സത്യമാണെങ്കിൽ, അപ്പോൾ മറ്റെല്ലാ മതങ്ങളും സത്യമായേ പറ്റൂ: അങ്ങനെ ഹിന്ദുമതം എൻേറതെന്നപോലെത്തന്നെ നിങ്ങളുടേതുമാണ്,'' എന്നു പറയുമ്പോൾ, ആ ചുണ്ടുകളിലൂടെ മറ്റൊരു രൂപത്തിൽ പ്രകാശിതമാകുന്നത്. അതേ ആശയത്തെ വീണ്ടും വിശദീകരിക്കുന്നു; ''ഹിന്ദുക്കളായ ഞങ്ങൾ പൊറുപ്പിക്കുകമാത്രം ചെയ്യുന്നവരല്ല, ഞങ്ങൾ ഓരോ മതത്തോടും ഇണങ്ങിച്ചേരുന്നു: മുഹമ്മദീയൻെറ പള്ളിയിൽ പ്രാർത്ഥിക്കുന്നു: ജരദുഷ്ട്രധർമ്മിയുടെ അഗ്നിക്കുമുമ്പിൽ ആരാധന നടത്തുന്നു: ക്രിസ്ത്യൻെറ കുരിശിനു മുമ്പിൽ മുട്ടുകുത്തുന്നു. ഏറ്റവും താഴ്ന്ന പ്രാകൃതപൂജമുതൽ ഏറ്റവും ഉത്കൃഷ്ടമായ കേവലത്വംവരെ എല്ലാ മതങ്ങളും ഒരുപോലെ അനന്തത്തെ ഗ്രഹിക്കാനും സാക്ഷാത്കരിക്കാനുമുള്ള അത്രയും യത്നങ്ങൾമാത്രമാണെന്ന് ഞങ്ങൾക്കറിയാം. അങ്ങനെ ഞങ്ങൾ ഈ നാനാകുസുമങ്ങളെ സംഭരിച്ചു ഭക്തിയുടെ ചരടിൽ ചേർത്തുകോർത്തു, ഒരദ്ഭുതകരപൂജാകുസുമമഞ്ജരിയാക്കിത്തീർക്കും.'' ഈ വക്താവിൻെറ ഹൃദയത്തിന് ആരും അന്യനല്ല, വിജാതീയനല്ല. അദ്ദേഹത്തിനെസ്സംബന്ധിച്ചേടത്തോളം ഉണ്മയുള്ളത്, മാനുഷ്യകവും സത്യവും മാത്രം.

മതമഹാസമ്മേളനത്തിൻെറ (Parliament of Religions) മുമ്പാകെ സ്വാമികൾ ചെയ്ത പ്രസംഗത്തെക്കുറിച്ച്, ആരംഭത്തിൽ അത് 'ഹിന്ദു ധർമ്മതത്ത്വ'ങ്ങളെക്കുറിച്ചായിരുന്നെങ്കിലും, അവസാനമായപ്പോഴേയ്ക്കും അതു ഹിന്ദുധർമ്മം സൃഷ്ടിക്കുകയാണുണ്ടായതെന്നു പറയാം. ആ സംഭാവ്യത മുറ്റിനിന്ന പരിപക്വമായ സന്ദർഭമായിരുന്നു അത്. അദ്ദേഹത്തിനു അഭിമുഖമായിരുന്ന ആ വമ്പിച്ച സദസ്സു തികച്ചും പാശ്ചാത്യമനോഗതിയെമാത്രം പ്രതിനിധാനം ചെയ്തിരുന്നതാണ്: എങ്കിലും അതിൽ ഏറ്റവും മുന്തിയതിൻെറയൊക്കെ കുറെ വികാസവും

അതിലടങ്ങിയിരുന്നു. യൂറോപ്പിലെ ഓരോ രാഷ്ട്രവും അമേരിക്കയിലേക്ക്, വിശേഷിച്ച് മതമഹാസമ്മേളനം നടന്ന ചിക്കാഗോവിലേക്ക്, സ്വകീയമായ മാനവസംഭാവന കോരിച്ചൊരിഞ്ഞിട്ടുണ്ട്. മിഷിഗൻതടാകത്തിൻെറ തീരങ്ങളിൽ കാലുറപ്പിച്ച് ഉത്തരദീപ്തി ഉജ്ജ്വലിക്കുന്ന കണ്ണുകളോടെ ചിന്താക്ലാന്തയായി കുത്തിയിരിക്കുന്ന ആ പ്രതീച്യനഗരറാണിയുടെ സീമകൾക്കകത്ത് ആധുനിക യത്നത്തിൻെറയും സംഗരത്തിൻേറയും ഉത്തമാംശങ്ങൾ ഒട്ടുമുക്കാലും , അധമാംശങ്ങൾ അല്പമൊക്കെയും, ഏതു കാലത്തും കാണാവതാണ്. ചിക്കാഗോ നഗരത്തിൽ ഒരു പുറന്താവളമെങ്കിലും നേടിയിട്ടില്ലാത്തതായി നവീനബോധമണ്ഡലത്തിൽ വളരെയൊന്നുമില്ല: യൂറോപ്പിൻെറ പഴമയിൽനിന്നു കൈവന്നതും വളരെയൊന്നുമില്ല. ആ കേന്ദ്രത്തിൻെറ തിങ്ങിനിറഞ്ഞ ജീവിതവും ഉത്സുകങ്ങളായ താത്പര്യങ്ങളും നമ്മളിൽച്ചിലർക്ക്, തല്ക്കാലം, ഏറെക്കുറെ സങ്കുലമായി തോന്നാമെങ്കിലും, അതേസമയം അവ മൂപ്പെത്താനുള്ള നാളുകൾ കഴിയുന്നതുംകാത്ത്, മാനുഷികൈക്യത്തിൻെറ ഉത്കൃഷ്ടവും പതുക്കെക്കണ്ടുമാത്രം പണി തീരുന്നതുമായ ഏതോ ആദർശത്തെ പ്രകാശിപ്പിക്കുവാൻ വെമ്പൽകൊള്ളുകയാണെന്നതു നിസ്സംശയമത്രേ.

അങ്ങനെയുള്ളൊന്നായിരുന്നു വിവേകാനന്ദസ്വാമികൾ പ്രസംഗിക്കാനെഴുന്നേറ്റപ്പോൾ തനിക്ക് അഭിമുഖീകരിക്കേണ്ടിവന്ന ബോധഭൂമിക, മനഃസാഗരം – യുവത്വം തുളുമ്പുന്നത്, ബഹളം നിറഞ്ഞത്, സ്വന്തം ചൈതന്യവും ആത്മവിശ്വാസവും വഴിഞ്ഞൊഴുകുന്നത്, എന്നിരുന്നാലും ജിജ്ഞാസാപൂർണ്ണവും ജാഗരൂകവും. അദ്ദേഹത്തിൻെറ പിന്നിലുള്ളുതാ, നെടിയ യുഗങ്ങളിലെ ആദ്ധ്യാത്മിക വികാസംകൊണ്ടു ശാന്തിയടഞ്ഞ മഹാസമുദ്രം. അദ്ദേഹത്തിൻെറ പിന്നിലുള്ളത് വേദങ്ങൾതൊട്ടു നാളെണ്ണുന്ന ഒരു ലോകമാണ്, ഉപനിഷത്തുകളിൽ സ്വയം സ്മരിക്കുന്ന ഒരു ലോകം: ബുദ്ധധർമ്മത്തെപ്പോലും ഏതാണ്ടാധുനികമെന്നെണ്ണുന്ന ഒരു ലോകം: വിശ്വാസങ്ങളും പ്രമാണങ്ങളുമുൾക്കൊള്ളുന്ന ധർമ്മസമ്പ്രദായങ്ങൾ നിറഞ്ഞ ഒരു ലോകം: യുഗയുഗാന്തരങ്ങളായി സിദ്ധപുരുഷന്മാരുടെ പാദന്യാസങ്ങളേറ്റ പൊടികളിടകലർന്ന പാതകളോടുകൂടി. ഉഷ്ണഭൂമിയിലെ വെയിലിൽ വെട്ടിത്തിളങ്ങുന്ന ഒരു പ്രശാന്തഭൂമി. ചുരുക്കത്തിൽ അദ്ദേഹത്തിൻെറ പിന്നിലുള്ളത് ഭാരതം, അനേകസഹസ്രാബ്ദങ്ങളിലെ ദേശീയവികാസത്തോടുകൂടിയ ഭാരതം: ആ സഹസ്രാബ്ദങ്ങളിലെ വികാസത്തിനിടയിൽ ഭാരതം പലതും അളന്നുനോക്കീട്ടുണ്ട്, പലതും സ്ഥാപിച്ചിട്ടുണ്ട്, ഏതാണ്ടെല്ലാം

സാക്ഷാത്കരിച്ചിട്ടുമുണ്ട് – ഒന്നൊഴിച്ച്. ആ ഒന്ന് സമ്പൂർണ്ണമായ സ്വന്തം ഐക്യമാണ് – ഭാരതജനതയാകെ പൊതുവിൽ ഗ്രഹിച്ചിട്ടുള്ള മൗലികവും സാരഭൂതവുമായ ചില സത്യങ്ങളെ സംബന്ധിച്ചിടത്തോളം, സ്വന്തം സ്ഥലകാലവിശാലതകളുടെ സീമാന്തങ്ങളിലോളം ചെന്നെത്തുന്ന സമ്പൂർണ്ണമായ ഐക്യം.

അപ്പോൾ അവ രണ്ടുമാണ് മതമഹാസമ്മേളനത്തിന്റെ മണ്ഡപത്തിലെ കാവിയുടുത്ത സന്ന്യാസിയിൽ തല്ക്കാലം സംഗമസ്ഥാനം കണ്ടെത്തിയ രണ്ടു മാനസികപ്രവാഹങ്ങൾ, അഥവാ പൗരസ്ത്യവും പാശ്ചാത്യവുമെന്നു പറയാവുന്ന രണ്ടു ഊക്കൻ ചിന്താതരംഗിണികൾ. അത്രയ്ക്കു അഹന്തയറ്റ ഒരു വിശിഷ്ടവ്യക്തിയിൽ അവയങ്ങനെ സമ്മേളിച്ചപ്പോഴത്തെ ഞെട്ടലിന്റെ അനിവാര്യഫലം ഹിന്ദുധർമ്മത്തിന്റെ സാമാന്യമായ അടിസ്ഥാനതത്ത്വങ്ങളുടെ ആവിഷ്കരണമായിരുന്നു. എന്തുകൊണ്ടെന്നാൽ, അന്നവിടെ വിവേകാനന്ദസ്വാമികളുടെ ചുണ്ടുകളിൽ ഉറന്നുയർന്നത് അദ്ദേഹത്തിന്റെ സ്വന്തം അനുഭവമൊന്നുമല്ല. അദ്ദേഹം ആ അവസരത്തെ, തന്റെ ഗുരുനാഥന്റെ കഥ പറയാൻ പോലും ഉപയോഗപ്പെടുത്തിയില്ല. ഈ രണ്ടിനും പകരം, സ്വാമികളിലൂടെ മൊഴിഞ്ഞതു ഭാരതത്തിന്റെ ധർമ്മബോധമാണ്, അദ്ദേഹത്തിന്റെ സ്വന്തം ജനത്തിന്റെ മുഴുവൻ, അവരുടെ ഭൂതകാലമത്രയും നിർണ്ണയിച്ചുവെച്ചിട്ടുള്ള സന്ദേശം. അങ്ങനെ അദ്ദേഹം പ്രതീക്ഷയുടെ വെട്ടിത്തിളങ്ങുന്ന നട്ടുച്ചയിൽ, നിറഞ്ഞുനില്ക്കുന്ന യുവത്വത്തിനു മുമ്പാകെ പ്രസംഗിക്കവെ, ശാന്തസമുദ്രത്തിന്റെ മറുകരയിൽ, ഭൂമിയുടെ ഇരുളുറഞ്ഞുകിടന്ന മറ്റേ പകുതിയിലെ നിഴലിൽ, ഉറങ്ങുന്ന ഒരു രാഷ്ട്രം തങ്ങളുടെ സ്വന്തംമഹിമയുടെയും ശക്തിയുടെയും രഹസ്യം വെളിപ്പെടുത്തിക്കിട്ടുമാറ്, തങ്ങളുടെ നേർക്കു വന്നണയുന്ന പ്രഭാതം വഹിക്കുന്ന വാക്കുകളെ സ്വാത്മനാ കാത്തുകൊണ്ടിരുന്നു.

സ്വാമികളോടൊപ്പം അതേ പ്രസംഗമണ്ഡപത്തിൽ, വേറെയും ആളുകളുണ്ട് , നില്ക്കുന്നു – അതാത് വിശ്വാസപ്രമാണങ്ങളുടെയും പള്ളികളുടെയും അപ്പോസ്തലന്മാരായിട്ട്. ഈ ഓരോന്നും, അദ്ദേഹത്തിന്റെ ഭാഷയിൽ, ''ഓരോ നിലയിലും ചുറ്റുപാടിലുംകൂടെ ഒരേ ലാക്കിലേയ്ക്കു പല സ്ത്രീ പുരുഷന്മാരുടെ യാത്രചെയ്യൽ, എത്തിച്ചേരൽമാത്രം.'' എന്നെണ്ണുന്ന ഒരു ധർമ്മം പ്രസംഗിക്കുവാൻ വന്നു എന്നതാണ് അദ്ദേഹത്തിന്റെ മഹിമ. താൻതന്നെ പ്രഖ്യാപിച്ചതുപോലെ, അവയെല്ലാറ്റിനെയുംകുറിച്ച്, ഈ വശത്തോ ആ വശത്തോ, ഇക്കാരണത്താലോ അക്കാരണത്താലോ, ഒന്നു ശരി മറ്റൊന്നു തെറ്റ്

എന്നല്ല, ''ചരടിൽ മണിഗണങ്ങളെന്നപോലെ ഇവയെല്ലാം എന്നിൽ കോർക്കപ്പെട്ടിരിക്കുന്നു:[1] എവിടെയെവിടെ മനുഷ്യരാശിയെ അഭ്യുദ്ധരിച്ചു ശുദ്ധീകരിക്കുന്ന അസാധാരണപരിശുദ്ധിയും ഊർജ്ജസ്വലതയും ദർശിക്കുന്നുവോ, അവിടെ ഞാനുണ്ടെന്നറിയുക[2]'' എന്നു പ്രസ്താവിച്ച ഏകനെക്കുറിച്ചു പറയാനാണ് അദ്ദേഹം അവിടെ നിലകൊണ്ടത്. ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം, വിവേകാനന്ദസ്വാമികൾ പറയുകയാണ്, ''മനുഷ്യൻ അസത്യത്തിൽനിന്നു സത്യത്തിലേക്കു കടക്കുകയല്ല, സത്യത്തിൽനിന്നു സത്യത്തിലേക്കു കേറുകയാണ്, താഴ്ന്ന സത്യത്തിൽനിന്നു ഉയർന്ന സത്യത്തിലേക്ക്.'' ഇതും മുക്തിപാഠവും – ''ഈശ്വരസാക്ഷാത്കാരംകൊണ്ട് മനുഷ്യൻ ഈശ്വരനാവണം: മരണപ്രപഞ്ചത്തിലെ ചേതനവും, പ്രതിക്ഷണപരിണാമിയായ ലോകത്തിൻെറ ഒരേ ഒരു സ്ഥിരാധിഷ്ഠാനവും, എല്ലാ ആത്മാക്കളും യാതൊന്നിൻെറ മായികപ്രതിഭാസങ്ങൾ മാത്രമോ''[3] ആ ഏകാത്മാവിലേക്കു നമ്മെ എത്തിക്കുമ്പോൾ മാത്രമേ ധർമ്മം നമ്മിൽ പൂർണ്ണത പ്രാപിക്കൂ എന്ന സിദ്ധാന്തവും – മനുഷ്യചരിത്രത്തിലെ അത്യന്ത ദീർഘവും അത്യന്തസങ്കീർണ്ണവുമായ അനുഭവം ശരിവെച്ചിട്ടുള്ള ഈ രണ്ടു പൊന്തിനില്ക്കുന്ന മഹാസത്യങ്ങൾ – ഇവയാണ്, പ്രതീചിയിലെ ആധുനികലോകത്തിനുവേണ്ടി ഭാരതം അദ്ദേഹത്തിലൂടെ ഉദ്ഘോഷിച്ചതെന്നു കരുതാം.

ഭാരതത്തെ സംബന്ധിച്ചേടത്തോളമാകട്ടെ, ഈ ചെറുപ്രസംഗം ഒരു സംക്ഷിപ്തസ്വാതന്ത്ര്യപ്രമാണമാണ്. അങ്ങനെ പറയുകയുമുണ്ടായിട്ടുണ്ട്. ഹിന്ദുധർമ്മത്തെ, അതിൻെറ പൂർണ്ണതയിൽ, വേദങ്ങളിൽ അധിഷ്ഠിതമായി പ്രസംഗകർത്താവു കാണുന്നു. പക്ഷേ അതു പറയുമ്പോഴേയ്ക്കും ആ വാക്കിനെ സംബന്ധിച്ച നമ്മുടെ സങ്കല്പത്തെയാകെ അദ്ദേഹം ആദ്ധ്യാത്മികമാക്കി മാറ്റിക്കളയുന്നു. അദ്ദേഹത്തിന്, സത്യമായതെല്ലാം വേദമാണ്. അദ്ദേഹം പറയുകയാണ്; ''വേദങ്ങളെന്നാൽ ഗ്രന്ഥങ്ങൾ എന്നല്ല അർത്ഥം, അതാതാളുകൾ അതാതു കാലത്തു കണ്ടെത്തിയ ആദ്ധ്യാത്മികനിയമങ്ങളുടെ കലവറ എന്നാണ്.'' സംഗതിവശാൽ അദ്ദേഹം സനാതനധർമ്മത്തെക്കുറിച്ചുള്ള തൻെറ

---

1 മയി സർവമിദം പ്രോതം സൂത്രേ മണിഗണാ ഇവ. (ഗീത. 7.7)

2 യദ്യദ്വിഭൂതിമത് സത്ത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം മമ തേജോഽംശസംഭവം. (ഗീത. 10.41)

3 നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേഽനു പശ്യന്തി ധീരാ.

സങ്കല്പവും വെളിപ്പെടുത്തുന്നു; ''ശാസ്ത്രത്തിൻെറ പുതുപുത്തനായ കണ്ടുപിടിത്തങ്ങൾ യാതൊന്നിൻെറ പ്രതിധ്വനികളെപ്പോലെ തോന്നുന്നുവോ വേദാന്തദർശനത്തിൻെറ ആ ആദ്ധ്യാത്മി കോഡ്ഡീയനങ്ങൾ മുതൽ, വിഗ്രഹാരാധനയുടെ – അതിൻെറ നാനാ വിധങ്ങളായ പഴംകഥകളടക്കം – ഏറ്റവും ഹീനങ്ങളായ ആശയങ്ങളും ബൗദ്ധരുടെ ദുർവിജ്ഞേയവാദവും ജൈനരുടെ നിരീശ്വരവാദവും വരെ ഓരോന്നിനും, എല്ലാറ്റിനും, ഹിന്ദുവിൻെറ ധർമ്മത്തിൽ ഒരു സ്ഥാനമുണ്ട്.'' അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ ഹിന്ദുധർമ്മത്തിൻെറ ബാഹുവലയത്തിൽനിന്ന് ന്യായമായും ഒഴിച്ചുനിർത്താവുന്നതായി ഭാരതജനതയുടെ ഒരൊറ്റ വിഭാഗവും ഒരൊറ്റ വിചാരധാരയും നിഷ്കളങ്കമായ ഒരൊറ്റ ധാർമ്മികാനുഭവവും – അതു വ്യക്തിക്ക് എത്ര മേൽ കിറുക്കുപോലെ തോന്നിയാലും ശരി – ഉണ്ടായിക്കൂടാ. ഈ ഭാരതീയ ധർമ്മസാവിത്രിയുടെ സവിശേഷത ഇഷ്ടദേവതാസിദ്ധാന്തമാണ്, ഓരോ ജീവനും സ്വന്തം വഴി തിരഞ്ഞെടുക്കാനും സ്വന്തം വഴിക്ക് ഈശ്വരനെ അന്വേഷിക്കാനുമുള്ള അവകാശം. അപ്പോൾ പിന്നെ, ആ വിധം നിർവ്വഹിക്കപ്പെടുന്ന ഹിന്ദുധർമ്മത്തിൻെറതിനേക്കാൾ വിശാലതരമായ ഒരു സാമ്രാജ്യത്തിൻെറ കൊടി ഒരു പട്ടാളവും ഏന്തുന്നില്ല. എന്തുകൊണ്ടെന്നാൽ, ഹിന്ദുധർമ്മത്തിൻെറ ആദ്ധ്യാത്മികലക്ഷ്യം ഈശ്വരനെ കണ്ടെത്തുകയാണെന്നതുപോലെതന്നെ, അതിൻെറ ആദ്ധ്യാത്മികച്ചട്ടം, ഓരോ ജീവനും താനായിത്തന്നെയിരിക്കാനുള്ള സമ്പൂർണ്ണസ്വാതന്ത്ര്യമത്രേ.

ഇങ്ങനെ എല്ലാമുൾക്കൊണ്ടാലും, ഓരോന്നിനുമുള്ള ഈ സ്വാതന്ത്ര്യവുമെല്ലാമായാൽപ്പോലും, അവ ഇന്നത്തെപ്പോലെ ഹിന്ദുധർമ്മത്തിൻെറ മാഹാത്മ്യം കുറിക്കുമായിരുന്നില്ല, അതിൻെറ സർവ്വോത്കൃഷ്ടമായ ആഹ്വാനം, ഈ മധുരതമമായ വാഗ്ദാനം ഇല്ലായിരുന്നെങ്കിൽ; ''അമൃതാനന്ദത്തിൻെറ അരുമക്കിടാങ്ങളെ, കേട്ടുകൊണ്ടാലും: ദിവ്യലോകങ്ങളിൽ വസിക്കുന്നവരേ, നിങ്ങളും കേട്ടാലും.[1] ഞാൻ എല്ലാ അന്ധകാരത്തിൻെറയും, മായാമോഹങ്ങളുടെയും, അപ്പുറത്തുള്ള പുരാണപുരുഷനെ കണ്ടറിഞ്ഞിരിക്കുന്നു. അവനെ അറിഞ്ഞാൽ നിങ്ങൾക്കും മരണത്തിൽനിന്നു രക്ഷകിട്ടും.[2]'' യാതൊരു വാക്കിനു

---

1 ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ. (ശ്വേതാശ്വതരോപനിഷത് 2.5)

2 വേദാഹമേതം പുരുഷം മഹാന്ത–
മാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേഽയനായ. (ശ്വേതാശ്വതരോപനിഷത് 3.8)

വേണ്ടി ബാക്കിയെല്ലാം നിലനില്ക്കുന്നു, നിലനിന്നുപോന്നു, ആ വാക്കിതാ ഇവിടെ. ഇവിടെ ഇതാ എല്ലാറ്റിനും മകുടം ചാർത്തുന്ന സാക്ഷാത്കാരം – ബാക്കിയെല്ലാം അതിലുൾക്കൊള്ളിക്കാവുന്ന തേയുള്ളു. 'നമ്മുടെ കർത്തവ്യ'ത്തെക്കുറിച്ചു ചെയ്ത പ്രസംഗത്തിൽ സ്വാമികൾ ഈ നാട്ടിലെ ഏതാരാധകന്നും ചെന്നാരാധിക്കാവുന്ന, ഗർഭഗൃഹത്തിൽ ഓംകാരംമാത്രമുള്ള, ഒരു ക്ഷേത്രം പണിയുവാൻ തന്നെ സഹായിക്കണമെന്നഭ്യർത്ഥിക്കുമ്പോൾ, ഞങ്ങളിൽ ചിലർ ആ പ്രസ്താവനയിൽ ഇനിയും ഉത്കൃഷ്ടതരമായ ഒരു ക്ഷേത്രത്തിൻെറ..... ഇപ്പോൾത്തന്നെ നിലവിലുള്ള മാതൃഭൂമിയായ ഭാരതത്തിൻെറ – ഒരു ക്ഷണേക്ഷണം സാധിക്കുകയും ഭാരതീയധർമ്മസമ്പ്രദായങ്ങളുടെ മാത്രമല്ല മാനുഷ്യകത്തിൻെറ മുഴുവൻ മാർഗങ്ങളും അവിടെ – പ്രതീകമല്ലാത്ത പ്രതീകത്തെ, എല്ലാ ശബ്ദത്തിനും ഉപരിയായ നാമത്തെ , വെച്ചുവാഴിക്കുന്ന ആ പുണ്യസ്ഥാനത്തിൻെറ പടിക്കൽ – ഒത്തുചേരുന്നതായി കാണുകയും ചെയ്യുന്നു. അവിടേയ്ക്കാണ്, അവിടെനിന്നകലേയ്ക്കല്ല, എല്ലാ ആരാധനകളും മതസമ്പ്രദായങ്ങളും എല്ലാ മാർഗ്ഗങ്ങളും ചെല്ലുന്നത്. ദൃശ്യത്തിൽനിന്നു അദൃശ്യത്തിലേക്ക്, നാനാത്വത്തിൽനിന്ന് ഏകത്വത്തിലേക്ക്, താഴ്ന്നതിൽനിന്ന് ഉയർന്നതിലേക്ക്, സരൂപത്തിൽനിന്നു അരൂപത്തിലേക്ക് – ആ നിലയ്ക്കാണ്, ഒരിക്കലും മറിച്ചല്ല, പുരോഗതി എന്നു പ്രഖ്യാപിക്കുന്നതിൽ ഭാരതം ലോകത്തിലെ മിക്ക ശുദ്ധധർമ്മങ്ങളോടും ചേർന്നു നില്ക്കുന്നു. ഒരു വ്യത്യാസംമാത്രം: നിഷ്കളങ്കമായ ഏതു ഉറച്ച വിശ്വാസത്തോടും, അതെങ്ങനെയുള്ളതായാലും എവിടെ കണ്ടാലും ശരി, മഹോദ്യമത്തിലുള്ള ഒരു കാൽവെപ്പെന്ന നിലയ്ക്കു സഹതാപവും പ്രോത്സാഹനവും കാണിക്കുന്നുണ്ട്.

ഈ ഹിന്ദുധർമ്മപ്രചാരണത്തിൽ വിവേകാനന്ദസ്വാമികൾ സ്വന്തമായി വല്ലതും കൂട്ടിച്ചേർത്തിരുന്നുവെങ്കിൽ അദ്ദേഹത്തിൻെറ മാറ്റൊന്നു കുറഞ്ഞേനേ. ഗീതപാടിയ കൃഷ്ണൻെറയും, ബുദ്ധൻെറയും, ശങ്കരാചാര്യരുടെയും, ഭാരതീയവിചാരത്തിനു പരിചിതമായ മറ്റേതാചാര്യവര്യൻെറയുമെന്നപോലെ, അദ്ദേഹത്തിൻെറയും വാക്യങ്ങൾ വേദോപനിഷദ്വാക്യങ്ങൾ തിങ്ങിവിങ്ങിനില്ക്കുന്നവയാണ് – അദ്ദേഹം ഒരാവിഷ്കർത്താവ്, ഭാരതം തങ്കലേ ഉൾക്കൊള്ളുന്ന അമൂല്യനിധികളുടെ വ്യാഖ്യാകാരൻ, മാത്രമായി നിലകൊള്ളുന്നു. അദ്ദേഹം പ്രസംഗിക്കുന്ന തത്ത്വങ്ങൾ, അദ്ദേഹം ജനിച്ചിരുന്നില്ലെങ്കിലും, അത്രതന്നെ സത്യങ്ങളായിരിക്കും, മാത്രമല്ല, അവ അത്രതന്നെ അധികൃതങ്ങളുമായിരിക്കും. അവയുടെ അനഭിഗമ്യത: അവയുടെ പ്രകാശനത്തിനു ഇക്കാലത്തു വന്നുചേർന്ന അസ്പഷ്ടതയും മൂർച്ചക്കുറവും: അവയുടെ പരസ്പരസമന്വയത്തിനും ഐക്യത്തിനുമുള്ള ഊനം

– അത്രയേ വ്യത്യാസമുണ്ടാകുമായിരുന്നുള്ളു. അദ്ദേഹം ജനിച്ചിരുന്നില്ലെങ്കിൽ, ഇന്ന് ആയിരക്കണക്കിനാളുകൾക്കു ജീവന്റെ അന്നം വഹിച്ചെത്തുന്ന വേദവാക്യങ്ങൾ പണ്ഡിതന്മാരുടെ ദുർഗ്രഹ തർക്കങ്ങൾക്കു വിഷയങ്ങളായിമാത്രം ശേഷിച്ചേനേ. അദ്ദേഹം അധികാരിതയോടെ പഠിപ്പിച്ചു, വെറും പണ്ഡിതന്റെ മട്ടിലല്ല. കാരണം അദ്ദേഹം താൻ പ്രസംഗിക്കുന്ന സാക്ഷാത്കാരത്തിന്റെ ആഴത്തിലോളം ആണ്ടുചെന്നെത്തിയിട്ടുണ്ട്: അവിടെനിന്നു തിരിച്ചുപോന്നതാകട്ടെ, രാമാനുജനെപ്പോലെ, അതിന്റെ രഹസ്യങ്ങൾ പറയന്നും പഞ്ചമന്നും അന്യദേശീയന്നും പറഞ്ഞുകൊടക്കാനാണുതാനും.

എന്നിരുന്നാലും, അദ്ദേഹത്തിന്റെ ഉപദേശങ്ങളിൽ പുത്തനായൊന്നുമില്ലെന്നു പറഞ്ഞാൽ അതു കേവലം സത്യമാവില്ല. വിവേകാനന്ദ സ്വാമികളാണ് എല്ലാം 'ഏകമേവാദ്വിതീയം' എന്ന അനുഭവമുൾക്കൊള്ളുന്ന അദ്വൈതദർശനത്തിന്റെ പരമോത്കർഷം പ്രഖ്യാപിക്കെത്തന്നെ, ദ്വൈതവിശിഷ്ടാദ്വൈതാദ്വൈതങ്ങൾ അദ്വൈതമാകുന്ന ലക്ഷ്യത്തോടുകൂടിയ ഒരേ വികാസത്തിന്റെ മൂന്നു വശങ്ങളോ ഘട്ടങ്ങളോ മാത്രമാണെന്ന സിദ്ധാന്തം ഹിന്ദുധർമ്മത്തിൽ ചേർത്തത്. പല വേളകളിലും പല ഭാവങ്ങളിലും മനസ്സു ദർശിക്കുന്ന ഒരേ സത്ത തന്നെയാണ്, ഏകവും അനേകവുമെന്ന മഹത്തരവും സരളതരവുമായ സിദ്ധാന്തത്തിന്റെ ഒരംശംതന്നെയാണത്. അഥവാ ശ്രീരാമകൃഷ്ണൻ അതേ കാര്യം ഇങ്ങനെ പറഞ്ഞിട്ടുണ്ട്: 'ഈശ്വരൻ സരുപനും അരൂപനുംരണ്ടുമാണ്: സരൂപവും അരൂപവും രണ്ടുമുൾക്കൊള്ളുന്നതെന്തോ അതുമാണവിടുന്ന്.'

ഇതത്രേ നമ്മുടെ ഗുരുനാഥന്റെ ജീവിതത്തിനു മകുടം ചാർത്തുന്ന മഹിമാതിശയം: കാരണം, ഇവിടെ അദ്ദേഹം പ്രാചിയുടെയും പ്രതീചിയുടെയും മാത്രമല്ല ഭൂതത്തിന്റെയും ഭാവിയുടെയുംകൂടി സംഗമസ്ഥാനമാണ്. അനേകവും ഏകവും പരമാർത്ഥത്തിൽ ഒരേ ഒരു സത്തതന്നെയെങ്കിൽ, എല്ലാത്തരം പൂജാവിധാനങ്ങൾ മാത്രമല്ല എല്ലാ കർമ്മവിധാനങ്ങളും എല്ലാ സമരമുറകളും എല്ലാ സൃഷ്ടിവിധാനങ്ങളും അപ്പോലെതന്നെ സാക്ഷാത്കാരമാർഗ്ഗങ്ങളാണ്. ഇനിമേൽ, പരിശുദ്ധമെന്നും പ്രാപഞ്ചികമെന്നും ഭേദമില്ല. പ്രയത്നിക്കുക പ്രാർത്ഥിക്കുകയാണ്. കീഴടക്കുക കയ്യൊഴിക്കുകയാണ്. ജീവിതംതന്നെ ധർമ്മ(മത)മാണ്. യോഗ–ക്ഷേമങ്ങൾ ത്യാഗ–വിരാഗങ്ങൾപോലെതന്നെ കടുത്ത ഒരു നിഷ്ഠയാണ്.

ഈ സാക്ഷാത്കാരമാണ് വിവേകാനന്ദസ്വാമികളെ കർമ്മത്തിന്റെ മഹാപ്രവാചകനാക്കുന്നത്: ജ്ഞാനഭക്തികളിൽനിന്നു വ്യതിരിക്തമെന്ന നിലയ്ക്കല്ല, അവയെ പ്രകാശിപ്പിക്കുന്നത് എന്ന നിലയ്ക്ക്.

അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ പണിപ്പുരയും പഠിപ്പുമുറിയും കളപ്പുരയും പാടവും എല്ലാംതന്നെ സന്ന്യാസിയുടെ കുടിയോ ക്ഷേത്രത്തിൻെറ പടിയോപോലെ, ഈശ്വരനും മനുഷ്യനും തമ്മിൽ കണ്ടെത്തുവാൻ പറ്റിയ സ്ഥാനങ്ങളാണ്. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ മനുഷ്യസേവനവും ഈശ്വരപൂജയും തമ്മിലോ, പൗരുഷവും വിശ്വാസവും തമ്മിലോ, യഥാർത്ഥ ധർമ്മനിഷ്ഠയും ആദ്ധ്യാത്മികതയും തമ്മിലോ ഒരു വ്യത്യാസവുമില്ല. അദ്ദേഹത്തിൻെറ വാക്കുകളത്രയും, ഒരു കാഴ്ചപ്പാടിൽനിന്നു നോക്കിയാൽ ഈ കേന്ദ്രസ്ഥാനീയമായ വിശ്വാസത്തിൻെറ വ്യാഖ്യാനമായി കണക്കാക്കാം. അദ്ദേഹം ഒരിക്കൽ പറയുകയുണ്ടായി; ''കലയും ശാസ്ത്രവും മതവും ഒരേ സത്യത്തെ പ്രകാശിപ്പിക്കുവാനുള്ള മൂന്നു ഭിന്നമാർഗ്ഗങ്ങൾമാത്രം. പക്ഷേ ഇതു നമുക്കു മനസ്സിലാകണമെങ്കിൽ അദ്വൈതസിദ്ധാന്തം വേണം.''

അദ്ദേഹത്തിൻെറ ഈ കാഴ്ചയെ രൂപപ്പെടുത്തുന്നതിൽ നിർണ്ണായകമായ സ്വാധീനത ചെലുത്തിയ ശക്തിയെ മൂന്നായി പരിഗണിക്കാം. ഒന്നാമത്, അദ്ദേഹത്തിനു സംസ്കൃതത്തിലും ഇംഗ്ലീഷിലും ലഭിച്ച സാഹിത്യവിദ്യാഭ്യാസം. അങ്ങനെ തനിക്കു തുറന്നുകിട്ടിയ രണ്ടു ലോകങ്ങൾ തമ്മിലുള്ള വൈജാത്യം, ഒപ്പംതന്നെ ഭാരതീയ പുണ്യഗ്രന്ഥങ്ങൾക്കു വിഷയമായ ആ സവിശേഷാനുഭൂതിയുടെ ശക്തിമത്തായ മുദ്രയും വഹിച്ചിരുന്നു. അതിൽ സത്യത്തിൻെറ സ്പർശമെങ്കിലുമുണ്ടെങ്കിൽ, ഭാരതീയസിദ്ധന്മാർ മറ്റു ചിലരെപ്പോലെ യാദൃച്ഛികമായി അതിൽ ഇടറിവീണതല്ല എന്നു സ്പഷ്ടം. നേരെമറിച്ച്, അതു ഒരു ശാസ്ത്രത്തിനു വിഷയമായിരുന്നു: സത്യാന്വേഷണത്തിനു അവശ്യം വേണ്ടുന്ന, യാതൊരു ത്യാഗത്തിൽനിന്നും ചൂളിവാങ്ങിപ്പോകാത്ത, ഒരു തർക്കവിശകലനത്തിൻെറ ലക്ഷ്യമായിരുന്നു. ദക്ഷിണേശ്വരത്തെ ക്ഷേത്രവാടികയിൽ പാർത്തു ഉപദേശം നല്കിപ്പോന്ന തൻെറ ഗുരുനാഥനായ രാമകൃഷ്ണപരമഹംസരിലാണ് വിവേകാനന്ദസ്വാമികൾ – അന്നദ്ദേഹം 'നരേൻ'ആയിരുന്നു – പുരാതനഗ്രന്ഥവാക്യങ്ങൾക്കു തൻെറ ഹൃദയവും ബുദ്ധിയും ആവശ്യപ്പെട്ടിരുന്ന തെളിവു കണ്ടെത്തിയത്. ഗ്രന്ഥങ്ങളിൽ ദിങ്മാത്രമായി വിവരിക്കപ്പെട്ടിട്ടുള്ള യാഥാർത്ഥ്യം ഇതാ ഇവിടെ. സമാധിയെ അചഞ്ചലമായ ജ്ഞാനസാധനമാക്കിയ ഒരാളിതാ ഇവിടെ. ഓരോ മണിക്കൂറിലുമുണ്ട് മനസ്സ് അനേകത്തിൽനിന്നു ഏകത്തിലേക്ക് ആടിച്ചെല്ലുന്നു. ബോധാതീതാവസ്ഥയിൽ നേടിയ ജ്ഞാനം മൊഴിയുന്നത് ഏതു നിമിഷവും കേൾക്കാം. അദ്ദേഹത്തിൻെറ ചുറ്റുമുള്ള ആർക്കും ഈശ്വരദർശനം സുലഭമാണ്. പരമമായ ജ്ഞാനത്തിനുള്ള ആഗ്രഹം, ഒരു പനി പിടിച്ചാലത്തെപ്പോലെ, ശിഷ്യനെ ആവേശിച്ചു. എന്നാൽ പുരാണഗ്രന്ഥങ്ങളുടെ ആ ജീവന്മൂർത്തി അങ്ങനെയായത് അറിയാതെയാണ്.

കാരണം, അദ്ദേഹം അതൊന്നും വായിച്ചിട്ടില്ലല്ലോ! തൻെറ ഗുരുവായ രാമകൃഷ്ണപരമഹംസരിൽ വിവേകാനന്ദസ്വാമികൾ ജീവിതത്തിൻെറ താക്കോൽ കണ്ടെത്തി.

എന്നാൽ, ഇനിയും തൻെറ സ്വന്തം ജോലിക്ക് ഒരുക്കംകൂട്ടൽ പൂർണ്ണമായില്ല. ഭാരതത്തിലുടനീളം താൻ സഞ്ചരിക്കേണ്ടതുണ്ട് – ഹിമാലയം മുതൽ കന്യാകുമാരിവരെ സിദ്ധൻമാരും പണ്ഡിതൻമാരും സരളരായ സാധാരണക്കാരുമായി ഇടപഴകിക്കൊണ്ട്: എല്ലാവരേയും പഠിപ്പിച്ചുംകൊണ്ട്: എല്ലാവരോടുമൊപ്പം ജീവിച്ചുകൊണ്ട്: എല്ലാവരിൽനിന്നും പഠിച്ചും ഭാരതം എങ്ങനെയിരുന്നു എങ്ങനെയിരിക്കുന്നു എന്നു കണ്ടുകൊണ്ട്: അങ്ങനെ, തൻെറ ഗുരുനാഥൻെറ ജീവിതവും വ്യക്തിവിശേഷതയും യാതൊന്നിൻെറ ലഘുവെങ്കിലും തീക്ഷ്ണമായ സംഗ്രഹമോ ആ വിശാലപൂർണ്ണതയെ അതിൻെറ സമഗ്രതയിൽ ഉൾക്കൊണ്ടുകൊണ്ടു.

അപ്പോൾ ശാസ്ത്രങ്ങൾ, ഗുരു, മാതൃഭൂമി എന്നിവയാണ്, വിവേകാനന്ദകൃതികളാകുന്ന സംഗീതമായി രൂപംകൊണ്ടിട്ടുള്ള മൂന്നു സ്വരങ്ങൾ. അദ്ദേഹത്തിനു സമർപ്പിക്കാനുള്ള നിധിയും ഇവതന്നെ. ആദ്ധ്യാത്മികദാനവീരതയാൽ താൻ സംസ്കരിക്കുന്ന സർവ്വലോകസർവ്വചികിത്സിതത്തിൻെറ അംശങ്ങൾ അദ്ദേഹത്തിനു ലഭിക്കുന്നതും ഇവയിൽനിന്നുതന്നെ. ഭാരതം സ്വന്തം മക്കളുടെയും ലോകത്തിൻേറയും മാർഗ്ഗദർശനത്തിന്നായി 1893 സെപ്തംബർ 19 നും 1902 ജൂലായ് 4 –നും ഇടയിലുള്ള ചുരുങ്ങിയ വർഷങ്ങളിലെ പ്രവർത്തനങ്ങളിലൂടെ അദ്ദേഹത്തിൻെറ കൈയാൽ കത്തിച്ചുവെച്ചിട്ടുള്ള ആ ഒറ്റ വിളക്കിൽ എരിയുന്ന മൂന്നു തിരികൾ ഇവയത്രേ. ഞങ്ങളിൽ ചിലരാകട്ടെ, ആ വിളക്കുവെപ്പിനെയും അദ്ദേഹം പിന്നിട്ടു വെച്ചിട്ടുള്ള ഈ രേഖകളേയും മുൻനിർത്തി, അദ്ദേഹത്തിനു ജന്മം നല്കിയ നാടിനെയും അദ്ദേഹത്തെ പുറത്തേയ്ക്കയച്ച ആളുകളെയും അനുഗ്രഹിക്കുന്നു. അദ്ദേഹം ഉച്ചരിച്ച സന്ദേശത്തിൻെറ വൈപുല്യവും അർത്ഥപുഷ്ടിയും അറിഞ്ഞാദരിക്കാൻ ഇനിയും ഞങ്ങളെക്കൊണ്ടായിട്ടില്ല എന്നു വിശ്വസിക്കുകയും ചെയ്യുന്നു.

ജൂലായ് 4, 1907 രാമകൃഷ്ണവിവേകാനന്ദൻമാരുടെ

നിവേദിത

# കർമ്മയോഗം

## അദ്ധ്യായം 1

## കർമ്മം സ്വഭാവത്തിൽ ചെലുത്തുന്ന സ്വാധീനം

കർമ്മം എന്ന വാക്ക് 'കൃ' എന്ന സംസ്കൃതധാതുവിൽനിന്നു ണ്ടായി. 'കൃ' ധാതുവിനു 'ചെയ്യുക' എന്നർത്ഥം. ചെയ്യപ്പെടുന്ന തെല്ലാം കർമ്മം. ചെയ്യപ്പെടുന്ന പ്രവൃത്തിയുടെ ഫലമെന്നും സാങ്കേ തികമായി ഈ വാക്കിന് അർത്ഥമുണ്ട്. നമ്മുടെ പൂർവ്വകർമ്മങ്ങൾ കാരണമായി നമുക്കനുഭവപ്പെടുന്ന ഫലങ്ങൾ എന്നും തത്ത്വശാസ്ത്ര ങ്ങളിൽ ഇതിനു ചിലപ്പോൾ അർത്ഥമുണ്ട്. എന്നാൽ കർമ്മയോഗ ത്തിൽ പ്രവൃത്തി എന്ന അർത്ഥത്തിൽ മാത്രമേ നമുക്ക് ഈ പദം കൈകാര്യം ചെയ്യേണ്ടതായിട്ടുള്ളൂ. മനുഷ്യൻെറ ജീവിതലക്ഷ്യം ജ്ഞാനമാണ്, ഇന്ദ്രിയസുഖമല്ല.[1] പൗരസ്ത്യതത്ത്വശാസ്ത്രപ്രകാരം നമ്മു ടെ ഏകലക്ഷ്യം അതാണ്. ഭോഗങ്ങളും സുഖങ്ങളും ഒരിക്കൽ അവ സാനിക്കും.[2] ഭോഗമാണ് ജീവിതലക്ഷ്യമെന്നു വിചാരിക്കുന്നത് അബദ്ധം.

---

1 ധർമ്മസ്യ ഹ്യാപവർഗ്ഗസ്യ നാർത്ഥോ*f*ർത്ഥായോപകല്പതേ
നാർത്ഥസ്യ ധർമ്മൈകാന്തസ്യ കാമോ ലാഭായ ഹി സ്മൃതഃ
കാമസ്യ നേന്ദ്രിയപ്രീതിർലാഭോ ജീവേത യാവതാ
ജീവസ്യ തത്ത്വജിജ്ഞാസാ നാർത്ഥോ യശ്ചേഹ കർമ്മഭിഃ
വദന്തി തത് തത്ത്വവിദസ്തത്ത്വം യജ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ. (ഭാ. 1. 2.9–11)

ധർമ്മംകൊണ്ടു നേടേണ്ടതു മോക്ഷമാണ്. അർത്ഥ (ധന)മല്ല, അർത്ഥം ധർമ്മം സാധിക്കാൻ മാത്രമാണ്: കാമലാഭത്തിനാണെന്ന് അറിവുള്ളവർക്കു തോന്നിയിട്ടില്ല. കാമത്തിൻെറതന്നെ ലാഭം ഇന്ദ്രിയപ്രീതിയല്ല. എത്രകൊണ്ടു ജീവിക്കാമോ അത്രയ്ക്കുമാത്രമാണ്. ജീവിതത്തിൻെറതന്നെയും പ്രയോജനം തത്ത്വം അറിയാനുള്ള ആഗ്രഹമാണ്. അല്ലാതെ കർമ്മഫലങ്ങളായ ഭോഗൈശ്വര്യങ്ങളല്ല. ആ തത്ത്വംതന്നെ അദ്വയ (രണ്ടില്ലാത്ത) ജ്ഞാനമാണെന്ന് തത്ത്വമറിയാവുന്നവർ പറയുന്നു. അതിനെത്തന്നെ ബ്രഹ്മമെന്നും പരമാത്മാവെന്നും ഭഗവാനെന്നും വിളിച്ചുവരുന്നു. (ഭാ. 5.5.1.11.5.12 ഇവയും നോക്കുക.)

2. യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൗന്തേയ ന തേഷു രമതേ ബുധഃ (ഗീ. 5.22)

ഇന്ദ്രിയങ്ങൾകൊണ്ട് ഒപ്പിയെടുക്കാവുന്ന ഭോഗങ്ങളൊക്കെ ദുഃഖം ഉളവാക്കുന്നവതന്നെയാണ്. അവയ്ക്കു ആദിയുണ്ട്, അന്തവുമുണ്ട്: ഇടയ്ക്ക് ഒരു നൊടിയിട നിഴലാട്ടം മാത്രമേയുള്ളൂ. കൗന്തേയ, വെറും പശുക്കളല്ലാതെ ബുദ്ധിയുള്ളവൻ അവയിൽ രസിക്കുന്നില്ല. (വി. സാ. സ I.1)

പരിശ്രമങ്ങളുടെയൊക്കെ പരമസാധ്യം വിഷയഭോഗമാണെന്ന് മനുഷ്യൻ മൂഢമായി വിചാരിക്കുന്നതാണ് ലോകത്തിലെ സകല കഷ്ടതകൾക്കും ഹേതു.[1] സുഖത്തിലേയ്ക്കല്ല, ജ്ഞാനത്തിലേയ് ക്കാണ്[2] താൻ നീങ്ങിക്കൊണ്ടിരിക്കുന്നതെന്നും സുഖവും ദുഃഖവും തൻെറ വലിയ രണ്ടു ഗുരുക്കന്മാരാണെന്നും നന്മയിൽനിന്നുള്ളത്ര തന്നെ തിന്മയിൽനിന്നും പഠിക്കാനുണ്ടെന്നും കുറച്ചുകാലം ചെല്ലു മ്പോൾ മനുഷ്യൻ മനസ്സിലാക്കുന്നു. സുഖവും ദുഃഖവും മനുഷ്യാ ത്മാവിൻെറ മുമ്പിൽക്കൂടെ കടന്നുപോകുന്നതോടൊപ്പം അവ അവിടെ വിവിധങ്ങളായ ചിത്രങ്ങൾ പതിക്കുന്നു. ഈ സംസ്കാരങ്ങളുടെ സംയുക്തഫലത്തെയാകുന്നു മനുഷ്യൻെറ 'സ്വഭാവം' എന്നു പറയു ന്നത്. ഏതൊരു മനുഷ്യൻെറയും സ്വഭാവം യഥാർത്ഥത്തിൽ അയാ ളുടെ വാസനകളുടെ ആകത്തുക, മാനസിക പ്രവണതകളുടെ മൊത്തഫലം, മാത്രമാകുന്നു. ആ സ്വഭാവത്തിൻെറ രൂപവത്കരണ ത്തിൽ സുഖവും ദുഃഖവും തുല്യഘടകങ്ങളാണെന്ന് നിങ്ങൾക്കു കാണാം. സ്വഭാവരൂപവത്കരണത്തിൽ നന്മയും തിന്മയും തുല്യ പങ്കുവഹിക്കുന്നുണ്ട്. ചില ദൃഷ്ടാന്തങ്ങളിൽ ദുഃഖമാണ് സുഖത്തേ ക്കാൾ വലിയ ഗുരു. ലോകത്തിലുണ്ടായിട്ടുള്ള മഹാന്മാരായ ആളു കളെപ്പറ്റി പഠിക്കുന്നതായാൽ അവരിൽ ബഹുഭൂരിപക്ഷം പേരുടേയും കാര്യത്തിൽ സുഖാനുഭവത്തേക്കാൾ കൂടുതലായി ദുഃഖാനുഭവവും സുഭിക്ഷതയെക്കാളേറെ ദുർഭിക്ഷതയുമാണ്[3] അവരെ പഠിപ്പിച്ചതെന്നും അവരിൽ അന്തർലീനമായിരുന്ന വീര്യാഗ്നി ജ്വലിപ്പിച്ചു പ്രകാശിപ്പിച്ചത് പ്രശംസയേക്കാൾ കൂടുതലായി പ്രഹരങ്ങളായിരുന്നു എന്നും വെളി പ്പെടുമെന്ന് ഞാൻ സധൈര്യം പറയുന്നു.

പിന്നെ, ഈ ജ്ഞാനമാകട്ടെ, മനുഷ്യനിൽ സ്വതഃസിദ്ധമായി ട്ടുണ്ട്. ഒരു ജ്ഞാനവും വെളിയിൽനിന്നു വരുന്നില്ല: എല്ലാം ഉള്ളിൽ

---

1. ന സാംപരായഃ പ്രതിഭാതി ബാലം
   പ്രമാദ്യന്തം വിത്തമോഹേന മൂഢം
   അയം ലോകോ നാസ്തി പര ഇതി മാനീ
   പുനഃപുനർവശമാപദ്യതേ മേ. (ക. 2.6)

ഭോഗാത്മകമായ ഈ ജീവിതത്തിന്നപ്പുറത്തെന്തെങ്കിലും ഉള്ളതായി വിവേക ശക്തിയില്ലാത്ത ബാലബുദ്ധികൾക്കു തോന്നുന്നതേയില്ല. ഭോഗബഹുലവും ദൃഷ്ടവുമായ ഇതുതന്നെയാണ് ലോകം, ഇതിനുമേൽ അദൃഷ്ടമായൊന്നില്ല എന്നു കരുതുന്നവൻ വീണ്ടും വീണ്ടും എൻെറ (മൃത്യുവിൻെറ) പിടിയിൽ വന്നുപെടുന്നു. (മ. ഭാ. ശാ. 298. 16 ഭാ. 3. 30. 6. ഇവയും നോക്കുക)

2. സർവം കർമ്മാഖിലം പാർത്ഥജ്ഞാനേ പരിസമാപ്യതേ (ഗീ. 4.33)
   അല്ലയോ അർജ്ജുന, സർവകർമ്മവും ജ്ഞാനത്തിൽചെന്നവസാനിക്കുന്നു.
3. അസതഃ ശ്രീമദാന്ധസ്യ ദാരിദ്ര്യം പരമഞ്ജനം
   ആത്മൗപമ്യേന ഭൂതാനി ദരിദ്രഃ പരമീക്ഷതേ. (ഭാ. 10.10.13)

സത്തല്ലാത്ത ശരീരമാണ് താനെന്നു കരുതി ശ്രീമദംകൊണ്ടു കണ്ണുകാണാതായ വനു നല്ല കൺമഷിയാണ് ദാരിദ്ര്യം. ദരിദ്രനായാൽ അവൻ സർവ്വഭൂതങ്ങളെ യും തന്നെപ്പോലെതന്നെ തെളിഞ്ഞു കണ്ടുകൊള്ളും.

ത്തന്നെയുണ്ട്.[1] ഒരു മനുഷ്യൻ 'അറിയുന്നു' എന്നു പറയാറുള്ളത്, ശരിക്കു മനഃശാസ്ത്രത്തിന്റെ ഭാഷയിൽ അയാൾ 'മറനീക്കി കണ്ടെത്തുന്നു' എന്നാണ് വേണ്ടത്. മനുഷ്യാത്മാവ് അനന്തജ്ഞാനഖനിയാകുന്നു. അതിന്മേലുള്ള ആവരണം നീക്കിക്കളഞ്ഞ് യഥാർത്ഥത്തിൽ 'കണ്ടെത്തുന്ന'തിനെയാണ് ഒരാൾ 'പഠിക്കുന്നു' എന്ന് നാം പറയാറുള്ളത്. ന്യൂട്ടൺ ആകർഷണശക്തി കണ്ടുപിടിച്ചു എന്ന് നാം പറയുന്നു. അത് ന്യൂട്ടനെ കാത്തുകൊണ്ട് വല്ല മൂലയിലും ഒളിച്ചിരിക്കുകയായിരുന്നുവോ? അത് അദ്ദേഹത്തിന്റെ മനസ്സിൽത്തന്നെയുണ്ടായിരുന്നു. കാലം വന്നപ്പോൾ അത് അദ്ദേഹത്തിന് ഗോചരമായി. ലോകത്തിൽ ഇന്നേവരെയുണ്ടായിട്ടുള്ള ജ്ഞാനം മുഴുവൻ മനസ്സിൽനിന്നു വന്നിട്ടുള്ളതാകുന്നു. ജഗത്തിനെ സംബന്ധിച്ച അനന്തമായ ജ്ഞാനമെല്ലാം നിങ്ങളുടെ മനസ്സിലുണ്ട്. നിങ്ങളുടെ മനസ്സിനെ സ്വയം പഠിക്കാൻ ഒരു സൂചന നല്കുന്ന, സന്ദർഭം സൃഷ്ടിക്കുന്ന, ഒന്നു മാത്രമാണ് ബാഹ്യപ്രപഞ്ചം. പഠനവിഷയം എപ്പോഴും സ്വന്തം മനസ്സുതന്നെ. ആപ്പിൾപ്പഴത്തിന്റെ പതനം ന്യൂട്ടന് ഒരു സൂചനയായി: അതിനെത്തുടർന്ന് അദ്ദേഹം സ്വന്തം മനസ്സിനെ പഠിച്ചു. മനസ്സിൽ മുമ്പുണ്ടായിരുന്ന അറിവിന്റെ കണ്ണി കളെ ഒരു പുതിയ ക്രമത്തിൽ അദ്ദേഹം അടുക്കിനോക്കി: അപ്പോൾ അവയ്ക്കിടയിൽ ഒരു പുതിയ കണ്ണി കണ്ടെത്തി. അതിനെയാണ് ആകർഷണനിയമം എന്ന് നാം വിളിക്കുന്നത്. ആ നിയമം ആ വീണ പഴത്തിലോ ഭൂമിയുടെ കേന്ദ്രത്തിൽ വല്ലതിലുമോ ആയിരുന്നില്ല. അതിനാൽ ജ്ഞാനം മുഴുവൻ – ലൗകികമായാലും ആദ്ധ്യാത്മികമായാലും – മനുഷ്യന്റെ മനസ്സിൽത്തന്നെയാണ്. എന്നാൽ വളരെയാളുകളുടെയും കാര്യത്തിൽ അതു കണ്ടെത്തപ്പെടാതെ മൂടിക്കിടക്കുകയാണ്.[2] ആവരണം കുറേശ്ശെയായി നീക്കപ്പെടുമ്പോൾ അതിനെയാണ് 'നാം പഠിക്കുന്നു' എന്നു പറയുന്നത്. ആവരണം എത്രത്തോളം നീങ്ങുന്നുവോ അത്രത്തോളം ജ്ഞാനത്തിന് അഭിവൃദ്ധിയുമുണ്ടാകുന്നു. ഏതൊരാളിൽനിന്ന് ഈ മറമാറിത്തുടങ്ങിയിരിക്കുന്നുവോ അയാൾ കൂടുതൽ അറിവുള്ളവനാകുന്നു. ആരിൽ അതു കട്ടിയായി കിടക്കുന്നുവോ അയാൾ അജ്ഞനാകുന്നു. ആരിൽനിന്ന് അതു നിശ്ശേഷം നീങ്ങിയിരിക്കുന്നുവോ അയാൾ എല്ലാം അറിയുന്ന

---

1. ആത്മതോ ബലം ആത്മതോ വിജ്ഞാനം, ആത്മതോ ധ്യാനം. ആത്മതശ്ചിത്തം, ആത്മതഃ സങ്കല്പഃ, ആത്മതോ മനഃ. ആത്മതോ വാക്, ആത്മതോ നാമ, ആത്മതോ മന്ത്രഃ, ആത്മതഃ കർമ്മാണി, ആത്മത ഏവേദം സർവം.

(ഛാ. 7.26.1)

ബലം, വിജ്ഞാനം, ധ്യാനം, ചിത്തം, സങ്കല്പം, മനസ്സ്, വാക്ക്, നാമം, മന്ത്രങ്ങൾ, കർമ്മങ്ങൾ (എന്നുവേണ്ട) ഇക്കണ്ടതെല്ലാം ആത്മാവിൽനിന്നാണ്.

2. അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ. (ഗീ. 5.15)

അജ്ഞാനംകൊണ്ടു മൂടിക്കിടക്കുകയാണ് ജ്ഞാനം. അതുകൊണ്ട് സർവ്വപ്രാണികളും തെറ്റിദ്ധരിച്ചുപോകുന്നു.

വനാകുന്നു, സർവ്വജ്ഞനാകുന്നു.[1] സർവ്വജ്ഞന്മാർ ഉണ്ടായിരുന്നിട്ടുണ്ട്. ഇനിയും ഉണ്ടാകുമെന്നും ഭാവിയുഗങ്ങളിൽ ലക്ഷക്കണക്കായുണ്ടാകുമെന്നും ഞാൻ വിശ്വസിക്കുന്നു. ഉരകല്ലിൽ അഗ്നി എന്നതുപോലെ ജ്ഞാനം മനസ്സിൽ സ്ഥിതിചെയ്യുന്നു. അതിനെ വെളിയിൽ കൊണ്ടുവരുന്ന സംഘർഷണം ആണ് (ബാഹ്യപ്രപഞ്ചത്തിൽനിന്നുണ്ടാകുന്ന) സൂചന അഥവാ പ്രേരണ. നമ്മുടെ സർവ്വവികാരങ്ങളുടെയും പ്രവൃത്തികളുടെയും നില അതാകുന്നു – നമ്മുടെ കണ്ണീരും പുഞ്ചിരിയും, ഹർഷവും താപവും, ചിരിയും കരച്ചിലും, ശാപവും അനുഗ്രഹവും, സ്തുതിയും നിന്ദയും – ഇവയോരോന്നും ഓരോ ആഘാതങ്ങൾ നമ്മുടെ ഉള്ളിൽനിന്നു പുറത്തുകൊണ്ടുവന്നിട്ടുള്ളതാണെന്ന് നമ്മെത്തന്നെ നാം ശാന്തമായി പരിശോധിച്ചാലറിയാം. അവയുടെ സംയുക്തഫലമാകുന്നു നാം. ഈ ആഘാതങ്ങൾക്ക് മൊത്തത്തിൽ കർമ്മം – പ്രവൃത്തി – എന്നു പറയുന്നു. കർമ്മം എന്ന പദത്തെ അതിൻെറ ഏറ്റവും വ്യാപകമായ അർത്ഥത്തിൽ എടുക്കുമ്പോൾ, ആത്മാവിൻെറ വീര്യാഗ്നിയെ തട്ടിയുണർത്തുന്നതിന് പര്യാപ്തമായി, അതിൻെറ സ്വതേയുള്ള ശക്തിയും ജ്ഞാനവും പ്രകാശിപ്പിക്കുന്നതിനു സഹായകമായി, ആത്മാവിന് അനുഭവപ്പെ ടുന്ന മാനസികവും കായികവും ആയ ഓരോ ആഘാതവും കർമ്മത്തിലുൾപ്പെടുന്നു.[2] അങ്ങനെ നാമെല്ലാവരും സർവ്വസമയവും കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു. ഞാൻ നിങ്ങളോട് സംസാരിക്കുന്നു, അതു കർമ്മമാണ്. നിങ്ങൾ കേൾക്കുന്നു, അതും കർമ്മം. ദേഹം കൊണ്ടോ മനസ്സുകൊണ്ടോ നാം എന്തൊക്കെ ചെയ്യുന്നുവോ അതൊ ക്കെ കർമ്മമാണ്: അവയോരോന്നും നമ്മളിൽ ഓരോ മുദ്ര (സംസ്കാ രം) അവശേഷിപ്പിക്കുന്നതുമുണ്ട്.[3]

ഒട്ടനവധി ചെറിയ കർമ്മങ്ങൾ കൂടിച്ചേർന്നതിൻെറ സമാഹാരം അഥവാ ആകത്തുകപോലെയുള്ള ചില കർമ്മങ്ങൾ ഉണ്ട്. നാം

---

1. ജ്ഞാനേന തു തദജ്ഞാനം യേഷാം നാശിതമാത്മനഃ
   തേഷാമാദിത്യവജ്ജ്ഞാനം പ്രകാശയതി തത്പരം. (ഗീ. 5.15)

   ജ്ഞാനംകൊണ്ടു ആരുടെ അജ്ഞാനമാണോ നശിച്ചിരിക്കുന്നത്, അവരുടെ ആ ജ്ഞാനം ആദിത്യനെപ്പോലെ പരമാർത്ഥതത്ത്വത്തെ പ്രകാശിപ്പിക്കുന്നു.

2. യഥാ ഹിരണ്യകർത്താ വൈ രൂപ്യമഗ്നൗ വിശോധയേത്
   ബഹുശോƒതി പ്രയത്നേന മഹതാƒƒത്മകൃതേന ഹ
   തദ്വജ്ജാതിശതൈർജീവഃ ശുദ്ധ്യതേƒനേന കർമ്മണാ
   യത്നേന മഹതാ ചൈവാപ്യേകജാതൗ വിശുധ്യതേ.(മ. ഭാ. ശ. 279. 11.12)

   തട്ടാൻ വളരെ പണിപ്പെട്ടു തീയിൽവെച്ചു വെള്ളിക്കു നല്ല ശുദ്ധി വരുത്തുന്നു. അതുപോലെതന്നെ അനേകശതം ജന്മംകൊണ്ട്, കർമ്മംകൊണ്ട്, ജീവൻ ശുദ്ധനാകുന്നു. വലിയ പ്രയത്നംചെയ്ത് ഒറ്റ ജന്മംകൊണ്ടും വിശുദ്ധനാകാം.

   ചക്ഷുഷാ മനസാ വാചാ കർമ്മണാ ച ചതുർവിധം
   കുരുതേ യാദൃശം കർമ്മ താദൃശം പ്രതിപദ്യതേ.

കടലോരത്തു നിന്നുകൊണ്ട് തിരയടിക്കുന്നതു ശ്രദ്ധിക്കുമ്പോൾ ഒരു വലിയ ശബ്ദമാണ് കേൾക്കുന്നത്: എന്നാൽ ആ ഓരോ വലിയ തിരയും അതിസൂക്ഷ്മങ്ങളായ ലക്ഷോപലക്ഷം ചെറിയ തിരകൾ ചേർന്നുണ്ടാകുന്നതാണെന്നു നമുക്കറിയാം. ഈ ഓരോ ചെറുതിര യും ഒരു ശബ്ദം പുറപ്പെടുവിക്കുന്നുണ്ട്: എങ്കിലും ആ ശബ്ദം നാം കേൾക്കുന്നില്ല. അവയെല്ലാം കൂടിച്ചേർന്നു വലിയ ശബ്ദമാകു മ്പോൾ മാത്രമേ നാം കേൾക്കുന്നുള്ളൂ. അതുപോലെ, ഹൃദയത്തി ന്റെ ഓരോ സ്പന്ദനവും കർമ്മമാകുന്നു. ചിലതരം കർമ്മങ്ങൾ നമ്മു ടെ അറിവിൽ പെടുന്നു. അവ നമുക്കു ഗോചരങ്ങളായിത്തീരുന്നു: അതേസമയം, അവയോരോന്നും അനേകം ചെറുകർമ്മങ്ങളുടെ സമാഹാരവുമാകുന്നു. ഒരാളിന്റെ സ്വഭാവത്തെക്കുറിച്ചു ശരിയായി വിധികല്പിക്കണമെങ്കിൽ, അയാളുടെ വലിയ പ്രവർത്തനങ്ങളെയല്ല നോക്കേണ്ടത്. ഏതു മഠയനും ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ ഒരു വീരകൃത്യം ചെയ്തു എന്നുവരാം. ഒരു മനുഷ്യൻ തന്റെ നിത്യസാ ധാരണങ്ങളായ കർമ്മങ്ങൾ എങ്ങനെ ചെയ്യുന്നു എന്നു നിരീക്ഷി ക്കുക. അവയത്രെ ഒരു മഹാപുരുഷന്റെ ശരിയായ സ്വഭാവത്തെ നമുക്കു കാണിച്ചുതരുന്നത്. മഹത്തായ സന്ദർഭങ്ങൾ ഏറ്റവും താണ തരക്കാരായ മനുഷ്യരെപ്പോലും ഏതെങ്കിലും തരത്തിലുള്ള മഹത്ത്വ ത്തിലേയ്ക്ക് ഉത്തേജിപ്പിക്കുന്നു. എന്നാൽ എവിടേയും എപ്പോഴും ഒരുപോലെ ഉത്കൃഷ്ടസ്വഭാവമുള്ള മനുഷ്യനാകുന്നു യഥാർത്ഥ ത്തിൽ ഉത്കൃഷ്ടമനുഷ്യൻ.

സ്വഭാവത്തിൽ സ്വാധീനം ചെലുത്തുന്ന പ്രകാരത്തിൽ കർമ്മത്തിനു ള്ള ആ ശക്തി മനുഷ്യന് കൈകാര്യം ചെയ്യേണ്ട ശക്തികളിലേയ്ക്കും ബലിഷ്ഠമായ ഒന്നാകുന്നു. മനുഷ്യൻ ഒരു കേന്ദ്രംപോലെയാണ്: പ്രപഞ്ചത്തിലുള്ള സകല ശക്തികളെയും അയാൾ തങ്കലേയ്ക്ക് ആകർഷിച്ച്, ഈ കേന്ദ്രത്തിൽവെച്ച് അവയെ കൂട്ടിയുരുക്കി, ഒരു മഹാ പ്രവാഹരൂപത്തിൽ വീണ്ടും പ്രപഞ്ചത്തിലേയ്ക്കയയ്ക്കുന്നു. യഥാർ ത്ഥമനുഷ്യൻ അങ്ങനെയുള്ള ഒരു കേന്ദ്രമാണ്. അവൻ സർവ്വശക്തനും സർവ്വജ്ഞനും ആകുന്നു. അവൻ സർവ്വപ്രപഞ്ചത്തെയും തങ്കലേയ്ക്കാകർഷിക്കുകയും ചെയ്യുന്നു. നന്മയും തിന്മയും സുഖവും ദുഃഖവും എല്ലാം അവനിലേയ്ക്കു പാഞ്ഞുചെന്ന് അവനു ചുറ്റും

---

നിരന്തരം ച മിശ്രം ച ലഭതേ കർമ്മ പാർത്ഥിവ
കല്യാണം യദി വാ പാപം ന തു നാശോഽസ്യ വിദ്യതേ.
(മ. ഭാ. ശാ. 290. 15.16)

കണ്ണും മനസ്സും വാക്കും പാണിപാദാദിയും കൊണ്ട് നാലുതരത്തിൽ കർ മ്മങ്ങൾ ചെയ്യുന്നു. എപ്രകാരം ചെയ്യുന്നുവോ, അപ്രകാരം ഫലം നേടുകയും ചെയ്യുന്നു. കർമ്മഫലമായി ഇടവിടാതേയും ഇടകലർന്നും സുഖദുഃഖങ്ങൾ നാം അനുഭവിക്കുന്നു. കർമ്മം പുണ്യമോ പാപമോ ആയിക്കൊള്ളട്ടെ, അതിനു നാശമില്ല.

1. സ വാ ഏഷ മഹാനജ ആത്മാ യോഽയം വിജ്ഞാനമയഃ പ്രാണേഷു:യ ഏഷോഽന്തർഹൃദയ ആകാശസ്തസ്മിൻ ശേതേ: സർവസ്യ വശീ സർവ

പറ്റിക്കൂടുന്നു. അവയിൽനിന്ന് അവൻ തൻെറ സ്വഭാവം എന്നു പറയുന്ന, മഹാശക്തിമത്തായ പ്രവാഹത്തെ രൂപീകരിച്ച്[1] അതിനെ വെളിയിലേയ്ക്കു വിടുന്നു. ഏതൊന്നിനെയും തങ്കലേയ്ക്കു വലിക്കാൻ അവനു ശക്തിയുള്ളതുപോലെ, അതിനെ ബാഹ്യലോകത്തേയ്ക്കു ക്ഷേപിക്കുവാനും ശക്തിയുണ്ട്.

ലോകത്തിൽ നാം കാണുന്ന സകലകർമ്മങ്ങളും, മനുഷ്യസമുദായത്തിലെ സകലപ്രസ്ഥാനങ്ങളും, നമുക്കു ചുറ്റുമുള്ള സകല പ്രവർത്തനങ്ങളും, വിചാരത്തിൻെറ ബാഹ്യപ്രകടനം, മനുഷ്യൻെറ ഇച്ഛാശക്തിയുടെ ബഹിഃപ്രകാശനം, മാത്രമാകുന്നു. യന്ത്രങ്ങൾ, ഉപകരണങ്ങൾ, നഗരങ്ങൾ, കപ്പലുകൾ, പടക്കപ്പലുകൾ ഇവയെല്ലാം ഇച്ഛാശക്തിയുടെ മൂർത്തരൂപങ്ങളല്ലാതെ മറ്റൊന്നുമല്ല. ഈ ഇച്ഛാശക്തിയെ സൃഷ്ടിക്കുന്നതു സ്വഭാവമാകുന്നു: സ്വഭാവത്തെ കർമ്മവും.[2] കർമ്മം ഏതുപോലെയോ അതുപോലെയായിരിക്കും ഇച്ഛാശക്തിയുടെ പ്രകാശനവും. മഹത്തായ ഇച്ഛാശക്തി യോടുകൂടി ലോക ത്തിൽ ഉണ്ടായിട്ടുള്ളവരെല്ലാം വലിയ കർമ്മികളായിരുന്നു: ലോക ങ്ങളെ ഇളക്കി മറിക്കുവാൻ തക്ക ഇച്ഛാശക്തിയോടുകൂടിയ ആ ഗംഭീരാത്മാക്കൾക്ക് അങ്ങനെയുള്ള ഇച്ഛാശക്തി, അവർ അനേകം ജന്മങ്ങളിലൂടെ നിശ്ചയദാർഢ്യത്തോടെ ചെയ്ത നിരന്തരകർമ്മങ്ങളുടെ ഫലമായി, സിദ്ധിച്ചതാണ്. ബുദ്ധനോ ക്രിസ്തുവിനോ ഉണ്ടായിരുന്നതുപോലുള്ള ഗംഭീരമനശ്ശക്തി ഒരു ജന്മംകൊണ്ടു സമ്പാദിക്കാവുന്നതല്ല: എന്തെന്നാൽ അവരുടെ പിതാക്കന്മാർ ആരായിരുന്നു എന്ന്

---

സ്യേശാനഃ സർവസ്യാധിപതിഃ (ബൃ. 4.4.22)

ഇന്ദ്രിയങ്ങളുടെ ഇടയിലായി വിജ്ഞാനമയനായിരിക്കുന്ന ജീവൻ ഹൃദയാന്തർഭാഗത്തിലെ ആകാശത്തിൽ (ബുദ്ധിയിൽ) ശയിക്കുന്നു. ഈ ജീവൻ വാസ്തവത്തിൽ അനന്തവും ജന്മമില്ലാത്തതുമായ ആത്മാവാണ്. ആത്മാവിൻെറ വശത്തിലാണ് സർവ്വവും. ആത്മാവ് സർവ്വേശ്വരനും സർവ്വപാലകനുമാകുന്നു.

1. തദ് യഥാ പേശസ്കാരീ പേശസോ മാത്രാമപാദായ അന്യന്നവതരം
കല്യാണതരം രൂപം തനുതേ, ഏവമേവായമാത്മാ ഇദം ശരീരം നിഹത്യ
അവിദ്യാം ഗമയിത്വാ അന്യന്നവതരം കല്യാണതരം രൂപം കുരുതേ.
(ബൃ. 4.4.41)

എപ്രകാരമാണോ, പൊൻപണിക്കാരൻ കുറച്ചു പൊന്നെടുത്തു കുറെക്കൂടെ പുതിയതും അഴകുള്ളതുമായ വേറൊരുരൂപം നിർമ്മിക്കുന്നത്, അപ്രകാരംതന്നെ. ഈ ആത്മാവ് ഈ ശരീരം അചേതനമാക്കി തള്ളിക്കളഞ്ഞു. കൂറേക്കൂടെ പുതിയതും മനോഹരവുമായ മറ്റൊരു രൂപം സൃഷ്ടിക്കുന്നു.

(സ്വഭാവം പോലെ സ്വരൂപവും ആത്മാവ് സ്വയം രൂപീകരിക്കുന്നതാണ്.)

2. സ യഥാകാമോ ഭവതി തത്ക്രതുർഭവതി: യത്ക്രതുർഭവതി തത് കർമ്മ
കുരുതേ: യത്കർമ്മ കുരുതേ തദഭിസമ്പദ്യതേ. (ബൃ.4.4.5)

ഒരുവൻ ഏതുതരം കാമമുള്ളവനാണോ അത്തരം സങ്കല്പമുള്ളവനാകുന്നു: ഏതുതരം സങ്കല്പമാണോ ഉള്ളത് അത്തരം കർമ്മം ചെയ്യുന്നു: എന്തു കർമ്മം ചെയ്യുന്നുവോ അതിൻെറ ഫലം പ്രാപിക്കുകയും ചെയ്യുന്നു. (ഛാ. 3.14.1)

3. പ്രയത്നാത് യതമാനസ്തു യോഗീ സംശുദ്ധകില്ബിഷഃ
അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം. (ഗീ. 6.54)

നമുക്ക് അറിവുണ്ട്. മനുഷ്യസമുദായത്തിൻെറ നന്മയ്ക്കായി ഒരിക്കലെങ്കിലും ഒരു വാക്ക് ആ പിതാക്കന്മാർ പറഞ്ഞതായി അറിവില്ല. ജോസഫിനെപ്പോലെ എത്രയോ ലക്ഷം ആശാരിമാർ മുമ്പുണ്ടായിരുന്നു, എത്രയോ ലക്ഷം ഇപ്പോഴുമുണ്ട്. ബുദ്ധൻെറ പിതാവിനെപ്പോലുള്ള എത്രയോ ലക്ഷം ചെറിയ രാജാക്കന്മാർ ലോകത്തിൽ കഴിഞ്ഞു പോയിട്ടുണ്ട്. ബുദ്ധനെപ്പോലുള്ളവരുടെ ശക്തി കൾ പാരമ്പര്യേണ സിദ്ധിച്ചതാണെന്നു പറയാമെന്നുവെച്ചാൽ, ഒരു പക്ഷേ, സ്വന്തം ഭൃത്യന്മാർപോലും വകവെച്ചിട്ടില്ലാത്ത ആ ചെറിയ രാജാവ് ലോകത്തിലെ പകുതി ജനങ്ങളുടെ ആരാധനാപാത്രമായ ഒരു പുത്രനെ ജനിപ്പിച്ചതെങ്ങനെ? ആ ആശാരിക്കും, അനേകലക്ഷം ജനങ്ങൾ ഈശ്വരനായാരാധിക്കുന്ന അയാളുടെ പുത്രനും തമ്മിലുള്ള വിപുലമായ അന്തരത്തിനെന്തു കാരണം? പാരമ്പര്യസിദ്ധാന്തംകൊ ണ്ട് ഇവയ്ക്കു തൃപ്തികരമായ സമാധാനം നല്കാവുന്നതല്ല. ബുദ്ധനും യേശുവും ലോകത്തിൻെറമേൽ ക്ഷേപിച്ച ഗംഭീരമനശ്ശക്തി എവിടെ നിന്നു വന്നു? ഈ ശക്തിസമാഹാരം എവിടെനിന്നുണ്ടായി? അതു പണ്ടുപണ്ടേ ഉണ്ടായിരുന്നിരിക്കണം: പല യുഗങ്ങളിൽക്കൂടി വളർന്നു വളർന്ന് ഒടുവിൽ ഒരു ബുദ്ധൻേറയോ ക്രിസ്തുവിൻേറയോ രൂപത്തിൽ ലോകത്തു പെട്ടെന്നു വെളിപ്പെട്ടു: അത് ഇന്നും പ്രവർത്തിച്ചുകൊ ണ്ടിരിക്കുന്നു.

ഇതെല്ലാം കർമ്മത്താൽ നിർണ്ണയിക്കപ്പെടുന്നു. സ്വന്തം അദ്ധ്വാനം കൊണ്ടു സമ്പാദിക്കുന്നതല്ലാതെ യാതൊന്നും ആർക്കും ലഭിക്കുക യില്ല. ഇതൊരു ശാശ്വതമായ നിയമമാകുന്നു. ഇത് അങ്ങനെയല്ലെന്ന് ചിലപ്പോൾ തോന്നും: എന്നാൽ കാലാന്തരത്തിൽ അതിൻെറ യാഥാർ ത്ഥ്യം നമുക്കു ബോദ്ധ്യപ്പെടും. ധനത്തിനുവേണ്ടി ഒരാൾ ജീവിത കാലം മുഴുവൻ യത്നിച്ചിരിക്കാം. അയാൾ അതിനുവേണ്ടി അനേകായി രം പേരെ വഞ്ചിച്ചിരിക്കാം: എന്നാൽ തനിക്ക് ധനികനാകാനുള്ള അർഹത ഇല്ല എന്ന് ഒടുവിൽ അയാൾ അറിയുന്നു. അയാൾക്ക്

---

വളരെയധികം പ്രയത്നിച്ചു പാപങ്ങളെല്ലാം പോയി, ശുദ്ധനായി, അനേക ജന്മങ്ങളിലെ അഭ്യാസസംസ്കാരങ്ങൾവഴി ഒടുവിൽ അറിവു തികഞ്ഞ്, യോഗി പരമഗതിയെ പ്രാപിക്കുന്നു.

1. തദ് യ ഇഹ രമണീയചരണാ അഭ്യാശോ ഹ യത്തേ രമണീയാം യോനി
മാപദ്യേരൻ ബ്രാഹ്മണയോനിം വാ ക്ഷത്രിയയോനിം വാ വൈശ്യ
യോനിം വാ അഥ യ ഇഹ കപൂയചരണാ അഭ്യാശോ ഹ യത്തേ
കപൂയാം യോനിമാപദ്യേരൻ ശ്വയോനിം വാ സൂകരയോനിം വാ
ചണ്ഡാലയോനിം വാ. (ഛാ. 5.10.7)

അവരിൽ, ഇവിടെ രണമീയചരണ (ശുഭകർമ്മ)ത്തോടുകൂടിയവർ പെട്ടെന്നു തന്നെ രമണീയജന്മം, ബ്രാഹ്മണക്ഷത്രിയവൈശ്യജന്മങ്ങളിലൊന്ന്, പ്രാപി ക്കും: പിന്നെ, ഇവിടെ കപൂയചരണ (അശുഭകർമ്മ)ത്തോടുകൂടിയവർ പെട്ടെ ന്നു തന്നെ കപൂയജന്മം. ശ്വ- സൂകര - ചണ്ഡാലജന്മങ്ങളിലൊന്ന്, പ്രാപിക്കും.

2. പൂർവദേഹകൃതം കർമ്മം ശുഭം വാ യദി വാƒശുഭം
പ്രാജ്ഞം മൂഢം തഥാ ശൂരം ഭജതേ യാദൃശം കൃതം

ജീവിതം ഒരു ബുദ്ധിമുട്ടും ശല്യവുമായി പരിണമിക്കുകയും ചെയ്യുന്നു. ശാരീരികസുഖങ്ങൾക്കാവശ്യമായ സാധനസാമഗ്രികൾ സമ്പാദിച്ചുകൂട്ടിക്കൊണ്ടിരിക്കാൻ നമുക്കു കഴിഞ്ഞേയ്ക്കാം: എന്നാൽ നാം നേടിയതേ യഥാർത്ഥത്തിൽ നമ്മുടേതാകയുള്ളൂ. ഒരു മഠയൻ ലോകത്തിലുള്ള സകല പുസ്തകങ്ങളും വിലയ്ക്കു വാങ്ങി തൻെറ ഗ്രന്ഥശാലയിൽ ശേഖരിച്ചു എന്നു വരാം: പക്ഷേ, വായിക്കാനർഹതയുള്ളവ മാത്രമേ അയാൾക്കു വായിക്കാൻ സാധിക്കയുള്ളൂ. ഈ അർഹതയാകട്ടെ കർമ്മം കൊണ്ടാണ് സിദ്ധിക്കേണ്ടത്. നമുക്ക് എന്തിനെല്ലാം അർഹതയുണ്ടെന്നും നമുക്ക് എന്തെല്ലാം ദഹിക്കുമെന്നും നിർണ്ണയിക്കുന്നത് നമ്മുടെ കർമ്മങ്ങളാകുന്നു. നമ്മുടെ ഇന്നത്തെ അവസ്ഥയ്ക്കുത്തരവാദി നാംതന്നെ. മേലിൽ ഏതവസ്ഥയിൽ ആകണമെന്ന് നാം ആഗ്രഹിക്കുന്നുവോ, ആ അവസ്ഥയിലാകുവാനുള്ള ശക്തിയും നമുക്കുണ്ട്. നമ്മുടെ ഇന്നത്തെ അവസ്ഥ സ്വന്തം പൂർവ്വകർമ്മങ്ങളുടെ ഫലമാണെങ്കിൽ, ഭാവിയിൽ നാം ആഗ്രഹിക്കുന്നവിധമുള്ള ഏതവസ്ഥയും നമ്മുടെ ഇപ്പോഴത്തെ കർമ്മങ്ങൾകൊണ്ടു വരുത്താവുന്നതാണെന്നും അതിൽനിന്നു സിദ്ധിക്കുന്നു.[1] അതുകൊണ്ട് കർമ്മം

---

നായം പരസ്യ സുകൃതം ദുഷ്കൃതം ചാപി സേവതേ
കരോതി യാദൃശം കർമ്മ താദൃശം പ്രതിപദ്യതേ (മ. ഭാ. ശാ. 174. 49. 209. 21)

പൂർവ്വദേഹംകൊണ്ടു ചെയ്ത കർമ്മം, ശുഭമാകട്ടെ അശുഭമാകട്ടെ, ചെയ്തവനെ – അവൻ പ്രാജ്ഞനായാലും മൂഢനായാലും ശൂരനായാലും ശരി – അങ്ങനെ തന്നെ ചെന്നു പ്രാപിക്കും. ഒരുവൻ വേറൊരാളിൻെറ സുകൃതമോ ദുഷ്കൃതമോ സേവിക്കുന്നില്ല. അവനവൻ ചെയ്തതിനനുസരിച്ച കർമ്മമേ പ്രാപിക്കാനാവൂ.

1. ശുഭേന കർമ്മണാ സൗഖ്യം ദുഃഖം പാപേന കർമ്മണാ
കൃതം ഫലതി സർവ്വത്ര നാകൃതം ഭുജ്യതേ ക്വചിത്
തഥാ സ്വർഗ്ഗശ്ച ഭോഗാശ്ച നിഷ്ഠാ യാ ച മനീഷിതാ
സർവ്വം പുരുഷകാരേണ കൃതേനേഹോപലഭ്യതേ
കൃതഃ പുരുഷകാരസ്തു ദൈവമേവാനുവർത്തതേ
ന ദൈവമകൃതേ കിഞ്ചിത് കസ്യചിദ്ദാതുമർഹതി. (മ. ഭാ. അനു. 6.10.13,22)

ശുഭകർമ്മംകൊണ്ടു സുഖവും പാപകർമ്മംകൊണ്ടു ദുഃഖവും ഉണ്ടാകുന്നു. ചെയ്ത കർമ്മമാണ് സർവ്വത്ര ഫലിക്കുന്നത്. ചെയ്യാത്തത് എങ്ങും അനുഭവിക്കാൻ കിട്ടുകയില്ല. അതുപോലെ സ്വർഗ്ഗം, ഭോഗങ്ങൾ, നിഷ്ഠ, ബുദ്ധി ഇതെല്ലാം ഇവിടെത്തന്നെ ചെയ്ത പുരുഷകാരം (പുരുഷപ്രയത്നം) കൊണ്ടു കിട്ടുന്നു. ചെയ്ത പുരുഷകാരത്തിൻെറ പിന്നാലെ ദൈവം (ഭാഗ്യം) ചെല്ലുന്നു ഒന്നും ചെയ്യാതിരിക്കെ ആർക്കുംതന്നെ ഒരു വസ്തുവും കൊടുക്കാൻ ദൈവത്തിനു സാദ്ധ്യമല്ല.

ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ. (ഗീ. 6.5)

തന്നെത്താൻ ഉയർത്തണം, തന്നെത്താൻ തളർത്തരുത്: തനിക്കു താൻതന്നെ ബന്ധു: തനിക്കു ശത്രുവും താൻതന്നെ.

ചെയ്യേണ്ടത് എങ്ങനെ എന്നറിയേണ്ടതാവശ്യം.[1] "കർമ്മം ചെയ്യാൻ പഠിക്കാനെന്തുണ്ട്? ലോകത്തിലുള്ള സകലരും ഏതെങ്കിലും ഒരു വിധത്തിൽ കർമ്മം ചെയ്യുന്നുണ്ടല്ലോ," എന്ന് നിങ്ങൾ പറയുമായിരിക്കും. എന്നാൽ നമ്മുടെ ശക്തികളെ ചിന്നിച്ചിതറിക്കളയുക[2] എന്നൊന്നുണ്ട്. അങ്ങനെ സംഭവിക്കാതെ, സാമർത്ഥ്യത്തോടുകൂടി[3] ശാസ്ത്രീയ രീതിയിൽ കർമ്മം ചെയ്യുന്നതിനാണ് കർമ്മയോഗം എന്ന് ഗീത പറയുന്നത്.[4] കർമ്മത്തിൻെറ വഴിയറിഞ്ഞു പ്രവർത്തിക്കുന്നതിനാൽ മാത്രം ഒരുവന് അതിൽനിന്നുള്ള പരമാവധി ഫലം സിദ്ധിക്കുന്നു. മനസ്സിനു സ്വതഃസിദ്ധമായിട്ടുള്ള ശക്തികളെ ആവിഷ്കരിക്കുക, ആത്മാവിനെ ഉണർത്തുക, എന്നുള്ളതാണ് സകലകർമ്മങ്ങളുടേ യും ഉദ്ദേശ്യം എന്ന് ഓർമ്മിക്കണം. ശക്തി ഓരോ മനുഷ്യനിലും ഉണ്ട്. ജ്ഞാനവും ഉണ്ട്. അവയെ പുറത്തേയ്ക്കു കൊണ്ടുവരാനുള്ള ആഘാതങ്ങളെപ്പോലെയാകുന്നു വിവിധതരത്തിലുള്ള കർമ്മങ്ങൾ: ആ ഗംഭീരന്മാരെ തട്ടിയുണർത്തുകയാകുന്നു കർമ്മം ചെയ്യുന്നത്.

---

1. കർമ്മണോ ഹ്യപി ബോദ്ധവ്യം ബോദ്ധവ്യം ച വികർമ്മണഃ
   അകർമ്മണശ്ച ബോദ്ധവ്യം ഗഹനാ കർമ്മണോ ഗതിഃ. (ഗീ. 4.17)

ശാസ്ത്രവിഹിതമായ കർമ്മം ശാസ്ത്രപ്രതിഷിദ്ധമായ കർമ്മം, ശാസ്ത്രവിഹിതം തന്നെ ചെയ്യാതിരിക്കൽ എന്നീ മൂന്നിൻേറയും സ്വരൂപം അറിയാനുണ്ട്. കർമ്മസ്വരൂപം അറിയാൻ വിഷമംതന്നെ.

2. ഷഡ്വർഗ്ഗസംയമൈകാന്താഃ സർവ്വാ നിയമചോദനാഃ
   തദന്താ യദി നോ യോഗാനാവഹേയുഃ ശ്രമാവഹാഃ (ഭാ. 7.15.28)

കാമ-ക്രോധ-ലോഭ-മോഹ-മദ-മാത്സര്യങ്ങളുടെ വർഗ്ഗത്തെ തികച്ചും അടക്കുക എന്ന ഒറ്റ പ്രയോജനമാണ് സർവ്വനിയമ (അഭ്യാസ) വിധികൾക്കുമുള്ളത്. യോഗാഭ്യാസങ്ങളൊക്കെ നമ്മെ ആ ലക്ഷ്യത്തിലേക്കു നയിക്കാത്ത പക്ഷം വെറും വേലയെടുത്തു തളരാമെന്നേയുള്ളു.

3. ബുദ്ധിയുക്തോ ജഹാതീഹ ഉഭേ സുകൃതദുഷ്കൃതേ
   തസ്മാദ് യോഗായ യുജ്യസ്വ യോഗഃ കർമ്മസു കൗശലം (ഗീ. 2.50)

ലാഭാലാഭങ്ങളിൽ സമബുദ്ധിയോടുകൂടിയവൻ ഇവിടെത്തന്നെ സുകൃത ദുഷ്കൃതങ്ങളെ വെടിഞ്ഞുകളയുന്നു. അതുകൊണ്ട് നീ യോഗാനുഷ്ഠാനത്തിനു തയ്യാറാകുക. യോഗം കർമ്മകുശലതയാണ്. ബന്ധിക്കാൻ വരുന്ന കർമ്മങ്ങളുടെ ആ സ്വഭാവം സമത്വബുദ്ധികൊണ്ടു മാറ്റിക്കളയുന്നതുതന്നെ സാമർത്ഥ്യം.

4. യഃ ശാസ്ത്രവിധിമുത്സൃജ്യ വർത്തതേ കാമകാരതഃ
   ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം
   തസ്മാത് ശാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൗ
   ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കർമ്മ കർത്തുമിഹാർസി (ഗീ. 16.23.24)

ശാസ്ത്രവിധിയൊന്നും അറിയുകയോ വകവെയ്ക്കുകയോ ചെയ്യാതെ, അതെല്ലാം കൈവെടിഞ്ഞ് കാമത്തിൻെറ പിടിയിൽപ്പെട്ടു കഴിയുന്നവനാരോ അവനു പുരുഷാർത്ഥസിദ്ധിയില്ല: ഇഹലോകസുഖമോ പരഗതിയോ ഉണ്ടാകുന്നില്ല. അതുകൊണ്ട് കാര്യവും അകാര്യവും വ്യവസ്ഥചെയ്യുന്ന വിഷയത്തിൽ ശാസ്ത്രമാണ് നിനക്കു പ്രമാണം. ശാസ്ത്രവിധിയുടെ അരുളപ്പാടറിഞ്ഞുവേണം നീ കർമ്മം ചെയ്യുവാൻ.

മനുഷ്യർ വിവിധോദ്ദേശ്യങ്ങളാൽ പ്രേരിതരായി കർമ്മം ചെയ്യുന്നു. നിരുദ്ദേശ്യമായ കർമ്മം ഉണ്ടാവാൻ നിവൃത്തിയില്ല. ചില മനുഷ്യർക്കു കീർത്തി വേണമെന്നുണ്ട്: അവർ അതിനുവേണ്ടി കർമ്മം ചെയ്യുന്നു. വേറെ ചിലർക്ക് പണം വേണം: അവർ അതിനുവേണ്ടി പ്രവർത്തിക്കുന്നു. മറ്റു ചിലർക്ക് അധികാരശക്തിയാണാവശ്യം: അവർ അതിലേയ്ക്കായി പ്രവർത്തിക്കുന്നു. പിന്നെ ചിലർ സ്വർഗ്ഗപ്രാ പ്തി അഭിലഷിക്കുന്നു: അവർ അതിനെ ഉദ്ദേശിച്ചു കർമ്മം ചെയ്യുന്നു. ഇനിയും ചിലർ മരണാനന്തരം തങ്ങളുടെ പേരു നിലനിർത്തണമെന്നാഗ്രഹിക്കുന്നു – ചീനാരാജ്യത്ത് അങ്ങനെയാണ്: അവിടെ മരിച്ചതിനു ശേഷമല്ലാതെ ആർക്കും ഒരു ബഹുമതിയും ലഭിക്കുകയില്ല: ആകെക്കൂടി നോക്കിയാൽ അതു നമ്മുടെ രീതിയേക്കാൾമെച്ചമാണ്. അവിടെ (ചീനയിൽ) ഒരാൾ എന്തെങ്കിലും വളരെ ഉത്കൃഷ്ടമായ ഒരു പ്രവൃത്തി ചെയ്താൽ അവർ അയാളുടെ അച്ഛൻ മരിച്ചിട്ടുണ്ടെങ്കിൽ അച്ഛനോ, അല്ലെങ്കിൽ മുത്തച്ഛനോ പ്രഭുസ്ഥാനം നല്കും. ചിലർ അതിനുവേണ്ടി കർമ്മം ചെയ്യുന്നു. ചിലർ, മുഹമ്മദീയ വിഭാഗക്കാരു ടെ ഇടയിൽ ചിലർ, മരിക്കുമ്പോഴേയ്ക്കും തങ്ങൾക്കു വലിയൊരു ശവകുടീരം കെട്ടിത്തീരുവാൻ വേണ്ടി, ആയുഷ്കാലം മുഴുവൻ അദ്ധ്വാനിക്കുന്നു. ഒരു ശിശു ജനിച്ചാലുടനെ അതിനുവേണ്ടി ഒരു ശവകുടീരം തയ്യാറാക്കുന്ന ചില ജനവിഭാഗങ്ങളെ എനിക്കറിയാം: അവരുടെ ഇടയിൽ അതാണ് ഒരു മനുഷ്യൻ ചെയ്യേണ്ട കർമ്മങ്ങ ളിൽവെച്ച് ഏറ്റവും പ്രധാനം. ഒരുവൻെറ ശവകുടീരത്തിന് വലിപ്പവും ഭംഗിയും കൂടുന്നതിനനുസരിച്ച് അയാളുടെ മേന്മയും കൂടുമെന്നാണ് വിശ്വാസം. ഇനി ചിലർ പ്രായശ്ചിത്തത്തിൻെറ രൂപത്തിൽ കർമ്മം ചെയ്യുന്നു – എല്ലാ തരത്തിലുമുള്ള ദുഷ്കർമ്മങ്ങളും ചെയ്തിട്ട് ഒടുവിൽ ഒരു ക്ഷേത്രം നിർമ്മിക്കും: അല്ലെങ്കിൽ പുരോഹിതന്മാരുടെ പക്കൽനിന്ന് സ്വർഗ്ഗത്തിലേയ്ക്ക് ഒരു പ്രവേശനപത്രം ലഭിക്കാൻ കൈക്കൂലിയായി അവർക്കു വല്ലതും ദാനം ചെയ്യും. എന്തു പാപം ചെയ്താലും ഈവിധം ദാനധർമ്മത്താൽ പാപമോചനം സിദ്ധിക്കുമെ ന്നും യാതൊരു ശിക്ഷയും അനുഭവിക്കേണ്ടിവരികയില്ലെന്നുമത്രേ അവർ വിചാരിക്കുന്നത്. ഈവിധമാകുന്നു കർമ്മാനുഷ്ഠാനത്തിനു പ്രേരകങ്ങളായി വർത്തിക്കുന്ന വിവിധോദ്ദേശ്യങ്ങളിൽ ചിലത്.

കർമ്മത്തിനുവേണ്ടി കർമ്മം ചെയ്യുക. പേരോ കീർത്തിയോ സ്വർഗ്ഗ പ്രാപ്തിയോ യാതൊന്നും ആഗ്രഹിക്കാതെ കർമ്മത്തിനുവേണ്ടി കർമ്മം

---

1. അകാമസ്യ ക്രിയാ കാചിദ് ദൃശ്യതേ നേഹ കർഹിചിത്
യദ്യദ്ധി കുരുതേ കിംചിത് തത്തത് കാമസ്യ ചേഷ്ടിതം. (മനു. 2.4)
കാമ (ആഗ്രഹ)മില്ലാത്തവന് ഒരു ക്രിയപോലും ഒരിക്കലും ഉള്ളതായി കാണുന്നില്ല. വല്ലതുമൊന്ന് ചെയ്യുന്നുണ്ടെങ്കിൽ, അതെല്ലാം കാമത്തിൻെറ ചേഷ്ടിതമാണ്.

2. കാര്യമിത്യേവ യത് കർമ്മ നിയതം ക്രിയതേƒർജ്ജുന
സംഗം ത്യക്ത്വാ ഫലം ചൈവ സ ത്യാഗഃ സാത്വികോ മതഃ. (ഗീ. 18.9)

ചെയ്യുന്ന ചില വിശിഷ്ടപുരുഷന്മാർ[2] ഏതു രാജ്യത്തുമുണ്ട്. അവരാണ് ലോകത്തിലെ യഥാർത്ഥ ധർമ്മസേതുക്കൾ. കർമ്മത്തിൽനിന്നു നന്മ സംഭവിക്കും എന്നുള്ളതുകൊണ്ടുമാത്രം അവർ കർമ്മം ചെയ്യുന്നു. വേറെ ചിലർ ഇതിനേക്കാൾ ഉത്കൃഷ്ടമായ ഉദ്ദേശ്യങ്ങളോടുകൂടി കർമ്മം ചെയ്യുന്നു. അവർ നന്മ ചെയ്യുന്നതിൽ വിശ്വസിക്കയും നന്മയെ സ്നേഹിക്കുകയും ചെയ്യുന്നു: അതിനാൽ അവർ പാവങ്ങൾക്കു നന്മ ചെയ്യുകയും മനുഷ്യരെ സഹായിക്കുകയും ചെയ്യുന്നു.[1] പേരും പെരുമയും ഉദ്ദേശിച്ചുള്ള കർമ്മം പ്രായേണ ഉടനടി ഫലം തരുന്നില്ല. നാം വൃദ്ധന്മാരായി മിക്കവാറും ജീവിതവിരക്തി വരുമ്പോഴേയ്ക്കാണ് അവ വന്നുചേരുന്നത്. ഒരു മനുഷ്യൻ സ്വാർത്ഥപരമായ യാതൊരുദ്ദേശ്യവും ഇല്ലാതെ കർമ്മം ചെയ്താൽ അയാൾക്കു യാതൊരു നേട്ടവും ഉണ്ടാകുന്നില്ലേ? ഉണ്ട്: അയാൾക്കു പരമമായ നേട്ടം ഉണ്ടാകുന്നു.[2] നിസ്സ്വാർത്ഥതയാണ് അധികം ലാഭകരം: അതഭ്യസിക്കാനുള്ള ക്ഷമ ജനങ്ങൾക്കില്ലെന്നേയുള്ളു. ആരോഗ്യത്തിന്റെ വീക്ഷണസ്ഥാനത്തുനിന്നു നോക്കിയാലും അതാണ് അധികം ലാഭകരം. പ്രേമം, സത്യം, സ്വാർത്ഥരാഹിത്യം ഇവ സദാചാരപരമായ വെറും അലങ്കാരവാക്കുകളല്ല: പരമമായ ആദർശങ്ങളാകുന്നു. അവയിൽനിന്നാണ് ശക്തിയുടെ ഗംഭീരപ്രകാശനം ഉണ്ടാകുന്നത്. അതു

---

അർജ്ജുന, ചെയ്യേണ്ടതാണെന്നു വിധിയുള്ളതുകൊണ്ട് സംഗവും ഫലവും വെടിഞ്ഞ് നിത്യം കർമ്മം ചെയ്യുന്നുവെങ്കിൽ ആ ത്യാഗം സാത്വികമാണ്.

ജീവിതം യസ്യ ധർമ്മാർത്ഥം ധർമ്മോ ഹര്യർത്ഥമേവ ച
അഹോരാത്രാശ്ച പുണ്യാർത്ഥം തം ദേവാ ബ്രാഹ്മണം വിദുഃ.
(മ.ഭാ.ശാ. 244.23)

ആരുടെ ജീവിതം ധർമ്മത്തിനുവേണ്ടിമാത്രമാണ്, ധർമ്മം ഭഗവത് സേവയ്ക്കാണ്, അഹോരാത്രങ്ങൾ പുണ്യത്തിനുമാണ്. അയാളെ ദേവന്മാർ ബ്രാഹ്മണനെന്നു അറിയുന്നു.

1. നാഹം കർമ്മഫലാന്വേഷീ രാജപുത്രി ചരാമ്യുത
ദദാമി ദേയമിത്യേവ യജേ യഷ്ടവ്യമിത്യുത
അസ്തു വാത്ര ഫലം മാ വാ കർത്തവ്യം പുരുഷേണ യത്
ഗൃഹേ വാ വസതാ കൃഷ്ണേ യഥാശക്തി കരോമി തത്.
ധർമ്മം ചരാമി സുശ്രോണി ന ധർമ്മഫലകാരണാത്
ആഗമാനനതിക്രമ്യ സതാം വൃത്തമവേക്ഷ്യ ച
ധർമ്മ ഏവ മനഃ കൃഷ്ണേ സ്വഭാവാച്ചൈവ മേ ധൃതം
ധർമ്മവാണിജ്യകോ ഹീനോ ജഘന്യോ ധർമ്മവാദിനാം (മാ. ഭാ. വ. 31-2-5)

തന്റെ ധർമ്മചര്യയെ കഠിനമായി പഴിച്ച ദ്രൗപദിയോടു യുധിഷ്ഠിരൻ സമാധാനം പറയുന്നതാണിത്.

2. യുക്തഃ കർമ്മഫലം ത്യക്ത്വാ ശാന്തിമാപ്നോതി നൈഷ്ഠികീം
അയുക്തഃ കാമകാരേണ ഫലേ സക്തോ നിബധ്യതേ. (ഗീ. 5.12)

കർമ്മഫലം എനിക്കല്ല ഈശ്വരന്നാണെന്നുറച്ച് കർമ്മഫലം കൈവെടിഞ്ഞ് മനഃസമാധാനം പൂണ്ടവൻ നിലയുറച്ച ശാന്തി നേടുന്നു. കാമപ്രേരിതനായി എന്റെ ഫലത്തിനിതു ചെയ്യുന്നു എന്നുറച്ച് ഫലാസക്തനായി മനഃസമാധാനം കെട്ടവൻ കെട്ടിൽ പെട്ടുപോകുകയും ചെയ്യുന്നു.

കൊണ്ട് അവ നമ്മുടെ പരമമായ ആദർശങ്ങളാകുന്നു.[1] ഒന്നാമതായി, യാതൊരു സ്വാർത്ഥോദ്ദേശ്യവുമില്ലാതെ, ഭാവിയെക്കുറിച്ചുള്ള ചിന്തയില്ലാതെ, സ്വർഗ്ഗത്തെയോ നരകത്തെയോ മറ്റെന്തിനെയെങ്കിലുമോ പറ്റിയുള്ള വിചാരമില്ലാതെ, അഞ്ചു ദിവസം അതല്ലെങ്കിൽ, അഞ്ചു നിമിഷമെങ്കിലും ഒരാൾക്കു കർമ്മം ചെയ്യാൻ സാധിക്കുമെങ്കിൽ, ഗംഭീരനായ ഒരു ധർമ്മാത്മാവായിത്തീരാനുള്ള കഴിവ് ആ മനുഷ്യനിലുണ്ട്. അങ്ങനെ കർമ്മം ചെയ്യാൻ വളരെ പ്രയാസം: എന്നാൽ അത്തരം കർമ്മത്തിൻെറ വിലയും അതുകൊണ്ടുണ്ടാകുന്ന നന്മയും നമ്മുടെ ഹൃദയാന്തർഭാഗത്തിൽ നമുക്ക് അറിയാം. ഇതാണ് ശക്തിയു ടെ പ്രകാശനങ്ങളിൽവെച്ച് ഏറ്റവും വലുതായിട്ടുള്ളത്, ഈ തീവ്ര സംയമം.[2] ബാഹ്യാഭിമുഖമായിപ്പോകുന്ന പ്രവർത്തനങ്ങളെക്കാളെല്ലാം വലിയ ശക്തിപ്രകടനം ആത്മസംയമനമാകുന്നു.[3] നാലു കുതിരകളെ കെട്ടിയ ഒരു വണ്ടി[4] നിയന്ത്രണമില്ലാതെ വിട്ടാൽ ഒരു കുന്നിൻചെരു വിൽക്കൂടി

---

1. ധ്യാനമധ്യയനം ദാനം സത്യം ഹ്രീരാർജ്ജവം ക്ഷമാ
ശൗചമാഹാരതഃ ശുദ്ധിരിന്ദ്രിയാണാം ച സംയമം
എതൈർവിവർദ്ധതേ തേജഃ പാപ്മാനമുപഹന്തി ച
സിധ്യന്തി ചാസ്യ സങ്കല്പാ വിജ്ഞാനം ച പ്രവർത്തന്തേ.(മ. ഭാ. ശാ. 273.15,16)

ധ്യാനം തുടങ്ങിയ ഈ പത്തും ശീലിച്ചാൽ തേജസ്സ് - ശക്തി-വർദ്ധിക്കും.

ദമസ്ത്യാഗോƒപ്രമാദശ്ച ഏതേഷ്വമൃതമാഹിതം
താനി സത്യമുഖാന്യാഹുർബ്രാഹ്മണാ യേ മനീഷിണഃ. (മ. ഭാ. ഉ. 42.22)

ദമം, ത്യാഗം, അപ്രമാദം ഇവയിൽ അമൃതം കുടികൊള്ളുന്നു. സത്യത്തിൻെറ മൂന്നു മുഖങ്ങളാണിവയെന്ന് അറിവുള്ള ബ്രാഹ്മണർ പറയുന്നു.

2. യദാ സംഹരതേ ചായം കൂർമ്മോƒഗാനീവ സർവശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. (ഗീ. 2.58)

ആമ അതിൻെറ അവയവങ്ങളെ പിൻവലിക്കുന്നതുപോലെ ഇന്ദ്രിയങ്ങളെ ഇന്ദ്രിയാർത്ഥങ്ങളിൽനിന്നു പിൻവലിക്കുന്നവൻെറ ബുദ്ധി ഉറച്ചുകഴിഞ്ഞിരിക്കുന്നു.

3. ധൃത്യാ ശിശ്നോദരം രക്ഷേത് പാണിപാദം ച ചക്ഷുഷാ
ചക്ഷുഃ ശ്രോത്രേ ച മനസാ മനോ വാചം ച വിദ്യയാ.(മ. ഭാ. ശാ. 330. 28)

ശിശ്നം (ലിംഗം) ഉദരം ഇവയെ തൻേറടംകൊണ്ടു രക്ഷിക്കണം. കൈകാലുകളെ (ചാപല്യത്തിൽനിന്നു) കണ്ണുകൊണ്ടു കാത്തുകൊള്ളണം. കണ്ണും കാതും (ഇളകാതെ) മനസ്സുകൊണ്ടു രക്ഷിക്കുക: മനസ്സും വാക്കുംപതറാതെ വിദ്യകൊണ്ടുപാലിക്കണം. (ഇത്രയുംകൊണ്ടു വലിയ ശക്തിയുണ്ടാകുന്നു.)

4. പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ-
സ്തസ്മാത് പരാങ്പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃ പ്രത്യാഗാത്മാനമൈക്ഷദാ-
വൃത്തചക്ഷുരമൃതത്വമിച്ഛൻ. (ക. 4.1)

ഈശ്വരൻ ഇന്ദ്രിയങ്ങളെ അടിച്ചു പുറത്തേക്കു തെളിച്ചുവിട്ടു. അതുകൊണ്ട് പുറത്തുള്ള വിഷയങ്ങളെയല്ലാതെ അന്തരാത്മാവിനെ കാണുന്നില്ല. എന്നാൽ ഒരു ധീരൻ അമൃതത്വം ആഗ്രഹിച്ച് കണ്ണു തുടങ്ങിയ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിന്മടക്കി ഉള്ളിൽ വിളങ്ങുന്ന ആത്മാവിനെക്കണ്ടു.

അതിവേഗം പാഞ്ഞിറങ്ങി എന്നു വരാം: അല്ലെങ്കിൽ വണ്ടിക്കാരൻ കുതിരകളുടെ കടിഞ്ഞാൺ മുറുക്കി പിടിച്ചുനിർത്തി എന്നും വരാം. ഇതിൽ ഏതാണ് അധികം ശക്തിപ്രകാശനം – കുതിരകളെ സ്വച്ഛന്ദം വിടുന്നതോ പിടിച്ചുനിർത്തുന്നതോ? ഒരു പീര ങ്കിയുണ്ട പറന്ന് ആകാശത്തിൽ അധികദൂരം സഞ്ചരിച്ചിട്ട് ഭൂമിയിൽ പതിക്കുന്നു: വേറൊന്നു മാർഗമധ്യേ ഒരു ഭിത്തിയിന്മേൽ തട്ടി ഗതി മുട്ടുന്നു. ആ സംഘട്ടനം ഉത്ക്കടമായ ചൂടു ജനിപ്പിക്കയും ചെയ്യുന്നു. ഒരു സ്വാർത്ഥലക്ഷ്യത്തെ അനുസരിച്ച് പുറത്തേയ്ക്കു പായുന്ന ശക്തി മുഴുവൻ ചിന്നിച്ചിതറി പോകുകയാണ്.[1] ആ ശക്തി നിങ്ങളിലേയ്ക്കുതന്നെ മടങ്ങിവരാൻ സംഗതിയാകുന്നില്ല. എന്നാൽ അതിനെ നിയന്ത്രിക്കുന്നപക്ഷം അത് ശക്തി സംവർദ്ധനത്തിനുപകരിക്കുന്നു.[2] ഇങ്ങനെയുള്ള ആത്മസംയമനം ഒരു മഹത്തായ ഇച്ഛാശക്തിയെ – ഒരു ക്രിസ്തുവിൻേറയോ ബുദ്ധൻേറയോ മനഃപ്രഭാവത്തെ – ജനിപ്പിക്കാൻ പര്യാപ്തമാകുന്നു. മഠയന്മാർ ഈ രഹസ്യം അറിയുന്നില്ല: എന്നാൽ അവർ മനുഷ്യവർഗ്ഗത്തെ ഭരിക്കാനാഗ്രഹിക്കുന്നു. കർമ്മം ചെയ്തുകൊണ്ടു കാത്തിരിക്കാമെന്നുണ്ടെങ്കിൽ ഒരു മഠയനുപോലും ലോകം മുഴുവൻ ഭരിക്കാം. അയാൾ കുറെക്കാലം കാക്കട്ടെ: തനിക്കു ഭരിക്കണം എന്നുള്ള മൂഢമായ ആഗ്രഹത്തെ നിയന്ത്രിക്കട്ടെ. ആ ആശയം അയാളുടെ മനസ്സിൽനിന്നു പാടേ മായുമ്പോൾ, അയാൾ ലോകത്ത് ഒരു വലിയ ശക്തിയായിരിക്കും. ചില ജന്തുക്കൾക്ക് ഏതാനും അടി ദൂരത്തിനപ്പുറം കാഴ്ചയില്ലാത്തതുപോലെ, നമ്മളിൽ ഭൂരിപക്ഷം പേർക്കും ഏതാനും വർഷങ്ങൾക്കപ്പുറത്തേയ്ക്കു കാഴ്ച യെത്തുന്നില്ല. ഒരു ചെറിയ ഇടുങ്ങിയ വൃത്തം, അതാണ് നമ്മുടെ ലോകം, അതിനപ്പുറത്തേയ്ക്കു നോക്കുവാനുള്ള ക്ഷമ നമുക്കില്ല: അതിനാൽ

---

ജീവിതയാത്രയെ രഥയാത്രയോടുപമിച്ചുകൊണ്ടുള്ള വിചാരസുന്ദരമായ ഒരു രൂപകം (ക. 3.3.9) നോക്കുക.

1. ജന്തോഃ പഞ്ചേന്ദ്രിയസ്യാസ്യ യദേകം ഛിദ്രമിന്ദ്രിയം
   തതോഽസ്യ സ്രവതേ പ്രജ്ഞാ ദൃതേഃ പാദാദിവോദകം. (മ. ഭാ. ശാ. 239.15)

   ജന്തുവിൻെറ അഞ്ചിന്ദ്രിയങ്ങളിലൊന്നിനെങ്കിലും വിടവു വന്നാൽ തുകൽ ഭരണിയുടെ കുഴലിൽക്കൂടെ വെള്ളം എന്നപോലെ പ്രജ്ഞ ചോർന്നുപോകുന്നു. (ഗീ. 2.67 നോക്കുക)

2. ഇന്ദ്രിയാണാം വിചരതാം വിഷയേഷ്വപഹാരിഷു
   സംയമേ യത്നമാതിഷ്ഠേദ് വിദ്വാൻ യന്തേവ വാജിനം. (മനു. 2.8)

   അപഹരണശീലംപൂണ്ടു വിഷയങ്ങളിൽ പലതരത്തിലും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളെ സംഗദോഷമറിയുന്ന വിദ്വാൻ, അശ്വശിക്ഷകൻ കുതിരയെ മെരുക്കുന്നതുപോലെ, സമ്പൂർണ്ണം നിയന്ത്രിക്കാൻ സർവ്വാത്മനാ പ്രയത്നിക്കണം. (മനു. 4.177 നോക്കുക)

   ഇന്ദ്രിയാണാം നിരോധേന സർവ്വേഷാം വിഷയൈഷിണാം
   മുനേർജ്ജനപദത്യാഗാദധ്യാത്മാഗ്നിഃ സമിധ്യതേ.
   യഥാഗ്നിരിന്ധനൈരിദ്ധോ മഹാജ്യോതിഃ പ്രകാശതേ
   തഥേന്ദ്രിയനിരോധേന മഹാനാത്മാ പ്രകാശതേ. (മ. ഭാ. അശ്വ. 42.48.49)

നാം അസന്മാർഗ്ഗചാരികളും ദുഷ്ടബുദ്ധികളും ആയി ത്തീരുന്നു. ഇതാണ് നമ്മുടെ ദൗർബ്ബല്യം, നമ്മുടെ ശക്തിവിഹീനത.

ഏറ്റവും താണതരത്തിലുള്ള കർമ്മംപോലും നിന്ദിക്കത്തക്കതല്ല. അതിനപ്പുറം അറിഞ്ഞുകൂടാത്തവർ സ്വാർത്ഥപരമായ ലക്ഷ്യങ്ങൾക്കുവേണ്ടി, പേരിനും പെരുമയ്ക്കുംവേണ്ടി, കർമ്മം ചെയ്യട്ടെ. എന്നാൽ നാം ഓരോരുത്തരും കൂടുതൽ കൂടുതൽ ഉത്കൃഷ്ടങ്ങളായ ലക്ഷ്യങ്ങളെ മനസ്സിലാക്കാനും പ്രാപിക്കാനും സദാ യത്നിക്കേണ്ട താണ്. "കർമ്മം ചെയ്യാൻ നമുക്കവകാശമുണ്ട്; കർമ്മഫലത്തിനില്ലതാ നും."[1] ഫലങ്ങളെ അവയുടെ പാട്ടിനു വിടുക. അവയെക്കുറിച്ച് എന്തിനു വിചാരപ്പെടുന്നു? നിങ്ങൾ ഒരാളെ സഹായിക്കാൻ ഇച്ഛിക്കുന്നുവെങ്കിൽ, അയാൾ നിങ്ങളോട് എങ്ങനെ പെരുമാറണമെന്നുള്ളതിനെക്കുറിച്ച് ഒരിക്കലും ചിന്തിക്കരുത്. ഒരു മഹാകർമ്മമോ സത്കർമ്മമോ ചെയ്യാൻ നിങ്ങൾ ആഗ്രഹിക്കുന്നപക്ഷം, അതിൻെറ ഫലമെന്തായിരിക്കുമെന്നു ചിന്തിക്കയേ അരുത്.[2]

ഇങ്ങനെയുള്ള ആദർശപരമായ കർമ്മാനുഷ്ഠാനത്തിൻെറ കാര്യത്തിൽ ഒരു വിഷമപ്രശ്നം ഉദിക്കുന്നു! നാം സദാ കർമ്മപ്രസക്തന്മാരായിരിക്കണം: എപ്പോഴും കർമ്മം ചെയ്യണം. കർമ്മം ചെയ്യാതെ ഒരു നിമിഷംപോലും ജീവിച്ചിരിക്കാൻ നമുക്കു സാധിക്കയില്ല.[3] എന്നാൽ പിന്നെ വിശ്രമമെവിടെ? ജീവിതസമരത്തിനു രണ്ടു വശമുള്ളതിൽ ഒന്ന് ഈ കർമ്മമാണ്, നമ്മെ ദ്രുതഗതിയിൽ സദാ വട്ടം ചുറ്റിക്കൊണ്ടിരിക്കുന്ന കർമ്മം. അതിൻെറ മറുവശം നിവൃത്തിപരവും ത്യാഗസുരഭിലവുമായ ശാന്തി – ഇവിടെ ചുറ്റും സർവ്വത്ര ശാന്തത: ശബ്ദബഹളമോ പ്രകടനപരമായ കാഴ്ചകളോ ഇല്ല: പ്രകൃതിയും അതിലെ ജന്തുക്കളും ചെടികളും പുഷ്പങ്ങളും പർവ്വതങ്ങളും മാത്രം. ഈ ഓരോ വശവും തനിച്ചു പൂർണ്ണമല്ല. സമുദ്രത്തിൻെറ അഗാധ

വിഷയങ്ങളിലേക്കു ചെല്ലുന്ന സർവ്വേന്ദ്രിയങ്ങളേയും നിരോധിച്ച് ദുർജ്ജന സംസർഗ്ഗം വെടിഞ്ഞു! മനനശീലത്തോടെ വാഴുന്ന മുനിയിൽ അദ്ധ്യാത്മാഗ്നി ജ്വലിക്കുന്നു. വിറകുകൊണ്ടു കത്തിക്കാളി വലിയ വെളിച്ചം വിളങ്ങുന്നതുപോലെ ഇന്ദ്രിയനിരോധംകൊണ്ട് അനന്തമായ ആത്മാവു പ്രകാശിക്കുന്നു.

1. കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന
മാ കർമ്മഫലഹേതുർഭൂർമാ തേ സംഗോƒസ്ത്വകർമ്മണി ( ഗീ. 2.47)

കർമ്മത്തിലേ നിനക്കധികാരമുള്ളു. ഫലത്തിലില്ല: ഫലാസക്തി ഒരിക്കലും അരുത്. ഫലത്തിനുവേണ്ടി കർമ്മം ചെയ്യാൻ ഇടയാകരുത്. ഫലത്തിൽ അസംഗം വേണമെന്നുവെച്ചു കർമ്മത്തിൽ അസംഗം പാടില്ലതാനും.

2. നിയതം സംഗരഹിതമരാഗദ്വേഷതഃ കൃതം
അഫലപ്രേപ്സുനാ കർമ്മ യത്തത് സാത്വികമുച്യതേ. (ഗീ. 18.23)

വിഹിതകർമ്മം, സംഗംവെടിഞ്ഞ് രാഗദ്വേഷങ്ങളില്ലാതെ ഫലപ്രാപ്തിക്കുള്ള വിചാരമേയില്ലാതെയുള്ള കർമ്മം സാത്വികമാണെനു പറയപ്പെടുന്നു.

3. ന ഹി കശ്ചിത് ക്ഷണമപി ജാതു തിഷ്ഠത്യകർമ്മകൃത്
കാര്യതേ ഹ്യവശഃ കർമ്മ സർവ്വ പ്രകൃതിജൈർഗുണൈഃ. (ഗീ. 3.5)

ഒരുത്തനും ഒരിക്കലും ഒരു നിമിഷമെങ്കിലും കർമ്മം ചെയ്യാതിരിക്കുന്നില്ല.പ്രകൃതി ഗുണങ്ങൾക്കധീനരായി വശംകെട്ട് സർവ്വരും കർമ്മം ചെയ്തുപോകയാണ്.

തലങ്ങളിൽ ജീവിക്കുന്ന മത്സ്യത്തെ അവിടെനിന്ന് ഉപരിതലത്തിലേയ്ക്കു കൊണ്ടുവരുന്നപക്ഷം, അതിന്റെ ശരീരസന്ധാരകമായി വർത്തിച്ചിരുന്ന ജലസമ്മർദ്ദം ഇല്ലാതാകുന്നതുകൊണ്ട്, അതു കഷണം കഷണമായി ചിതറിപ്പോകുന്നു: അതുപോലെ, ഏകാന്തതയിൽ ശീലിച്ച ഒരു മനുഷ്യൻ പ്രക്ഷുബ്ധമായ പ്രപഞ്ചച്ചുഴിയിൽ തകർന്നുപോകും. ജീവിതത്തിന്റെ തിക്കിത്തിരക്കിൽ പരിചയിച്ച ഒരുവൻ പ്രശാന്തമായ ഒരു സ്ഥലത്തു വരുമ്പോൾ അവിടെ സ്വസ്ഥതയോടെ കഴിഞ്ഞു കൂടാൻ അയാൾക്കു സാധിക്കുമോ? ആ മാറ്റം അയാൾക്ക് അസഹ്യമായി തോന്നുമെന്നു മാത്രമല്ല, ഒരുപക്ഷേ ചിത്തഭ്രമത്തിനിടയാക്കിയെന്നും വരാം. കേവലം നിശ്ശബ്ദതയിലും ഏകാന്തതയിലും കർമ്മനിബിഡത ദർശിക്കുവാനും നിബിഡമായ കർമ്മാനുഷ്ഠാനമധ്യത്തിലും ഒരു വിജനപ്രദേശത്തെ നിശ്ശബ്ദതയും ഏകാന്തതയും കാണുവാനും ഏതൊരാൾക്കു സാധിക്കുമോ ആ മനുഷ്യനാകുന്നു ആദർശപുരുഷൻ. ആ മനുഷ്യന് സംയമത്തിന്റെ രഹസ്യം മനസ്സിലായിരിക്കുന്നു: അയാൾ തന്നെത്താൻ നിയന്ത്രിക്കുവാൻ പഠിച്ചിരിക്കുന്നു. ആ മനുഷ്യൻ വലിയൊരു നഗരത്തിലെ ഗതാഗതത്തിരക്കുള്ള വീഥികളിലൂടെ സഞ്ചരിക്കുന്നു: എന്നാൽ ആ സമയമെല്ലാം അയാളുടെ മനസ്സ്, ഒരു ശബ്ദം പോലും പ്രവേശിക്കാത്ത ഗുഹാന്തർഭാഗത്തിരുന്നാലെന്നതുപോലെ ശാന്തവുമാണ്: എങ്കിലും അയാൾ തീവ്രമായി പ്രവർത്തിച്ചുകൊണ്ടിരിക്കയാണ്. ഇതാണ് കർമ്മയോഗാദർശം. നിങ്ങൾ ഈ അവസ്ഥയിൽ എത്തിയിട്ടുണ്ടെങ്കിൽ നിങ്ങൾക്ക് കർമ്മരഹസ്യം യഥാർത്ഥത്തിൽ മനസ്സിലായിരിക്കുന്നു.

എന്നാൽ നാം ആദ്യത്തെ പടിമുതൽ ആരംഭിക്കേണ്ടിയിരിക്കുന്നു: അതായതു നാം സ്വയം വന്നുചേരുന്ന കർത്തവ്യകർമ്മങ്ങൾ അനു

---

കർമ്മണ്യകർമ്മ യഃ പശ്യേദകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു സ യുക്തഃ കൃത്സ്നകർമ്മകൃത് (ഗീ. 4.18)

കർമ്മത്തിൽ അകർമ്മവും അകർമ്മത്തിൽ കർമ്മവും ആരു കാണുന്നുവോ അയാൾ മനുഷ്യരിൽവെച്ചു ബുദ്ധിമാനാണ്. അയാൾ യോഗിയാണ് അയാൾ സർവ്വകർമ്മവും കർമ്മബദ്ധനാകാതെ ചെയ്യുന്നു.

2. പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവ്വശഃ
അഹങ്കാരവിമൂഢാത്മാ കർത്താഹമിതി മന്യതേ
തത്ത്വവിത്തു മഹാബാഹോ ഗുണകർമ്മവിഭാഗയോഃ
ഗുണാ ഗുണേഷു വർത്തന്ത ഇതി മത്വാ ന സജ്ജതേ. ( ഗീ. 3.27.28)

സർവ്വപ്രകാരേണയും പ്രകൃതിയുടെ ഗുണങ്ങളെക്കൊണ്ടാണ് കർമ്മങ്ങൾ നടക്കുന്നത്. അങ്ങനെയിരിക്കെ ശരീരാദികളിൽ അഹങ്കാരം പൂണ്ട് പലവിധത്തിലും മൂഢനായിരിക്കുന്നവൻ 'ഞാൻ കർത്താവ്' എന്നു അഭിമാനിക്കുന്നു. ഗുണകർമ്മവിഭാഗങ്ങളുടെ തത്ത്വമറിയാവുന്നവനാകട്ടെ, അല്ലയോ വീര, ഗുണങ്ങളായ കരണങ്ങളാണ് ഗുണങ്ങൾതന്നെയായ വിഷയങ്ങളിൽ സ്ഥിതിചെയ്യുന്നത്. ആത്മാവല്ല, എന്നുറച്ചു സക്തനാകുന്നില്ല.

ഷ്ഠിക്കുകയും[1] ദിനംപ്രതി സാവധാനം നമ്മുടെ നിഃസ്വാർത്ഥത വർദ്ധിപ്പിച്ചുകൊണ്ടുവരികയും ചെയ്യേണ്ടതാകുന്നു. നാം കർമ്മം ചെയ്യുകയും എന്നാൽ അതേസമയം ആ കർമ്മം ചെയ്യാൻ നമ്മെ പ്രേരിപ്പിയ്ക്കുന്ന ഉദ്ദേശ്യം എന്താണെന്നു കണ്ടുപിടിയ്ക്കയും വേണം. ആദ്യകാലങ്ങളിൽ നമ്മുടെ ഉദ്ദേശ്യം മിക്കപ്പോഴും സ്വാർത്ഥപരമാണെന്നു നമുക്കു കാണാം. എന്നാൽ നിഷ്ഠാപൂർവ്വമായ അഭ്യാസം[2] മുഖേന ആ സ്വാർത്ഥത ഉരുകിപ്പോകുകയും അവസാനം യഥാർത്ഥത്തിൽ സ്വാർത്ഥത കലരാത്ത കർമ്മം ചെയ്യാൻ നമുക്കു കഴിവുണ്ടാക്കുന്ന കാലം വരികയും ചെയ്യും. ജീവിതമാർഗ്ഗങ്ങളിൽക്കൂടി മല്ലടിച്ചു പോയ്ക്കൊണ്ടിരിക്കെ എന്നെങ്കിലും ഒരിക്കൽ നാം സമ്പൂർണ്ണം നിഃസ്വാർത്ഥരായിത്തീരുന്ന ഒരു കാലം വരുമെന്ന് നമുക്കെല്ലാം ആശിയ്ക്കാം. ആ അവസ്ഥയെ പ്രാപിക്കുന്നതോടെ നമ്മുടെ സകല ശക്തികളും ഏകാഗ്രീഭവിക്കുകയും നമ്മുടേതായിരിയ്ക്കുന്ന ആ ജ്ഞാനം അഭിവ്യക്തമാകുകയും ചെയ്യും.[3]

---

1. തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര
   അസക്തോ ഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ. (ഗീ. 3.19)

അതുകൊണ്ട് ആദ്യം തന്നെ സംഗം വെടിഞ്ഞു സർവ്വദാ കർത്തവ്യകർമ്മം വേണ്ടപോലെ ആചരിക്കുക. അസക്തനായി കർമ്മം ചെയ്യുന്നവൻ ചിത്തശുദ്ധിനേടി ക്രമേണ മോക്ഷം പ്രാപിക്കും.

2. ശരീരപക്തിഃ കർമ്മാണി ജ്ഞാനം തു പരമാ ഗതിഃ
   കഷായേ കർമ്മഭിഃ പക്വേ രസജ്ഞാനേ ച തിഷ്ഠതി
   ആനൃശംസ്യം ക്ഷമാ ശാന്തിരഹിംസാ സത്യമാർജ്ജവം
   അദ്രോഹോ നാഭിമാനശ്ച ഹ്രീസ്തിതിക്ഷാ ശമസ്തഥാ
   പന്ഥാനോ ബ്രഹ്മണസ്ത്വേതേ ഏതൈഃ പ്രാപ്നോതി യത്പരം
   തദ്വിദ്വാനനുബുധ്യേത മനസാ കർമ്മനിശ്ചയം (മ. ഭാ. ശാ. 269. 38. 40)

സ്ഥൂലസൂക്ഷ്മശരീരങ്ങളെ പാകപ്പെടുത്തു (ശുദ്ധിയാക്കു)ന്നവയാണ് കർമ്മങ്ങൾ. കർമ്മങ്ങൾകൊണ്ടു കഷായങ്ങൾ (മനോമലങ്ങൾ) വെന്തുപോകുമ്പോൾ, ആത്മാനന്ദരസജ്ഞാനം ശാസ്ത്രത്തിൽനിന്നു നേടിയതും ഉണ്ടായിരിക്കെ, ജ്ഞാനമാണ് പരമഗതി, അതിന്നുള്ള വഴി ദയ, ക്ഷമ, ശാന്തി, അഹിംസ, സത്യം നേർബുദ്ധി, അദ്രോഹം, അഭിമാനശൂന്യത, ലജ്ജ, തിതിക്ഷ, ശമം, ഇത്രയുമാണ്: ഇവയാണ് ബ്രഹ്മത്തിലേക്കുള്ള വഴികൾ. പരമമായ മോക്ഷം ഇവകൊണ്ടു നേടാം. ഇതാണ് കർമ്മത്തിൻെറ ശരിയായ സ്വരൂപമെന്നു വിദ്വാൻ ആലോചിച്ചറിയട്ടെ.

3. പഞ്ചേന്ദ്രിയാണി സന്ധായ മനസി സ്ഥാപയേദ് യതിഃ
   യദൈതാന്യവതിഷ്ഠന്തി മനഃഷഷ്ഠാന്യഥാത്മനി
   പ്രസീദന്തി ച സംസ്ഥായ തദാ ബ്രഹ്മ പ്രകാശതേ
   വിധൂമ ഇവ ദീപ്താർച്ചിരാദിത്യ ഇവ ദീപ്തിമാൻ
   വൈദ്യുതോഽഗ്നിരിവാകാശേ ദൃശ്യതേഽത്മാ തദാത്മനി. (മ. ശാ. 239. 18.20)

## അദ്ധ്യായം രണ്ട്

## അവനവൻെറ ധർമ്മത്തിൽ അവനവൻ വലിയത്

സാംഖ്യദർശനപ്രകാരം പ്രകൃതി മൂന്നു ഗുണങ്ങൾ[1] കൂടിച്ചേർന്നതാകുന്നു. അവയ്ക്കു സംസ്കൃതത്തിൽ സത്വം, രജസ്സ്, തമസ്സ് എന്നു പറയുന്നു. അവ ഭൗതികലോകത്തു പ്രത്യക്ഷമാകുന്നത്, സമത, പ്രവൃത്തി, ജഡത എന്നീ രൂപങ്ങളിലാണെന്നു പറയാം. പ്രകാശരാഹിത്യവും പ്രവൃത്തിരാഹിത്യവും തമസ്സിൻെറ ലക്ഷണമാകുന്നു. ആകർഷണവികർഷണരൂപങ്ങളിൽ പ്രത്യക്ഷപ്പെടുന്ന കർമ്മോത്സുകത രജസ്സിൻെറ ലക്ഷണവും, ഈ രണ്ടിൻെറയും സാമ്യാവസ്ഥ സമത്വവും ആകുന്നു.

ഓരോ മനുഷ്യനിലും ഈ മൂന്നു ശക്തികളുമുണ്ട്. ചിലപ്പോൾ തമസ്സു മുന്നിട്ടുനില്ക്കുന്നു. അപ്പോൾ നാം അലസന്മാരായിത്തീരുന്നു: നമുക്കനങ്ങാൻ വയ്യ. ചില വിചാരങ്ങൾ ഹേതുവായിട്ടോ വെറും

---

അഭ്യാസി പഞ്ചേന്ദ്രിയങ്ങളെ ഒതുക്കി മനസ്സിൽ നിർത്തണം. പിന്നെ ആറാമതായി മനസ്സുംകൂടെ ചേർന്നു ഇതെല്ലാം ബുദ്ധിയിൽ നിലകൊള്ളുന്നു: അതോടെ കറതീർന്നു ഇന്ദ്രിയമനസ്സുകൾ തെളിയുകയും ചെയ്യുന്നു. അപ്പോൾ ബ്രഹ്മം പ്രകാശിക്കുന്നു. കത്തിക്കാളുന്ന തീയ്യുപോലെ, ജ്വലിക്കുന്ന ആദിത്യനെപ്പോലെ, ആകാശത്തിൽ മിന്നല്പിണർപോലെ, ആത്മാവു ബുദ്ധിയിൽ തിളങ്ങിക്കാണാം.

1. സത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ
നിബധ്നന്തി മഹാബാഹോ ദേഹേ ദേഹിനമവ്യയം
തത്ര സത്വം നിർമ്മലത്വാത് പ്രകാശകമനാമയം
സുഖസംഗേന ബധ്നാതി ജ്ഞാനസംഗേന ചാനഘ
രജോ രാഗാത്മകം വിദ്ധി തൃഷ്ണാസംഗസമുദ്ഭവം
തന്നിബധ്നാതി കൗന്തേയ കർമ്മസംഗേന ദേഹിനം
തമസ്ത്വജ്ഞാനജം വിദ്ധി മോഹനം സർവ്വദേഹിനാം
പ്രമാദാലസ്യനിദ്രാഭിസ്തന്നിബധ്നാതി ഭാരത. (ഗീ. 14.5–8)

സത്വം രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾ പ്രകൃതിയിൽനിന്നുണ്ടാകുന്നവയാണ്. അല്ലയോ വീരപുരുഷ, അവ അവ്യയനായ ദേഹിയെ ദേഹത്തിൽ ബന്ധിക്കുന്നു. അവയിൽ സത്വം നിർമ്മലമാകയാൽ പ്രകാശകമാണ്, നിരുപദ്രവവുമാണ്. ഈ സത്വവും അന്തഃകരണവൃത്തികളായ സുഖം, ജ്ഞാനം, എന്നിവയിൽ അഭിമാനിച്ച് അങ്ങനെ ദേഹിയെ ബന്ധിക്കുന്നു. രജസ്സ് രാഗസ്വരൂപമാണ്: നേടാത്തതും നേടിയതുമായ വിഷയങ്ങളിൽ ഉള്ള ആഗ്രഹത്തിൽ നിന്നാണുണ്ടാ കുന്നത്. വിഷയലാഭത്തിനുവേണ്ടിയുള്ള കർമ്മത്തിൽ ആസക്തികൊണ്ട്, അർജ്ജുന രജസ്സും ദേഹിയെ ബന്ധിക്കുന്നു. തമസ്സ് അജ്ഞാനത്തിൽ നിന്നു ണ്ടായി സർവദേഹികൾക്കും അവിവേകം ഉളവാക്കുന്നു. ഭാരത! പ്രമാദം ആല സ്യം, നിദ്ര എന്നിവകൊണ്ടു തമസ്സും ദേഹിയെ ബന്ധിക്കുന്നു.

വി. സാ. സ.2 (സാം. കാ. 12.13.നോക്കുക)

ജാഡ്യം നിമിത്തമോ നാം നിഷ്ക്രിയന്മാരായിരിക്കും. ചില പ്പോൾ കർമ്മോത്സുകത മുന്നിട്ടു നില്ക്കുന്നു: മറ്റു ചിലപ്പോൾ ഈ രണ്ട് അവസ്ഥകളുടെയും സാമ്യാവസ്ഥയായ ശാന്തതയും പ്രകാശിക്കുന്നു. ഇനി, ഓരോ മനുഷ്യനിലും ഇതിലേതെങ്കിലും ഒരു ഗുണം മികച്ചുനില്ക്കും. ഒരാൾ പ്രകൃത്യാ മന്ദൻ, അലസൻ, നിഷ്ക്രി യൻ: മറ്റൊരാൾ സ്വതേ ഉത്സാഹശീലൻ, കർമ്മോത്സുകൻ, ഊർ ജ്ജസ്വലൻ: വേറെ ഒരാൾ കർമ്മത്തെയും അകർമ്മത്തെയും തുല്യാ വസ്ഥയിൽ നിർത്തിയ ശാന്തൻ, സൗമ്യൻ, മധുരപ്രകൃതി. ഇങ്ങനെ, ഈ വിവിധഗുണങ്ങളുടെ ഏറ്റക്കുറച്ചിലോടുകൂടിയ അഭിവ്യക്തി സൃഷ്ടിയിലെല്ലാറ്റിലും – മനുഷ്യരിലും മൃഗങ്ങളിലും ചെടികളിലും – കാണുന്നുണ്ട്.

കർമ്മയോഗത്തിൽ ഈ ത്രിഗുണങ്ങളെപ്പറ്റി പ്രത്യേകം പ്രതിപാദി ക്കേണ്ടതായിട്ടുണ്ട്. ഗുണങ്ങൾ എന്താണെന്നും അവയെ എങ്ങനെ ഉപയോഗിക്കാമെന്നും ഉപദേശിച്ച് കർമ്മങ്ങൾ അധികം നന്നായി ചെയ്യാൻ കർമ്മയോഗം നമ്മെ സഹായിക്കുന്നു.[1] പല പടികളോടു കൂടിയ ഒരു സംഘടനയാണ് മനുഷ്യസമുദായം. സദാചാരത്തെപ്പറ്റി നമുക്കൊക്കെ അറിയാം: കർത്തവ്യത്തെപ്പറ്റിയും നമുക്കെല്ലാം അറിയാം: എന്നാൽ അതേസമയം സദാചാരത്തിൻെറ പൊരുൾ ഓരോ പ്രദേശ ത്തും ഓരോ പ്രകാരത്തിലാണെന്നും നാം കാണുന്നു. ഒരു രാജ്യത്തു സദാചാരമെന്നു കരുതപ്പെടുന്നത് മറ്റൊരു രാജ്യത്ത് കേവലം ദുരാ ചാരമെന്നു വിചാരിക്കപ്പെടാം. ഉദാഹരണത്തിന്, ഒരു രാജ്യത്ത് സഹോദരസന്താനങ്ങൾക്കു തമ്മിൽ വിവാഹമാകാം: മറ്റൊരു രാജ്യ ത്ത് അതു നിഷിദ്ധമെന്നു കരുതപ്പെടുന്നു. ഒരു രാജ്യത്ത് ഭാര്യാ സഹോദരിയെ വിവാഹം ചെയ്യാം: മറ്റൊരു രാജ്യത്ത് അതു സദാ ചാരവിരുദ്ധമാകുന്നു. ഒരു രാജ്യത്ത് ഒരാൾക്ക് ഒരിക്കലേ വിവാഹം ചെയ്യാവൂ: മറ്റൊരിടത്ത് പല പ്രാവശ്യമാകാം – ഇത്യാദി പലതും. ഇതുപോലെ സദാചാരപരമായ മറ്റെല്ലാ തുറകളിലും, പല ജനസമുദാ യങ്ങളുടേയും പ്രമാണങ്ങൾക്കു തമ്മിൽ വലിയ അന്തരമുണ്ട്. എങ്കി ലും സർവ്വജനസാധാരണമായ ഒരു സദാചാരപ്രമാണം ഉണ്ടായിരി ക്കണമെന്ന് നമുക്ക് തോന്നുന്നുമുണ്ട്.

കർത്തവ്യത്തിൻെറ കാര്യത്തിലും ഇങ്ങനെതന്നെ. ഭിന്നജനവർഗ്ഗ ങ്ങളുടെ ഇടയിൽ കർത്തവ്യത്തെക്കുറിച്ചുള്ള ധാരണ ഭിന്നരീതിയി ലാകുന്നു. ഒരു രാജ്യത്ത് ഒരാൾ ചില കാര്യങ്ങൾ ചെയ്യാതിരുന്നാൽ,

---

1. ഗീത 14 –ാമദ്ധ്യായം (5–17) ഗുണസ്വരൂപവും. 17 –ാമദ്ധ്യായവും 18 –ൽ 5–42 ഉം ഗുണവിനിയോഗവും വിവരിക്കുന്നു.

ശ്രദ്ധ, ആഹാരം, യത്നം, തപസ്സ്, ദാനം (17.3–22): ത്യാഗം, ജ്ഞാനം, കർമ്മം, കർത്താവ്, ബുദ്ധി, ധൃതി, സുഖം, സ്വഭാവം (18.5–44)–എന്നിവയുടെ താമസഭാവത്തിൽനിന്ന് രാജസത്തിലേക്കും അവിടെനിന്നു സാത്വികഭാവത്തിലേ ക്കും ഉയരാനുള്ള വഴി പറഞ്ഞിട്ടുണ്ട്. 14.18–26 കൊണ്ട് ത്രിഗുണങ്ങളെ അതിക്രമിക്കാനുള്ള സാധനകളും ഭഗവാൻ ഉപദേശിക്കുന്നു

അയാൾ തെറ്റു പ്രവർത്തിച്ചു എന്നു ജനങ്ങൾ പറയും. മറ്റൊരു രാജ്യത്ത് അയാൾ അതേ കാര്യങ്ങൾ ചെയ്താൽ, അതു ശരിയായി ല്ലെന്നും ജനങ്ങൾ പറയും. എങ്കിലും കർത്തവ്യത്തെക്കുറിച്ചു സർവ്വ സാധാരണമായ ഒരാശയം ഉണ്ടായിരിക്കണമെന്ന് നമുക്കു തോന്നുന്നു മുണ്ട്. അതുപോലെ ചില കാര്യങ്ങൾ തങ്ങളുടെ കർത്തവ്യത്തിൽ പെട്ടതെന്ന് ഒരു ജനസമുദായം വിചാരിക്കുന്നു: അതേ കാര്യങ്ങൾ അകർത്തവ്യങ്ങളായി മറ്റൊരു ജനസമുദായം കരുതുന്നു: അവർക്ക് അവ ചെയ്യേണ്ടിവരികയെന്നുള്ളതു ഭയങ്കരമായി തോന്നും. ഈ സംഗ തിയിൽ നമുക്കു രണ്ടു മാർഗ്ഗങ്ങൾ സ്വീകരിക്കാം. ഒന്ന് അജ്ഞന്മാ രുടേത് – അതു സത്യത്തിലെത്തിച്ചേരാൻ ഒരു വഴിയേയുള്ളു എന്നും മറ്റെല്ലാം തെറ്റാണെന്നും വിചാരിക്കുന്നവരുടെ വഴി. മറ്റേതു വിജ്ഞ ന്മാരുടേത് – അത് നമ്മുടെ മാനസികഘടനയ്ക്കും ജീവിതനിലയു ടെ വ്യത്യാസത്തിനും അനുസരിച്ചു കർത്തവ്യവും സദാചാരവും വ്യത്യാസപ്പെടാം എന്നു സമ്മതിയ്ക്കുന്നവരുടെ വഴി.[1] കർത്തവ്യ ത്തിനും സദാചാരത്തിനും താരതമ്യഭേദങ്ങളുമുണ്ട് – ജീവിതത്തിലെ ഒരു പ്രത്യേക അവസ്ഥയിലും ചില പ്രത്യേക ചുറ്റുപാടുകളിലും അനുഷ്ഠിക്കേണ്ട കർത്തവ്യം മറ്റൊന്നിലെ കർത്തവ്യമായിരിക്കയില്ല, ആയിരിക്കാൻ നിവൃത്തിയുമില്ല, എന്നറിയുന്നതത്രേ മുഖ്യമായ സംഗതി.

ഉദാഹരണത്തിന് – 'തിന്മയെ എതിർക്കരുത്. തിതിക്ഷയാകുന്നു[2] പരമമായ ധർമ്മം,' എന്ന് എല്ലാ മഹാചാര്യന്മാരും ഉപദേശിച്ചിട്ടുണ്ട്. എന്നാൽ നമ്മളിൽ കുറെ പേരെങ്കിലും ഈ സദുപദേശത്തെ പരി പൂർണ്ണമായി നടപ്പിലാക്കാൻ ശ്രമിക്കുന്നപക്ഷം, ജനസമുദായച്ചട്ടക്കൂട് പാടേ പൊളിഞ്ഞുവീഴുമെന്നും നമ്മുടെ സ്വത്തുക്കളും ജീവനും ദുഷ്ടന്മാർ കൈവശപ്പെടുത്തുമെന്നും അവർ നമ്മെ തോന്നിയവിധ

---

1. ത്രിവിധാ ഭവതി ശ്രദ്ധാ ദേഹിനാം സാ സ്വഭാവജാ
സാത്വികീ രാജസീ ചൈവ താമസീ ചേതി താം ശൃണു
സത്വാനുരൂപാ സർവസ്യ ശ്രദ്ധാ ഭവതി ഭാരത
ശ്രദ്ധാമയോऽയം പുരുഷോ യോ യച്ഛ്രദ്ധഃ സ ഏവ സഃ. (ഗീ. 17.2.3)

ഇഷ്ടമായ ആദർശത്തിൽ അവനവനുള്ള വിശ്വാസമാണ് ശ്രദ്ധ. ശ്രദ്ധ അവനവൻെറ സ്വഭാവത്തിൽനിന്നു വരുന്നതാണ്. അതു സാത്വികം. രാജസം, താമസം എന്നു മൂന്നുവിധത്തിലാണ്. അവയെ കേട്ടോളു- ഓരോതരം സംസ് കാരമാണ് ഓരോരുത്തരുടെയും അന്തഃകരണത്തിൽ. അന്തഃകരണ (സത്വ)ത്തി നനുസരിച്ചാണ് സർവ്വപേരുടെയും ശ്രദ്ധ. വാസ്തവത്തിൽ ശ്രദ്ധാമയനാണ് ഈ മനുഷ്യൻ. എന്തെന്നാൽ ഒരുവന് എന്തുതരം ശ്രദ്ധയാണോ ഉള്ളത് അവൻ അതു തന്നെ (അത്തരക്കാരൻതന്നെ)യാണ്.

2. സഹനം സർവ്വദുഃഖാനാമപ്രതീകാരപൂർവ്വകം
ചിന്താവിലാപരഹിതം സാ തിതിക്ഷാ നിഗദ്യതേ. (വി. ചൂ. 24)

പ്രതികാരം ചെയ്യാതെ, അങ്ങനെയൊരു വിചാരമോ വിലാപമോപോലുമില്ലാതെ സർവ്വദുഃഖങ്ങളും സഹിക്കുന്നതാണ് തിതിക്ഷ.

മെല്ലാം ഉപദ്രവിക്കുമെന്നും നമുക്കെല്ലാം അറിയാം. അത്തരം എതിർക്കാതിരിക്കൽ ഒരു ദിവസത്തേയ്ക്കുപോലും ആചരിക്കപ്പെട്ടാൽ അതു വലിയ ആപത്തു വരുത്തിക്കൂട്ടുന്നതാണ്. കാര്യം ഇങ്ങനെയാണെങ്കിലും, 'തിന്മയെ എതിർക്കരുത്' എന്ന ഉപദേശത്തിൻെറ സാധുത്വം നമ്മുടെ അന്തരംഗത്തിൽ നമുക്കു ബോദ്ധ്യമാകുന്നുണ്ട്. അത്യുത്കൃഷ്ടമായ ധർമ്മം അതാണെന്നും തോന്നുന്നുണ്ട്. എങ്കിലും ഈ തത്ത്വത്തെമാത്രം ഉപദേശിക്കുന്നതായാൽ അത് മനുഷ്യസമുദായത്തിൽ ഒരു വലിയ വിഭാഗത്തെ കുറ്റപ്പെടുത്തുന്നതിനു തുല്യമായിരിക്കും. എന്നുതന്നെയല്ല, അത്, തങ്ങൾ പലപ്പോഴും തെറ്റു ചെയ്തുകൊണ്ടിരിക്കുന്നു എന്ന തോന്നൽ മനുഷ്യർക്കുണ്ടാക്കുകയും എല്ലാ പ്രവൃത്തികൾ സംബന്ധിച്ചും അവരുടെ മനസ്സാക്ഷിക്കു പീഡ ജനിപ്പിക്കുകയും ചെയ്യും. അത് അവരെ ദുർബ്ബലരാക്കും: മറ്റ് ഏതു ദൗർബ്ബല്യം കൊണ്ടുണ്ടാവുന്നതിലും അധികം ദുഷ്ഫലം ഈ നിരന്തരമായ ആത്മനിന്ദനം[1] അവരിൽ വളർത്തുകയും ചെയ്യും. തന്നെത്താൻ വെറുത്തുതുടങ്ങിയ മനുഷ്യന് അധോഗതിക്കുള്ള മാർഗ്ഗം തുറന്നു

---

1. ന ത്വേവാത്മാവമന്തവ്യഃ പുരുഷേണ കദാചന
 ന ഹ്യാത്മപരിഭൂതസ്യ ഭൂതിർഭവതി ശോഭനാ.(മ. ഭാ. വ. 32.58)
 ദ്രൗപതി യുധിഷ്ഠിരനോടു പറയുകയാണ്:

ഒരു പുരുഷൻ ഒരു കാലത്തും അവനവനെ അവമതിക്കരുത്. ആത്മനിന്ദകൊണ്ടടിഞ്ഞവനു നല്ല അഭിവൃദ്ധിയുണ്ടാകുന്നതേയില്ല.

2. സ വാ ഏഷാ മഹാനജ ആത്മാƒജരോƒമരോƒമൃതോƒഭയോ ബ്രഹ്മ
 അഭയം വൈ ബ്രഹ്മ, അഭയം ഹി വൈ ബ്രഹ്മ ഭവതി യ ഏവം വേദ.
 (ബൃ. 4.4.25)

ഇത്, അനന്തവും അജവും (ജനിക്കാത്തതും) ആയ ആത്മാവാണ്. അജരവും (ജര വരാത്തതും) അമരവും (മരിക്കാത്തതും) അമൃതവും (ഒരുതരം നാശവും ഇല്ലാത്തതും) അഭയവുമാണ്, ബ്രഹ്മമാണ് (അത്യന്തം ബൃഹത്ത് – വലിയത്), ബ്രഹ്മം അഭയംതന്നെ. ഇതറിയുന്നവനും അഭയമായ ബ്രഹ്മമാ യിത്തീരും, തീർച്ചതന്നെ (ഞാൻ ബ്രഹ്മംതന്നെ എന്ന ആത്മവിശ്വാസം വേണം.)

 അസന്നേവ സ ഭവതി അസദ് ബ്രഹ്മേതി വേദ ചേത്
 അസ്തി ബ്രഹ്മേതി ചേദ് വേദ സന്തമേനം തതോ വിദുഃ (തൈ. 2.6)

ബ്രഹ്മം (ആത്മാവ്) ഇല്ലാത്തതാണെന്നു വിചാരിക്കുന്നവൻ ഇല്ലാതായിപ്പോകുകതന്നെ ചെയ്യുന്നു. ബ്രഹ്മം, (ആത്മാവ്) ഉണ്ട് എന്നറിയുന്നവനാണ് ഉള്ളവൻ എന്നും അതിൽനിന്നു വിദ്വാന്മാർ അറിയും.

3. ഈശ്വരൻെറ ലക്ഷണം ഇതാണ്, ഇതും അനിഷേധ്യമാണ്.
 യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത്
 പ്രയന്ത്യഭിസംവിശന്തി തദ് വിജിജ്ഞാസസ്വ തദ് ബ്രഹ്മേതി. (തൈ. 3.1)

യാതൊന്നിൽനിന്നാണോ ഈ ഭൂതങ്ങൾ – ചേതനാചേതനങ്ങളായ സർവ്വവും ഉണ്ടാകുന്നത്. ഉണ്ടായിട്ട് യാതൊന്നിനെക്കൊണ്ടാണോ ജീവിക്കുന്നത്, (നിലനില്ക്കുന്നത്): എല്ലാം യാതൊന്നിലേക്കാണോ മടങ്ങിലയിച്ചു തന്മയമാകുന്നത്, (ഉത്പത്തി – സ്ഥിതി-ലയകാലങ്ങളിൽ എല്ലാത്തിൻേറയും ഉണ്മ എതിനെത്തന്നെ ആശ്രയിച്ചാണോ ഇരിക്കുന്നത്) അതിനെ അറിയുക, അതാണ് ബ്രഹ്മം – ഈശ്വരൻ.

കഴിഞ്ഞു. ഇത് ഒരു ജനതയുടെ കാര്യത്തിലും പരമാർത്ഥമാണ്.

നമ്മുടെ ഒന്നാമത്തെ കർത്തവ്യം നാം നമ്മെത്തന്നെ വെറുക്കാതിരിക്കുകയാകുന്നു: എന്തെന്നാൽ, പുരോഗതി വേണമെങ്കിൽ ആദ്യം ആത്മവിശ്വാസവും[2] പിന്നെ ഈശ്വരവിശ്വാസവും[3] ഉണ്ടാകണം. ആത്മവിശ്വാസമില്ലാത്തവന് ഒരിക്കലും ഈശ്വരവിശ്വാസമുണ്ടാകാൻ സാദ്ധ്യമല്ല. അതിനാൽ, പരിതഃസ്ഥിതികൾക്കനുസരിച്ചു കർത്തവ്യവും സദാചാരവും വ്യത്യാസപ്പെടുമെന്നുള്ള വസ്തുത അംഗീകരിക്കയല്ലാതെ നമുക്കു ഗത്യന്തരമില്ല. തിന്മയെ എതിർക്കുന്നത് എല്ലായ്പ്പോഴും തെറ്റായിട്ടുള്ളതല്ല: എന്നുമാത്രമല്ല, പരിതഃസ്ഥിതികളുടെ വ്യത്യാസം ഹേതുവായി തിന്മയെ എതിർക്കേണ്ടത് ഒരാളുടെ കർത്തവ്യമായിത്തന്നെ വരാമെന്നും[1] നാം ധരിക്കേണ്ടതാണ്.

ഭഗവദ്ഗീതയിൽ രണ്ടാമദ്ധ്യായത്തിൽ യുദ്ധക്കളത്തിൽ സ്വന്തം സ്നേഹിതന്മാരെയും ബന്ധുജനങ്ങളെയും എതിരാളികളായി കണ്ട അർജ്ജുനൻ, അപ്രതികാരമാണ് പ്രേമത്തിൻെറ അത്യുത്കൃഷ്ടമായ

---

ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ
കർമ്മാധ്യക്ഷഃ സർവ്വഭൂതാധിവാസഃ സാക്ഷീ ചേതാ കേവലോ നിർഗുണശ്ച.
(ശ്വേ. 6.11)

1. മൂന്നുദാഹരണങ്ങൾ

ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം ജിത്വാ വാ ഭോക്ഷ്യസേ മഹീം
തസ്മാദുത്തിഷ്ഠ കൗന്തേയ യുദ്ധായ കൃതനിശ്ചയഃ.

പടയിൽ കൊല്ലപ്പെട്ടാൽ നീ സ്വർഗ്ഗം പ്രാപിക്കും: ജയിച്ചാലോ ഭൂമിയടച്ചു വാഴാം. അതുകൊണ്ട്, കുന്തിയുടെ വീരപുത്ര, പോരിനുറച്ച് എഴുന്നേല്ക്കടോ.

ജ്വല മൂർദ്ധന്യമിത്രാണാം മുഹൂർത്തമപി വാ ക്ഷണം
ഏതാവാനേവ പുരുഷോ യദമർഷീ യദക്ഷമീ. (മ. ഭാ. ഉ. 132.32)

തോറ്റോടി നാണിച്ചുകിടക്കുന്ന മകനു വീരമാതാവായ വിദുല വീരോത്തേജനം ചെയ്യുന്നു:

ശത്രുക്കളുടെ തലയിൽ നീ കത്തിജ്ജ്വലിക്കെടൊ, ഒരു മുഹൂർത്തനേരം ഇല്ലെങ്കിൽ ഒരു ക്ഷണമെങ്കിലുമാകട്ടെ. സഹിക്കാതെ, ക്ഷമിക്കാതെ, ഇരിക്കുന്നിടത്തോളം മാത്രമേ ഒരുത്തൻ പുരുഷനാകുന്നുള്ളു!

അധർമ്മഃ ക്ഷത്രിയസ്യൈഷ യദ് വ്യാധിമരണം ഗൃഹേ
യദാജൗ നിധനം യാതി സോഽസ്യ ധർമ്മഃ സനാതനഃ. (മാ. ഭാ. ഭീ. 17.11)

വീട്ടിൽക്കിടന്നു സുഖക്കേടു പിടിച്ചു മരിക്കുക എന്നതു ക്ഷത്രിയന് അധർമ്മമാണ്. പോരടിച്ചു മരിച്ചു വീഴുക എന്നുവെച്ചാൽ അതാണ് ക്ഷത്രിയൻെറ സനാതനധർമ്മം. (വൃദ്ധപിതാമഹനായ ഭീഷ്മരുടെ വാക്കുകൾ!)

2. ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത് ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരംതപ! (ഗീ. 2.3)

അർജ്ജുന, നീ ആണും പെണ്ണും കെട്ടവനാകരുത്. ഇതു വീരമാതാവായ പൃഥയുടെ മകനു ചേർന്നതല്ല. നിസ്സാരമായ ഈ ഹൃദയദൗർബ്ബല്യം പരിത്യജിച്ചു പരസൈന്യം ചുട്ടുപൊടിക്കുവാൻ എണീക്കെടോ! (ഗീ. 2.33-36 കാണുക.)

ആദർശം എന്ന ന്യായം പറഞ്ഞ്, താൻ യുദ്ധം ചെയ്യുകയില്ല, എതിർക്കുകയില്ല, എന്നു ശഠിച്ചസമയം ശ്രീകൃഷ്ണൻ അർജ്ജുനനെ കപടധർമ്മിയെന്നും ഭീരുവെന്നും വിളിക്കുന്ന ഭാഗം[2] വായിച്ചപ്പോൾ പാശ്ചാത്യരായ നിങ്ങളിൽ പലർക്കും ആശ്ചര്യം തോന്നിയിരിക്കാം. ഇതു നമുക്കെല്ലാവർക്കും പഠിക്കാനുള്ള വലിയൊരു പാഠമാകുന്നു– എല്ലാ കാര്യങ്ങളിലും രണ്ടു പരകോടികളും (അങ്ങേ അറ്റവും ഇങ്ങേ അറ്റവും) ഒരുപോലെയാണ് എന്ന്. ഭാവത്തിൻെറ പരകോടിയും അഭാവത്തിൻെറ പരകോടിയും എപ്പോഴും ഒരുപോലെയാണ്. വെളിച്ചത്തിൻെറ സ്പന്ദനം അത്യന്തം മന്ദമായിരിക്കുമ്പോൾ നമുക്കതു കാണാനില്ല: അതുതന്നെ അതിവേഗത്തിലായിരിക്കുമ്പോഴും നാം കാണുന്നില്ല. ശബ്ദത്തിൻെറ കാര്യത്തിലും അങ്ങനെതന്നെ: സ്വരം വളരെ താണിരിക്കുമ്പോൾ നാം അതു കേൾക്കുന്നില്ല: അതുപോലെ വളരെ ഉച്ചത്തിലായിരിക്കുമ്പോഴും കേൾക്കുന്നില്ല. എതിർക്കലും എതിർക്കാതിരിക്കലും തമ്മിലുള്ള വ്യത്യാസവും ഈ മാതിരിയാണ്. ഒരാൾ എതിർക്കുന്നില്ല: ആഗ്രഹമില്ലാഞ്ഞിട്ടല്ല. പിന്നെയോ? അയാൾ ദുർബ്ബലനും മടിയനും എതിർക്കാൻ കഴിവില്ലാത്തവനും ആയതുകൊണ്ട്. വേറൊരാൾ, വേണമെന്നു വിചാരിച്ചാൽ തടുക്കാനാവാത്ത ഒരു പ്രഹരം ഏല്പിക്കാനുള്ള കഴിവു തനിക്കുണ്ടെന്ന് അറിഞ്ഞിരുന്നിട്ടും, പ്രഹരിക്കുന്നില്ലെന്നു മാത്രമല്ല, ശത്രുക്കളെ അനുഗ്രഹിക്കകൂടി[1] ചെയ്യുന്നു. ദൗർബ്ബല്യം കാരണം എതിർക്കാതിരിക്കുന്നവൻ പാപം ചെയ്യുന്നു:

1. സഹസ്രനേത്രപ്രതിമോ മഹാത്മാ യമസ്യ നേതാ നമുചേശ്ച ഹന്താ
പിതുർനിദേശാദനഘഃ സ്വധർമ്മം വാസം വനേ ദാശരഥിശ്ചകാര.
സ ചാപി ശക്രസ്യ സമപ്രഭാവോ മഹാനുഭാവഃ സമരേഷ്വജേയഃ
വിഹായ ഭോഗാനചരദ് വനേഷു നേശേ ബലസ്യേതി ചരേദധർമ്മം
നൃപാശ്ച നാഭാഗഭഗീരഥാദയോ മഹീമിമാം സാഗരാന്താം വിജിത്യ
സത്യേന തേഽപ്യജയംസ്താത ലോകാൻ നേശേ ബലസ്യേതി ചരേദധർമ്മം.
(മ. ഭാ. വ. 25.10,12)

ശ്രീരാമൻ ഇന്ദ്രനുതുല്യനും മഹാത്മാവും യമനുപോലും നായകനും നമുചിയുടെ ഹന്താവും ആയിരുന്നു. എന്നിട്ടും അച്ഛൻെറ ആജ്ഞപ്രകാരം ആ പുണ്യശാലി വനവാസം സ്വധർമ്മമായി ആചരിച്ചു. അദ്ദേഹമാവട്ടെ ദേവേന്ദ്രതുല്യപ്രഭാവമുള്ളവൻ, മഹാനുഭാവൻ, സമരങ്ങളിലെല്ലാം അജയ്യൻ: എങ്കിലും ഭോഗങ്ങൾ വെടിഞ്ഞ് കാടുകളിലലഞ്ഞു. അതുകൊണ്ട്, ബലത്തിനു പോന്നവനാണെന്നുവെച്ചു അധർമ്മം ആചരിക്കരുത്. വേറെയും രാജാക്കന്മാർ – നാഭാഗൻ, ഭഗീരഥൻ തുടങ്ങിയവർ കടലോളമെത്തിയ ഈ പാരാകെ കീഴടക്കി: സത്യംകൊണ്ട് പരലോകങ്ങളും ജയിച്ചു. അതുകൊണ്ട്, പ്രിയവത്സ, ബലത്തിനു പോന്നവനാണെന്നുവെച്ചു അധർമ്മം ആചരിക്കരുത്.

തിരസ്കൃതാ വിപ്രലബ്ധാഃ ശപ്താഃ ക്ഷിപ്താഃ ഹതാ അപി
നാസ്യ തത് പ്രതികുർവ്വന്തി തദ്ഭക്താഃ പ്രഭവോഽപി ഹി. (ഭാ. 1.18.48)

ഭഗവദ്ഭക്തന്മാർ, പകരം ചെയ്യാൻ സമർത്ഥരാണെങ്കിൽക്കൂടി അവരെ തള്ളിക്കളഞ്ഞാലും പരിഹസിച്ചാലും ശപിച്ചാലും പ്രതികാരം ചെയ്യുന്നില്ല.

തന്നിമിത്തം തിതിക്ഷയുടെ യാതൊരു ഗുണഫലവും അയാൾക്കു ലഭിക്കുന്നില്ല. മറ്റെയാൾ എതിർക്കുന്നപക്ഷം അതൊരു പാപകർമ്മ മായിരിക്കും. ബുദ്ധൻ തൻെറ സിംഹാസനവും രാജസ്ഥാനവും ഉപേ ക്ഷിച്ചു. അത് ഒരു യഥാർത്ഥത്യാഗമായിരുന്നു. എന്നാൽ ത്യജി ക്കാൻ ഒന്നുമില്ലാത്ത ഒരു യാചകൻെറ കാര്യത്തിൽ ത്യാഗപ്രശ്നമേയില്ല. അതിനാൽ തിതിക്ഷയേയും പരമപ്രേമത്തേയും പറ്റി സംസാരിക്കു ന്നിടത്ത്, നാം യഥാർത്ഥത്തിൽ എന്താണർത്ഥമാക്കുന്നതെന്നുള്ളതി നെക്കുറിച്ച് സദാ ജാഗരൂകരായിരിക്കണം. നമുക്ക് എതിർക്കാനുള്ള ശക്തി ഉണ്ടോ ഇല്ലയോ എന്നു നാം ആദ്യം പരിശോധിച്ചറിയണം. ശക്തിയുണ്ടെന്നു കണ്ടതിനുശേഷം, അതു പ്രയോഗിക്കുന്നില്ലെന്നു നിശ്ചയിച്ച് എതിർക്കാതിരിക്കുന്നപക്ഷം നാം ഉന്നതമായ ഒരു പ്രേമ പ്രവൃത്തിതന്നെ ചെയ്യുന്നു. എന്നാൽ എതിർക്കാൻ കഴിവില്ലാതിരിക്ക യും, അതേസമയം നാം ഉത്കൃഷ്ടപ്രേമത്താൽ പ്രേരിതരായിരിക്കുന്നു എന്നു സ്വയം വിശ്വസിപ്പിക്കാൻ ശ്രമിക്കയും ചെയ്യുന്ന പക്ഷം, നാം നേരെ വിപരീതം പ്രവർത്തിക്കുന്നു. അർജ്ജുനൻ തനിക്കെതിരെ നിരന്ന മഹാസൈന്യത്തെ കണ്ടപ്പോൾ ഒരു ഭീരുവായിത്തീർന്നു. അദ്ദേഹത്തിൻെറ 'പ്രേമം' അദ്ദേഹത്തിന് രാജാവിനോടും രാജ്യത്തോ ടുമുള്ള കർത്തവ്യത്തെ വിസ്മരിപ്പിച്ചു. അതുകൊണ്ടാണ് അദ്ദേഹം ഒരു കപടധർമ്മിയാണെന്ന് ശ്രീകൃഷ്ണൻ അദ്ദേഹത്തോടു പറഞ്ഞത്, "നീ പണ്ഡിതനെപ്പോലെ സംസാരിക്കുന്നു: എന്നാൽ നിൻെറ പ്രവൃ ത്തി നീ ഭീരുവാണെന്നു തെളിയിക്കുന്നു. അതുകൊണ്ട് എഴുന്നേറ്റ് യുദ്ധം ചെയ്യുക!"[1] എന്ന്.

കർമ്മയോഗത്തെ സംബന്ധിച്ച കാതലായ ആശയം ഇത്തരത്തിലാ ണ്. എതിർക്കാതിരിക്കൽ അത്യുന്നതമായ ആദർശം: എന്നാൽ ആ എതിർക്കാതിരിക്കൽ സ്വായത്തമായ ശക്തിയുടെ അത്യുത്കൃഷ്ടമായ പ്രകാശനമാകുന്നു: മാത്രമല്ല തിന്മയെ എതിർക്കുക എന്നുള്ളത്, എതിർക്കാതിരിക്കൽ എന്ന അത്യുത്കൃഷ്ടശക്തി പ്രകാശനത്തിലെ ത്താനുള്ള ഒരു പടി മാത്രവുമാകുന്നു – ഈ വസ്തുത അറിയുന്നവന ത്രെ കർമ്മയോഗി. ഈ ഉച്ചതമാവസ്ഥയെ പ്രാപിക്കുന്നതിനുമുമ്പ്, മനുഷ്യൻെറ കർത്തവ്യം തിന്മയെ എതിർക്കുകതന്നെയാകുന്നു. അവൻ കർമ്മത്തിലേർപ്പെടട്ടെ, അടരാടട്ടെ, ആഞ്ഞടിക്കട്ടെ, അപ്പോൾ മാത്രമേ – എതിർക്കാതിരിക്കാനുള്ള ശക്തി സമ്പാദിച്ചുകഴിയുമ്പോൾ മാത്രമേ – എതിർക്കാതിരിക്കൽ ഒരു സദ്ഗുണമായിരിക്കയുള്ളൂ.

---

1. അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ
ഗതാസൂനഗതാസൂംശ്ച നാനുശോചന്തി പണ്ഡിതാഃ (ഗീത. 2.11)

ആരെക്കുറിച്ചു ശോകം ആവശ്യമില്ലയോ അവരെക്കുറിച്ചു നീ ശോചിക്കുന്നു: പണ്ഡിതൻെറ ഭാഷയിൽ പറയുകയും ചെയ്യുന്നു. ആത്മജ്ഞാനികൾ പ്രാണൻ പോയവരെപ്പറ്റിയോ പോകാത്തവരെപ്പറ്റിയോ അനുശോചിക്കുന്നില്ല.

ഞാൻ ഒരിക്കൽ എൻെറ രാജ്യത്തുവെച്ച് ഒരാളിനെക്കണ്ടു. അയാളെ എനിക്കു നേരത്തെ അറിയാമായിരുന്നു. ആൾ ഒരു മഠയനും മന്ദബുദ്ധിയുമാണ്: യാതൊന്നും അറിഞ്ഞുകൂടാ, അറിയണമെന്നാഗ്രഹവുമില്ല. മൃഗത്തെപ്പോലെ ജീവിച്ചുപോന്നു, ഈശ്വരജ്ഞാനമുണ്ടാവാൻ എന്തു ചെയ്യണം? മുക്തി കിട്ടാനുള്ള വഴിയെന്ത്? എന്ന് അയാൾ എന്നോടു ചോദിച്ചു. "നിങ്ങൾക്കു കള്ളം പറയാനാവുമോ?" എന്ന് ഞാൻ തിരിച്ചു ചോദിച്ചു. "ഇല്ല" എന്നുത്തരം. "എന്നാൽ നിങ്ങൾ അതു പഠിക്കണം. കള്ളം പറയുകയെന്നത്, ഒരു മൃഗമായിട്ടോ ഒരു മരക്കഷ്ണമായിട്ടോ ഇരിക്കുന്നതിനേക്കാൾ ഭേദമാണ്. നിങ്ങൾ അലസനാണ്. സർവ്വകർമ്മാതീതമായ, ശാന്തവും പ്രസന്നവുമായ, ആ ഉച്ചതമാവസ്ഥയിൽ നിങ്ങൾ തീർച്ചയായും എത്തിയിട്ടില്ല. എന്തെങ്കിലും ഒരു ചീത്ത പ്രവൃത്തി ചെയ്യാൻപോലും കഴിവില്ലാത്തവണ്ണം നിങ്ങൾക്ക് അത്രയ്ക്കു തമസ്സാണ്." ഈയാളുടെ കാര്യം ഒരു കടന്ന ദൃഷ്ടാന്തമാണ് – നേരംപോക്കായിട്ടാണ് ഞാൻ അയാളോടു സംസാരിച്ചതും. എന്നാൽ ഞാൻ പറഞ്ഞതിൻെറ താല്പര്യം ഇതാണ് – മനുഷ്യൻ കർമ്മ നിരതനായിരിക്കണം: പരിപൂർണ്ണമായ ശാന്തിയെ പ്രാപിക്കാനുള്ള മാർഗ്ഗമായി ആദ്യം ഉത്സാഹത്തോടെ കർമ്മങ്ങളിലേർപ്പെടുകതന്നെ വേണം.[1]

പ്രവൃത്തിരാഹിത്യം സർവ്വപ്രകാരേണയും വർജ്ജിക്കപ്പെടേണ്ടതാണ്.[2] കർമ്മനിരതത്വമെന്നാൽ എതിർക്കൽ എന്നാണ് എപ്പോഴും വന്നുകൂടുന്ന അർത്ഥം. മാനസികവും കായികവും ആയ എല്ലാ തിന്മകളേയും എതിർക്കുക. അങ്ങനെ എതിർത്തു ജയം നേടിക്കഴിഞ്ഞാൽ പിന്നീടു ശാന്തി ലഭിക്കും. "ആരേയും വെറുക്കരുത്: തിന്മയെ എതിർക്കരുത്" എന്നു പറയാൻ വളരെ എളുപ്പമാണ്. എന്നാൽ ആ ഉപദേശം സാധാരണയായി പ്രയോഗത്തിൽ എങ്ങനെ ഇരിക്കുമെന്നു നമുക്കറിയാം, ജനസമുദായത്തിൻെറ ദൃഷ്ടി നമ്മുടെമേൽ പതിഞ്ഞിരിക്കുമ്പോൾ, നാം പുറമെ തിതിക്ഷ നടിച്ചു എന്നു വരാം. എന്നാൽ

1. സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ. (ഗീ. 18.45)
അവനവൻെറ കർമ്മം താല്പര്യപൂർവ്വം ചെയ്തു മനുഷ്യൻ ചിത്തശുദ്ധി നേടുന്നു.
ഋണാനി ത്രീണ്യപാകൃത്യ മനോ മോക്ഷ നിവേശയേത്
അനപാകൃത്യ മോക്ഷം തു സേവമാനോ വ്രജത്യധഃ (മനു. 6.35)
ദേവ-ഋണം യജ്ഞംകൊണ്ടും, ഋഷി-ഋണം സ്വാധ്യായം (ശാസ്ത്രാധ്യയനം) കൊണ്ടും. പിതൃ-ഋണം സന്താനംകൊണ്ടും വീട്ടിയിട്ടു മനസ്സു മോക്ഷത്തിൽ ഏർപ്പെടുത്തണം. ഈ കടങ്ങൾ വീട്ടാതെ മോക്ഷം (സന്ന്യാസം) തന്നേയും സേവിക്കാൻ പുറപ്പെട്ടാൽ അവിടെനിന്നു അധഃപതിക്കും.

2. നിയതം കുരു കർമ്മം ത്വം കർമ്മ ജ്യായോ ഹ്യകർമ്മണഃ (ഗീ. 3.8)

3. കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ. (ഗീ. 3.5)
പാണിപാദാദി കർമ്മേന്ദ്രിയങ്ങൾ ഒതുക്കി, മനസ്സുകൊണ്ടു വിഷയങ്ങളെ വിചാരിച്ചുകൊണ്ടിരിക്കുന്ന മൂഢബുദ്ധിയെ മിഥ്യാചാരൻ എന്നു പറയുന്നു.

ആ സമയമത്രയും നമ്മുടെ ഹൃദയം നീറുകയായിരിക്കും.[3] തിതിക്ഷ യുടെ ഫലമായുണ്ടാകേണ്ട ശാന്തി അല്പംപോലും നാമനുഭവിക്കു ന്നില്ല. എതിർക്കുകതന്നെയാണ് തമ്മിൽ ഭേദമെന്നു തോന്നുന്നു മുണ്ടാവും. നിങ്ങൾക്കു ധനത്തിന് ആഗ്രഹമുണ്ടായിരിക്കുകയും, എന്നാൽ അതേസമയം, ധനത്തെ ലാക്കാക്കി പ്രവർത്തിക്കുന്ന ഒരുവ നെ ഒരു വലിയ ദുഷ്ടനായിട്ടാണ് ലോകം ഗണിക്കുന്നതെന്നു നിങ്ങൾക്കറിവുണ്ടായിരിക്കുകയും ചെയ്യുന്നുണ്ടെങ്കിൽ, നിങ്ങൾ പക്ഷേ, ധനസമ്പാദനത്തിനുവേണ്ടി ക്ലേശപ്പെടാൻ ധൈര്യപ്പെട്ടില്ലെന്നു വരാം: എങ്കിലും നിങ്ങളുടെ മനസ്സ് രാവും പകലും ധനത്തിന്റെ പിന്നാലെ ഓടിക്കൊണ്ടിരിക്കും. ഇതു മിഥ്യാചാരമാണ്, നിഷ്പ്രയോ ജനവുമാണ്. സംസാരത്തിൽ മുങ്ങുക: പിന്നെ, കുറെക്കാലം കഴി ഞ്ഞ്, അതിലുള്ള സുഖങ്ങളും ദുഃഖങ്ങളുമെല്ലാം അനുഭവിച്ചുകഴിയു മ്പോൾ, വൈരാഗ്യം ഉദിക്കും:[1] തുടർന്നു ശാന്തിയും ഉണ്ടാകും. അതുകൊണ്ട് നിങ്ങൾക്ക് അധികാരത്തിനും അതുപോലെ മറ്റെല്ലാ ത്തിനുമുള്ള ആഗ്രഹങ്ങൾ നിറവേറ്റുക. ആഗ്രഹപൂർത്തി വന്നശേഷം അവയെല്ലാം വളരെ തുച്ഛകാര്യങ്ങളാണെന്നു നിങ്ങൾക്കു ബോധം ഉദിക്കുന്ന ഒരു കാലം വരും. എന്നാൽ ഈ ആഗ്രഹപൂർത്തി വന്ന തിനുശേഷമല്ലാതെ, അതിനുള്ള കർമ്മാനുഷ്ഠാനത്തിൽക്കൂടി കടന്നു പോയശേഷമല്ലാതെ, നിങ്ങൾക്ക് ശാന്തിയുടേയും പ്രസന്നതയുടേയും ആത്മസമർപ്പണത്തിന്റേയും അവസ്ഥയിൽ എത്തിച്ചേരുവാൻ സാധിക്കുന്നതല്ല.[2] പരിത്യാഗത്തെക്കുറിച്ചും (അതിൽനിന്നുളവാകുന്ന) പ്രശാന്താവസ്ഥയെക്കുറിച്ചുമുള്ള ഉപദേശപ്രസംഗങ്ങൾ ആയിരമാ യിരം

---

1. ന മാംസഭക്ഷണേ ദോഷോ ന മദ്യേ ന ച മൈഥുനേ
പ്രവൃത്തിരേഷാ ഭൂതാനാം നിവൃത്തിസ്തു മഹാഫലാ. (മനു. 5. 56)

മാംസഭക്ഷണത്തിൽ ദോഷമില്ല: മദ്യത്തിലും മൈഥുനത്തിലും ദോഷമില്ല. പ്രാണികൾക്കു സഹജപ്രവൃത്തിയാണ് ഇത്. എന്നാൽ ഇതിൽനിന്നു നിവൃത്തി, വിട്ടുമാറൽ, വലിയ ഗുണംചെയ്യും. (പ്രവൃത്തിയിൽ ആരും ആരേയും പ്രേരിപ്പി ക്കേണ്ടതായിട്ടില്ല. അടങ്ങാത്ത ആഗ്രഹമുള്ളവൻ നിയമവിധേയമായി അനുഭവി ച്ചു നോക്കി ക്രമേണ ചുരുക്കി ഒടുവിൽ നിശ്ശേഷം പിന്മാറുകയാണ് വേണ്ടത്. അതിനാണ് യജ്ഞം, വിവാഹം, മുതലായവ വിധിച്ചിരിക്കുന്നത്. ഭാഗവതം 11. 5. 11. നോക്കുക)

2. പരീക്ഷ്യ ലോകൻ കർമ്മചിതാൻ ബ്രാഹ്മണോ നിർവ്വേദമായാത് നാസ്ത്യകൃതഃ കൃതേന (മു. 1.2.12)

ബ്രാഹ്മണൻ (ജന്മസാഫല്യത്തിനുവേണ്ടി വ്രതപൂർവ്വം പ്രവർത്തിക്കുന്നവൻ) കർമ്മങ്ങളെക്കൊണ്ട് നേടാവുന്ന ലോകങ്ങളെ (പ്രത്യക്ഷാദി പ്രമാണങ്ങളെക്കൊ ണ്ട്) പരീക്ഷിക്കണം. അകൃതമായ ആത്മതത്ത്വം കർമ്മകൃതമായ ഒന്നുകൊ ണ്ടും കിട്ടുന്നതല്ല എന്നറിഞ്ഞു കൃതമായതിൽനിന്നെല്ലാം വിരക്തനാകണം.

3. അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹംകാരഃ സമദുഃഖസുഖഃക്ഷമീ. (ഗീ. 12.13)

ഒരു പ്രാണിയേയും ദ്വേഷിക്കാതെ, മൈത്രിയും, കരുണയുംകൊണ്ടു സർവ്വ ഭൂതാഭയപ്രദനായി, തന്റെ, താൻ എന്നുള്ള വിചാരമേ ഇല്ലാതെ, സുഖദുഃഖങ്ങളിൽ സമനായി, എല്ലാം ക്ഷമിക്കുന്ന മഹാത്മാവ് ഈശ്വരന് പ്രിയനാണ്.

കൊല്ലങ്ങളായി നടന്നുവരുന്നു. എല്ലാവരും ബാല്യം മുതല്ക്കേ അവയെപ്പറ്റി കേട്ടിട്ടുണ്ട്: എങ്കിലും യഥാർത്ഥത്തിൽ ആ നിലയിൽ എത്തിയിട്ടുള്ളവരായി ചുരുക്കം പേരെ മാത്രമേ ലോകത്തിൽ നാം കാണുന്നുള്ളൂ. യഥാർത്ഥത്തിൽ ശാന്തിപദം പ്രാപിച്ചവരും തിതിക്ഷാനിഷ്ഠരുമായി[3] ഇരുപതുപേരെത്തന്നെ ഞാൻ കണ്ടിട്ടുണ്ടെന്നു തോന്നുന്നില്ല. ലോകത്തിൻെറ പകുതിഭാഗം ഞാൻ സഞ്ചരിച്ചിട്ടുമുണ്ട്.

ഓരോരുത്തരും അവനവൻെറ ധർമ്മം തിരഞ്ഞെടുത്തനുഷ്ഠിച്ചു പൂർത്തിയാക്കുവാൻ യത്നിക്കണം. അതാണ് പരധർമ്മാനുഷ്ഠാനത്തേക്കാൾ ശ്രേയസ്സിലേയ്ക്കുള്ള ഉറപ്പായ മാർഗ്ഗം.[1] പരധർമ്മം ആർക്കും ഫലപ്രദമായി നിർവ്വഹിക്കാവുന്നതല്ല. ഒരു കൊച്ചുകുട്ടിയോട് ഇരുപതു നാഴിക വഴി നടക്കാൻ പറഞ്ഞുവെന്നു വിചാരിക്കുക. ഒന്നുകിൽ അതു വഴിയിൽ വെച്ചുതന്നെ മരിച്ചുപോകും: അല്ലെങ്കിൽ ആയിരത്തിലൊരെണ്ണമെങ്ങാനും ഇഴഞ്ഞിഴഞ്ഞു വശംകെട്ടു മൃതപ്രായമായി എത്തിച്ചേർന്നു എന്നു വരാം. ഇതുപോലെയാണ് നാം ലോകത്തോട് സാധാരണയായി ആചരിച്ചുപോരുന്നത്. ഏതു സമുദായത്തിലും സ്ത്രീ പുരുഷന്മാർക്കെല്ലാവർക്കും ഒരേ വിധത്തിലുള്ള മനസ്സോ സാമർത്ഥ്യമോ കർമ്മകുശലതയോ ഇല്ല. അവർക്കു ഭിന്നങ്ങളായ ആദർശങ്ങൾ ഉണ്ടായിരിക്കണം. ഒരാദർശത്തെയും അപഹസിക്കാൻ നമുക്കവകാശമില്ല. ഓരോരുത്തരും അവരവരുടെ ആദർശത്തെ സാക്ഷാത്കരിക്കാൻ കഴിവിൻെറ പരമാവധി യത്നിക്കട്ടെ. അതുപോലെതന്നെ, നിങ്ങളുടെ തോതുവെച്ച് എന്നെയോ എൻെറ തോതുവെച്ച് നിങ്ങളെയോ മതിക്കുന്നതും ശരിയായിരിക്കയില്ല. ആലിൻെറ തോതുവെച്ചു പേരയുടെയോ പേരയുടെ തോതുവെച്ച് ആലിൻെറയോ യോഗ്യതായോഗ്യതകളെ മതിക്കരുത്. പേരയുടെ യോഗ്യതായോഗ്യതകളെ പേരയുടെ തോതുകൊണ്ടും ആലിൻെറ യോഗ്യതായോഗ്യതകളെ ആലിൻെറ തോതുകൊണ്ടും മാത്രമേ അളക്കാവൂ.

---

1. ശ്രേയാൻ സ്വധർമ്മോ വിഗുണഃ പരധർമ്മാത് സ്വനുഷ്ഠിതാത്
   സ്വധർമ്മേ നിധനം ശ്രേയഃ പരധർമ്മോ ഭയാവഹഃ. (ഗീ. 3.35)

അവനവൻെറ ചിത്തശുദ്ധിക്കുതകുന്ന സ്വധർമ്മം. അനുഷ്ഠിച്ചിട്ടു ഗുണം തല്ക്കാലം കാണുന്നില്ലെങ്കിലും ഫലപ്രദമായി ചെയ്യാവുന്ന പരമധർമ്മത്തേക്കാൾ ശ്രേഷ്ഠമാണ്. സ്വധർമ്മം അനുഷ്ഠിച്ചു മരിച്ചാലും തരക്കേടില്ല. അതാണ് ശ്രേയസ്സ് പരധർമ്മം ഭയങ്കരമാണ്. അതുകൊണ്ടു ഭയമേ ഉണ്ടാകൂ.

സ്വേ സ്വേƒധികാരേ യാ നിഷ്ഠാ സ ഗുണഃ കൃതഃ
കർമ്മണാം ജാത്യശുദ്ധാനാമനേന നിയമഃ കൃതഃ
ഗുണദോഷവിധാനേന സംഗാനാം ത്യാജനേച്ഛയാ. (ഭാ. 11.20. 26)

അവനവൻെറ അധികാരം (അർഹത) അനുസരിച്ച നിലയേതോ അത് അവനവനു ഗുണമെന്നു പറയപ്പെടുന്നു. സ്വതേ ആസക്തികൊണ്ടു അശുദ്ധങ്ങളായ കർമ്മങ്ങൾക്കു ഇത്തരം നിയമം (നിയന്ത്രണം) വെച്ചിരിക്കുകയാണ്. സംഗങ്ങളെ വിടുവിക്കാൻ വേണ്ടി ഗുണദോഷങ്ങൾ വിധിച്ചിരിക്കുന്നു.

നാനാത്വത്തിൽ ഏകത്വമാണ് സൃഷ്ടിയിലെ വ്യവസ്ഥ. മനുഷ്യർ തമ്മിൽത്തമ്മിൽ എത്രതന്നെ വ്യത്യാസപ്പെട്ടിരുന്നാലും എല്ലാവരുടെയും പിന്നിലായി ഏകത്വമുണ്ട്. പലതരം വ്യക്തികളും പലവിധ ജാതികളും സൃഷ്ടിയിലെ സ്വാഭാവികമായ വൈചിത്ര്യങ്ങളാകുന്നു. അതിനാൽ അവരെയെല്ലാം ഒരേ തോതുകൊണ്ടളക്കുകയോ അവർക്കെല്ലാവർക്കും ഒരേ ധർമ്മം വിധിക്കുകയോ ചെയ്തുകൂടാ. അങ്ങനെ ചെയ്യുന്നത് സ്വപ്രകൃതിക്കു വിരുദ്ധമായ ഒരു ക്ലിഷ്ടജീവിതം സൃഷ്ടിക്കുകയായിരിക്കും. തത്ഫലമായി, മനുഷ്യർ തങ്ങളെത്തന്നെ വെറുത്തു തുടങ്ങുന്നതും അവർ ധർമ്മനിഷ്ഠന്മാരും സദ്വൃത്തന്മാരും ആകുന്നതു തടസ്സപ്പെടുത്തുന്നതും ആകുന്നു. ഓരോരുത്തർക്കും ഉത്തമമായ സ്വധർമ്മമനുസരിച്ചു ജീവിക്കാനുള്ള യത്നത്തിൽ ഓരോരുത്തരേയും പ്രോത്സാഹിപ്പിക്കുകയും ആ സ്വധർമ്മത്തെ പരമധർമ്മത്തോടു (സത്യത്തോടു) കഴിയുന്നതും അടുപ്പിക്കാൻ ശ്രമിക്കുകയും ചെയ്യുന്നതാകുന്നു നമ്മുടെ കർത്തവ്യം.[1]

ഹിന്ദുക്കളുടെ ധർമ്മശാസ്ത്രങ്ങളിൽ അതിപുരാതനകാലം മുതല്ക്കേ ഈ വസ്തുത അംഗീകരിക്കപ്പെട്ടിട്ടുള്ളതായി നാം കാണുന്നു.

---

1. പ്രായഃ സ്വഭാവവിഹിതോ നൃണാം ധർമ്മോ യുഗേ യുഗേ
വേദദൃഗ്ഭിഃ സ്മൃതോ രാജൻ പ്രേത്യ ചേഹ ച ശർമ്മകൃത്
വൃത്ത്യാ സ്വഭാവകൃതയാ വർത്തമാനഃ സ്വകർമ്മകൃത്
ഹിത്വാ സ്വഭാവജം കർമ്മ ശനൈർന്നിർഗുണതാമിയാത്. (ഭാ. 7.11.31.32)
പ്രായേണ സ്വഭാവത്തിനുയോജിച്ച – സത്വരജസ്തമോഗുണങ്ങളുടെ പ്രമുഖതയനുസരിച്ച –ധർമ്മമാണ് വേദജ്ഞന്മാർ യുഗംതോറും നിശ്ചയിച്ചിട്ടുള്ളത്. അല്ലയോ രാജാവേ, ഇഹത്തിലും പരത്തിലും അതു സുഖമരുളും. സ്വഭാവജമായ തൊഴിൽ കൈക്കൊണ്ട്, സ്വകർമ്മം ശരിക്കു ചെയ്ത്, ആ കർമ്മവും ക്രമേണ കൈവിട്ട്, ഒരുവൻ ഗുണങ്ങളെയെല്ലാം കടന്ന നിലയിലെത്തും.

2. ബ്രഹ്മചാരീ ഗൃഹസ്ഥശ്ച വാനപ്രസ്ഥോ$f$ഥ ഭിക്ഷുകഃ
യഥോക്തചാരിണഃ സർവ്വേ ഗച്ഛന്തി$f$ പരമാം ഗതിം
ഏകോ വാപ്യാശ്രമാനേതാൻ യോ$f$നുതിഷ്ഠേദ് യഥാവിധം
അകാമദ്വേഷസംയുക്തഃ സ പരത്ര വിധീയതേ
ചതുഷ്പദീ ഹി നിഃശ്രേണിഃ ബ്രഹ്മണ്യേഷാ പ്രതിഷ്ഠിതാ
ഏതാമാരുഹ്യ നിഃശ്രേണിം ബ്രഹ്മലോകേ മഹീയതേ. (മ' ഭാ.ശാ.241.13–15)
ബ്രഹ്മചാരിയും ഗൃഹസ്ഥനും വാനപ്രസ്ഥനും സന്ന്യാസിയും ശാസ്ത്രോക്തമനുസരിച്ചു ജീവിച്ചാൽ അവർ എല്ലാം പരമഗതിയെ – മോക്ഷത്തെ പ്രാപിക്കുന്നു. വിധിപ്രകാരം, കാമദ്വേഷങ്ങൾ കൂടാതെ, ഒരാളെങ്കിലും ഈ ആശ്രമധർമ്മങ്ങളനുഷ്ഠിച്ചാൽ അയാൾ പരബ്രഹ്മത്തിൽ ചെന്നുചേരുന്നു. എന്തെന്നാൽ നാലു പടികളുള്ള ഈ നിഃശ്രേണി (കോണി) ബ്രഹ്മത്തിലാണ് ഉറച്ചിരിക്കുന്നത്. ഒരുവൻ ഈ നിഃശ്രേണിയിൽ കയറി ബ്രഹ്മപദം പ്രാപിച്ചു വിളങ്ങുന്നു.

3. സാമാന്യധർമ്മത്തിൻെറ ലക്ഷണം
വിദ്വദ്ഭിഃ സേവിതഃ സദ്ഭിർന്നിത്യമദ്വേഷരാഗിഭിഃ
ഹൃദയേനാഭ്യനുജ്ഞാതോ യോ ധർമ്മസ്തം നിബോധ മേ. (മനു. 2.1)
അറിവുള്ളവരും ധാർമ്മികന്മാരും രാഗദ്വേഷരഹിതന്മാരും അനുഷ്ഠിക്കുന്നതും അന്തഃകരണംകൊണ്ടു നേരിട്ടറിഞ്ഞുകൊള്ളുന്നതും എന്താണോ അതാണ് ധർമ്മം.

അവരുടെ ധർമ്മശാസ്ത്രങ്ങളിലും സദാചാരഗ്രന്ഥങ്ങളിലും ഓരോ കൂട്ടർക്കും ഓരോ തരത്തിലുള്ള നിയമങ്ങളാണ് വിധിച്ചിട്ടുള്ളത് – ഗൃഹസ്ഥനും സന്ന്യാസിക്കും ബ്രഹ്മചാരിക്കും വെവ്വേറെ നിയമങ്ങൾ.[2]

മനുഷ്യസമുദായത്തിനു പൊതുവേ ബാധകമായ ചില സാമാന്യ ധർമ്മങ്ങളും[3] അവയ്ക്കു പുറമെ ഓരോ മനുഷ്യന്റേയും ജീവിതത്തെ പ്രത്യേകം സംബന്ധിക്കുന്ന ചില വിശേഷധർമ്മങ്ങളും[1] ഹൈന്ദവധർമ്മശാസ്ത്രങ്ങളിൽ വിധിച്ചിട്ടുണ്ട്. ഒരു ഹിന്ദു തന്റെ ജീവിതം ആരംഭിക്കുന്നത് വിദ്യാർത്ഥി (ബ്രഹ്മചാരി)യായിട്ടാകുന്നു: പിന്നെ

---

ആ ധർമ്മം എന്റെയടുക്കൽനിന്നു പഠിച്ചുകൊണ്ടാലും

അഹിംസാ സത്യമസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ
ഏതം സാമാസികം ധർമ്മം ചാതുർവ്വർണ്ണ്യേƒബ്രവീന്മനുഃ.(മനു. 10.63)

നാലു വർണ്ണത്തിനും പഞ്ചലക്ഷണമായ ഈ ധർമ്മം വിധിച്ചിരിക്കുന്നു.

ധൃതിഃ ക്ഷമാ ദമോƒസ്തേയം ശൗചമിന്ദ്രിയനിഗ്രഹഃ
ധീർവ്വിദ്യാ സത്യമക്രോധോ ദശകം ധർമ്മലക്ഷണം. (മനു. 6.92)

തന്റേടം, ഇങ്ങോട്ടു ദ്രോഹിച്ചാലും അങ്ങോട്ടു പ്രതികാരം ചെയ്യാതിരിക്കൽ, മനസ്സിൽ വികാരക്ഷോഭമില്ലായ്മ, അന്യായമായി അന്യധനം നേടായ്ക, ദേഹശുദ്ധി, വിഷയങ്ങളിലേക്ക് ഇന്ദ്രിയങ്ങളെ വിടാതിരിക്കുക, ശാസ്ത്രജ്ഞാനം ആത്മജ്ഞാനം, ഉള്ളതുപോലെപറയുക, ക്രോധകാരണമുള്ളപ്പോഴും ക്രോധമു ണ്ടാകാതിരിക്കുക, ഈ പത്തു ലക്ഷണമുള്ളതാണ് ധർമ്മം.

1.വർണ്ണധർമ്മം;

ശമോ ദമസ്തപഃ ശൗചം ക്ഷാന്തിരാർജ്ജവമേവ ച
ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രഹ്മകർമ്മ സ്വഭാവജം
ശൗര്യം തേജോ ധൃതിർദാക്ഷ്യം യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച ക്ഷാത്രം കർമ്മ സ്വഭാവജം
കൃഷിഗൗരക്ഷ്യവാണിജ്യം വൈശ്യകർമ്മ സ്വഭാവജം.
പരിചര്യാത്മകം കർമ്മ ശൂദ്രസ്യാപി സ്വഭാവജം. (ഗീ. 18.42–44)

ആരാണ് ബ്രാഹ്മണൻ എന്ന ചോദ്യത്തിന് യുധിഷ്ഠിരന്റെ മറുപടി;

സത്യം ദാനം ക്ഷമാ ശീലമാനൃശംസ്യം തപോ ഘൃണാ
ദൃശ്യന്തേ യത്ര നാഗേന്ദ്ര സ ബ്രാഹ്മണ ഇതി സ്മൃതഃ. (മ. ഭാ. വ. 180.21)

സത്യം, ദാനം, ക്ഷമ, നല്ല ശീലം, ദയ, തപസ്സ് ഭൂതാനുകമ്പ ഇവ ആരിൽ കാണുന്നുവോ അയാളാണ് ബ്രാഹ്മണൻ എന്നു പറയപ്പെടുന്നത്.

ആശ്രമധർമ്മം

ആഹൂതാധ്യായീ ഗുരുകർമ്മസ്വചോദ്യഃ പൂർവോത്ഥായീ ചരമം ചോപശായീ
മൃദുർദാന്തോ ധൃതിമാനപ്രമത്തഃ സ്വാധ്യായശീലഃ സിധ്യതി ബ്രഹ്മചാരീ.
ധർമ്മാഗതം പ്രാപ്യ ധനം യജേത ദദ്യാത്സദൈവാതിഥീൻ ഭോജയേച്ച
അനാദദാനശ്ച പരൈരദത്തം സൈഷാ ഗൃഹസ്ഥോപനിഷത് പുരാണീ
സ്വവീര്യജീവീ വൃജിനാന്നിവൃത്തോ ദാതാ പരേഭ്യോ ന പരോപതാപീ
താദൃങ്മുനിഃ സിദ്ധിമുപൈതി മുഖ്യാം വസന്നരണ്യേ നിയതാഹാരചേഷ്ടഃ
അശില്പജീവീ ഗുണവാംശ്ചൈവ നിത്യം ജിതേന്ദ്രിയഃ സർവ്വതോ വിപ്രയുക്തഃ
അനേകശായീ ലഘുരല്പചാരശ്ചരൻ ദേശാനേകചരഃ സ ഭിക്ഷുഃ.
(മ. ഭാ. ആ. 91. 29)

വിവാഹംചെയ്ത് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നു: വാർദ്ധക്യത്തിൽ ലൗകികവ്യവഹാരങ്ങളിൽനിന്നു വിരമിക്കുകയും ഒടുവിൽ സംസാരം ത്യജിച്ചു സന്ന്യാസിയാവുകയും ചെയ്യുന്നു. ഈ ഓരോ ഘട്ടത്തോടും (ആശ്രമത്തോടും) അനുബന്ധിച്ച് ഏതാനും കർത്തവ്യങ്ങൾ (ധർമ്മങ്ങൾ) ഉണ്ട്. ഇതിൽ ഒരാശ്രമവും സ്വതവേ മറ്റൊന്നിനേക്കാൾ ശ്രേഷ്ഠമെന്നു പറഞ്ഞുകൂടാ. ഗൃഹസ്ഥന്റെ ജീവിതം, (തപഃസ്വാധ്യായാദി) ധർമ്മാനുഷ്ഠാനങ്ങളിൽ നിരതനായ സന്ന്യാസിയുടെ ജീവിതത്തെപ്പോലെതന്നെ മഹത്ത്വമുള്ളതാകുന്നു. തെരുവിലെ തോട്ടി സിംഹാസനസ്ഥനായ രാജാവിനെപ്പോലെതന്നെ മഹത്ത്വവും മാഹാത്മ്യവുമുള്ളവനാകുന്നു. രാജാവിനെ സിംഹാസനത്തിൽ നിന്നിറക്കി തെരുവീഥികൾ വൃത്തിയാക്കുവാൻ ഏല്പിച്ചിട്ട്, അയാൾ ആ പ്രവൃത്തി എങ്ങനെ നിർവ്വഹിക്കുന്നുവെന്നു നോക്കുക. തോട്ടിയെ പിടിച്ചു രാജാവാക്കിയിട്ട്, അയാൾ എങ്ങനെ ഭരിക്കുമെന്നും നോക്കുക. ലോകം ത്യജിച്ചവനാണ് ലോകത്തിലിരിക്കുന്നവനേക്കാൾ ശ്രേഷ്ഠൻ എന്നു പറയുന്നതു നിരർത്ഥകമാകുന്നു. ലോകത്തെ ഉപേക്ഷിച്ച് അതിലെ ക്ലേശങ്ങളിൽനിന്നു മുക്തമായ ഒരനായാസജീവിതം നയിക്കുന്നതിനേക്കാൾ വളരെ കൂടുതൽ പ്രയാസമാണ് സംസാരത്തിലിരുന്നുകൊണ്ട് ഈശ്വരഭജനം നടത്തുകയെന്നത്. മുമ്പ് ഇന്ത്യയിൽ നാലാശ്രമങ്ങൾ ഉണ്ടായിരുന്നത് പില്ക്കാലത്തു രണ്ടായിത്തീർന്നു – ഗൃഹസ്ഥാശ്രമവും സന്ന്യാസാശ്രമവും. വിവാഹം ചെയ്തു ഗൃഹസ്ഥനായവൻ ഒരു പൗരനെന്ന നിലയിലുള്ള തന്റെ കർത്തവ്യങ്ങൾ നിർവ്വഹിക്കുന്നു. സന്ന്യാസിയുടെ കർത്തവ്യം ഈശ്വരഭജനം ചെയ്യുക, ധർമ്മോപദേശം നല്കുക ഇത്യാദി ആദ്ധ്യാത്മികകാര്യങ്ങൾക്കുവേണ്ടി തന്റെ സകലശക്തികളേയും വിനിയോഗിക്കുകയാണ്. ഈ വിഷയത്തെ അധികരിച്ച് മഹാനിർവ്വാണതന്ത്രത്തിലുള്ള ചില ഭാഗങ്ങൾ (അഷ്ടമോല്ലാസം) ഞാൻ നിങ്ങളെ വായിച്ചുകേൾപ്പിക്കാം. ഒരു ഗൃഹസ്ഥാശ്രമിയായിരുന്നുകൊണ്ട് സ്വധർമ്മങ്ങൾ എല്ലാം അന്യൂനം

---

ഗുരു വിളിക്കുമ്പോൾ ചെന്നു പഠിക്കുക: പറയാതെതന്നെ ഗുരുകുലകർമ്മങ്ങൾചെയ്യുക: ഗുരുവിനേക്കാൾ മുമ്പെ ഉണരുക: ഗുരു ഉറങ്ങിയിട്ടുറങ്ങുക: മൃദുസ്വഭാവവും അടക്കവും തൻേറടവും ഉള്ളവനായിരിക്കുക: നിഷ്ഠകളിൽ ഒട്ടും പതറാതിരിക്കുക: മുടങ്ങാതെ പഠിക്കുക: ഇത്രയുമായാൽ ബ്രഹ്മചാരിയായി. ധർമ്മപ്രകാരം വരുന്ന ധനം നേടി യജ്ഞവും ദാനവും ചെയ്യുക: എന്നും അതിഥികളെ ഊട്ടുക: അന്യന്മാർ കൊടുക്കാത്തത് എടുക്കാതിരിക്കുക ഇതാണ് ഗൃഹസ്ഥന്മാർക്കു പണ്ടേയുള്ള മുറ. സ്വപ്രയത്നംകൊണ്ടുതന്നെ കഴിയുക: പാപത്തിൽനിന്നു പിന്മാറുക: പരന്മാർക്കു ദാനം ചെയ്യുക: അന്യരെ ദുഃഖിപ്പിക്കാതിരിക്കുക: മനനശീലമുള്ളവനും നിയമപ്രകാരമുള്ള ആഹാരചേഷ്ടകളോടുകൂടിയവനും ആയിരിക്കുക: ഇങ്ങനെ വാനപ്രസ്ഥജീവിതം നയിക്കുന്നവന് മഹാഫലം ഉണ്ടാകും. വയറുപിഴപ്പുദ്ദേശിച്ചു പണിയെടുക്കാതെ, സദ്ഗുണശാലിയായി, സർവ്വദാ ജിതേന്ദ്രിയനും സർവ്വത്ര നിഃസംഗനുമായി. ഒരു വീട്ടിലും കൂടാതെ മഹിമ പുറത്തു കാണിക്കാതെ, വിഷയങ്ങളിൽ പ്രചരിക്കാതെ ഏകാകിയായി ദേശംതോറും സഞ്ചരിക്കുന്നവനാണ് സന്ന്യാസി.

അനുഷ്ഠിക്കുകയെന്നത് അത്യന്തം പ്രയാസമുള്ള ജോലി യാണെന്ന് നിങ്ങൾക്ക് അതിൽനിന്നു മനസ്സിലാക്കാം;

ഗൃഹസ്ഥൻ ഈശ്വരഭക്തനായിരിക്കണം. ഈശ്വരജ്ഞാനമായിരിക്കണം അയാളുടെ ജീവിതത്തിൻെറ പരമലക്ഷ്യം. അതേ സമയം അയാൾ സ്വധർമ്മങ്ങൾക്കൊന്നും ഊനം വരുത്താതെ നിരന്തരം കർമ്മത്തിലേർപ്പെടുകയും കർമ്മഫലങ്ങൾ ഈശ്വരന്നർപ്പിക്കുകയും വേണം.[1]

കർമ്മം ചെയ്യുക, എന്നിട്ട് കർമ്മഫലത്തിൽ ചിന്ത പോകാതിരിക്കുക: ഒരാളെ സഹായിക്കുക, എന്നാൽ അയാൾ കൃതജ്ഞനായിരിക്കേണ്ടതാണെന്ന് ഒരിക്കലും വിചാരിക്കാതിരിക്കുക: ഒരു സത്കർമ്മം അനുഷ്ഠിക്കുക, എന്നാൽ അതേ സമയം അതിൽനിന്നു തനിക്കു പേരോ പ്രശസ്തിയോ ഉണ്ടാകുന്നോ ഇല്ലയോ എന്നു നോക്കാതിരിക്കുക: ഇതു ലോകത്തിൽ ഏറ്റവും പ്രയാസമുള്ള കാര്യമാകുന്നു. ലോകർ പ്രശംസിക്കുമ്പോൾ മഹാഭീരുവായ ഒരുവനും ധീരനായി എന്നുവരാം. ജനസമുദായത്തിൻെറ അഭിനന്ദനത്തിനു പാത്രമാകുമ്പോൾ മഠയനും വീരകൃത്യങ്ങൾ ചെയ്തു എന്നു വരാം. എന്നാൽ സഹജീവികൾ അഭിനന്ദിക്കുന്നുണ്ടോ ഇല്ലയോ എന്നു ചിന്ത പോകാതെ നിരന്തരം നന്മ ചെയ്തുകൊണ്ടിരിക്കുകയെന്നത് മനുഷ്യനെ സംബന്ധിച്ച് അത്യുത്കൃഷ്ടമായ ത്യാഗമാകുന്നു.

ഗൃഹസ്ഥൻെറ വലിയ കർത്തവ്യം ഉപജീവനത്തിനു വേണ്ടതു സമ്പാദിക്കുകയാകുന്നു: എന്നാൽ അതു ചെയ്യുന്നതു കളവുപറഞ്ഞോ, അന്യരെ ചതിച്ചോ, അന്യരുടേതു തട്ടിപ്പറിച്ചോ ആകാതിരിക്കാൻ സൂക്ഷിക്കണം. ജീവിതം ഈശ്വരനേയും ദരിദ്രന്മാരേയും സേവിക്കാൻ വേണ്ടിയുള്ളതാണെന്ന് അയാൾക്ക് ഓർമ്മയുണ്ടായിരിക്കണം.[2]

അമ്മയും അച്ഛനും പ്രത്യക്ഷദൈവങ്ങളാണെന്നറിഞ്ഞ് ഗൃഹ സ്ഥൻ അവരെ സർവ്വദാ സന്തോഷിപ്പിക്കണം. അമ്മയും അച്ഛനും പ്രസാദിച്ചാൽ ഈശ്വരൻ പ്രസാദിച്ചു. മാതാപിതാക്കളോട് ഒരിക്കലും

1. ബ്രഹ്മനിഷ്ഠോ ഗൃഹസ്ഥഃ സ്യാദ് ബ്രഹ്മജ്ഞാനപരായണഃ
യദ്യദ് കർമ്മ പ്രകുർവ്വീത തദ് ബ്രഹ്മണി സമർപ്പയേത്.
2. ന മിഥ്യാഭാഷണം കുര്യാത് ന ച ശാഠ്യം സമാചരേത്
ദേവതാതിഥിപൂജാസു ഗൃഹസ്ഥോ നിരതോ ഭവേത്. 24
3. മാതരം പിതരം ചൈവ സാക്ഷാത് പ്രത്യക്ഷദേവതാം
മത്വാ ഗൃഹീ നിഷേവേത സദാ സർവ്വപ്രയത്നതഃ. 25
തുഷ്ടായാം മാതരി ശിവേ തുഷ്ടേ പിതരി പാർവ്വതി!
തവ പ്രീതിർഭവേദ് ദേവി പരബ്രഹ്മ പ്രസീദതി. 26
ശ്രാവയേന്മൃദുലാം വാണീം സർവ്വദാ പ്രിയമാചരേത്
പിത്രോരാജ്ഞാനുസാരീ സ്യാത്സത്പുത്രഃ കുലപാവന 29
4. ഔദ്ധത്യം പരിഹാസം ച തർജ്ജനം പരിഭാഷണം
പിത്രോരഗ്രേ ന കുർവ്വീത യദിച്ഛേദാത്മനോ ഹിതം. 30
മാതരം പിതരം വീക്ഷ്യ നത്വോത്തിഷ്ഠേത് സസംഭ്രമഃ
വിനാജ്ഞയാ നോപവിശേത് സംസ്ഥിതഃ പിതൃശാസനേ. 31

പരുഷവാക്കുകൾ പറയാത്തവനാണ് യഥാർത്ഥത്തിൽ നല്ല കുട്ടി.[3]

അച്ഛനമ്മമാരുടെ മുമ്പിൽവെച്ചു നേരമ്പോക്കു പറയരുത്: ചാപല്യം കാണിക്കരുത്, കോപമോ പരിഭവമോ കാണിക്കരുത്. അമ്മയുടേയും അച്ഛൻേറയും മുമ്പിൽ താണുതൊഴണം: അവരുടെ സന്നിധിയിൽ എഴുന്നേറ്റു നില്ക്കണം: ഇരിക്കാൻ അവർ ആജ്ഞാപിക്കുന്നതുവരെ ഇരിക്കയുമരുത്.[4]

അമ്മയ്ക്കും അച്ഛന്നും മക്കൾക്കും ഭാര്യയ്ക്കും ദരിദ്രന്മാർക്കും വേണ്ടതു കൊടുത്തതിനുശേഷമല്ലാതെ ഗൃഹസ്ഥൻ അന്നപാനീയ ങ്ങളോ വസ്ത്രങ്ങളോ ഉപയോഗിക്കുന്നുവെങ്കിൽ അയാൾ പാപം ചെ യ്യുന്നു. അമ്മയും അച്ഛനും ഈ ശരീരത്തിനു കാരണഭൂതരാകുന്നു. അതുകൊണ്ട് അവർക്കുവേണ്ടി മനുഷ്യൻ എത്രയും ക്ലേശങ്ങൾ സഹിക്കേണ്ടതാണ്.[1]

ഇപ്രകാരംതന്നെയാണ് ഗൃഹസ്ഥന് ഭാര്യയോടും ഉള്ള ധർമ്മം. ഭാര്യയെ ശകാരിക്കരുത്: അവളെ സ്വന്തം അമ്മയെപ്പോലെ സംരക്ഷി ക്കണം. ഏറ്റവും വലിയ ബുദ്ധിമുട്ടുകളും കഷ്ടപ്പാടുകളുമുള്ള അവസരത്തിൽപ്പോലും ഭാര്യയോടു കോപം കാണിക്കരുത്.[2]

സ്വന്തം ഭാര്യയല്ലാതുള്ള (അന്യ) സ്ത്രീയെ (ദുഷ്ടമായ ഉദ്ദേശ്യത്തോ ടെ) മനസ്സുകൊണ്ടുപോലും സ്പർശിക്കുന്നവൻ അന്ധതാമി സ്രനരക ത്തിൽ പതിക്കുന്നു.[3]

സ്ത്രീകളുടെ മുമ്പിൽവെച്ച് അപമര്യാദയായി സംസാരിക്കരുത്. ഒരിക്കലും ആത്മപ്രശംസ ചെയ്യരുത്. “ഞാൻ അതു ചെയ്തു, ഇതു ചെയ്തു“ എന്നിങ്ങനെ പറയരുത്.[4]

---

1. മാതരം പിതരം പുത്രം ദാരാനതിഥിസോദരാൻ
ഹിത്വാ ഗൃഹീ ന ഭുഞ്ജീയാത് പ്രാണൈഃ കണ്ഠഗതൈരപി. 33
വഞ്ചയിത്വാ ഗുരൂൻ ബന്ധൂൻ യോ ഭുംക്തേ സ്വോദരംഭരഃ
ഇഹൈവ ലോകേ ഗർഹ്യേƒസൗ പരത്ര നാരകീ ഭവേത്. 34
ജനന്യാ വർദ്ധിതോ ദേഹോ ജനകേന പ്രപോഷിതഃ
സ്വജനൈഃ ശിക്ഷിതഃ പ്രീത്യാ സോƒധമസ്താൻ പരിത്യജേത് 36
ഏഷാമർത്ഥേ മഹേശാനി കൃത്വാ കഷ്ടശതാന്യപി
പ്രീണയേത് സതതം ശക്ത്യാ ധർമ്മോ ഹ്യേഷ സനാതനഃ. 38
2. ന ഭാര്യാം താഡയേത് ക്വാപി മാതൃവത് പാലയേത് സദാ
ന ത്യജേദ് ഘോരകഷ്ടേƒപി യദി സാധ്വീ പതിവ്രതാ. 39
3. സ്ഥിതേഷു സ്വീയദാരേഷു സ്രിയമന്യാം ന സംസ്പൃശേത്
ദുഷ്ടേന ചേതസാ വിദ്വാനന്യഥാ നാരകീ ഭവേത്. 40
4. വിരളേ ശയനം വാസം ത്യജേത് പ്രാജ്ഞഃ പരസ്ത്രിയാ
അയുക്തഭാഷണം ചൈവ സ്ത്രീയം ശൗര്യം ന ദർശയേത്. 41
5. ധനേന വാസസാ പ്രേമ്ണാ ശ്രദ്ധയാ മൃദുഭാഷണൈഃ
സതതം തോഷയേദ് ദാരാൻ നാപ്രിയം ക്വചിദാചരേത് 42
യസ്മിൻ നരേ മഹേശാനി തുഷ്ടാ ഭാര്യാ പതിവ്രതാ
സർവ്വോ ധർമ്മഃ കൃതസ്തേന ഭവതീപ്രിയ ഏവ സഃ. 44

ഗൃഹസ്ഥൻ ധനവും വസ്ത്രവും പ്രേമവും വിശ്വാസവും മധുര ഭാഷണങ്ങളുംകൊണ്ട് എപ്പോഴും തന്റെ ഭാര്യയെ സന്തോഷിപ്പിക്കണം: അവൾക്കു സ്വൈരക്കേടുണ്ടാക്കുന്ന യാതൊന്നും ചെയ്യുകയുമരുത്. പതിവ്രതയായ ഭാര്യയുടെ പ്രേമം നേടാൻ കഴിഞ്ഞ മനുഷ്യൻ സ്വധർമ്മാനുഷ്ഠാനത്തിൽ ജയം നേടിയിരിക്കുന്നു. അയാൾക്ക് സർവ്വ സദ്ഗുണങ്ങളും സ്വായത്തമാവുകയും ചെയ്തിരിക്കുന്നു.[5]

സന്താനങ്ങളോടുള്ള കർത്തവ്യങ്ങൾ ഇപ്രകാരമാകുന്നു; ആൺമക്കളെ നാലു വയസ്സുവരെ പ്രേമപൂർവ്വം ലാളിച്ചു വളർത്തണം. പതിനാറു വയസ്സുവരെ വിദ്യാഭ്യാസം ചെയ്യിക്കണം. ഇരുപതു വയസ്സായാൽ എന്തെങ്കിലും ജോലിയിൽ ഏർപ്പെടുത്തണം. പിന്നീട്, അയാളെ തന്റെ തുല്യനായി കരുതി സ്നേഹപൂർവ്വം പെരുമാറണം. ഇതേവിധംതന്നെ പെൺമക്കളേയും വളർത്തുകയും തികഞ്ഞ നിഷ്കർഷയോടെ അവരെ വിദ്യ അഭ്യസിപ്പിക്കുകയും വേണം. അവരെ വിവാഹം ചെയ്തയയ്ക്കുമ്പോൾ അവർക്കു ധനവും ആഭരണങ്ങളും കൊടുക്കണം.[1]

ഗൃഹസ്ഥനു പിന്നീടുള്ള കടമ അനുക്രമം തന്റെ സഹോദരീ സഹോദന്മാരോടും അവർ ദരിദ്രരാണെങ്കിൽ അവരുടെ സന്താനങ്ങളോടും തന്റെ മറ്റു ബന്ധുമിത്രങ്ങളോടും ഭൃത്യജനങ്ങളോടും ആകുന്നു. അതു കഴിഞ്ഞാൽ പിന്നെ സ്വന്തം ഗ്രാമവാസികളോടും ദരിദ്ര ജനങ്ങളോടും സഹായാർത്ഥം തന്നെ സമീപിക്കുന്നവരോടും അയാൾക്കു കർത്തവ്യങ്ങളുണ്ട്. കഴിവുള്ളവനായ ഗൃഹസ്ഥൻ സ്വന്തം ബന്ധുക്കൾക്കും ദരിദ്രന്മാർക്കും ദാനം ചെയ്യാൻ ശ്രദ്ധിക്കുന്നില്ലെങ്കിൽ അയാൾ കേവലം മൃഗമെന്നു വിചാരിക്കണം: അയാൾ മനുഷ്യനല്ല.[2]

ആഹാരം, വസ്ത്രം, ശരീരശുശ്രൂഷ, കേശപ്രസാധനം ഇവയിൽ

---

1. ചതുർവ്വർഷാവധി സുതാൻ ലാളയേത് പാലയേത് പിതാ
തതഃ ഷോഡശപര്യന്തം ഗുണാൻ വിദ്യാം ച ശിക്ഷയേത്. 45
വിംശത്യബ്ദാധികാൻ പുത്രാൻ പ്രേരയേദ് ഗൃഹകർമ്മസു
തതസ്താംസ്തുല്യഭാവേന മത്വാ സ്നേഹം പ്രദർശയേത്. 46
കന്യാപ്യേവം പാലനീയാ ശിക്ഷണീയാതിയത്നതഃ
ദേയാ വരായ വിദുഷേ ധനരത്നസമന്വിതാ. 47
2. ഏവം ക്രമേണ ഭ്രാതൄംശ്ച സ്വസൃഭ്രാതൃസുതാനപി
ജ്ഞാതീൻ മിത്രാണി ഭൃത്യാംശ്ച പാലയേത് തോഷയേദ് ഗൃഹീ. 48
തതഃ സ്വധർമ്മനിരതാനേകഗ്രാമനിവാസിനഃ
അഭ്യാഗതാനുദാസീനാൻ ഗൃഹസ്ഥഃ പരിപാലയേത്. 49
യദ്യേവം നാചരേദ് ദേവി ഗൃഹസ്ഥോ വിഭവേ സതി
പശുരേവ സ വിജ്ഞേയഃ സ പാപീ ലോകഗർഹിതഃ. 50
3. നിദ്രാƒലസ്യം ദേഹയത്നം കേശവിന്യാസമേവ ച
ആസക്തിമശനേ വസ്ത്രേ നാതിരിക്തം സമാചരേത്. 51
യുക്താഹാരോ യുക്തനിദ്രോ മിതവാങ് മിതമൈഥുനഃ
സ്വച്ഛോ നമ്രഃ ശുചിർദക്ഷോ യുക്തഃ സ്യാത് സർവ്വകർമ്മസു. 52

അമിതമായ ആസക്തി വെടിയണം. ഗൃഹസ്ഥൻ ഹൃദയനൈർമ്മല്യവും ശരീരശുചിത്വവും പാലിക്കണം. അയാൾ സദാ ഉത്സാഹശാലിയും കർമ്മസന്നദ്ധനും ആയിരിക്കണം. ഗൃഹസ്ഥൻ തൻെറ ശത്രുക്കളോടു ശൂരത കാണിക്കണം. അവരെ എതിർക്കണം: അതു ഗൃഹസ്ഥൻെറ ധർമ്മമാകുന്നു. അയാൾ ഒരു മൂലയിലിരുന്നു കരഞ്ഞുകൊണ്ട് തിതിക്ഷയെപ്പറ്റി അസംബന്ധം പുലമ്പരുത്. ശത്രുക്കളുടെ നേരെ ശൗര്യം പ്രകടിപ്പിക്കാത്ത ഗൃഹസ്ഥൻ സ്വധർമ്മം നിർവ്വഹിക്കു[3]ന്നില്ല. എന്നാൽ സ്നേഹിതന്മാർ, ബന്ധുക്കൾ ആദിയായവരോട് അയാൾ ആട്ടിൻകുട്ടിയെപ്പോലെ സൗമ്യനായിരിക്കണം.[1]

ദുർജ്ജനങ്ങളെ പൂജിക്കാതിരിക്കേണ്ടത് ഗൃഹസ്ഥൻെറ ധർമ്മമാണ്. കാരണം, ദുർജ്ജനങ്ങളെ ബഹുമാനിക്കുന്നതിനാൽ അയാൾ പരോക്ഷമായി ദുഷ്ടതയെ പ്രോത്സാഹിപ്പിച്ചു വളർത്തുന്നു. വന്ദ്യന്മാരായ ജനങ്ങളെ, സജ്ജനങ്ങളെ, അനാദരിക്കുന്നതും അതുപോലെ വലിയ തെറ്റാണ്. മിത്രസമ്പാദന വിഷയത്തിൽ ആവേശമൊന്നും കാണിക്കരുത്: എവിടെയും സ്നേഹിതന്മാരെ ഉണ്ടാക്കാൻ വേണ്ടി വഴിവിട്ടു പോകരുത്. ആരെയെങ്കിലും സ്നേഹിതന്മാരായി സ്വീകരിക്കുന്നതിനുമുമ്പ് അവരുടെ പ്രവൃത്തികളേയും അവർ മറ്റുള്ളവരോടു പെരുമാറുന്ന രീതിയേയും നോക്കിക്കണ്ട് ഗുണദോഷനിരൂപണം ചെയ്യണം: അതിനുമേലേ സ്നേഹബന്ധം സ്ഥാപിക്കാവൂ.[2]

ഈ മൂന്നു കാര്യങ്ങളെക്കുറിച്ചു ഗൃഹസ്ഥാശ്രമി സംസാരിക്കരുത്; തൻെറ യശസ്സിനെപ്പറ്റി: തൻെറ പേരിനെയോ പൗരുഷത്തെയോ കുറിച്ച്: തൻെറ ധനത്തെപ്പറ്റി. തന്നോട് ആരെങ്കിലും സ്വകാര്യമായി പറഞ്ഞിട്ടുള്ളതിനെ പുറത്തു പറയരുത്.[3]

താൻ ദരിദ്രനാണെന്നോ ധനികനാണെന്നോ പറയരുത്. സ്വന്തം ധനത്തെപ്പറ്റി വമ്പു പറയരുത്. സ്വന്തം രഹസ്യങ്ങൾ ഉള്ളിൽത്തന്നെ വെച്ചുകൊള്ളണം: ഇത് അയാളുടെ ധർമ്മമാണ്. ഇങ്ങനെ ചെയ്യാതിരിയ്ക്കുന്ന മനുഷ്യനെ അസദ്വൃത്തനെന്നു കരുതണം.

മുഴുവൻ ജനസമുദായത്തിനും ആധാരവും അതിൻെറ താങ്ങും തൂണും ഗൃഹസ്ഥാശ്രമിയാകുന്നു. അയാളാണ് സമുദായത്തിലെ പ്രധാന സമ്പാദകൻ. ദരിദ്രന്മാർ, ബലഹീനന്മാർ, പണിയെടുക്കരുതാത്ത സ്ത്രീകളും കുട്ടികളും ഇവരെല്ലാം ഗൃഹസ്ഥനെ ആശ്രയിച്ചു

1. ശൂരഃ ശത്രൗ, വിനീതഃ സ്യാദ് ബാന്ധവേ, ഗുരുസന്നിധൗ
ജൂഗുപ്സിതാൻ ന മന്യേത നാവമന്യേത മാനിനഃ. 53
2. സൗഹാർദ്ദം വ്യവഹാരാംശ്ച പ്രവൃത്തിം പ്രകൃതിം നൃണാം
സഹവാസേന തർക്കൈശ്ച വിദിത്വാ വിശ്വസേത് തതഃ. 54
3. സ്വീയം യശഃ പൗരുഷം ച ഗുപ്തയേ കഥിതം ച യത്
കൃതം യദുപകാരായ ധർമ്മജ്ഞോ ന പ്രകാശയേത്. 56

ജീവിയ്ക്കുന്നു. അതു കാരണം ഗൃഹസ്ഥൻ അവശ്യം അനുഷ്ഠിക്കേണ്ടതായി ഏതാനും കർത്തവ്യങ്ങളുണ്ട്. ഈ കർത്തവ്യങ്ങൾ ഗൃഹസ്ഥനു ചെയ്തു തീർക്കാൻ തക്ക ബലം തോന്നിക്കുന്നവയായിരിക്കണം: അല്ലാതെ തന്റെ ധർമ്മത്തിനു നിരക്കാത്ത കാര്യങ്ങളാണ് താൻ ചെയ്യുന്നത് എന്നു തോന്നിക്കുന്നവയാകരുത്. അതുകൊണ്ട് ഗൃഹസ്ഥന് ഒരു ദൗർബ്ബല്യം പറ്റിപ്പോയാലും, അയാൾ ഒരു തെറ്റു ചെയ്തുപോയാലും, അങ്ങനെ വന്നുപോയി എന്ന് അയാൾ പരസ്യമായി പറയരുത്. താൻ ഏർപ്പെട്ടിരിക്കുന്ന ഒരു കാര്യത്തിൽ പരാജയം നിശ്ചയമാണെന്നു തനിക്കറിയാമെന്നുള്ളപ്പോൾ അതിനെപ്പറ്റിയും സംസാരിക്കരുത്. അങ്ങനെ ഉള്ളിലെ അവസ്ഥ പുറത്തുവിടുന്നത് ആവശ്യമില്ലാത്തതെന്നുമാത്രമല്ല, അതു മനുഷ്യന്റെ ബലം കെടുത്തി ന്യായമായ സ്വധർമ്മാനുഷ്ഠാനത്തിന് അയാളെ അപ്രാപ്തനാക്കുകയും ചെയ്യുന്നു.[1] എന്നാൽ എപ്പോഴും ഈ രണ്ടു വസ്തുക്കൾ സമ്പാദിക്കാൻ അയാൾ തീവ്രപ്രയത്നം ചെയ്തുകൊണ്ടിരിക്കണം – ഒന്നാമതു ജ്ഞാനം; രണ്ടാമതു ധനം. ഇത് അയാളുടെ ധർമ്മത്തിൽ പെട്ടതാകുന്നു, ധർമ്മം നിർവ്വഹിക്കാത്ത ഒരുവനെ പുരുഷനെന്ന് എണ്ണാവതല്ല.[2] ധനസമ്പാദനത്തിനുവേണ്ടി അദ്ധ്വാനം ചെയ്യാത്ത ഗൃഹസ്ഥാശ്രമി അസദ്വൃത്തനാകുന്നു. അനേക ജനങ്ങൾ തന്നെ ആശ്രയിച്ചിരിക്കെ, പണിയെടുക്കാതെ അലസനായി കാലം കഴിച്ചു തൃപ്തിയടയുന്നവൻ അധർമ്മചാരിതന്നെ. ഗൃഹസ്ഥനു ധനമുണ്ടാകുന്നപക്ഷം അതുമൂലം അനേകശതം ആളുകളെ പുലർത്താവുന്നതാണ്.

ധർമ്മത്തിനുവേണ്ടി അദ്ധ്വാനിച്ചു ധനം സമ്പാദിച്ചവരായി വളരെ പേർ ഈ നഗരത്തിൽ ഇല്ലായിരുന്നെങ്കിൽ ഈ കാണുന്ന നാഗരികതയും ധർമ്മശാലകളും മാളികകളും ഇവിടെ കാണുമായിരുന്നോ?

അങ്ങനെയിരിക്കെ, ധനം തേടുന്നതു ദാനധർമ്മങ്ങൾക്കു വേണ്ടിയായാൽ, അതു നിന്ദ്യമല്ല. സമുദായത്തിന്റേയും ജീവിതത്തിന്റേയും കേന്ദ്രം ഗൃഹസ്ഥാശ്രമിയാകുന്നു. ഉത്കൃഷ്ടമാർഗ്ഗങ്ങളിൽക്കൂടി ധനം സമ്പാദിച്ച് ഉത്കൃഷ്ടകാര്യങ്ങൾക്കുവേണ്ടി ചെലവാക്കുന്നത് ഗൃഹസ്ഥന്റെ ഈശ്വരാരാധനമാകുന്നു. മോക്ഷപ്രാപ്തിയെ ഉദ്ദേശിച്ച് ഗുഹയിലിരുന്നു തപസ്സോ പ്രാർത്ഥനയോ നടത്തുന്ന തപസ്വി ചെയ്യുന്നതും, നല്ല വഴികളിൽക്കൂടി നല്ല കാര്യങ്ങൾക്കുവേണ്ടി ധനസമ്പാദനത്തിനു പരിശ്രമിക്കുന്ന ഗൃഹസ്ഥൻ ചെയ്യുന്നതും, കാര്യത്തിൽ ഒന്നുതന്നെയാണ്. ഈശ്വരനോടും ഈശ്വരസൃഷ്ടികളോടും തോന്നുന്ന ഭക്തിയാൽ പ്രേരിതമായ ആത്മസമർപ്പണം, ആത്മപരി

1. ജുഗുപ്സിതപ്രവൃത്തൗ ച നിശ്ചിതേഽപി പരാജയേ
ഗുരുണാ ലഘുനാ ചാപി യശസ്വീ ന വിവാദയേത്. 57
2. വിദ്യാധനയശോധർമ്മാൻ യതമാന ഉപാർജ്ജയേത്.
3. വ്യസനം ചാസതാം സംഗം മിഥ്യാദ്രോഹം പരിത്യജേത്. 58

ത്യാഗം, എന്ന ഒരേ സദ്ഗുണത്തിന്റെ ഭാവഭേദങ്ങൾ മാത്രമാകുന്നു ഈ രണ്ടു പ്രവൃത്തികളിലും കാണുന്നത്.

ഒരു സത്പേരു സമ്പാദിക്കാൻ ഗൃഹസ്ഥൻ എല്ലാ വിധത്തിലും അദ്ധ്വാനിക്കണം. അയാൾ ചൂതു കളിക്കരുത്. ദുർജ്ജന സംസർഗ്ഗം ചെയ്യരുത്, കളവു പറയരുത്. അന്യന്മാർക്ക് ഉപദ്രവത്തിനുകാരണ മാകരുത്.[3]

ജനങ്ങൾ പലപ്പോഴും തങ്ങൾക്കു നിർവ്വഹിക്കാൻ കഴിവി ല്ലാത്ത കാര്യങ്ങളിൽ ഏർപ്പെടുക നിമിത്തം ഉദ്ദേശ്യസിദ്ധിക്കു വേണ്ടി മറ്റുള്ള വരെ ചതിക്കുന്നു. നാം ചെയ്യുന്ന ഏതു കാര്യത്തിലും കാലപരി ഗണന ആവശ്യമുണ്ട്. ഒരവസരത്തിൽ പരാജയപ്പെട്ടേയ്ക്കാവുന്ന ഒരു കാര്യം മറ്റൊരവസരത്തിൽ വലിയ വിജയമായി എന്നു വരാം.[1]

ഗൃഹസ്ഥൻ സത്യം പറയണം. ജനങ്ങൾക്കു പ്രിയങ്കരവും ഗുണ കരവുമായ വാക്കുകൾ ഉപയോഗിച്ച് സൗമ്യമായി സംസാരിക്കണം. അന്യന്മാരുടെ വ്യാപാരങ്ങളെക്കുറിച്ചു സംസാരിക്കയുമരുത്.[2]

കുളങ്ങൾ കുഴിപ്പിക്കുക, ചോലവൃക്ഷങ്ങൾ വെച്ചുപിടിപ്പിക്കുക, മനുഷ്യരുടേയും മൃഗങ്ങളുടെയും ഉപയോഗത്തിനു വിശ്രമമന്ദിരങ്ങൾ സ്ഥാപിക്കുക, റോഡുകൾ വെട്ടിക്കുക, പാലങ്ങൾ നിർമ്മിക്കുക ഇവ ചെയ്യുന്ന ഗൃഹസ്ഥൻ പരമയോഗികളുടെ പദത്തിലേയ്ക്കുതന്നെ പ്രയാണം ചെയ്യുന്നു.[3]

ഗൃഹസ്ഥധർമ്മമായ ഈ കർമ്മനിരതത്വം കർമ്മയോഗസിദ്ധാന്ത ത്തിന്റെ ഒരു ഭാഗമാകുന്നു. 'ഗൃഹസ്ഥൻ തന്റെ രാജ്യത്തിനോ മതത്തിനോ വേണ്ടിയുള്ള യുദ്ധത്തിൽ മരിക്കുന്നുവെങ്കിൽ, അയാൾ ധ്യാനംകൊണ്ടു യോഗികൾ പ്രാപിക്കുന്ന പദംതന്നെ പ്രാപിക്കുന്നു,'[4] എന്നു പ്രസ്താവിക്കുന്ന ഒരു വാക്യം പിന്നീടു വരുന്നുണ്ട്. ഒരുവനു

---

1. അവസ്ഥാനുഗതാശ്ചേഷ്ടാഃ സമയാനുഗതാഃക്രിയാഃ
തസ്മാദവസ്ഥാം സമയം വീക്ഷ്യ കർമ്മ സമാചരേത്. 59
2. സത്യം മൃദു പ്രിയം ധീരോ വാക്യം ഹിതകരം വദേത്
ആത്മൗത്കർഷ്യം തഥാ നിന്ദാം പരേഷാം പരിവർജ്ജയേത്. 62
3. ജലാശയശ്ച വൃക്ഷാശ്ച വിശ്രാമഗൃഹമദ്ധ്വനി.
സേതുഃ പ്രതിഷ്ഠിതോ യേന തേന ലോകത്രയം ജിതം. 63
4. ന ബിഭേതി രണാദ് യോ വൈ സംഗ്രാമേഽപ്യപരാങ്മുഖഃ
ധർമ്മയുദ്ധേ മൃതോ വാപി തേന ലോകത്രയം ജിതം. 67
ദ്വാവിമൗ പുരുഷവ്യാഘ്ര സൂര്യമണ്ഡലഭേദിനൗ
പരിവ്രാഡ് യോഗയുക്തശ്ച രണേ ചാഭിമുഖോ ഹതഃ. (മ. ഭാ. ഉ. 32.65)
ഈ രണ്ടുപേരാണ്, അല്ലയോ വീരപുരുഷ, സൂര്യമണ്ഡലം ഭേദിച്ച് അപ്പുറം പോകുന്നവർ: യോഗയുക്തനായ സന്ന്യാസിയും പടക്കളത്തിൽ നേരെനിന്നു അടരാടി കൊല്ലപ്പെട്ടവനും.

കർത്തവ്യമായിട്ടുള്ളതല്ല മറ്റൊരുവന്നു കർത്തവ്യം എന്നാണ് ഇതു കാണിക്കുന്നത്. അതേ സമയം, ഈ കർത്തവ്യം മനുഷ്യനെ താഴ്ത്തുന്നതാണെന്നോ ആ കർത്തവ്യം ഉയർത്തുന്നതാണെന്നോ ഒരിടത്തും പറയുന്നുമില്ല. ഓരോ കർത്തവ്യത്തിനും അതാതിൻെറ സ്ഥാനമുണ്ട്. നാം ഏതു പരിതഃസ്ഥിതികളിൽ വർത്തിക്കുന്നുവോ അതനുസരിച്ചുള്ള കർത്തവ്യങ്ങൾ അനുഷ്ഠിക്കേണ്ടതാകുന്നു.

ഒരാശയം ഇതിൽനിന്നെല്ലാം പൊന്തിവരുന്നുണ്ട് - അതായത്, സർവ്വദൗർബ്ബല്യങ്ങളും ദോഷകരമാണെന്നുള്ളത്. ഞങ്ങളുടെ (ഭാരതീയരുടെ) തത്ത്വജ്ഞാനം, ഉപാസനം, കർമ്മം എന്നിവയിലെല്ലാമുള്ള, എനിക്കു വളരെ ഇഷ്ടപ്പെട്ട, ഒരു വിശിഷ്ടാശയമാണിത്. വേദങ്ങൾ വായിച്ചുനോക്കിയാൽ 'അഭയം'[1] - ഒന്നിനേയും ഭയപ്പെടരുത് - എന്ന ഒരു വാക്ക് എപ്പോഴും ആവർത്തിച്ചുവരുന്നതായി കാണാം. ഭയം ദൗർബ്ബല്യത്തിൻെറ ലക്ഷണമാണ്. ലോകത്തിൻെറ പരിഹാസമോ അവജ്ഞയോ വകവെയ്ക്കാതെ ഒരുവൻ തൻെറ കർത്തവ്യങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരിക്കണം.

ഒരാൾ ഈശ്വരഭജനത്തിനുവേണ്ടി ലോകവ്യവഹാരങ്ങളിൽനിന്നു പിന്മാറുന്നു എങ്കിൽ, ലോകത്തിലിരുന്ന് ലോകനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്ന ജനങ്ങൾ ഈശ്വരഭജനം ചെയ്യുന്നവരല്ല എന്നയാൾ വിചാരിക്കരുത്. അതുപോലെതന്നെ, പുത്രകളത്രാദികൾക്കുവേണ്ടി ലൗകികജീവിതം നയിക്കുന്നവർ ലോകം സന്ത്യജിച്ചവരെ കൊള്ളരുതാത്ത തെണ്ടികളെന്നും വിചാരിക്കരുത്. ഓരോരുത്തനും അവനവൻെറ സ്ഥാനത്തു വലിയവനാണ്. ഈ ആശയം ഒരു കഥകൊണ്ട് ഉദാഹരിക്കാം.

ഒരു രാജാവ് തൻെറ രാജ്യത്തുവരുന്ന സന്ന്യാസിമാരോടെല്ലാം ഇങ്ങനെ ചോദിക്കുക പതിവായിരുന്നു; "ലോകം ത്യജിച്ച് സന്ന്യാസം സ്വീകരിക്കുന്നവനോ ലോകത്തിലിരുന്നു ഗൃഹസ്ഥധർമ്മം അനുഷ്ഠിക്കുന്നവനോ, ആരാണധികം ശ്രേഷ്ഠൻ?" അതിനു തക്ക സമാധാനം പറയാൻ പല ബുദ്ധിമാന്മാരും ശ്രമിച്ചു. സന്ന്യാസിയാണ് ശ്രേഷ്ഠൻ എന്ന് ചിലർ ഉറപ്പായി പറഞ്ഞു. അപ്പോൾ രാജാവ് അവരോട് അതു തെളിയിക്കാൻ ആവശ്യപ്പെട്ടു. അവർക്കതു സാധിക്കാഞ്ഞ പ്പോൾ, വിവാഹം ചെയ്തു ഗൃഹസ്ഥാശ്രമികളായിരിക്കാൻ അദ്ദേഹം അവരോടാജ്ഞാപിച്ചു. വേറെ ചിലർ വന്ന് സ്വധർമ്മം അനുഷ്ഠിച്ചു

1. ന ബിഭേതി കദാചന അഭയം പ്രതിഷ്ഠാം വിന്ദതേ. ന ബിഭേതി കുതശ്ചന. (തൈ. 2.4.7.9)

ദേവാ അമൃതാ അഭയാ അഭവൻ. അമൃതമഭയമേതദ്ബ്രഹ്മ.(ഛാ. 1.4.4.8.3.4)

അഭയം വൈ ജനക പ്രാപ്തോഽസി. ആത്മാഽജരോഽമൃതോഽഭയഃ. (ബൃ. 4.2.4.4.4.25)

അഭയം തിതീർഷതാം പാരം (ക. 3.2)

ജീവിക്കുന്ന ഗൃഹസ്ഥനാണ് കൂടുതൽ ശ്രേഷ്ഠൻ എന്നു പ്രഖ്യാപിച്ചു. അവരോടും രാജാവ് തെളിവാവശ്യപ്പെട്ടു. അതു കൊടുക്കാൻ അവർക്കും കഴിയാഞ്ഞപ്പോൾ അവരേയും അദ്ദേഹം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിപ്പിച്ചു.

ഒടുവിൽ ചെറുപ്പക്കാരനായ ഒരു സന്ന്യാസി വന്നു. അദ്ദേഹത്തോടും രാജാവ് അതേ ചോദ്യം ചോദിച്ചു. "അല്ലയോ രാജാവേ, അവനവന്റെ സ്ഥാനത്ത് അവനവൻ ശ്രേഷ്ഠൻ" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. "അതു തെളിയിക്കുക" എന്നായി രാജാവ്. "അതു ഞാൻ തെളിയിക്കാം. എന്നാൽ അതിലേയ്ക്ക്, അങ്ങ് എന്നോടൊരുമിച്ചുവരികയും ഏതാനും നാൾ ഞാൻ കഴിയുന്നതുപോലെ കഴിയുകയും വേണ്ടിയിരിക്കുന്നു," എന്ന് സന്ന്യാസി പറഞ്ഞു. രാജാവ് അങ്ങനെ സമ്മതിച്ച് സന്ന്യാസിയുടെ പിന്നാലെ ചെന്നു. അദ്ദേഹത്തിന്റെ സ്വന്തം രാജ്യവും മറ്റനേകം നാടുകളും കടന്ന് അവർ ഒരു വലിയ രാജ്യത്തിലെത്തി. അതിന്റെ തലസ്ഥാനനഗരിയിൽ ഒരു വലിയ ആഘോഷം നടക്കുകയായിരുന്നു. വാദ്യമേളങ്ങളുടേയും സംഗീതത്തിന്റേയും ധ്വനി അവർ കേട്ടു. വൈതാളികന്മാർ എന്തോ വിളിച്ചു പറയുന്നതും അവർ കേൾക്കുമാറായി. മോടിയായി വസ്ത്രധാരണം ചെയ്ത ജനാവലി തെരുവീഥികളിൽ കൂടിയിരുന്നു. ഏതോ മഹാസംഭവം വിളംബരം ചെയ്യപ്പെടുന്നുണ്ട്. എന്താണ് നടക്കാൻ പോകുന്നതെന്നറിയാൻവേണ്ടി രാജാവും സന്ന്യാസിയും അവിടെനിന്നു. ആ രാജ്യത്തെ രാജകുമാരി അവിടെ തന്റെ മുമ്പിൽ കൂടിയിരിക്കുന്ന ആൾക്കൂട്ടത്തിൽനിന്ന് ഒരാളെ ഭർത്താവായി വരിക്കും എന്നാണ് വൈതാളികന്മാർ ഉച്ചത്തിൽ വിളംബരം ചെയ്തത്.

രാജകന്യകമാർ ഈ രീതിയിൽ ഭർത്താക്കന്മാരെ സ്വയം തിരഞ്ഞെടുക്കുന്നത് ഇന്ത്യയിൽ പഴയൊരു സമ്പ്രദായമാണ്. തന്റെ ഭർത്താവിനുണ്ടായിരിക്കേണ്ട യോഗ്യതകളെക്കുറിച്ച് ഓരോ രാജകന്യകയ്ക്കും ചില സങ്കല്പങ്ങൾ ഉണ്ടായിരിക്കും. ചിലർക്ക് അത്യന്തം സുന്ദരനായ പുരുഷനെ വേണം: മറ്റു ചിലർക്ക് മഹാപണ്ഡിതനെ മതി: പിന്നെ ചിലർക്ക് ഏറ്റവും വലിയ ധനികനെ കിട്ടണം – ഇങ്ങനെ അഭിരുചി പല വിധത്തിലായിരിക്കും. ഇപ്രകാരമുള്ള ഒരു സ്വയംവരത്തിന് അയൽരാജ്യങ്ങളിലുള്ള സകല രാജകുമാരന്മാരും അവരവരുടെ ഏറ്റവും നല്ല വേഷത്തിൽ രാജകന്യകയുടെ മുമ്പാകെ വന്നു ചേരും. അവരുടെ മേന്മകളേയും രാജകന്യക അവരെത്തന്നെ വരിക്കുമെന്നു വിശ്വസിക്കാനുള്ള ന്യായങ്ങളേയും എണ്ണിക്കീർത്തിക്കാൻ ചിലപ്പോൾ അവർക്ക് സ്വന്തം സ്തുതിപാഠകന്മാരുണ്ടായിരി ക്കും. രാജകുമാരിയെ അതിമനോഹരമായി വസ്ത്രാഭരണങ്ങൾ അണി യിച്ച് ഒരു സിംഹാസനത്തിൽ ഇരുത്തി എല്ലാ ഭാഗത്തും എടുത്തു കൊണ്ടു നടക്കുന്നു. കന്യക ഓരോ രാജകുമാരനേയും നോക്കിക്കാ ണുകയും ഓരോരുത്തരുടെ മഹിമകൾ കേൾക്കുകയും ചെയ്യുന്നു. ഒരാളെക്കുറിച്ച്

കന്യകയ്ക്കു തൃപ്തി തോന്നിയില്ലെങ്കിൽ വാഹകന്മാ രോട് 'നടക്കുവിൻ' എന്ന് ആജ്ഞാപിക്കുന്നു. അങ്ങനെ ഉപേക്ഷിക്ക പ്പെട്ടവരെ പിന്നെ തിരിഞ്ഞുനോക്കുന്നതേയില്ല. എന്നാൽ ആരുടെയെ ങ്കിലും പേരിൽ കന്യകയ്ക്കു പ്രീതി തോന്നുന്നപക്ഷം, അവൾ അയാളുടെ കഴുത്തിൽ വരണമാല്യം അർപ്പിക്കുകയും അതോടെ അയാൾ അവളുടെ ഭർത്താവായിത്തീരുകയും ചെയ്യുന്നു.

നമ്മുടെ രാജാവും സന്ന്യാസിയും എത്തിച്ചേർന്ന രാജ്യത്തിലെ രാജകന്യകയ്ക്കുവേണ്ടി ഇത്തരമൊരു രസാവഹമായ സ്വയംവരോത്സവം നടക്കുകയായിരുന്നു. ആ കന്യക ലോകൈകസുന്ദരിയായിരുന്നു. കന്യകയുടെ അച്ഛൻെറ മരണശേഷം ഭർത്താവ് രാജ്യത്തിലെ രാജാവാകുകയും ചെയ്യുമായിരുന്നു. ഏറ്റവും സുന്ദരനായ പുരുഷനെ വരിക്കണമെന്നായിരുന്നു ഈ രാജകന്യകയുടെ ആഗ്രഹം: പക്ഷേ അവളുടെ മനസ്സിനിണങ്ങിയ വരനെ കണ്ടുകിട്ടിയില്ല. സ്വയംവരോത്സവം പലതവണയും നടത്തിനോക്കിയതാണ്: അപ്പോഴൊന്നും കന്യകയ്ക്കു ബോധിച്ച ഒരു ഭർത്താവിനെ തിരഞ്ഞെടുക്കാൻ കഴിഞ്ഞില്ല. ഇപ്പോഴത്തേത് കഴിഞ്ഞതിലെല്ലാംവെച്ച് ആർഭാടപൂർവ്വമായ ഉത്സവമായിരുന്നു. ജനങ്ങളും അഭൂതപൂർവ്വമായി സമ്മേളിച്ചിരുന്നു. കന്യകയെ ഒരു സിംഹാസനത്തിൽ കയറ്റിക്കൊണ്ടുവന്നു: വാഹകന്മാർ കുമാരിയെ എടുത്തു നീങ്ങിക്കൊണ്ടിരുന്നു. കണ്ടതിൽ ആരേയും കന്യകയ്ക്ക് ഇഷ്ടപ്പെട്ടില്ലെന്നു തോന്നി. ഈ സ്വയംവരോത്സവവും നിഷ്ഫലമായിപ്പോകുമോ എന്നു വിചാരിച്ച് സർവ്വജനങ്ങൾക്കും ഇച്ഛാഭംഗമുണ്ടായി. ഈ സമയത്ത് ആകസ്മികമായി, സൂര്യദേവൻതന്നെ ഭൂമിയിലേയ്ക്ക് ഇറങ്ങിവന്നാലെന്നതുപോലെ സൗന്ദര്യതേജസ്സുള്ള ഒരു യുവാവ്, ഒരു സന്ന്യാസി, അവിടെയെത്തി, ആൾക്കൂട്ടത്തിൻെറ ഒരു മൂലയിൽ കാഴ്ചകൾ കണ്ടുകൊണ്ടുനിന്നു. കന്യകയെ വഹിച്ചിരുന്ന സിംഹാസനം സന്ന്യാസിയുടെ സമീപമെത്തി. ആ സുന്ദരനായ യുവസന്ന്യാസിയെ കണ്ട ഉടനെ കന്യക പെട്ടെന്നു നില്ക്കുകയും വരണമാല്യം അദ്ദേഹത്തിൻെറ കഴുത്തിൽ അർപ്പിക്കുകയും ചെയ്തു. "ഇതെന്തസംബന്ധം!" എന്നാക്രോശിച്ചുകൊണ്ട് ആ യുവസന്ന്യാസി മാല വലിച്ചെറിഞ്ഞുകളഞ്ഞു. അദ്ദേഹം ദരിദ്രനായതുകൊണ്ടായിരിക്കാം രാജകന്യകയെ സ്വീകരിക്കാൻ മടിക്കുന്നത് എന്നു വിചാരിച്ച് അച്ഛനായ രാജാവ് അദ്ദേഹത്തോട് "എൻെറ പുത്രിയോടുകൂടി ഇപ്പോൾത്തന്നെ അർദ്ധരാജ്യം തരാം: എൻെറ മരണശേഷം മുഴുവൻ രാജ്യവും," എന്നു പറഞ്ഞ് മാല വീണ്ടും സന്ന്യാസിയുടെ കഴുത്തിൽ ഇട്ടു. "അസംബന്ധം! എനിക്കു വിവാഹമാവശ്യമില്ല," എന്നു പറഞ്ഞുകൊണ്ട് ആ യുവാവ് പിന്നേയും മാല വലിച്ചെറിഞ്ഞിട്ട് അതിവേഗം ആ ജനക്കൂട്ടത്തിൽനിന്നു പൊയ്ക്കളഞ്ഞു.

രാജകന്യകയ്ക്കാവട്ടെ, ആ യുവാവിൽ അളവറ്റ പ്രേമം ജനിച്ചു കഴിഞ്ഞിരുന്നു. "എനിക്ക് അദ്ദേഹം ഭർത്താവാകണം, അല്ലെങ്കിൽ ഞാൻ മരിക്കും," എന്നു പറഞ്ഞ് കന്യക അദ്ദേഹത്തെ തിരിച്ചു കൊണ്ടുവരാനായി അദ്ദേഹത്തിൻെറ പിന്നാലെ ചെന്നു. അപ്പോൾ നമ്മുടെ മറ്റേ സന്ന്യാസി താൻ കൂട്ടിക്കൊണ്ടുവന്ന രാജാവിനോടായി, 'രാജാവേ, നമുക്കും ഇവരെ അനുഗമിക്കാം,' എന്നു നിർദ്ദേശിച്ചു. അതനുസരിച്ച് അവർ കുറച്ചകലെയായി രാജകന്യകയെ അനുഗമിച്ചു. കന്യകയുടെ വിവാഹം നിഷേധിച്ച യുവസന്ന്യാസി നാട്ടിൻ പുറത്തേയ്ക്കിറങ്ങി വളരെ നാഴിക ദൂരം നടന്ന് ഒരു കാട്ടിനുള്ളിലേയ്ക്കു പ്രവേശിച്ചു. രാജകുമാരി പിന്നാലെയെത്തി: മറ്റേ രണ്ടുപേരും പിന്തുടർന്നു. യുവസന്ന്യാസിക്ക് ആ കാട് നല്ല പരിചയമാണ്. അതിലെ കുറുക്കുവഴികളെല്ലാം അദ്ദേഹത്തിനു നിശ്ചയമുണ്ട്. അത്തര മൊരു വഴിയിൽക്കൂടി അദ്ദേഹം പെട്ടെന്നു മറഞ്ഞുകളഞ്ഞതിനാൽ രാജകുമാരിക്കു പിന്നീട് അദ്ദേഹത്തെ കണ്ടുപിടിക്കുവാൻ സാധി ച്ചില്ല. വളരെ സമയം ആ യുവയോഗിയെ തിരഞ്ഞുനടന്നിട്ടും കണ്ടെത്താൻ കഴിയാതെയും കാട്ടിൽനിന്നു പുറത്തുകടക്കുവാനുള്ള വഴി അറിയാതെയും രാജകന്യക ഒരു വൃക്ഷത്തിൻെറ ചുവട്ടിൽ ഇരുന്നു കരഞ്ഞുതുടങ്ങി. അപ്പോൾ നമ്മുടെ മറ്റേ സന്ന്യാസിയും രാജാവുംകൂടി അവളുടെ സമീപമെത്തി, ഇപ്രകാരം പറഞ്ഞു; 'കരയേണ്ട, കാട്ടിൽനിന്നു പുറത്തു കടക്കുവാനുള്ള വഴി ഞങ്ങൾ കാണിച്ചുതരാം. എന്നാൽ ഇപ്പോൾ വഴി തീരെ കാണാൻ കഴിയാത്ത വിധം ഇരുട്ടായിപ്പോയി. ഇതാ ഈ വലിയ വൃക്ഷത്തിൻെറ ചുവട്ടിൽ ഇന്നു വിശ്രമിച്ചിട്ട് അതിരാവിലെ നമുക്കു പോകാം. വഴി ഞങ്ങൾ കാണിച്ചുതരാം.'

ആ വൃക്ഷത്തിന്മേൽ ഒരു കൂട്ടിൽ ഒരു ചെറുപക്ഷിയും അതിൻെറ ഭാര്യയും മൂന്നു കുഞ്ഞുങ്ങളും പാർക്കുന്നുണ്ടായിരുന്നു. ആ ചെറുപക്ഷി താഴെ നോക്കി മരച്ചുവട്ടിൽ ഇരിക്കുന്ന മൂന്നാളുകളെ കണ്ടിട്ട് അതിൻെറ ഭാര്യയോടു പറഞ്ഞു; 'പ്രിയേ, എന്തു ചെയ്യാം? ഇതാ നമ്മുടെ അടുത്തു മൂന്ന് അതിഥികൾ വന്നിരിക്കുന്നു. ശീതകാലമാണ്. ഇവിടെ തീയുമില്ലല്ലോ.' അനന്തരം ആൺപക്ഷി പറന്നു

1. ശരണാഗതസ്യ കർത്തവ്യമാതിഥ്യം ഹി പ്രയതതഃ
പഞ്ചയജ്ഞപ്രവൃത്തേന ഗൃഹസ്ഥേന വിശേഷതഃ
പഞ്ചയജ്ഞാംസ്തു യോ മോഹാത് ന കരോതി ഗൃഹാശ്രമീ
തസ്യ നായം ന ച പരോ ലോകോ ഭവതി ധർമ്മതഃ. (മ. ഭാ. ശാ.146.6.7)

കപോതവാക്യമാണിത്: ശരണാഗതന് എത്ര പ്രയത്നിച്ചിട്ടും ആതിഥ്യം ചെയ്യേണ്ടതു എല്ലാവരുടെയും കർത്തവ്യമാണ്. വിശേഷിച്ചും പഞ്ചയജ്ഞപ്രവൃത്തനായ ഗൃഹസ്ഥൻെറ, ഏതൊരു ഗൃഹാശ്രമിയാണോ അവിവേകംകൊണ്ടു പഞ്ചയജ്ഞങ്ങൾ ചെയ്യാത്തത് അവന് ധർമ്മപ്രകാരമുള്ള ഇഹലോകമോ പരലോകമോ ഇല്ലാതെപോകുന്നു. (ദേവ - ഋഷി - പിതൃ- മനുഷ്യ-ഭൂത-യജ്ഞ ങ്ങളിൽ മനുഷ്യയജ്ഞം അതിഥി പൂജനമാണ്.)

പോയി എവിടെനിന്നോ ഒരു ചെറിയ തീക്കൊള്ളി കൊത്തിയെടുത്തു കൊണ്ടുവന്ന് അതിഥികളുടെ മുമ്പിലിട്ടുകൊടുത്തു. അതിഥികൾ വിറകു കൂട്ടി തീ ജ്വലിപ്പിച്ചു നല്ല ഒരു ആഴിയുണ്ടാക്കി. എങ്കിലും ചെറു പക്ഷിക്കു തൃപ്തിവന്നില്ല. അയാൾ പിന്നെയും ഭാര്യയോടു പറഞ്ഞു; 'പ്രിയേ, എന്താ നിവൃത്തി? ഇവർക്കു വിശക്കുന്നുണ്ട്; കൊടുക്കാനൊന്നുമില്ലല്ലോ. നാം ഗൃഹസ്ഥർ. വീട്ടിൽ വരുന്നവർക്കു ഭക്ഷണം കൊടുക്കേണ്ടത് നമ്മുടെ ധർമ്മമാണ്.[1] എനിക്കു കഴിവുള്ളതു ഞാൻ ചെയ്യണം. എന്റെ ശരീരം ഞാനിവർക്ക് കൊടുക്കും.' അതനുസരിച്ച് അയാൾ തീയുടെ നടുവിലേയ്ക്കു ചാടി മരിച്ചു. അയാൾ വീഴുന്നത് അതിഥികൾ കണ്ടു. പക്ഷിയെ രക്ഷിയ്ക്കാൻ അവർ ശ്രമിച്ചു: എന്നാൽ അതിവേഗത്തിൽ പതിച്ചതുകൊണ്ട് അവർക്കു പിടികിട്ടിയില്ല.

ആ ചെറുപക്ഷിയുടെ ഭാര്യ തന്റെ ഭർത്താവു പ്രവർത്തിച്ചതു കണ്ട് ഇങ്ങനെ പറഞ്ഞു; 'ഇവർ മൂന്നുപേരുണ്ട്; ഭക്ഷിയ്ക്കാൻ ഒരു ചെറുപക്ഷിയെക്കൊണ്ടു മതിയാവില്ല. ഭർത്താവിന്റെ യത്നം നിഷ്പ്രയോജനമാവാതിരിക്കാൻ നോക്കേണ്ടത് ഭാര്യയെന്ന നിലയിൽ എന്റെ ധർമ്മമാണ്. എന്റെ ശരീരംകൂടി ഇവർക്കിരിക്കട്ടെ.' അനന്തരം ആ പക്ഷിയും തീയിൽ വീണു മരിച്ചു.

ഇതെല്ലാം ആ മൂന്നു പക്ഷിക്കുഞ്ഞുങ്ങൾ നോക്കിക്കൊണ്ടിരിക്കയായിരുന്നു. ഇനിയും മൂന്നതിഥികൾക്കു വേണ്ടത്ര ഭക്ഷണമായിട്ടില്ലെന്നു കണ്ട് അവർ ഇങ്ങനെ പറഞ്ഞു; 'നമ്മുടെ മാതാപിതാക്കൾ അവരാലാകുന്നതു ചെയ്തു: എന്നിട്ടും മതിയായിട്ടില്ല. നമ്മുടെ മാതാപിതാക്കളുടെ പ്രവൃത്തി തുടർന്നു പൂർത്തിയാക്കേണ്ടതു നമ്മുടെ ധർമ്മമാകുന്നു. നമ്മുടെ ശരീരങ്ങളും പോകട്ടെ.' അവരെല്ലാവരും തീയിലേയ്ക്കു കുതിച്ചുചാടി.

ഈ കാഴ്ച കണ്ടു വിസ്മയഭരിതരായ ആ മൂന്നതിഥികൾക്ക് ഈ പക്ഷികളെ തിന്നാൻ മനസ്സുണ്ടായില്ലെന്നു പറയേണ്ടതില്ലല്ലോ. അവർ ആഹാരം കൂടാതെ രാത്രി കഴിച്ചുകൂട്ടി. രാജാവും സന്ന്യാസിയും രാവിലെ രാജകന്യകയ്ക്കു വഴി കാണിച്ചുകൊടുത്തു. കുമാരി തന്റെ അച്ഛന്റെ അടുക്കലേയ്ക്കു മടങ്ങിപ്പോകുകയും ചെയ്തു.

പിന്നീട് സന്ന്യാസി രാജാവിനോടു പറഞ്ഞു; "രാജാവേ, 'അവനവന്റെ സ്ഥാനത്ത് അവനവൻ വലിയവൻ' എന്ന് അങ്ങ് ഇപ്പോൾ

---

1. ഗൃഹേഷു ദാരേഷു സുതേഷു ബന്ധുഷു ദ്വിപോത്തമസ്യന്ദനവാജിപത്തിഷു
അക്ഷയ്യരത്നാഭരണായുധാദിഷ്വനന്തകോശേഷ്വകരോദസന്മതിം.

(ഭാ. 9.4.27)

അംബരീഷൻ രാജാവായി വാഴുമ്പോൾപോലും, സർവ്വവിഭവങ്ങളിലും അസദ്ഭാവമാണ് ദർശിച്ചത്.

2. ഗൃഹസ്ഥധർമ്മമോ നാഗേന്ദ്ര സർവ്വഭൂതഹിതൈഷിതാ
നിയതാഹാരതാ നിത്യം വ്രതചര്യാ യഥാക്രമം.(മ. ഭാ. ശാ. 359.7.8)

കണ്ടില്ലേ? നിങ്ങൾക്കു ലൗകികനായിരിക്കണമെന്നുണ്ടെങ്കിൽ ആ പക്ഷികളെപ്പോലെ ഇരിക്കുക: അന്യന്മാർക്കുവേണ്ടി ഏതു നിമിഷത്തിലും ആത്മാർപ്പണം ചെയ്യാൻ സന്നദ്ധനായിരിക്കുക. ലോകത്തെ ത്യജിക്കാനാണ് നിങ്ങൾക്കിഷ്ടമെങ്കിൽ, ലോകൈകസുന്ദരിയായ സ്ത്രീയേയും രാജ്യാധിപത്യത്തേയും അസത്പ്രായമായി കരുതിയ[1] ആ യുവാവിനെപ്പോലെ ഇരിക്കുക. നിങ്ങൾ ഒരു ഗൃഹസ്ഥനായിരിക്കുന്ന പക്ഷം, സ്വന്തം ജീവിതത്തെ പരനന്മയ്ക്കുവേണ്ടി ബലിയായി അർപ്പിക്കുക.[2] സന്ന്യാസജീവിതം കൈക്കൊള്ളുന്നപക്ഷം, സൗന്ദര്യത്തേയോ ധനത്തേയോ അധികാരത്തെയോ നോക്കുകപോലും ചെയ്യരുത്.[1] അവനവൻെറ ധർമ്മത്തിൽ അവനവൻ ശ്രേഷ്ഠൻ: എന്നാൽ "ഒരുവൻെറ ധർമ്മമല്ല മറ്റൊരുവൻെറ ധർമ്മം."

---

1. അഹേരിവ ഗണാദ് ഭീതഃ സൗഹിത്യാന്നരകാദിവ
കുണപാദിവ ച സ്ത്രീഭ്യസ്തം ദേവാ ബ്രാഹ്മണം വിദുഃ
അഹം കസ്യ കുതോ വാപി കഃ കോ മേ$f$ഹ ഭവേദിതി
പ്രയോജനമതിർന്നിത്യമേവം മോക്ഷാശ്രമേ ഭവേത്.

(മ. ഭാ. ശാ. 245.13: 359.9)

പ്രാകൃതജനഗണത്തെ പാമ്പിനെപ്പോലെയും സുഹൃജ്ജനങ്ങളെ നരകത്തെപ്പോലെയും സ്ത്രീകളെയും ശവത്തെപ്പോലെയും ഭയപ്പെടുന്ന ഒരുവനെയാണ് ദേവന്മാർ ബ്രാഹ്മണൻ (സന്ന്യാസി) എന്നു കരുതുന്നത്. ഞാൻ ആരുടെ? എവിടെ നിന്ന്? ആര്? എനിക്കാരാണുള്ളത്! എന്നിങ്ങനെ എന്തിൻേറയും പ്രയോജനത്തെക്കുറിച്ച് എന്നും മനനം ചെയ്തുവേണം മോക്ഷാശ്രമി (സന്ന്യാസി)യാകുവാൻ. (ഗീ. 13.7–11 കൂടെ നോക്കുക)

## അദ്ധ്യായം മൂന്ന്

## കർമ്മരഹസ്യം

അന്യന്മാരുടെ ശരീരാവശ്യങ്ങളെ നിവൃത്തിച്ചുകൊടുത്ത്, ആ വിധം അവരെ സഹായിക്കുന്നതു വലിയ കാര്യംതന്നെ. എന്നാൽ, ആ ആവശ്യത്തിൻെറ വലിപ്പവും സഹായത്തിൻെറ ദൂരവ്യാപകത്വ വും അനുസരിച്ച് സഹായത്തിൻെറ മഹത്ത്വം കൂടുന്നു. ഒരാളിൻെറ ആവശ്യങ്ങൾ ഒരു മണിക്കൂർ നേരത്തേയ്ക്കു പരിഹരിക്കുന്നത് അയാൾക്ക് ഒരു സഹായംതന്നെ: ഒരു സംവത്സരക്കാലത്തേയ്ക്കു പരിഹരിക്കുന്നത് അതിനേക്കാൾ വലിയ സഹായം: എന്നെന്നേയ്ക്കുമായി പരിഹരിക്കുവാൻ സാധിക്കുന്നപക്ഷം നിശ്ചയമായും അതായിരിക്കും അയാൾക്കു ചെയ്തുകൊടുക്കാവുന്നതിലേയ്ക്കും ഏറ്റവും വലിയ സഹായം. ദുഃഖങ്ങളെ ശാശ്വതമായി ഒഴിവാക്കാൻ ആത്മജ്ഞാനത്തിനു മാത്രമേ കഴിയൂ:[1] മറ്റേതുതരം ജ്ഞാനവും ആവശ്യങ്ങളെ അല്പനേരത്തേയ്ക്കു നിവർത്തിക്കുകമാത്രം ചെയ്യും. ആത്മജ്ഞാനത്തോടുകൂടി മാത്രമേ ആവശ്യങ്ങളെ ജനിപ്പിക്കുന്ന (അവിദ്യാ) ശക്തി പാടേ നശിക്കുന്നുള്ളു.[2] അതുകൊണ്ട് ഒരു മനുഷ്യന് ആദ്ധ്യാത്മികമായി ചെയ്യുന്ന സഹായമാകുന്നു ഏറ്റവും വലിയ സഹായം. ആത്മവിദ്യാപ്രദാതാവാണ് മനുഷ്യവർഗ്ഗത്തിൻെറ പരമോപകാരി:[3] അങ്ങനെ മനുഷ്യർക്ക് അദ്ധ്യാത്മസഹായം ചെയ്തിട്ടുള്ളവരെയാണ് ഏറ്റവും വലിയ പ്രഭാവശാലികളായി നാം ഏതുകാലത്തും കാണുന്നത്. എന്തെന്നാൽ സകല ജീവിതവ്യവഹാരങ്ങളുടേയും യഥാർത്ഥ

---

1. സർവ്വവിദ്യാസമ്പന്നനെങ്കിലും ശോകദഗ്ധനായ നാരദൻ സനത്കുമാര മഹർഷിയോടു ആത്മജ്ഞാനം യാചിക്കുന്നു;

ശ്രുതം ഹ്യേവ മേ ഭഗവദ് ദൃശേഭ്യസ്തരതി ശോകമാത്മവിദിതിഃ
സോऽഹം ഭഗവഃ ശോചാമി തം മാ ഭഗവാൻ ശോകസ്യ പാരം താരയതു.
(ഛാ. 7.1.3)

അങ്ങയെപ്പോലുള്ളവരുടെ അടുക്കൽനിന്നു ഞാൻ കേട്ടിട്ടുണ്ട, ആത്മാവിനെ അറിഞ്ഞവൻ ശോകത്തെ തരണം ചെയ്യുമെന്ന്, ഭഗവാനേ, ഞാൻ ശോകാകുലനാണ്: ഈ എന്നെ ഭഗവാൻ ശോകക്കടലിൻെറ കരകയറ്റി വിടണേ.

2. ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ. (മു. 2.23)

കാര്യകാരണരൂപമായ പരമാത്മതത്ത്വംതന്നെ താൻ എന്നു ദർശിക്കുമ്പോൾ അവൻെറ നെഞ്ചകത്തെ കാമക്കുരുക്കു പൊട്ടുന്നു. സർവ്വസംശയങ്ങളും മുറിയുന്നു. കർമ്മങ്ങളൊക്കെയൊടുങ്ങുന്നു.

3. ത്വം ഹി നഃ പിതാ യോऽസ്മാകം അവിദ്യായാഃ പരം പാരം താരയസി.
(പ്ര. 6.8)

അങ്ങു ഞങ്ങൾക്കച്ഛനാണ്: അങ്ങാണല്ലോ ഞങ്ങളെ അവിദ്യയുടെ മറുകര കടത്തിയത്! (എന്ന് ശിഷ്യന്മാർ ഗുരുവിനെ അർച്ചിക്കുന്നു)

മായ അടിസ്ഥാനം ആദ്ധ്യാത്മികതയാകുന്നു. ആദ്ധ്യാത്മികമായി ശക്തനും പൂർണ്ണനും ആയ ഒരു മനുഷ്യന് മറ്റേതു വിഷയത്തിലും താൻ ഇച്ഛിക്കുന്നപക്ഷം ശക്തനായിത്തീരാം. ആദ്ധ്യാത്മികമായ ബലമുണ്ടാകുന്നതുവരെ മനുഷ്യന് ശരീരാവശ്യങ്ങൾപോലും ശരി യായി നിറവേറ്റാൻ കഴിയുന്നതല്ല.[1] അദ്ധ്യാത്മസഹായം കഴിഞ്ഞാൽ പിന്നെ മുഖ്യമായത് ബുദ്ധിപരമായ സഹായമാകുന്നു. ജ്ഞാനദാനം അന്നദാനത്തേക്കാളും വസ്ത്രദാനത്തേക്കാളും വളരെയധികം ശ്രേഷ്ഠ മാണ്.[2] അത് ഒരുവൻെറ ജീവൻ രക്ഷിക്കുന്നതിനേക്കാളും ശ്രേഷ്ഠമാ കുന്നു: കാരണം, മനുഷ്യൻെറ യഥാർത്ഥജീവിതം ജ്ഞാനമൂലക മാണ്.[3] അജ്ഞാനം മരണവും[4] ജ്ഞാനം ജീവിതവുമാകുന്നു. അജ്ഞാനത്തിലും ദുഃഖത്തിലുംകൂടി തപ്പിത്തടഞ്ഞുകൊണ്ടുള്ള ഇരുള ടഞ്ഞ ഒരു ജീവിതമാണ് നയിക്കേണ്ടിവരുന്നതെങ്കിൽ ആ ജീവിതം തീരെ വില കുറഞ്ഞതാണ്. ബുദ്ധിപരമായ സഹായം കഴിഞ്ഞാൽ കായികസഹായത്തിനാണ് അടുത്തസ്ഥാനം. ഇങ്ങനെയിരിക്കെ, പരോപകാരവിഷയത്തെപ്പറ്റി ചിന്തിക്കുമ്പോൾ, കായികസഹായം മാത്രമേ സഹായമായിട്ടുള്ളു എന്നുള്ള തെറ്റിദ്ധാരണയുണ്ടാകാതെ നാം സദാ സൂക്ഷിക്കണം. ആ സഹായം ഒടുവിലത്തേതാകുന്നു: മാത്രമല്ല ശാശ്വതമായ തൃപ്തി നല്കുവാൻ കഴിവില്ലാത്തതിനാൽ എല്ലാറ്റിലുംവെച്ചു താഴ്ന്നതുമാകുന്നു.[5] എനിക്കു വിശന്നാലുണ്ടാകുന്ന വിഷമം ഭക്ഷണം കഴിച്ചാൽ തീരും: പക്ഷേ വിശപ്പു വീണ്ടും ഉണ്ടാകും. മേലിൽ ആവശ്യങ്ങൾ ഒന്നും തോന്നാത്തവിധം തൃപ്തിയാവുമ്പോഴേ എൻെറ വിഷമതകൾ അവസാനിക്കയുള്ളു.[6] പിന്നീട് വിശപ്പ് എന്നെ

---

1. നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം
   ഏകോ ബഹൂനാം യോ വിദധാതി കാമാൻ
   തമാത്മസ്ഥം യേഽനുപശ്യന്തി ധീരാ-
   സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം. (കഠ. 5.13)
2. സർവ്വേഷാമപി ദാനാനാം ബ്രഹ്മദാനം വിശിഷ്യതേ
   വാര്യന്നഗോമഹീവാസസ്തിലകാഞ്ചനസർപ്പിഷാം (മനു. 4.223)
3. പ്രജ്ഞാനേത്രോ ലോകഃ പ്രജ്ഞാപ്രതിഷ്ഠാ. (ഐ. 3.5)
4. പ്രമാദം വൈ മൃത്യുമഹം ബ്രവീമി
   തഥാപ്രമാദമമൃതത്വം ബ്രവീമി. (മ. ഭാ. ഉ. 42.4)
5. ദുഃഖത്രയാഭിഘാതാത് ജിജ്ഞാസാ തദഭിഘാതകേ ഹേതൗ
   ദൃഷ്ടേ സാ പാർത്ഥാ ചേത് നൈകാന്താത്യന്തതോഽഭാവാത്. (സാം. 1)
   ആദ്ധ്യാത്മികം (നമ്മിൽത്തന്നെയുള്ള രോഗശോകാദി). ആധിഭൗതികം (ശത്രു സർപ്പകണ്ടകാദികൃതം) ആധിദൈവികം (ഭൂതപ്രേതാദികൃതം) എന്നീ മൂന്നു തരത്തിലുള്ള ദുഃഖങ്ങൾകൊണ്ട് ലോകത്തിൽ പീഡയുണ്ട്. അതുകൊണ്ട് ദുഃഖനാശത്തിനുള്ള വഴി ശാസ്ത്രങ്ങളിൽനിന്നറിയാൻ നോക്കണം: മരുന്നോ മദ്യമോ സേവിച്ച്, ബുദ്ധിപൂർവ്വം പ്രവർത്തിച്ച്, ദിവ്യമണിമന്ത്രങ്ങൾ പ്രയോഗിച്ച് ദുഃഖധ്വംസനം ചെയ്യാമെന്നാശിക്കേണ്ട. അവകൊണ്ട് ദുഃഖം മാറുമെന്നോ മാറിയാൽത്തന്നെ പിന്നെ വരികയില്ലെന്നോ യാതൊരുറപ്പുമില്ല.
6. സുഖമാത്യന്തികം യത് തദ് ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
   വേത്തി യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ.

വിഷമിപ്പിക്കുകയില്ല: ഒരു കഷ്ടപ്പാടിനും ദുഃഖത്തിനും എന്നെ ബാധിക്കാനാവില്ല.[1] അതുകൊണ്ട്, നമുക്ക് ആത്മബലം[2] ഉണ്ടാവാൻ ഉപകരിക്കുന്ന സഹായമാണ് ഏറ്റവും മഹത്തായത്:[3] അതു കഴിഞ്ഞാൽപ്പിന്നെ ബുദ്ധിപരമായ സഹായം: അതിനും താഴെയാണ് ശരീരസംബന്ധമായ സഹായം.

ലോകത്തിലുള്ള കഷ്ടപ്പാടുകൾ കായികസഹായംകൊണ്ടുമാത്രം ശമിപ്പിക്കാൻ കഴിയുന്നതല്ല. മനുഷ്യപ്രകൃതി വ്യത്യാസപ്പെടുന്നതുവരെ ഈ ശാരീരികാവശ്യങ്ങൾ എപ്പോഴുമുണ്ടായിക്കൊണ്ടിരിക്കും. ദുഃഖങ്ങൾ എപ്പോഴും അനുഭവപ്പെട്ടുകൊണ്ടിരിക്കും. എത്രതന്നെ ശരീരസഹായം ചെയ്താലും അവ നിശ്ശേഷം ശമിക്കുകയില്ല. മനുഷ്യരെ നിർമ്മലരാക്കിത്തീർക്കുകയെന്നുള്ളതുമാത്രമേ ഈ പ്രശ്നത്തിനൊരു പരിഹാരമുള്ളു.[4] നാം കാണുന്ന സർവ്വദോഷങ്ങൾക്കും ദുഃഖങ്ങൾ

---

യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ. (ഗീ. 6.21,22)

അളവറ്റ സുഖം ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളിൽ നിന്നു കിട്ടുന്നതല്ല: ശുദ്ധബുദ്ധികൊണ്ടേ അതറിയാനാവൂ. എപ്പോഴോ ആ സുഖം അനുഭവിക്കുന്നു. പിന്നെ, ആ സുഖസ്വരൂപത്തിലുറച്ചിട്ട് വീണ്ടും അയാൾ അതിൽനിന്നു വ്യതിചലിക്കുന്നില്ല. ആത്മാവിനെ പ്രാപിച്ചാൽ പിന്നെ വേറൊരു ലാഭവും അതിലധികമായി തോന്നുന്നില്ല. ആത്മസുഖത്തിൽ ഉറച്ചവനെ അതിദുഃസഹമായ ദുഃഖം പോലും കുലുക്കുന്നില്ല. ഇതാണ് ആത്യന്തികസുഖം.

1. യോഽശനായാ പിപാസേ ശോകം മോഹം ജരാം മൃത്യുമത്യേതി.(ബൃ.3.5.1)
ആത്മാവിനെ വിശപ്പ് ദാഹം, ശോകം, മോഹം , ജര മൃത്യു എന്നീ പ്രാണമനഃ-ശരീരധർമ്മങ്ങൾ തീണ്ടുന്നില്ല.

2. ആത്മനാ വിന്ദതേ വീര്യം വിദ്യയാ വിന്ദതേഽമൃതം (കേ. 22)
മനസശ്ചേന്ദ്രിയാണാം ച കൃത്വൈകാഗ്ര്യം സമാഹിതഃ
പൂർവ്വരാത്രാപരാർദ്ധേ ച ധാരയേന്മന ആത്മനി. (മ. ഭാ. ശാ. 230.14)
ആത്മബലമുണ്ടാകാനുള്ള അഭ്യാസമാണിത്. മനസ്സും ഇന്ദ്രിയങ്ങളും ഏകാഗ്രമാക്കി ശാന്തനായി രാവിലെയും വൈകീട്ടും മനസ്സിനെ ആത്മാവിൽ നിർത്തണം.

3. വ്യാസൻ ശുകനു ജ്ഞാനം ഉപദേശിച്ചിട്ടു പറയുകയാണ്;
യദ്യപ്യസ്യ മഹീം ദദ്യാദ് രത്നപൂർണ്ണാമിമാം നരഃ
ഇദമേവ തതഃ ശ്രേയ ഇതി മന്യേത തത്ത്വവിത്. (മ. ഭാ. ശാ. 245.21)
മകന്നും ശിഷ്യന്നും രത്നപൂർണ്ണമായ ഈ ഭൂമിതന്നെ കൊടുക്കാമെന്നു വെയ്ക്കുക.
എന്നാലും അതിനേക്കാൾ ശ്രേഷ്ഠം ഈ (ആത്മ)ജ്ഞാനം തന്നെയെന്ന് തത്ത്വമറിഞ്ഞയാൾ (അച്ഛനും ഗുരുവും) ഓർത്തിരിക്കട്ടെ.

4. നാന്യത്ര വിദ്യാതപസോർനാന്യത്രേന്ദ്രിയനിഗ്രഹാത്
നാന്യത്ര ലോഭസംത്യാഗാത് ശാന്തിം പശ്യാമി തേഽനഘ. (മ.ഭാ. ഉ. 35.51)
വിദ്യയും തപസ്സുമില്ലാതെ, ഇന്ദ്രിയനിഗ്രഹംകൂടാതെ, ലോഭം മുഴുവനും വെടിയാതെ, അല്ലയോ അനഘ, അങ്ങയ്ക്കു ശാന്തിവരാനുള്ള വഴി ഞാൻ കാണുന്നില്ല. (ധൃതരാഷ്ട്രർക്കു വിദുരൻെറ ഉപദേശം)

ക്കും ഉത്പത്തിസ്ഥാനം അജ്ഞാനമാകുന്നു.[1] മനുഷ്യർക്കു വെളിച്ച വും (ജ്ഞാനവും) തെളിച്ചവും (മനഃശുദ്ധിയും) ഉണ്ടാകട്ടെ: ആത്മിക ശക്തി വർദ്ധിക്കട്ടെ, ശരിയായ വിദ്യാഭ്യാസം ഉണ്ടാകട്ടെ: അപ്പോൾ മാത്രമേ ലോകത്തിൽ ദുഃഖനിവൃത്തിയുണ്ടാകയുള്ളു, അതിനു മുമ്പില്ല. രാജ്യത്തിലുള്ള ഓരോ ഗൃഹവും ഓരോ ധർമ്മസത്രമായി മാറ്റാൻ കഴിഞ്ഞേക്കാം: രാജ്യം മുഴുവൻ ആസ്പത്രികളെക്കൊണ്ടു നിറയ്ക്കാൻ സാധിച്ചേക്കാം: എന്നാലും മനുഷ്യൻെറ സ്വഭാവം മാറു ന്നതുവരെ മനുഷ്യനു ദുഃഖം ഉണ്ടായിക്കൊണ്ടേയിരിക്കും.

നിരന്തരം കർമ്മം ചെയ്തുകൊണ്ടിരിക്കണമെന്ന് ഭഗവദ്ഗീത വീണ്ടും വീണ്ടും നമ്മോട് ഉപദേശിക്കുന്നു. എല്ലാ കർമ്മങ്ങളും സ്വഭാവേന ഗുണദോഷസമ്മിശ്രമാകുന്നു: അല്പമെങ്കിലും ഗുണം എവിടെയെങ്കിലും ഉണ്ടാകാത്ത ഒരു കർമ്മവും ചെയ്യാനെനിക്കു കഴിവില്ല. അല്പമെങ്കിലും ദോഷം എവിടെയെങ്കിലും ജനിപ്പിക്കാത്ത ഏതെങ്കിലും കർമ്മം ഉണ്ടായിരിക്കാനും നിവൃത്തിയില്ല. ഏതു കർമ്മ വും അവശ്യം ഗുണദോഷമിശ്രമായിത്തന്നെയിരിക്കും. എങ്കിലും സദാ കർമ്മം ചെയ്തുകൊണ്ടിരിക്കണമെന്നാണ് ശാസനം.[2] നന്മയും തിന്മ യും അതതിൻെറ ഫലത്തെ ചെയ്യും. രണ്ടും അതതിൻെറ കർമ്മത്തെ ജനിപ്പിക്കും. സത്കർമ്മം സദ്ഫലത്തേയും ദുഷ്കർമ്മം ദുഷ്ഫല ത്തേയും നമ്മളിൽ ഉളവാക്കും. എന്നാൽ നന്മതിന്മകൾ രണ്ടും ആത്മാവിനു ബന്ധനങ്ങളാകുന്നു.[3] കർമ്മത്തിൻെറ ഈ ബന്ധക സ്വഭാവത്തിൻെറ കാര്യത്തിൽ ഗീത അരുളുന്ന പരിഹാരമെന്തെ ന്നാൽ, നാം ചെയ്യുന്ന കർമ്മത്തിൽ നമുക്ക് ആസക്തിയില്ലാതിരി ക്കുന്നപക്ഷം അതിനു നമ്മുടെ ആത്മാവിനെ ബന്ധിക്കാൻ കഴിയു ന്നതല്ല എന്നാകുന്നു.[4] കർമ്മത്തിലെ ഈ അനാസക്തിയെന്താണെന്നു മനസ്സിലാക്കാൻ നോക്കാം.

ഇതാണ് ഗീതയിലെ മർമ്മഭൂതമായ ആശയം; നിരന്തരം കർമ്മം ചെയ്യുക, എന്നാൽ കർമ്മത്തിൽ സക്തിയില്ലാതിരിക്കുക. (ഇതു മനസ്സി ലാക്കുവാൻ സംസ്കാരത്തെപ്പറ്റി അല്പം അറിയേണ്ടതുണ്ട്.) സംസ്കാ രം എന്ന പദത്തിന് 'സഹജമായ വാസന' എന്ന് സാമാന്യമായി

---

1. ഏകഃ ശത്രുർന ദ്വിതീയോഽസ്തി ശത്രുരജ്ഞാനതുല്യഃ പുരുഷസ്യ രാജൻ
യേനാവൃതഃ കുരുതേ സംപ്രയുക്തോ ഘോരാണി കർമ്മാണി സുദാരുണാനി.
(മ. ഭാ. ശാ. 297.29)

അല്ലയോ രാജാവേ, അജ്ഞാനം, എന്ന ഒരൊറ്റ ശത്രുവല്ലാതെ മനുഷ്യന് രണ്ടാമതൊരു ശത്രു അതിനൊപ്പമില്ല. അജ്ഞാനാവൃതനായി അതിന്നധീനനായി ട്ടാണ് മനുഷ്യൻ ഘോരങ്ങളും അതിഭയങ്കരങ്ങളുമായ കർമ്മങ്ങൾ ചെയ്യുന്നത്.

2. സഹജം കർമ്മ കൗന്തേയ സദോഷമപി ന ത്യജേത്
സർവ്വാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാ. (ഗീ. 18.48)

3. ശുഭാശുഭഫലൈരേവം മോക്ഷ്യസേ കർമ്മബന്ധനൈഃ
സന്ന്യാസയോഗയുക്താത്മാ വിമുക്തോ മാമുപൈഷ്യസി. (ഗീ. 9.28)

4. അസക്തബുദ്ധിഃ സർവ്വത്ര ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കർമ്മ്യസിദ്ധിം പരമാം സന്ന്യാസേനാധിഗച്ഛതി. (ഗീ. 18.49)

അർത്ഥം പറയാം. മനസ്സിനെ ഒരു തടാകത്തോടുപമിക്കാം. അതിലുണ്ടാകുന്ന ഓരോ കല്ലോലവും തരംഗവും അടങ്ങുന്നതോടുകൂടി തീരെ നശിച്ചുപോകാതെ, മേലിൽ വീണ്ടും ആവിർഭവിക്കാനുള്ള സാധ്യതയോടുകൂടി ഒരു അടയാളം മനസ്സിൽ അവശേഷിപ്പിക്കുന്നു. തരംഗത്തിൻെറ പുനരാവിർഭാവ സാധ്യതയോടുകൂടിയ ഈ അടയാളത്തെയാണ് 'സംസ്കാര'[1]മെന്നു പറയുന്നത്. നാം ചെയ്യുന്ന ഓരോ പ്രവൃത്തിയും നമ്മുടെ ശരീരത്തിൻെറ ഓരോ ചലനവും നാം വിചാരിക്കുന്ന ഓരോ വിചാരവും ഇത്തരം ഓരോ മുദ്ര നമ്മുടെ ചിത്തത്തിൽ നിക്ഷേപിക്കുന്നുണ്ട്. ഈ മുദ്രകൾ ചിത്തത്തിൻെറ ഉപരിതലത്തിൽ തെളിഞ്ഞുകാണാതിരിക്കുമ്പോഴും, അധസ്ഥലങ്ങളിൽ കിടന്ന്, നാം അറിയാതെതന്നെ, പ്രവർത്തിക്കാൻ തക്ക കെൽപ്പുള്ളവയാണ്. ചിത്തത്തിലുള്ള ഈ മുദ്രകളുടെ (സംസ്കാരങ്ങളുടെ) ആകത്തുകയാണ്, ഓരോ നിമിഷത്തിലുമുള്ള നാം എങ്ങനെയുള്ളവരാകുന്നു എന്നു നിർണ്ണയിക്കുന്നത്: എൻെറ കഴിഞ്ഞുപോയ ജീവിതത്തിലുണ്ടായിട്ടുള്ള സർവ്വസംസ്കാരങ്ങളുടേയും പരിണതഫലമാകുന്നു ഈ നിമിഷത്തിലെ 'ഞാൻ'. വാസ്തവത്തിൽ ഇതിനെയാണ് സ്വഭാവം എന്നു പറയുന്നത്. ഓരോരുത്തൻേറയും സ്വഭാവത്തെ നിർണ്ണയിക്കുന്നത് അവനവൻെറ സംസ്കാരങ്ങളുടെ സമാഹാരമാകുന്നു. നല്ല സംസ്കാരങ്ങൾക്കാണ് പ്രാബല്യമെങ്കിൽ സ്വഭാവം നല്ലതായിരിക്കും: ചീത്തയ്ക്കാണെങ്കിൽ സ്വഭാവം ചീത്തയായിരിക്കും. ഒരാൾ നിരന്തരം ചീത്തവാക്കുകൾ കേൾക്കുകയും ചീത്തകാര്യ ങ്ങൾ ചിന്തിക്കുകയും ചീത്ത പ്രവൃത്തികൾ ചെയ്യുകയും ചെയ്യുന്നു വെങ്കിൽ അയാളുടെ മനസ്സ് ചീത്ത സംസ്കാരങ്ങൾകൊണ്ടു നിറ ഞ്ഞിരിക്കും. ആ സംസ്കാരങ്ങൾ അയാൾ അറിയാതെതന്നെ അയാ ളുടെ വിചാരങ്ങളേയും പ്രവൃത്തികളേയും ബാധിക്കും.[2] വാസ്തവ ത്തിൽ ആ ദുഃസംസ്കാരങ്ങൾ എപ്പോഴും പ്രവർത്തിച്ചുകൊണ്ടേയിരി ക്കും: അവയുടെ പരിണതഫലം ചീത്തയായിരിക്കും: അങ്ങനെ അയാൾ ചീത്ത മനുഷ്യനായിരിക്കും. അതിൽനിന്നൊഴിയാൻ അയാൾ ക്കു കഴിയുന്നില്ല. ഈ ദുഃസംസ്കാരങ്ങളുടെ ആകത്തുക ദുഷ് കർമ്മങ്ങൾ ചെയ്യാനുള്ള വലിയ പ്രേരണാശക്തി അയാളിൽ ഉളവാ ക്കും.[3] അയാൾ തൻെറ സംസ്കാരങ്ങളുടെ കയ്യിൽ ഒരു യന്ത്രംപോലെ യായിരിക്കും.

---

1. സംസ്കാരം അനുഭവത്തിൽനിന്നു ജനിക്കുന്നതും സ്മൃതിക്കു ഹേതുവുമാകുന്നു. (അനുഭവജന്യഃ സ്മൃതിഹേതുഃ സംസ്കാരഃ)

2. കർമ്മണാ മനസാ വാചാ യദഭീക്ഷ്ണം നിഷേവതേ
തദേവാപഹരത്യേനം തസ്മാത് കല്യാണമാചരേത്. (മ. ഭാ. ഉ. 38.56)

കർമ്മംകൊണ്ടും, മനസ്സുകൊണ്ടും വാക്കുകൊണ്ടും എപ്പോഴും സേവിക്കുന്നത് അവനെ അപഹരിച്ചുകൊണ്ടുപോകുന്നു. അതുകൊണ്ട് ശുഭംതന്നെ ചെയ്യുക.

3. യഥാ യഥാ നിഷേവന്തേ വിഷയാൻ വിഷയാത്മകാഃ
തഥാ തഥാ കുശലതാ തേഷാം തേഷൂപജായതേ. (മനു. 12.73)

വിഷയാസക്തന്മാർ എത്രകണ്ട് വിഷയനിഷേവനം ചെയ്യുന്നുവോ ഇന്ദ്രിയമനസ്സുകൾക്കു അത്രകണ്ട് ആസ്വാദനസാമർത്ഥ്യം വിഷയങ്ങളിൽ ഉണ്ടാകുന്നു.

അവ അയാളെക്കൊണ്ട് ദുഷ്കർമ്മങ്ങൾ ബലാൽ ചെയ്യിക്കും. ഇതുപോലെതന്നെ ഒരാൾ സദ്വിചാരങ്ങൾ വിചാരിക്ക യും സത്കർമ്മങ്ങൾ അനുഷ്ഠിക്കയും ചെയ്യുന്നുവെങ്കിൽ ആ സംസ് കാരങ്ങളുടെ ആകത്തുക നല്ലതായിരിക്കയും, അവ അയാൾ ഇച്ഛിച്ചി ല്ലെങ്കിൽക്കൂടി അയാളെക്കൊണ്ട് ബലാൽ നന്മ പ്രവർത്തിപ്പിക്കയും ചെയ്യും. അപ്രതിരോധ്യമായ ഒരു സദ്വാസനാബലം തന്നിൽ ഉണ്ടാക ത്തക്കവിധം അത്ര വളരെ സദ്കർമ്മങ്ങൾ ചെയ്യുകയും അത്ര വളരെ സദ്വിചാരങ്ങൾ വിചാരിക്കയും ചെയ്തിട്ടുള്ള ഒരു മനുഷ്യന്, നന്മ ചെയ്യണമെന്നിച്ഛയില്ലെങ്കിലും, ഒരു സമയം തിന്മ ചെയ്യണ മെന്നു തോന്നിയാൽക്കൂടി, ആ സദ്വാസനകളുടെ സമാഹാരമായ അയാളുടെ മനസ്സ് അതിനനുവദിക്കുന്നതല്ല. വാസനകൾ അയാളെ പിന്തിരിപ്പിക്കും. അയാൾ സദ്വാസനകൾക്കു പൂർണ്ണമായും അധീന നായിരിക്കും. ഈ സ്ഥിതിയിലെത്തുമ്പോൾ ഒരുവൻെറ സദ്സ്വഭാവ ത്തിനു സ്ഥിരപ്രതിഷ്ഠ ലഭിച്ചു എന്നു പറയാം.[1]

ആമ കാലും തലയും ഓട്ടിനുള്ളിലേയ്ക്കു വലിക്കുന്നു. പിന്നെ അതിനെ കൊന്നാലും കഷണം കഷണമായി മുറിച്ചാലും അതുകളെ പുറത്തേയ്ക്കു നീട്ടുകയില്ല. അതുപോലെ, തൻെറ ഇന്ദ്രിയങ്ങളേയും സങ്കല്പങ്ങളേയും ജയിച്ചടക്കിയിട്ടുള്ള മനുഷ്യൻെറ സ്വഭാവത്തിനു സ്ഥിരപ്രതിഷ്ഠ ലഭിച്ചിരിക്കുന്നു.[2] അയാൾ സ്വന്തം അന്തഃശക്തിക ളെ സ്വാധീനത്തിലാക്കിയിരിക്കുന്നു. അയാളുടെ ഇച്ഛയ്ക്കു വിപരീത മായി അതുകളെ വെളിയിലേയ്ക്കു കൊണ്ടുവരാൻ യാതൊന്നിനും കഴിവില്ല. ഈ സദ്വിചാരപരമ്പരകളുടെ നിരന്തരയാന്ത്രികപ്രവർത്ത നം ഹേതുവായി, മനസ്സിൻെറ ബോധതലത്തിൽ സദാ സത്സംസ്കാ രങ്ങൾ വ്യാപരിച്ചുകൊണ്ടിരിക്കുന്നതിനാൽ, സത്കർമ്മങ്ങൾ ചെയ്യാ നുള്ള വാസന പുഷ്ടിപ്പെടുകയും തത്ഫലമായി നമുക്ക് ഇന്ദ്രിയങ്ങ ളെ നിയന്ത്രിക്കാനുള്ള കഴിവുണ്ടാവുകയും ചെയ്യും. ഈ വിധത്തിൽ മാത്രമേ സ്വഭാവത്തിനു സ്ഥിരപ്രതിഷ്ഠ ലഭിക്കൂ: അതിനുശേഷമേ ഒരുവൻ സത്യത്തെ പ്രാപിക്കുകയുള്ളു. ആ നിലയിലെത്തിയ മനു ഷ്യൻ എന്നെന്നേയ്ക്കും സുരക്ഷിതനായി. അയാൾക്ക് മേലാൽ ഒരു

---

1. ധർമ്മ ഏവ ഹതോ ഹന്തി ധർമ്മോ രക്ഷതി രക്ഷിതഃ
   തസ്മാദ് ധർമ്മോ ന ഹന്തവ്യോ മാ നോ ധർമ്മോ ഹതോവധീത്.
   (മനു. 8.15)

   നാം ധർമ്മത്തെ ഹനിച്ചാൽ ധർമ്മം നമ്മെ ഹനിക്കും. നാം ധർമ്മത്തെ രക്ഷിച്ചാൽ ധർമ്മം നമ്മെ രക്ഷിക്കും. അതുകൊണ്ട് ധർമ്മത്തെ ഹനിക്കാൻ പാടില്ല. ധർമ്മം, ഹനിയ്ക്കപ്പെട്ടിട്ടു നമ്മെ വിധിക്കാനിടവരാതിരിക്കട്ടെ.

2. തസ്മാത് യസ്യ മഹാബാഹോ നിഗൃഹീതാനി സർവ്വശഃ
   ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ. (ഗീ. 2.68)

   അല്ലയോ വീര, സർവ്വേന്ദ്രിയങ്ങളും സർവവിഷയങ്ങളിൽനിന്നും ആർക്കു പിൻപലിച്ചു ഒതുക്കി നിർത്താൻ കഴിയുമോ അയാളുടെ പ്രജ്ഞ ഉറച്ചതാകുന്നു.

തിന്മയും പ്രവർത്തിക്കാൻ സാധിക്കയില്ല. ഏതു കൂട്ടുകെട്ടിൽ പെട്ടാലും അയാൾക്ക് യാതൊരപകടവുമില്ല. ഇങ്ങനെ സദ്വാസനകൾ നേടുന്നതിനെക്കാളും ഉയർന്നതായ ഒരു നിലയുണ്ട്, അതു മോക്ഷേച്ഛയാകുന്നു. എല്ലാ യോഗങ്ങളുടേയും ലക്ഷ്യം ആത്മാവിൻെറ ബന്ധമോചനമാണെന്നും ഓരോ യോഗവും ഒരുപോലെ ആ ലക്ഷ്യത്തിലേയ്ക്കു[1] നയിക്കുന്നു എന്നും ഓർമ്മിക്കേണ്ടതാണ്. ബുദ്ധൻ മിക്കവാറും ധ്യാനംകൊണ്ടും ക്രിസ്തു പ്രാർത്ഥനകൊണ്ടും പ്രാപിച്ച സ്ഥാനം മനുഷ്യർക്ക് കർമ്മംകൊണ്ടു പ്രാപിക്കാം. ബുദ്ധൻ കർമ്മനിരതനായ ജ്ഞാനിയും ക്രിസ്തു ഭക്തനും ആയിരുന്നു: അവർ രണ്ടുപേരും ഒരു സ്ഥാനത്തെത്തന്നെ പ്രാപിക്കുകയും ചെയ്തു. ഇവിടെയുള്ള വിഷമം ഇതാണ്; മുക്തി എന്നു പറയുന്നത് പൂർണ്ണസ്വാതന്ത്ര്യം: തിന്മയുടെ കെട്ടിൽനിന്നെന്നതുപോലെ നന്മയുടെ കെട്ടിൽ നിന്നുമുള്ള മോചനം, ആകുന്നു. പൊന്നുകൊണ്ടായാലും ഇരിമ്പുകൊണ്ടായാലും ചങ്ങല ചങ്ങലതന്നെ. കയ്യിൽ മുള്ളു തറച്ചാൽ അതിനെ എടുത്തു കളയാൻ മറ്റൊരു മുള്ളുപയോഗിക്കും: എടുത്തു കഴി ഞ്ഞാൽ രണ്ടും ദൂരെക്കളയും. രണ്ടാമത്തെ മുള്ളു സൂക്ഷിച്ചുവെയ് ക്കേണ്ട ആവശ്യമില്ല: രണ്ടും മുള്ളുതന്നെയാണല്ലോ. അതുപോലെ ദുർവാസനകളെ സദ്വാസനകൾകൊണ്ടു ജയിക്കണം:[2] മനസ്സിലുള്ള ദുഃസംസ്കാരങ്ങളെ സത്സംസ്കാരങ്ങളുടെ നവതരംഗങ്ങളെക്കൊ ണ്ടു നീക്കം ചെയ്യണം. ഒടുവിൽ ആ ദുർവാസനകൾ മിക്കവാറും അന്തർദ്ധാനം ചെയ്യുകയോ അഥവാ അമർന്നു മനസ്സിൻെറ ഒരു മൂലയിൽ നിയന്ത്രണാധീനമായി നില്ക്കുകയോ ചെയ്യും. അതുവരെ

---

1. സർവ്വേ വേദാ യത് പദമാമനന്തി
   തപാംസി സർവാണി ച യദ്വദന്തി
   യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
   തത് തേ പദം സംഗ്രഹേണ ബ്രവീമ്യോമിത്യേതത്. (ക. 2.15)

   സർവ്വവേദങ്ങളും യാതൊരു പദം ഗമിക്കണമെന്നു ഒന്നിച്ചു പറയുന്നുവോ, സർവ്വതപസ്സുകളും (ചിട്ടകളും) യാതൊന്നു പ്രാപിക്കാനാണെന്നു പറയുന്നുവോ, യാതൊന്നിച്ഛിച്ചു ധീരന്മാർ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നുവോ, അതു ഞാൻ നിനക്കു ചുരുക്കിപ്പറഞ്ഞുതരാം. അതിൻെറ പേരാണ് 'ഓം' എന്നത്.

2. വിതർക്കബാധനേ പ്രതിപക്ഷഭാവനം. വിതർക്കാ ഹിംസാദയഃ കൃതകാരിതാനുമോദിതാ ലോഭക്രോധമോഹപൂർവ്വകാ മൃദുമധ്യാധിമാത്രാ ദുഃഖാജ്ഞാനാനന്തഫലാ ഇതി പ്രതിപക്ഷഭാവനം. (യോ. സൂ. 2.38.34)

   യോഗവിരോധികളായ വൃത്തികൾ വന്നാൽ അവയുടെ പ്രതിപക്ഷങ്ങളെ ഭാവനചെയ്യണം. അതായത് ഹിംസ. അസത്യം, അബ്രഹ്മചര്യം, സ്തേയം, പരിഗ്രഹം എന്നിങ്ങനെയുള്ള വിതർക്കങ്ങൾ, സ്വയം ചെയ്തതോ ചെയ്യിച്ചതോ അനുമോദിച്ചതോ ആയാലും –മൃ–ദുവോ , മധ്യമോ, അധികമോ ആയാലും – ഒടുങ്ങാത്ത ദുഃഖത്തിനും അജ്ഞാനത്തിനും കാരണമാണ് എന്നുറച്ച് അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നീ പ്രതിപക്ഷങ്ങളെ ഭാവന ചെയ്തു ജയിക്കണം.(മ. ഭാ. ശാ. 273. 15 നോക്കുക.)

ഈ അഭ്യാസം തുടരേണ്ടതാകുന്നു. എന്നാൽ അതിനുശേഷം സദ്വാസനകളേയും ജയിക്കണം. അങ്ങനെയാണ് 'സക്തൻ' 'അസക്ത'നായി ത്തീരുന്നത്. കർമ്മം ചെയ്തുകൊള്ളുക: എന്നാൽ കർമ്മമോ വിചാരമോ മനസ്സിൽ ഗാഢമുദ്രകൾ പതിക്കാതെ നോക്കുക. ചെറുകല്ലോലങ്ങൾ വരികയും പോകുകയും ചെയ്യട്ടെ: വലിയ വലിയ കർമ്മങ്ങൾ മാംസപേശികളിൽനിന്നും മസ്തിഷ്കത്തിൽനിന്നും ഉദ്ഭവിച്ചുകൊള്ള ട്ടെ: പക്ഷേ അവ ആത്മാവിൽ ഗാഢമുദ്ര പതിക്കാതിരിക്കട്ടെ.[1]

ഇതെങ്ങനെ സാധിക്കും? നമുക്ക് ആസക്തിയുള്ള കർമ്മങ്ങളുടെ സംസ്കാരമാണ് മനസ്സിൽ പതിഞ്ഞുകിടക്കുക എന്നു നമുക്കറിയാം. പകൽ മുഴുവൻ ഞാൻ അനേകം ജനങ്ങളെ കാണുന്നുണ്ടാവാം: അക്കൂട്ടത്തിൽ ഒരാളുടെ പേരിൽ എനിക്കു വിശേഷാൽ സ്നേഹം തോന്നി എന്നു വരാം. രാത്രിയിലെ വിശ്രമവേളയിൽ ഞാൻ പകൽ കണ്ട മുഖങ്ങളെ ഓർമ്മിക്കാൻ ശ്രമിക്കുന്നു. എന്നാൽ ആ ഒരു മുഖംമാത്രം – ഏതാണ്ട് ഒരു നിമിഷനേരത്തേയ്ക്ക് ഞാൻ കണ്ടു സ്നേഹിക്കാനിടയായ ആ മുഖംമാത്രം – എൻെറ മനസ്സിലാവിർഭവിക്കുന്നു: മറ്റെല്ലാം മാഞ്ഞുപോയിരിക്കുന്നു. ഈ മനുഷ്യനിൽ എനിക്കു തോന്നിയ ആസക്തി നിമിത്തം ആ മുഖം മറ്റെല്ലാമുഖങ്ങളേക്കാളും അധികം ആഴത്തിൽ എൻെറ ഹൃദയത്തിൽ പതിഞ്ഞു. മാംസചക്ഷുസ്സിനെ സംബന്ധിച്ചിടത്തോളം എല്ലാ മുഖങ്ങളും ഒരുപോലുള്ള മുദ്രയാണ് പതിച്ചത്. എല്ലാ മുഖങ്ങളും ഒരുപോലെ നേത്രേന്ദ്രിയത്തിൽ പതിഞ്ഞു: മസ്തിഷ്കം അവയെ ഒരുപോലെ സ്വീകരിച്ചു. എന്നാൽ മനസ്സിലുണ്ടായ ഫലം എല്ലാറ്റിനും ഒരുപോലെയായിരുന്നില്ല. പിന്നെയോ, അവയിൽ മിക്കതും, മുമ്പൊരിക്കലും എൻെറ വിചാരത്തിനു വിഷയമായിട്ടില്ലാത്ത, പുതുമുഖങ്ങളായിരുന്നിരിക്കാം. എന്നാൽ എനിക്ക് ഒരു നോക്കു മാത്രം കാണാനിടയായ ആ ഒരു മുഖത്തിന് എൻെറ മനസ്സിൽ സദൃശസംസ്കാരങ്ങൾ കണ്ടെത്തി അവയുമായി ബന്ധപ്പെടാൻ കഴിഞ്ഞു. ഒരുപക്ഷേ, വളരെക്കാലം ഞാൻ ആ ആളിൻെറ രൂപം മനസ്സിൽ സങ്കല്പിച്ചിട്ടുണ്ടാവാം: അയാ ളെക്കുറിച്ച് അനേകസംഗതികൾ എനിക്കറിവുണ്ടായിരുന്നിരിക്കാം: ഈ നവദർശനം മനസ്സിൽ ഉറങ്ങിക്കിടക്കുന്ന അനേകം സ്മരണകളെ ഉണർത്തിയിരിക്കാം. ആ ഒരു മുഖത്തെ സംബന്ധിച്ച സംസ്കാരം മറ്റു മുഖങ്ങളുടേതിനെക്കാൾ പക്ഷേ ഒരു നൂറ് ആവൃത്തി കൂടുതലുണ്ടായിട്ടുള്ളതുനിമിത്തം, ദർശനം മനസ്സിൽ ബലമായി പതിയാനിടയായി.

അതുകൊണ്ട് അസക്തനായിരിക്കുക.കർമ്മങ്ങൾ നടന്നുകൊള്ള ട്ടെ, ഇന്ദ്രിയങ്ങൾ വ്യാപരിച്ചുകൊള്ളട്ടെ. ഇടവിടാതെ പണിയെടുത്തുകൊള്ളുക, എന്നാൽ ഒരു അലപോലും മനസ്സിനെ കീഴടക്കാതിരിക്കട്ടെ.[2] എവിടെനിന്നോ ഇവിടെ വന്ന ഒരു വഴിപോക്കനെപ്പോലെ

1. ഗീ. 14.23. 2. ഗീ. 5, 8,9,

പണിയെടുക്കുക. നിരന്തരം കർമ്മം ചെയ്തുകൊള്ളുക: എന്നാൽ, തന്നെത്താൻ ബന്ധിക്കാതിരിക്കുക. ബന്ധനം ഭയങ്കരമാണ്. ഈ ലോകം നമ്മുടെ സ്ഥിരവാസസ്ഥാനമല്ല: നാം കടന്നുപോകുന്ന താവളങ്ങളിൽ ഒന്നുമാത്രമാണിത്. "പ്രകൃതി മുഴുവൻ ആത്മാവിനു (പുരുഷനു)വേണ്ടിയാണ്, ആത്മാവ് പ്രകൃതിക്കുവേണ്ടിയല്ല" എന്നുള്ള മഹത്തായ സാംഖ്യവചനം[1] ഓർമ്മവെയ്ക്കുക. പ്രകൃതിയുടെ നിലനില്പുതന്നെ പുരുഷൻെറ ശിക്ഷണത്തെ ഉദ്ദേശിച്ചാണ്: മറ്റൊന്നിനുമല്ല. പുരുഷന് ജ്ഞാനം കൈവരണം, തദ്വാരാമുക്തിയും സിദ്ധിക്കണം – ഇതു സാധിപ്പിക്കാനാണ് പ്രകൃതി. ഇതു സദാസ്മരിക്കുന്നപക്ഷം നാം ഒരിക്കലും പ്രകൃതിയിൽ സക്തന്മാരാവുകയില്ല. പ്രകൃതി നമു ക്കു പഠിക്കാനുള്ള പുസ്തകമാണെന്നും, വേണ്ട ജ്ഞാനം നേടിക്കഴി ഞ്ഞാൽ പിന്നീട് അതുകൊണ്ടു യാതൊരു പ്രയോജനവുമില്ലെന്നും നമുക്കറിയാറാകും. എന്നാൽ അതിനുപകരം പ്രകൃതിക്കുവേണ്ടിയാണ് പുരുഷൻ, ദേഹത്തിനുവേണ്ടിയാണ് ദേഹി, എന്നാണ് നാം കരുതുന്നത്. പരക്കെ പറയാറുള്ളതുപോലെ, നമ്മുടെ വിചാരം 'തിന്നാൻ ജീവിക്കുകയാണ്', 'ജീവിക്കാൻ തിന്നുകയല്ല' എന്നാകുന്നു. ഈ തെറ്റു നാം തുടരെ ചെയ്തുകൊണ്ടിരിക്കയാണ്. പ്രകൃതിയെ നാംതന്നെയെന്നു കരുതി നാം അതിൽ ആസക്തന്മാരായിത്തീരുന്നു. ഈ ആസക്തി വരുന്നതോടുകൂടി പ്രകൃതിയിലുള്ള നമ്മുടെ ആത്മാഭിമാനം[2] (അസ്മിത) ഗാഢമാവുകയും, ഈ അഭിമാനം നമ്മെ കെട്ടിയിട്ട് അടിമകളെപ്പോലെ പണിയെടുപ്പിക്കയും ചെയ്യുന്നു. സ്വതന്ത്രന്മാരെപ്പോലെയല്ല നാം പ്രവർത്തിക്കുന്നത്.

ഈ ഉപദേശത്തിൻെറ മുഴുവൻ ചുരുക്കം ഇതാണ്, നാം കർമ്മം ചെയ്യുന്നത്, യജമാനനെപ്പോലെയായിരിക്കണം. അടിമയെപ്പോലെയായിരിക്കരുത്. നിരന്തരം കർമ്മത്തിലേർപ്പെട്ടിരിക്കുക: എന്നാൽ അടിമപ്പണിയെടുക്കരുത്. എല്ലാവരും കർമ്മം ചെയ്യുന്നത് എങ്ങനെയെന്നു നിങ്ങൾ കാണുന്നില്ലേ? തികച്ചും സ്വസ്ഥമായിരിക്കാൻ ആർക്കും

---

1. ഇത്യേഷ പ്രകൃതികൃതോ മഹദാദിവിശേഷഭൂതപര്യന്തഃ
പ്രതിപുരുഷവിമോക്ഷാർത്ഥം സ്വാർത്ഥ ഇവ പരാർത്ഥ ആരംഭഃ. (സാം. കാ. 50)

ഇങ്ങനെ മഹത്തത്ത്വം മുതൽ മഹാഭൂതങ്ങൾവരെ പ്രകൃതിയുടെ രചനയാണ്. ഈ പരിശ്രമമെല്ലാം തനിക്കുവേണ്ടിയാണെന്നു തോന്നുമെങ്കിലും പരാർത്ഥമായിട്ടാണ്: ഓരോ പുരുഷനേയും വിമോചിപ്പിക്കാൻ.

പ്രകാശക്രിയാസ്ഥിതിശീലം ഭൂതേന്ദ്രിയാത്മകം ഭോഗാപവർഗ്ഗാർത്ഥം ദൃശ്യം.
(യോ. സൂ. 2.18)

പ്രകാശം (അറിവ്) ക്രിയ, സ്ഥിതി എന്ന സ്വഭാവത്തോടുകൂടിയതും പഞ്ചഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ ഇവ ചേർന്നുള്ളതുമായ ദൃശ്യം പ്രകൃതി അനുഭവിക്കുന്ന പുരുഷൻെറ ഭോഗത്തിനും മോക്ഷത്തിനും വേണ്ടയാണ്.

2. യോ. സൂ. 2. 6, ഗീ. 3. 27 (പു. 15, ചു. 2) സാം. കാ. 55 ഇവ കാണുക.

കഴിയുന്നില്ല. തൊണ്ണൂറ്റൊമ്പതു ശതമാനം ആളുകളും അടിമകളെ പ്പോലെയാണ് പണിയെടുക്കുന്നത്. ഫലം ദുഃഖവും.[1] ഈ കർമ്മങ്ങ ളെല്ലാം സ്വാർത്ഥപരങ്ങളാണ്; സ്വതന്ത്രമായി കർമ്മം ചെയ്യുക! പ്രേമപ്രേരിതരായി കർമ്മം ചെയ്യുക! 'പ്രേമം' എന്ന പദം മനസ്സിലാ ക്കാൻ വളരെ പ്രയാസമാണ്. സ്വാതന്ത്ര്യം ഉണ്ടാകുന്നതുവരെ പ്രേമം ഉദിക്കുന്നില്ല. യഥാർത്ഥമായ പ്രേമം അടിമയിൽ ഉണ്ടാവുക അസാദ്ധ്യമാണ്. അടിമയെ വിലയ്ക്കു വാങ്ങി ചങ്ങലകൊണ്ടുകെട്ടി യിട്ടു പണിയെടുപ്പിച്ചാൽ, അയാളിൽ പ്രേമം കാണുകയില്ല. അതു പോലെ കർമ്മം ചെയ്യുമ്പോൾ നമ്മളിൽ പ്രേമമുണ്ടാവുകയില്ല: നമ്മു ടെ കർമ്മം ശരിയായ കർമ്മവുമല്ല. ബന്ധുമിത്രാദികൾക്കുവേണ്ടി ചെയ്യുന്ന കർമ്മമായാലും അവരവർക്കുവേണ്ടി ചെയ്യുന്ന കർമ്മമായാ ലും ഇപ്പറഞ്ഞതു ശരിയാണ്. (അസ്വതന്ത്രവും പ്രേമരഹിതവുംതന്നെ.) സ്വാർത്ഥകർമ്മം ദാസ്യകർമ്മമാണ്. അതിനിതാ ഒരു പരീക്ഷണം; പ്രേമപ്രേരിതമായ ഏതു കർമ്മവും സുഖദായകമാണ്. ശാന്തിയും നിർവൃതിയും അനന്തരഫലമായരുളാത്ത ഒരു പ്രേമകർമ്മവുമില്ല. പരമാർത്ഥസത്ത, പരമാർത്ഥജ്ഞാനം, പരമാർത്ഥപ്രേമം ഇവ മൂന്നും എന്നും ഒന്നോടൊന്നു ചേർന്നിരിയ്ക്കുന്നു. മൂന്നും ഒന്നിൽ ത്തന്നെ. ഒന്ന് ഉള്ളിടത്ത് മറ്റുള്ളവയും ഉണ്ടായിരിക്കണം. അവ ഏക വും അദ്വിതീയവുമായ സച്ചിദാനന്ദത്തിന്റെ മൂന്ന് ഭാവങ്ങളാണ്. ആ സത്ത (ദേശകാലനിമിത്ത) വിശിഷ്ടമാകുമ്പോൾ ജഗത്തായി കാണപ്പെടുന്നു,[2] ആ ജ്ഞാനം ലൗകികവിഷയജ്ഞാനമായി മാറുന്നു.[3]

---

1. യദ്യത് പരവശം കർമ്മ തത് തദ് യത്നേന വർജ്ജയേത്
   യദ്യതാത്മവശം തു സ്യാത് തത് തത് സേവേത യത്നതഃ.
   സർവം പരവശം ദുഃഖം സർവമാത്മവശം സുഖം
   ഏതദ് വിദ്യാത് സമാസേന ലക്ഷണം സുഖദുഃഖയോഃ
   യത് കർമ്മ കുർവതോഽസ്യ സ്യാത് പരിതോഷോഽന്തരാത്മനഃ
   തത് പ്രയത്നേന കുർവീത വിപരീതം തു വർജ്ജയേത്. (മനു. 4.159–161)

   പരവശമായ കർമ്മമൊക്കെ എങ്ങനെയും വർജ്ജിക്കണം. ആത്മവശമായ തൊക്കെ പ്രയത്നിച്ചിട്ടും അനുഷ്ഠിക്കണം. പരവശമായതു സർവ്വവും ദുഃഖ മാണ്. ആത്മവശമായതെല്ലാം സുഖവും. ഇതാണ്, ചുരുക്കിപ്പറഞ്ഞാൽ, സുഖ ദുഃഖലക്ഷണം. എന്തു കർമ്മം ചെയ്താലാണോ അന്തരാത്മാവിനു പരിതോഷമു ണ്ടാകുന്നത് അതു എത്ര ശ്രമിച്ചിട്ടും ചെയ്യണം: വിപരീതമായുള്ളതു വർജ്ജി ക്കണം.

2. സ യ ഏഷോഽണിമൈതദാത്മ്യമിദം സർവ്വം തത് സത്യം. (ഛാ. 6.8.7)

   ജഗത്കാരണമായ ആ സത്തിനെക്കൊണ്ടാണ് ഇക്കണ്ടതെല്ലാം ഉള്ളതാ യിരിക്കുന്നത്. അത്, ആ ആത്മാവ്, മാത്രമാണ് സത്യം – പരമാർത്ഥം.

3. തമേവ ഭാന്തമനുഭാതി സർവ്വം തസ്യ ഭാസാ സർവ്വമിദം വിഭാതി.(മു. 2.2.11)

   ആത്മജ്യോതിസ്സു വിളങ്ങുന്നതിന്റെ പിന്നാലെ എല്ലാം വിളങ്ങുന്നു. ഇക്ക ണ്ടതെല്ലാം ആതമ്ചൈതന്യംകൊണ്ട് സചേതനങ്ങളായി വിവിധം വിളങ്ങുന്നു.

മനുഷ്യഹൃദയത്തിന് അനുഭവപ്പെടുന്ന എല്ലാ പ്രേമത്തിനും ആധാരം ആ ആനന്ദമാകുന്നു.[1] അതിനാൽ, പ്രേമിക്കുന്നവനോ പ്രേമിക്കപ്പെടുന്നവനോ ദുഃഖം ജനിപ്പിക്കത്തക്കവിധമുള്ള ഒരു പ്രതികരണം യഥാർത്ഥ പ്രേമത്തിൽനിന്ന് ഒരിക്കലും ഉണ്ടാകയില്ല.[2] ഒരാൾക്ക് ഒരു സ്ത്രീയോട് പ്രേമമുണ്ട് എന്നു വിചാരിക്കുക: അവൾ ആകെ സ്വായത്തയായിരിക്കണമെന്നാണ് അയാളുടെ ആഗ്രഹം: അവളുടെ ഏതു ചേഷ്ടയിലും അയാൾക്ക് അതിയായ ശങ്കയാണ്: അവൾ അടുത്തിരിക്കണം, അടുത്തു നില്ക്കണം: ഉണ്ണുന്നതും നടക്കുന്നതും തൻെറ ചൊല്പടിക്കായിരിക്കയും വേണം. അയാൾ അവളുടെ അടിമയായിരിക്കുന്നു: അവൾ തൻെറ അടിമയായിരിക്കണമെന്ന് ആഗ്രഹിക്കുകയും ചെയ്യുന്നു. ഇതു പ്രേമമല്ല: അടിമകൾക്കുള്ള ഒരുതരം ദുഷിച്ച ആസക്തി പ്രേമത്തിൻെറ നാട്യത്തിൽ കടന്നുകൂടിയിരിക്കയാണ്. ഇതു ദുഃഖകരമായതുകൊണ്ട് പ്രേമമാകാൻ നിവൃത്തിയില്ല. അവൾ തൻെറ ഹിതാനുവർത്തിനിയാകുന്നില്ലെങ്കിൽ അയാൾക്കു ദുഃഖമായി. പ്രേമത്തിൻെറ കാര്യത്തിൽ ദുഃഖജനകമായ പ്രതികരണമില്ല. പ്രേമത്തിൻെറ പ്രതികരണം ആനന്ദം മാത്രമാണ്. അല്ലാത്തപക്ഷം അതു പ്രേമമല്ല: മറ്റെന്തിനേയോ പ്രേമമാണെന്നു തെറ്റിദ്ധരിക്കയാണ്, ദുഃഖത്തിൻേറയോ അസഹിഷ്ണുതയുടേയോ പ്രതികരണം ഉണ്ടാകാതെ, സ്വാർത്ഥഭാവമില്ലാതെ, ഭർത്താവിനേയും ഭാര്യയേയും കുട്ടികളേയും മുഴുവൻ ലോകത്തേയും പ്രപഞ്ചത്തെത്തന്നേയും പ്രേമിക്കുവാൻ നിങ്ങൾക്കു സാദ്ധ്യമാകുന്നതെപ്പോഴോ, അപ്പോഴാണ് നിങ്ങൾ അനാസക്തനാകുവാൻ അധികാരിയാകുന്നത്.

ശ്രീകൃഷ്ണൻ ഇങ്ങനെ പറയുന്നു;[3] "അർജ്ജുന, എന്നെ നോക്കുക! ഞാൻ ഒരു നിമിഷത്തേയ്ക്കുപോലും കർമ്മം ചെയ്യാതിരുന്നാൽ ജഗത്തു മുഴുവൻ നശിച്ചുപോകും. എനിക്ക് കർമ്മംകൊണ്ട് ഒന്നും നേടാനില്ല.

---

1. രസോ വൈ സഃ രസം ഹ്യേവായം ലബ്ധ്വാ ആനന്ദീഭവതി.
ഏഷ ഹ്യേവാനന്ദയാതി. (തൈ. 2.7)

ആത്മാവു രസംതന്നെ. ഈ രസം കിട്ടിയിട്ടാണ് ജ്ഞാനികൾ വിഷയങ്ങളെക്കൂടാതെതന്നെ അനന്താനന്ദം അനുഭവിക്കുന്നത്. ഈ ആത്മാനന്ദം തന്നെയാണ് സർവ്വപ്രാണികളേയും ആനന്ദിപ്പിക്കുന്നതും.

2. യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവതി, അമൃതോ ഭവതി, തൃപ്തോഭവതി.
യത്പ്രാപ്യ ന കിഞ്ചിദ് വാഞ്ഛതി, ന ശോചതി.
ന ദ്വേഷ്ടി, ന രമതേ, നോത്സാഹീ ഭവതി. (നാ. സു. 1.4.5)

യാതൊന്നു കിട്ടിയാൽ മനുഷ്യൻ സിദ്ധൻ (പൂർണ്ണൻ) ആകുന്നു, അമൃതനാകുന്നു, തൃപ്തനാകുന്നു: യാതൊന്നു പ്രാപിച്ചാൽപ്പിന്നെ ഒന്നും ആഗ്രഹിക്കുന്നില്ല. ഒട്ടും ദുഃഖിക്കുന്നില്ല. ദ്വേഷിക്കുന്നില്ല, ഒന്നിലും രമിക്കുന്നില്ല. തൻകാര്യത്തിനായി പണിപ്പെടുന്നുമില്ല. (അതാണ് പ്രേമം)

3. ന മേ പാർത്ഥാസ്തി കർത്തവ്യം ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം വർത്ത ഏവ ച കർമ്മണി. (ഗീ. 3.22)

ഞാൻ ജഗദേകനാഥനാണ്. പിന്നെ ഞാനെന്തിനു കർമ്മം ചെയ്യുന്നു? ലോകത്തെ ഞാൻ പ്രേമിക്കുന്നതുകൊണ്ട്." പ്രേമമു ള്ളതുകൊണ്ട് ഈശ്വരൻ അനാസക്തനായിരിക്കുന്നു: ആ യഥാർത്ഥ പ്രേമം നമ്മെ അനാസക്തരാക്കും. എവിടെയൊക്കെയാണോ ആസ ക്തിയുള്ളത്,[1] ലൗകികവിഷയങ്ങളിൽ അഭിനിവേശമുള്ളത്, അവിടെ യൊക്കെ എല്ലാം ശാരീരികാസക്തിയാണ്, ജഡത്തിനു ജഡത്തിനോ ടുള്ള ആകർഷണമാണ്, എന്നറിഞ്ഞിരിക്കണം. ഇതു രണ്ടു ശരീരങ്ങ ളെ പരസ്പരം ആകർഷിച്ച് അടുപ്പിച്ചുകൊണ്ടിരിക്കുന്നതും, അവയ് ക്കു വേണ്ടത്ര അടുക്കാൻ സാധിക്കാതെവരുമ്പോൾ വേദനജനിപ്പിക്കു ന്നതും ആയ ഒരു ആകർഷണശക്തിയാകുന്നു. എവിടെ യഥാർത്ഥ പ്രേമമുണ്ടോ, അവിടെ ശാരീരികാസക്തിയെ തീരെ ആശ്രയിക്കാതെ യാണ് പ്രേമം നിലകൊള്ളുന്നത്. അത്തരം പ്രേമമുള്ളവർ തമ്മിൽ ഒരായിരം മൈൽ അകലം ഉണ്ടായിരുന്നാലും അവരുടെ പ്രേമം അഭംഗുരമായിരിക്കും: അതു നശിക്കുന്നില്ല, ഒരിക്കലും പ്രതികരണ മായി ദുഃഖത്തെ ജനിപ്പിക്കുന്നുമില്ല.

ഈ അനാസക്തി സമ്പാദിക്കാൻ ഒരു ആയുഷ്ക്കാലത്തെ അഭ്യാ

---

1. ഉത്സീദേയുരിമേ ലോകാ ന കുര്യാം കർമ്മ ചേദഹം
സംകരസ്യ ച കർത്താ സ്യാമുപഹന്യാമിമാഃ പ്രജാഃ (ഗീ. 3.22.24)

സ്നേഹപാശൈർബ്ബഹുവിധൈരാവിഷ്ടവിഷയാ ജനാഃ
അകൃതാർത്ഥാശ്ച സീദന്തേ ജലേ സൈകതസേതവഃ.
പുത്രദാരകുടുംബേഷു പ്രസക്താഃ സർവ്വമാനവാഃ
ശോകപങ്കാർണ്ണവേ മഗ്നാ ജീർണ്ണാ വനഗജാ ഇവ.
പുത്രനാശേ വിത്തനാശേ ജ്ഞാതിസംബന്ധിനാമപി
പ്രാപത്യതേ സുമഹദ്ദുഃഖം ദവാഗ്നി പ്രമിതം വിഭോ.
കിഞ്ചിദേവ മമത്വേന യദാ ഭവതി കല്പിതം
തദേവ പരിതാപാർത്ഥം സർവ്വം സംപദ്യതേ തദാ
യദ്യത് ത്യജതി കാമാനാം തത് സുഖസ്യാഭിപൂര്യതേ
കാമാനുസാരീ പുരുഷഃ കാമാനനു വിനശ്യതി.
(മാ. ഭാ. ശാ. 174, 24, 27, 28, 46, 47)

പലതരം, സ്നേഹപാശങ്ങൾകൊണ്ട് വിഷയങ്ങളെ മനസ്സിൽ കെട്ടിത്താഴ്ത്തി യിട്ടുള്ള ജനങ്ങൾ, വെള്ളത്തിലാണ്ട് മണൽച്ചിറയിലന്നതുപോലെ, കൃതകൃത്യരാ കാതെ ഉഴലുന്നു. പുത്രദാരകുടുംബങ്ങളിൽ അത്യധികം ആസക്തന്മാരായ സർവ്വ മനുഷ്യരും ശോകമാകുന്ന ചെളിക്കടലിൽ താഴ്ന്ന കാട്ടാനകളെപ്പോലെ ചീഞ്ഞുപോകുന്നു. അവനവൻെറയാകട്ടെ, ബന്ധുക്കളുടെയോ ചാർച്ചക്കാരുടെ യോ ആകട്ടെ, മക്കളോ ധനമോ നശിച്ചുപോയാൽ കാട്ടുതീയിൽ പെട്ടതുപോലെ വളരെ വലിയ ദുഃഖത്തെ മനുഷ്യൻ പ്രാപിക്കുന്നു. 'എൻെറ' എന്ന തോന്നൽ അല്പമെങ്കിലും വന്നുപോയാൽ അപ്പോൾത്തന്നെ ഒക്കെ പരിതാപത്തിനു വഴിവെ യ്ക്കും. എന്തെന്തു കാമങ്ങൾ കൈവിടുന്നുവോ അത്രയ്ക്കു സുഖം വന്നു നിറയുന്നു. കാമത്തിൻെറ പിന്നാലെ പായുന്നവൻ കാമം നശിക്കുന്നതിൻെറ പിന്നാലെ നശിച്ചുപോകും.

സംതന്നെയും വേണ്ടിവന്നേക്കാം. എന്നാൽ ഈ നിലയിൽ എത്തുന്നതോടുകൂടി നാം പ്രേമത്തിന്റെ ലക്ഷ്യം പ്രാപിക്കുന്നു: മുക്തൻമാരാവുകയും ചെയ്യുന്നു. നമ്മിൽനിന്ന് പ്രകൃതിബന്ധനം പൊഴിഞ്ഞുപോകുന്നു, പ്രകൃതിയെ നാം അവളുടെ തനിസ്വരൂപത്തിൽ കാണുന്നു.[1] അവൾ പിന്നെ നമുക്കുവേണ്ടി ഒരു ചങ്ങലയും ഒരുക്കുന്നില്ല. നാം നിർമുക്തൻമാരായി നിലകൊള്ളുന്നു: കർമ്മഫലങ്ങളെ കണക്കാക്കുന്നുമില്ല. ഫലമെന്തായിരിക്കുമെന്നറിയാൻ പിന്നെയാർക്കുണ്ട് കൗതുകം?

നിങ്ങളുടെ കുട്ടികൾക്കു വല്ലതും കൊടുത്തതിനുപകരം എന്തെങ്കിലും നിങ്ങൾ ചോദിക്കാറുണ്ടോ? അവർക്കുവേണ്ടി പ്രയത്നിക്കേണ്ടത് നിങ്ങളുടെ ധർമ്മമാണ്: ആ കാര്യം അവിടെ കഴിഞ്ഞു. ഒരാൾക്കുവേണ്ടിയോ ഒരു നഗരത്തിനുവേണ്ടിയോ ഒരു നാടിനുവേണ്ടിയോ നിങ്ങൾ എന്തു കാര്യം ചെയ്താലും, അതിലെല്ലാം സ്വന്തം കുട്ടികളോടുള്ള ആ മനോഭാവംതന്നെ അവലംബിക്കുക - ഒരു പ്രതിഫലവും പ്രതീക്ഷിക്കാതിരിക്കുക. നിങ്ങളുടെ എല്ലാ ദാനങ്ങളിലും, ലോകത്തിന്റെ മുമ്പിൽ പ്രതിഫലേച്ഛ കൂടാതെ യജ്ഞരൂപത്തിൽ സമർപ്പിക്കുന്ന ദാതാവിന്റെ നില വ്യതിചലനമില്ലാതെ പാലിക്കാൻ നിങ്ങൾക്കു സാധിക്കുമെങ്കിൽ നിങ്ങളുടെ കർമ്മങ്ങൾ നിങ്ങളെ ബന്ധിക്കുന്നതല്ല, പ്രതിഫലേച്ഛയുള്ളിടത്തേ ബന്ധനമുള്ളു.

അടിമകളെപ്പോലെ പണിയെടുക്കുന്നതിന്റെ ഫലം സ്വാർത്ഥതയും ആസക്തിയുമാണെങ്കിൽ, സ്വന്തം മനസ്സിന്റെ ഉടയവരായി കർമ്മം ചെയ്യുന്നതിന്റെ ഫലം അനാസക്തിജന്യമായ ആനന്ദമാകു ന്നു. നാം പലപ്പോഴും 'നീതി'യെക്കുറിച്ചും 'ന്യായ'ത്തെക്കുറിച്ചും പറയാ റുണ്ട്: എന്നാൽ ലോകത്തിലെ നീതിയും ന്യായവും വെറും ശിശുജല്പനങ്ങളാണെന്നു കാണാം. മനുഷ്യന്റെ നടപടിയെ നയിക്കുന്നത് രണ്ടു

---

1. ഏവം തത്ത്വാഭ്യാസാന്നാസ്മി ന മേ നാഹമിത്യപരിശേഷം
അവിപര്യയാദ് വിശുദ്ധം കേവലമുത്പദ്യതേ ജ്ഞാനം
തേന നിവൃത്തപ്രസവാമർത്ഥവശാത് സപ്തരൂപവിനിവൃത്താം
പ്രകൃതിം പശ്യതി പുരുഷഃ പ്രേക്ഷകവദവസ്ഥിതഃ സുസ്ഥഃ
ദൃഷ്ടാ മയേത്യുപേക്ഷക ഏകോ ദൃഷ്ടാഹമിത്യുപരമത്യന്യാ
സതി സംയോഗേഽപി തയോഃ പ്രയോജനം നാസ്തി സർഗ്ഗസ്യ.
(സാം. കാ. 64–66)

ഇപ്രകാരം തത്ത്വാഭ്യാസംകൊണ്ടു ഞാൻ കർത്താവല്ല. എനിക്കു ദുഃഖമില്ല, ഞാൻ അഹങ്കാരമല്ല എന്നിങ്ങനെ പിഴയറ്റു കറ തീരെ തീർന്നു കേവലജ്ഞാനം ഉണ്ടാകുന്നു. പ്രകൃതിയുടെ പ്രയോജനം അതുകൊണ്ടു കഴിഞ്ഞു. അങ്ങനെ നിഷ്പ്രയോജനവതിയും നിവൃത്തിയുമായ പ്രകൃതിയെ പുരുഷൻ സാക്ഷിയെന്നപോലെ നിർവ്വികാരനായി കണ്ടുകൊണ്ടിരിക്കുന്നു. ഞാൻ കണ്ടുപോയി എന്നുവെച്ച് പുരുഷൻ പ്രകൃതിയെ ഉപേക്ഷിക്കുന്നു. എന്നെ കണ്ടുപോയി എന്നറിഞ്ഞ് പ്രകൃതി പുരുഷങ്കൽനിന്നും പിന്മാറുന്നു. വീണ്ടും രണ്ടിനും സംയോഗമുണ്ടായിരുന്നാലും അതുകൊണ്ട് ഒരു പ്രയോജനത്തിനും വകയില്ല.

സംഗതികളാണ്: കയ്യൂക്കും കാരുണ്യവും. കയ്യൂക്കിൻെറ പ്രയോഗം ഏതവസരത്തിലും സ്വാർത്ഥതയുടെ പ്രവർത്തനംതന്നെയാണ്. എല്ലാ സ്ത്രീപുരുഷന്മാരും അവരവർക്കുള്ള കഴിവുകളും സൗകര്യങ്ങളും തൻകാര്യലാഭത്തിനു പരമാവധി ഉപയോഗിക്കാൻ നോക്കുന്നു. കാരുണ്യം സാക്ഷാൽ സ്വർഗ്ഗംതന്നെ: നല്ലവരാകാൻ നാമെല്ലാം കാരുണ്യമുള്ളവരാകണം. നീതിയും ന്യായവുംപോലും കാരുണ്യത്തിൽ അധിഷ്ഠിതമായിരിക്കണം. നാം ചെയ്യുന്ന ജോലിക്കു പ്രതിഫലം ലഭിക്കണമെന്ന രൂപത്തിലുള്ള എല്ലാ വിചാരവും നമ്മുടെ ആദ്ധ്യാത്മികപുരോഗതിയെ തടഞ്ഞുനിർത്തുന്നു: മാത്രമല്ല, അതു നമുക്ക് അവസാനം കഷ്ടപ്പാടുണ്ടാക്കുകയും ചെയ്യുന്നു. ആ ആദർശം - കാരുണ്യവും സ്വാർത്ഥത കലരാത്ത ഔദാര്യവും - അഭ്യസിക്കാൻ മറ്റൊരു വഴിയുണ്ട്. അത്, നാം ഈശ്വരൻെറ സഗുണഭാവത്തിൽ വിശ്വസിക്കുന്നപക്ഷം, നമ്മുടെ കർമ്മങ്ങളെ ഈശ്വരാരാധനമായി കരുതുകയാകുന്നു.[1] ഇവിടെ, നമ്മുടെ കർമ്മത്തിൻെറ ഫലമെല്ലാം ഈശ്വരനു സമർപ്പിക്കുന്നു. അങ്ങനെ (കർമ്മഫലാർച്ചനംകൊണ്ട്) അവരെ ആരാധിക്കുന്നവരായ നമുക്ക്, നമ്മുടെ പ്രവൃത്തികൾക്കു പ്രതിഫലമായി മനുഷ്യലോകത്തിൽനിന്ന് ഒന്നും പ്രതീക്ഷിക്കാൻ അവകാശമില്ല. ഈശ്വരൻതന്നെ ഇടതടവില്ലാതെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു, സദാ നിസ്സംഗനായി വർത്തിക്കയും ചെയ്യുന്നു. താമരയിലയെ നനയ്ക്കാൻ വെള്ളത്തിനു കഴിയാത്തതുപോലെ, നിഃസ്വാർത്ഥിയായ മനുഷ്യനെ ഫലാസക്തി ജനിപ്പിച്ച് കർമ്മബദ്ധനാക്കാൻ കർമ്മം

---

1. യതഃ പ്രവൃത്തിർഭൂതാനാം യേന സർവ്വമിദം തതം
   സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ
   യത് കരോഷി യദശ്നാസി യജ്ജൂഹോഷി ദദാസി യത്
   യത് തപസ്യസി കൗന്തേയ തത് കുരുഷ്വ മദർപ്പണം
   ശുഭാശുഭഫലൈരേവം മോക്ഷ്യസേ കർമ്മബന്ധനൈഃ
   സന്ന്യാസയോഗയുക്താത്മാ വിമുക്തോ മാമുപൈഷ്യസി. (ഗീ. 18.46,9,27,28)

   സർവ്വപ്രാണികൾക്കും പ്രവർത്തനശക്തി യാതൊരീശ്വരനിൽനിന്നുണ്ടാകുന്നുവോ, യാതൊരീശ്വരനാൽ ഈ ജഗത്തു മുഴുവനും (മണ്ണുകൊണ്ടു കുടംപോലെ) വ്യാപ്തമായിരിക്കുന്നുവോ, ആ ഈശ്വരനെ സ്വകർമ്മംകൊണ്ടു ആരാധിച്ച് മനുഷ്യൻ ചിത്തശുദ്ധിനേടുന്നു. എന്തു ചെയ്യുന്നുവോ, എന്തു കഴിക്കുന്നുവോ, എന്തു ഹോമിക്കുന്നുവോ, എന്തു ദാനം ചെയ്യുന്നുവോ, എന്തു തപസ്സു ചെയ്യുന്നുവോ, അത്, എനിക്ക് ( ഈശ്വരന്ന്) അർപ്പണമായി ചെയ്യുക. ഇപ്രകാരം ശുഭാശുഭഫലങ്ങളെ കൊടുക്കുന്ന കർമ്മബന്ധനങ്ങളിൽനിന്ന് നീ മുക്തനാകും: കർമ്മസമർപ്പണയോഗത്തോടുകൂടിയ നീ, ജീവിച്ചിരിക്കെത്തന്നെ വിമുക്തനായി, ഒടുവിൽ എന്നെ പ്രാപിക്കുകയും ചെയ്യും.

2. ബ്രഹ്മണ്യാധായ കർമ്മാണി സംഗം ത്യക്ത്വാ കരോതി യഃ
   ലിപ്യതേ ന സ പാപേന പദ്മപത്രമിവാംഭസാ. (ഗീ. 5.10)

ശക്തിമത്തല്ല.[2] നിഃസ്വാർത്ഥനും നിഃസംഗനുമായ ഒരുവൻ ജനനിബിഡവും പാപഭൂയിഷ്ഠവുമായ ഒരു വൻനഗരത്തിൻെറ നടുക്കുതന്നെ താമസിച്ചാലും അയാളെ പാപങ്ങൾ തീണ്ടുന്നതല്ല.

ഇങ്ങനെയുള്ള പരിപൂർണ്ണസ്വാർത്ഥപരിത്യാഗത്തെ ഉദാഹരിക്കുന്ന ഒരു കഥയുണ്ട്.[1] കുരുക്ഷേത്രയുദ്ധത്തിനുശേഷം പഞ്ചപാണ്ഡവന്മാർ ഒരു മഹായാഗം നടത്തി, പാവങ്ങൾക്കായി വളരെ വലിയ ദാനങ്ങൾ ചെയ്തു. യാഗത്തിൻെറ മഹത്ത്വവും സമൃദ്ധിയും കണ്ട് സർവ്വജനങ്ങളും അദ്ഭുതപ്പെട്ടുപോയി. ഇങ്ങനെയൊരു യാഗം ലോകം മുമ്പു കണ്ടിട്ടില്ല എന്നവർ വാഴ്ത്തി. കർമ്മങ്ങൾ എല്ലാം കഴിഞ്ഞപ്പോൾ അവിടെ ഒരു ചെറിയ കീരി വന്നു. അതിൻെറ ശരീരത്തിലെ ഒരു പകുതി സ്വർണ്ണനിറവും മറ്റേ പകുതി തവിട്ടുനിറവുമായിരുന്നു. അത് യാഗശാലയുടെ തറയിൽ കിടന്നുരുളാൻ തുടങ്ങി! പിന്നീട് ചുറ്റുമുണ്ടായിരുന്നവരോടു പറഞ്ഞു; "നിങ്ങളൊക്കെ നുണയന്മാരാണ്: ഇതു യാഗമേയല്ല." "എന്ത്! ഇതു യാഗമല്ലെന്നോ നീ പറയുന്നത്! ദരിദ്രന്മാർക്ക് പണവും രത്നങ്ങളും വാരിക്കോരിക്കൊടുത്തതിൻെറ ഫലമായി അവരെല്ലാം സമ്പന്നന്മാരും സംതൃപ്തരുമായ കഥ നിനക്കറിഞ്ഞുകൂടേ? മനുഷ്യൻ ഇന്നേവരെ നടത്തിയിട്ടുള്ള യാഗങ്ങളിൽ വെച്ച് ഏറ്റവും അദ്ഭുതകരമായിട്ടുള്ള യാഗമാണിത്." എന്ന് അവർ പ്രതിവചിച്ചു. എന്നാൽ കീരി ഇങ്ങനെ പറഞ്ഞു; "ഒരിക്കൽ ഒരു ചെറുഗ്രാമത്തിൽ ഒരു സാധുബ്രാഹ്മണനും അദ്ദേഹത്തിൻെറ ഭാര്യയും മകനും മകൻെറ ഭാര്യയുംകൂടി താമസിച്ചിരുന്നു. അവർ വളരെ ദരിദ്രന്മാരായിരുന്നു. ധർമ്മാനുശാസനവും അദ്ധ്യാപനവും കൊണ്ടു കിട്ടിയ തുച്ഛമായ ദക്ഷിണകൾകൊണ്ടാണ് അവർ കഴിഞ്ഞുവന്നത്. അങ്ങനെയിരിക്കെ ആ രാജ്യത്ത് ഒരു വലിയ ക്ഷാമമുണ്ടായി. അതു മൂന്നു കൊല്ലത്തേയ്ക്കു നീണ്ടുനിന്നു. ആ സാധുബ്രാഹ്മണൻ മുമ്പെങ്ങുമുണ്ടായിട്ടില്ലാത്തവിധം കഷ്ടതയനുഭവിച്ചു. കൂടുംബത്തിനു പലനാൾ തുടരെ പട്ടിണി കിടക്കേണ്ടിവന്നു. ഒരുനാൾ ബ്രാഹ്മണനു ഭാഗ്യവശാൽ കുറച്ചു ബാർലിമാവു കിട്ടി. രാവിലെ അതു വീട്ടിൽ കൊണ്ടുവന്നു നാലുപേർക്കായി വീതിച്ചു. അവർ അതു ഭക്ഷിക്കാൻ തുടങ്ങുമ്പോഴേയ്ക്ക്, വാതില്ക്കൽ ആരോ മുട്ടുന്ന ശബ്ദം കേട്ടു. ബ്രാഹ്മണൻ വാതിൽ തുറന്നപ്പോൾ ഒരതിഥിയെയാ ണ്

---

ഒരു ഭൃത്യൻ യജമാനനുവേണ്ടിയെന്നതുപോലെ ഫലത്തിൽ സംഗം വിട്ട് ബ്രഹ്മാ(ഈശ്വരാ)ർപ്പണമായി ആരു കർമ്മം ചെയ്യുന്നുവോ അവനിൽ പാപം പറ്റുന്നില്ല. താമരയിലയെ വെള്ളം നനയ്ക്കാത്തതുപോലെ.

1. മാ. ഭാ. അശ്വ. 90 ....

കണ്ടത്. ഭാരതത്തിൽ അതിഥി ഒരു പൂജ്യപുരുഷനാകുന്നു. അദ്ദേഹം തല്ക്കാലത്തേയ്ക്കെങ്കിലും ഈശ്വരതുല്യനാണ്, ആ വിധ ത്തിൽ അദ്ദേഹത്തെ ഉപചരിക്കയും വേണം. അതിനാൽ സാധു ബ്രാഹ്മണൻ ആഗതനെ ആദരവോടെ അകത്തേയ്ക്കു സ്വാഗതം ചെയ്തിരുത്തിയിട്ട് തൻെറ വീതം ആഹാരം അദ്ദേഹത്തിൻെറ മുമ്പിൽ വെച്ചു സല്ക്കരിച്ചു. അതിഥി വേഗം അതു ഭക്ഷിച്ചുതീർത്തു പറ ഞ്ഞു; 'അയ്യോ: ബ്രാഹ്മണ! നിങ്ങൾ എന്നെ കൊന്നതുപോലെയായി. ഞാൻ പത്തു ദിവസമായി പട്ടിണി കിടക്കയാണ്: ഈ അല്പഭക്ഷണം എൻെറ വിശപ്പു വർദ്ധിപ്പിച്ചതേയുള്ളു.' അപ്പോൾ ബ്രാഹ്മണൻെറ ഭാര്യ, 'എൻെറ വീതം കൂടി അദ്ദേഹത്തിനു കൊടുക്കുക' എന്നു പറഞ്ഞു. ഭർത്താവ് അതിനു തടസ്സം പറഞ്ഞുവെങ്കിലും ഭാര്യ നിർബ്ബന്ധിച്ചു; 'ഇതാ ഒരു സാധുമനുഷ്യൻ. അതിഥിയായ അദ്ദേഹത്തിനുഭക്ഷണം കൊടുക്കേണ്ടത് ഗൃഹസ്ഥരായ നമ്മുടെ ധർമ്മമാകുന്നു. അങ്ങയുടെ വീതം കൊടുത്തുകഴിഞ്ഞിരിക്കയാൽ എൻെറ വീതംകൂടി കൊടുക്കേ ണ്ടത് ഗൃഹിണി എന്ന നിലയിൽ എൻെറ ധർമ്മമാണ്,' എന്നു പറ ഞ്ഞ്, തൻെറ വീതവും കൊടുത്തു. അതു കഴിച്ചശേഷം തൻെറ വിശപ്പ് ആളിക്കത്തുന്നതേയുള്ളു എന്നായി അതിഥി. അപ്പോൾ മകൻ പറഞ്ഞു; 'ഇതാ എൻെറ പങ്കുകൂടി എടുത്തുകൊള്ളുക: അച്ഛൻെറ ചുമതല നിറവേറ്റാൻ സഹായിക്കേണ്ടതു മകൻെറ കർത്ത വ്യമാണല്ലോ.' അതുംകൂടി ഭക്ഷിച്ചിട്ടും അതിഥിയുടെ വിശപ്പു ശമി ച്ചില്ല. അതിനാൽ മകൻെറ ഭാര്യ തൻെറ വീതവും കൊടുത്തു. അതു കൊണ്ട് അതിഥിക്കു മതിയാവുകയും അദ്ദേഹം അവരെ അനുഗ്രഹി ച്ചിട്ടു[1] യാത്രയാവുകയും ചെയ്തു. അന്നു രാത്രി ആ കുടുംബാംഗ ങ്ങൾ നാലുപേരും പട്ടിണികൊണ്ടു മരിച്ചു. ആ ബാർലിമാവിൻെറ ഏതാനും തരികൾ തറയിൽ വീണുകിടന്നിരുന്നു. ഞാൻ അതിൽ കിടന്നുരുണ്ടപ്പോൾ, എൻെറ പകുതി ശരീരം, ഇക്കാണുന്നതുപോലെ, സ്വർണ്ണനിറമായി. അതിനുശേഷം, അതുപോലുള്ള മറ്റൊരു യാഗം കാണാൻ ആശിച്ചുകൊണ്ട് ഞാൻ ലോകം മുഴുവൻ ചുറ്റിസ്സഞ്ചരിക്ക യായിരുന്നു:

1. അതിഥിയുടെ അനുഗ്രഹവാക്കുകൾ

ക്ഷുധാ നിർന്നുദതി പ്രജ്ഞാ ധർമ്മബുദ്ധിം വ്യപോഹതി
ബുഭുക്ഷാം ജയതേ യസ്തു സ്വർഗ്ഗം ജയതേ ധ്രുവം
യദാ ദാനരുചിഃ സ്യാദ് വൈ തദാ ധർമ്മോ ന സീദതി
സ്വർഗ്ഗദ്വാരം സുസൂക്ഷ്മം ഹി നരൈർമോഹാന്ന ദൃശ്യതേ.

(മ. ഭാ. അശ്വ. 90, 91–92)

വിശപ്പ് വിവേകത്തേയും ധർമ്മബുദ്ധിയേയും നശിപ്പിക്കുന്നു. അപ്പോൾ ജ്ഞാനം ഫലിക്കുന്നില്ല. തൻേറടം കെട്ടുപോകുന്നു. വിശപ്പ് ജയിക്കുന്നവൻ സ്വർഗ്ഗം ജയിച്ചിരിക്കുന്നു. ദാനരുചി വന്നുകഴിഞ്ഞാൽ ധർമ്മം തളരുന്നില്ല. സ്വർഗ്ഗദ്വാരം അതിസൂക്ഷ്മമാണ്. അവിവേകം കാരണം കാണപ്പെടുന്നില്ല.

പക്ഷേ ഒരിടത്തും കണ്ടില്ല. ഒരിടത്തുവെച്ചും എൻെറ ശരീരത്തിൻെറ മറ്റേപകുതി സ്വർണ്ണനിറമായി മാറിയില്ല. അതുകൊണ്ട ത്രേ ഇതു യാഗമല്ലെന്ന് ഞാൻ പറയുന്നത്."

ഇത്തരം ദാനാദർശം[1] ഭാരതവർഷത്തിൽനിന്നു പോയിത്തുടങ്ങിയിരിക്കുന്നു. മഹാത്മാക്കളുടെ എണ്ണം കുറഞ്ഞുകുറഞ്ഞുവരുന്നു. ഞാൻ ഇംഗ്ലീഷ് പഠിച്ചുതുടങ്ങിയ കാലത്ത് ഒരു ഇംഗ്ലീഷ് കഥാ പുസ്തകം വായിക്കയുണ്ടായി. അതിലൊരു കഥ കർത്തവ്യബോധ മുള്ള ഒരു ബാലനെക്കുറിച്ചായിരുന്നു. അവൻ വേലയ്ക്കുപോയി സമ്പാദിച്ച പണത്തിൻെറ ഒരംശം വൃദ്ധയായ മാതാവിനുകൊടുത്തു. ബാലൻെറ ഈ പ്രവൃത്തിയെ മൂന്നുനാലു പുറങ്ങളിൽ പ്രകീർത്തിച്ചി ട്ടുണ്ട്. അതിലെന്തിരിക്കുന്നു? ഈ കഥയുടെ ഗുണപാഠം ഒരു ഹിന്ദു ബാലന് ഒരിക്കലും മനസ്സിലാകയില്ല. 'ഓരോരുത്തരും അവനവൻെറ കാര്യം' എന്നുള്ള പാശ്ചാത്യമനോഭാവത്തെപ്പറ്റി കേട്ടതിനുശേഷം, ഇപ്പോൾ, എനിക്കതു മനസ്സിലാകുന്നുണ്ട്. ചിലർ അച്ഛനമ്മമാരേയും ഭാര്യാപുത്രാദികളേയും കഷ്ടത്തിലാക്കിക്കൊണ്ട്, എല്ലാം തനിയെ അനുഭവിക്കുന്നുണ്ട്. അത്തരം ഒരു നിലപാട് ഒരിക്കലും ഒരിടത്തും ഗൃഹസ്ഥൻെറ ആദർശമായിരിക്കാൻ പാടില്ല.

കർമ്മയോഗത്തിൻെറ മർമ്മമെന്തെന്ന് ഇപ്പോൾ നിങ്ങൾക്കു മനസ്സിലായിരിക്കുമല്ലോ: മരിക്കാൻ തുടങ്ങുന്ന നിമിഷത്തിൽപ്പോലും, സന്ദേഹങ്ങൾ ഉന്നയിക്കാതെ, പരോപകാരം ചെയ്യുക. ലക്ഷോപലക്ഷം പ്രാവശ്യം വഞ്ചിതനായാലും ഒരിക്കലും ഒരു ചോദ്യം ചോദിക്കാതെയും താന്താങ്ങളുടെ പ്രവൃത്തിയെപ്പറ്റി (ഞാൻ ചെയ്തത് എന്നിങ്ങനെ) ഒരിക്കലും അഭിമാനിക്കാതേയും ഇരിക്കുക. പാവപ്പെട്ടവർക്കു ദാനം ചെയ്തതിനെക്കുറിച്ച് വമ്പു പറയുകയോ അവരുടെ കൃതജ്ഞത പ്രതീക്ഷിക്കുകയോ ഒരിക്കലും ചെയ്യരുത്. നേരേമറിച്ച് ദാനധർമ്മങ്ങൾ ശീലിക്കാൻ ഒരു സന്ദർഭം നല്കിയതിനു നിങ്ങൾ അവരോടു കൃതജ്ഞരായിരിക്കുക. ഇങ്ങനെ നോക്കുമ്പോൾ, ഒരു ഉത്തമഗൃഹസ്ഥനായിരിക്കുകയെന്നുള്ളത് ഒരു ഉത്തമ സന്ന്യാസിയായിരിക്കുക എന്നുള്ളതിനേക്കാൾ വളരെയേറെ പ്രയാസമുള്ളതാണെന്നു വിശദമാകുന്നുണ്ടല്ലോ. യഥാർത്ഥമായ കർമ്മാചരണം അതുപോലെതന്നെ യഥാർത്ഥമായ സന്ന്യാസജീവിതത്തേക്കാൾ അധികം പ്രയാസമുള്ളതല്ലെങ്കിൽത്തന്നെ, തത്തുല്യം പ്രയാസമുള്ളതാണ്, തീർച്ച.

---

1. ന ധർമ്മഃ പ്രീയതേ താത ദാനൈർദത്തൈർമ്മഹാഫലൈഃ
   ന്യായലബ്ധൈര്യഥാ സൂക്ഷ്മൈഃ ശ്രദ്ധാപൂതൈഃ സ തുഷ്യതി
   (മാ. ഭാ. അശ്വ. 90–99)

ദൃഷ്ടമായി വളരെ ഫലം കൊടുക്കുന്ന ദാനംകൊണ്ടു ധർമ്മത്തിനു അത്ര ....

## അദ്ധ്യായം നാല്

## കർത്തവ്യം എന്നാൽ എന്ത്?

കർമ്മയോഗത്തെപ്പറ്റി മനസ്സിലാക്കുന്നതിനു കർത്തവ്യമെന്നാ ലെന്ത് എന്നറിയേണ്ടത് ആവശ്യമാകുന്നു. ഞാൻ വല്ലതും ഒന്നു ചെയ്യണമെന്നുണ്ടെങ്കിൽ, അത് എന്റെ കർത്തവ്യമാണെന്ന് ആദ്യം അറിയേണ്ടിയിരിക്കുന്നു: എങ്കിൽ പിന്നെ അതു ചെയ്യാൻ എനിക്കു സാധിക്കും. 'കർത്തവ്യ'ത്തെക്കുറിച്ച് ഓരോ ജനതയ്ക്കുമുള്ള ബോധം ഓരോ വിധത്തിലാണ്. ഒരു മുഹമ്മദീയൻ പറയും, തന്റെ ഗ്രന്ഥ മായ ഖുറാനിൽ എഴുതിയിട്ടുള്ളത് തന്റെ കർത്തവ്യമാണെന്ന്. വേദങ്ങളിൽ വിധിച്ചിട്ടുള്ളതാണ് തന്റെ കർത്തവ്യമെന്നു ഹിന്ദുവും, ബൈബിളിലെ ശാസനങ്ങളാണ് തനിക്കു കർത്തവ്യമെന്നു ക്രിസ്ത്യാനി യും പറയും. ജീവിതത്തിലെ അവസ്ഥാഭേദങ്ങളനുസരിച്ചും ചരിത്ര പരമായ കാലഘട്ടങ്ങളുടെ വ്യത്യാസമനുസരിച്ചും ജനവർഗ്ഗങ്ങളുടെ ഭേദമനുസരിച്ചും കർത്തവ്യത്തെക്കുറിച്ചുള്ള ധാരണകൾക്കു വൈവി ധ്യമുള്ളതായി കാണുന്നു. സാർവ്വലൗകികവും കേവലം സൂക്ഷ്മാർത്ഥ വാചിയുമായ മറ്റേതു പദത്തേയുംപോലെ കർത്തവ്യം എന്ന പദവും വ്യക്തമായി നിർവ്വചിക്കാൻ സാധ്യമല്ലാത്ത ഒന്നാകുന്നു. അതിന്റെ പ്രവർത്തനരീതികളേയും ഫലങ്ങളേയും അറിഞ്ഞ് തദ്വാരാ അതിനെ ക്കുറിച്ച് ഒരാശയം നേടുവാനേ നമുക്കു കഴിയൂ. നമ്മുടെ മുമ്പാകെ ചില സംഭവങ്ങൾ നടക്കുമ്പോൾ, അവയെ സംബന്ധിച്ച് ഒരു പ്രത്യേക രീതിയിൽ പ്രവർത്തിക്കാനുള്ള ഒരു ഉൾപ്രേരണ നമുക്കെല്ലാവർ ക്കും സ്വഭാവേനയോ പരിശീലനം ഹേതുവായിട്ടോ ഉണ്ടാകുന്നുണ്ട്. ഈ പ്രേരണയുണ്ടാകുമ്പോൾ മനസ്സ് ആ അവസ്ഥാവിശേഷത്തെ ക്കുറിച്ച് ആലോചിക്കാൻ തുടങ്ങുന്നു. നിലവിൽവന്ന പരിതോവസ്ഥ കളിൽ, ഒരു പ്രകാരം പ്രവർത്തിക്കുന്നതു നല്ലതാണെന്ന് മനസ്സിനു ചിലപ്പോൾ തോന്നും: മറ്റു സന്ദർഭങ്ങളിൽ അതേ പരിതഃസ്ഥിതിക ളിൽത്തന്നെ, അതേ പ്രകാരം പ്രവർത്തിക്കുന്നതു തെറ്റാണെന്നു തോന്നും. കർത്തവ്യത്തെക്കുറിച്ച് സാധാരണമായുള്ള ധാരണ, സജ് ജനങ്ങളെല്ലാം അവരവരുടെ മനഃസാക്ഷിയുടെ നിയോഗത്തെ ആദരി ച്ചു പ്രവർത്തിക്കുന്നു എന്നുള്ളതാണ്.[1] എന്നാൽ ഒരു കർമ്മത്തെ കർത്തവ്യമാക്കിത്തീർക്കുന്നതെന്താണ്? (വിശന്നിരിക്കുന്ന) ഒരു ക്രി സ്ത്യാനിക്ക് ഒരു കഷണം ഗോമാംസം കിട്ടിയാൽ അയാൾ സ്വപ്രാണ

1. വേദോഽഖിലോ ധർമ്മമൂലം സ്മൃതിശീലേ ച തദ്വിദാം
ആചാരശ്ചൈവ സാധൂനാം ആത്മനസ്തുഷ്ടിരേവ ച. (മനു. 2.6)

വേദം മുഴുവനും ധർമ്മമറിയാനുള്ള പ്രമാണമാണ്. വേദതത്വ ജ്ഞാന്മാരു ടെ സ്മൃതിയും ശീലവും പ്രമാണംതന്നെ. സജ്ജനങ്ങളുടെ ആചാരവും ആത്മസന്തുഷ്ടിയും ധർമ്മപ്രമാണമാകുന്നു.

രക്ഷാർത്ഥം അതു ഭക്ഷിക്കാതിരിക്കുകയോ, അല്ലെങ്കിൽ മറ്റൊരുവൻെറ പ്രാണരക്ഷാർത്ഥം അതു കൊടുക്കാതിരിക്കുകയോ ചെയ്യുന്നപക്ഷം താൻ തൻെറ കർത്തവ്യം നിറവേറ്റിയില്ലെന്ന് അയാൾക്കു തീർച്ചയായും തോന്നും: എന്നാൽ ഒരു ഹിന്ദു ആ മാംസക്കക്ഷണം ഭക്ഷിക്കാനോ മറ്റൊരു ഹിന്ദുവിനു കൊടുക്കാനോ ധൈര്യപ്പെടുന്നുവെങ്കിൽ കർത്തവ്യം നിറവേറ്റിയില്ല എന്ന് അയാൾക്കും അതുപോലെ തീർച്ചയായും തോന്നും: ഹിന്ദുവിൻെറ ശിക്ഷണപരിശീലനങ്ങൾ അയാളെക്കൊണ്ട് അങ്ങനെ തോന്നിപ്പിക്കുന്ന വിധത്തിലുള്ളവയാണ്. കഴിഞ്ഞ നൂറ്റാണ്ടിൽ ഇന്ത്യയിൽ തഗ്ഗുകൾ (Thugs) എന്നു വിളിക്കപ്പെട്ടിരുന്ന പ്രസിദ്ധ കവർച്ചസംഘക്കാർ ഉണ്ടായിരുന്നു. കഴിയുന്നവരെയൊക്കെ കൊന്ന് അവരുടെ സ്വത്ത് അപഹരിക്കുന്നതു തങ്ങളുടെ കർത്തവ്യമാണെന്ന് അവർ വിചാരിച്ചിരുന്നു. എത്രയും കൂടുതലാളുകളെ കൊല്ലുന്നുവോ അത്രയ്ക്കും തങ്ങൾക്കു നന്മയാണെന്ന് അവർ വിചാരിച്ചിരുന്നു. ഒരാൾ തെരുവീഥിയിലേയ്ക്ക് ഇറങ്ങി മറ്റൊരാളെ വെടിവെച്ചുകൊന്നാൽ അതിനെപ്പറ്റി താൻ ഒരു തെറ്റു ചെയ്തുപോയല്ലോ എന്നു വിചാരിച്ച് സാധാരണയായി പശ്ചാത്തപിക്കാനിടയുണ്ട്. എന്നാൽ, അതേ ആൾ തന്നെ സൈന്യത്തിൽ ഒരു ഭടൻെറ നിലയിൽ ഒന്നല്ല, ഇരുപതു പേരെ കൊന്നാലും തൻെറ കർത്തവ്യം സവിശേഷം നിർവ്വഹിച്ചു എന്നു വിചാരിച്ച് അത്രയ്ക്ക് ആഹ്ലാദിക്കുകയേയുള്ളുവെന്നു തീർച്ച. അതിനാൽ, ചെയ്യപ്പെടുന്ന കർമ്മത്തിൻെറ ബാഹ്യരൂപത്തെ ആസ്പദമാക്കി കർത്തവ്യത്തെ നിർവ്വചിക്കാവുന്നതല്ല എന്നു കാണുന്നു. കർത്തവ്യത്തിനു വസ്തുനിഷ്ഠമായ ഒരു നിർവ്വചനം നല്കുക കേവലം അസാദ്ധ്യം തന്നെ. എന്നാൽ കർത്തൃനിഷ്ഠമായി (കർമ്മം ചെയ്യുന്ന ആളിനെ ആസ്പദമാക്കി) കർത്തവ്യം ഉണ്ട്. നമ്മെ ഈശ്വരങ്കലേയ്ക്കു നയിക്കുന്ന ഏതൊരു കർമ്മവും സത്കർമ്മമാകുന്നു:[1] അതു നമ്മുടെ കർത്തവ്യവുമാണ്. നമ്മെ അധഃപതിപ്പിക്കുന്ന ഏതൊരു കർമ്മവും ദോഷമാകുന്നു: അതു നമുക്കു കർത്തവ്യമല്ലതാനും.[2] കർത്തൃനിഷ്ഠമായി നോക്കുമ്പോൾ, ചില കർമ്മങ്ങൾ നമ്മുടെ സ്വഭാവത്തിനു മേന്മയും ഔത്കൃഷ്ട്യവും ചേർക്കുന്നതിനു പര്യാപ്തങ്ങളാണെന്നും മറ്റു ചില കർമ്മങ്ങൾ നമ്മെ അധഃപതിപ്പിക്കു

---

1. ധർമ്മോ മദ്ഭക്തികൃത് പ്രോക്തോ ജ്ഞാനം ചൈകാത്മ്യദർശനം (ഭാ.11.19.27)
എന്നിൽ (ഈശ്വരനിൽ) പ്രേമമുളവാക്കുന്നതാണ് ധർമ്മം: ആത്മാവൊന്നു മാത്രമാണ് സത്യം എന്നു ദർശിക്കുന്നതു ജ്ഞാനവും

2. ധാരണാദ് ധർമ്മമിത്യാഹുർധർമ്മോ ധാരയതി പ്രജാഃ
യത്സ്യാദ് ധാരണസംയുക്തം സ ധർമ്മ ഇതി നിശ്ചയഃ.
(മ. ഭാ. ക. 69.59)
ധാരണം ചെയ്യുന്നതുകൊണ്ടു ധർമ്മമെന്നു പറയുന്നു. ധർമ്മം പ്രജകളെ ധരിക്കുന്നു. എന്താണ് ധാരണശക്തിയോടുകൂടിയത് അതുതന്നെ ധർമ്മമെന്നുനിശ്ചയിച്ചിരിക്കുന്നു. (തൻേറടംകൊടുത്തു താങ്ങിനിർത്തുന്നതു ധർമ്മം.)

ന്നതിനും നമ്മിലെ മൃഗീയത വളർത്തുന്നതിനും സഹായിക്കുന്നവയാണെന്നും കാണാൻ കഴിയും. എന്നാൽ പല പരിതഃസ്ഥിതിയിലും വർത്തിക്കുന്നവരായ നാനാജനങ്ങളെ സംബന്ധിച്ചും ഇന്നയിന്ന കർമ്മങ്ങൾക്ക് ഇന്നയിന്ന പ്രകാരത്തിലുള്ള പ്രവണതയാണുള്ളതെന്നു സൂക്ഷ്മമായി നിർണ്ണയിക്കുക സാധ്യമല്ല.[1] എങ്കിലും കർത്തവ്യത്തെക്കുറിച്ച്, സർവരാജ്യങ്ങളിലും സർവ്വകാലങ്ങളിലും സർവ്വസമ്പ്രദായങ്ങളിലുംപെട്ട മനുഷ്യർ പൊതുവെ അംഗീകരിച്ചിട്ടുള്ള ഒരാശയം മാത്രമുണ്ട്: അതിനെ സംസ്കൃതത്തിലുള്ള ഒരു വാക്യത്തിൽ ഇങ്ങനെ സംക്ഷേപിച്ചിരിക്കുന്നു; "ഒരു ജീവിയേയും ഹിംസിക്കാതിരിക്കുക.[2] പരോപകാരം പുണ്യവും പരപീഡനം പാപവും ആകുന്നു."[3]

ജനനത്തേയും ജീവിതത്തിലെ നിലകളേയും (വർണ്ണാശ്രമങ്ങളെ) ആശ്രയിച്ചുള്ള കർത്തവ്യങ്ങളെപ്പറ്റി ഭഗവദ്ഗീതയിൽ പലയിടത്തും പറയുന്നുണ്ട്. ജീവിതത്തിലെ വിവിധവ്യവഹാരങ്ങളോട് ഓരോ മനുഷ്യർക്കുമുള്ള മാനസികവും ധാർമ്മികവുമായ നിലപാട് ഏറിയ കൂറും അവരവരുടെ ജന്മത്തേയും ജീവിതത്തിലും സമുദായത്തിലും

---

1. തർക്കോഽപ്രതിഷ്ഠഃ ശ്രുതയോ വിഭിന്നാ
നൈകോ ഋഷിര്യസ്യ മതം പ്രമാണം
ധർമ്മസ്യ തത്ത്വം നിഹിതം ഗുഹായാം
മഹാജനോ യേന ഗതഃ സ പന്ഥാഃ. (മ. ഭാ. വ. 312.115)

യുക്തിവിചാരത്തിനു നിലയില്ല. വേദവിധികൾ (അധികാരഭേദമനുസരിച്ച്) വിഭിന്നങ്ങളാണ്. ഒരു ഋഷി (തത്ത്വം കണ്ടയാൾ)യുടെ മതം പ്രമാണമായെടുക്കാമെന്നുവെച്ചാൽ ഋഷിയും ഒന്നല്ല. ധർമ്മത്തിൻെറ യഥാർത്ഥസ്വരൂപം ഹൃദയഗുഹയിൽ മറഞ്ഞുകിടക്കുകയാണ്. അതുകൊണ്ട് അതറിഞ്ഞ മഹാത്മാക്കളെ നോക്കുക. അവർ പോയ വഴിതന്നെ നമുക്കു ഗതി.

2. ന ഹിംസ്യാത് സർവ്വഭൂതാനി മൈത്രായണഗതിശ്ചരേത്
നേദം ജീവിതമാസാദ്യ വൈരം കുർവ്വീത കേനചിത്. (മ. ഭാ. വ. 212,34)

ഒന്നിനെയും ഉപദ്രവിക്കരുത്, മൈത്രിയുടെ വഴിക്കുതന്നെ സഞ്ചരിക്കുക (ജീവിക്കുക)ഈ കൈവന്ന ജീവിതത്തെച്ചൊല്ലി ആരോടും വക്കാണത്തിനു പോകാതിരിക്കുക.

അഹിംസാ പരമോ ധർമ്മസ്തഥാഹിംസാ പരം തപഃ
അഹിംസാ പരമം സത്യം യതോ ധർമ്മഃ പ്രവർത്തതേ.
(മ. ഭാ. അനു. 115,25)

അഹിംസ പരമധർമ്മമാണ്. പരമമായ തപസ്സും പരമസത്യവും അഹിംസയാണ്. അതിനെ അധിഷ്ഠാനമാക്കി ധർമ്മം പ്രവർത്തിക്കുന്നു.

3. അഷ്ടാദശപുരാണേഷു വ്യാസസ്യ വചനദ്വയം
പരോപകാരഃ പുണ്യായ പാപായ പരപീഡനം

പതിനെട്ടു പുരാണങ്ങളിലായി വ്യാസൻ പറഞ്ഞതു രണ്ടാണ്. പരോപകാരംകൊണ്ടു പുണ്യം പരപീഡനംകൊണ്ടു പാപം.

അവർക്കുള്ള നിലയേയും ആശ്രയിച്ചിരിക്കുന്നു. അതിനാൽ നാം ഏതു സമുദായത്തിൽ ജീവിച്ചിരിക്കുന്നുവോ ആ സമുദായത്തിൻെറ ആദർശങ്ങൾക്കും പ്രവർത്തനരീതികൾക്കും അനുസരണമായി, നമുക്കു മേന്മയും ഔത്കൃഷ്ട്യവും കൈവരുത്തുന്ന കർമ്മങ്ങളിൽ ഏർപ്പെടേണ്ടതു നമ്മുടെ കർത്തവ്യമാകുന്നു.[1] എന്നാൽ ഒരേ ആദർശ ങ്ങളും പ്രവർത്തനരീതികളുമല്ല എല്ലാരാജ്യങ്ങളിലും നിലവിലുള്ള തെന്ന് പ്രത്യേകം ഓർമ്മവെയ്ക്കണം. ഒരു ജനതയ്ക്കു മറ്റൊരു ജനതയോടു തോന്നുന്ന വെറുപ്പിന് അധികം കാരണവും ഇക്കാര്യ ത്തിലുള്ള നമ്മുടെ അജ്ഞതയാകുന്നു. അമേരിക്കയിലെ ആചാരമ നുസരിച്ച് അവിടത്തുകാരൻ ചെയ്യുന്നതെല്ലാം ഉത്തമകർമ്മങ്ങളാണെ ന്നും, ആ ആചാരാനുസാരം പ്രവർത്തിക്കാത്ത ഏതൊരുത്തനും മഹാദുഷ്ടനായിരിക്കണമെന്നും അമേരിക്കക്കാരൻ വിചാരിക്കുന്നു. തൻെറ ആചാരങ്ങൾമാത്രമാണ് ശരിയായിട്ടുള്ളവ, അവയാണ് ലോക ത്തിലേയ്ക്കും ഒന്നാംതരം, അവ അനുസരിക്കാത്തവൻ ഏറ്റവും ദുഷ്ടനാണ്, എന്നിങ്ങനെ ഒരു ഹിന്ദു വിചാരിക്കുന്നു. ഇതു നമു ക്കെല്ലാവർക്കും സ്വാഭാവികമായി വരാവുന്ന ഒരു തെറ്റാണ്. എന്നാൽ ഇതിൽനിന്നു വളരെ അനർത്ഥങ്ങൾ ഉണ്ടാകുന്നുണ്ട്: ലോകത്തിൽ കാണുന്ന വിദ്വേഷങ്ങളിൽ പകുതിക്കും ഹേതു ഇതാണ്. ഞാൻ ഈ നാട്ടിൽ വന്നശേഷം ചിക്കാഗോനഗരത്തിലെ പ്രദർശനവീഥിയിൽ ക്കൂടി നടന്നു പോകുമ്പോൾ പിന്നിൽ നിന്നൊരാൾ എൻെറ തലപ്പാ വു പിടിച്ചു വലിച്ചു. തിരിഞ്ഞുനോക്കിയപ്പോൾ, വൃത്തിയായി വസ്ത്ര ധാരണം ചെയ്ത് കാഴ്ചയിൽ മാന്യനെന്നു തോന്നിച്ച ഒരു വ്യക്തിയെ യാണ് കണ്ടത്. ഞാൻ അയാളോടു സംസാരിച്ചു. എനിക്ക് ഇംഗ്ലീഷ് അറിയാമെന്നു കണ്ടപ്പോൾ അയാൾ വളരെ ലജ്ജിച്ചു. മറ്റൊരിക്കൽ അതേ വീഥിയിൽവെച്ച് വേറൊരാൾ എന്നെപ്പിടിച്ചുന്തി. "നിങ്ങൾ എന്തിനാണ് അങ്ങനെ ചെയ്തതെന്ന് ഞാൻ ചോദിച്ചപ്പോൾ, അയാളും ലജ്ജിതനായി, "നിങ്ങൾ എന്തിന് ഈ വേഷം കെട്ടിയിരിക്കുന്നു?" എന്നു പരുങ്ങിപ്പതറി ഒരു സമാധാനം പറഞ്ഞു. ഈവക മനുഷ്യരു ടെ സഹഭാവം അവരുടെ ഭാഷയുടേയും സ്വന്തം വസ്ത്രധാരണരീതി യുടേയും അതിർത്തിക്കുള്ളിൽ മാത്രമേ വ്യാപരിക്കുന്നുള്ളു. പ്രബല ന്മാരായ ജനവർഗ്ഗങ്ങൾ ബലഹീനരായവരെ പീഡിപ്പിക്കുന്നതിന് അധികവും ഹേതു ഈ പൂർവ്വധാരണയാണ്. മനുഷ്യസഹോദരന്മാർ ക്കു തമ്മിൽ തോന്നേണ്ട സഹാനുഭൂതിയെ അതു വറ്റിച്ചുകളയുന്നു. എൻെറ വസ്ത്രധാരണരീതി ഹേതുവായി എന്നോട് അപമര്യാദയായി പെരുമാറുകയും ഞാൻ അയാളെപ്പോലെ വസ്ത്രം ധരിക്കാത്തതെന്തെ ന്നു ചോദിക്കുകയും ചെയ്ത ആ മനുഷ്യൻ വളരെ നല്ലവനായിരി

1. സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ. (ഗീ. 18.45)

ക്കാം. എന്നാൽ മറ്റൊരു രീതിയിൽ വസ്ത്രം ധരിച്ച ഒരു മനുഷ്യനെക്ക ണ്ടപ്പോഴേയ്ക്കും അയാളുടെ സ്വഭാവത്തിലെ സൗഹൃദമെല്ലാം നശി ച്ചുപോയി. എല്ലാ രാജ്യങ്ങളിലും വിദേശീയർ ചൂഷണത്തിനു വിധേയ രാകുന്നു: കാരണം, അവർക്ക് അവിടെ സ്വയം രക്ഷിക്കാനുള്ള വഴി അറിഞ്ഞുകൂടാ. അങ്ങനെ, അവർ തങ്ങൾ കണ്ട രാജ്യക്കാരെക്കുറിച്ചു തെറ്റായ ധാരണകളോടുകൂടി സ്വന്തംനാട്ടിലേയ്ക്കു മടങ്ങുന്നു. കപ്പൽക്കാർ, പട്ടാളക്കാർ, കച്ചവടക്കാർ മുതലായവർ മറുനാടുകളിൽ വളരെ അസാധാരണമായി പെരുമാറുന്നു: അവർ സ്വന്തം രാജ്യത്ത് അങ്ങനെ പെരുമാറുവാൻ സ്വപ്നേപി വിചാരിക്കുകയില്ല. പക്ഷേ ഇതു കൊണ്ടാവാം, ചൈനക്കാർ യൂറോപ്യന്മാരെയും അമേരിക്കക്കാരെയും 'പരദേശിപ്പിശാചുകൾ' എന്നു വിളിക്കുന്നത്. പാശ്ചാത്യരുടെ ജീവിത ത്തിലെ വിശിഷ്ടവും സരളവുമായ ഭാഗങ്ങൾ കണ്ടിരുന്നുവെങ്കിൽ, അവർ ഇങ്ങനെ ചെയ്യുമായിരുന്നില്ല.

അതുകൊണ്ട് നാം ഓർമ്മിക്കേണ്ട ഒരു സംഗതി, അന്യരുടെ കർത്തവ്യത്തെ അവരുടെ ദൃഷ്ടിയിൽക്കൂടിത്തന്നെ കാണാൻ എപ്പോ ഴും ശ്രമിക്കേണ്ടതാണെന്നും, അന്യജനതകളുടെ ആചാരങ്ങളെക്കു റിച്ച് വിധികല്പിക്കുവാൻ നമ്മുടെ സ്വന്തം മാനദണ്ഡം ഒരിക്കലും ഉപയോഗിക്കരുതെന്നുമാകുന്നു. ഞാൻ ജഗത്തിന്റെ മാനദണ്ഡമല്ല. ഞാൻ സ്വയം ലോകത്തിനൊത്തു ഒതുങ്ങിക്കൊള്ളുകയാണ് വേ ണ്ടത്. അല്ലാതെ ലോകം എനിക്കൊത്തൊതുങ്ങുന്നതല്ല. അങ്ങനെ ചുറ്റുപാടുകൾ നമ്മുടെ കർത്തവ്യത്തിന്റെ പ്രകൃതത്തിനു മാറ്റം വരുത്തുന്നുണ്ടെന്നും, ഓരോ സമയത്തും നമ്മുടെ കർത്തവ്യമായി കാണുന്ന കർമ്മങ്ങളെ ചെയ്തുകൊണ്ടിരിക്കുകയാണു ലോകത്തിൽ നമുക്ക് ഉത്തമമായിട്ടുള്ളതെന്നും വരുന്നു. ജന്മവശാൽ കർത്തവ്യ മായി വന്നുചേർന്നിട്ടുള്ള കർമ്മങ്ങൾ നമുക്കു ചെയ്യാം. അതു ചെ യ്തുകഴിഞ്ഞാൽപ്പിന്നെ ജീവിതത്തിലും ജനസമുദായത്തിലും നമുക്കുള്ള നില ഹേതുവായി വന്നിട്ടുള്ള കർത്തവ്യങ്ങൾ ചെയ്യാം. എന്നാൽ മനുഷ്യപ്രകൃതിയെ സംബന്ധിച്ച് ഒരു വലിയ അപകട മുണ്ട്. മനുഷ്യർ ഒരിക്കലും ആത്മപരീക്ഷണം ചെയ്യുകയില്ല. രാജാ വിനെപ്പോലെ സിംഹാസനം വാഴാൻ തനിക്കും യോഗ്യതയുണ്ട് എന്ന് അവൻ വിചാരിക്കുന്നു. അങ്ങനെ യോഗ്യതയുണ്ടെങ്കിൽത്തന്നേയും, അയാൾ തൽക്കാലം ഏതു പടിയിലിരിക്കുന്നുവോ, അതിനോടനുബ ന്ധിച്ച കർത്തവ്യം നിറവേറ്റിയതായി ആദ്യം കാണിക്കണം: അപ്പോൾ അതിലും ഉപരിയായ കർത്തവ്യങ്ങൾ വന്നുചേരും. നാം ലോകത്തിൽ ആത്മാർത്ഥതയോടെ കർമ്മങ്ങളിലേർപ്പെട്ടുതുടങ്ങുമ്പോൾ, പ്രകൃതി നമ്മെ ഇടത്തും വലത്തും പ്രഹരിക്കയും അങ്ങനെ നമ്മുടെ യഥാർ ത്ഥസ്ഥാനം കണ്ടുപിടിക്കുവാൻ സഹായിക്കയും ചെയ്യുന്നു. തനിക്ക്

അർഹതയില്ലാത്ത സ്ഥാനത്ത് ദീർഘകാലം തൃപ്തികരമായി ഇരിക്കാൻ ഒരുവനും സാധിക്കയില്ല. പ്രകൃതിയുടെ ക്രമീകരണപ്രവൃത്തിയിൽ പിറുപിറുത്തിട്ടു കാര്യമില്ല. താണതരം ജോലി ചെയ്യുന്നതുകൊണ്ട് ആരും താണവനാകയില്ല. ഏർപ്പെട്ടിരിയ്ക്കുന്ന കർത്തവ്യങ്ങളുടെ സ്വഭാവം കൊണ്ടുമാത്രം ആരേയും മതിക്കാവുന്നതല്ല: മറിച്ച്, കർത്തവ്യങ്ങളെ ഏതുവിധം നിറവേറ്റുന്നു എന്നും ഏതു മനോഭാവത്തോടെ നിറവേറ്റുന്നു എന്നും നോക്കിയാണ് സകലരേയും മതിക്കേണ്ടത്.

കർത്തവ്യത്തെപ്പറ്റിയുള്ള ഈ ഭാവനയ്ക്കുതന്നെ മാറ്റം വരുമെന്നും, കർമ്മം ഏറ്റവും മഹത്തായിത്തീരുന്നത് അതിനു പ്രേരകമായി യാതൊരു സ്വാർത്ഥോദ്ദേശ്യവും ഇല്ലാതിരിക്കുമ്പോൾ മാത്രമാണെന്നും ഇതിനുപരി നമുക്കു കാണാം. എന്നിരുന്നാലും കർത്തവ്യബോധത്തോടുകൂടി ചെയ്യപ്പെടുന്ന കർമ്മമാണ് കർത്തവ്യബോധത്തിൽനിന്നു വിമുക്തമായ (ഉദ്ദേശരഹിതമായ) കർമ്മത്തിലേയ്ക്കു നമ്മെ നയിക്കുന്നത്. കർമ്മം അർച്ചനയായി–അല്ല, അതിനേക്കാൾ മെച്ചമായ എന്തോ ആയി– തീരുന്നതെപ്പോഴോ, അപ്പോൾ കർമ്മം കർമ്മത്തിനുവേണ്ടിത്തന്നെ ചെയ്യപ്പെടും. കർത്തവ്യത്തെ സംബന്ധിച്ച തത്ത്വശാസ്ത്രം, ആയതു സദാചാരത്തിൻെറ രൂപത്തിലായാലും പ്രേമത്തിൻെറ രൂപത്തിലായാലും, മറ്റു യോഗങ്ങളിലെപ്പോലെതന്നെയാണ്. ലക്ഷ്യം, ജീവഭാവത്തെ തേച്ചുമാച്ച് പരമാത്മാവു തെളിഞ്ഞു പ്രകാശിക്കുമാറാക്കുകയാണ്, മനുഷ്യൻെറ ശക്തികൾ ജീവിതത്തിൻെറ അധോഭൂമികകളിൽ ചിന്നിച്ചിതറിപ്പോകുന്നതു കുറച്ചുകുറച്ചുകൊണ്ടു വന്ന് ഉന്നതഭൂമികകളിൽ ആത്മാവു പ്രകാശിക്കാൻ സാധിക്കുമാറാക്കുകയാണ്. ഇതു സാധിക്കേണ്ടത് അധമമായ ആഗ്രഹങ്ങളുടെ നിരന്തരമായ നിഷേധംകൊണ്ടാകുന്നു. കർത്തവ്യനിർവ്വഹണത്തിന് ഇതു കർശനമായ ആവശ്യമാണുതാനും.[1] ഇങ്ങനെ പ്രവൃത്തി, അനുഭവം എന്നീ രണ്ടു മണ്ഡലങ്ങളിൽക്കൂടി അറിഞ്ഞോ അറിയാതെയോ വികാസം പ്രാപിച്ചുവന്നതാണ് സമുദായസംഘടന മുഴുവനും. സ്വാർത്ഥതയെ സങ്കോചിപ്പിച്ച് മനുഷ്യൻെറ പരമാർത്ഥസ്വരൂപത്തിൻെറ അപരിച്ഛിന്നമായ അഭിവ്യക്തിക്കു വഴി തുറക്കുകയാണ് ഇതു മൂലം ചെയ്യുന്നത്.

കർത്തവ്യാനുഷ്ഠാനം ദുർല്ലഭമായിട്ടേ രുചികരമായിരിക്കൂ. പ്രേമംകൊണ്ട് അതിൻെറ ചക്രങ്ങൾക്കു സ്നിഗ്ദ്ധത കൊടുക്കുമ്പോൾ മാത്രമേ അതു മിനുസമായി പ്രവർത്തിക്കൂ. അല്ലാത്ത പക്ഷം നിരന്ത

1. നാവിരതോ ദുശ്ചരിതാന്നാശാന്തോ നാസമാഹിതഃ
നാശാന്തമാനസോ വാപി പ്രജ്ഞാനേനൈനമാപ്നുയാത്. (ക. 2.24)

ദുശ്ചരിതങ്ങളിൽനിന്നു വിരമിക്കാത്തവനോ ഇന്ദ്രിയചാപല്യംകൊണ്ടു അശാന്തനായിട്ടുള്ളവനോ മനസ്സിനടക്കംവരാത്തവനോ മനഃസമാധാനത്തിൻെറ ഫലം ആഗ്രഹിച്ചു അശാന്തനായവനോ ആത്മാവിനെ കിട്ടാൻ പോകുന്നില്ല.

രമായ ഉരസലിനാണ് വക. പ്രേമമില്ലെങ്കിൽ മാതാപിതാക്കൾക്കു സന്താനങ്ങളോടും സന്താനങ്ങൾക്കു മാതാപിതാക്കളോടും അതു പോലെ ഭാര്യാഭർത്താക്കന്മാർക്കു പരസ്പരവും ഉള്ള കർത്തവ്യങ്ങൾ എങ്ങനെ അനുഷ്ഠിക്കുവാൻ കഴിയും? ഉരസലിൻെറ ദൃഷ്ടാന്തങ്ങൾ ദിനംപ്രതി നാം ജീവിതത്തിൽ കണ്ടുമുട്ടുന്നില്ലേ? കർത്തവ്യം പ്രേമ ത്തിൽക്കൂടി മാത്രമാണ് ഹൃദ്യമായിത്തീരുന്നത്. പ്രേമം സ്വാതന്ത്ര്യ ത്തിൻെറ അന്തരീക്ഷത്തിൽ മാത്രമേ പ്രകാശിക്കൂ. ഇന്ദ്രിയങ്ങളുടെ കിങ്കരനായിരിക്കുന്നത് – ക്രോധം, അസൂയ തുടങ്ങി മനുഷ്യ ജീവിത ത്തിൽ നിത്യേനയുണ്ടാകാറുള്ള ഒരു നൂറുകൂട്ടം ക്ഷുദ്രഭാവങ്ങളുടെ അടിമയായി കഴിയുന്നത്[1] – സ്വാതന്ത്ര്യമാണോ? ജീവിതത്തിൽ കാണു ന്ന ഇത്തരം പാരുഷ്യങ്ങളുടെ നടുവിൽ സ്വാതന്ത്ര്യത്തിൻെറ ഉച്ചതമ മായ പ്രകാശനം തിതിക്ഷയാകുന്നു. സഹിഷ്ണുത കുറഞ്ഞവരും ഈർഷ്യാലുക്കളുമായ സ്ത്രീകൾ സ്വന്തം പ്രകൃതിയുടെ അടിമകളായി തങ്ങളുടെ ഭർത്താക്കന്മാരെ കുറ്റപ്പെടുത്താനും സ്വന്തം സ്വാതന്ത്ര്യം – സ്വാതന്ത്ര്യമെന്ന് അവർ വിചാരിക്കുന്നു – പ്രഖ്യാപിക്കാനും ഇടയു ണ്ട്. എന്നാൽ അവരുടെ പെരുമാറ്റം സ്വന്തം അടിമത്തത്തെ തെളിയി ക്കുകയാണ് ചെയ്യുന്നതെന്ന് അവർ അറിയുന്നില്ല. ഭാര്യമാരെ എന്നും കുറ്റപ്പെടുത്തിക്കൊണ്ടിരിക്കുന്ന ഭർത്താക്കന്മാരുടെ കാര്യവും ഇതു പോലെതന്നെയാകുന്നു.

പുരുഷനിലാകട്ടെ സ്ത്രീയിലാകട്ടെ ചാരിത്രമാകുന്നു ഒന്നാമതായി വേണ്ട ഗുണം. എത്രതന്നെ അപഥസഞ്ചാരം നടത്തിയവനായാലും, അവനെ സ്നേഹിക്കുന്നവളും പതിവ്രതയും സൗമ്യശീലയും ആയ ഒരു ഭാര്യയ്ക്കു നേർവഴിയിലേയ്ക്കു തിരിച്ചുകൊണ്ടുവരാൻ കഴി യാത്ത പുരുഷൻ വളരെ ദുർല്ലഭമായിരിക്കും. ലോകം അത്രമാത്രം ദുഷിച്ചുപോയിട്ടില്ല. മൃഗീയസ്വഭാവക്കാരായ ഭർത്താക്കന്മാരെപ്പറ്റിയും പുരുഷന്മാരുടെ ചാരിത്രവിഹീനതയെപ്പറ്റിയും ലോകത്തിലെല്ലായിട വും ധാരാളം പറഞ്ഞുകേൾക്കുന്നുണ്ട്: എന്നാൽ മൃഗീയസ്വഭാവ ക്കാരും ചാരിത്രശൂന്യരുമായ സ്ത്രീകളും പുരുഷന്മാരോളംതന്നെ ഉണ്ടെന്നുള്ളതു പരമാർത്ഥമല്ലേ? സ്ത്രീകളെല്ലാം, അവർതന്നെ നിര ന്തരം ഘോഷിക്കുന്നതിൽനിന്നു വിശ്വസിക്കേണ്ടതുപോലെ, സാദ്ധ്വി കളും പവിത്രകളും ആയിരുന്നുവെങ്കിൽ, ലോകത്തിൽ അപവിത്രനായ

---

1. ഇന്ദ്രിയാണാം തു സർവ്വേഷാം വശ്യാത്മാ ചലിതസ്മൃതിഃ
ആത്മനഃ സംപ്രദാനേന മർത്ത്യോ മൃത്യുമുപാശ്നുതേ.

(മ. ഭാ. ശാ. 245.8)

ഒരുവൻ ആദ്യം ആത്മതത്ത്വം വിസ്മരിക്കുന്നു: പിന്നെ അയാളുടെ മനസ്സ് ഇന്ദ്രിയങ്ങളുടെയെല്ലാം വശീകരണത്തിലകപ്പെടുന്നു. അതോടെ ഇന്ദ്രിയങ്ങൾ ചെന്നു മൃത്യുവിനെ ആസ്വദിച്ചു മർത്ത്യനാകുകയാണ്. ചാകുകയാണ്, ചെയ്യുന്നത്. അല്ലാതെ മൃത്യു ആരെയും കൊല്ലുന്നില്ല.

ഒരു പുരുഷൻപോലും ഉണ്ടായിരിക്കയില്ല എന്ന് എനിക്കു പൂർണ്ണ ബോധ്യമുണ്ട്. ചാരിത്രത്തിനും പവിത്രതയ്ക്കും കീഴടക്കാൻ കഴി യാത്ത എന്തു മൃഗീയതയാണുള്ളത്? തൻെറ ഭർത്താവൊഴികെയുള്ള മറ്റെല്ലാ പുരുഷന്മാരേയും പുത്രതുല്യം കരുതി, അവരോടെല്ലാം അമ്മയുടെ മനോഭാവം പുലർത്തിപ്പോരുന്ന, മനസ്വിനിയും ചാരിത്ര വതിയുമായ ഒരു സ്ത്രീയുടെ മുമ്പിൽ വരുന്ന ഏതൊരു പുരുഷനും അയാൾ എത്രതന്നെ മൃഗതുല്യനായിരുന്നാലും, താൻ ഒരു ദിവ്യ സന്നിധിയിലെ പാവനമായ വായുശ്വസിക്കുന്നതായി തോന്നാതിരിക്ക യില്ല. ആ സ്ത്രീയുടെ നൈർമ്മല്യശക്തി[1] അത്ര വർദ്ധിച്ചിരിക്കും. അതുപോലെതന്നെ, ഏതൊരു പുരുഷനും തൻെറ ഭാര്യയല്ലാത്ത ഏതൊരു സ്ത്രീയേയും തൻെറ അമ്മയെപ്പോലെയോ പുത്രിയെപ്പോലെ യോ സഹോദരിയെപ്പോലെയോ കരുതേണ്ടതാകുന്നു. ഒരു ധർമ്മോപ ദേഷ്ടാവാകാൻ ആഗ്രഹിക്കുന്ന മനുഷ്യൻ എല്ലാ സ്ത്രീകളേയും തൻെറ അമ്മയെപ്പോലെ വിചാരിച്ച് അവരോട് എല്ലായ്പോഴും ആ വിധം പെരുമാറേണ്ടതാകുന്നു.

മാതൃപദമാണ് ലോകത്തിലേയ്ക്ക് അത്യുച്ചമായത്.[2] എന്തു കൊണ്ടെന്നാൽ അതത്രേ ഏറ്റവും കൂടിയ നിഃസ്വാർത്ഥത അഭ്യസിക്കാനും പ്രയോഗിക്കാനും ഉള്ള ഏകസ്ഥാനം. ഒരമ്മയുടെ പ്രേമത്തേക്കാൾ ഉപരിയായിട്ടുള്ളത് ഈശ്വരൻെറ പ്രേമം ഒന്നുമാത്രമേയുള്ളു. മറ്റു പ്രേമങ്ങളെല്ലാം അതിനു താഴെ നില്ക്കും. മക്കളുടെ കാര്യം ആദ്യം ചിന്തിച്ചിട്ട് പിന്നീടുമാത്രം സ്വന്തം കാര്യം ചിന്തിക്കുകയെന്നത് അമ്മ യുടെ ധർമ്മമാകുന്നു. അങ്ങനെയല്ലാതെ, മാതാപിതാക്കൾ എപ്പോഴും സ്വന്തം കാര്യം ആദ്യം ആലോചിച്ചാൽ, അവരും സന്താനങ്ങളും

---

1. നളനു ദമയന്തിയെ കാട്ടിൽ ഒറ്റയ്ക്കു വിട്ടിട്ട് ഓടിപ്പോകാൻ ഒരു പേടി യും ഇല്ലായിരുന്നു. ദമയന്തിയെ സ്വന്തം തേജസ്സു രക്ഷിച്ചുകൊള്ളുമെന്നു നളനു ധൈര്യമുണ്ടായിരുന്നു.

ന ചൈഷാ തേജസാ ശക്യാ കൈശ്ചിദ്ധർഷയിതും പഥി
യശസ്വിനീ മഹാഭാഗാ മദ്ഭക്തേയം പതിവ്രതാ. (മാ. ഭാ. വ. 62.14)

തേജസ്സുകാരണം ഇവളെ അതിക്രമിക്കാൻ വഴിയിൽ ആർക്കും സാദ്ധ്യമല്ല. ഇവൾ ധർമ്മകീർത്തിയുള്ളവളാണ്. മഹിമയേറിയവളും എന്നെ ഈശ്വരതുല്യം സേവിച്ച പതിവ്രതയുമാണ്.

സാവിത്രിക്കു ചാരിത്രശുദ്ധികാരണം യമലോകത്തേക്കും മാർഗ്ഗവിഘ്നമുണ്ടായില്ല.

തപസാ ഗുരുഭക്ത്യാ ച ഭർത്തുഃ സ്നേഹാദ് വ്രതേന ച
തുവ ചൈവ പ്രസാദേന ന മേ പ്രതിഹതാ ഗതിഃ. (മ. ഭാ. വ. 296.21)

തപസ്സ്, ഗുരുഭക്തി, ഭർത്തൃസ്നേഹം, വ്രതം അങ്ങയുടെ (യമൻെറ) പ്രസാദം ഇവ കാരണം എനിക്കു വഴി ഒട്ടുംതന്നെ മുട്ടിയില്ല.

നാസ്തി മാതൃസമാ ഛായാ നാസ്തി മാതൃസമാ ഗതിഃ
നാസ്തി മാതൃസമം ത്രാണം നാസ്തിമാതൃസമാ പ്രിയാഃ. (മ. ഭാ. ശാ. 265.30)

അമ്മയെപ്പോലെ ഒരു തണലോ ആശ്രയമോ, രക്ഷയോ പ്രിയമോ ഇല്ല.

തമ്മിലുള്ള ബന്ധം പക്ഷികളും പക്ഷിക്കുഞ്ഞുങ്ങളും തമ്മിലുള്ള ബന്ധം പോലെയായിത്തീരും: ചിറകു മുളച്ചുകഴിഞ്ഞാൽ പിന്നീട് പക്ഷിക്കുഞ്ഞുങ്ങൾ അവയുടെ മാതാപിതാക്കളെ അറിയുന്നില്ല. എല്ലാ സ്ത്രീകളെയും പരമേശ്വരിയുടെ പ്രതീകങ്ങളായി കാണ്മാൻ കഴിവുള്ള പുരുഷൻ ധന്യൻ. എല്ലാ പുരുഷന്മാരെയും പരമേശ്വരന്റെ പ്രതീകങ്ങളായി കാണ്മാൻ കഴിവുള്ള സ്ത്രീയും ധന്യ. തങ്ങളുടെ മാതാപിതാക്കളെ ഈശ്വരത്വത്തിന്റെ പ്രത്യക്ഷമൂർത്തികളായി[1] കാണുന്ന മക്കളും ധന്യരാണ്.

ഉയർച്ചയ്ക്ക് ഒരു വഴിയേയുള്ളു: അത്, നമ്മുടെ അടുത്തെത്തിയ കർത്തവ്യം നിർവ്വഹിച്ചു ശക്തിയാർജ്ജിച്ചുകൊണ്ട് അത്യുച്ചപദത്തിലെത്തുന്നതുവരെ മുന്നോട്ടു പോവുകയാകുന്നു. ഒരു യുവസന്ന്യാസി[2] വനത്തിൽ പോയി അവിടെയിരുന്നു ധ്യാനപൂജാദികൾ നടത്തുകയും ദീർഘകാലം യോഗം അഭ്യസിക്കയും ചെയ്തു. അനേകസംവത്സരക്കാലത്തെ കഠിനപ്രയത്നത്തിനും അഭ്യാസത്തിനും ശേഷം, ഒരു ദിവസം അയാൾ ഒരു മരച്ചുവട്ടിൽ ഇരിക്കുകയായിരുന്നു. കുറെ ഉണങ്ങിയ ഇലകൾ അയാളുടെ തലയിൽ വന്നുവീണു. മേല്പോട്ടു നോക്കിയപ്പോൾ വൃക്ഷാഗ്രത്തിൽ ഒരു കാക്കയും കൊക്കും തമ്മിൽ പൊരുതുന്നതു കണ്ടു. അയാൾക്കു കോപമുണ്ടായി. "എന്ത് എന്റെ തലയിൽ ഉണക്കയിലകൾ വീഴ്ത്തുവാൻ നിങ്ങൾക്കു ധൈര്യം വന്നോ?" ഇങ്ങനെ പറഞ്ഞുകൊണ്ട് അയാൾ ആ പക്ഷികളെ ക്രോധ ത്തോടെ നോക്കി. അപ്പോൾ, അയാളുടെ ശിരസ്സിൽനിന്ന് ഒരു അഗ്നിജ്വാല പുറപ്പെട്ടുചെന്ന് ആ പക്ഷികളെ ദഹിപ്പിച്ചു. അയാളുടെ യോഗശക്തി അത്രയ്ക്കുണ്ടായിരുന്നു. യോഗശക്തിയുടെ ഈ പൗഷ് കല്യത്തിൽ – ഒരു നോട്ടംകൊണ്ട് കാക്കയേയും കൊക്കിനേയും ഭസ്മീകരിക്കാൻ തനിക്കു കഴിഞ്ഞില്ലേ! – അയാൾ സന്തുഷ്ടനായി, ആഹ്ലാദത്താൽ ഏതാണ്ടു മതിമറന്നു. കുറച്ചു കഴിഞ്ഞ് ഭിക്ഷയെടു ക്കുവാൻ അയാൾക്ക് നഗരത്തിലേയ്ക്കു പോകേണ്ടിയിരുന്നു. അവിടെച്ചെന്ന് ഒരു വീട്ടിനു പുറത്തുനിന്ന് "ഭവതി, ഭിക്ഷാംദേഹി" എന്നു പറഞ്ഞു. "കുറച്ചു നിൽക്കൂ മകനേ" എന്ന് വീട്ടിനുള്ളിൽനിന്നും മറുപടി കിട്ടി. "എടീ നീചേ, നീ എന്നെ നിറുത്തിത്താമസിപ്പിക്കയോ! എന്റെ ശക്തി നീ അറിഞ്ഞിട്ടില്ല," എന്നിങ്ങനെ ആ യുവയോഗി തന്നത്താൻ വിചാരിച്ചു. ഈ വിചാരം അയാളുടെ ഉള്ളിൽക്കൂടി കടന്നുപോകുന്നതിനിടയിൽ വീട്ടിനുള്ളിൽനിന്ന് ശബ്ദം വീണ്ടും കേൾക്കാറായി; "കുഞ്ഞേ, നീ

1. പിതാ മാതാ ച ഭഗവന്നേതൗ മേ ദൈവതം പരം
യദ്ദൈവതേഭ്യഃ കർത്തവ്യം തദേതാഭ്യാം കരോമ്യഹം. (മ. ഭാ. വ. 213.18)
ഈ മാതാപിതാക്കൾ എന്റെ പരദേവതയാണ്. ദേവനുള്ള പൂജ ഞാൻ ഇവർക്കു ചെയ്യുന്നു. (ധർമ്മവ്യാധൻ ബ്രാഹ്മണനോടു പറഞ്ഞതാണിത്)

2. ഈ കഥ മഹാഭാരതം വനപർവ്വത്തിൽ 205-215 അദ്ധ്യായങ്ങളിൽ വിസ്തരിച്ചു പറയുന്നുണ്ട്. ജീവിതവിജയത്തിന്റെ പരമരഹസ്യം ഈ പതിനൊന്നദ്ധ്യായങ്ങൾ സരസമായി പ്രതിപാദിക്കുന്നുണ്ട്.

വലിയ കേമനായിപ്പോയെന്നുതന്ന ഞാൻ വിചാരിക്കരുത്. ഇവിടെ കാക്കയും കൊക്കും ഒന്നുമില്ല." അയാൾ ആശ്ചര്യപ്പെട്ടു: പിന്നേയും കാത്തുനിന്നു. ഒടുവിൽ സ്ത്രീ പുറത്തേയ്ക്കു വന്നു. അയാൾ അവരുടെ കാല്ക്കൽ വീണു നമസ്കരിച്ചുകൊണ്ട്, "അമ്മേ, നിങ്ങൾ അതെങ്ങനെ അറിഞ്ഞു?" എന്നു ചോദിച്ചു. അവർ മറുപടി പറഞ്ഞു; "കുട്ടീ, എനിക്കു നിൻെറ യോഗമോ അഭ്യാസമോ ഒന്നും അറിഞ്ഞു കൂടാ. ഞാൻ ഒരു സാധാര ണസ്ത്രീ. എൻെറ ഭർത്താവിനു സുഖമില്ല. ഞാൻ അദ്ദേഹത്തെ പരി ചരിക്കയായിരുന്നു. അതു കൊണ്ടാണ് നിന്നോട് അല്പം കാത്തുനില് ക്കാൻ പറഞ്ഞത്. ജീവിതകാലം മുഴുവൻ എൻെറ കർത്തവ്യങ്ങൾ നിറവേറ്റുവാൻ ഞാൻ പണിപ്പെട്ടു യത്നിച്ചിട്ടുണ്ട്. വിവാഹിതയാകുന്ന തിനുമുമ്പ് ഞാൻ മാതാപിതാക്കളോടുള്ള കർത്തവ്യം നിർവ്വഹി ക്കുകയുണ്ടായി. ഇപ്പോൾ വിവാഹിതയായിരിക്കെ, ഞാൻ എൻെറ ഭർത്താവിനോടുള്ളു ധർമ്മം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നു. ഞാൻ അഭ്യസിക്കുന്ന യോഗം ഇതു മാത്രമാണ്. എന്നാൽ ഈ ധർമ്മാനു ഷ്ഠാനം മുഖേന ഞാൻ പ്രബുദ്ധയായിരിക്കുന്നു.[1] അതിനാൽ നീ ഉള്ളിൽ വിചാരിച്ചതും കാട്ടിൽവെച്ചു ചെയ്തതും എനിക്കറിയാൻ കഴിഞ്ഞു. എന്നാൽ ഇതിലും ഉപരിയായി എന്തെങ്കിലും നിനക്കറിയ ണമെന്നുണ്ടെങ്കിൽ, മിഥിലാനഗരിയിൽ ചെല്ലുക: അവിടെ ചന്തയിൽ നീ ഒരു വ്യാധനെക്കാണും. നീ അറിയാൻ ആഗ്രഹിക്കുന്ന ചിലതെ ല്ലാം അയാൾ പറഞ്ഞുതരും."[2] "ഞാൻ എന്തിന് ആ നഗരത്തിൽ പോകുന്നു, അതും ഒരു വ്യാധൻെറ അടുക്കൽ?" എന്ന് സന്ന്യാസി വിചാരിച്ചു. എങ്കിലും താൻ കണ്ടേടത്തോളം കാര്യങ്ങൾകൊണ്ട് അയാളുടെ ബുദ്ധിക്ക് അല്പം വെളിവുണ്ടായി. അതിനാൽ പോകാൻ തന്നെ തീർച്ചയാക്കി, നഗരത്തിനടുത്തെത്തി: ചന്ത കണ്ടുപിടിച്ചു. അവിടെ കുറെ ദൂരെ, ഒരു തടിയൻ വ്യാധൻ ഇരുന്ന് വലിയ കത്തികൾ കൊണ്ട് മാംസം മുറിക്കുന്നതു കണ്ടു. അയാൾ പലരോടും സംസാരിക്കുകയും വിലപേശുകയും ചെയ്യുന്നുണ്ട്. "ഈശ്വരോ രക്ഷതു! ഇയാളോടാണോ ഞാൻ ഉപദേശം വാങ്ങേണ്ടത്? ഇയാൾ ഒരു രാക്ഷസൻെറ അവതാരമല്ലാതെ മറ്റൊന്നുമല്ല." എന്നിങ്ങനെ വിചാരിച്ച് അയാൾ വ്യാധനെ സമീപിച്ചു. അപ്പോൾ വ്യാധൻ അയാളെ നോക്കി, "ഓ സ്വാമി, ആ അമ്മയാണല്ലേ, നിങ്ങളെ ഇങ്ങോട്ടയച്ചത്? എനിക്കല്പം ജോലികൂടിയുള്ളതു തീരുന്നിടംവരെ അവിടെ ഇരുന്നാലും" എന്നു പറഞ്ഞു. ഇവിടെ എന്തു സംഭവിക്കാൻ പോകുന്നു എന്നായി യോഗിയുടെ വിചാരം. അയാൾ ഇരുന്നു. വ്യാധൻ ജോലി തുടർന്നു.

---

1. പതിശുശ്രൂഷയാ ധർമ്മോ യഃ സ മേ രോചതേ ദ്വിജ
   ദൈവതേഷ്വപി സർവ്വേഷു ഭർത്താ മേ ദൈവതം പരം. 205,29,30
2. മാതാപിതൃഭ്യാം ശുശ്രൂഷുഃ സത്യവാദി ജിതേന്ദ്രിയഃ
   മിഥിലായാം വസേദ്വ്യാധഃ സ തേ ധർമ്മാൻ പ്രവക്ഷ്യതി. 205,44

അതു പൂർത്തിയായപ്പോൾ അയാൾ അന്നു കിട്ടിയ പണവും എടുത്ത്, "സ്വാമി, ഇനി നമുക്കു വീട്ടിലേയ്ക്കു പോകാം" എന്നു പറഞ്ഞ് നടന്നു. വീട്ടിൽ ചെന്ന് യോഗിക്ക് ഇരിപ്പിടം കൊടുത്തിട്ട് അയാളോട് "അല്പം കാക്കുക" എന്നു പറഞ്ഞ് തൻെറ വൃദ്ധരായ മാതാപിതാക്കളെ കുളിപ്പിച്ച് ഊണു കഴിപ്പിക്കുകയും, അവരുടെ പ്രീതിക്കുവേണ്ടി കഴിവതു ശുശ്രൂഷിക്കുകയും ചെയ്തശേഷം അയാൾ സന്ന്യാസിയുടെ അരികത്തു മടങ്ങിവന്ന്, "സ്വാമി, അങ്ങ് എന്നെ കാണാൻ വന്നിരിക്കയാണല്ലോ. ഞാനെന്താണ് അങ്ങയ്ക്കു വേണ്ടി ചെയ്യേണ്ടത്?" എന്നു ചോദിച്ചു. സന്ന്യാസി അയാളോട് ആത്മാ വിനെക്കുറിച്ചും ഈശ്വരനെക്കുറിച്ചും ചില ചോദ്യങ്ങൾ ചോദിച്ചു. ഇതിനു മറുപടിയായി വ്യാധൻ ദീർഘമായ ഒരു പ്രഭാഷണം നടത്തി. (അതാണ് മഹാഭാരതത്തിലെ വ്യാധഗീത[1] എന്നറിയപ്പെടുന്ന ഭാഗം. വേദാന്തത്തിലെ അത്യുച്ചതത്ത്വജ്ഞാനം നിറഞ്ഞതാണ് ഈ ഗീത.) വ്യാധൻെറ ഉപദേശം അവസാനിച്ചപ്പോൾ

---

1. ചില ശ്ലോകങ്ങൾ;

കാമലോഭഗ്രഹാകീർണ്ണാം പഞ്ചേന്ദ്രിയജലാം നദീം
നാവം ധൃതിമയീം കൃത്വാ ജന്മദുർഗ്ഗാണി സന്തര. 206,71
പ്രജ്ഞാപ്രാസാദമാരുഹ്യ മുച്യന്തേ മഹതോ ഭയാത്
പ്രേക്ഷന്തേ ലോകവൃത്താനി വിവിധാനി ദ്വിജോത്തമ
ന ജീവനാശോഽസ്തി ഹി ദേഹഭേദേ മിഥ്യൈതദാഹുർമ്രിയതീതി മൂഢാഃ
ജീവസ്തു ദേഹാന്തരിതഃ പ്രയാതി ദശാർദ്ധതൈവാസ്യ ശരീരഭേദഃ. 208,26
അന്യോ ഹി നാശ്നാതി കൃതം ഹി കർമ്മ മനുഷ്യലോകേ മനുജസ്യ കശ്ചിത്
യത്തേന കിഞ്ചിദ്ധി കൃതം ഹി കർമ്മ തദശ്നുതേ നാസ്തി കൃതസ്യ നാശഃ.
ഇന്ദ്രിയാണാം നിരോധേന സത്യേന ച ദമേന ച 208,27
ബ്രഹ്മണഃ പദമാപ്നോതി തത്പരം ദ്വിജസത്തമ. 208,54
ഇന്ദ്രിയാണ്യേവ തത് സർവ്വം യത് സ്വർഗ്ഗനരകാവുഭൗ
നിഗൃഹീതവിസൃഷ്ടാനി സ്വർഗ്ഗായ നരകായ ച. 210.19

കാമലോഭച്ചീങ്കണ്ണികളുള്ള, പഞ്ചേന്ദ്രിയജലമൊഴുകുന്ന, സംസാരനദിയിൽ തൻേറടത്തോണി കയറി ജന്മദുർഗ്ഗങ്ങൾ കടന്നുപോകുക. വിവേകഗോപുരം കയറി വൻപേടയിൽനിന്നും രക്ഷപ്പെടുക: അവിടെനിന്നു വിവിധലോകസ്ഥിതികൾ നോക്കിക്കാണുകയും ചെയ്യാം. ദേഹം മാറിയാൽ ജീവനാശമുണ്ട്. മരിക്കുന്നു എന്നതു മണ്ടന്മാർ പറയുന്ന പൊളിയാണ്: ജീവനാകട്ടെ വേറൊരു ശരീരത്തിലേക്കു പോകുന്നതേയുള്ളു. ഒരുവൻെറ മരണമെന്നാൽ ശരീരഭേദം മാത്രമാണ്. ഈ മനുഷ്യജന്മത്തിൽ ഒരുവൻെറയും കർമ്മം വേറൊരുവൻ അനുഭവിക്കുന്നില്ല. അവൻ എന്തോ ചെയ്തു. അതവൻതന്നെ അനുഭവിക്കുന്നു.: ചെയ്തതിനു നാശമില്ല. ബ്രാഹ്മണശ്രേഷ്ഠ, ഇന്ദ്രിയങ്ങളുടെ ഒതുക്കൽ, സത്യം, ക്ഷമ എന്നീ മൂന്നും കൊണ്ട് അതുല്യമഹിമയുള്ള പരബ്രഹ്മത്തെ പ്രാപിക്കുന്നു. ഇന്ദ്രിയങ്ങൾ മാത്രമാണ്, സ്വർഗ്ഗനരകങ്ങൾ എന്നു പറയുന്നതു രണ്ടും; ഒതുക്കിനിർത്തിയാൽ സ്വർഗ്ഗം, വിടർത്തിവിട്ടാൽ നരകം.

യോഗി അദ്ഭുതാധീനനായി. അദ്ദേഹം വ്യാധനോട്, "അങ്ങ് എന്തിനാണ് ഈ ശരീരത്തിലിരി ക്കുന്നത്? ഇത്ര വിശിഷ്ടമായ ജ്ഞാനവും വെച്ചുകൊണ്ട് ഒരു വ്യാധശരീരത്തിലിരുന്ന് ഇത്ര നിന്ദ്യവും നികൃഷ്ടവുമായ പണി ചെയ്യുന്നതെന്തിന്?" എന്നു ചോദിച്ചു. വ്യാധൻ പറഞ്ഞു;[1] "വത്സാ, ഒരു ജോലിയും നികൃഷ്ടമല്ല, ഒരു ജോലിയും മലിനമല്ല. എന്റെ ജനനം എന്നെ ഈ പരിതഃസ്ഥിതിയിലും ചുറ്റുപാടിലും ആക്കി. ബാല്യകാലത്ത് ഞാൻ ഈ തൊഴിൽ അഭ്യസിച്ചു. എനിക്കു കർമ്മ ത്തിൽ സക്തിയില്ല. കർത്തവ്യങ്ങൾ നന്നായി ചെയ്യാൻ ഞാൻ യത്നി ക്കുന്നു. ഗൃഹസ്ഥന്റെ നിലയിലുള്ള കർത്തവ്യങ്ങൾ ചെയ്യാൻ ശ്രമി ക്കുന്നു: അച്ഛനമ്മമാരെ സന്തുഷ്ടരാക്കാൻ കഴിയുന്നതെല്ലാം ചെയ്യു ന്നു. എനിക്ക് നിങ്ങളുടെ യോഗം അറിഞ്ഞുകൂടാ. ഞാൻ സന്ന്യാസി യായിട്ടില്ല: ലോകം ഉപേക്ഷിച്ചു കാട്ടിലേയ്ക്ക് പോയുമില്ല. എങ്കിലും നിങ്ങൾ ഇപ്പോൾ കണ്ടതും കേട്ടതും, എന്റെ സ്ഥാനത്തിന്ന് (വർ ണ്ണാശ്രമങ്ങൾക്ക്) ചേർന്ന കർത്തവ്യങ്ങളെ നിഃസംഗനായി നിർവ്വഹി ച്ചതുമൂലം, എനിക്കു സ്വയം സിദ്ധമായി."

ഭാരതഭൂമിയിൽ ഒരു മഹാത്മാവുണ്ട്:[2] ഒരു വലിയ യോഗി, ഞാൻ കണ്ടിട്ടുള്ള അത്യദ്ഭുതപുരുഷന്മാരിലൊരാൾ. അദ്ദേഹം ഒരു വിശേ ഷപ്രകൃതക്കാരനാണ് – ആരേയും ഉപദേശിക്കയില്ല. നിങ്ങൾ അദ്ദേഹ ത്തോട് ഒരു ചോദ്യം ചോദിച്ചാൽ മറുപടി പറയുകയില്ല. ഒരു ഗുരുവി ന്റെ സ്ഥാനം വഹിക്കാനുള്ള യോഗ്യത തനിക്കില്ലെന്നാണ് അദ്ദേഹ ത്തിന്റെ നിലപാട്: അതുകൊണ്ട് താൻ അങ്ങനെ ചെയ്യുകയില്ല.

---

1. കാലോചിതമിദം കർമ്മ പിതൃപൈതാമഹം പദം
വർത്തമാനസ്യ മേ ധർമ്മേ സ്വേ മന്യും മാ കൃഥാ ദ്വിജ.
പ്രയത്നാച്ച ഗുരൂ വൃദ്ധൗ ശുശ്രൂഷേƒഹം ദ്വിജോത്തമ
സത്യം വദേ നാഭ്യസൂയേ യഥാശക്തി ദദാമി ച.
ദേവതാതിഥിഭൃത്യാനാമവശിഷ്ടേന വർത്തയേ
ന കുത്സയാമ്യഹം കിഞ്ചിത് ന ഗർഹേ ബലവത്തരം. 206.20–22
യേ ചൈവ മാം പ്രശംസന്തി യേ ച നിന്ദന്തി മാനവാഃ
സർവ്വാൻ സുപരിണീതേന കർമ്മണാ തോഷയാമ്യഹം. 206.38

ഇത് എന്റെ അച്ഛനും മുത്തച്ഛനും ചെയ്തുപോന്ന കുലോചിതമായ കർമ്മമാണ്. സ്വധർമ്മത്തിൽ നിലകൊള്ളുന്ന എന്നെക്കുറിച്ച്, ബ്രാഹ്മണ, അങ്ങു വ്യാകുലപ്പെടേണ്ട. ഹേ ബ്രാഹ്മണശ്രേഷ്ഠ, വൃദ്ധരായ മാതാപിതാക്കളെ ഞാൻ പ്രയത്നിച്ചു ശുശ്രൂഷിക്കുന്നു. സത്യം പറയുന്നു: അസൂയയെനിക്കില്ല. കഴിവതു പോലെ ദാനം ചെയ്യും. ദേവത, അതിഥി, ഭൃത്യജനങ്ങൾ എന്നിവരെ സത്കരിച്ച് അവശിഷ്ടംകൊണ്ടാണ് ഞാൻ കഴിയുന്നത്. ആരെയും നിന്ദിക്കു ന്നില്ല. ബലവാനെ വെറുക്കുന്നില്ല. എന്നെ പ്രശംസിക്കുന്നവരായാലും നിന്ദിക്കുന്നവരായാലും കൊള്ളാം. അവരെയെല്ലാം എത്രയും നന്നായിച്ചെയ്ത കർമ്മങ്ങൾകൊണ്ടു ഞാൻ സന്തോഷിപ്പിക്കുന്നു.

2. പവഹാരിബാബ, ഇദ്ദേഹത്തെ സ്വാമിജി തന്റെ ആദ്യത്തെ ഭാരതപര്യടന കാലത്ത് 1890 –ൽ ഘാസിപ്പൂരിൽവെച്ചു കണ്ടുപരിചയിച്ചിട്ടുണ്ട്.

എന്നാൽ, നിങ്ങൾ ചോദ്യം ചോദിച്ചിട്ട് ഏതാനും ദിവസങ്ങൾ കാത്തിരിക്കുന്നപക്ഷം, അദ്ദേഹം സംഭാഷണത്തിനിടയിൽ ആ വിഷയം ഉന്നയിച്ച് അതിന്മേൽ അദ്ഭുതകരമായ വെളിച്ചം വീശുന്നതാണ്. കർമ്മത്തിന്റെ രഹസ്യമെന്തെന്ന് അദ്ദേഹം എന്നോട് ഒരിക്കൽ പറയുകയുണ്ടായി; "ഉപേയവും (ലക്ഷ്യവും) ഉപായവും (മാർഗ്ഗവും) ഒന്നാക്കുക;" ഇതാണ് രഹസ്യം. നിങ്ങൾ ഒരു കർമ്മം ചെയ്യുമ്പോൾ അതിനപ്പുറം ഒന്നിനെപ്പറ്റിയും വിചാരിക്കരുത്. അതിനെ ആരാധനം, പരമപൂജ എന്നു കരുതി ചെയ്യുക. ആ കർമ്മത്തിലേർപ്പെട്ടിരിക്കുന്ന കാലമത്രയും നിങ്ങളുടെ സർവ്വപ്രാണനും അതിൽ അർപ്പിക്കയും ചെയ്യുക. മുൻപറഞ്ഞ കഥയിൽ വ്യാധനും സ്ത്രീയും അവരവരുടെ കർത്തവ്യങ്ങൾ സന്തോഷപൂർവ്വം സർവ്വാത്മനാ അനുഷ്ഠിച്ചു: തത്ഫലമായി അവർക്ക് ജ്ഞാനോദയം ഉണ്ടായി. ജീവിതത്തിലെ ഏതൊരു നിലയോടനുബന്ധിച്ചും ഉള്ള കർത്തവ്യങ്ങൾ, ഫലാസക്തിയില്ലാതെ ശരിയായി നിർവ്വഹിക്കുന്നപക്ഷം, അതു നമ്മെ പരമമായ ആത്മസാക്ഷാത്കാരത്തിലേയ്ക്കു നയിക്കുമെന്ന് തെളിയിക്കുന്നു.

കർമ്മഫലത്തിൽ ആസക്തിയുള്ള പ്രവർത്തകനാണ് തനിക്കു കൈവന്ന കർത്തവ്യങ്ങളുടെ സ്വഭാവത്തെക്കുറിച്ചു പിറുപിറുക്കു ന്നത്. അനാസക്തന് എല്ലാ കർമ്മങ്ങളും ഒരുപോലെ നല്ലവയാണ്: അയാൾക്ക് അവയെല്ലാം സ്വാർത്ഥത്തേയും ഇന്ദ്രിയപരതയേയും നശിപ്പിച്ച് ആത്മസ്വാതന്ത്ര്യം നേടാനുള്ള കൈകണ്ട ഉപായങ്ങളാകു ന്നു. അവനവനെപ്പറ്റി ഉള്ളതിൽ കവിഞ്ഞ മതിപ്പ് നമുക്കെല്ലാവർ ക്കും ഉണ്ടാകാം. നാം സമ്മതിച്ചുകൊടുക്കാൻ തയ്യാറുള്ളതിലും വളരെ കൂടിയ തോതിൽ, നമ്മുടെ അർഹതയ്ക്കനുസരിച്ചുതന്നെയാ കുന്നു നമുക്കു കർത്തവ്യങ്ങൾ വന്നുചേരുന്നത്. മത്സരം അസൂയ യെ ഉണർത്തും: ഹൃദയത്തിന്റെ ദയാഭാവത്തെ നശിപ്പിക്കയും ചെ യ്യും. പിറുപിറുക്കുന്നവന് ഒരു കർത്തവ്യവും രുചിക്കുകയില്ല. അവ ന്റെ ജീവിതം മുഴുവൻ പരാജയമാകാനേ തരവുമുള്ളു. പോകു ന്തോറും ഏതേതു കർത്തവ്യങ്ങൾ നമ്മുടെതായിത്തീരുന്നുവോ അവ യെ ചെയ്തുകൊണ്ടും, എപ്പോഴും ഭാരം താങ്ങാൻ തയ്യാറോടുകൂടിയും നമുക്കു മുമ്പോട്ടുപോകുക. എന്നാൽ തീർച്ചയായും നമുക്കു വെളിച്ചം കിട്ടും.

## അദ്ധ്യായം അഞ്ച്

## നാം നമ്മെത്തന്നെ സഹായിക്കുന്നു ലോകത്തെയല്ല

കർത്തവ്യാനുഷ്ഠാനം നമ്മുടെ ആദ്ധ്യാത്മികപുരോഗതിയെ സഹായിക്കുന്നതെങ്ങനെയെന്നുള്ള ചിന്ത തുടരുന്നതിനുമുമ്പായി, ഭാരതവർഷത്തിൽ കർമ്മം എന്ന പദത്തിന് ഞങ്ങൾ വിവക്ഷിയ്ക്കുന്ന ആശയത്തിൻെറ മറ്റൊരു ഭാവത്തെക്കുറിച്ചു ചുരുക്കത്തിലൊന്നു പറഞ്ഞുകൊള്ളട്ടെ. എല്ലാ മതങ്ങളിലും മൂന്നു ഭാഗങ്ങളുണ്ട്; ജ്ഞാനകാണ്ഡം, കർമ്മകാണ്ഡം, പുരാണേതിഹാസങ്ങൾ. ഏതു മതത്തിൻേറയും സാരമായ ഭാഗം അതിലെ ജ്ഞാനകാണ്ഡമാകുന്നു: പുരാണേതിഹാസങ്ങൾ[1] ഏറെക്കുറെ സങ്കല്പപാത്രങ്ങളായ വീരപുരുഷന്മാരുടെ ചരിതങ്ങൾ മുഖേനയും അദ്ഭുതകരമായ കഥകൾ മൂലവും മറ്റും തത്ത്വങ്ങളെ വിശദീകരിക്കയും ഉദാഹരിക്കയും ചെയ്യുന്നു. കർമ്മകാണ്ഡ(തന്ത്ര)മാകട്ടെ, തത്ത്വശാസ്ത്രം ഏവർക്കും ഗ്രഹിക്കാറാക്കുന്നതിനുവേണ്ടി അതിനു കുറേക്കൂടി സ്ഥൂലമായ ഒരു രൂപം നല്കുന്നു: തന്ത്രം വാസ്തവത്തിൽ മൂർത്തിമത്താക്കിയതാണ്: തന്ത്രവും കർമ്മമാണ്. ആദ്ധ്യാത്മികമായി ഒരു ഉയർന്ന പടിയിലെത്താതെ ഗഹനങ്ങളായ അദ്ധ്യാത്മകാര്യങ്ങൾ മനസ്സിലാക്കുവാൻ നമ്മളിൽ അധികംപേർക്കും സാധിക്കയില്ലെന്നുള്ളതുകൊണ്ട്, എല്ലാ മതങ്ങളിലും തന്ത്രഭാഗത്തിൻെറ ആവശ്യമുണ്ട്. തങ്ങൾക്ക് എന്തും മനസ്സിലാക്കാൻ കഴിവുണ്ടെന്നു വിചാരിക്കാൻ മനുഷ്യർക്ക് എളുപ്പ മാണ്: എന്നാൽ അനുഭവത്തിൽ വരുമ്പോൾ, തത്ത്വജ്ഞാനപരമായ സൂക്ഷ്മാശയങ്ങൾ ഗ്രഹിക്കുക പലപ്പോഴും വളരെ കഠിനമാണെന്ന് അവർക്ക് ബോധ്യമാകും. അതിനാൽ പ്രതീകങ്ങൾ[2] വളരെ സഹായ കമാകുന്നു. തത്ത്വങ്ങളെ പ്രതീകങ്ങൾ ഉപയോഗിച്ചു വിശദമാക്കുന്ന സമ്പ്രദായം

---

1. ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേത്. (മ. ഭാ. ആ. 1.267)
ഇതിഹാസപുരാണങ്ങളെക്കൊണ്ട് വേദാർത്ഥം വിവരിക്കണം.

2. ഒരു വസ്തുവിനെക്കുറിച്ചുള്ള ബോധത്തിനു ആലംബനമായിരിക്കുന്ന മറ്റൊരു വസ്തു. ഉദാഹരണം; ആദിത്യനിൽക്കൂടി ബ്രഹ്മത്തെ ദർശിക്കുമ്പോൾ ആദിത്യൻ ബ്രഹ്മത്തിൻെറ പ്രതീകമായി അതുപോലെ ശ്രീചക്രം ദേവിയുടെയും, ലിംഗം ശിവൻെറയും, കാവി സന്ന്യാസത്തിൻെറയും ഇരുട്ട് അജ്ഞാനത്തിൻെറയും, സിംഹം പരാക്രമത്തിൻെറയും പ്രതീകമാണ്. ഇങ്ങനെ പ്രതിമയും പ്രതീകം തന്നെ, ഭഗവാൻ പൂജാപദങ്ങളായി പല പ്രതീകങ്ങളെ ഉപദേശിക്കുന്നുണ്ട്;

സൂര്യോഽഗ്നിർബ്രാഹ്മണോ ഗാവോ വൈഷ്ണവഃ ഖം മരുദ് ജലം
ഭൂരാത്മാ സർവ്വഭൂതാനി ഭദ്ര പൂജാപദാനി മേ. (ഭാ. 11.11.42)

സൂര്യൻ, അഗ്നി, ബ്രാഹ്മണൻ, പശു വൈഷ്ണവൻ (ഈശ്വരപ്രേമി). ആകാശം, വായു, ജലം, ഭൂമി, ആത്മാവ് (എന്നുവേണ്ട) സർവ്വഭൂതങ്ങളും. അല്ലയോ ഭദ്ര എൻെറ (ഈശ്വരൻെറ) പൂജായ്ക്കുചിതമായ സ്ഥാനങ്ങൾ ആകുന്നു.

വേണ്ടെന്നുവെയ്ക്കാൻ നമുക്കു നിർവ്വാഹവുമില്ല. പുരാ തനകാലം മുതല്ക്കേ, എല്ലാത്തരത്തിലുള്ള മതങ്ങളും പ്രതീകങ്ങൾ ഉപയോഗിച്ചുവന്നിട്ടുണ്ട്. ഒരർത്ഥത്തിൽ പറയുമ്പോൾ, പ്രതീകങ്ങ ളിൽക്കൂടിയല്ലാതെ, നമുക്കു ചിന്തിക്കാൻ കഴിവില്ല. വാക്കുകൾതന്നെ ചിന്തയുടെ പ്രതീകങ്ങളാണ്. മറ്റൊരർത്ഥത്തിൽ, ജഗത്തിലുള്ള ഓരോ വസ്തുവിനേയും ഓരോ പ്രതീകമായി ഗണിക്കാം. ജഗത്ത് ആകെക്കൂടി ഒരു പ്രതീകമാകുന്നു: ഈശ്വരൻ അതിൻെറ പിന്നിലെ സാരാംശവും. ഈ വിധമുള്ള പ്രതീകകല്പന വെറും മനുഷ്യസൃഷ്ടിയല്ല: ഒരു മതത്തിൽപ്പെട്ട ചില ആളുകൾ ഒന്നിച്ചുകൂടിയിരുന്ന് ചില പ്രതീക ങ്ങൾ ആലോചിച്ചുണ്ടാക്കി പുറത്തുകൊണ്ടുവന്നു നടപ്പിലാക്കുക യല്ല ചെയ്യുന്നത്. മതപരമായ പ്രതീകങ്ങൾ പ്രകൃത്യാ ഉണ്ടായി വളർന്നുവരുന്നവയാണ്. അങ്ങനെയല്ലെങ്കിൽ, മിക്കവാറും എല്ലാ മനുഷ്യരുടേയും മനസ്സിൽ ചില തത്ത്വങ്ങൾക്കു ചില പ്രതീകങ്ങൾ ലോകത്തു സാർവ്വത്രികമായി കാണുവാൻ കാരണമെന്ത്? ക്രിസ്തുമത ത്തോടു ബന്ധപ്പെട്ട പ്രതീകമായിട്ടാണ് കുരിശ് ആദ്യം ഉണ്ടായത് എന്ന് നിങ്ങളിൽ പലരും വിചാരിക്കുന്നുണ്ടാവാം: എന്നാൽ വാസ്തവ ത്തിൽ അതു ക്രിസ്തുമതത്തിനു മുമ്പും ഉണ്ടായിരുന്നു: മോസസ്സ് ജനിക്കുന്നതിനുമുമ്പും, മാനുഷികകാര്യങ്ങളെപ്പറ്റി മാനുഷികമായ എന്തെങ്കിലും രേഖ ഉദ്ഭവിക്കുന്നതിനുമുമ്പും അതുണ്ടായിരുന്നു. ആസ്ടെക് (Aztecs) വർഗ്ഗക്കാരുടെയിടയിലും ഫിനീഷ്യൻ (Phoenicians) വർഗ്ഗക്കാരുടെ ഇടയിലും അതുണ്ടായിരുന്നതായി കാണാം: എല്ലാ വർഗ്ഗക്കാർക്കും കുരിശ് ഉണ്ടായിരുന്നു എന്നു തോന്നുന്നു. ഇനി, ക്രൂശിക്കപ്പെട്ട ലോകരക്ഷകൻെറ പ്രതീകം, കുരിശിൽ തറയ്ക്ക പ്പെട്ട ഒരു മനുഷ്യൻെറ പ്രതീകം, ലോകത്തിൽ മിക്ക വർഗ്ഗക്കാർക്കും അറിയപ്പെട്ടിരുന്നതായി തോന്നുന്നു. 'വൃത്തം' ലോകത്തെല്ലായിട ത്തും ഒരു മഹത്തായ ചിഹ്നമായിരുന്നിട്ടുണ്ട്. ഇനി ഏറ്റവും സാർവ്വ ത്രികമായുള്ള സ്വസ്തികചിഹ്നത്തെ നോക്കുക. ബുദ്ധമതക്കാർ ഈ ചിഹ്നം ലോകത്തെല്ലായിടത്തും കൊണ്ടുനടന്നു പ്രചരിപ്പിച്ചു എന്ന് ഒരു കാലത്തു വിചാരിച്ചിരുന്നു: എന്നാൽ ബുദ്ധമതം ഉണ്ടാകുന്ന തിനും വളരെക്കാലം മുമ്പ് അത് പലവർഗ്ഗക്കാരും ഉപയോഗിച്ചിരുന്നു എന്ന് അറിവായിരിക്കുന്നു. പുരാതന ബാബിലോണിയയിലും ഈജി പ്റ്റിലും അതുണ്ടായിരുന്നതായി കണ്ടിരിക്കുന്നു. ഇതിൽനിന്നൊക്കെ എന്താണ് സിദ്ധിക്കുന്നത്? ഈ പ്രതീകങ്ങളെല്ലാം കേവലം മനുഷ്യ സൃഷ്ടികളായിരുന്നിരിക്കാൻ നിവൃത്തിയില്ല. അവയ്ക്ക് ഒരു ഹേതു വുണ്ടായിരിക്കണം: അവയ്ക്കും മനുഷ്യമനസ്സിനും തമ്മിൽ സഹജ മായ ഒരു ബന്ധം ഉണ്ടായിരിക്കണം. ഭാഷയും മനുഷ്യൻെറ കൃത്രിമ സങ്കല്പമല്ല: പ്രത്യേകാശയങ്ങളെ കുറിക്കാൻ പ്രത്യേക വാക്കുകളെ ആളുകൾ ചേർന്നു നിശ്ചയിച്ചതല്ല. വാക്കിനോടു ബന്ധപ്പെടാത്ത ഒരു അർത്ഥമോ അർത്ഥത്തോടു ബന്ധപ്പെടാത്ത ഒരു വാക്കോ

ഒരിക്കലും ഉണ്ടായിട്ടില്ല. വാക്കും അർത്ഥവും പ്രകൃത്യാ അഭേദ്യങ്ങളാകുന്നു. ആശയങ്ങളെ കുറിക്കാനുള്ള പ്രതീകങ്ങൾ ശബ്ദങ്ങളോ നിറങ്ങളോ ആവാം. മൂകന്മാർക്കും ബധിരന്മാർക്കും ശബ്ദചിഹ്നങ്ങളെ ആശ്രയിക്കാതെ ചിന്തിക്കേണ്ടിയിരിക്കുന്നു. മനസ്സിലുള്ള ഏതൊരു വിചാരത്തിനും അതാതിന്റെ ഓരോ രൂപം ഉണ്ട്. ഇതിനെയാകുന്നു ഭാരതീയദർശനങ്ങളിൽ 'നാമ' 'രൂപ'ങ്ങൾ[1] എന്നു പറഞ്ഞിരിക്കുന്നത്. മനുഷ്യകല്പനകൊണ്ട് ഒരു ഭാഷയെ സൃഷ്ടിക്കാൻ കഴിയാത്തതുപോലെ, ഒരു പ്രതീകസംഹിതയേയും സൃഷ്ടിക്കാൻ കഴിയുന്നതല്ല. മനുഷ്യവർഗ്ഗത്തിന്റെ മതപരമായ ചിന്തകളുടെ ഒരു ബാഹ്യാവിഷ്കരണം ആകുന്നു ലോകത്തിലെ താന്ത്രികപ്രതീകങ്ങളിൽ നാം കാണുന്നത്. താന്ത്രികമായ കർമ്മങ്ങളും ക്ഷേത്രങ്ങളും അതുപോലെയുള്ള മറ്റു സംവിധാനങ്ങളും നിഷ്പ്രയോജനമാണെന്നു പറയാൻ എളുപ്പം കഴിയും: ഇക്കാലത്ത് ഏതൊരു ശിശുവും അങ്ങനെ പറയുന്നുമുണ്ട്. എന്നാൽ ക്ഷേത്രങ്ങളിൽ ഭജിക്കുന്നവർക്കും അവിടെ ഭജിക്കുന്നില്ലെന്നു വെച്ചിട്ടുള്ളവർക്കും തമ്മിൽ പല പ്രകാരത്തിൽ അന്തരമുള്ളതായി കാണ്മാൻ ആർക്കും പ്രയാസമുണ്ടായിരിക്കയില്ല. ഓരോ മതത്തിലും അതതിനു ചേർന്ന വിധമുള്ള ക്ഷേത്രങ്ങൾ, തന്ത്രങ്ങൾ ആദിയായ സ്ഥൂലരൂപങ്ങൾ ഉണ്ട്: ആ സ്ഥൂലഭാവങ്ങൾ ഏതാശയങ്ങളുടെ പ്രതീകങ്ങളായി വർത്തിക്കുന്നുവോ ആ ആശയങ്ങളെ അതതു മതാനുയായികളുടെ മനസ്സിൽ ഉണർത്തുന്നതിന് അവ സഹായിക്കുന്നു. അതിനാൽ, ആവക തന്ത്രങ്ങളേയും പ്രതീകങ്ങളേയും പാടേ അവഗണിക്കുന്നതു വിവേകമല്ല. ഇത്തരം കാര്യങ്ങളുടെ പഠനവും പ്രയോഗവും സ്വാഭാവികമായും കർമ്മയോഗത്തിന്റെ ഒരു ഭാഗമാകുന്നു.

കർമ്മശാസ്ത്രത്തിന് ഇനി വേറെയും പല മുഖങ്ങളുണ്ട്. അവയിൽ ഒന്ന്, വിചാരത്തിനും വാക്കിനും തമ്മിലുള്ള ബന്ധത്തെപ്പറ്റിയും 'വാക്കി'ന്റെ ശക്തികൊണ്ട് എന്തു സാധിക്കാമെന്നതിനെക്കുറിച്ചും ഉള്ള പഠനമാകുന്നു. എല്ലാ മതങ്ങളും വാക്കിന്റെ ശക്തി അംഗീകരിച്ചിട്ടുണ്ട്: സൃഷ്ടിതന്നെ വാക്കിൽ നിന്നുണ്ടായി എന്നുകൂടി ചില മതങ്ങൾ സിദ്ധാന്തിക്കുന്നു. ഈശ്വരന്റെ സങ്കല്പത്തിന്റെ ബാഹ്യഭാവം 'വാക്' ആകുന്നു. സൃഷ്ടിചെയ്യുന്നതിനുമുമ്പ് ഈശ്വരൻ (സൃഷ്ടിയെ) 'സങ്കല്പിക്കുക'യും 'ഇച്ഛി'ക്കുകയും ചെയ്തിട്ടുള്ളതി നാൽ, 'സൃഷ്ടി' 'വാക്കിൽ'നിന്നുണ്ടായി എന്നു പറയാം.[2] ഭൗതിക

---

1. തദ്ധേദം തർഹ്യവ്യാകൃതമാസീത്: തന്നാമരൂപാഭ്യാമേവ
വ്യാക്രിയതാസൗ നാമായമിദം രൂപ ഇതി. (ബൃ. 1.4.7)

ഈ ജഗത്ത് അപ്പോൾ അവ്യാകൃതമായിരുന്നുപോൽ, (മുളയ്ക്കുമുമ്പ് വിത്തെന്നെപോലെ) അതുതന്നെ നാമരൂപങ്ങളെക്കൊണ്ട് –ഇന്ന നാമവും ഇന്ന രൂപവുമുള്ളത് എന്നീവിധം – തെളിഞ്ഞു പലമട്ടായി.

2. നാനാരൂപം ച ഭൂതാനാം കർമ്മണാം ച പ്രവർത്തനം
വേദശബ്ദേഭ്യ ഏവാദൗ നിർമ്മിമീതേ മഹേശ്വരഃ. (മ. ഭാ. ശാ. 231.57.58)

ജീവിതത്തിന്റെ തിക്കിലും തിരക്കിലും കഴിഞ്ഞുകൂടുന്ന നമ്മുടെ സിരാചക്രത്തിന്റെ സൂക്ഷ്മഗ്രഹണപടുത്വം കുറഞ്ഞുവരികയും ആയതു തഴമ്പിച്ചു കട്ടിപിടിക്കയും ചെയ്യുന്നു. നമുക്കു പ്രായം കൂടുന്തോറും, ജീവിതത്തിലെ ദുർഘടങ്ങൾ നമ്മെയിട്ടു പന്തു തട്ടുന്തോറും, നമ്മുടെ ഹൃദയം കൂടുതൽ തഴമ്പിച്ചുപോകുന്നു. തത്ഫലമായി ചുറ്റിലും നമ്മുടെ ശ്രദ്ധയെ ഹഠാദാകർഷിക്കത്തക്കവിധം നിരന്തരം സംഭവിക്കാറുള്ള കാര്യങ്ങളെപ്പോലും നാം അവഗണിക്കാനിടയുണ്ട്. എങ്കിലും മനുഷ്യത്വം ചിലപ്പോൾ അതിന്റെ സഹജഭാവം പ്രകടിപ്പിക്കാനും, നാം ഈ നിത്യസംഭവങ്ങളിൽ ചിലതിനെക്കുറിച്ചു ചിന്തിച്ചു തുടങ്ങാനും അദ്ഭുതാധീനരാവാനും ഇടയാവുകയും ചെയ്യുന്നു. ഇങ്ങനെ അദ്ഭുതപ്പെടുന്നതാകുന്നു, ജ്ഞാനസമ്പാദനത്തിലേയ്ക്കുള്ള ആദ്യത്തെ പടി. 'വാക്കി'ന് തത്ത്വജ്ഞാനപരമായും ആദ്ധ്യാത്മികമായും ഉള്ള ഉച്ചതരമായ മൂല്യത്തിനുപുറമെ, ശബ്ദചിഹ്നങ്ങൾ നമ്മുടെ ജീവിതനാടകത്തിൽ ഒരു പ്രധാന പങ്കുവഹിക്കുന്നുണ്ടെന്നു കാണാം. ഞാൻ നിങ്ങളോടു സംസാരിച്ചുകൊണ്ടിരിക്കുന്നു: നിങ്ങളെ തൊടുന്നില്ല. എന്റെ ഭാഷണംമൂലം ഉണ്ടാകുന്ന വായുതരംഗങ്ങൾ നിങ്ങളുടെ കർണ്ണപുടങ്ങളിലെത്തുന്നു: അവ നിങ്ങളുടെ സിരകളെ സ്പർശിച്ച്, മനസ്സിൽ വികാരങ്ങളെ ജനിപ്പിക്കുന്നു. അതു തടയാൻ നിങ്ങൾക്കു കഴിയുകയില്ല. അതിനേക്കാൾ അദ്ഭുതകരമായി എന്തുണ്ട്? ഒരാൾ മറ്റൊരാളെ മഠയനെന്നു വിളിക്കുന്നു: മറ്റവൻ എഴുന്നേറ്റുനിന്നു മുഷ്ടി ചുരുട്ടി ആദ്യത്തവന്റെ മൂക്കത്ത് ഒരിടി കൊടുക്കുന്നു. വാക്കിന്റെ ശക്തി നോക്കുക. ഒരു സ്ത്രീ വിഷാദത്തിലാണ്. കരയുകയാണ്. മറ്റൊരു സ്ത്രീ വന്ന് അവളോടു ചില സൗമ്യവാക്കുകൾ പറയുന്നു. കുനിഞ്ഞിരുന്നു കരഞ്ഞിരുന്ന സ്ത്രീ പെട്ടെന്നു നിവർന്നിരിക്കുന്നു: അവളുടെ ദുഃഖം പോയി, അവൾ പുഞ്ചിരി കൊള്ളുന്നു. വാക്കുകളുടെ ശക്തിയെപ്പറ്റി ആലോചിച്ചുനോക്കുക! നിത്യജീവിതത്തിലെന്നപോലെ ഉയർന്ന തത്ത്വജ്ഞാനമേഖലയിലും അവ വലിയൊരു ശക്തിയാണ്. എന്നാൽ അതിനെക്കുറിച്ചു ചിന്തയോ അന്വേഷണമോ കൂടാതെ, നാം രാവും പകലും ഈ ശക്തിയെ കൈകാര്യം ചെയ്തുപോകുന്നു. ഈ ശക്തിയുടെ സ്വഭാവത്തെ അറിയുകയും അതിനെ ശരിക്ക് ഉപയോഗപ്പെടുത്തുകയും ചെയ്യുന്നതും കർമ്മയോഗത്തിന്റെ ഒരു ഭാഗമാകുന്നു.

നമുക്ക് അന്യരോടുള്ള കർത്തവ്യമെന്നുവെച്ചാൽ അവരെ സഹായിക്കുക, ലോകത്തിനു നന്മ ചെയ്യുക, എന്നർത്ഥം. ലോകത്തിനു നാം എന്തിനു നന്മ ചെയ്യണം? ബാഹ്യവീക്ഷണത്തിൽ ലോകരെ സഹായിക്കാൻ: എന്നാൽ യഥാർത്ഥത്തിൽ നാമ്മെത്തന്നെ സഹായി

---

മഹേശ്വരൻ സൃഷ്ടിയുടെ ആരംഭത്തിൽ സർവ്വചരാചരങ്ങളുടെയും പലവിധരൂപവും കർമ്മങ്ങളുടെ പ്രവർത്തനവും വേദശബ്ദങ്ങളിൽ നിന്നുതന്നെ നിർമ്മിച്ചു.

ക്കാൻ. ലോകത്തെ സഹായിക്കാൻ നാമെപ്പോഴും ശ്രമിക്കണം. അതായിരിക്കണം നമ്മുടെ സമുന്നതമായ പ്രേരകശക്തി: എന്നാൽ ഗാഢമായി ചിന്തിച്ചുനോക്കുമ്പോൾ ലോകത്തിനു നമ്മുടെ സഹായം ഒട്ടുംതന്നെ ആവശ്യമില്ലെന്നു കാണാൻ കഴിയും. നിങ്ങളോ ഞാനോ ചെന്നു സഹായിക്കുമെന്നുവെച്ചല്ല ഈ ലോകം സൃഷ്ടിക്കപ്പെട്ടത്. ഞാൻ ഒരു ധർമ്മപ്രഭാഷണത്തിൽ ഇങ്ങനെ വായിക്കയുണ്ടായി; 'മനോഹരമായ ഈ ലോകം മുഴുവൻ വളരെ നല്ലതുതന്നെ: കാരണം, അതു നമുക്കു പരോപകാരം ചെയ്യാൻ സമയവും സന്ദർഭവും തന്നരുളുന്നു.' ബാഹ്യവീക്ഷണങ്ങളിൽ ഈ ആശയം വളരെ സുന്ദരമാണ്. എന്നാൽ ലോകത്തിനു നമ്മുടെ സഹായം ആവശ്യമുണ്ട് എന്നു പറയുന്നതു ധിക്കാരമല്ലെ? ലോകത്തിൽ കഷ്ടപ്പാടു വളരെയുണ്ടെന്നുള്ളതു നിഷേധിക്കാവതല്ല. അതുകൊണ്ട്, ലോകത്തിലിറങ്ങി അന്യരെ സഹായിക്കുകയെന്നതാണ് നമുക്ക് ചെയ്യാൻ കഴിയുന്ന ഉത്തമകാര്യം. എങ്കിലും അന്യരെ സഹായിക്കുകയെന്നാൽ നമ്മെത്തന്നെ സഹായിക്കുകയാണെന്ന് കാലാന്തരത്തിൽ നമുക്കു മനസ്സിലാകും. എൻെറ കുട്ടിക്കാലത്ത് എനിക്കു കുറെ വെള്ളെലികൾ ഉണ്ടായിരുന്നു. അവയെ ഒരു ചെറിയ കൂട്ടിൽ സൂക്ഷിച്ചിരുന്നു. അതിൽ കറങ്ങുന്ന ചെറിയ ചക്രങ്ങൾ ഘടിപ്പിച്ചിരുന്നു. എലികൾ ചക്രങ്ങളിൽ കയറുമ്പോഴേയ്ക്കും അവ കറങ്ങിത്തുടങ്ങും. അതിനാൽ, എലികൾക്ക് ആദ്യം നിന്നിടത്തുനില്ക്കാനല്ലാതെ മേല്പോട്ടു കയറാൻ കഴിഞ്ഞില്ല. ഇതുപോലെയാണ് ലോകത്തിൻേറയും നമ്മുടെ ലോകോപകാരത്തിൻേറയും കഥ. നമുക്ക് ധർമ്മം അഭ്യസിയ്ക്കാം[1] എന്നുള്ള ഉപകാരം മാത്രമാണ് ഉണ്ടാകുന്നത്. ഈ ലോകം നല്ലതോ ചീത്തയോ അല്ല: ഓരോരുത്തനും അവനവൻെറ ലോകം നിർമ്മിക്കുകയാണ് ചെയ്യുന്നത്. ഒരു കണ്ണുപൊട്ടൻ ലോകത്തെപ്പറ്റി ചിന്തിക്കാൻ തുടങ്ങിയാൽ, അയാൾക്കതു മൃദുവായിട്ടോ കടുപ്പമായിട്ടോ തണുപ്പായിട്ടോ ചൂടായിട്ടോ തോന്നും. നമ്മൾ ഓരോരുത്തരും സുഖത്തിൻേറയോ

1. യാജ്ഞോദാനം തപശ്ചൈവ പാവനാനി മനീഷിണാം. (ഗീ. 18.5)

യജ്ഞവും ദാനവും തപസ്സും ഫലസംഗമില്ലാതെ ചെയ്യുന്ന ബുദ്ധിമാന്മാരുടെ ചിത്തത്തെ പരിശുദ്ധമാക്കുന്നു.

തദിദം വേദവചനം കുരു കർമ്മ ത്യജേതി ച
തസ്മാദ്ധർമ്മാനിമാൻ സർവ്വാൻ നാഭിമാനാത് സമാചരേത്.
ഇജ്യാധ്യയനദാനാനി തപഃ സത്യം ക്ഷമാ ദമഃ
അലോഭ ഇതി മാർഗ്ഗോƒയം ധർമ്മസ്യാഷ്ടവിധഃ സ്മൃതഃ. (മ. ഭാ. വ.2.73,74)

ഇന്നതു ചെയ്യണം ഇന്നതു ചെയ്യരുത് എന്നിങ്ങനെ വേദവചനങ്ങളുണ്ട്. ഈ ധർമ്മങ്ങളെല്ലാം. അതുകൊണ്ട്, നന്നായി ചെയ്യണം. അനഭിമാനപൂർവ്വം 'അമ്പട ഞാനേ' എന്ന വിചാരം കൂടാതെ വേണമെന്നുമാത്രം. അങ്ങനെ ധർമ്മം പ്രാപിക്കാൻ ഉപായമായി ഈ എട്ടെണ്ണം അഭ്യസിക്കണം. ഈശ്വരാരാധനം. ശാസ്ത്രാധ്യയനം ദാനം. തപസ്സ് സത്യം. ക്ഷമ ദമം ഔദാര്യം.

ദുഃഖത്തിൻെറയോ ഒരു കൂടാണ്: ഈ സംഗതി നാം നൂറുനൂറു തവണ നമ്മുടെ ജീവിതത്തിൽ കണ്ടിട്ടുണ്ട്. സാമാന്യേന പറഞ്ഞാൽ, യുവജനങ്ങൾ ശുഭദൃക്കുകളും വൃദ്ധജനങ്ങൾ അശുഭദൃക്കുകളും ആണ്. യുവജനങ്ങൾക്കു മുമ്പിൽ ജീവിതം കിടക്കുന്നു. വൃദ്ധന്മാർ തങ്ങളുടെ നല്ല കാലം പൊയ്പോയി എന്ന് ആവലാതിപ്പെടുന്നു. നിറവേറ്റാൻ കഴിയാത്ത ആഗ്രഹങ്ങൾ ശതക്കണക്കിന് അവരുടെ മനസ്സിൽക്കിടന്നു തിരക്കുകൂട്ടുന്നു. എന്നാൽ ഈ രണ്ടുതരക്കാരും ബുദ്ധിശൂന്യരാണ്.[1]

നാം ജീവിതത്തെ ഏതുതരം മാനസികാവസ്ഥയിൽനിന്നു നോക്കുന്നുവോ അതനുസരിച്ച് അതു നല്ലതോ ചീത്തയോ ആയിത്തീരുന്നു – സ്വതവേ അതു നല്ലതുമല്ല, ചീത്തയുമല്ല. അഗ്നി സ്വതവേ നല്ലതോ ചീത്തയോ അല്ല. അതു ചൂടു തരുമ്പോൾ, 'അഗ്നി എത്ര വിശേഷം!' എന്നു നാം വാഴ്ത്തുന്നു. അതു നമ്മുടെ കൈ പൊള്ളിക്കുമ്പോൾ നാം അതിനെ കുറ്റം പറയുന്നു. എങ്കിലും സ്വതവേ അഗ്നി നല്ലതോ ചീത്തയോ അല്ല. നാം അതിനെ ഉപയോഗപ്പെടു ത്തുന്ന രീതിയനുസരിച്ചു നല്ലതെന്നോ ചീത്തയെന്നോ ഉള്ള തോന്നൽ അതു നമ്മളിൽ ഉണ്ടാക്കുന്നു. ഈ ലോകത്തിൻെറ കഥയും അതു തന്നെ. അതു സമ്പൂർണ്ണമാണ്: എന്നുവെച്ചാൽ അതിൻെറ ഉദ്ദേശ്യ ത്തെ സമ്പൂർണ്ണം നിറവേറ്റുവാൻ മതിയായതാണ്. നമ്മെ കൂടാതെ തന്നെ ലോകം ഭംഗിയായി മുന്നോട്ടു പൊയ്ക്കൊള്ളുമെന്നു നമുക്കെല്ലാവർക്കും ഉറപ്പായി വിശ്വസിക്കാം. അതിനെ സഹായിക്കുന്ന കാര്യം ആലോചിച്ച് നാം തല പുണ്ണാക്കണമെന്നില്ല.

എങ്കിലും നാം നന്മ ചെയ്യണം: അന്യരെ സഹായിക്കാൻ കിട്ടുന്ന അവസരം ഒരു ഭാഗ്യമാണെന്നുള്ള ബോധം എല്ലാ സമയവും നമുക്കുണ്ടെങ്കിൽ, നന്മ ചെയ്യാനുള്ള ആഗ്രഹം ഏറ്റവും മഹത്തായ പ്രേരകശക്തിയാണ്. നിങ്ങൾ ഉയർന്നനിലയിലിരിക്കുന്നു എന്ന ഭാവത്തോടെ അഞ്ചു പൈസയെടുത്തു കൈയിൽ പിടിച്ചുകൊണ്ട് 'പിച്ചക്കാരാ, ഇതാ' എന്നു പറയരുത്. ഒരു ദാനം ചെയ്യാനും അതുമൂലം നിങ്ങളെത്തന്നെ സഹായിക്കാനും സന്ദർഭം നല്കിക്കൊണ്ട് ആ ദരിദ്രൻ വന്നുവല്ലോ എന്നു വിചാരിച്ച് കൃതജ്ഞനായിരിക്കുക.[2] അനുഗ്രഹിക്കപ്പെടുന്നതു ദാനം വാങ്ങുന്നവനല്ല, ദാനം ചെയ്യുന്നവനാകുന്നു. ഈ ലോകത്തിൽ ഔദാര്യവും കാരുണ്യവും അഭ്യസിച്ച് തദ്വാരാ നിർമ്മലനും പൂർണ്ണനും ആയിത്തീരാനുള്ള അവസരം ലഭിച്ചതിൽ

1. ബാലസ്താവത് ക്രീഡാസക്തസ്തരുണസ്താവത് തരുണീസക്തഃ
വൃദ്ധസ്താവത് ചിന്താമഗ്നഃ പരേ ബ്രഹ്മണി കോƒപി ന ലഗ്നഃ. (ഭ. ഗോ)

2. ശ്രദ്ധയാ ദേയം. അശ്രദ്ധയാƒദേയം . ശ്രിയാ ദേയം. ഹ്രിയാ ദേയം
ഭിയാ ദേയം. സംവിദാ ദേയം. (തൈ. 1.11.4)

ആദരവോടെ ദാനം ചെയ്യണം. അനാദരവായി ദാനം പാടില്ല. കഴിവുപോലെ ദാനം ചെയ്യണം. ഇത്രയല്ലേ ഉള്ളു എന്നു ലജ്ജിച്ചു ദാനം ചെയ്യണം. (വല്ല പിഴയും വന്നുവോ എന്നു) ഭയന്ന് ദാനം ചെയ്യണം. മൈത്രിയോടെ വേണം ദാനം ചെയ്യുവാൻ.

നന്ദിയുള്ളവരായിരിക്കുക. എല്ലാ സത്പ്രവൃത്തിയും നമ്മെ നൈർമ്മല്യത്തിലേയ്ക്കും പൂർണ്ണതയിലേയ്ക്കും നയിക്കാൻ ഉതകുന്നു. നമുക്കു പരമാവധി ചെയ്യാൻ കഴിയുന്നതെന്ത്? ആസ്പത്രി പണിയുകയോ, റോഡുണ്ടാക്കുകയോ, ധർമ്മശാലകൾ നിർമ്മിക്കുകയോ ചെയ്യാം. ഒരു ധർമ്മ പ്രവർത്തനം സംഘടിപ്പിച്ച് അതിന്റെ പേരിൽ ഇരുപതോ മുപ്പതോ ലക്ഷം ഡോളർ പിരിച്ച്, പത്തുലക്ഷംകൊണ്ട് ഒരു ആസ്പത്രിയുണ്ടാക്കി, മറ്റൊരു പത്തുലക്ഷം മദ്യപാനത്തിനും നൃത്തഗാനങ്ങൾക്കും ചെലവഴിച്ച്, പിന്നത്തേതിന്റെ പകുതി ഭാഗം ഭാരവാഹികൾ കട്ടെടുത്ത്, ശേഷിക്കുന്നത് സാധുക്കളിൽ വന്നുചേരാൻ സംഗതി യാക്കി എന്നു വരാം. എന്നാൽ ഇതിലെല്ലാം എന്തിരിക്കുന്നു? നമ്മുടെ ഗംഭീരങ്ങളായ കെട്ടിടങ്ങളെല്ലാം അഞ്ചുമിനിട്ടുകൊണ്ടു തവിടുപൊടിയാക്കുവാൻ ഒരു കൊടുങ്കാറ്റു മതി. അപ്പോൾ നമ്മളെന്തുചെയ്യും? നമ്മുടെ റോഡുകളേയും ആസ്പത്രികളേയും കെട്ടിടങ്ങളേയും വൻനഗരങ്ങളെത്തന്നേയും തൂത്തടിച്ചുകൊണ്ടുപോകുവാൻ ഒരഗ്നിപർവ്വതം പൊട്ടിയാൽ മതി. ലോകത്തിനു നന്മ ചെയ്യുന്നതിനെപ്പറ്റിയുള്ള നമ്മുടെ മൂഢജല്പനങ്ങളെല്ലാം അവസാനിപ്പിക്കുകതന്നെ. അത് എന്റേയോ നിങ്ങളുടേയോ സഹായം കാത്തുനില്ക്കുന്നില്ല. എന്നിരുന്നാലും, നാം കർമ്മത്തിലേർപ്പെടുകയും നിരന്തരം നന്മ[1] ചെയ്യുകയും വേണം: അപ്പോൾ അതു നമുക്കുതന്നെ അനുഗ്രഹമാകുന്നു. നമുക്കു പരിപൂർണ്ണതയിലെത്താൻ ആ ഒരു മാർഗ്ഗമേയുള്ളു. നാം സഹായിച്ചിട്ടുള്ള ഒറ്റ യാചകനെങ്കിലും നമ്മോട് ഒറ്റ പൈസയ്ക്കും കടപ്പാടില്ല. ദാനം ശീലിക്കാൻ നമുക്കു അവസരം തന്നതുനിമിത്തം നാം അയാളോടാണ് സർവ്വഥാ കടപ്പെട്ടിരിക്കുന്നത്. നാം ലോകത്തിനു നന്മ ചെയ്തിട്ടുണ്ടെന്നോ നമുക്കതിനു കഴിവുണ്ടെന്നോ വിചാരിക്കുന്നതും

1. തൃണാനി ഭൂമിരുദകം വാക് ചതുർത്ഥീ ച സൂനൃതാ
സതാമേതാനി ഗേഹേഷു നോച്ഛിദ്യന്തേ കദാചന
ദേയമാർത്തസ്യ ശയനം സ്ഥിതശ്രാന്തസ്യ ചാസനം
തൃഷിതസ്യ ച പാനീയം ക്ഷുധിതസ്യ ച ഭോജനം
ചക്ഷുർദ്ദദ്യാന്മനോ ദദ്യാദ് വാചം ദദ്യാത് സുഭാഷിതം
ഉത്ഥായ ചാസനം ദദ്യാദ് ഏഷ ധർമ്മഃ സനാതനഃ
ശ്വഭ്യശ്ച ശ്വപചേഭ്യശ്ച വയോഭ്യശ്ചാവപേദ് ഭുവി
വൈശ്വദേവം ഹി നാമൈതത് സായം പ്രാതശ്ച ദീയതേ.
(മ. ഭാ. വ. 2.53–55,58)

(മറ്റൊന്നുമില്ലെങ്കിൽ) ഇരിക്കാൻ പുല്ലും, വിശ്രമിക്കാനൊരു സ്ഥലവും, കുളിക്കാനും കുടിക്കാനും വെള്ളവും, നാലാമതായി നല്ല വാക്കും സജ്ജനഗൃഹങ്ങളിൽ ഒരു കാലത്തും അറ്റുപോകുന്നില്ല. രോഗിക്കു കിടക്കാനും, നിന്നുതളർന്നവന് ഇരിക്കാനും ദാഹിച്ചവനു കുടിക്കാനും, വിശന്നവന് ഉണ്ണാനും കൊടുക്കണം. അതിഥിക്കു ആനന്ദം തുളുമ്പുന്ന കണ്ണും സന്തുഷ്ടഹൃദയവും നല്ലവാക്കും നല്കിക്കൊണ്ടു ദൂരെനിന്നുതന്നെ സ്വാഗതം ചെയ്യണം. വരുന്നതു കണ്ടാൽ എണീറ്റു ഇരിപ്പിടം കൊടുക്കണം. ഇതു സനാതനധർമ്മമാണ്. പട്ടിക്കും പറയനും പക്ഷികൾക്കും വരെ ആഹാരം നിലത്തിട്ടുകൊടുക്കണം. ഇതാണ് വൈശ്വദേവം വിശ്വദേവാരാധനം: ഇതു രാവിലെയും വൈകിട്ടും കൊടുക്കണം.

ഇന്നയിന്ന ആളുകളെ സഹായിച്ചിട്ടുണ്ടെന്നു മനസ്സിൽ കരുതുന്ന തും തികച്ചും തെറ്റാകുന്നു. ഇതൊരു മൂഢവിചാരമാണ്: എല്ലാ മൂഢവിചാരങ്ങളും ദുഃഖത്തെ ജനിപ്പിക്കും. നാം ഒരുത്തനെ സഹാ യിച്ചു എന്നു വിചാരിക്കയും, അതിന്നയാൾ നമ്മോടു നന്ദി കാണിക്ക ണമെന്നു പ്രതീക്ഷിക്കുകയും ചെയ്യുന്നു: അയാൾ അപ്രകാരം ചെയ്യാ ഞ്ഞാൽ നമുക്ക് അസുഖമുളവാകുന്നു. നാം ചെയ്യുന്നതിനുപകരം വല്ലതും ഇങ്ങോട്ടു കിട്ടണമെന്നു പ്രതീക്ഷിക്കുന്നതെന്തിന്? നിങ്ങൾ സഹായിക്കുന്ന മനുഷ്യനോടു കൃതജ്ഞനായിരിക്കുക: അയാളെ ഈശ്വരനായി വിചാരിക്കുക. സഹജീവികളുടെ സേവനം മുഖേന ഈശ്വരനെ ആരാധിക്കാൻ അനുവദിക്കപ്പെടുകയെന്നുള്ളത് ഒരു വിശേഷാനുഗ്രഹമല്ലയോ? നാം യഥാർത്ഥത്തിൽ അനാസക്തരായി രുന്നുവെങ്കിൽ, വൃഥാപ്രതീക്ഷകളിൽനിന്നുളവാകുന്ന ഇത്തരം വിഷാ ദങ്ങൾ കൂടാതെ കഴിക്കാനും മനഃപ്രസാദത്തോടുകൂടി സത്കർമ്മ ങ്ങൾ ചെയ്‌വാനും നമുക്കു കഴിയുമായിരുന്നു. അനാസക്തബുദ്ധ്യാ ചെയ്യുന്ന കർമ്മങ്ങളിൽനിന്ന് ഒരിക്കലും ദുഃഖവും കഷ്ടപ്പാടും ഉളവാകുന്നതല്ല. ലോകം സുഖദുഃഖസമ്മി ശ്രമായി എക്കാലവും അങ്ങനെ പൊയ്ക്കൊണ്ടിരിക്കും.

ഒരു പാവപ്പെട്ടവന് കുറെ ധനം വേണമെന്ന് ആഗ്രഹമുണ്ടാ യി. ഒരു ഭൂതത്താനെ പാട്ടിലാക്കിയാൽ പണമോ, മറ്റ് ഇഷ്ടമുള്ള എന്തെങ്കിലുമോ വേണ്ടപ്പോൾ അതിനോടാജ്ഞാപിച്ചാൽ മതിയെന്ന് അയാൾ എവിടെനിന്നോ കേട്ടിരുന്നു. അതുകൊണ്ട് ഒരു ഭൂതത്തെ പാട്ടിലാക്കാൻ കലശലായ ആഗ്രഹമായി. അയാൾ പിന്നെ ഭൂതത്തെ വശീകരിച്ചുകൊടുക്കാൻ കഴിവുള്ള ഒരാളെ അന്വേഷിച്ച് പലേടത്തും നടന്നു. ഒടുവിൽ വലിയ യോഗസിദ്ധികളുള്ള ഒരു ഋഷിയെ കണ്ടെ ത്തി: അദ്ദേഹത്തിൻെറ സഹായം അഭ്യർത്ഥിച്ചു. ഭൂതത്തെക്കൊണ്ട് എന്തു സാധിക്കാനാണെന്ന് ഋഷി ചോദിച്ചു: "എനിക്കു വേണ്ട ജോലി ചെയ്യാനാണ് ഭൂതം. ഒന്നിനെ പിടികിട്ടാനുള്ള വഴി അങ്ങ് ഉപദേശിച്ചു തരണം: സ്വാമി! എനിക്കതിൽ വലിയ ആഗ്രഹമുണ്ട്" "സ്വൈരക്കേടൊ ന്നും ഉണ്ടാക്കേണ്ട, പൊയ്ക്കൊള്ളു" എന്ന് ഋഷി പറഞ്ഞു. അടുത്ത ദിവസം അയാൾ വീണ്ടും വന്ന് ഋഷിയോടു കേണപേക്ഷിച്ചു; "എനിക്കൊരു ഭൂതത്തെ തരണം സ്വാമി. സഹായത്തിനൊന്നു കൂടിയേ കഴിയൂ." ഒടുവിൽ പൊറുതിമുട്ടിയപ്പോൾ ഋഷി അയാളോടു പറഞ്ഞു; "ഇതാ ഈ കവചം വാങ്ങിക്കൊള്ളൂ: ഈ മന്ത്രവും ജപിക്കൂ. അപ്പോൾ ഒരു ഭൂതം പ്രത്യക്ഷപ്പെടും. നീ അതിനോട് എന്തു പറയു ന്നുവോ അതെല്ലാം അതു ചെയ്യും. എന്നാൽ കരുതിയിരിക്കണം. ഈ ഭൂതങ്ങൾ ഭയങ്കരസത്വങ്ങളാണ്. അവർക്കു മുടക്കമില്ലാതെ പണി കൊടുത്തുകൊണ്ടിരിക്കണം, ഒരിക്കലെങ്കിലും ജോലി കൊടുക്കാനില്ലാ ഞ്ഞാൽ അവൻ നിൻെറ ജീവൻ അപഹരിക്കും." "അതിനു പ്രയാസ മില്ല. അവൻെറ ആയുഷ്കാലം മുഴുവനും ജോലി കൊടുത്തുകൊള്ളാം" എന്നയാൾ മറുപടിയും പറഞ്ഞു. അനന്തരം അയാൾ ഒരു കാട്ടിൽ

ചെന്നു വളരെക്കാലം മന്ത്രം ഉരുക്കഴിച്ചപ്പോൾ വലിയൊരു ഭൂതം പ്രത്യക്ഷമായി. അതു പറഞ്ഞു; "ഞാനൊരു ഭൂതമാണ്. നിങ്ങളുടെ മന്ത്രശക്തി എന്നെ കീഴ്പ്പെടുത്തിയിരിക്കുന്നു. എന്നാൽ നിങ്ങൾ എനിക്ക് എപ്പോഴും ജോലി തന്നുകൊണ്ടിരിക്കണം. ജോലി തരാ നില്ലാതെ വരുന്ന നിമിഷം ഞാൻ നിങ്ങളെ കൊല്ലും." അയാൾ ഉടൻ, "എനിക്കൊരു കൊട്ടാരം നിർമ്മിക്കൂ" എന്നു കല്പിച്ചു. "ഇതാ കൊട്ടാരം പണി തീർന്നു" എന്നായി ഭൂതം. "എനിക്കു കുറെ പണം കൊണ്ടു വരൂ" എന്നയാൾ: "ഇതാ നിങ്ങളാവശ്യപ്പെട്ട പണം" എന്ന് ഭൂതം. "ഇതാ ഈ കാടു വെട്ടിത്തെളിച്ച് ആ സ്ഥാനത്ത് ഒരു വലിയ പട്ടണം നിർമ്മിക്കൂ." "അതും ചെയ്തുകഴിഞ്ഞു. ഇനി വല്ലതുമുണ്ടോ?" എന്ന് ഭൂതത്താൻ ചോദിച്ചു, ഇനി ജോലിയൊന്നും കൊടുക്കാനി ല്ലല്ലോ എന്നു വിചാരിച്ച് അയാൾക്ക് പേടിയായിത്തുടങ്ങി. പറയുന്ന തെല്ലാം നിമിഷംകൊണ്ട് ഭൂതം ചെയ്തുകളയുന്നു. അപ്പോഴേയ്ക്കും ഭൂതം, "എനിക്ക് എന്തെങ്കിലും ജോലി തരണം. അല്ലെങ്കിൽ ഞാൻ നിങ്ങളെ കൊന്നുകളയും" എന്നായി. ഭൂതത്തിനു കൊടുക്കാൻ ജോലിയൊന്നും കാണാതെ ഭയപ്പെട്ട് ആ പാവം ഓടിയോടി ഒടുവിൽ ഋഷിയുടെ അടുക്കലെത്തി. "എൻെറ ജീവനെ രക്ഷിക്കണേ, സ്വാമീ" എന്നപേക്ഷിച്ചു. എന്താണ് സംഗതിയെന്ന് ഋഷി അന്വേഷിച്ചപ്പോൾ അയാൾ പറഞ്ഞു; "ഭൂതത്തിനു കൊടുക്കാൻ പണിയൊന്നും ഞാൻ കാണുന്നില്ല, ഞാൻ പറയുന്ന പണിയെല്ലാം ഒരു നിമിഷംകൊണ്ട് അവൻ ചെയ്തുതീർക്കുന്നു: പണി കൊടുക്കാത്തപക്ഷം എന്നെ തിന്നുകളയുമെന്നു ഭയപ്പെടു ത്തുകയും ചെയ്യുന്നു." അപ്പോഴേയ് ക്കും ഭൂതം എത്തി. "ഞാൻ നിന്നെ ഇപ്പോൾ തിന്നും" എന്ന് ആർത്ത ടുത്തു. അത് അയാളെ വിഴുങ്ങിക്കളഞ്ഞേനെ. പേടിച്ചുവിറച്ച് അയാൾ ഋഷിയോട് "രക്ഷിക്കണേ" എന്നു കേണപേക്ഷിച്ചു. ഋഷി പറഞ്ഞു; "ഞാനൊരു പോംവഴി പറഞ്ഞു തരാം. അതാ വളഞ്ഞ വാലുള്ള ആ നായയെ കാണുന്നില്ലേ? വാളൂരി ആ നായയുടെ വാൽ വേഗം മുറിച്ചെടുത്ത്, അതു നിവർത്തിത്തരണമെന്നു പറഞ്ഞ് ഭൂതത്തിൻെറ കയ്യിൽ കൊടുക്കുക." അയാൾ നായയുടെ വാൽ വെട്ടിയെടുത്ത് ഭൂതത്തിൻെറ കയ്യിൽ കൊടുത്തിട്ട്" അതു നിവർത്തിത്തരൂ," എന്നാ ജ്ഞാപിച്ചു. ഭൂതത്താൻ വാലു വാങ്ങി സാവധാനത്തിൽ ശ്രദ്ധയോ ടെ നിവർത്തി. എന്നാൽ പിടി വിട്ടതോടെ പിന്നേയും വളഞ്ഞുകഴി ഞ്ഞു. ഭൂതം വീണ്ടും വളരെ കിണഞ്ഞു വാൽ നിവർത്തിപ്പിടിച്ചു: എന്നാൽ പിടി വിട്ടപ്പോഴേയ്ക്കും വീണ്ടും അതു വളഞ്ഞുകഴിഞ്ഞു. ഭൂതത്താൻ ക്ഷമയോടുകൂടി മൂന്നാമതും വാൽ നിവർത്തി: എന്നാൽ പിടി വിടേണ്ട താമസം, വാൽ പഴയ പടിതന്നെ. ഇങ്ങനെ അനേക ദിവസം തുടരെ ശ്രമിച്ചിട്ടും വാൽ നിവർത്താൻ സാധിക്കാതെ ഭൂതം കുഴങ്ങി വശം കെട്ടു. "ഞാൻ ആയുസ്സിൽ ഇതേവരേയും ഇത്തരം കഷ്ടത്തിലകപ്പെട്ടിട്ടില്ല. ധാരാളം പയറ്റി തഴമ്പിച്ച ഒരു ഭൂതവീര നാണ്

ഞാൻ: എങ്കിലും മുമ്പൊരിക്കലും ഈ വിധമൊരു വൈഷ മ്യത്തിൽ പെട്ടിട്ടില്ല. നിങ്ങളുമായി ഒരു രാജിക്കു ഞാൻ സന്നദ്ധ നാണ്. എനിക്കു വിടുതി തരിക, ഞാൻ തന്നിട്ടുള്ളതെല്ലാം നിങ്ങൾ ക്കെടുക്കാം. നിങ്ങൾക്കു മേലിൽ യാതൊരു ഉപദ്രവവും ചെയ്കയി ല്ലെന്നും ഞാനേല്ക്കുന്നു" എന്നു ഭൂതം അയാളോടു പറഞ്ഞു. അയാൾക്കു വളരെ തൃപ്തിയായി: സന്തോഷത്തോടെ ആ രാജി വ്യവസ്ഥ സ്വീകരിക്കയും ചെയ്തു.

ഈ ലോകം നായയുടെ വളഞ്ഞ വാലുപോലെയാണ്. അതിനെ നേരെയാക്കാൻ ശതവത്സരങ്ങളായി ആളുകൾ ശ്രമിച്ചുവരുന്നു. എന്നാൽ പിടിവിടുമ്പോൾ അതു പിന്നേയും വളയുന്നു. അതങ്ങ നെയല്ലാതാവാൻ തരമുണ്ടോ? മനുഷ്യൻ ആദ്യമായി സക്തിയില്ലാതെ കർമ്മം ചെയ്യാൻ പഠിക്കണം: എങ്കിൽ അയാൾക്കു വിശ്വാസ (മത) ഭ്രാന്തുണ്ടാവില്ല. ഈ ലോകം നായയുടെ ചുരുളൻ വാൽപോലെയാ ണെന്നും, ഒരിക്കലും നേരേയാകയില്ലെന്നും മനസ്സിലാക്കിക്കഴിഞ്ഞാൽ പിന്നെ നാം വിശ്വാസഭ്രാന്തരാവില്ല. ലോകത്ത് ഈ ഭ്രാന്തില്ലായിരുന്നെ ങ്കിൽ ഇപ്പോഴത്തേക്കാൾ വളരെ കൂടുതൽ പുരോഗതി ഉണ്ടാകുമാ യിരുന്നു. സ്വാഭിപ്രായജ്വരം മനുഷ്യാഭിവൃദ്ധിയെ സഹായിക്കുമെന്നു വിചാരിക്കുന്നത് അബദ്ധമാണ്. നേരേമറിച്ച്, വിദ്വേഷവും വിരോധ വും ജനിപ്പിച്ചും ജനങ്ങളെ തമ്മിൽ തല്ലിച്ചും അവരിലുള്ള സഹതാപം നശിപ്പിച്ചും മനുഷ്യാഭിവൃദ്ധിയെ തടസ്സപ്പെടുത്തുന്ന ഒരു ഘടകമാ ണത്. നാം ചെയ്യുന്നതും നമുക്കുള്ളതുമാണ് ലോകത്തിലേയ്ക്കും നല്ലതെന്നും, നാം ചെയ്യാത്തതും നമുക്കില്ലാത്തതും പ്രയോജനശൂന്യ മാണെന്നും നാം വിചാരിച്ചുകളയുന്നു. അതിനാൽ, നിങ്ങളെ മതഭ്രാന്തു ബാധിക്കുന്ന ലക്ഷണം കണ്ടുതുടങ്ങിയാൽ ശ്വാവിൻെറ വളഞ്ഞ വാലിൻെറ കഥ ഓർമ്മിക്കുക. ലോകത്തിൻെറ കാര്യം ആലോചിച്ച് നിങ്ങൾ ഉറക്കമിളയ്ക്കയോ സ്വൈരക്കേടനുഭവിക്കയോ വേണ്ട: നിങ്ങളുടെ സഹായം കൂടാതെതന്നെ അതു നടന്നുകൊള്ളും. മതഭ്രാന്തിനെ തിരസ്കരിച്ചശേഷമേ, നിങ്ങൾക്കു ശരിയായ രീതിയിൽ കർമ്മം ചെയ്യാൻ കഴിയൂ. അനല്പമായ സഹാനുഭൂതിയും പ്രേമവായ്പുമുള്ള വിവേചനപടുവും അക്ഷോഭ്യശീലനുമായ മനുഷ്യനത്രേ, സമചിത്തനും ശാന്തപ്രകൃതിയുമായ മനുഷ്യനത്രേ, ശരിയായ കർമ്മം ചെയ്യുന്നതും, അങ്ങനെ തനിക്കുതന്നെ നന്മചെയ്യുന്നതും. മത ഭ്രാന്തൻ ബുദ്ധികെട്ടവനും സഹാനുഭൂതി നശിച്ചവനും ആകുന്നു: ലോകത്തെ നേരേയാക്കാനോ, സ്വയം പരിശുദ്ധനും പരിപൂർണ്ണനുമാ കാനോ അയാൾക്ക് ഒരിക്കലും സാധിക്കുന്നതല്ല.

ഇനി ഇന്നത്തെ പ്രസംഗത്തിലെ പ്രധാന സംഗതികൾ ചുരുക്കി പ്പറയാം. ഒന്നാമത്, നാമെല്ലാവരും ലോകത്തോടു കടപ്പെട്ടവരാണെ ന്നും,ലോകത്തിനു നമ്മോടൊരുവക കടപ്പാടുമില്ലെന്നും ഓർമ്മവെ യ്ക്കണം. ലോകത്തിന് എന്തെങ്കിലും ഗുണം ചെയ്യാൻ അവസരം

കിട്ടുന്നത് നമുക്കെല്ലാവർക്കും വലിയ അനുഗ്രഹമാകുന്നു. ലോക ത്തെ സഹായിക്കുമ്പോൾ നാം യഥാർത്ഥത്തിൽ നമ്മെത്തന്നെയാണ് സഹായിക്കുന്നത്. രണ്ടാമത്തെ സംഗതി, ഈ ജഗത്തിന് ഒരു ഈശ്വരൻ[1] ഉണ്ടെന്നുള്ളതാകുന്നു. ഈ ജഗത്ത് (ഗതിയില്ലാതെ) അല യുന്നുവെന്നും അതിനു നിങ്ങളുടേയോ എൻേറയോ സഹായം ആവ ശ്യമായിരിക്കുന്നു എന്നുമുള്ളതു പരമാർത്ഥമല്ല. ഈശ്വരൻെറ സാന്നി ദ്ധ്യം എപ്പോഴും ജഗത്തിലുണ്ട്. ഈശ്വരൻ അനശ്വരനായി, സദാ കർമ്മപരായണനായി, എല്ലാറ്റിലും അപാര ജാഗരൂകതയോടെ വർ ത്തിക്കുന്നു. ജഗത്തു മുഴുവൻ ഉറങ്ങുമ്പോഴും ഈശ്വരൻ ഉറങ്ങുന്നി ല്ല: നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു: ലോകത്തിലുണ്ടാകുന്ന സകലപരിവർത്തനങ്ങളും സൃഷ്ടിവിശേഷങ്ങളും ഭഗവാൻേറതാകു ന്നു. മൂന്നാമതായി, നാം ആരേയും വെറുക്കരുത്. ഈ ലോകം എന്നും ഗുണദോഷസമ്മിശ്രമായിരിക്കും. ദുർബ്ബലന്മാരോടു സഹതപിക്കയും തെറ്റു ചെയ്യുന്നവരെക്കൂടി സ്നേഹിക്കയും ആകുന്നു നമ്മുടെ കർത്ത വ്യം. നമുക്ക് ആദ്ധ്യാത്മികമായി ഉപര്യുപരിബലം ആർജ്ജിക്കേ ണ്ടതിലേയ്ക്ക് വ്യായാമം പരിശീലിക്കാനുള്ള അതികേമമായ ഒരു ധർമ്മക്കളരിയാണ് ലോകം. നാലാമതായി, ഒരുതരത്തിലുള്ള അഭി പ്രായഭ്രാന്തും നമുക്കുണ്ടായിരിക്കരുത്: എന്തെന്നാൽ അഭിപ്രായഭ്രാന്ത് പ്രേമത്തിനു വിരുദ്ധമാണ്. 'ഞാൻ പാപിയെ വെറുക്കുന്നില്ല: പാപ ത്തെയാണ് വെറുക്കുന്നത്' എന്ന് മതഭ്രാന്തന്മാർ ലാഘവത്തോടെ പ്രസംഗിക്കുന്നതു കേൾക്കാറുണ്ട്. എന്നാൽ പാപത്തേയും പാപിയേ യും തമ്മിൽ യഥാർത്ഥത്തിൽ വേർതിരിച്ചു ഗ്രഹിക്കാൻ കഴിവുള്ള ഒരാളുടെ മുഖം കണ്ടെത്താൻ എത്ര വഴി പോകാനും ഞാൻ സന്നദ്ധ നാണ്. അങ്ങനെ പറയാനെളുപ്പം കഴിയും. ധർമ്മത്തേയും ധർമ്മിയേ യും (ഗുണത്തേയും ദ്രവ്യത്തേയും) തമ്മിൽ ശരിയ്ക്കു വേർതിരിച്ചറി യാൻ നമുക്കു സാധിച്ചാൽ നാം പരിപൂർണ്ണരായി. എന്നാൽ അതത്ര എളുപ്പമല്ല. കൂടാതെ, നാം എത്രകണ്ട് ശാന്തന്മാരാകുന്നുവോ, എത്രകണ്ട് നമ്മുടെ സിരകൾ അക്ഷോഭ്യമായി വർത്തിക്കുന്നുവോ, അത്രകണ്ട് നമ്മുടെ പ്രേമം വർദ്ധിക്കയും കർമ്മം നന്നായിരിക്കയും ചെയ്യും.

---

1. സ വിശ്വകൃദ്വിശ്വവിദാത്മയോനിർജ്ഞഃ കാലകാലോ ഗുണീ സർവ്വവിദ്യഃ
പ്രധാനക്ഷേത്രജ്ഞപതിർഗുണേശഃ സംസാരമോക്ഷസ്ഥിതിബന്ധഹേതുഃ.
(ശ്വേ. 6.16)

ഈശ്വരൻ എല്ലാം സൃഷ്ടിച്ചു, വേർതിരിച്ചറിയുന്നു. തന്നിൽനിന്നുതന്നെ താൻ ഉളവായി. ഈശ്വരൻ സർവ്വജ്ഞനാണ്. കാലകാലനാണ്. മംഗളഗുണ നിലയനുമാണ്. സകലവിദ്യാനാഥനുമാണ്. അവൻ ജഡങ്ങളുടെയും ചേതന ങ്ങളുടെയും നിയാമകനാണ്. ത്രിഗുണങ്ങളുടെ ഉടയവനാണ്. സർവ്വഭൂതങ്ങളു ടെയും സംസാരം, സംസാരത്തിൽനിന്നുള്ള മോക്ഷം, സംസാരത്തിൽത്തന്നെ യുള്ള നിലനില്പ്, സംസാരത്തിലുള്ള ബന്ധനം ഇവയുടെയൊക്കെ കാരണവും ഈശ്വരനാണ്.

## അദ്ധ്യായം ആറ്

## അനാസക്തി അഭിമാന[1]നിർമ്മാർജ്ജനമാണ്

നമ്മളിൽനിന്നു പുറപ്പെടുന്ന ഏതു കർമ്മവും പ്രതികരണരൂപ ത്തിൽ നമ്മിലേയ്ക്കുതന്നെ തിരിച്ചുവരുന്നതുപോലെ, നമ്മുടെ കർമ്മ ങ്ങൾ അന്യന്മാരുടെമേലും അവരുടെ കർമ്മങ്ങൾ നമ്മുടെമേലും, പ്രവർത്തിക്കാവുന്നതാണ്. ദുഷ്പ്രവൃത്തികൾ ചെയ്യുമ്പോൾ ആളുകൾ അധികമധികം ദുഷ്ടരായിവരുന്നതും സദ്പ്രവൃത്തികൾ ചെയ്തു തുടങ്ങുമ്പോൾ അവർക്ക് വാസനാബലം വർദ്ധിച്ച്, എല്ലായ്പോഴും നന്മ പ്രവർത്തിക്കാൻ താല്പര്യം ജനിക്കുന്നതും പക്ഷേ നിങ്ങളെല്ലാം നിരീക്ഷിച്ചിട്ടുണ്ടാവും. കർമ്മപ്രഭാവത്തിന്റെ ഈ ദൃഢീകരണം, നമ്മുടെ കർമ്മങ്ങൾ നമ്മെ അന്യോന്യം ബാധിക്കുന്നുണ്ട് എന്നുള്ള വസ്തുത കൊണ്ടല്ലാതെ വ്യാഖ്യാനിക്കാൻ നിവൃത്തിയില്ല. പ്രകൃതി ശാസ്ത്രത്തിൽനിന്ന് ഒരുദാഹരണം എടുക്കാം. ഞാൻ വല്ല കർമ്മവും ചെയ്യുമ്പോൾ, എന്റെ മനസ്സ് ഒരുതരം സ്പന്ദനാവസ്ഥയിലിരിക്കയാ ണെന്നു പറയാം: അതേ സ്പന്ദനാവസ്ഥയിലിരിക്കുന്ന മറ്റെല്ലാമനസ്സു കളും എന്റെ മനസ്സിനാൽ ബാധിക്കപ്പെട്ടേക്കാം. ഒരേവിധത്തിൽ കമ്പി മുറുക്കിയ പലതരം സംഗീതോപകരണങ്ങൾ ഒരു മുറിയിൽ വെച്ചിരിക്കുന്നു: അതിലൊന്നിനെ മീട്ടിയാൽ മറ്റുള്ളവയിൽനിന്നും അതേ സ്വരം പുറപ്പെടാനിടയുള്ളതു നിങ്ങൾ ശ്രദ്ധിച്ചിരിക്കാം. അതുപോലെ ഒരു വിചാരം ഒരേ മുറുക്കത്തിൽ - എന്നു പറയട്ടെ - ഇരിക്കുന്ന എല്ലാ മനസ്സുകളേയും തുല്യനിലയിൽ ബാധിക്കും. വിചാരത്തിനു മനസ്സിന്മേലുള്ള ഈ പ്രവർത്തനശക്തി ദൂരം ആദി യായ കാരണങ്ങളനുസരിച്ച് ഏറിയോ കുറഞ്ഞോ ഇരിക്കുമെന്നു ള്ളതു സ്വാഭാവികം. എന്നാൽ മനസ്സ് സദാ ആ ശക്തിയുടെ ബാധ യ്ക്കു വിധേയമായി വർത്തിക്കുന്നു. ഞാൻ ഒരു ചീത്ത പ്രവൃത്തി ചെയ്യുന്നു എന്നു വിചാരിക്കുക: എന്റെ മനസ്സ് അപ്പോൾ ഒരുതരം സ്പന്ദനാവസ്ഥയിൽ ഇരിക്കുന്നു: അതേ അവസ്ഥയിലിരിക്കുന്ന ഈ ജഗത്തിലെ എല്ലാ മനസ്സുകളും എന്റെ മാനസികസ്പന്ദനങ്ങളാൽ ബാധിക്കപ്പെട്ടേയ്ക്കാം. ഞാൻ ഒരു നല്ല കാര്യം ചെയ്യുമ്പോൾ എന്റെ മനസ്സ് വേറൊരു സ്പന്ദനാവസ്ഥയിലായിരിക്കും: അവിടേയും ആ അവസ്ഥയിലിരിക്കുന്ന എല്ലാ മനസ്സുകളേയും എന്റെ മനസ്സു ബാധിച്ചേക്കാം. മനസ്സിനു മനസ്സിന്മേലുള്ള ഈ പ്രഭാവം അതിന്റെ മുറുക്കത്തിന്റെ ശക്തിക്കനുസരിച്ച് കൂടിയോ കുറഞ്ഞോ ഇരിക്കും.

ഈ ഉപമയെ കുറച്ചുകൂടി നീട്ടിക്കൊണ്ടുപോകുന്നപക്ഷം, പ്രകാശതരംഗങ്ങൾ ലക്ഷോപലക്ഷം സംവത്സരങ്ങൾ സഞ്ചരി

1. അഭിമാനം അഹങ്കാരമാണ്, ശരീരേന്ദ്രിയമനസ്സുകളിൽ ഞാനെന്ന ഭാവം.

ച്ചതിനുശേഷം ഒരു വസ്തുവിന്മേൽ വന്നുപതിക്കുന്നതുപോലെ, വിചാരതരംഗങ്ങളും തങ്ങൾക്കനുരൂപമായി സ്പന്ദിക്കുന്ന ഒരു വസ്തുവിനെ കണ്ടെത്തുന്നതിനുമുമ്പായി അനേകശതാബ്ദകാലം സഞ്ചരിച്ചു എന്നു വരാം. അതിനാൽ നമ്മുടെ ഈ അന്തരീക്ഷം അത്തരം നല്ലതും ചീത്തയുമായ വിചാരതരംഗങ്ങളാൽ നിബിഡമായിരിക്കാൻ തികച്ചും സാധ്യതയുണ്ട്. ഓരോ മസ്തിഷ്കത്തിൽനിന്നും പുറപ്പെടുന്ന ഓരോ വിചാരതരംഗവും അതിനെ സ്വീകരിക്കാൻ പറ്റിയ ഒരു വസ്തുവിനെ കണ്ടെത്തും വരെ സ്പന്ദിച്ചുകൊണ്ടിരിക്കും. ഈ വിചാരതരംഗങ്ങളിൽ ചിലതിനെ ഗ്രഹിക്കാൻ അനുകൂലമായ സ്പന്ദനത്തോടുകൂടിയ മനസ്സ് അവയെ ഉടനടി സ്വീകരിക്കും. ഒരാൾ ചീത്തപ്രവൃത്തി ചെയ്യുമ്പോൾ അയാൾ മനസ്സിനെ ഒരു പ്രത്യേക സ്പന്ദനാവസ്ഥയിൽ കൊണ്ടുവരുന്നു. ആ സ്പന്ദനാവസ്ഥയ്ക്കു സദൃശമായി അന്തരീക്ഷത്തിൽ മുൻകൂട്ടി ഉണ്ടായിരിക്കാവുന്ന എല്ലാ (വിചാര) തരംഗങ്ങളും അയാളുടെ മനസ്സിൽ തള്ളിക്കടക്കാൻ ശ്രമിക്കും. അതുകൊണ്ടാണ് തിന്മ ചെയ്യുന്നവൻ സാധാരണയായി കൂടുതൽ കൂടുതൽ തിന്മകൾ ചെയ്യുന്നതായി കാണുന്നത്. അയാളുടെ കർമ്മങ്ങൾ ദൃഢതരമായിത്തീരുന്നു. നന്മ ചെയ്യുന്നവൻെറ കാര്യവും ഇതുപോലെതന്നെ. അയാളുടെ മനസ്സ് അന്തരീക്ഷത്തിലുള്ള എല്ലാ നല്ല തരംഗങ്ങളേയും ഗ്രഹിക്കുവാൻ തുറന്നിരിക്കും. അങ്ങനെ അയാളുടെ സത്പ്രവൃത്തികളും ദൃഢതരമാകും. അതിനാൽ, തിന്മ പ്രവർത്തിക്കുമ്പോൾ നാം രണ്ടുവിധത്തിൽ അപകടം വരുത്തിക്കൂട്ടുന്നുണ്ട്. ഒന്നാമത്, നമ്മെ വലയം ചെയ്യുന്ന സകല ദുഷ്പ്രേരണാശക്തികൾക്കും നമ്മിലേയ്ക്കു പ്രവേശിക്കാൻ നാം വാതിൽ തുറന്നുവെയ്ക്കുന്നു. രണ്ടാമത്, നാം മറ്റുള്ളവരെ – പക്ഷേ അനേകശതം വത്സരങ്ങൾക്കു ശേഷമായിരിക്കാം – ദുഷിപ്പിക്കുന്ന തിന്മ സൃഷ്ടിക്കുന്നു. തിന്മ ചെയ്യുമ്പോൾ, നാം നമുക്കു മാത്രമല്ല അന്യർക്കും ദ്രോഹം ചെയ്യുന്നു: നന്മ ചെയ്യുമ്പോൾ നമുക്കെന്നതുപോലെ, അന്യർക്കും നന്മ ചെയ്യുന്നു. മനുഷ്യനിലുള്ള മറ്റെല്ലാ ശക്തികളേയുംപോലെ, നന്മതിന്മകളാകുന്ന ഈ ശക്തികളും പുറമേനിന്നു പുഷ്ടി നേടുന്നു.

കർമ്മയോഗപ്രകാരം, ചെയ്ത കർമ്മം ഫലമുളവാക്കാതെ നശിക്കുന്നില്ല. കർമ്മം ഫലിക്കുന്നതു തടയാൻ പ്രകൃതിയിൽ ഒരു ശക്തിക്കും വയ്യ. ഞാൻ തിന്മ ചെയ്താൽ അതിൻെറ ദോഷഫലം അനുഭവിക്കണം:[1] അതിനെ തടയാനോ താമസിപ്പിക്കാനോ പോന്ന ഒരു ശക്തിയും ഈ പ്രപഞ്ചത്തിലില്ല. അതുപോലെ, സത്കർമ്മം ചെയ്താൽ അതിൻെറ സത്ഫലത്തെ തടയാനും ഈ പ്രപഞ്ചത്തിൽ ഒരു ശക്തിക്കും കഴിവില്ല. കാരണം കാര്യത്തെ ഉണ്ടാക്കിയേ തീരൂ. അതിനെ തടുക്കാനോ നിയന്ത്രിക്കാനോ യാതൊന്നിനും കഴിവില്ല. നമ്മുടെ ഈ കർമ്മങ്ങൾ – നല്ല കർമ്മങ്ങളും ചീത്തകർമ്മങ്ങളും– പരസ്പരം

1. യത്കരോത്യശുഭം കർമ്മം ശുഭം വാ യദി സത്തമ
അവശ്യം തത്സമാപ്നോതി പുരുഷോ നാത്ര സംശയഃ. (മ. ഭാ. വ. 208.5)

ഉറ്റബന്ധമുള്ളവയാണ് എന്ന രസികത്വവും പ്രാധാന്യവു മുള്ള ഒരു പ്രമേയം, കർമ്മയോഗത്തെ സംബന്ധിച്ച്, ഇവിടെ വന്നു ചേരുന്നു. ഒരു വരവരച്ച്, ഇതു തികച്ചും സത്കർമ്മമാണ്, അതുതിക ച്ചും ദുഷ്കർമ്മമാണ് എന്നിങ്ങനെ നമുക്കു വേർതിരിക്കാൻ വയ്യ: ഒരേ സമയം സത്ഫലവും ദുഷ്ഫലവും ഉളവാക്കാത്ത ഒരു പ്രവൃ ത്തിയും ഇല്ല. ഏറ്റവും അടുത്തുള്ള ഒരു ഉദാഹരണം എടുക്കാം. ഞാൻ നിങ്ങളോടു സംസാരിക്കുന്നു: നിങ്ങളിൽ ചിലർ പക്ഷേ വിചാരിക്കുന്നു, ഞാനൊരു നല്ല കാര്യമാണ് ചെയ്യുന്നതെന്ന്, എന്നാൽ അതേസമയം ഞാൻ അന്തരീക്ഷത്തിലുള്ള ആയിരമായിരം അണു ജീവികൾക്കു ജീവഹാനി വരുത്തുന്നുണ്ടാവാം. ആ വിധത്തിൽ ഞാൻ മറ്റൊന്നിനു തിന്മ ചെയ്യുന്നു. കർമ്മം നമ്മുടെ അടുത്തായി രിക്കുകയും, അതു നാം അറിയുന്നവരെ ഗുണകരമായി ബാധിക്കുക യും ചെയ്യുമ്പോൾ, അതിനെ നാം സത്കർമ്മമെന്നു പറയുന്നു. ഉദാഹരണത്തിന്, ഞാൻ നിങ്ങളോടു സംസാരിക്കുന്നതിനെ സത് കർമ്മമെന്ന് നിങ്ങൾ വിളിച്ചേക്കാം: എന്നാൽ അണുജീവികളെ നിങ്ങൾ കാണുന്നില്ല: എന്നാൽ നിങ്ങളെ സ്വയം കാണുന്നുമുണ്ട്. എൻെറ സംസാരം നിങ്ങളെ എങ്ങനെ ബാധിക്കുന്നുവെന്നുള്ളതു നിങ്ങൾക്കു സ്പഷ്ടമാണ്: എന്നാൽ അണുജീവികളെ അത് എങ്ങനെ ബാധിക്കുന്നുവെന്ന് അത്ര സ്പഷ്ടമല്ല. ഇതുപോലെ, നമ്മുടെ ചീത്ത പ്രവൃത്തികളെ വിശകലനം ചെയ്തുനോക്കുമ്പോൾ അവയ്ക്ക് എവി ടെയെങ്കിലും അല്പം നല്ല ഫലം ഉണ്ടാകുന്നതായി കാണാം. സത് കർമ്മത്തിൽ ദോഷമായ അംശമുണ്ടെന്നും, ദോഷത്തിൻെറ നടുക്കു എവിടെയെങ്കിലും അല്പം നന്മയുണ്ടെന്നും കാണുന്നവരാണ് കർമ്മ ത്തിൻെറ രഹസ്യം അറിഞ്ഞിട്ടുള്ളവർ.

ഇതിൽനിന്നു സിദ്ധിക്കുന്നതെന്ത്? നാം എത്ര ശ്രമിച്ചാലും, തികച്ചും ശുദ്ധമോ തികച്ചും അശുദ്ധമോ ആയ ഒരു കർമ്മവും – ശുദ്ധമെന്നാൽ അഹിംസാപരമെന്നും അശുദ്ധമെന്നാൽ ഹിംസാപര മെന്നും ഉള്ള അർത്ഥത്തിൽ – ഉണ്ടാവാൻ നിവൃത്തിയില്ല. പരദ്രോ ഹം കൂടാതെ നമുക്കു ശ്വസിപ്പാനോ ജീവിക്കാനോ സാദ്ധ്യമല്ല.[1] നാം ഭക്ഷിക്കുന്ന ഓരോ ഉരുളയും മറ്റൊരു ജീവിയുടെ വായിൽനിന്നു തട്ടിപ്പറിച്ചതാണ്. നമ്മുടെ ജീവിതംതന്നെ അന്യജീവികളെ തള്ളിപ്പു റത്താക്കിക്കൊണ്ടുള്ളതാണ്. അത് മനുഷ്യരോ മൃഗങ്ങളോ അണു ജീവികളോ ആയിരിക്കാം. ഇവയിൽ ഒന്നിനെയല്ലെങ്കിൽ മറ്റൊന്നിനെ തള്ളിപ്പുറത്താക്കാതെ നമുക്കു നിവൃത്തിയില്ല. കാര്യം ഇങ്ങനെയി

1. ധർമ്മവ്യാധൻ ശുദ്ധമായ അഹിംസയില്ലെന്നു സ്ഥാപിക്കുന്നു;

ജീവൈർഗ്രസ്തമിദം സർവ്വമാകാശം പൃഥിവീ തഥാ

അവിജ്ഞാനാച്ച ഹിംസന്തി തത്ര കിം പ്രതിഭാതി തേ. (മ. ഭാ. വ. 207, 32)

ആകാശവും ഭൂമിയും മുഴുവൻ ജീവന്മാരെക്കൊണ്ടു വിഴുങ്ങപ്പെട്ടിരിക്കുക യാണ്. അറിയാതെ ആളുകൾ കൊന്നുപോകുന്നു. അപ്പോൾ അഹിംസയെപ്പറ്റി നിങ്ങൾ എന്തു വിചാരിക്കുന്നു?

രിക്കെ, കർമ്മത്തിൽക്കൂടി പരിപൂർണ്ണത പ്രാപിക്കാൻ ഒരിക്കലും സാദ്ധ്യമല്ലെന്ന് അനായാസേന സിദ്ധിക്കുന്നു. അനന്തകാലം കർമ്മം ചെയ്താലും ഈ നൂലാമാലയിൽനിന്നു പുറത്തുകടക്കാൻ വഴിയുണ്ടാകയില്ല. നിങ്ങൾക്ക് എത്ര കാലത്തേയ്ക്കോ കർമ്മം ചെയ്തുകൊണ്ടേയിരിക്കാം. എന്നാൽ കർമ്മഫലത്തിലുള്ള ഗുണദോഷങ്ങളുടെ അപരിഹാര്യമായ ഈ സാഹചര്യം ഒരു കാലത്തും അവസാനിക്കയില്ല.

ആലോചിക്കാനുള്ള രണ്ടാമത്തെ സംഗതി കർമ്മത്തിൻെറ ലക്ഷ്യമെന്താണെന്നുള്ളതാണ്. എല്ലാ രാജ്യത്തുമുള്ള ബഹുഭൂരിപക്ഷം ജനങ്ങളും, ഈ ലോകം പരിപൂർണ്ണമായിത്തീരുന്ന ഒരു കാലംവരും, ഇവിടെ രോഗം മരണം ദുഃഖം ദുഷ്ടത ഈവകയൊന്നുമില്ലാത്ത ഒരു കാലം വരും എന്നു വിശ്വസിക്കുന്നതായി നാം കാണുന്നു. അജ്ഞന്മാരെ ഉത്തേജിപ്പിക്കാനും ഉയർത്തിക്കൊണ്ടുവരാനും ഉള്ള പ്രേരകശക്തിയെന്ന നിലയിൽ വളരെ നല്ല ഒരാശയമാണത്. എന്നാൽ ഒരു നിമിഷം ആലോചിച്ചുനോക്കിയാൽ അതിനു സാദ്ധ്യതയില്ലെന്നു പ്രത്യക്ഷത്തിൽത്തന്നെ കാണാം. നന്മയും തിന്മയും ഒരേ നാണയത്തിൻെറ ഇരുപുറങ്ങളായിരിക്കെ, അതെങ്ങനെ സംഭവിക്കാനാണ്? തിന്മകൂടാതെ നന്മമാത്രം എങ്ങനെ സിദ്ധിക്കും? പരിപൂർണ്ണതയെന്നാലർത്ഥമെന്ത്? പരിപൂർണ്ണജീവിതമെന്നു പറയുന്നതുതന്നെ പരസ്പരവിരുദ്ധമാണ്. ജീവിതംതന്നെ നമ്മളും ബാഹ്യലോകവും തമ്മിലുള്ള ഒരു നിരന്തര സമരാവസ്ഥയാണ്. ഓരോ നിമിഷവും നാം ബാഹ്യപ്രപഞ്ചവുമായി യഥാർത്ഥത്തിലുള്ള യുദ്ധംതന്നെ ചെയ്തുകൊണ്ടിരിക്കുന്നു: അതിൽ തോല്ക്കുന്നെങ്കിൽ നമ്മുടെ ജീവിതം അവസാനിക്കാതെ തരമില്ല. ഉദാഹരണത്തിന് ഭക്ഷണത്തിനും ശ്വാസവായുവിനുംവേണ്ടി നിരന്തരമായ മല്ലടിയാണ് നാം നടത്തുന്നത്. വായുവോ ഭക്ഷണമോ കിട്ടാതായെങ്കിൽ നാം മരിക്കുന്നു. ജീവിതമെന്നത് തടസ്സമില്ലാതെ അനർഗ്ഗളം പ്രവഹിക്കുന്ന ഒരു തനിവസ്തുവല്ല: അതൊരു സമ്മിശ്രകാര്യമാകുന്നു. നമ്മുടെ ഉള്ളിലിരി ക്കുന്ന ഏതോ ഒന്നും ബാഹ്യലോകവും തമ്മിലുള്ള കൂടിക്കുഴഞ്ഞ പോരാട്ടത്തെയാണ് ജീവിതമെന്നു നാം വിളിക്കുന്നത്. അതിനാൽ, ഈ പോരാട്ടം അവസാനിക്കുമ്പോൾ ജീവിതവും അവസാനിക്കു മെന്നു വ്യക്തമാണ്. പരമമായ സുഖമെന്നാൽ ഈ സമരത്തിൻെറ പരിസമാപ്തിയാണ്. അപ്പോൾ ജീവിതവും അവസാനിക്കും: കാരണം, ജീവിതം അവസാനിക്കുമ്പോഴേ പോരാട്ടവും അവസാനിക്കുവാൻ നിവൃത്തിയുള്ളു.

ലോകത്തെ സഹായിക്കുന്നതുകൊണ്ട് നാം നമ്മെത്തന്നെയാണ് സഹായിക്കുന്നതെന്ന് മുമ്പു കണ്ടുവല്ലോ. പരസഹായാർത്ഥം ചെയ്യപ്പെടുന്ന കർമ്മത്തിൻെറ പ്രധാനഫലം നമ്മെത്തന്നെ ശുദ്ധീകരിക്കുകയാകുന്നു. അന്യർക്ക് നന്മ ചെയ്യാനുള്ള നിരന്തരയത്നം മുഖേന നാം സ്വയം വിസ്മരിക്കാനാണ് നോക്കുന്നത്. ഈ ആത്മവിസ്മരണമാണ്

ജീവിതത്തിൽ നമുക്ക് അഭ്യസിക്കേണ്ട മഹത്തായ പാഠം. സ്വാർത്ഥതകൊണ്ടു സുഖിച്ചുകളയാമെന്ന് മനുഷ്യൻ ബുദ്ധിശൂന്യമായി വിചാരിക്കുന്നു: എന്നാൽ യഥാർത്ഥ സുഖം സ്വാർത്ഥത്തെ നിർമ്മൂലം നശിപ്പിക്കുന്നതിലാണ് അടങ്ങിയിരിക്കുന്നതെന്നും, തന്നെ സുഖിയാക്കാൻ തനിക്കല്ലാതെ മറ്റാർക്കും കഴിയുന്നതല്ലെന്നും ദീർഘകാലത്തെ പോരാട്ടത്തിനുശേഷം ഒടുവിൽ അവൻ മനസ്സിലാക്കുന്നു. ഓരോ ഔദാര്യ പ്രകടനവും ഓരോ അനുകമ്പാവിചാരവും ഓരോ സഹായ കർമ്മവും ഓരോ സത്പ്രവൃത്തിയും നമ്മുടെ നിസ്സാരവ്യക്തിത്വത്തിൽനിന്ന് അത്രകണ്ട് ദുരഭിമാനബോധത്തെ അകറ്റുകയും, നാം എല്ലാവരിലുംവെച്ച് എളിയവരും നിസ്സാരരുമാണെന്നുള്ള ബോധം ജനിപ്പിക്കുകയും ചെയ്യുന്നു: അതിനാൽ അതെല്ലാം നല്ലതുമാകുന്നു. ഇവിടെ ജ്ഞാനവും ഭക്തിയും കർമ്മവും ഒരേ കോടിയിൽ കൂട്ടിമുട്ടുന്നതായി കാണുന്നു. അഹംബുദ്ധിയെ ശാശ്വതമായും നിശ്ശേഷമായും നിരാകരിക്കുകയാകുന്നു പരമമായ ആദർശം. ആ അവസ്ഥയിൽ, 'ഞാൻ' ഇല്ല: എല്ലാം 'അവിടുന്നു'തന്നെ. ആ ലക്ഷ്യത്തിലേയ്ക്കാകുന്നു കർമ്മയോഗം മനുഷ്യനെ – അവൻ അതറിയട്ടെ, അറിയാതിരിക്കട്ടെ – നയിയ്ക്കുന്നത്. നിർഗുണനായ ഈശ്വരൻ എന്നു കേട്ടു പോയാൽ മതപ്രചാരകൻ സംഭീതനായേക്കാം. അയാൾക്ക് ഈശ്വരൻെറ സഗുണഭാവം നിലനിർത്തുന്നതിൽ നിർബ്ബന്ധവും, സ്വന്തം സ്വരൂപവും വ്യക്തിത്വവും – അതുകൊണ്ട് ഉദ്ദേശിക്കുന്നതെന്തായാലും – പുലർത്തുന്നതിൽ ആഗ്രഹവും ഉണ്ടായേക്കാം. എന്നാൽ, അയാളുടെ ധാർമ്മികാശയങ്ങൾ, അവ യഥാർത്ഥത്തിൽ കൊള്ളാവുന്നവയാകണമെങ്കിൽ, ഏറ്റവും ഉത്കൃഷ്ടമായ അഭിമാനനിർമ്മാർജ്ജനത്തിൽ അധിഷ്ഠിതമായിരിക്കാതെ നിവൃത്തിയില്ല. എല്ലാസദാചാരത്തിൻെറയും അടിസ്ഥാനം അതാകുന്നു. മനുഷ്യനിലേയ്ക്കോ മൃഗങ്ങളിലേയ്ക്കോ ദേവന്മാരിലേയ്ക്കോ വ്യാപിപ്പിച്ചുനോക്കിയാലും, അധിഷ്ഠാനാശയം അതുതന്നെ. സകലധർമ്മസംഹിതകൾക്കും അടിസ്ഥാനമായി വർത്തിക്കുന്ന ഏകതത്ത്വം അതാകുന്നു – ആത്മപരിത്യാഗം.

ഈ ലോകത്ത് പല തരത്തിലുള്ള മനുഷ്യരെ നാം കാണുന്നു. ഒന്നാമത് ഈശ്വരകോടികൾ; അവരുടെ അഭിമാനനിർമ്മാർജ്ജനം സമ്പൂർണ്ണമാകുന്നു. സ്വന്തം ജീവനെ ത്യജിച്ചും അന്യർക്കു നന്മ ചെയ്യുകയെന്നുള്ളതാണ് അവരുടെ നിഷ്ഠ. ഇവരാണ് മനുഷ്യരിൽ വെച്ച് ഏറ്റവും ഉത്കൃഷ്ടർ. ഒരു രാജ്യത്ത് അത്തരം നൂറു മനുഷ്യരെങ്കിലും ഉണ്ടെങ്കിൽ ആ രാജ്യം ഒരിക്കലും നിരാശയ്ക്കു വഴങ്ങേണ്ടതില്ല. എന്നാൽ നിർഭാഗ്യവശാൽ അവരുടെ എണ്ണം തുലോം വിരളമാണ്. പിന്നെ ഒരുതരം നല്ല മനുഷ്യരുള്ളത്, തങ്ങളുടെ കാര്യത്തിനു ഹാനിയില്ലാത്തിട ത്തോളം അന്യർക്കു നന്മ ചെയ്യുന്നവരാകുന്നു. മൂന്നാമതൊരു കൂട്ടർ തങ്ങളുടെ സ്വന്തംഗുണത്തിനുവേണ്ടി പരദ്രോഹം ചെയ്യുന്നവർ. നാലാമതായി ദ്രോഹത്തിനുവേണ്ടി മാത്രം പരന്മാ

രെ ദ്രോഹിക്കുന്ന ഏതുതരമെന്നു പറയാൻ പ്രയാസമുള്ള, ഒരു കൂട്ടരുണ്ടെന്ന് ഒരു സംസ്കൃതകവി[1] പ്രസ്താവിച്ചിട്ടുണ്ട്. നന്മയ്ക്കുവേണ്ടിമാത്രം നന്മ ചെയ്യുന്ന, പരമസാത്വികന്മാരായ ആളുകൾ ജീവിതത്തിൻെറ ഒരറ്റത്തുള്ളതുപോലെ, ദ്രോഹത്തിനുവേണ്ടിമാത്രം പരദ്രോഹം അനുഷ്ഠിക്കുന്ന ആളുകൾ മറ്റേ അറ്റത്തുമുണ്ട്. അവർക്ക് അതിൽനിന്ന് ഒന്നും ലഭിക്കാനില്ല: പക്ഷേ തിന്മ പ്രവർത്തിക്കുകയെന്നത് അവരുടെ സ്വഭാവമാകുന്നു.

സംസ്കൃതത്തിൽ ഇങ്ങനെ രണ്ടു വാക്കുകളുണ്ട്;[2] ഒന്നു 'പ്രവൃത്തി' - ഇതിൻെറ അർത്ഥം 'വിഷയങ്ങളിലേയ്ക്ക് അടുക്കുക' എന്നാണ്: മറ്റേതു 'നിവൃത്തി' - ഇതിൻെറ അർത്ഥം 'വിഷയങ്ങളിൽനിന്ന് അകലുക' എന്നും. പ്രവൃത്തിയെയാണ് നാം സംസാരമെന്ന്, 'ഞാനും എൻേറതും' എന്ന് പറയുന്നത്. സമ്പത്ത്, പണം, പ്രതാപം, പേര്, പ്രശസ്തി ഇത്യാദികളെക്കൊണ്ട് ആ 'എന്നെ' ('അഹം' ബുദ്ധിയെ) എപ്പോഴും കൊഴുപ്പിക്കുന്നതും, മുറുകെ പിടിക്കുന്ന സ്വഭാവത്തോടുകൂടിയതും ആയ സകല കാര്യങ്ങളും 'പ്രവൃത്തി' എന്ന വാക്കിൽ അടങ്ങിയിരിക്കുന്നു: എല്ലാറ്റിനേയും 'ഞാൻ' എന്ന കേന്ദ്രത്തിലേയ്ക്ക് ആകർഷിച്ചുകൂട്ടാനാണ് അതിൻെറ പ്രവണത. ഓരോ മനുഷ്യൻെറയും സഹജവാസനയായ ഇതാണ് 'പ്രവൃത്തി'. എല്ലായിടത്തുനിന്നും എല്ലാം പിടിച്ചെടുത്ത് ഒരു കേന്ദ്രത്തിനു ചുറ്റും - മനുഷ്യന് ഏറ്റവും പ്രിയമുള്ള 'അഹ'ത്തിനു ചുറ്റും - സംഗ്രഹിക്കുന്നതാണ് പ്രവൃത്തി. ഈ പ്രവണത എപ്പോൾ ശിഥിലമായിത്തുടങ്ങുന്നു, അഥവാ നിവൃത്തി (തിരിഞ്ഞ് അകലൽ) എപ്പോൾ ആരംഭിക്കുന്നു, അപ്പോൾ സദാചാരവും ധർമ്മവും ആരംഭിക്കുകയായി. പ്രവൃത്തിയും നിവൃത്തിയും, രണ്ടും, കർമ്മാത്മകംതന്നെ. ഒന്ന് അസത്കർമ്മവും മറ്റേതു സത്കർമ്മവും. നിവൃത്തിയാണ് എല്ലാ സദാചാരത്തിനും എല്ലാ ധർമ്മത്തിനും അടിസ്ഥാനം: നിവൃത്തിയുടെ പരിപൂർണ്ണഭാവമാണ് പൂർണ്ണമായ അഭിമാനനിർമ്മാർജ്ജനം, ശരീരവും ബുദ്ധിയും, സർവ്വവും മറ്റൊരു ജീവിക്കുവേണ്ടി ബലിയർപ്പിക്കാനുള്ള

---

1. ഭർത്തൃഹരി നീതിശതകത്തിൽ പറയുന്നു;

ഏതേ സത്പുരുഷാഃ പരാർത്ഥഘടകാഃ സ്വാർത്ഥാൻ പരിത്യജ്യ യേ<br>
സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതഃ സ്വാർത്ഥാവിരോധേന യേ<br>
തേf മീ മാനുഷരാക്ഷസാഃ പരധനം സ്വാർത്ഥായ നിഘ്നന്തി യേ<br>
യേ തു ഘ്നന്തി നിരർത്ഥകം പരധനം തേ കേ ന ജാനീമഹേ. 65

2. ദ്വാവിമാവഥ പന്ഥാനൗ യത്ര വേദാഃ പ്രതിഷ്ഠിതാഃ<br>
പ്രവൃത്തിലക്ഷണോ ധർമ്മോ നിവൃത്തൗ ച സുഭാഷിതഃ.(മ. ഭാ. ശാ. 240-6)

ഈ രണ്ടാണ് വഴികൾ: ഇവയിലാണ് വേദങ്ങൾ നിലകൊള്ളുന്നത്. (ഒന്ന്) പ്രവൃത്തിലക്ഷണമായ ധർമ്മം: (രണ്ട്) അത്യുത്തമമെന്നു കീർത്തിക്കപ്പെടുന്ന ധർമ്മം - ആത്മദർശനം - ആകട്ടെ നിവൃത്തിയിലാണ്.

സന്നദ്ധത . മനുഷ്യൻ ആ അവസ്ഥയിലെത്തിയാൽ അയാൾ കർമ്മയോഗത്തിൻെറ പൂർണ്ണഭാവത്തെ സാക്ഷാത്കരിച്ചു. ഇതുതന്നെയാണ് സത്കർമ്മത്തിൻെറ അത്യുച്ചമായ ഫലം. ഒരുവൻ തത്ത്വദർശനങ്ങളൊന്നും പഠിച്ചിട്ടില്ലെങ്കിലും, ഒരീശ്വരനിലും മുമ്പു വിശ്വസിച്ചിരിക്കയോ ഇപ്പോൾ വിശ്വസിക്കുകയോ ചെയ്തിട്ടില്ലെങ്കിലും, ആയുസ്സിൽ ഒരിക്കലും പ്രാർത്ഥിച്ചിട്ടില്ലെങ്കിലും, കേവലം സത്കർമ്മത്തിൻെറ ഫലമായി പരനന്മയ്ക്കുവേണ്ടി സ്വന്തം ജീവനും മറ്റു സർവ്വസ്വവും ബലികഴിക്കാൻ തയ്യാറുള്ള ഒരവസ്ഥയിൽ എത്തിയിട്ടുണ്ടെങ്കിൽ, അയാൾ, ഭക്തൻ പ്രാർത്ഥനയുടെ ഫലമായും തത്ത്വജ്ഞാനിജ്ഞാനത്തിൻെറ ഫലമായും ഏതൊരു സ്ഥാനത്തെ പ്രാപിക്കുന്നുവോ ആ സ്ഥാനത്തുതന്നെ എത്തിയിരിക്കുന്നു. അങ്ങനെ തത്ത്വജ്ഞാനിയും കർമ്മിയും ഭക്തനും ഏകസ്ഥാനത്ത്, അഭിമാനനിർമ്മാർജ്ജനം എന്ന ഏകസ്ഥാനത്ത് ഒന്നിച്ചുചേരുന്നു![1] മനുഷ്യവർഗ്ഗമാകെ, അവരുടെ ഇടയിലുള്ള മതങ്ങളും തത്ത്വശാസ്ത്രങ്ങളും എത്രമാത്രം വിഭിന്നങ്ങളായിരുന്നാലും, പരഹിതത്തിനുവേണ്ടി സ്വയം ബലിയർപ്പിക്കാൻ തയ്യാറുള്ള മനുഷ്യൻെറ മുമ്പിൽ ഭയഭക്തി ബഹുമാനപുരസ്സരം തലകുനിക്കുന്നു. ഇവിടെ മതവിശ്വാസങ്ങളേയോ സിദ്ധാന്തങ്ങളേയോ പറ്റി ചോദ്യമുദിക്കുന്നില്ല. അത്തരം പൂർണ്ണമായ ആത്മപരിത്യാഗത്തിൻെറ ദൃഷ്ടാന്തങ്ങൾ കാണുമ്പോൾ, അതിനെ ബഹുമാനിച്ചേ മതിയാവൂ എന്ന് മതവിരോധികൾക്കുപോലും തോന്നുന്നു. എഡ്വിൻ ആർനോൾഡിൻെറ 'പൗരസ്ത്യദീപം' (Light of Asia) എന്ന കൃതി വായിക്കുമ്പോൾ, തികച്ചും പരമതാസഹിഷ്ണുവായ ക്രിസ്ത്യാനിപോലും ബുദ്ധനെപ്പറ്റിയുള്ള ആദരവുകൊണ്ടു നിശ്ചലനായി നിന്നുപോകുന്നതു നിങ്ങൾ കണ്ടിട്ടില്ലേ? ബുദ്ധനാകട്ടെ, ഈശ്വരനെപ്പറ്റി ഒന്നും പറഞ്ഞിട്ടില്ല: സ്വാർത്ഥപരിത്യാഗമല്ലാതെ മറ്റൊന്നും അദ്ദേഹം ഉപദേശിച്ചിട്ടുമില്ല. തൻെറ ജീവിതത്തിൻെറ ഗതിയും ഉന്നവുംതന്നെയാണ് വിമതസ്ഥനും ഉള്ളതെന്ന് പരമതവിദ്വേഷി അറിയുന്നില്ലെന്നു മാത്രം. ഭക്തൻ ഈശ്വരനെപ്പറ്റി സദാ ചിന്ത ചെയ്ത്, സദ്വാസനകളുടെ അന്തരീക്ഷത്തിൽ സ്വയം മുഴുകി, ഒടുവിൽ ഇതേ ലക്ഷ്യത്തിലെത്തുന്നു: 'അങ്ങയുടെ ഇച്ഛപോലെ'[2] എന്നു പറയുന്നു: ഒന്നും തൻേറ

---

1. അഹംകാരം ബലം ദർപ്പം കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ ശാന്തോ ബ്രഹ്മഭൂയായ കല്പതേ. (ഗീ. 18.53)

ശരീരേന്ദ്രയങ്ങളിൽ ഞാനെന്ന ഭാവം വിട്ട്, തൻകാര്യം നേടാൻ ബലം പ്രയോഗിക്കാതെ, ദർപ്പംകൊണ്ടു മര്യാദയെ ലംഘിക്കാതെ, കാമവും ക്രോധവും വർജ്ജിച്ച്, സ്വാർത്ഥമായ സർവ്വപരിഗ്രഹവും വിട്ടുകളഞ്ഞ്, ഒന്നിലും എൻെറ എന്ന ഭാവം പുലർത്താതെ, അലയടങ്ങിയ ആഴിപോലെ അക്ഷുബ്ധനായവൻ ബ്രഹ്മമായിത്തീരാൻ സമർത്ഥനാകുന്നു. (ആറിലഞ്ചും പോയാലും പോകാത്തതു കൊണ്ടാണ് അഹംകാരത്തിനു ഒന്നാംസ്ഥാനം കൊടുത്തിരിക്കുന്നത്. പരിഗ്രഹം വിടുന്നതിലും എത്രയോ വിഷമമാണ് അഹംകാരം വേണ്ടെന്നുവെയ്ക്കുന്നത്!)

2.. Thy will be done (St. Luke 1 1.2)

തായി സൂക്ഷിക്കുന്നില്ല. ഇത് അഭിമാനനിർമ്മാർജ്ജനമാകുന്നു. തത്ത്വജ്ഞാനി ജ്ഞാനംകൊണ്ട്, താനെന്നു തോന്നുന്നതു മിഥ്യയാണെന്നു കണ്ട്, അതിനെ നിഷ്പ്രയാസം പരിത്യജിക്കുന്നു. അതും അഭിമാനനിർമ്മാർജ്ജനമാകുന്നു.[1] അതിനാൽ, കർമ്മവും ഭക്തിയും ജ്ഞാനവും ഇവിടെ ഒരുമിച്ചുചേരുന്നു. ഈശ്വരൻ പ്രപഞ്ചമല്ല എന്നു പുരാതനന്മാരായ ആചാര്യന്മാർ ഉപദേശിച്ചിട്ടുള്ളതിന്റെ അർത്ഥവും ഇതുതന്നെ. പ്രപഞ്ചം ഒന്നു വേറെ, ഈശ്വരനൊന്നു വേറെ: ഈ വ്യത്യാസം യഥാർത്ഥമാകുന്നു. പ്രപഞ്ചത്തിന്ന് 'സ്വാർത്ഥത' എന്നാണ് അവർ അർത്ഥം കല്പിച്ചിരിക്കുന്നത്. 'നിഃസ്വാർത്ഥത'യാണ് ഈശ്വരൻ. ഒരാൾ സ്വർണ്ണഹർമ്മ്യത്തിൽ സിംഹാസനത്തിൽ ഇരിക്കു ന്നവനാവാം: അതേ സമയം സമ്പൂർണ്ണം നിഃസ്വാർത്ഥനുമാവാം. എങ്കിൽ, അയാൾ ഈശ്വരനിൽത്തന്നെ വർത്തിക്കുന്നു. മറ്റൊരാൾ കീറത്തുണിയുടുത്തുകൊണ്ട് കുടിലിൽ വസിക്കുന്നവനും സ്വന്ത മായി യാതൊന്നും ഇല്ലാത്തവനുമാവാം: എങ്കിലും അയാൾ സ്വാർത്ഥിയാണെങ്കിൽ തികച്ചും ലൗകികതയിൽ നിമഗ്നനായിരിക്കുന്നു.

നമ്മുടെ പ്രധാന പ്രതിപാദ്യങ്ങളിലൊന്നിലേയ്ക്കു നമുക്കു മട ങ്ങാം. അല്പം തിന്മ ചെയ്യാതെ നന്മ ചെയ്‌വാൻ നിവൃത്തിയില്ലെന്നും നന്മയുടെ ഒരു അംശമില്ലാതെ തിന്മ ചെയ്‌വാൻ സാദ്ധ്യമല്ലെന്നും പ്രസ്താവിച്ചുവല്ലോ. ഇതറിഞ്ഞുകൊണ്ട് എങ്ങനെയാണ് കർമ്മം ചെയ്യുക? സംസാരത്തിൽനിന്നു മുക്തി ലഭിക്കാൻ ഏകമാർഗ്ഗം സാവധാനത്തിൽ ആത്മഹത്യവരിക്കയാണെന്നുള്ള അസംബന്ധം ഉപദേശിച്ചിട്ടുള്ള മതസമ്പ്രദായക്കാരുണ്ടായിട്ടുണ്ട്: എന്തെന്നാൽ, ഒരു മനുഷ്യൻ ജീവിച്ചിരിക്കുന്നപക്ഷം അയാൾക്ക് പാവപ്പെട്ട ചെറിയ ജന്തുക്കളേയും ചെടികളേയും ഹിംസിക്കയോ അഥവാ, ആർക്കെങ്കിലും എന്തിനെങ്കിലും ദ്രോഹം പ്രവർത്തിക്കയോ വേണ്ടിവരും. അതിനാൽ അവരുടെ മതമനുസരിച്ച് ലോകത്തിൽനിന്നു മോചിക്കാനുള്ള ഏകമാർഗ്ഗം മരിക്കുകയാണ്. ജൈനന്മാർ തങ്ങളുടെ പരമാദർശമായി ഈ സിദ്ധാന്തം ഉപദേശിച്ചിട്ടുണ്ട്. ഈ ഉപദേശം തികച്ചും യുക്തിയുക്തമായി തോന്നാം. എന്നാൽ ശരിയായ പ്രതിവിധി ഗീതയിൽ[2] കാണാം. അത്,

1. മനോബുദ്ധ്യഹംകാരചിത്താനി നാഹം
   ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ
   ന ച വ്യോമ ഭൂമിർന്ന തേജോ ന വായു-
   ശ്ചിദാനന്ദരൂപഃ ശിവോƒഹം ശിവോƒഹം (നി. ഷ. 1)

   മനസ്സു മുതലായ അന്തഃകരണങ്ങളോ, കാതുമുതലായ ഇന്ദ്രിയങ്ങളോ ആകാശം മുതലായ ഭൂതങ്ങളോ അല്ല ഞാൻ: ഞാൻ ചിദാനന്ദസ്വരൂപനായ ശിവനാണ്, ഞാൻ ശിവൻതന്നെ.

2. ത്യക്ത്വാ കർമ്മഫലാസംഗം നിത്യതൃപ്തോ നിരാശ്രയഃ
   കർമ്മണ്യഭിപ്രവൃത്തോƒപി നൈവ കിംചിത് കരോതി സഃ. (ഗീ. 4.20)

അനാസക്തി സിദ്ധാന്തമാകുന്നു – സ്വന്തം കർമ്മങ്ങളിൽ ഒന്നിനോടും ആസക്തിയില്ലാതിരിക്കുകയാകുന്നു: നിങ്ങൾ ലോകത്തിൽ ജീവിക്കുന്നുവെങ്കിലും അതിൽനിന്നു പൂർണ്ണമായും വിഭിന്നനാണെന്നും, അതിൽ എന്തെല്ലാം കർമ്മങ്ങൾ ചെയ്തുകൊണ്ടിരുന്നാലും അവയൊ ന്നും നിങ്ങൾക്കു വേണ്ടിയല്ലെന്നും ഉള്ള ബോധത്തോടുകൂടിയിരി ക്കുക. നിങ്ങൾ നിങ്ങൾക്കുവേണ്ടി ചെയ്യുന്ന ഏതു കർമ്മവും നിങ്ങളുടെമേൽ ഫലം ഉളവാക്കും: അതു നല്ല പ്രവൃത്തിയാണെങ്കിൽ നല്ല ഫലവും, ചീത്ത പ്രവൃത്തിയാണെങ്കിൽ ചീത്ത ഫലവും നിങ്ങൾ ക്കു സ്വീകരിക്കേണ്ടിവരും. എന്നാൽ, നിങ്ങൾക്കുവേണ്ടിയല്ലാതെ ചെയ്യുന്ന ഏതൊരു കർമ്മവും നിങ്ങളുടെ മേൽ ഫലിക്കയില്ല. ഈ ആശയത്തെ ശക്തിയോടെ പ്രതിപാദിക്കുന്ന ഒരു വാക്യം ഞങ്ങളുടെ ശാസ്ത്രങ്ങളിലുണ്ട്.[1] “ആർക്കാണോ ഞാൻ കർത്താവെന്ന ഭാവമില്ലാത്തത്, ആരുടെ ബുദ്ധിയിലാണോ ‘എന്റെ കർമ്മം’, ‘എന്റെ ഫലം’ എന്നിങ്ങനെ ഒന്നും ചെന്നുപറ്റാത്തത്, അയാൾ ഈ ലോകത്തെ മുഴുക്കെ കൊന്നാലും വാസ്തവത്തിൽ കൊല്ലുന്നില്ല: ആ പാപം കൊണ്ടു ബന്ധിക്കപ്പെടുന്നില്ല.“ അതുകൊണ്ട് കർമ്മയോഗം പഠിപ്പി ക്കുന്നത് ഇതാണ്; “ലോകത്തെ ഉപേക്ഷിക്കേണ്ടതില്ല. ലോകത്തിലി രുന്ന് അതു തരുന്ന അനുഭവങ്ങൾ കഴിയുന്നിടത്തോളം ഉൾക്കൊ ള്ളുക. എന്നാൽ അതു നിങ്ങളുടെ സുഖാനുഭവത്തെ ഉദ്ദേശിച്ചാണെ ങ്കിൽ, കർമ്മമേ ചെയ്യാതിരിക്കുക.“ സുഖാനുഭവം ലക്ഷ്യമായിരിക്ക രുത്. ആദ്യം നിങ്ങളുടെ അഹംബുദ്ധി നശിപ്പിക്കുക: അതിനുശേഷം ലോകത്തെ മുഴുവൻ ആത്മതുല്യം, സ്വാത്മാവായി, കാണുക. പഴയ ക്രിസ്ത്യാനികൾ പറഞ്ഞിരുന്നതുപോലെ, “ആ കിഴവൻ ചാകണം.“ ഈ കിഴവനെന്നു പറയുന്നത്, ലോകം മുഴുവൻ നമ്മുടെ സുഖാനുഭ വത്തിനുവേണ്ടി നിർമ്മിക്കപ്പെട്ടിരിക്കുന്നുവെന്നുള്ള സ്വാർത്ഥവിചാര മാകുന്നു. “അല്ലയോ പ്രഭോ, അങ്ങ് എനിക്കു വേണ്ടി ഈ സൂര്യനെ സൃഷ്ടിച്ചിരിക്കുന്നു. എനിക്കു വേണ്ടി ചന്ദ്രനെ സൃഷ്ടിച്ചിരിക്കുന്നു“ എന്നിങ്ങനെ പ്രാർത്ഥന ചൊല്ലാൻ ബുദ്ധിശൂന്യരായ മാതാപിതാക്കൾ കുട്ടികളെ പഠിപ്പിക്കുന്നു. ഈ കുട്ടികൾക്കുവേണ്ടി ഓരോന്നു സൃഷ്ടിക്കുകയല്ലാതെ ഈശ്വരനു മറ്റു ജോലിയൊന്നുമില്ലെന്നു തോന്നും. ഇത്തരം അബദ്ധങ്ങൾ നിങ്ങളുടെ കുട്ടികളെ പഠിപ്പിക്കരുത്. ഇനി വേറൊരു വിധത്തിൽ മഠയത്തം പറയുന്നവരുണ്ട്. അവർ പറയുന്നത് ഈ ജന്തുക്കളെയെല്ലാം സൃഷ്ടിച്ചിട്ടുള്ളത് നമുക്കു കൊന്നുതിന്നാൻ

---

കർമ്മത്തിൽ അഭിമാനവും ഫലത്തിൽ ആസക്തിയും വെടിഞ്ഞ്, വിഷയാഭിലാഷം വിട്ടു നിത്യതൃപ്തനായി, തൻകാര്യസിദ്ധിയ്ക്കു യാതൊന്നിനെയും ആശ്രയിക്കാതെയുള്ളവൻ കർമ്മത്തിൽ ഏർപ്പെട്ടാൽത്തന്നെയും ഒന്നും പ്രവർത്തിക്കാത്തതിനു തുല്യമാണ്. (ഗീ. 5. 10: പു. 55. ചു. 2 നോക്കുക)

1. യസ്യ നാഹംകൃതോ ഭാവോ ബുദ്ധിർയസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാൻ ലോകാൻ ന ഹന്തി ന നിബധ്യതേ. (ഗീ. 18.17)

വേണ്ടിയാണെന്നും, ഈ ജഗത്ത് നമ്മുടെ സുഖാനുഭവത്തിനുവേണ്ടിയുള്ളതാണെന്നും ആകുന്നു. ഇതെല്ലാം അസംബന്ധം. "മനുഷ്യനെ എനിക്കുവേണ്ടി സൃഷ്ടിച്ചിരിക്കുന്നു" എന്ന് വ്യാഘ്രത്തിനും പറയാം. "അല്ലയോ ഈശ്വരാ, എൻെറ തീറ്റയ്ക്കായി എൻെറ മുമ്പിൽ വന്നു കിടക്കാത്ത ഈ മനുഷ്യർ എത്ര ദുഷ്ടരാണ്! അവർ അങ്ങയുടെ നിയമത്തെ ലംഘിക്കുന്നു" എന്നിങ്ങനെ വ്യാഘ്രത്തിന് ഈശ്വരനോട് ആവലാതിപ്പെടാം. ലോകം നമുക്കുവേണ്ടി ഉണ്ടാക്കപ്പെട്ടതാണെങ്കിൽ, നാം ലോകത്തിനുവേണ്ടി ഉണ്ടാക്കപ്പെട്ടവരുമാകുന്നു. നമ്മുടെ സുഖാനുഭവത്തിനാണ് ലോകം സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എന്നുള്ളത്, നമ്മെ താഴ്ത്തിപ്പിടിച്ചുനിർത്തുന്ന, ഏറ്റവും ദുഷ്ടമായ ഒരാശയമാകുന്നു. ലോകം നമുക്കുവേണ്ടി സൃഷ്ടിക്കപ്പെട്ടതല്ല. വർഷംതോറും ലക്ഷോപലക്ഷം ജീവികൾ ഇവിടെനിന്നു മറയുന്നു: അതുകൊണ്ട് ഒരു കുറവും ലോകത്തിനു തോന്നുന്നില്ല. അവയുടെ സ്ഥാനത്തു മറ്റു ലക്ഷോപലക്ഷങ്ങൾ വന്നുചേരുന്നു. ലോകം എത്രത്തോളം നമുക്കു വേണ്ടിയാണോ അത്രത്തോളം നാം ലോകത്തിനുവേണ്ടിയുമാണ്.

അതുകൊണ്ട് കർമ്മം ശരിയായി ചെയ്യണമെങ്കിൽ,[1] ആദ്യമായി സംഗം ഉപേക്ഷിക്കണം. രണ്ടാമത്, ലോകത്തിലെ കടിപിടികളിൽ പങ്കാളിയാവാതെ, അവയുടെ സാക്ഷിയായിനിന്ന്, കർമ്മം ചെയ്തുകൊണ്ടിരിക്കുക. "പരിചാരികയുടെ മനോഭാവത്തോടെ വേണം നിങ്ങൾ നിങ്ങളുടെ കുട്ടികളെ നോക്കുക" എന്ന് എൻെറ ഗുരുദേവൻ പറയാറുണ്ടായിരുന്നു. പരിചാരിക നിങ്ങളുടെ കുട്ടിയെ എടുത്ത് ഓമനിക്കുകയും കൂടെ കളിക്കയും ചെയ്യുന്നു: സ്വന്തം കുഞ്ഞിനോടെന്നതുപോലെ സൗമ്യമായി പെരുമാറുന്നു: എന്നാൽ പിരിഞ്ഞു പൊയ്ക്കൊള്ളാനുള്ള അറിയിപ്പു നിങ്ങൾ കൊടുക്കുന്ന നിമിഷത്തിൽ, അവൾ വീട്ടിൽനിന്നു ഭാണ്ഡം മുറുക്കാൻ തയ്യാറാണ്. മമതാരൂപത്തിലുള്ളതെല്ലാം മറന്നു പോകുന്നു. സാധാരണ പരിചാരികമാർക്ക് നിങ്ങളുടെ കുട്ടികളെ വിട്ട് മറ്റു കുട്ടികളുടെ പരിചരണം ഏറ്റെടുക്കുന്നതിൽ ലേശവും മനോവേദന തോന്നുകയില്ല. നിങ്ങൾ സ്വന്തമെന്നു

1. അഷ്ടാംഗേനൈവ മാർഗ്ഗേണ വിശുദ്ധാത്മാ സമാചരേത്
സമ്യക് സങ്കല്പസംബന്ധാത് സമ്യക് ചേന്ദ്രിയനിഗ്രഹാത്
സമ്യഗ് വ്രതവിശേഷാച്ച സമ്യക് ച ഗുരുസേവനാത്
സമ്യഗാഹാരയോഗാച്ച സമ്യക്ചാധ്യയനാഗമാത്
സമ്യക് കർമ്മോപസംന്യാസാത് സമ്യക് ചിത്തനിരോധനാത്
ഏവം കർമ്മാണി കുർവ്വന്തി സംസാരവിജിഗീഷവഃ. (മ. ഭാ. വ. 2. 76–79)

അഷ്ടവിധകർമ്മം മനഃശുദ്ധിയോടുകൂടി നന്നായി ചെയ്യുക. അതിനു അഷ്ടാംഗമാർഗ്ഗം; അനാസക്തിയെന്ന ഉത്തമസങ്കല്പത്തിൽ മനസ്സിനെ നിർ ത്തുക. ഇന്ദ്രിയങ്ങളെ വേണ്ടപോലെ അടക്കുക, അതിനു നിഷ്കർഷയായി വ്രതങ്ങൾ അനുഷ്ഠിക്കുക. ഭക്തിപൂർവ്വം ഗുരുസേവ ചെയ്യുക. തികഞ്ഞ ആഹാരനിഷ്ഠ പാലിക്കുക. ശ്രദ്ധയോടെ ശാസ്ത്രാധ്യയനം ചെയ്യുക. കർമ്മമെ ല്ലാം ഈശ്വരനു സമർപ്പിക്കുക. ക്രമേണ ചിത്തവൃത്തികളെ തീരെ നിരോധി ക്കുക ഇങ്ങനെയാണ് സംസാരത്തെ ജയിക്കുവാൻ ആഗ്രഹിക്കുന്നവർ കർമ്മങ്ങൾ ചെയ്യുന്നത്.

കരുതുന്ന എല്ലാവരോടും എല്ലാറ്റിനോടും നിങ്ങളും അതേ മനോഭാവത്തിൽ വർത്തിക്കേണ്ടതാണ്. നിങ്ങളും പരിചാരികയാണ്: ഈശ്വരനുണ്ടെന്നു നിങ്ങൾ വിശ്വസിക്കുന്നുവെങ്കിൽ, നിങ്ങളുടേതെന്നു വിചാരിച്ചിട്ടുള്ള ഈ സർവ്വവസ്തുക്കളും യഥാർത്ഥത്തിൽ അദ്ദേഹത്തിൻേറതാണെന്നും വിശ്വസിക്കുക. ഏറ്റവും വലിയ ദൗർബ്ബല്യം പലപ്പോഴും ഏറ്റവും വലിയ നന്മയുടേയും ബലത്തിൻേറയും വേഷത്തിൽ നമ്മുടെ മനസ്സിൽ നുഴഞ്ഞുകയറുന്നു. ആരെങ്കിലും എന്നെ ആശ്രയിച്ചിരിക്കുന്നുവെന്നോ മറ്റൊരുവനു നന്മ ചെയ്യാൻ എനിക്കു കഴിവുണ്ടെന്നോ വിചാരിക്കുന്നത് ഒരു ദൗർബ്ബല്യമാകുന്നു.[1] ഈ വിശ്വാസമാണ് നമ്മുടെ സകല സക്തിയുടേയും ജനനി. ഈ സക്തിയിൽനിന്നാണ് നമ്മുടെ സകലദുഃഖങ്ങളും ഉണ്ടാകുന്നത്. ഈ ജഗത്തിൽ ആരും

---

1.അസക്താഃ സുഖിനോ ലോകേ സക്താശ്ചൈവ വിനാശിനഃ
സ്വജനേ ന ച തേ ചിന്താ കർത്തവ്യാ മോക്ഷബുദ്ധിനാ
ഇമേ മയാ വിനാ ഭൂതാ ഭവിഷ്യന്തി കഥം ത്വിതി
സ്വയമുത്പദ്യതേ ജന്തുഃ സ്വയമേവ വിവർദ്ധതേ
സുഖദുഃഖേ തഥാ മൃത്യും സ്വയമേവാധിഗച്ഛതി
ഭോജനാച്ഛാദനേ ചൈവ മാത്രാ പിത്രാ ച സംഗ്രഹം
സ്വകൃതേനാധിഗച്ഛന്തി ലോകേ നാസ്ത്യകൃതം പുരാ
ധാത്രാ വിഹിത ഭക്ഷ്യാണി സർവ്വഭൂതാനി മേദിനീം
ലോകേ വിപരിധാവന്തി രക്ഷിതാനി സ്വകർമ്മഭിഃ
സ്വയം മൃത്പിണ്ഡഭൂതസ്യ പരതന്ത്രസ്യ സർവ്വദാ
കോ ഹേതുഃ സ്വജനം പേഷ്ടും രക്ഷിതും വാƒദൃഢാത്മനഃ
സ്വജനം ഹി യദാ മൃത്യുർഹന്ത്യേവ തവ പശ്യതഃ
കൃതേƒപി യത്തേ മഹതി തത്ര ബോദ്ധവ്യമാത്മനാ
ജീവന്തമപി ചൈവൈനം ഭരണേ രക്ഷണേ തഥാ
അസമാപ്തേ പരിത്യജ്യ പശ്ചാദപി മരിഷ്യസി
യഥാ മൃതം ച സ്വജനം ന ജ്ഞാസ്യസി കദാചന
സുഖിതം ദുഃഖിതം വാപി നനു ബോദ്ധവ്യമാത്മനാ
മൃതേ വാ ത്വയി ജീവേ വാ യദി ഭോക്ഷ്യതി വൈ ജനഃ
സ്വകൃതം നനു ബുദ്ധ്വൈവം കർത്തവ്യം ഹിതമാത്മനഃ.(മ. ഭാ. ശാ.288.14–23)

അസക്തന്മാർ സുഖിക്കുന്നു. സക്തന്മാർ നശിക്കുന്നു. സ്വാതന്ത്ര്യം വേണമെന്നു നീ വിചാരിക്കുന്നെങ്കിൽ 'ഇവർ എന്നെക്കൂടാതെ എങ്ങനെ കഴിയു'മെന്നു സ്വജനത്തെക്കുറിച്ചും വിചാരപ്പെടരുത്. ഓരോരുത്തരു ജനിക്കുന്നതും വളരുന്നതും സുഖിക്കുന്നതും ദുഃഖിക്കുന്നതും മരിക്കുന്നതുമൊക്കെ തന്നത്താനാണ്. ഊണും ഉടുപ്പും. അച്ഛനമ്മമാരുടെ സംരക്ഷണവും എല്ലാം സ്വകർമ്മവശലാണ് ലോകത്തിൽ കിട്ടുന്നത്. പൂർവ്വകർമ്മമില്ലാതെയല്ല. സർവ്വജീവികൾക്കും കഴിക്കാനുള്ള വക ഈശ്വരൻ അവരവരുടെ കർമ്മത്തിനനുസരിച്ചു നിശ്ചയിച്ചിട്ടുണ്ട്. അങ്ങനെ ഈശ്വരരക്ഷയിലാണ് സർവജന്തുവും ജീവിക്കുന്നത്. സ്വയം മൺകട്ടപ്പോലെ പരതന്ത്രനും ഉറപ്പില്ലാത്തവനുമായവന്ന് സ്വജനത്തെ രക്ഷിക്കാൻ എന്താകും? എത്രയത്നിച്ചിട്ടും നിസ്സഹായനായി നിങ്ങൾ നോക്കിയിരിക്കെ, മൃത്യു സ്വജനത്തെ കൊന്നുകളയുന്നു. അപ്പോൾ നിങ്ങളൊന്നോർക്കണം ബാക്കി ജീവിച്ചിരിക്കുന്നവരെത്തന്നെ ഭരിക്കാനും രക്ഷിക്കാനും പണിപ്പെട്ടുതീരുന്നതിനുമുമ്പ് അവരെ പിന്നെയെങ്കിലും, നിങ്ങളും പരിത്യജിച്ച് മരിക്കും. നിങ്ങളെ ആരും ഓർക്കാൻ പോകുന്നില്ല. നിങ്ങൾ മരിച്ചവരെ ഓർ

നമ്മെ ആശ്രയിച്ചിരിക്കുന്നില്ല എന്ന് നാം നമ്മുടെ മനസ്സിനെ ഉദ്ബോധിപ്പിക്കേണ്ടിയിരിക്കുന്നു. ഒരു യാചകനും നമ്മുടെ ദാനത്തെ ആശ്രയിച്ചിരിക്കുന്നില്ല. ഒരു പ്രാണിയും നമ്മുടെ സഹായത്തെ കരുതിയിരിക്കുന്നില്ല. പ്രകൃതിയാണ് എല്ലാറ്റിനേയും സഹായിക്കുന്നത്: നമ്മിൽ ലക്ഷോപലക്ഷം പേർ ഇല്ലാതിരുന്നാലും ആ സഹായം നടന്നുവരികയും ചെയ്യും. നമ്മെപ്പോലെയുള്ളവർക്കുവേണ്ടി പ്രകൃതിയുടെ ഗതി നിലച്ചുപോകയില്ല. മുമ്പു പ്രസ്താവിച്ചതുപോലെ, അന്യരെ സഹായിക്കുകയെന്ന വഴിക്ക് നമുക്കുതന്നെ ശിക്ഷണം നേടാൻ അവസരം ലഭിക്കുന്നത് നമ്മെ സംബന്ധിച്ചിടത്തോളം ഒരു ദിവ്യമായ അനുഗ്രഹം മാത്രമാകുന്നു. ഇതു നമുക്ക് ജീവിതത്തിൽ പഠിക്കാനുള്ള ഒരു വലിയ പാഠമാണ്. അതു വേണ്ടതുപോലെ പഠിച്ചാൽപ്പിന്നെ, നാം ഒരിക്കലും ദുഃഖിക്കുകയില്ല: പിന്നീട് ഒരു ഹാനിയും കൂടാതെ നമുക്ക് എവിടേയും പോയി സമുദായവുമായി ഇടകലരാം. നിങ്ങൾക്കു ഭാര്യമാരോ ഭർത്താക്കന്മാരോ, ഭൃത്യന്മാരുടെ ഒരു വ്യൂഹമോ, ഭരിക്കാൻ രാജ്യങ്ങൾതന്നെയോ ഉണ്ടായിക്കൊള്ളട്ടെ: ലോകം നിങ്ങൾക്കുവേണ്ടിയല്ലെന്നും അത് അപരിഹാര്യമാംവണ്ണം നിങ്ങളെ ആശ്രയിച്ചിരിക്കുന്നില്ലെന്നുമുള്ള തത്ത്വത്തെ ആസ്പദമാക്കി പ്രവർത്തിച്ചാൽ, ഇവയൊന്നും നിങ്ങൾക്കു ഹാനികരമല്ല. നിങ്ങളുടെ സ്നേഹിതന്മാരിൽ ചിലർ ഈ കൊല്ലംതന്നെ മരിച്ചിരിക്കാം. അവർ മടങ്ങിവരട്ടെ എന്നു വിചാരിച്ച് ലോകം മുന്നോട്ടു നീങ്ങാതെ നില്ക്കുന്നുണ്ടോ? അതിന്റെ പ്രവാഹം നിലച്ചുവോ? ഇല്ല: അതു പൊയ്ക്കൊണ്ടിരിക്കുന്നു. അതിനാൽ നിങ്ങൾ ലോകത്തിനു വല്ലതും ചെയ്യേണ്ടതുണ്ട് എന്ന ആശയം മനസ്സിൽനിന്ന് ആട്ടിയോടിക്കുക. ലോകം നിങ്ങളിൽനിന്ന് ഒരു സഹായവും ആവശ്യപ്പെടുന്നില്ല. ലോകത്തെ സഹായിക്കാനാണ് താൻ ജനിച്ചിട്ടുള്ളതെന്നു വിചാരിക്കുന്നത് കേവലം അസംബന്ധമാകുന്നു: വെറും ഔദ്ധത്യമാണ്: സദ്ഗുണത്തിന്റെ വേഷ ത്തിൽ കടന്നുകൂടിയ സ്വാർത്ഥതയാണത്. ലോകം നിങ്ങളേയോ മറ്റാരെയെങ്കിലുമോ ആശ്രയിച്ചിരിക്കുന്നില്ലെന്നുള്ള ആശയവുമായി സാത്മ്യം പ്രാപിക്കാൻ മനസ്സിനേയും സിരകളേയും പരിശീലിപ്പിച്ചാൽപ്പിന്നെ യാതൊരു കർമ്മത്തിൽനിന്നും ദുഃഖരൂപത്തിലുള്ള പ്രതികരണം ഉണ്ടാകുന്നതല്ല. നിങ്ങൾ ഒരാൾക്കു വല്ലതും കൊടുക്കുമ്പോൾ, യാതൊന്നും – അയാളുടെ നന്ദിപോലും – പ്രതീക്ഷിക്കുന്നില്ലെങ്കിൽ അയാളുടെ കൃതഘ്നത നിങ്ങളെ ബാധിക്കയില്ല: എന്തെന്നാൽ നിങ്ങൾ ഒന്നും പ്രതീക്ഷിച്ചിട്ടില്ല, പ്രതിഫലരൂപത്തിൽ എന്തിനെങ്കിലും അവകാശമുണ്ടെന്ന് ഒരിക്കലും വിചാരിച്ചിട്ടില്ല. അയാൾ അർഹിച്ചതാണ് നിങ്ങൾ

---

ക്കാറുണ്ടോ? പരദേശത്തു പോയവർക്കു സുഖമോ ദുഃഖമോ എന്ന് നിങ്ങൾ നിനയ്ക്കാറുണ്ടോ? ഇതറിയണ്ടേ? നിങ്ങൾ മരിച്ചാലും ജീവിച്ചാലും ആളുകൾ സ്വകർമ്മഫലം കഴിച്ചുകഴിയുമെങ്കിൽ ഇതറിഞ്ഞ്, അവനവന്റെ ഹിതത്തിനുള്ള വക നോക്കണ്ടേ?

കൊടുത്തത്: അയാളുടെ കർമ്മമാണ് അയാൾക്കത് നേടി ക്കൊടുത്തത്: നിങ്ങളുടെ കർമ്മം നിങ്ങളെ അതിൻെറ വാഹകനാക്കി. വല്ലതും കൊടുത്തതിനെപ്പറ്റി നിങ്ങൾ എന്തിനഭിമാനിക്കുന്നു? പണ മോ മറ്റു ദാനവസ്തുവോ ചുമന്നുകൊണ്ടു വന്ന ചുമട്ടുകാരനാണ് നിങ്ങൾ: ലോകം അതിൻെറ കർമ്മഫലമായി ആ ദാനം അർഹിച്ചിരു ന്നു. അപ്പോൾപ്പിന്നെ നിങ്ങൾക്ക് അഭിമാനിക്കാൻ വകയെവിടെ? നിങ്ങൾ ലോകത്തിനു വല്ലതും നല്കുന്നതിൽ വലിയ കാര്യമൊന്നും അടങ്ങിയിട്ടില്ല. അനാസക്തിഭാവം നിങ്ങൾക്കു സ്വായത്തമായാൽപ്പി ന്നെ നിങ്ങളെ സംബന്ധിച്ചിടത്തോളം നന്മയും തിന്മയുമില്ല. നന്മ തിന്മകളെന്ന വ്യത്യാസ ബോധം സ്വാർത്ഥതയിൽനിന്നുണ്ടാകുന്ന താണ്. നിങ്ങൾ അനുവദിക്കാതെ, പ്രപഞ്ചത്തിലുള്ള യാതൊരു വസ്തുവിനും നിങ്ങളുടെ മേൽ പ്രവർത്തനശേഷിയില്ല – മനസ്സിലാക്കു വാൻ വളരെ പ്രയാസമുള്ള സംഗതിയാണെങ്കിലും കാലക്രമത്തിൽ നിങ്ങൾക്ക് ഇതു മനസ്സിലാകും. പറ്റിപ്പോയ മൂഢതകൊണ്ട് ആത്മാവി ൻെറ സ്വാതന്ത്ര്യം സ്വയം നഷ്ടപ്പെടുമ്പോളല്ലാതെ, അതിനെ ബാധി ക്കാൻ യാതൊന്നിനും ശക്തിയില്ല. അതിനാൽ, ഈ നിസ്സംഗത്വംമുഖേന നിങ്ങൾ ചെയ്യുന്നത്, മറ്റേതു വസ്തുവിനും നിങ്ങളുടെ മേൽ പ്രവർ ത്തിക്കാനുള്ള ശേഷിയെ ജയിക്കുകയും നിഷേധിക്കുകയുമാണ്. നിങ്ങൾ അനുവദിക്കാതെ നിങ്ങളുടെ മേൽ പ്രവർത്തിക്കാൻ യാതൊന്നിനും അധികാരമില്ലെന്നു പറയാൻ വളരെ എളുപ്പമാണ്. എന്നാൽ, യഥാർത്ഥത്തിൽ അങ്ങനെ അനുവദിക്കാത്ത മനുഷ്യൻെറ ശരിയായ ലക്ഷണമെന്ത്? ബാഹ്യലോകത്തിൻെറ പ്രവർത്തനം ഹേതു വായി സുഖിയോ ദുഃഖിയോ ആകാത്ത അയാളുടെ ലക്ഷണമെന്ത്? സൗഭാഗ്യത്തിലോ ദൗർഭാഗ്യത്തിലോ അയാളുടെ മനസ്സിനു ഭാവ ഭേദമുണ്ടാകാത്തതും, ഏതവസ്ഥയിലും അയാൾ സമചിത്തത പാലി ക്കുന്നതുമാകുന്നു ലക്ഷണം.[1]

ഭാരതവർഷത്തിൽ വ്യാസൻ[2] എന്നൊരു മഹർഷിയുണ്ടായി രുന്നു. വേദാന്തസൂത്രകർത്താവായി അറിയപ്പെടുന്ന ഇദ്ദേഹം വളരെ വിശുദ്ധ നുമായിരുന്നു. അദ്ദേഹത്തിൻെറ പിതാവ് സംസിദ്ധനാകുവാൻ യതി

1. ദുഃഖങ്ങൾ (പു. 48. ചൂ. 5) വന്നാൽ മനസ്സു ക്ഷോഭിക്കാതെ, സുഖങ്ങളുടെ സാന്നിദ്ധ്യത്തിൽ ആഗ്രഹം ഉദിക്കാതെ, അങ്ങനെ ആസക്തിയോ ഭയമോ ക്രോധമോ തെല്ലുമില്ലാതെയുള്ള തത്ത്വചിന്തകനാണ് ബുദ്ധിയുറച്ചവൻ. ഒന്നിലും കടന്നുപിടിക്കുന്ന സ്നേഹമില്ലാതെ, ശുഭം വന്നാൽ അഭിനന്ദിക്കാതെ, അശുഭം വന്നാൽ വെറുപ്പും കൂടാതെയുള്ളതാരാണോ അയാളുടെ വിവേകബുദ്ധി ഉറച്ചിരിക്കുന്നു. (ഗീ. 2.56,57) (മനു 2.98 –ൽ ജിതേന്ദ്രിയലക്ഷണം കാണുക)

2. വ്യാസൻെറ അച്ഛൻ പരാശരൻ; പരാശരൻെറ അച്ഛൻ ശക്തിയും ശക്തിയുടെ അച്ഛൻ വസിഷ്ഠനുമാണ്. വസിഷ്ഠൻെറ ജനകനായ ബ്രഹ്മാവ് നാരായണനാഭിപദ്മത്തിൽനിന്നു ജനിച്ചു.

ച്ചിട്ടു പരാജയമടയുകയാണുണ്ടായത്. പിതാമഹനും പ്രപിതാമഹനും ഇതുപോലെ ശ്രമം നടത്തി പരാജയപ്പെട്ടിരുന്നു. വ്യാസൻേറയും വിജയം പൂർണ്ണമായിരുന്നില്ല. എന്നാൽ അദ്ദേഹത്തിൻെറ പുത്രൻ ശുകൻ[1] ജന്മനാ സിദ്ധനായിരുന്നു. വ്യാസൻ പുത്രനു ജ്ഞാനം ഉപദേശിച്ചു: താൻതന്നെ തത്ത്വോപദേശം ചെയ്തതിനുശേഷം ജനക മഹാരാജാവിൻെറ കൊട്ടാരത്തിലേയ്ക്കയച്ചു. ജനകൻ മഹാനായിരുന്നു: വിദേഹൻ എന്നാണ് അറിയപ്പെട്ടിരുന്നത്. വിദേഹൻ എന്നാൽ 'ശരീരമില്ലാത്തവൻ' എന്നർത്ഥം. രാജാവായിട്ടും അദ്ദേഹം ദേഹാത്മ ഭാവം തീരെ വിസ്മരിച്ചിരുന്നു. താൻ ആത്മാവാണെന്നുള്ള ബോധമാണ് അദ്ദേഹത്തിന് സദാനേരവും ഉണ്ടായിരുന്നത്. അദ്ദേഹത്തിൻെറ അടുക്കൽനിന്ന് ആത്മവിദ്യ അഭ്യസിക്കാനാണ് കൊച്ചുശുകനെ അങ്ങോട്ടയച്ചത്. ശുകൻ വരുന്നുണ്ടെന്ന് രാജാവിന് അറിയാം. അതിനാൽ അദ്ദേഹം നേരത്തേ ചില ഏർപ്പാടുകൾ ചെയ്തു. കുട്ടി കൊട്ടാര വാതില്ക്കൽ എത്തിയപ്പോൾ കാവൽക്കാർ അദ്ദേഹത്തെ ഗൗനിച്ചില്ല: ഇരിക്കാൻ ആസനം കൊടുക്കുകമാത്രം ചെയ്തു. അദ്ദേഹം മൂന്നു ദിനരാത്രങ്ങൾ അവിടെത്തന്നെ ഇരുന്നു: ആരും അദ്ദേഹത്തോടു മിണ്ടിയില്ല, ആരാണെന്നോ എവിടെനിന്നു വരുന്നു എന്നോ പോലും ചോദിച്ചില്ല. അദ്ദേഹം ഒരു മഹർഷിയുടെ പുത്രൻ, ആ മഹർഷിയോ ലോകപൂജിതൻ: സ്വയം ഏറ്റവും ആദരണീയനായ വ്യക്തി. ഇങ്ങനെയൊക്കെയായിട്ടും അധമന്മാരായ ദ്വാരപാലകന്മാർ അദ്ദേഹത്തെ ഗൗനിച്ചതേയില്ല. ഇങ്ങനെ മൂന്നു ദിവസം കഴിഞ്ഞപ്പോൾ പെട്ടെന്ന് രാജസചിവന്മാരും മറ്റു വലിയ ഉദ്യോഗസ്ഥന്മാരും ചേർന്നുവന്ന് അദ്ദേഹത്തെ ഏറ്റവും ബഹുമാനപുരസ്സരം സ്വാഗതം ചെയ്തു. അവർ അദ്ദേഹത്തെ കൊട്ടാരത്തിലേക്കു കൊണ്ടുപോയി, വിശിഷ്ടമായി അലങ്കരിച്ച മുറികളിൽ താമസിപ്പിച്ചും സുഗന്ധജലംകൊണ്ടു കുളിപ്പിച്ചും വിചിത്രവസ്ത്രങ്ങൾ അണിയിച്ചും, ഇങ്ങനെ, സർവ്വാഡംബര സമന്വിതമായ ചുറ്റുപാടുകളിൽ എട്ടു ദിവസം പാർപ്പിച്ചു. പെരുമാറ്റത്തിലുണ്ടായ ഈ മാറ്റം ഹേതുവായി ശുകൻെറ പ്രശാന്തഗംഭീരമായ മുഖത്തിന് അണുമാത്രവും ഭാവഭേദം ഉണ്ടായില്ല. കൊട്ടാരവാതില്ക്കൽ കാത്തിരുന്നപ്പോഴും കൊട്ടാരത്തിനുള്ളിലെ ആഡംബരവസ്തുക്കളുടെ നടുവിലും അദ്ദേഹത്തിൻെറ മാനസികഭാവം ഒന്നുതന്നെ

---

1. മ ഭാ. ശാ. 325, 326 അദ്ധ്യായങ്ങളിലും മ. 2 –ാ മദ്ധ്യായത്തിലും മോക്ഷാന്വേഷിയായ ശുകൻെറ ഈ കഥ അല്പം വ്യത്യസ്തമായി കാണാം.

ശുകോ നാമ മഹാതേജാഃ സ്വരൂപാനന്ദതത്പരഃ
ജാതമാത്രേണ മുനിരാഡ് യത്സത്യം തദവാപ്തവാൻ (മ. 21)

2. തേ ഭോഗാസ്താനി ഭോജ്യാനി വ്യാസപുത്രസ്യ തന്മനഃ
നാജഹ്രുർമ്മന്ദപവനോ ബദ്ധപീഢമിവാചലം (മ. 2. 26)

ആ ദിവ്യഭോഗങ്ങളും ആ വിശിഷ്ടഭോജ്യങ്ങളും അടിയുറച്ച പർവ്വതത്തെ ഇളംകാറ്റെന്നപോലെ വ്യാസപുത്രൻെറ ആ മനസ്സിനെ അപഹരിച്ചില്ല.

യായിരുന്നു. അനന്തരം ശുകൻ രാജസന്നിധിയിലേയ്ക്ക് ആനയിക്കപ്പെട്ടു. രാജാവ് സിംഹാസനത്തിൽ ഇരിക്കുന്നു: ചുറ്റും സംഗീതവും നൃത്തവും മറ്റു വിനോദങ്ങളും നടക്കുന്നു. രാജാവ്, വക്കുവരെ പാൽ നിറച്ച ഒരുപാത്രം ശുകൻെറ കൈയിൽ കൊടുത്തിട്ട്, ഒരു തുള്ളിയും തുളുമ്പാതെ പാത്രവുംകൊണ്ട് ആ ശാലക്കു ചുറ്റും ഏഴു പ്രാവശ്യം നടന്നുവരാൻ ആവശ്യപ്പെട്ടു. സംഗീതാഘോഷങ്ങളുടേ യും സുന്ദരമുഖങ്ങളുടെ ആകർഷണത്തിൻേറയും മദ്ധ്യേ ശുകൻ പാത്രവുമായി നടന്നുതുടങ്ങി. രാജാവിൻെറ നിർദ്ദേശാനുസാരം ഏഴു വട്ടം നടന്നു: പാൽ ഒരു തുള്ളിയും തൂവിപ്പോയതുമില്ല. ബാഹ്യലോകത്തുള്ള യാതൊന്നിനും, അദ്ദേഹം അനുവദിക്കാതെ, അദ്ദേഹത്തിൻെറ മനസ്സിനെ ആകർഷിക്കാൻ കഴിവില്ലായിരുന്നു. ഒടുവിൽ പാത്രം രാജാവിൻെറ അടുക്കൽ കൊണ്ടുവന്നപ്പോൾ രാജാവ് അദ്ദേഹത്തോടു പറഞ്ഞു; 'അങ്ങയുടെ അച്ഛൻ അങ്ങയെ പഠിപ്പിച്ചതും അങ്ങു സ്വയം പഠിച്ചതും ആവർത്തിക്കാനേ എനിക്കു സാധിക്കൂ: അങ്ങു സത്യം ഗ്രഹിച്ചിരിക്കുന്നു.[1] അതുകൊണ്ടു മടങ്ങിപ്പോകാം.'

ഇങ്ങനെ ആത്മനിയന്ത്രണം പരിശീലിച്ചിട്ടുള്ളവനെ ബാഹ്യലോകത്തിലുള്ള യാതൊന്നും ബാധിക്കുന്നില്ല. അയാൾക്കു പിന്നെ അടിമത്തമില്ല. അയാളുടെ മനസ്സ് സ്വതന്ത്രമായിരിക്കുന്നു. അങ്ങനെയുള്ള ഒരുവൻ മാത്രമേ ലോകത്തു സസുഖം[2] ജീവിക്കാൻ അർഹനാകുന്നുള്ളു. ലോകത്തെപ്പറ്റി സാധാരണയായി രണ്ടുതരം അഭിപ്രായമുള്ളവരെ കാണാം. ഒരുകൂട്ടർ അശുഭ ദൃക്കുകൾ, അവർ പറയും; 'ലോകം എത്ര ഭയങ്കരം! എത്ര ദുഷ്ടം!' മറ്റേ കൂട്ടർ ശുഭദൃക്കുകൾ. അവർ പറയും; 'ഈ ലോകം എത്ര മനോഹരം! എത്ര വിസ്മയാവഹം!' മനോജയം വന്നിട്ടില്ലാത്തവർക്ക്, ഈ ലോകം ദോഷഭൂയിഷ്ഠമോ, കൂടിയപക്ഷം, ഗുണദോഷസമ്മിശ്രമോ ആയിരിക്കും. നാം നമ്മുടെ മനസ്സുകളുടെ നാഥന്മാരാകുമ്പോൾ, ഈ ലോകം ശുഭാത്മകമാകും.[1]

---

1. മഹോപനിഷത്തിൽ ശുകൻ ഇങ്ങനെ പറയുന്നതായിക്കാണാം.
സ്വയമേവ മയാ പൂർവ്വമഭിജ്ഞാതം വിശേഷതഃ
ഏതദേവ ഹി പൃഷ്ടേന പിത്രാ മേ സമുദാഹൃതം
ഭവതാപ്യേഷ ഏവാർത്ഥഃ കഥിതോ വാഗ്വിദാം വര
ഏഷ ഏവ ഹി വാക്യാർത്ഥഃ ശാസ്ത്രേഷു പരിദൃശ്യതേ. (2,32.33)

ഇത്, വിശേഷിച്ചും, ഞാൻ തനിയേ നേരിട്ടറിഞ്ഞതാണ്. ചോദിച്ചപ്പോൾ അച്ഛൻ ഇതുതന്നെ ഉപദേശിച്ചു. മഹാവാഗ്മിയായ അങ്ങും ഈ അർത്ഥത്തിൽത്തന്നെയാണ് പറഞ്ഞുതന്നത്. ഈ പൊരുൾതന്നെയാണ് ശാസ്ത്രങ്ങളിലൊക്കെ കാണുന്നതും.

2. ശക്നോതീഹൈവ യഃ സോഢും പ്രാക്ശരീരവിമോക്ഷണാത്
കാമക്രോധദ്ഭവം വേഗം സ യുക്തഃ സ സുഖീ നരഃ. (ഗീ. 5. 23)

ശരീരം വിട്ടു (മരിച്ചു) പോകുന്നതിനുമുമ്പ്, ഇവിടെ ഈ ജീവിതത്തിൽത്തന്നെ കാമക്രോധങ്ങൾകൊണ്ടുള്ള വികാരവേഗം താങ്ങാൻ കഴിയുന്നവനാണ് യോഗി. അയാളാണ് സുഖിക്കുന്നവൻ. വി. സ.സ. I.7

പിന്നീട് നന്മയുടേയോ തിന്മയുടേയോ നിലയിൽ ഒന്നും നമ്മുടെ മേൽ പ്രവർത്തിക്കുകയില്ല: എല്ലാ വസ്തുക്കളും യഥാസ്ഥാനത്തു തന്നെ ഇണങ്ങിയിരിക്കുന്നതായി അപ്പോൾ നാം കാണും. തുടക്കത്തിൽ ലോകം നരകമാണെന്നു പറയുന്ന ചിലർ തന്നെ, മനോനിയന്ത്രണം കൈവരുന്നതോടുകൂടി അവസാനത്തിൽ ലോകം സ്വർഗ്ഗമാണെന്നു പറയും. ഈ അവസ്ഥയിലെത്തത്തക്കവണ്ണം നമ്മെ പരിശീലിപ്പിക്കാൻ ആഗ്രഹിക്കുന്ന ആത്മാർത്ഥതയുള്ള കർമ്മയോഗികളാണ് നാമെങ്കിൽ, നമ്മുടെ അഭ്യസനം തുടങ്ങുന്നത് എവിടെനിന്നായാലും, ഒടുവിൽ തീർച്ചയായും പൂർണ്ണമായ അഭിമാനനിർമ്മാർജ്ജനത്തിൽ വന്നുചേരും. ഈ അഹംബുദ്ധി നശിക്കുന്ന നിമിഷത്തിൽ, മുമ്പു തിന്മ നിറഞ്ഞിരുന്നതായി തോന്നിയിരുന്ന ഈ ലോകം മുഴുവൻ സൗഭാഗ്യപൂർണ്ണമായ ആനന്ദം നിറഞ്ഞ സാക്ഷാത് സ്വർഗ്ഗമായി തോന്നും,[2] അതിലെ അന്തരീക്ഷംതന്നെ ദിവ്യമായിരിക്കും. അവിടെയുള്ള ഓരോ മനുഷ്യമുഖവും ശുഭമായിരിക്കും. ഇതാണ് കർമ്മയോഗത്തിൻെറ ഉദ്ദേശ്യവും ലക്ഷ്യവും. പ്രായോഗികജീവിതത്തിൽ അതിൻെറ മാഹാത്മ്യം അത്രയ്ക്കുണ്ട്.

ഞങ്ങളുടെ ശാസ്ത്രങ്ങളിൽ പറയുന്ന വിവിധയോഗങ്ങൾക്കു തമ്മിൽ സംഘട്ടനമില്ല. അവ ഓരോന്നും നമ്മെ ഒരേ ലക്ഷ്യത്തിലേ യ്ക്ക് – പൂർണ്ണതയിലേയ്ക്ക് – നയിക്കുന്നു. എന്നാൽ ഏതു യോഗ മായാലും തീവ്രമായി അഭ്യാസം ചെയ്യേണ്ടതുണ്ട്. അഭ്യാസമാണ് സിദ്ധിയുടെ രഹസ്യം. ആദ്യം ശ്രവണം. പിന്നെ മനനം, പിന്നെ നിദിദ്ധ്യാസനം (അഭ്യാസം). ഏതു യോഗത്തിലും അങ്ങനെതന്നെയാ ണ്,[3] ഒന്നാമത് അതിനെപ്പറ്റി പ്രതിപാദിച്ചു കേട്ട് അത് ഇന്നതാണെന്നു മനസ്സിലാക്കണം: ആദ്യം മനസ്സിലാകാത്ത പല സംഗതികളും നിരന്തരമായ ശ്രവണമനനങ്ങൾവഴി വ്യക്തമാകും. കേട്ടപാടെ എല്ലാം ഗ്രഹിക്കാൻ പ്രയാസമുണ്ട്. എല്ലാത്തിൻേറയും വിശദീകരണം, അവസാനം

1. ഇന്ദ്രിയാണ്യേവ തത്സർവ്വം യത് സ്വർഗ്ഗനരകാവുഭൗ
നിഗൃഹീതവിസൃഷ്ടാനി സ്വർഗ്ഗായ നരകായ ച
ഇന്ദ്രിയാണാം പ്രസംഗേന ദോഷമൃച്ഛത്യസംശയം
സംനിയമ്യ തു താന്യേവ തതഃ സിദ്ധിം സമാപ്നുയാത്.
(മ. ഭാ. വ. 210,19,21)

2. യദാ ന കുരുതേ ഭാവം സർവ്വഭൂതേഷ്വമംഗളം
സമദൃഷ്ടേസ്തദാ പുംസഃ സർവ്വാഃ സുഖമയാ ദിശഃ. (ഭാ. 9.19.15)
ഒന്നിനെക്കുറിച്ചും അമംഗളവിചാരം ഉദിക്കാത്തതെപ്പോഴോ അപ്പോൾ ആ സമദൃഷ്ടിക്കു എല്ലാ ദിക്കുകളും സുഖമയമാണ്.

3. ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ
ആത്മാവ് പരമപ്രേമാസ്പദമാണെന്നു വിവരിച്ചശേഷം യാജ്ഞവല്ക്യൻ മൈത്രേയിയോടു പറയുന്നു; ''പ്രിയേ ആത്മാവിനെ ദർശിക്കേണ്ടതാണ്: കേൾക്കണം മനനം ചെയ്യണം. ധ്യാനിക്കണം'' (ബൃ. 2.4.5)

നിങ്ങളിൽത്തന്നെ: ഒരാൾ മറ്റൊരാളെ പഠിപ്പിക്കുക എന്നുള്ളത് വാസ്തവത്തിൽ ഒരുകാലത്തും ഉണ്ടായിട്ടില്ല. ഓരോരുത്തരും താന്താങ്ങളെത്തന്നെ പഠിപ്പിക്കേണ്ടിയിരിക്കുന്നു. കാര്യങ്ങൾ ഗ്രഹിക്കാനുള്ള ശ്രമം നടത്തുന്നതിന് ആന്തരഗുരുവിനെ ഉണർത്താൻ പ്രേരണ നല്കുക മാത്രമാണ് ബാഹ്യഗുരു ചെയ്യുന്നത്. അപ്പോൾ, നമ്മുടെ സ്വന്തം ഗ്രഹണശക്തികൊണ്ടും ആലോചനാശക്തികൊണ്ടും കാര്യങ്ങൾ കൂടുതൽ കൂടുതൽ വിശദമായി വരികയും അവയെ നാം നമ്മിൽത്തന്നെ സാക്ഷാത്കരിക്കുകയും ചെയ്യുന്നു. ആ സാക്ഷാത്കരണം ദൃഢമായ ഇച്ഛാശക്തിയായി വളരുകയും ചെയ്യുന്നു. ആദ്യം അതു വികാരരൂപത്തിലാണ്: പിന്നീട് ഇച്ഛാരൂപത്തിലാവുന്നു. ആ ഇച്ഛയിൽനിന്ന്, ശരീരത്തിലെ ഓരോ സിരയിലും നാഡിയിലും പേശിയിലുംകൂടി പ്രവഹിക്കുന്ന ഉഗ്രമായ കർമ്മശക്തിയുണ്ടാകുന്നു. തത്ഫലമായി, നിങ്ങളുടെ ശരീരപിണ്ഡമാകെ നിഃസ്വാർത്ഥകർമ്മയോഗാചരണത്തിനുള്ള ഉപകരണമായി മാറുകയും നിങ്ങൾ കാംക്ഷിക്കുന്ന പൂർണ്ണമായ അഹന്താനിരസനവും സ്വാർത്ഥരാഹിത്യവും അചിരേണ കൈവരികയും ചെയ്യുന്നു. ഈ സംസിദ്ധി ഏതെങ്കിലും സിദ്ധാന്തത്തേയോ മതത്തേയോ വിശ്വാസത്തേയോ ആശ്രയിച്ചിരിക്കുന്ന ഒന്നല്ല. നിങ്ങൾ ക്രിസ്ത്യാനിയായാലും യഹൂദനായാലും മറ്റു ജനൈറലായാലും (അവിശ്വാസിയായാലും) വേണ്ടില്ല, നിങ്ങൾ സ്വാർത്ഥരഹിതനാണോ? അതുമാത്രമാണു ചോദ്യം. ആണെങ്കിൽ, ഒരൊറ്റ മതഗ്രന്ഥവും വായിക്കാതെയും ഒരൊറ്റ പള്ളിയിലോ ക്ഷേത്രത്തിലോ പോകാതെയും നിങ്ങൾക്ക് ഒരു സിദ്ധപുരുഷനാവാം. ഓരോ യോഗവും മറ്റേതു യോഗത്തിൻേറയും അവലംബമില്ലാതെ മനുഷ്യനെ പൂർണ്ണാവസ്ഥയിലെത്തിക്കാൻ പര്യാപ്തമാകുന്നു: എന്തെന്നാൽ എല്ലാ യോഗങ്ങൾക്കും ഒരേ ലക്ഷ്യമാണുള്ളത്. കർമ്മയോഗവും ജ്ഞാനയോഗവും ഭക്തിയോഗവും ഓരോന്നും മോക്ഷത്തിലേയ്ക്കു നയിക്കാൻ ത്രാണിയുള്ള സ്വതന്ത്രമാർഗ്ഗങ്ങളാകുന്നു.[1] ജ്ഞാനവും കർമ്മവും ഭിന്നങ്ങളാകുന്നു എന്ന് ബുദ്ധിശൂന്യന്മാരേ പറയൂ: പണ്ഡിതന്മാർ പറയില്ല.[2] ബാഹ്യഭാവത്തിൽ ഭിന്നങ്ങളായിരുന്നാലും അവ ഒടുവിൽ മനുഷ്യനെ പരിപൂർണ്ണതയെന്ന ഒരേ ലക്ഷ്യത്തിലേയ്ക്കാണ് നയിക്കുന്നതെന്ന് പണ്ഡിതന്മാർക്കറിയാം.

---

1. ആത്മദർശനത്തിനു പല ഉപായങ്ങൾ ഭഗവാൻ ഉപദേശിക്കുന്നു

ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ
അന്യേ സാംഖ്യേന യോഗേന കർമ്മയോഗേന ചാപരേ (ഗീ. 13.24)

ചിലർ ശുദ്ധമായ അന്തഃകരണംകൊണ്ടു ധ്യാനിച്ച് ആത്മാവിനെ ബുദ്ധിയിൽ ദർശിക്കുന്നു. മറ്റു ചിലർ പ്രകൃതിപുരഷവിവേകമാകുന്ന ജ്ഞാനയോഗംകൊണ്ടും, വേറെ ചിലർ കർമ്മയോഗംകൊണ്ടും ആത്മാവിനെ ദർശിക്കുന്നു.

2. സാംഖ്യയോഗൗ പൃഥഗ്ബാലാഃ പ്രവദന്തി ന പണ്ഡിതാഃ
ഏകമപ്യാസ്ഥിതഃ സമ്യഗുഭയോർ വിന്ദതേ ഫലം. (ഗീ. 5.4)

## അദ്ധ്യായം ഏഴ്

## സ്വാതന്ത്ര്യം

കർമ്മം എന്ന പദത്തിൽ പ്രവൃത്തി (ചെയ്യപ്പെടുന്നത്) എന്നർത്ഥത്തിനു പുറമെ, മനഃശാസ്ത്രപരമായ കാരണത്വം (നിമിത്തം) എന്ന അർത്ഥംകൂടി അന്തർഭവിച്ചിട്ടുണ്ടെന്ന് മുമ്പു പ്രസ്താവിച്ചുവല്ലോ. ഫല ത്തെ ജനിപ്പിക്കുന്ന ഏതു പ്രവൃത്തിയും വിചാരവും കർമ്മമാകുന്നു. അങ്ങനെ, കർമ്മനിയമം എന്നുള്ളതിന് നിമിത്തനിയമം – അനിവാര്യ മായ കാരണകാര്യപാരമ്പര്യ നിയമം – എന്നർത്ഥമാകുന്നു. എവിടെ യെങ്കിലും കാരണമുണ്ടായാൽ അവിടെ കാര്യവും ഉണ്ടായേ തീരൂ: ഇതു തടുക്കാവുന്നതല്ല. കർമ്മത്തെ സംബന്ധിച്ച ഈ നിയമം ഞങ്ങ ളുടെ തത്ത്വശാസ്ത്രപ്രകാരം ജഗത്തു മുഴുവൻ വ്യാപിച്ചിരിക്കുന്നു. നാം ഏതുമൊന്നു കാണുകയോ വിചാരിക്കുകയോ ചേഷ്ടിക്കുകയോ ചെയ്താൽ, ജഗത്തിലെവിടെയെങ്കിലും എന്തെങ്കിലും ഒരു പ്രവൃത്തിയുണ്ടായാൽ, അത് ഒരു പൂർവ്വകർമ്മത്തിൻെറ ഫലമാകുന്നു: മാത്രമല്ല, ഇവിടെ ഫലരൂപമായ ആ പ്രവൃത്തി മറ്റൊന്നിൻെറ കാരണമാവുകയും, ആ വഴിയ്ക്ക് അതിൻെറ സ്വന്തം ഫലത്തെ ജനിപ്പിക്കുകയും ചെയ്യുന്നു. ഈ സന്ദർഭത്തിൽ ഇതോടു ചേർത്ത് 'നിയമം' എന്നാൽ എന്ത് എന്നുകൂടി ആലോചിക്കേണ്ടിയിരിക്കുന്നു. ഒരു പരമ്പരയ്ക്കു സ്വയം ആവർത്തിക്കാനുള്ള പ്രവണതയാകുന്നു നിയമം. ഒരു സംഭവത്തെത്തുടർന്ന് മറ്റൊന്ന് ഉണ്ടാകുന്നതായോ, അതല്ലെങ്കിൽ രണ്ടു സംഭവങ്ങളും ഒരേ കാലത്തു നടക്കുന്നതായോ കാണുമ്പോൾ, ആ പൗർവ്വാപര്യമോ സാഹചര്യമോ എപ്പോഴും അതുപോലെ ആവർത്തി ക്കുമെന്ന് നാം പ്രതീക്ഷിക്കുന്നു. ഈ നിയമത്തിന് 'വ്യാപ്തി'[1] എന്നാണ് പ്രാചീന നൈയായികന്മാർ പേരിട്ടിരിക്കുന്നത്. നിയമത്തെ സംബന്ധിച്ച നമ്മുടെ ആശയങ്ങളെല്ലാം സാഹചര്യത്തിൽ[2] നിലകൊള്ളുന്നുവെന്നത്രേ അവരുടെ മതം. ഒരുകൂട്ടം സംഭവങ്ങൾ മറ്റു വസ്തുക്കളുടെ യോ വസ്തുതകളുടേയോ സന്തതസഹചാരികളായി ഒരു നിയതക്രമ ത്തിൽ നമ്മുടെ മനസ്സിൽ ആവിർഭവിക്കുന്നു: ആ ക്രമത്തിൻെറ അഭേദ്യത ഹേതുവായി, വല്ലപ്പോഴും നമുക്കുണ്ടാകുന്ന ഏതനുഭവ ത്തേയും ഉടനെ മനസ്സിലുള്ള മറ്റു വസ്തുക്കളുമായി ചേർത്തുനോക്കുന്നു. ഏതെങ്കിലും ഒരാശയം, അഥവാ ഭാരതീയമനഃശാസ്ത്രരീത്യാ പറഞ്ഞാൽ, ചിത്തസരസ്സിലുണ്ടാകുന്ന ഒരു തരംഗം (വൃത്തി), അതേ മാതിരിയുള്ള അനേകം തരംഗങ്ങളെ അവശ്യം ഉദ്ഭവിപ്പിക്കും. ഇതാണ് മനഃശാസ്ത്രപരമായ സാഹചര്യസിദ്ധാന്തം. മഹത്തും സർവ്വ

---

1. യത്ര യത്ര ധൂമസ്തത്ര തത്രാഗ്നിരിതി സാഹചര്യനിയമോ വ്യാപ്തിഃ (ത. 44)

എവിടെവിടെ പുകയുണ്ടോ അവിടെയൊക്കെ തീയുണ്ട് എന്നിപ്രകാരമുള്ള സാഹചര്യനിയമമാണ് വ്യാപ്തി.

2. Law of Association

വ്യാപകവുമായ ഈ സാഹചര്യസിദ്ധാന്തത്തിൻെറ ഒരു ഭാഗം മാത്രമാണ് നിമിത്തനിയമം (Causation). സാഹചര്യനിയമത്തിൻെറ സർവ്വ വ്യാപകത്വത്തെയാകുന്നു സംസ്കൃതത്തിൽ 'വ്യാപ്തി' എന്നു പറയു ന്നത്. നിയമം എന്ന ആശയം മാനസികലോകത്തെ സംബന്ധിച്ച് ഏതുവിധമോ അതേവിധംതന്നെയാകുന്നു ബാഹ്യലോകത്തെ സംബ ന്ധിച്ചും. അതായത് ഒരു പ്രത്യേക സംഭവമോ ദൃശ്യമോ ഉണ്ടാകുമെ ന്നും ആ പരമ്പര അതേ രീതിയിൽ ആവർത്തിക്കുമെന്നുമുള്ള പ്രതീക്ഷ. അതിനാൽ യഥാർത്ഥം ആലോചിക്കുമ്പോൾ, നിയമം ബാഹ്യപ്രപഞ്ചത്തിലല്ല ഇരിക്കുന്നത്. ആകർഷണനിയമം (Gravitation) ഭൂമിയിൽ ഇരിക്കുന്നുവെന്നോ, അഥവാ ഏതെങ്കിലും നിയമം പ്രകൃതിയിൽ എവിടെയെങ്കിലും വസ്തുനിഷ്ഠമായിരിക്കുന്നുവെന്നോ പറയുന്നത് ഒരു പ്രമാദമാകുന്നു. നിയമം എന്ന ആശയമാകെ മനുഷ്യമനസ്സിലാണുള്ളത്. സംഭവപരമ്പരയെ മനസ്സ് ഉൾക്കൊള്ളുന്ന രീതിയെ, മുറയെ, ആകുന്നു നിയമം എന്നു പറയുന്നത്. ചില സംഭവങ്ങൾ മുമ്പുപിമ്പായോ ഏക കാലത്തോ നടക്കുകയും, തുടർന്ന് അവയുടെ ക്രമത്തെ സംബന്ധിച്ച് നമുക്കുറപ്പുണ്ടാവുകയും, അങ്ങനെ, ആ സംഭവപരമ്പരയുടെയാകെ ആവിർഭാവരീതിയെ ഗ്രഹിക്കാൻ നമ്മുടെ മനസ്സിനു കഴിവുണ്ടാവുകയും ചെയ്യുന്നതിനെയാകുന്നു നിയമം എന്നു പറയുന്നത്.

നിയമം സാർവ്വത്രികമാകുന്നു എന്നു പറയുന്നതിൻെറ താത്പര്യമെന്തെന്നാണ് ഇനി പര്യാലോചിക്കാനുള്ളത്. ഭാരതീയരുടേയും പാശ്ചാത്യരുടെയും മനഃശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള ദേശം, കാലം, നിമിത്തം എന്നീ ഉപാധികളാൽ വിശിഷ്ടമായ സത്തയുടെ ആ അംശമാകുന്നു നമ്മുടെ ജഗത്ത്. ഈ ജഗത്ത്, ദേശകാലനിമിത്തങ്ങൾ ചേർന്ന ഒരു പ്രത്യേക മൂശയിൽ കരുപ്പിടിപ്പിച്ചിട്ടുള്ള അനന്തസത്തയുടെ ഏകാംശംമാത്രം.[1] ദേശകാലനിമിത്തങ്ങളാകുന്ന ഉപാധികളിൽ ഒതുങ്ങിയ ജഗത്തിനു ള്ളിൽമാത്രമേ നിയമത്തിനു പ്രവർത്തിക്കുവാനാവൂ എന്ന് മുകളിൽ പറഞ്ഞതിൽനിന്നു സിദ്ധിച്ചു. അതിന്നപ്പുറം നിയമം ഉണ്ടായിരിക്കാൻ നിവൃത്തിയില്ല. നമ്മുടെ മനസ്സുകൊണ്ടു പരിമിതമാക്കിയ സത്താംശത്തെമാത്രം ഉദ്ദേശിച്ചാണ് നാം ജഗത്ത് എന്നു പറയുന്നത് – അതായത്, നമുക്കു കാണാനും കേൾക്കാനും തൊടാനും സങ്കല്പിക്കാനും കഴിവുള്ള ഇന്ദ്രിയഗോചരമായ ഈ ലോകം. ഇതു മാത്രമേ നിയമാധീനമായിരിക്കുന്നുള്ളു.

---

1. ഏതാവാനസ്യ മഹിമാ അതോ ജ്യായാംശ്ച പുരുഷഃ
പാദോഽസ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി (പു. 3)
ഈ ജഗത്ത് മുഴുവനും പരമാത്മാവിൻെറ മഹിമയാകുന്നു. മഹിമ ഇതിലും എത്രയോ വലിയത്! മാത്രമല്ല ആ പുരുഷൻെറ ഒരംശംമാത്രമാണ് സർവ്വഭൂതങ്ങളും. ബാക്കി മൂന്നംശവും ജഗത്തിനപ്പുറത്തു അമൃതമായി സ്ഥിതിചെയ്യുന്നു.

അതിന്നപ്പുറത്തുള്ള സത്ത നിയമാധീനമായിരിക്കാൻ നിവൃത്തിയില്ല. എന്തെന്നാൽ മനോവിഷയമായ ലോകത്തിനപ്പുറത്ത് കാര്യകാരണ നിയമമില്ല. ഇന്ദ്രിയാതീതമായ മേഖലയിൽ മാനസികധർമ്മമായ വസ്തു സാഹചര്യമില്ല: സാഹചര്യമില്ലാതെ നിമിത്തോപാധിയില്ല. അതിനാൽ, മനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും പ്രവർത്തനപരിധിക്കപ്പുറമുള്ള തൊന്നും നിമിത്തനിയമത്താൽ ബദ്ധമല്ല. സത്ത നാമരൂപാത്മക മായി മാറുമ്പോൾ മാത്രമേ നിമിത്തനിയമത്തെ അനുസരിക്കയും അതിന്നധീനമാകയും ചെയ്യുന്നുള്ളു. എന്തെന്നാൽ, നിയമങ്ങളുടെയെ ല്ലാം മർമ്മഭാഗം നിമിത്തത്തിലാണടങ്ങിയിരിക്കുന്നത്. ഇത്രയും പറ ഞ്ഞതിൽനിന്ന് സ്വതന്ത്രമായ ഇച്ഛ (Will) എന്നൊന്നുണ്ടാവാൻ വയ്യെന്ന് ഉടനടി നമുക്കു മനസ്സിലാകുന്നു. ആ വാക്കുകൾ (സ്വതന്ത്ര മായ ഇച്ഛ) അന്യോന്യവിരുദ്ധങ്ങളാകുന്നു. കാരണം, ഇച്ഛ നമ്മുടെ അറിവിൽപ്പെടുന്ന വസ്തുവാകുന്നു: നമ്മുടെ അറിവിൽപ്പെടുന്നതെല്ലാം ജഗത്തിലുൾപ്പെടുന്നതും, ജഗത്തിലുൾപ്പെടുന്നതെല്ലാം ദേശകാല നിമിത്തോപാധികളിൽ വാർക്കപ്പെട്ടതുമാകുന്നു. നമ്മുടെ അറിവിനു വിഷയമാകുന്നതോ ആകാവുന്നതോ ആയ ഏതൊന്നും നിമിത്ത നിയമത്തിന്നധീനമായിരിക്കണം. നിമിത്തനിയമത്തെ അനുസരിക്കുന്ന ഒന്ന് സ്വതന്ത്രമായിരിക്കാൻ വയ്യ. അതിന്മേൽ മറ്റു കാരണങ്ങൾ പ്രവർത്തിക്കയും അതുതന്നെ പിന്നീട് മറ്റൊന്നിൻെറ കാരണമാവുക യും ചെയ്യുന്നു. എന്നാൽ ഇച്ഛയായി മാറിയിരിക്കുന്നതോ, മുമ്പ് ഇച്ഛയല്ലാതിരുന്നതും പിന്നീട് ദേശകാലോപാധികളിൽപ്പെട്ട് മനുഷ്യ ൻെറ ഇച്ഛാശക്തിയായിത്തീർന്നതുമായ വസ്തു[1] ഏതോ, അതു സ്വതന്ത്രമാകുന്നു. ഈ ഇച്ഛ ദേശകാലനിമിത്തോപാധികൾക്കു പുറമെ പോകുമ്പോൾ അതു വീണ്ടും സ്വതന്ത്രമാവുകയും ചെയ്യും. അത് സ്വാതന്ത്ര്യത്തിൽനിന്നു വരുന്നു: ഈ ബന്ധനരൂപത്തിൽ നിലകൊ ള്ളുന്നു: ഈ ബന്ധനരൂപത്തിൽ വർത്തിച്ചിട്ട് വീണ്ടും സ്വാതന്ത്ര്യത്തി ലേയ്ക്കു മടങ്ങിപ്പോവുകയും ചെയ്യുന്നു.

ഈ ജഗത്ത് ആരിൽനിന്നുണ്ടായി, ആരിൽ സ്ഥിതിചെയ്യുന്നു, ആരിൽ വിലയിക്കുന്നു എന്നുള്ള പ്രശ്നം ഉണ്ടായിട്ടുണ്ട്. അത് സ്വാതന്ത്ര്യത്തിൽനിന്നുണ്ടായി, ബന്ധനത്തിൽ സ്ഥിതിചെയ്യുന്നു, സ്വാതന്ത്ര്യത്തിലേയ്ക്കുതന്നെ മടങ്ങിപ്പോവുകയും ചെയ്യുന്നു എന്ന് അതിനുത്തരവും നല്കപ്പെട്ടിട്ടുണ്ട്. അതിനാൽ സ്വയം അഭിവ്യക്തമാ കുന്ന ആ അനന്തസത്തയിൽനിന്നു ഭിന്നനല്ല മനുഷ്യൻ എന്നു പറയുമ്പോൾ ആ സത്തയുടെ വളരെ ചെറിയ ഒരംശം മാത്രമാണ് മനുഷ്യൻ[1] എന്നത്രേ ഉദ്ദേശിക്കുന്നത്. നാം കാണുന്ന ഈ ദേഹവും

---

1. നാമരൂപങ്ങളെക്കൊണ്ടു വികാരപ്പെട്ട് ദേശം കാലം നിമിത്തം ക്രിയ ഫലം എന്നിവയെ ആശ്രയിച്ച്, മനസ്സുകൊണ്ടുപോലും ചിന്തിക്കാനാവാത്ത രചനാരൂപത്തോടു കൂടിയുള്ള ഈ ജഗത്തിൻെറ ഉല്പത്തിസ്ഥിതിലയങ്ങൾ സർവ്വജ്ഞനും സർവ്വശക്തനുമായിരിക്കുന്ന ഏതൊരു കാരണത്തിൽനിന്നു

മനസ്സും ആ പൂർണ്ണത്തിൻെറ ഒരു ഭാഗം, ആ അനന്തസത്തയുടെ ഒരു ലേശാംശംമാത്രം. ഈ ജഗത്താകെക്കൂടി ആ അനന്തസത്തയുടെ അത്യല്പമായ ഒരു കണംമാത്രം. നമ്മുടെ നിയമങ്ങളും ബന്ധങ്ങളും, നമ്മുടെ സന്തോഷങ്ങളും സന്താപങ്ങളും, നമ്മുടെ സൗഖ്യങ്ങളും പ്രതീക്ഷകളും എല്ലാം ഈ ചെറിയ ജഗത്തിനുള്ളിൽ. നമ്മുടെ പുരോഗമനവും പാർശ്വഗമനവും എല്ലാം അതിൻെറ പരിമിതമായ പരിധിക്കുള്ളിൽ മാത്രം. വസ്തുസ്ഥിതി ഇതായിരിക്കെ, ഈ ജഗത്ത് – നമ്മുടെ മനസ്സിൻെറ സൃഷ്ടിയാണിത്² – തുടർന്നു നിലനില്ക്കുമെന്നു പ്രതീക്ഷിക്കുന്നതും, (മരണാനന്തരം) സ്വർഗ്ഗത്തിൽ – അതു നാം അറിയുന്ന ഈ ലോകത്തിൻെറ പകർപ്പാകാനേ നിവൃത്തിയുള്ളു – പോകാമെന്നാശിക്കുന്നതും എത്ര ബാലിശമാണെന്നു കാണാമല്ലോ. അനന്തസത്ത മുഴുവനേയും നമുക്കറിവുള്ള ഈ പരിമിതവും സോപാധികവുമായ സത്താംശത്തോട് അനുരൂപമാക്കാനുള്ള, കേവലം ബാലിശമായ, ഒരസാദ്ധ്യാഭിലാഷമാണതെന്നു വ്യക്തമാകുന്നു. ഇന്നനു ഭവിച്ചു കൊണ്ടിരിക്കുന്ന അതേ വിഷയങ്ങൾ വീണ്ടും ലഭിക്കണമെന്ന് മനുഷ്യൻ ആഗ്രഹിക്കുമ്പോൾ, അഥവാ ഞാൻ ചിലപ്പോൾ പറയാ റുള്ളതുപോലെ, 'അനായാസമായ' ഒരു മതത്തിന്നുവേണ്ടി അയാൾ അഭിലഷിക്കുമ്പോൾ, ആ മനുഷ്യൻ തൻെറ താല്ക്കാലികാവസ്ഥയേ ക്കാൾ ഉത്കൃഷ്ടമായ യാതൊന്നിനെക്കുറിച്ചും ചിന്തിക്കാനേ കഴിവി ല്ലാത്തവിധം അത്ര അധഃപതിച്ചിരിക്കുന്നുവെന്ന് അനുമാനിച്ചുകൊ ള്ളുക. അയാൾ തൻെറ തത്ക്കാലത്തെ ക്ഷുദ്രപരിതഃസ്ഥിതികളുമായി സാത്മ്യം പ്രാപിച്ചിരിക്കുന്നു. തൻെറ അഖണ്ഡരൂപത്തെ വിസ്മരിച്ചിരി ക്കുന്നു. അയാളുടെ മാനസികവ്യാപാരങ്ങൾ മുഴുവൻ താല്ക്കാലിക വും ക്ഷുദ്രവുമായ സന്തോഷസന്താപങ്ങളിലും ഉൾപ്പോരുകളിലും ഒതുങ്ങി നില്ക്കുന്നു. അയാളുടെ ദൃഷ്ടിയിൽ ഈ പരിമിതലോകം തന്നെ അപരിമിതമാണ്. മാത്രമല്ല, ഈ മൂഢവിചാരം അയാൾ തീരെ കൈവിടുകയുമില്ല. അയാൾ തൃഷ്ണയെ – ബുദ്ധമതക്കാർ 'തൺഹ' എന്നും 'തിസ്സ' എന്നും പറയുന്ന 'ജീവിപ്പാനുള്ള ദാഹത്തെ' –മുറു

---

1. അംഗുഷ്ഠമാത്രോ രവിതുല്യരൂപഃ സങ്കല്പാഹങ്കാരസമന്വിതോ യഃ
ബുദ്ധേർഗുണേനാത്മഗുണേന ചൈവ ആരാഗ്രമാത്രോƒ വ്യപരോƒ പി ദൃഷ്ടഃ.
(ശ്വേ. 5.8)

മുള്ളിൻെറ മുനപോലെ അത്യന്തം സൂക്ഷ്മമെങ്കിലും രവിതുല്യപ്രകാശത്തോടുകൂടിയ പരമാത്മാവുതന്നെയാണ് ബുദ്ധിയുടെയും ശരീരത്തിൻെറയും ഗുണങ്ങളിൽ ഒതുങ്ങി, സങ്കല്പാഹങ്കാരങ്ങളോടുകൂടി, തള്ളവിരൽവലിപ്പം മാത്രമുള്ള ജീവാത്മാവായി, ഇരിക്കുന്നത് എന്ന് അറിവുള്ളവർ കാണുന്നു.

2. മനോദൃശ്യമിദം ദ്വൈതം യത് കിഞ്ചിത് സചരാചരം
മനസോ ഹ്യമനീഭാവേ ദ്വൈതം നൈവോപലഭ്യതേ. (മാ. കാ. 3. 31)

ചരങ്ങളും അചരങ്ങളുമായി ഈ ജഗത്തിൽ യാതൊന്നുണ്ടോ അതു മുഴുവൻ ദ്വൈതമാണ്. മനസ്സിൻെറ ദൃശ്യമാണ്. മനസ്സുള്ളപ്പോൾമാത്രം കാണ പ്പെടുന്ന ദ്വൈതം, മനസ്സില്ലാത്തപ്പോൾ (ഉറക്കത്തിലും സമാധിയിലും) കാണ പ്പെടുന്നില്ല.

കെപ്പിടിച്ചിരിക്കുന്നു.[1] നമുക്കു പരിചിതമായ ഈ ചെറിയ ജഗത്തിനപ്പുറം വ്യാപരിക്കുന്നവയായ ലക്ഷോപലക്ഷം തരം ജീവികളും സൗഖ്യ ങ്ങളും നിയമങ്ങളും പുരോഗതിയും നിമിത്തവും ഒക്കെ ഉണ്ടായി രിക്കാം: ഇത്രയൊക്കെയായാലും, അവയെല്ലാം കൂടിച്ചേർന്നാലും, നമ്മുടെ അനന്തസത്തയുടെ ഒരംശംമാത്രമേ ആകയുള്ളു.

സ്വാതന്ത്ര്യം നേടുവാൻ നമുക്ക് ഈ ജഗത്തിന്റെ പരിമിതികളെ അതിലംഘിച്ചുപോകേണ്ടിയിരിക്കുന്നു. അത് ജഗത്തിനുള്ളിൽ കണ്ടെത്താവതല്ല. പരിപൂർണ്ണമായ സമതാവസ്ഥ – അഥവാ ക്രിസ്ത്യാനികൾ പറയുന്നതുപോലെ ഗ്രഹണാതീതമായ ആ ശാന്തി – ഈ ലോകത്തിലോ സ്വർഗ്ഗലോകത്തിലോ ലഭ്യമല്ല: മനസ്സിനോ വിചാരങ്ങൾ ക്കോ ചെന്നെത്താവുന്നതോ, ഇന്ദ്രിയങ്ങൾക്കു വ്യാപരിക്കാവുന്നതോ, ഭാവനാശക്തിക്കു സങ്കല്പിക്കാവുന്നതോ ആയ ഒരു സ്ഥലത്തും അതു ലഭ്യമല്ല.[2] അത്തരം പ്രദേശങ്ങളൊന്നും ആ സ്വാതന്ത്ര്യത്തെ തരുവാൻ സമർത്ഥങ്ങളല്ല: എന്തെന്നാൽ, അവയെല്ലാം ദേശകാല നിമിത്താധീനമായ ഈ ജഗത്തിൽപെട്ടതാകുന്നു. നമ്മുടെ ഈ ഭൂമിയേക്കാൾ സൂക്ഷ്മതരങ്ങളായ ലോകങ്ങൾ വേറെയുണ്ടാവാം: അവിടെ സുഖാനുഭവങ്ങൾ കുറേക്കൂടി തീക്ഷ്ണമാവാം. എന്നാൽ, ആ പ്രദേശ ങ്ങളും ജഗത്തിലുൾപ്പെടുന്നതും അതിനാൽ നിയമബദ്ധങ്ങളുമാകു ന്നു. അതുകൊണ്ട് നമുക്ക് അവയേയും അതിലംഘിച്ചു പോകേണ്ടി യിരിക്കുന്നു. ഈ ചെറുലോകം അവസാനിക്കുന്നിടത്താണ് യഥാർത്ഥ മതം ആരംഭിക്കുന്നത്: ഈ ക്ഷുദ്രസുഖങ്ങളും ദുഃഖങ്ങളും വിഷയ ജ്ഞാനവും അവിടെ അവസാനിച്ചു. സത്യമായിട്ടുള്ളത് ആരംഭിക്കു ന്നു. ജീവിതതൃഷ്ണ, ക്ഷണികവും സോപാധികവുമായ ഈ ജീവിത ത്തോടുള്ള പ്രബലാസക്തി, ഉപേക്ഷിക്കാത്തിടത്തോളം ഇതിനപ്പുറ ത്തുള്ള അനന്തമായ സ്വാതന്ത്ര്യത്തിന്റെ ഒരു നിമിഷദർശനംപോലും നമുക്ക് ആശിക്കാവുന്നതല്ല. അതിനാൽ മനുഷ്യവർഗ്ഗത്തിന്റെ പരമോത് കൃഷ്ടങ്ങളായ അഭിലാഷങ്ങളുടെയെല്ലാം ലക്ഷ്യമായ ആ സ്വാതന്ത്ര്യപദത്തിലെത്തുവാൻ ഒരു വഴിയേയുള്ളു: ഈ കൊച്ചു ജീവിതത്തെ ത്യജിക്കണം, ഈ കൊച്ചുജഗത്തിനെ ത്യജിക്കണം, ഭൂമിയെ ത്യജിക്കണം, സ്വർഗ്ഗത്തെ ത്യജിക്കണം: ശരീരത്തെ ത്യജിക്കണം: മനസ്സിനെ ത്യജിക്കണം: എന്നുവേണ്ട, ചുരുക്കത്തിൽ പരിമിത

1. കോ ഗൃഹേഷു പുരാൻ സക്തമാത്മാനമജിതേന്ദ്രിയഃ
സ്നേഹപാശൈർദൃഢൈർബദ്ധമുത്സഹേത വിമോചിതും (ഭാ. 7.6.6)

വീട്ടുകാര്യങ്ങളിൽ ആസക്തമായി സ്നേഹപാശങ്ങൾകൊണ്ടു കടുംകെട്ടുപെട്ടു കിടക്കുന്ന മനസ്സിനെ ഇന്ദ്രിയജയം വരാത്ത ആർക്കാണ് മോചിപ്പിക്കുവാൻ കഴിയുക?

2. ന തത്ര ചക്ഷുർഗച്ഛതി ന വാഗ്ഗച്ഛതി നോ മനഃ (കേ. 1. 3)
ബ്രഹ്മത്തിൽ കണ്ണെത്തുന്നില്ല. വാക്കു ചെല്ലുന്നില്ല. മനസ്സിനും പോവാനാവില്ല.

വും സോപാധികവുമായ എല്ലാറ്റിനേയും ത്യജിക്കണം, ഇതു യുക്തി സിദ്ധമാണ്. ഇന്ദ്രിയങ്ങൾക്കും മനസ്സിനും വിഷയമായ ഈ ചെറിയ ലോകത്തോടുള്ള സക്തി പരിത്യജിക്കാമെങ്കിൽ ആ നിമിഷത്തിൽ നാം സ്വതന്ത്രരാകും.[1] ബന്ധനത്തിൽനിന്നു പുറത്തുകടക്കാനുള്ള ഏക മാർഗ്ഗം നിയമോപാധികൾക്ക് അപ്പുറം പോവുകയാകുന്നു, നിമിത്തത്തെ അതിക്രമി ക്കുകയാകുന്നു.

എന്നാൽ, ജഗത്തിനോടുള്ള സംഗം ഉപേക്ഷിക്കുകയെന്നത് നന്നെ പ്രയാസമുള്ള കാര്യമാകുന്നു. ചുരുക്കം ചിലർക്കേ അതു സാദ്ധ്യ മാകുന്നുള്ളു. അതിനു രണ്ടു വഴികൾ ഞങ്ങളുടെ ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്: ഒന്ന്, 'നേതി', 'നേതി'[1] (ഇതല്ല, ഇതല്ല): മറ്റേത് 'ഇതി', 'ഇതി' (ഇതുതന്നെ, ഇതുതന്നെ): ആദ്യത്തേത് ബാധകമാർഗ്ഗം, രണ്ടാമ ത്തേത് സാധകമാർഗ്ഗം. ബാധകമാർഗ്ഗം അത്യന്തം പ്രയാസമുള്ളതാണ്. അത് സമുന്നതവും അന്യാദൃശവുമായ മനക്കരുത്തും ഗംഭീരമായ ഇച്ഛാശക്തിയും ഉള്ളവർക്കുമാത്രം സാദ്ധ്യമാകുന്നു. അവർ എഴുന്നേ റ്റുനിന്ന് 'ഇതെനിക്കു വേണ്ട" എന്നു പറഞ്ഞാൽ അവരുടെ മനസ്സും ദേഹവും അവരുടെ ശാസനത്തെ അനുസരിക്കും: അവർ വിജയി കളാകുകയും ചെയ്യും. എന്നാൽ അത്തരക്കാർ വളരെ ദുർല്ലഭം. ബഹുഭൂരിപക്ഷം ജനങ്ങളും സാധകമാർഗ്ഗം – ലൗകിക ജീവിതത്തെ സ്വീകരിച്ചുകൊണ്ടുള്ള, ബന്ധങ്ങളെ ഛേദിക്കാനായി ആ ബന്ധങ്ങ ളെത്തന്നെ ഉപയോഗപ്പെടുത്തിക്കൊണ്ടുള്ള, വഴി – പിന്തുടരുന്നു. ഇതും ഒരുമാതിരി പരിത്യാഗംതന്നെ. സാവധാനത്തിലും ക്രമേണയും നടത്തപ്പെടുന്നതെന്നുമാത്രം. ഈ മാർഗ്ഗത്തിൽക്കൂടി പോകുന്നവർ വിഷയങ്ങളെ ആസ്വദിച്ചും അവയുമായി അനുഭവപരിചയം നേടിയും വസ്തുക്കളുടെ തത്ത്വബോധം വന്ന് ഒടുവിൽ എല്ലാറ്റിനേയും ഉപേ

---

1. യദാ സർവ്വേ പ്രമുച്യന്തേ കാമാ യേഽസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോഽമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. (ക. 6.14)

കാമ്യമായി ഒന്നും ഇല്ലായ്കയാൽ ഹൃദയത്തിലുള്ള കാമങ്ങളൊക്കെ പൊഴിഞ്ഞുപോകുന്നതെപ്പോഴോ അപ്പോൾത്തന്നെ മർത്ത്യൻ അമൃതനായിത്തീ രുന്നു: ഇവിടെ ഈ ജന്മത്തിൽത്തന്നെ ബ്രഹ്മാനന്ദം ആസ്വദിക്കുകയും ചെയ്യുന്നു.

2. സ ഏഷ നേതി നേത്യാത്മാ, അഗൃഹ്യോ ന ഹി ഗൃഹ്യതേ. അശീര്യോ ന ഹി ശീര്യതേ, അസംഗോ ന ഹി സജ്ജതേ അസിതോ ന വ്യഥതേ ന രിഷ്യതി (ബൃ. 4.4.22)

ഈ അനന്തമായ ആത്മാവിന്റെ ലക്ഷണം 'ഇതല്ല, ഇതല്ല' എന്നാണ്. ബുദ്ധിക്കു ഗ്രഹിക്കാൻ കിട്ടായ്കയാൽ ആത്മാവ് അഗൃഹ്യമാണ്. നശിക്കാ ത്തതുകൊണ്ട് അശീര്യവും. ഒന്നിലും ഒട്ടാത്തതുകൊണ്ട് അസംഗവുമാണ്. ആത്മാവ് ബന്ധവിമുക്തമാണ്. അതിനു വേദനയില്ല. ദുഃഖവുമില്ല.

3. സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത. (ഛാ. 4.14.1)

ഇക്കണ്ടതെല്ലാം ബ്രഹ്മമാണ്. ബ്രഹ്മത്തിൽ ജനിച്ചു ലയിച്ചു ജീവിച്ചു പോരുന്നു: എന്നിപ്രകാരം ശാന്തമനസ്സായി ബ്രഹ്മത്തെ ഉപാസിക്കുക.

ക്ഷിച്ചു നിസ്സംഗന്മാരാകുന്നു. നിസ്സംഗത്വപ്രാപ്തിക്ക് ഒന്നാമത്തേത് യുക്തിവിചാരത്തിൻെറ വഴിയും രണ്ടാമത്തേതു കർമ്മങ്ങളിലും ഫലാനുഭവങ്ങളിലും കൂടിയുള്ള വഴിയും ആകുന്നു. ആദ്യത്തേതുജ്ഞാനയോഗം: കർമ്മത്തിലൊന്നും ഏർപ്പെടാതിരിക്കുകയാണ് അതിൻെറ പ്രത്യേകത.[1] രണ്ടാമത്തേതു കർമ്മയോഗം: അതിൽ കർമ്മത്തിൽനിന്നു വിരമിക്കലെന്നുള്ളതില്ല. ജഗത്തിൽ എല്ലാവരും കർമ്മം ചെയ്യേണ്ട തുണ്ട്. ആത്മാവിൽത്തന്നെ പൂർണ്ണമായി രമിക്കുന്നവരും ആത്മാ വൊഴിച്ചൊന്നിലും അഭിലാഷമില്ലാത്തവരും ആത്മഭിന്നമായ ഒന്നിലും മനസ്സു ചെല്ലാത്തവരും സർവ്വവും ആത്മാവുമാത്രമായിട്ടുള്ളവരു മായ അപൂർവ്വവ്യക്തികൾമാത്രം കർമ്മം ചെയ്യുന്നില്ല.[2] ബാക്കിയെല്ലാ വരും കർമ്മം ചെയ്തേ തീരൂ. താനേ പാഞ്ഞൊഴുകുന്ന ഒരു സരി ത്ത് ഒരു തടത്തിൽവീണ് ചുഴലിയായിത്തീരുന്നു: കുറച്ചു സമയം അവിടെക്കിടന്നു ചുറ്റിയിട്ട് പുറത്തേയ്ക്കു കടന്നു വീണ്ടും തടവില്ലാ തെ സ്വതന്ത്രമായൊഴുകുന്നു. ആ ഒഴുക്കുപോലെയാകുന്നു ഓരോ മനുഷ്യജീവിതവും. അതു ചുഴലിയിൽ അകപ്പെടുന്നു, ദേശകാല നിമിത്തമയമായ ലോകത്തിൽ കുടുങ്ങുന്നു: 'എൻെറ അച്ഛൻ, എൻെറ സഹോദരൻ, എൻെറ സത്പേര്, എൻെറ പ്രശസ്തി' എന്നെല്ലാം ആർത്തു വിളിച്ചുകൊണ്ട് കുറേ സമയം ചുറ്റിത്തിരിയുന്നു. ഒടുവിൽ, അതിൽ നിന്നു പുറത്തുകടന്ന് പൂർവ്വസ്വാതന്ത്ര്യത്തെ വീണ്ടെടുക്കുന്നു. ജഗത്തു മുഴുവൻ അതാണ് ചെയ്യുന്നത്. അതു നാം അറിയുന്നുണ്ടെങ്കിലും ഇല്ലെങ്കിലും, അതിനെക്കുറിച്ചു നാം ബോധവാന്മാരാണെങ്കിലും അല്ലെങ്കിലും ഈ ജീവിതസ്വപ്നത്തിൽനിന്നു മോചിക്കുവാനാണ് നാമെല്ലാം കർമ്മത്തിലേർപ്പെട്ടിരിക്കുന്നത്: മനുഷ്യന് ലോകത്തിലുണ്ടാകുന്ന അനുഭവങ്ങളെല്ലാം അവനെ ഈ ജീവിതച്ചുഴലിയിൽ നിന്നു പുറത്തുകടക്കുന്നതിനു പ്രാപ്തനാക്കാനുള്ളവയാകുന്നു.

കർമ്മയോഗമെന്നാൽ എന്ത്? കർമ്മരഹസ്യത്തെക്കുറിച്ചുള്ള ജ്ഞാനം. ലോകം മുഴുവൻ കർമ്മം ചെയ്യുന്നതായി കാണുന്നു. എന്തിനുവേണ്ടി? മുക്തിക്കുവേണ്ടി, സ്വാതന്ത്ര്യത്തിനുവേണ്ടി. പരമാണുമുതൽ പരമോത്കൃഷ്ടൻവരെ എല്ലാം ഒരേ കാര്യത്തെ ലക്ഷ്യീക

---

1. കർമ്മണാ ബധ്യതേ ജന്തുർവിദ്യയാ തു വിമുച്യതേ
തസ്മാത് കർമ്മ ന കുർവന്തി യതയഃ പാരദർശിനഃ. (മ. ഭാ. ശാ. 240.7)
ജീവൻ കർമ്മംകൊണ്ടു ബദ്ധനാകുന്നു. വിദ്യകൊണ്ടാകട്ടെ വിമുക്തനുമാകുന്നു. അതുകൊണ്ട് സംസാരസാഗരത്തിൻെറ മറുകര കാണുന്ന യതികൾ കർമ്മം ചെയ്യുന്നില്ല.

2. യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ. (ഗീ. 3. 17)
ആത്മജ്ഞാനനിഷ്ഠനായ ആരാണോ ആത്മാവിൽത്തന്നെ രമിക്കുന്നത് (വിഷയങ്ങളിലല്ല). ആത്മാവിനെക്കൊണ്ടുമാത്രം തൃപ്തിപ്പെടുന്നത് (അന്നപാനങ്ങൾ കൊണ്ടല്ല). ആത്മാവിനെക്കൊണ്ടുതന്നെ സന്തോഷിച്ചു തികച്ചും നിഷ്കാമനായിരിക്കുന്നത്, അയാൾക്കു ചെയ്യേണ്ടതായിട്ടൊന്നുമില്ല.

രിച്ചു കർമ്മം ചെയ്യുന്നു: സ്വാതന്ത്ര്യം – മനസ്സിനു സ്വാതന്ത്ര്യം, ശരീരത്തിനു സ്വാതന്ത്ര്യം, ആത്മാവിനു സ്വാതന്ത്ര്യം – ഇതിനുവേണ്ടി, ജഗത്തിലുള്ള എല്ലാവസ്തുക്കളും ഏതു സമയത്തും മോക്ഷം സമ്പാദിക്കാൻ യത്നിച്ചുകൊണ്ടിരിക്കുന്നു. ബന്ധനത്തിൽനിന്ന് ഓടിയകന്നുകൊണ്ടിരിക്കുന്നു. സൂര്യനും ചന്ദ്രനും ഭൂമിയും ഗ്രഹങ്ങളും എല്ലാം ബന്ധനത്തിൽ നിന്ന് ഓടിപ്പോകാനാണ് ശ്രമിക്കുന്നത്. കേന്ദ്രാഭിമുഖമായും കേന്ദ്ര വിമുഖമായും പ്രവർത്തിക്കുന്ന രണ്ടു പ്രകൃതിശക്തികളും ജഗത്തിന്റെ ലക്ഷണങ്ങളാകുന്നു. പ്രപഞ്ചത്തിലെ ഇടിയും തൊഴിയും ഏറ്റ്, പീഡനങ്ങൾ സഹിച്ച്, വളരെക്കാലം കഴിഞ്ഞതിനു ശേഷം വസ്തുതകളുടെ യാഥാർത്ഥ്യം ഗ്രഹിക്കേണ്ടി വരുന്നതിനു പകരം, കർമ്മയോഗത്തിൽനിന്ന് കർമ്മത്തിന്റെ രഹസ്യവും കർമ്മം ചെയ്യേണ്ട രീതിയും കർമ്മത്തിന്റെ സംവിധാനശക്തിയും നാം പഠിക്കുന്നു. ഉപയോഗിക്കാനറിഞ്ഞു കൂടെങ്കിൽ നമ്മുടെ ഒട്ടധികം ശക്തി പാഴായിപ്പോകാനിടയുണ്ട്. കർമ്മയോഗം കർമ്മത്തെ ഒരു ശാസ്ത്രമാക്കിയിരിക്കുന്നു. ഈ ലോകത്തിന്റെ എല്ലാ പ്രവർത്തനത്തേയും ഉത്തമരീതിയിൽ ഉപയോഗപ്പെടുത്തേണ്ടതെങ്ങനെയെന്ന് അതു നമ്മെ പഠിപ്പിക്കുന്നു. കർമ്മം അനുപേക്ഷണീയമാണ്: അതങ്ങനെയേ ഇരിക്കൂ. പക്ഷേ, പരമപുരുഷാർത്ഥത്തെ മുൻനിർത്തിയാവണം നാം കർമ്മം ചെയ്യുന്നത്. ഈ ലോകം അഞ്ചുനിമിഷത്തെ കാര്യമാണെന്നും, അതു നമുക്കു കടന്നുപോകാനുള്ള ഒരു താവളം മാത്രമാണെന്നും, സ്വാതന്ത്ര്യം ഇവിടെയില്ല ഇതിനപ്പുറത്തേ ഉള്ളുവെന്നും കർമ്മയോഗം നമ്മെ ബോധ്യപ്പെടുത്തുന്നു. ലോകത്തിലെ ബന്ധനങ്ങളിൽനിന്നു പുറത്തുകടക്കാനുള്ള വഴി കണ്ടുപിടിക്കുവാൻ നാം പതുക്കെ പതറാതെ അതിൽക്കൂടി യാത്ര ചെയ്യേണ്ടിയിരിക്കുന്നു. ഞാൻ കുറച്ചുമുമ്പു പറഞ്ഞവിധത്തിലുള്ള അസാധാരണ വ്യക്തികൾ – പാമ്പു തന്റെ വള (പുറംതൊലി) പൊഴിച്ചു മാറിനിന്ന് അതിനെ നോക്കുന്നതു പോലെ[1] – ലോകത്തെ ഉപേക്ഷിച്ചു മാറി നില്ക്കുവാൻ കഴിവുള്ള ധീരപുരുഷന്മാർ – കണ്ടേയ്ക്കാം. അത്തരം അസാധാരണന്മാരുണ്ട്, സംശയമില്ല. എന്നാൽ ബാക്കി മനുഷ്യലോകം കർമ്മമാർഗ്ഗത്തിൽക്കൂടി സാവധാനം സഞ്ചരിക്കേണ്ടിയിരിക്കുന്നു. അതെങ്ങനെയാണ് ചെയ്യേണ്ടതെന്ന്, കർമ്മാനുഷ്ഠാനത്തിന്റെ രഹസ്യവും, പരമാവധി പ്രയോജനകരമാംവണ്ണം കർമ്മം ചെയ്യാനുള്ള രീതിയും എന്തെന്ന് കർമ്മയോഗം കാണിച്ചുതരുന്നു.

1. തദ് യഥാ അഹിർനിർല്വയനീ വല്മീകേ മൃതാ പ്രത്യസ്താ ശയീത.
ഏവമേവേദം ശരീരം ശേതേ അഥായമശരീരോഽമൃതഃ പ്രാണോ ബ്രഹ്മൈവ തേജ ഏവ. (ബൃ. 4.4.7)

പാമ്പിന്റെ വള, പൊഴിഞ്ഞു മൃതമായി പുറ്റിൽ ഉപേക്ഷിക്കപ്പെട്ടു കിടക്കുന്നതുപോലെ മുക്തന്റെ ശരീരവും അനാത്മാവാണെന്നു കണ്ട് മുക്തനാൽ ഉപേക്ഷിക്കപ്പെട്ടു കിടക്കുന്നു. മുക്തൻ ശരീരത്തിലിരിക്കുമ്പോൾ പോലും ശരീരബന്ധമില്ലാത്തവനാണ്. അമൃതനാണ്. സർവ്വജഗത്തിനും പ്രാണനായിരിക്കുന്ന പരമാത്മാവാണ്. ബ്രഹ്മംതന്നെയാണ്. തേജഃ സ്വരൂപമാണ്.

കർമ്മയോഗം എന്താണ് പറയുന്നത്? "നിരന്തരം കർമ്മം ചെയ്യുക, എന്നാൽ കർമ്മത്തോടുള്ള ആസക്തി നിശ്ശേഷം വെടിയുക." ഒന്നിനോടും താദാത്മ്യപ്പെടരുത്. മനസ്സിനെ സ്വതന്ത്രമാക്കി നിർത്തുക. ഈ കാണുന്ന സമസ്തവും, ഈ ദുഃഖങ്ങളും കഷ്ടപ്പാടുകളും, ഈ ലോകവുമായി അവശ്യം ചേർന്നിരിക്കുന്ന അവസ്ഥകൾ മാത്രമാണ്.[1] ദാരിദ്ര്യവും ധനവും സുഖവുമെല്ലാം ക്ഷണികങ്ങൾ: അവ നമ്മുടെ സത്യസ്വരൂപത്തിൽ ചേർന്നവയല്ലതന്നെ. നമ്മുടെ സ്വരൂപം സുഖദുഃഖങ്ങൾക്കെല്ലാം ബഹുദൂരം അപ്പുറം, ഇന്ദ്രിയഗോചരങ്ങളായ എല്ലാത്തിനും അപ്പുറം, സങ്കല്പശക്തിക്കുപോലും അപ്പുറം, വർത്തിക്കുന്നു: എന്നിരുന്നാലും നാം സദാ കർമ്മം ചെയ്യേണ്ടിയിരിക്കുന്നു. "ദുഃഖത്തെ ജനിപ്പിക്കുന്നത് ആസക്തിയാണ്: കർമ്മമല്ല." ചെയ്യുന്ന കർമ്മത്തിൽ എപ്പോൾ നാം അഭിമാനിക്കുന്നുവോ അപ്പോൾ നമുക്കു ദുഃഖമുണ്ടാകുന്നു. ആ അഭിമാനം നമ്മിലുദിക്കാത്തപക്ഷം ദുഃഖം ഉണ്ടാകുന്നതല്ല. അന്യൻെറ വക ഒരു ഭംഗിയുള്ള ചിത്രം കത്തിപ്പോയാൽ അതിനെക്കുറിച്ച് ആരും സാധാരണയായി സങ്കടപ്പെടാറില്ല. എന്നാൽ, സ്വന്തം ചിത്രമാണ് കത്തിയതെങ്കിൽ അയാൾക്ക് എത്ര സങ്കടമുണ്ടായിരിക്കും! എന്തുകൊണ്ട്? രണ്ടും ഭംഗിയുള്ള ചിത്രങ്ങളായിരുന്നു, ഒരുപക്ഷേ ഒരേ ചിത്രത്തിൻെറ പ്രതികളായിരുന്നെന്നും വരാം: എങ്കിലും ഒന്നിൻെറ കാര്യത്തിൽ മറ്റേതിനേക്കാൾ എത്രയോ കൂടുതൽ ദുഃഖം അനുഭവപ്പെടുന്നു. ഒന്നിൽ അയാൾക്കഭിമാനമുണ്ട്, മറ്റേതിലില്ല. ഇതാണ് ഈ വ്യത്യാസത്തിനു കാരണം. 'ഞാൻ' എന്നും 'എൻേറത്' എന്നുമുള്ള ഭാവനകളത്രേ സർവ്വദുഃഖങ്ങൾക്കും നിദാനം. മമതയോടൊപ്പം സ്വാർത്ഥം ആവിർഭവിക്കുന്നു. സ്വാർത്ഥം

1. സുഖം ച ദുഃഖം ച ഭവാവൗ ച
ലാഭാലാഭൗ മരണം ജീവിതം ച
പര്യായശഃ സർവ്വമേതേ സ്പൃശന്തി
തസ്മാദ് ധീരോ ന ച ഹൃഷ്യേന്ന ശോചേത്. (മ. ഭാ. ഉ. 35.47)

സർവ്വവും ദുഃഖവും, വൃദ്ധിയും ക്ഷയവും, ലാഭവും നഷ്ടവും, മരണവും ജീവിതവും, എല്ലാം ഒരുവനെ അനുക്രമം സ്പർശിക്കുന്നു. അതുകൊണ്ട് ബുദ്ധിമാൻ സന്തോഷിക്കുകയുമരുത്ത വേണ്ട സന്തപിക്കുകയും വേണ്ട.

2. മരണത്തിന്നിരയാണ് താനെന്നു കണ്ടു ഭയചകിതനായ ഇന്ദ്രനെ പ്രജാപതി സത്യസ്വരൂപം ഉപദേശിച്ചു സാന്ത്വനം ചെയ്യുന്നു.

മഘവൻ, മർത്ത്യം വാ ഇദം ശരീരമാത്തം മൃത്യുനാ, തദസ്യാമൃതസ്യാ-
ശരീരസ്യാത്മനോƒധിഷ്ഠാനം, ആത്തോവൈ സശരീരഃപ്രിയപ്രിയാഭ്യാം
ന വൈ സശരീരസ്യ സതഃ പ്രിയാപ്രിയയോരപഹതിരസ്തി, അശരീരം
വാ വ സന്തം ന പ്രിയാപ്രിയേ സ്പൃശതാ. (ഛാ. 8. 12. 1)

അല്ലയോ മഘവൻ, ഈ ശരീരം മരിക്കുന്നതുതന്നെയാണ്, മൃത്യു വിഴുങ്ങിക്കഴിഞ്ഞതാണ്. ഇതാകട്ടെ അമൃതനും അശരീരനുമായിരിക്കുന്ന ഈ ആത്മാവിൻെറ അധിഷ്ഠാനമാണ്. ശരീരംതന്നെ ഞാനെന്നു വിചാരി ക്കുന്നവനെ പ്രിയാപ്രിയങ്ങൾ വിഴുങ്ങുന്നു. ശരീരാഭിമാനിയായിരിക്കുന്നവൻെറ പ്രിയാപ്രിയങ്ങൾക്ക് അറുതിയില്ല. ഞാൻ ശരീരമല്ല എന്നറിയുന്നവനെ പ്രിയാപ്രിയങ്ങൾ തീണ്ടുന്നതേയില്ല.

ദുഃഖ ത്തെ ഉണ്ടാക്കുകയും ചെയ്യുന്നു. സ്വാർത്ഥമായ ഓരോ പ്രവൃത്തിയും ഓരോ വിചാരവും നമ്മെ എന്തെങ്കിലുമൊന്നിനോടു ബന്ധിക്കുന്നു: അതോടെ നാം അടിമകളാകയും ചെയ്യുന്നു. 'ഞാൻ', 'എൻേറത്' എന്ന് എത്രത്തോളം ആവർത്തിക്കുന്നുവോ അത്രയ്ക്കു നമ്മുടെ അടിമത്തം വർദ്ധിക്കുന്നു, അത്രയ്ക്കും ദുഃഖവും വളരുന്നു. അതിനാൽ കർമ്മയോഗം, ലോകത്തിലുള്ള സകല ചിത്രങ്ങളുടേയും സൗന്ദര്യംകണ്ട് ആനന്ദിക്കാൻ നമുക്ക് അനുമതി നല്കുന്നു: എന്നാൽ, അവയിലൊന്നിനോടും സാത്മ്യം പ്രാപിക്കരുതെന്ന് നമ്മെ ശാസി ക്കുകയും ചെയ്യുന്നു. ഒരിക്കലും 'എൻെറ' എന്നു പറയാതിരിക്കുക. ഒരു വസ്തു 'എൻേറത്' എന്നെപ്പോൾ പറയുന്നുവോ അപ്പോൾത്തന്നെ ദുഃഖവും ഉണ്ടാകുന്നു. 'എൻെറ കുഞ്ഞ്' എന്ന് മനസ്സിൽപ്പോലും പറയരുത്. കുഞ്ഞിനെ വെച്ചുകൊൾക, എന്നാൽ 'എൻേറത്' എന്നു പറയരുത്: അങ്ങനെ ചെയ്താൽ ദുഃഖം അതിൻെറ പിന്നാലെയുണ്ട്. അതുപോലെ, 'എൻെറ വീട്' എന്നോ 'എൻെറ ശരീരം' എന്നോ പറയരുത്: ഇതിലാണ് ദുർഘടം മുഴുവൻ. ശരീരം നിങ്ങളുടെയോ, എൻെറയോ മറ്റാരുടെയെങ്കിലുമോ അല്ല. പ്രകൃതിനിയമമനുസരിച്ച് ഈ ശരീരങ്ങൾ വന്നുംപോയുമിരിക്കുന്നു. നമ്മളാകട്ടെ സ്വതന്ത്രരാ കുന്നു, കേവലം സാക്ഷികളായി നിലകൊള്ളുന്നു. ഈ ശരീരം ഒരു ഭിത്തിയെക്കാളോ, ഒരു ചിത്രത്തെക്കാളോ ഒട്ടും കൂടുതൽ സ്വതന്ത്രമല്ല. നാം ഒരു ശരീരത്തോട് ഇത്ര ആസക്തരാകേണ്ട കാര്യ മെന്ത്! ഒരാൾ ഒരു ചിത്രം എഴുതുന്നുവെങ്കിൽ അയാൾ അതു ചെയ്തിട്ടു കടന്നു പോകുന്നു. 'അതെനിക്കു വേണം' എന്ന് സ്വാർ ത്ഥഹസ്തം നീട്ടരുത്: അതു നീട്ടിയാലുടനെ ദുഃഖം ആരംഭിക്കുകയായി.

അതിനാൽ, കർമ്മയോഗം ഇങ്ങനെ ഉപദേശിക്കുന്നു. ഒന്നാമത് ഈ സ്വാർത്ഥഹസ്തം നീട്ടുവാനുള്ള വാസന നശിപ്പിക്കുക. അതു നിയന്ത്രിക്കുവാൻ വേണ്ടത്ര ശക്തി നിങ്ങൾക്കുണ്ടാകുമ്പോൾ അതിനെ പാട്ടിൽനിറുത്തുക: മേലാൽ സ്വാർത്ഥപരമായ

1. ദ്വ്യക്ഷരസ്തു ഭവേന്മൃത്യുസ്ത്ര്യക്ഷരം ബ്രഹ്മ ശാശ്വതം
മമേതി ച ഭവേന്മൃത്യുർനമമേതി ച ശാശ്വതം. (മ. ഭാ. അശ്വ. 51.30)
രണ്ടക്ഷരമാണ് മൃത്യു. മൂന്നക്ഷരം ശാശ്വതബ്രഹ്മവും. 'മമ' (എൻെറ) എന്നുവെച്ചാൽ മൃത്യു, 'ന മഃ' (എൻേറതല്ല) എന്നുവെച്ചാൽ ശാശ്വതവു(.

2. പിത്രോഃ കിം സ്വം നു ഭാര്യായാഃ സ്വാമിനോഽഗ്നേഃ ശ്വധ്രയോഃ
കിമാത്മനഃ കിം സുഹൃദാമിതി യോ നാവസീയതേ. (ഭാ. 11. 26.19)
ഈ ശരീരം അച്ഛനമ്മമാരുടെയാണോ, ഭാര്യയുടെയാണോ അതോ ജോലി തരുന്ന യജമാനൻെറ വകയാണോ? അതോ ചുടലയിലെ തീയുടെയോ നായുടെയോ കഴുകൻെറയോ അതോ ഞാനെന്നഭിമാനിക്കുന്ന എൻെറയോ, അതോ എനിക്ക് നന്മ ഉപദേശിച്ച സുഹൃത്തുകളുടെയോ? ഇങ്ങനെ ആലോചിച്ചാൽ ഒരു നിശ്ചയവുമില്ല.

ചിന്താഗതികളിലേ യ്ക്കു മനസ്സിനെ വിടാതെ സൂക്ഷിക്കുകയും ചെയ്യുക. പിന്നീട്, ലോക രംഗത്തേയ്ക്കിറങ്ങി ആവുന്നത്ര കർമ്മങ്ങളിൽ ഏർപ്പെട്ടുകൊള്ളുക: ആരുമായും ഇടകലരാം: എവിടേയും ഇഷ്ടംപോലെ പോകാം! തിന്മ നിങ്ങളെ തീണ്ടുകയില്ല. താമര വെള്ളത്തിലാണ് കിടക്കുന്നത്: താമര യിലയിൽ വെള്ളം പറ്റിപ്പിടിക്കുന്നില്ല. ലോകത്തിൽ നിങ്ങളുടെ സ്ഥിതിയും അതുപോലെയായിരിക്കും. ഇതിനെയാണ് വൈരാഗ്യം, അനാസക്തി എന്നു പറയുന്നത്. അനാസക്തി കൂടാതെ ഒരു യോഗവും പ്രായോഗികമല്ലെന്ന് ഞാൻ നിങ്ങളോടു പറഞ്ഞിട്ടുണ്ടല്ലോ. അനാസക്തിയാണ് എല്ലാ യോഗങ്ങൾക്കും അധിഷ്ഠാനം: ഒരുവൻ ഗൃഹസ്ഥജീവിതവും വസ്ത്രാലങ്കാരവും മൃഷ്ടാന്നഭോജനവും കൈ വെടിഞ്ഞ് വിജനസ്ഥലത്തു പോയിരുന്നാലും, വളരെ ആസക്തി യുള്ളവനായിക്കൂടെന്നില്ല. അയാളുടെ ശരീരം മാത്രമായിരിക്കാം ഒടുവിൽ സ്വന്തമായി ശേഷിച്ചിട്ടുള്ളത്: അത് അയാളുടെ സർവ്വ സ്വവുമായി എന്നു വരാം. ശരീരത്തിനുവേണ്ടിയുള്ള വെറും പാടു പെടൽ മാത്രമായിരിക്കും അയാളുടെ ജീവിതം. സ്ഥൂലശരീരത്തെ സംബന്ധിച്ച് നാം ചെയ്യുന്നതോ ചെയ്യാതിരിക്കുന്നതോ ആയ ഏതെ ങ്കിലും കാര്യത്തിലല്ല അനാസക്തി അടങ്ങിയിരിക്കുന്നത്: നമ്മുടെ മനസ്സിലാണ്. നമ്മെ ബന്ധിക്കുന്ന 'ഞാൻ', 'എൻെറ' എന്നുള്ള കണ്ണികൾ മനസ്സിലാണ്. ശരീരത്തോടോ ഇന്ദ്രിയാർത്ഥങ്ങളോടോ ഈ കണ്ണികൾ മുഖേനയുള്ള കൊളുത്തില്ലെങ്കിൽ നാം എവിടെയിരു ന്നാലും ഏതു നിലയിലിരുന്നാലും അനാസക്തരായിരിക്കും. ഒരുവൻ സിംഹാസനത്തിലിരുന്നിട്ടും തികച്ചും നിസ്സംഗനായിരിക്കാം. മറ്റൊരു വൻ കീറത്തുണിയുടുത്തു നടന്നിട്ടും വളരെ ആസക്തനാണെന്നും വരാം. ആദ്യമേ ഈ നിസ്സംഗത്വം പ്രാപിച്ചിട്ട് നിരന്തരം കർമ്മത്തിലേർ പ്പെടുക. എല്ലാ ആസക്തിയും വെടിയുക വളരെ പ്രയാസമുള്ള കാര്യമാണെങ്കിലും അതിനുള്ള ഉപായം കർമ്മയോഗം നമുക്കു കാണിച്ചുതരുന്നു.

സർവ്വസംഗപരിത്യാഗത്തിൻെറ രണ്ടു വഴികളാണിവ. ഒന്ന്, ഈശ്വരനിലോ ബാഹ്യമായ വല്ല സഹായത്തിലോ വിശ്വസിക്കാത്തവർക്കു ള്ളതാകുന്നു. അവർ സ്വന്തം ഉപായങ്ങളെത്തന്നെ അവലംബിക്കേണ്ടി യിരിക്കുന്നു. അവർ, 'എനിക്കു നിസ്സംഗനാകണം' എന്ന് സ്വയം പറഞ്ഞുകൊണ്ട് മനഃശക്തികളും വിവേകവും ഉപയോഗിച്ച് സ്വന്തം ഇച്ഛാശക്തിയെ പ്രയോഗിച്ചാൽ മതി. ഈശ്വരനിൽ വിശ്വസിക്കുന്നവർ ക്ക് ഇതിനേക്കാൾ തുലോം പ്രയാസം കുറഞ്ഞ ഒരു വഴിയുണ്ട്. അവർ തങ്ങളുടെ കർമ്മഫലങ്ങൾ ഈശ്വരനർപ്പിക്കുന്നു. അവർ കർമ്മം ചെയ്യുന്നു: പക്ഷേ, ഒരിക്കലും ഫലാസക്തരാകുന്നില്ല. അവർ കാണുന്നതും കേൾക്കുന്നതും ചെയ്യുന്നതും അനുഭവിക്കുന്നതുമെ ല്ലാം ഭഗവാനുവേണ്ടിയാണ്. നാം ചെയ്യുന്ന സത്പ്രവൃത്തിക്ക് എന്തെ

ങ്കിലും പ്രശംസയോ പ്രയോജനമോ അവകാശപ്പെടാതിരിക്കുക. പ്രശംസയ്ക്ക് അർഹൻ ഈശ്വരൻമാത്രം:[1] ഫലം അവന്നായി വിട്ടേക്കുക. യജമാനനായ ഈശ്വരൻെറ ആജ്ഞാകാരികളായ ഭൃത്യന്മാർ മാത്രമാണ് നാമെന്നും, പ്രവർത്തനത്തിനുള്ള ഓരോ പ്രചോദനവും നിമിഷംപ്രതി ഭഗവാനിൽനിന്നുണ്ടാകുന്നതാണെന്നും വിചാരിച്ച് അഭി മാനം വിട്ടുനില്ക്കുക. നിങ്ങൾ ആരാധിക്കുന്നതും, നിങ്ങൾ കാണുന്ന തും, നിങ്ങൾ ചെയ്യുന്നതും എല്ലാം ഈശ്വരനു സമർപ്പിച്ചിട്ട്, സ്വസ്ഥ രായിരിക്കുക. ശരീരവും മനസ്സും ഉൾപ്പെടെ സർവ്വസ്വവും എന്നെന്നേ യ്ക്കുമായി ഈശ്വരാർത്ഥം ത്യജിച്ചിട്ടു[2] ശാന്തിപരരായി സമാഹിത ചിത്തരായിരിക്കുക. അഗ്നിയിൽ ഹവിസ്സ് ആഹുതി ചെയ്യുക എന്ന ഈ മഹായജ്ഞം രാപ്പകൽ നടത്തിക്കൊണ്ടിരിക്കുക. "ഈ ലോകത്ത് ധനം അന്വേഷിച്ചു നടന്ന് ഞാൻ കണ്ടെത്തിയ ധനം അങ്ങുമാത്ര മാണ്: ഞാൻ എന്നെ അങ്ങേയ്ക്കു ബലിയർപ്പിക്കുന്നു. ഈ ലോക ത്തു സ്നേഹിക്കാൻ പററിയ ഒരാളെ അന്വേഷിച്ചുനടന്ന് ഞാൻ കണ്ടെ ത്തിയ ഏക പ്രേമഭാജനം[3] അങ്ങുമാത്രമാണ്: ഞാൻ എന്നെ അങ്ങ യ്ക്കു ബലിയർപ്പിക്കുന്നു." ഇതു നമുക്ക് അഹോരാത്രം ഉരുവിടാം. എന്നിട്ടിങ്ങനെ പറയാം; "എനിക്കൊന്നും വേണ്ട, കാര്യം നല്ലതോ ചീത്തയോ രണ്ടുമല്ലാത്തതോ ആയിക്കൊള്ളട്ടെ: ഞാൻ കൂട്ടാക്കുന്നില്ല. എല്ലാം ഞാൻ അങ്ങയ്ക്കു ബലിയർപ്പിക്കുന്നു." ഇങ്ങനെ അഹോരാത്രം നമ്മുടെ അഹങ്കാരത്തെ യജിച്ചുകൊണ്ടിരിക്കുക: അതു നമ്മുടെ ഉറച്ച ശീലമായി പരിണമിക്കുന്നതുവരെ, നമ്മുടെ രക്തത്തിലും സിരകളിലും മസ്തിഷ്കത്തിലും പ്രവേശിച്ചു ശരീരമാകെ ഓരോ നിമിഷവും അഭിമാനനിർമ്മാർജ്ജനമെന്ന ഈ ആശയത്തെ അനുസരിക്കാറാകുന്നതുവരെ, അഭ്യാസം തുടരുക. അതിനുശേഷം, പീരങ്കിഗർജ്ജനവും യുദ്ധകോലാഹലവും മുഴങ്ങുന്ന അടർക്കളത്തിൻെറ നടുവിലേയ്ക്കു പൊയ്ക്കൊള്ളുക: അവിടെയും നിങ്ങൾക്കു സ്വാതന്ത്ര്യവും മനഃശാന്തിയും അനുഭവപ്പെടും.[4]

കർത്തവ്യമെന്ന സാധാരണാശയം കുറേ താണപടിയിലുള്ളതാണെന്ന് കർമ്മയോഗം നമ്മെ പഠിപ്പിക്കുന്നു: എന്നിരുന്നാലും നാം എല്ലാവരും അവരവരുടെ കർത്തവ്യം അനുഷ്ഠിക്കേണ്ടതാണ്: പക്ഷേ, ഇമ്മാതിരി കർത്തവ്യബോധം പലപ്പോഴും ദുഃഖത്തിനു

1. കേ. 3.1
2. യത് കുരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത് തപസ്യസി കൗന്തേയ തത് കുരുഷ്വ മദർപ്പണം. (ഗീ. 9.27)
3. തദേതത് പ്രേയഃ പുത്രാത്, പ്രേയോ വിത്താത്, പ്രേയോഽന്യസ്മാത് സർവ്വ-
സ്മാദന്തരതരം യദയമാത്മാ. (ബൃ. 1.4.8)

ഈ ആത്മാവ് പുത്രനെക്കാൾ പ്രിയപ്പെട്ടതാണ്. വിത്തത്തേക്കാൾ പ്രിയപ്പെട്ടതാണ്. അതുപോലെ മറ്റെല്ലാറ്റിനേക്കാളും പ്രിയപ്പെട്ടതാണ്. ഇതു നമ്മുടെ ഏറ്റവും ഉള്ളിലുള്ളതാണ്.

4. യസ്യ നാഹംകൃതോ ഭാവോ ബുദ്ധിർയസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാംലോകാൻ ന ഹന്തി ന നിബധ്യതേ. (ഗീ. 18.17)

പ്രബല കാരണമാണെന്നു കാണാം. കർത്തവ്യം നമുക്കൊരു രോഗംപോലെ യായിത്തീരുന്നു. അതു നമ്മെ സദാ മുന്നോട്ടു വലിച്ചിഴയ്ക്കുന്നു: നമ്മെ ഗ്രസിച്ച് നമ്മുടെ ജീവിതത്തെ മുഴുവൻ ദുഃഖഭൂയിഷ്ഠമാക്കുന്നു. അത് മനുഷ്യജീവിതത്തിനു വിഷമാണ്. ഈ ഇതികർത്തവ്യത മനുഷ്യ വർഗ്ഗത്തിന്റെ അന്തരാത്മാവിനെ ചുട്ടുപൊരിക്കുന്ന മദ്ധ്യാഹ്നമാർ ത്താണ്ഡനത്രേ.[1] കർത്തവ്യത്തിന്ന് അടിമപ്പെട്ട ആ പാവങ്ങളെ നോ ക്കുക! 'കർത്തവ്യം' ഹേതുവായി അവർക്കു പ്രാർത്ഥിക്കാൻ നേര മില്ല. കുളിക്കാൻ നേരമില്ല. അവർ സദാ കർത്തവ്യത്തിന്റെ പിടി യിൽത്തന്നെ. അവർ വീട്ടിനു പുറത്തു പോയി പണിചെയ്യുന്നു: കർത്തവ്യം അവരുടെമേൽ കയറിയിരിക്കുന്നു! അവർ വീട്ടിൽ മടങ്ങി യെത്തിയാൽ അടുത്ത ദിവസത്തെ ജോലിയെപ്പറ്റി ഓർക്കുകയാണ്: അവിടേയും കർത്തവ്യബാധ! ഇതൊരു അടിമജീവിതംതന്നെ: ഒടു വിൽ, വണ്ടിക്കുതിര കണക്കെ പണിയെടുത്തു പണിയെടുത്ത് തെരു വിൽ ചത്തുവീഴുകയും ചെയ്യുന്നു. കർത്തവ്യത്തെപ്പറ്റി നിലവിലുള്ള ധാരണ ഇത്തരത്തിലാകുന്നു. നമ്മുടെ യഥാർത്ഥമായ ഏക കർത്ത വ്യം നിസ്സംഗരായിരുന്ന്, സ്വതന്ത്രരെന്നനിലയിൽ കർമ്മം ചെയ്യുകയും, ചെയ്യുന്ന കർമ്മങ്ങളെല്ലാം ഈശ്വരനു സമർപ്പിക്കുകയുമാകുന്നു. നമ്മുടെ കർത്തവ്യങ്ങളെല്ലാം ഭഗവാന്റേതാണ്. ഇവിടേയ്ക്കു നിയുക്തരായ നാം ധന്യരാണ്. നമുക്കനുവദിച്ചിട്ടുള്ളിടത്തോളം കാലം നാം കർമ്മം ചെയ്യുന്നു. നാം ചെയ്യുന്നതു നന്നാകുന്നുണ്ടോ ചീത്തയാകുന്നുണ്ടോ എന്നാർക്കറിയാം? നന്നാകുന്നുണ്ടെങ്കിൽ അതിന്റെ ഫലം നമുക്കില്ല. ചീത്തയാകുന്നുണ്ടെങ്കിൽ അതു സംബ ന്ധിച്ച് ഉത്ക്കണ്ഠയും വേണ്ട. സ്വസ്ഥത കൈക്കൊള്ളുക, സ്വതന്ത്ര രായിരിക്കുക, കർമ്മം ചെയ്യുക. ഈ തരത്തിലുള്ള സ്വാതന്ത്ര്യം സമ്പാദിക്കുക വളരെ പ്രയാസമുള്ള സംഗതിയാകുന്നു. അടിമത്തത്തെ – മാംസ പിണ്ഡത്തിനു മാംസപിണ്ഡത്തോടുള്ള ദുരാസക്തിയെ – കർത്തവ്യമെന്നു വ്യാഖ്യാനിക്കാൻ എത്രയോ എളുപ്പം! മനുഷ്യർ ധനാദിവിഭവങ്ങളിൽ സക്തന്മാരായിത്തീരുന്നു: അവ സമ്പാദിക്കാ നായി ലോകത്തിറങ്ങി കഷ്ടപ്പെട്ടു മല്ലടിക്കുന്നു. എന്തിനി തൊക്കെ ചെയ്യുന്നുവെന്ന് അവരോടു ചോദിക്കുക. "അതൊരു കർത്തവ്യമാണ്" എന്നായിരിക്കും ഉത്തരം. വാസ്തവത്തിൽ, അതു ധനത്തിനും ലാഭത്തി നുമുള്ള ബുദ്ധിശൂന്യമായ തൃഷ്ണയാണ്. അതിനെ പൂക്കൾകൊണ്ടു മൂടുവാൻ ശ്രമിക്കുന്നുവെന്നുമാത്രം.

ആകെക്കൂടി ആലോചിക്കുമ്പോൾ കർത്തവ്യമെന്നാലെന്താണ്? മാംസത്തിന്റെ, നമ്മുടെ ആസക്തിയുടെ, തള്ളിച്ചതന്നെ. ഒരു ആസക്തി ഉറച്ചുപോയാൽ നാം അതിനെ കർത്തവ്യമെന്നു വിളിക്കുന്നു. ഉദാഹരണത്തിന്, വിവാഹമെന്ന ഏർപ്പാടില്ലാത്ത രാജ്യങ്ങളിൽ ഭാര്യാഭർത്തൃകർത്തവ്യങ്ങളില്ല. വിവാഹം ഉണ്ടായിക്കഴിഞ്ഞാൽ

1. കർത്തവ്യദുഃഖമാർത്താണ്ഡജ്വാലാദഗ്ദ്ധാന്തരാത്മനാം
കുതഃ പ്രശമപീയൂഷധാരാസാരമൃതേ സുഖം. (അ. സം. 18.3)

അന്യോന്യാസക്തി[1] ഹേതുവായി ഭാര്യയും ഭർത്താവും ഒരുമിച്ചു പാർക്കുന്നു. ഇത്തരം ഒരുമിച്ചുചേർക്കൽ ഏതാനും തലമുറകൾ കഴിയുമ്പോഴേയ്ക്ക് സ്ഥിരമായ ഒരേർപ്പാടായിത്തീരുന്നു. അങ്ങനെ അതിനു സ്ഥിരത വന്നാൽ അതു കർത്തവ്യമായും തീരുന്നു. അതിനെ ഒരുതരം പഴകിയ രോഗമെന്നു പറയാം. അതു തീവ്രമാകുമ്പോൾ രോഗമെന്നും പഴകുമ്പോൾ സ്വപ്രകൃതി എന്നും പറയുന്നു. അതൊരു രോഗം തന്നെയാണ്. ഇങ്ങനെ ആസക്തി ചിരസ്ഥായിയായിത്തീരു മ്പോൾ നാമതിനെ കർത്തവ്യമെന്ന അന്തസ്സുള്ള പേരുകൊണ്ട് അഭിഷേ കം ചെയ്യുന്നു: അതിന്മേൽ പൂവർച്ചിക്കുന്നു. അതിനുവേണ്ടി കാഹ ളം മുഴക്കുന്നു. അതിനെച്ചൊല്ലി മന്ത്രോച്ചാരണം നടക്കുന്നു. പിന്നെ യങ്ങോട്ട്, ലോകമാകെ ഈ കർത്തവ്യത്തിന്റെ പേരിൽ തമ്മിൽത്ത ല്ലായി, അന്യോന്യം ആത്മാർത്ഥമായി കൊള്ളയടിക്കുകയായി. കർത്തവ്യം നല്ലതുതന്നെ, മൃഗത്വത്തെ നിയന്ത്രിക്കാൻ ഉപകരിക്കുന്നിട ത്തോളം. മറ്റൊരാദർശവും സ്വീകരിക്കാൻ കഴിവില്ലാത്തവരായി ഏറ്റവും താഴ്ന്നപടിയിൽ വർത്തിക്കുന്ന മനുഷ്യർക്ക് അത് അല്പം ഗുണം ചെയ്യും. എന്നാൽ, കർമ്മയോഗികളാകാൻ ആഗ്രഹിക്കുന്നവർ കർത്തവ്യമെന്ന ഈ ആശയത്തെ ദൂരെ പരിത്യജിക്കണം. നിങ്ങൾക്കും എനിക്കും ഒരു കർത്തവ്യവുമില്ല. നിങ്ങൾക്ക് എന്തൊക്കെ ലോകത്തിനു ദാനം ചെയ്യാനുണ്ടോ അതൊക്കെ ഒരു തടസ്സവും കൂടാതെ ദാനം ചെയ്തുകൊള്ളുക: കർത്തവ്യത്തിന്റെ നിലയിൽ വേണ്ടെന്നുമാത്രം. അതിനെപ്പറ്റി ചിന്തയേ വേണ്ട. നിർബ്ബന്ധത്തിനു വിധേയരാകരുത്. നിങ്ങൾ നിർബ്ബന്ധത്തിനു വിധേയരാകേണ്ട കാര്യമെന്ത്? നിർബ്ബന്ധത്തിനു വഴങ്ങി ചെയ്യുന്ന ഏതുകർമ്മവും സക്തിയെ വളർത്തുവാനുതകും. നിങ്ങൾക്ക് എന്തെങ്കിലും കർത്തവ്യം ഉണ്ടായിരിക്കേണ്ട ആവശ്യമെന്ത്? സർവ്വവും ഈശ്വരങ്കൽ അർപ്പിക്കുക. കർത്തവ്യബോധമാകുന്ന വഹ്നി സകലജനങ്ങളേയും എരിപൊരികൊള്ളിക്കുന്ന ഈ ഭയങ്കര തീച്ചൂളയിൽ, നിങ്ങൾ ഈശ്വരാർപ്പണമാകുന്ന അമൃതം പാനം ചെയ്തു സുഖികളായിരിക്കുക. നാമെല്ലാം ഭഗവാന്റെ ഇച്ഛ നടത്തുകമാത്രമാണ് ചെയ്യുന്നത്: സമ്മാനങ്ങളോടും ശിക്ഷകളോടും നമുക്കൊരു ബന്ധവുമില്ല. സമ്മാനം വേണമെങ്കിൽ ശിക്ഷയും സ്വീകരിക്കണം. ശിക്ഷയിൽനിന്ന് ഒഴിയാനുള്ള ഏകമാർഗ്ഗം സമ്മാനം വേണ്ടെന്നുവെയ്ക്കുകയാണ്. ദുഃഖത്തിൽനിന്ന് മോചിക്കാനുള്ള ഒറ്റ വഴി സുഖം ഉപേക്ഷിക്കുകയാണ്. എന്തെന്നാൽ, ഇവ രണ്ടും പരസ്പരബദ്ധങ്ങളത്രേ. ഒരുവശം സൗഖ്യം, മറുവശം ദുഃഖം: ഒരുവശം ജീവിതം, മറുവശം മരണം. മരണത്തെ അതിക്രമിക്കാനുള്ള ഒറ്റവഴി ജീവിതത്തോടുള്ള തൃഷ്ണ വെടിയുക

1. പുംസ സ്ത്രിയാ മിഥുനീഭാവമേതം തയോർമ്മിഥോ ഹൃദയഗ്രന്ഥിമാഹുഃ (ഭാ. 5.5.8)

നിരന്തരം ശോഭനമെന്നു ഭാവനചെയ്തു, ഭാര്യാഭർത്താക്കന്മാർക്കു തമ്മിൽ തങ്ങൾ രണ്ടൊന്നാണ് എന്നുള്ള ഭാവമാണ് അവരുടെ നെഞ്ചകത്തെ കെട്ട്.

യാകുന്നു. ജീവിതവും മരണവും രണ്ടു കാഴ്ചപ്പാടിൽനിന്നു കാണുന്ന ഒരേ വസ്തുവാണ്. ദുഃഖമില്ലാത്ത സുഖമെന്നും മരണമില്ലാത്ത ജീവിതമെന്നുമുള്ള സങ്കല്പങ്ങൾ സ്കൂൾകുട്ടികൾക്കും കുഞ്ഞുങ്ങൾക്കും പറ്റിയതാണ്. ചിന്തകന്മാർ അവയുടെ അന്യോന്യവിരുദ്ധത മനസ്സിലാക്കി രണ്ടിനേയും ത്യജിക്കുന്നു.[1] നിങ്ങൾ ചെയ്യുന്ന ഒരു കാര്യത്തിനും പ്രശംസയോ പാരിതോഷികമോ കാംക്ഷിക്കാതിരിക്കുക. നാം ഒരു സത്പ്രവൃത്തി ചെയ്തുകഴിയുമ്പോഴേയ്ക്കും അതിനു ബഹുമതി കിട്ടണമെന്നാഗ്രഹിച്ചു തുടങ്ങുന്നു. നല്ലൊരു കാര്യത്തി നുവേണ്ടി കുറച്ചു പണം സംഭാവന ചെയ്താൽ ഉടൻതന്നെ നമ്മുടെ പേരു പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തിക്കാണുവാൻ അഭിലാഷമായി. അത്തരം ആഗ്രഹങ്ങളുടെ ഫലമായി ദുഃഖം വന്നേ തീരൂ. ലോകത്തിലുണ്ടായിട്ടുള്ളവരിൽ ഏറ്റവും വലിയ ആളുകൾ, അറിയപ്പെടാതെ മറഞ്ഞുപോവുകയാണുണ്ടായിട്ടുള്ളത്. ലോകത്തിനു യാതൊരറിവുമില്ലാത്ത അത്തരം മഹാത്മാക്കളോടു താരതമ്യപ്പെടുത്തുമ്പോൾ നമ്മുടെ അറിവിൽപ്പെട്ടിട്ടുള്ള ബുദ്ധനും ക്രിസ്തുവുമെല്ലാം രണ്ടാംകിടയിൽ നില്ക്കുന്ന വീരപുരുഷന്മാർമാത്രം. ഇത്തരം അജ്ഞാതരായ മഹാത്മാക്കൾ ശതക്കണക്കിന് എല്ലാ രാജ്യങ്ങളിലും ജീവിച്ചിരുന്ന് നിശ്ശബ്ദ സേവനങ്ങൾ അനുഷ്ഠിച്ചിട്ടുണ്ട്. അവർ നിശ്ശബ്ദരായി ജീവിക്കുന്നു, നിശ്ശബ്ദരായി ഇവിടം വിടുന്നു. കാലാന്തരത്തിൽ അവരുടെ ആശയങ്ങൾ ബുദ്ധന്മാരിലും ക്രിസ്തുമാരിലുംകൂടി പ്രകാശിക്കുന്നു: ഈ ഒടുവിൽ പറഞ്ഞ കൂട്ടർ മാത്രമാണ് നമ്മുടെ അറിവിൽപ്പെടുന്നത്. ഏറ്റവും ഉന്നതരായ വ്യക്തികൾ തങ്ങളുടെ വിജ്ഞാനം ഹേതുവായി എന്തെങ്കിലും പേരോ പ്രശസ്തിയോ കാംക്ഷിക്കുന്നവരല്ല. അവർ തങ്ങൾക്കുവേണ്ടി അവകാശവാദമൊന്നും പുറപ്പെടുവിക്കുന്നില്ല: സ്വന്തം പേരിൽ മതങ്ങളോ സമ്പ്രദായങ്ങളോ സ്ഥാപിക്കുന്നുമില്ല. അങ്ങനെയുള്ള സമാരംഭങ്ങളിൽനിന്ന് അവരുടെ പ്രകൃതി ആകമാനം പിൻവലിയുന്നു. ചലനങ്ങളൊന്നും സൃഷ്ടിക്കാൻ കഴിവില്ലാത്ത, പ്രേമവായ്പിനാൽ ഉരുകുന്ന, ശുദ്ധസാത്വികന്മാരാണവർ. അങ്ങനെയുള്ള ഒരു യോഗിയെ[1] ഞാൻ ഇന്ത്യയിലെ ഒരു ഗുഹയിൽ കണ്ടിട്ടുണ്ട്. ഞാൻ കണ്ടിട്ടുള്ള വലിയ അദ്ഭുതപുരുഷന്മാരിൽ ഒരാളാണദ്ദേഹം. അദ്ദേഹത്തിലുള്ള മനുഷ്യൻ തീരെ മാഞ്ഞുപോയി, സർവ്വാത്മകമായ ദിവ്യത്വം (ചൈതന്യം) മാത്രമേ അവശേഷിച്ചിരുന്നുള്ളു. അദ്ദേഹത്തിന്റെ വ്യക്തിത്വബോധം നിശ്ശേഷം നശിച്ചിരിക്കുന്നു. തന്റെ ഒരു കൈ ഒരു ജന്തു വന്നു കടിച്ചെടുത്താൽ മറ്റേ കൈകൂടി

---

1. പരിത്യജതി യോ ദുഃഖം സുഖം ചാപ്യുഭയം നരഃ
ബ്രഹ്മപ്രാപ്നോതി സോഽത്യന്തമസംഗേന ച ഗച്ഛതി. (മ. ഭാ. വ. 212.39)

ആരാണോ സുഖം ദുഃഖം എന്ന രണ്ടും പരിത്യജിക്കുന്നത്, ആരാണോ അസംഗമായി ജീവിതയാത്ര ചെയ്യുന്നത്, അവൻ അന്തമറ്റ ബ്രഹ്മത്തെ പ്രാപിക്കുന്നു.

ആ ജന്തുവിന് കൊടുക്കാനും, അത് ഈശ്വരേച്ഛയെന്നു പറയുവാനും അദ്ദേഹം സന്നദ്ധനാണ്. തനിക്കു വന്നുചേരുന്ന ഏതനുഭവവും ഈശ്വരനിൽനിന്നുവരുന്നതുതന്നെ. അദ്ദേഹം ആളുകളുടെ മുമ്പിൽ സ്വയം പ്രത്യക്ഷപ്പെടുന്നില്ല. എങ്കിലും പ്രേമത്തിൻേറയും, സത്യവും മധുരവുമായ ആശയങ്ങളുടേയും കലവറയാകുന്നു അദ്ദേഹം.

ഇവരോടടുത്തുനില്ക്കുന്നവർ ഇവരേക്കാൾ രജസ്സു കൂടുതലുള്ളവരാണ്. അവർ കർമ്മോത്സുകരും സമരസന്നദ്ധരുമാകുന്നു. അവർ മേല്പറഞ്ഞ സിദ്ധപുരുഷന്മാരുടെ ആശയങ്ങളെ ഏറ്റെടുത്ത് ലോകത്തു പ്രചരിപ്പിക്കുന്നു. ഏറ്റവും ഉത്കൃഷ്ടരായ സിദ്ധാത്മാക്കൾ നിശ്ശബ്ദരായിരുന്ന് ഉത്കൃഷ്ടങ്ങളായ തത്ത്വങ്ങളും ആശയങ്ങളും സംഭരിക്കുന്നതേയുള്ളു. മറ്റുള്ളവർ – ബുദ്ധന്മാരും ക്രിസ്തുമാരും – ദേശംതോറും സഞ്ചരിച്ച് അവയെ പ്രവചിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നു. ഗൗതമബുദ്ധൻെറ ജീവചരിത്രത്തിൽ, താൻ ഇരുപത്തഞ്ചാമത്തെ ബുദ്ധനാണെന്ന് അദ്ദേഹം കൂടെക്കൂടെ പറയുന്നതു കാണാം. അദ്ദേഹത്തിനുമുമ്പുണ്ടായിരുന്ന ഇരുപത്തിനാലു ബുദ്ധന്മാർ ചരിത്രത്തിന് അജ്ഞാതരാണ്. എങ്കിലും അവർ പാകിയ അടിത്തറയിന്മേലായിരിക്കണം ചരിത്രവിഖ്യാതനായ ബുദ്ധൻ കെട്ടിപ്പടുത്തതെന്നുള്ളതിനു സംശയമില്ല. ഏറ്റവും ഉന്നതരായവർ ശാന്തരും മൗനികളും അജ്ഞാതരുമായിരിക്കും. അവർ വിചാരത്തിൻെറ ശക്തി യഥാർത്ഥമായറിയാവുന്നവരാണ്. തങ്ങൾ ഒരു ഗുഹയിൽച്ചെന്നു വാതിലടച്ചിരുന്ന് നാലഞ്ചു സത്യാശയങ്ങൾ വിചാരിക്കുകമാത്രം ചെയ്തു മരിച്ചുപോയാലും ആ നാലഞ്ചു സത്യാശയങ്ങൾ അനശ്വര മായി ജീവിക്കുമെന്ന് അവർക്കുറപ്പുണ്ട്. അത്തരം വിചാരങ്ങൾ പർവ്വതങ്ങൾ പിളർന്ന്, കടലുകൾ കടന്ന്, ലോകമൊക്കെ സഞ്ചരി ക്കും, അവ മനുഷ്യഹൃദയങ്ങളിലും മസ്തിഷ്കങ്ങളിലും ആഴത്തിൽ പ്രവേശിച്ച്, ജീവിതവ്യവഹാരങ്ങളിൽ അവയ്ക്കു പ്രായോഗികപ്രക ടനം നല്കുന്ന സ്ത്രീപുരുഷന്മാരെ ഉയർത്തിക്കൊണ്ടുവരും. ഈ പരമസാത്വികന്മാർക്ക് കർമ്മപരായണന്മാരായിരുന്നു സമരം ചെയ്യാ നും പ്രവൃത്തിയെടുക്കാനും മല്ലടിക്കുവാനും പ്രസംഗിക്കുവാനും – സാധാരണ പറയാറുള്ളതുപോലെ – 'ലോകത്തിനു നന്മ ചെയ്യാ നും' കഴിയാത്തവിധം അവർ അത്രമാത്രം ഈശ്വരൻെറ സമീപത്തിരി ക്കുന്നവരാകുന്നു. എത്ര നല്ലവരായാലും കർമ്മപരായണരായ ആളുക ളിൽ ലേശം അജ്ഞാനം അവശേഷിച്ചിരിക്കുന്നുണ്ട്. നമ്മുടെ പ്രകൃതിയിൽ അല്പമെങ്കിലും മാലിന്യം ശേഷിക്കുന്നുണ്ടെങ്കിലേ നമുക്കു കർമ്മം ചെയ്യാൻ കഴിയൂ. സാധാരണമായി സ്വാർത്ഥത്തിൻേറയും ആസക്തിയുടേയും പ്രചോദനമുണ്ടാവുക എന്നുള്ളത് കർമ്മത്തിൻെറ സ്വഭാവത്തിൽപ്പെട്ടതാണ്. ഒരു കുരിയിൽ

1. പവഹാരിബാബ

(കുരുവി)പ്പ ക്ഷിയുടെ പതനത്തെപ്പോലും ശ്രദ്ധിച്ചുകൊണ്ടിരിക്കുന്ന, സദാ ജാഗരൂ കനായ, ജഗന്നിയന്താവിന്റെ സാന്നിദ്ധ്യത്തിൽ മനുഷ്യന് സ്വന്തം കർമ്മത്തിന് വല്ല പ്രാധാന്യവും കല്പിക്കാൻ എങ്ങനെ സാധിക്കും? ഏറ്റവും അണുവായ വസ്തുക്കളെപ്പോലും അവൻ കാത്തുകൊള്ളുന്നു ണ്ടെന്ന് നമുക്കറിവുള്ളപ്പോൾ, അങ്ങനെ സങ്കല്പിക്കുന്നത് ഈശ്വരനിന്ദ യാകയില്ലേ? അവന്റെ മുമ്പിൽ ഭയഭക്ത്യാദരസമന്വിതം നിന്ന്, 'അങ്ങ യുടെ ഇച്ഛപോലെ' എന്നു പറയുക മാത്രമാണ് നമുക്കു കരണീയം.[1] പരമോത്കൃഷ്ടപദത്തിലെത്തിയ മനുഷ്യർക്ക് കർമ്മം ചെയ്യാൻ കഴി വില്ല. എന്തെന്നാൽ അവരിൽ ആസക്തി ഒട്ടുമില്ല. യാവചിലരുടെ ആത്മാവ് സമ്പൂർണ്ണം പരമാത്മാവിൽ വിലയിച്ചിരിക്കുന്നുവോ, യാവചിലരുടെ അഭിലാഷങ്ങൾ ആത്മാവിൽത്തന്നെ ഒതുങ്ങിനില്ക്കു ന്നുവോ, യാവചിലർ പരമാത്മാവുമായി നിത്യസമ്പർക്കത്തിലിരിക്കു ന്നുവോ, അങ്ങനെയുള്ളവർക്ക് കർമ്മമില്ല.[2] അങ്ങനെയുള്ളവരത്രേ മനുഷ്യസമുദായത്തിലെ പരമോത്കൃഷ്ടന്മാർ. അവരൊഴിച്ചുള്ള സകലരും കർമ്മം ചെയ്യേണ്ടിയിരിക്കുന്നു. അങ്ങനെ കർമ്മത്തിൽ ഏർപ്പെടുമ്പോൾ, ഈ പ്രപഞ്ചത്തിലെ ഏറ്റവും ചെറിയ വസ്തുവിനെ പ്പോലും സഹായിച്ച് മുന്നോട്ടു വിടുവാൻ നമുക്കു ത്രാണിയുണ്ടെന്ന് ഒരിക്കലും വിചാരിച്ചു പോകരുത്. അതു നമ്മാൽ സാദ്ധ്യമല്ലതന്നെ. ഈ ലോകമാകുന്ന വ്യായാമശാലയിൽ നാം നമ്മെത്തന്നെ സഹായി ക്കുന്നതേയുള്ളു. ഇതാണ് കർമ്മാനുഷ്ഠാനത്തിൽ ഉണ്ടായിരിക്കേണ്ട ശരിയായ മനോഭാവം. നാം ഈ രീതിയിൽ കർമ്മങ്ങൾ ചെയ്താൽ, ഇപ്രകാരമുള്ള കർമ്മാനുഷ്ഠാനത്തിനു തൽക്കാലം കൈവന്നിരി ക്കുന്നഒരവസരം നമുക്കു തന്നിട്ടുള്ള ഒരനുഗ്രഹമെന്നു കരുതിയാൽ, നാം ഒന്നിനോടും സക്തരായിപ്പോവില്ല. നിങ്ങളെപ്പോലെയും എന്നെ പ്പോലെയും ലക്ഷോപലക്ഷം ജനങ്ങൾ, തങ്ങൾ ലോകത്ത് വലിയ ആളുകളാണെന്നു വിചാരിക്കുന്നുണ്ട്. എന്നാൽ നാമെല്ലാവരും മരി ക്കും: മരിച്ച് അഞ്ചു നിമിഷത്തിനകം ലോകം നമ്മെ വിസ്മരിക്കുകയും ചെയ്യും. ഈശ്വരായുസ്സാവട്ടെ, അനന്തമാകുന്നു. "ഈ സർവ്വശക്ത നായ ഏകൻ ഇച്ഛിക്കുന്നില്ലെങ്കിൽ, ഒരു നിമിഷമെങ്കിലും ജീവിക്കാൻ,

1. യോഗക്ഷേമധുരന്ധരസ്യ സകലശ്രേയഃപ്രദോദ്യോഗിനോ
ദൃഷ്ടാദൃഷ്ടമതോപദേശകൃതിനോ ബാഹ്യാന്തരവ്യാപിനഃ
സർവ്വജ്ഞസ്യ ദയാകരസ്യ ഭവതഃ കിം വേദിതവ്യം മയാ
ശംഭോ ത്വം പരമാന്തരംഗ ഇതി മേ ചിത്തേ സ്മരാമ്യന്വഹം. (ശി. 35)

സർവ്വപ്രാണികളുടെയും യോഗക്ഷേമത്തിന്റെ ചുമതല വഹിച്ച്, സകല ശ്രേയസ്സും അരുളുവാൻ പരിശ്രമിച്ച്, ഇഹലോകപരലോകസുഖത്തിനുവേണ്ടി അതാതു മതങ്ങൾ ഉപദേശിക്കുന്നതിൽ സമർത്ഥനായി, അകവും പുറവും നിറഞ്ഞ്, എല്ലാം അറിഞ്ഞ്, ദയചെയ്യുവാൻ കാത്തിരിക്കുന്ന അങ്ങയോട് എനിക്കെന്തു പറയാനാണുള്ളത്! ശംഭോ, അങ്ങ് എന്റെ ഏറ്റവും ഉള്ളിലുള്ള കാതലാണ് എന്ന് എന്നും എന്റെ മനസ്സിൽ ഞാൻ ഓർക്കുന്നു.

2. (ഗീ. 3. 17)

ഒരു നിമിഷം ശ്വസിക്കാൻ ആർക്കു കഴിയും?"[1] സദാ കർമ്മനിരതനായ വിധാതാവ് ഈശ്വരനാകുന്നു. സർവ്വശക്തികളും അവൻേറതും അവൻെറ വരുതിയിലുമാകുന്നു. അവൻെറ ആജ്ഞകൊണ്ടു കാറ്റടിക്കുന്നു, സൂര്യൻ പ്രകാശിക്കുന്നു, ഭൂമി നിലകൊള്ളുന്നു, മൃത്യു ഈ ലോകത്തിൽ നീളെ നടക്കുന്നു.[2] സർവ്വത്തിലുമുള്ള സർവ്വവും അവൻ തന്നെ: അവൻ സർവ്വവും സർവ്വാന്തര്യാമിയുമത്രേ. നമുക്ക് അവനെ ആരാധിക്കാനേ കഴിയൂ. സർവ്വകർമ്മഫലങ്ങളേയും ഉപേക്ഷിക്കുക: നന്മക്കുവേണ്ടിമാത്രം നന്മ ചെയ്യുക: എങ്കിൽ മാത്രമേ പൂർണ്ണമായ നിസ്സംഗത്വം കൈവരൂ. അങ്ങനെ ഹൃദയഗ്രന്ഥികൾ ഭേദിക്കും, പൂർണ്ണസ്വാതന്ത്ര്യം പ്രാപിക്കയും ചെയ്യും. ഈ സ്വാതന്ത്ര്യംതന്നെയാണ് കർമ്മയോഗ ലക്ഷ്യം.[3]

---

1. കോ. ഹ്യേവാന്യാത് കഃ പ്രാണ്യാത്
   യദേഷ ആകാശ ആനന്ദോ ന സ്യാത് (തൈ. 2.7)
   ആനന്ദസ്വരൂപനായ ആത്മാവ് ഹൃദയാകാശത്തിലില്ലായിരുന്നുവെങ്കിൽ ആരനങ്ങും? ആരു ശ്വസിക്കും?
2. ഭീഷാസ്മാദ് വാതഃ പവതേ ഭീഷോദേതി സൂര്യഃ
   ഭീഷാസ്മാദഗ്നി ശ്ചേന്ദ്രശ്ച മൃത്യുർധാവതി പഞ്ചമഃ . (തൈ. 2. 8)
3. സ്വാതന്ത്ര്യാത് സുഖമാപ്നോതി സ്വാതന്ത്ര്യാല്ലഭതേ പരം
   സ്വാതന്ത്ര്യാന്നിർവൃതിം ഗച്ഛേത് സ്വാതന്ത്ര്യാത് പരമം പദം.
   (അ. സം. 18. 50)

# അദ്ധ്യായം എട്ട്

## കർമ്മയോഗാദർശം

വേദാന്തത്തിലെ പരമോത്കൃഷ്ടമായ ആശയം, നമുക്കു വിവിധ മാർഗ്ഗങ്ങളിലൂടെ ഒരേ ലക്ഷ്യത്തിൽ എത്തിച്ചേരാം എന്നുള്ളതത്രേ. ഈ മാർഗ്ഗങ്ങളെ പൊതുവെ കർമ്മം, ഭക്തി, ധ്യാനം, ജ്ഞാനം എന്നിങ്ങനെ നാലായി തിരിച്ചിട്ടുള്ളതായി പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ അതോടൊപ്പം ഈ പിരിവുകൾ അത്ര വ്യക്തമോ അന്യോന്യം അതിർത്തി ലംഘിക്കാത്തവയോ അല്ലെന്നും ഓർമ്മിക്കണം. ഓരോന്നും മറ്റൊന്നിലേയ്ക്കു ക്രമേണ സംക്രമിക്കും. ഏതു ലക്ഷണം മികച്ചുനില്ക്കുന്നുവോ അതിനെ ആസ്പദമാക്കിയാണ് ഓരോ വിഭാഗത്തിനും പേർ കൊടുത്തിട്ടുള്ളത്. കർമ്മാനുഷ്ഠാനത്തിനല്ലാതെ മറ്റൊന്നിനും കഴിവില്ലാത്ത ആളുകളേയോ, ഭക്തിപൂർവ്വം ഈശ്വരനെ ആരാധിക്കുന്നതിൽ കവിഞ്ഞ് ഒന്നിനും കഴിവില്ലാത്തവരേയോ, വെറും ജ്ഞാനമല്ലാതെ മറ്റൊന്നുമില്ലാത്ത ആളുകളേയോ കണ്ടെത്താമെന്നല്ല ഈ വിഭജനത്തിൻെറ അർത്ഥം. ഓരോ മനുഷ്യനിലും പ്രബലമായി കാണുന്ന ലക്ഷണത്തെയോ വാസനയെയോ ആസ്പദമാക്കിയാണ് ഈ പിരിവുകൾ കല്പിച്ചിരിക്കുന്നത്.[1] അവസാനം ഈ നാലു മാർഗ്ഗങ്ങളും ഏകത്ര സമ്മേളിച്ച് ഒന്നായിച്ചേരുമെന്നും നാം കണ്ടുവല്ലോ. എല്ലാ മതങ്ങളും എല്ലാ കർമ്മങ്ങളും ആരാധനാരീതികളും ഒരേ ലക്ഷ്യത്തിലേയ്ക്കുതന്നെയാണ് നമ്മെ നയിക്കുന്നത്.

ആ ലക്ഷ്യം ഇന്നതാണെന്നു നിർദ്ദേശിക്കാൻ ഞാൻ ഇതിനുമുമ്പു ശ്രമിച്ചിട്ടുണ്ട്. ഞാൻ മനസ്സിലാക്കുന്ന തരത്തിൽ അതു സ്വാതന്ത്ര്യമാകുന്നു. നമുക്കു ചുറ്റും കാണുന്ന സമസ്തവസ്തുക്കളും പരമാണുമുതൽ മനുഷ്യൻവരെ, അചേതനവും നിർജ്ജീവവുമായ ഭൗതികാണുമുതൽ ഭൂമിയിലെ പരമോത്കൃഷ്ടജീവിയായ മനുഷ്യൻവരെയുള്ള സകലതും, സ്വാതന്ത്ര്യത്തിനുവേണ്ടി ആയാസപ്പെട്ടുവരികയാണ്. വാസ്തവത്തിൽ ജഗത്താകെയും ഈ സ്വാതന്ത്ര്യസമ്പാദനപ്രയത്നത്തിൻെറ ഫലമാകുന്നു. ഓരോ സംഘാതത്തിലും ഉൾപ്പെട്ടിരിക്കുന്ന ഓരോ അണുവും മറ്റണുക്കളുടെ കൂട്ടത്തിൽനിന്നകന്ന് തൻെറ സ്വന്തം

---

1. നിർവിണ്ണാനാം ജ്ഞാനയോഗോ ന്യാസിനാമിഹ കർമ്മസു
തേഷ്വനിർവിണ്ണചിത്താനാം കർമ്മയോഗസ്തു കാമിനാം
യദൃച്ഛയാ മത്കഥാദൗ ജാതശ്രദ്ധസ്തു യഃ പുമാൻ
ന നിർവിണ്ണോ നാതിസക്തോ ഭക്തിയോഗോ$f$സ്യ സിദ്ധിദഃ(ഭാ. 11.20.7.8)

കർമ്മങ്ങളിൽ വിരക്തി വന്ന സന്ന്യാസിമാർക്കാണ് ജ്ഞാനയോഗം. അവയിൽ വിരക്തിവരാത്ത കാമികൾക്കാണ് കർമ്മയോഗം. കർമ്മങ്ങളിൽ അത്ര വിരക്തനല്ല. അത്ര സക്തനുമല്ല. ഭഗവത്കഥകളിലും മറ്റും വിശ്വാസവുമാണ്. അങ്ങനെയുള്ളവന്ന് ഭക്തിയോഗം ഫലപ്രദമാണ്.

വഴിക്കു പോകാൻ ശ്രമിക്കുന്നു: എന്നാൽ മറ്റണുക്കൾ അതിനെ പിടിച്ചുനിർത്തുന്നു. ഭൂമി സൂര്യനിൽനിന്ന് ഓടിപ്പോകാൻ ശ്രമിക്കുന്നു: ചന്ദ്രൻ ഭൂമിയിൽനിന്നും അപ്രകാരംതന്നെ. ഓരോ വസ്തുവിനും അനന്തമായി അകന്നു വ്യാപിക്കുവാനുള്ള ഒരു പ്രവണതയുണ്ട്. ജഗത്തിൽ കാണുന്ന സകലചലനങ്ങൾക്കും അധിഷ്ഠാനം സ്വാത ന്ത്ര്യപ്രാപ്തിക്കുള്ള പ്രയത്നമൊന്നുമാത്രമാണ്. ഭക്തൻ ഭജിക്കുന്നതും കൊള്ളക്കാരൻ കൊള്ളചെയ്യുന്നതും ഈ വാസനാബലത്താൽ പ്രേരി തനായിട്ടാണ്. സ്വീകരിക്കപ്പെടുന്ന മാർഗ്ഗം യോഗ്യമല്ലെങ്കിൽ അതിനെ തിന്മ എന്നു പറയുന്നു: വാസന, യോഗ്യവും ഉത്കൃഷ്ടവുമായ മാർഗ്ഗങ്ങളിൽക്കൂടി പ്രത്യക്ഷപ്പെടുമ്പോൾ അതിനെ നന്മ എന്നും. എന്നാൽ രണ്ടിലും പ്രേരകശക്തി ഒന്നുതന്നെ, സ്വാതന്ത്ര്യസമ്പാദന യത്നം. ഭക്തൻ താൻ ബദ്ധാവസ്ഥയിലിരിക്കുന്നു എന്ന വിചാരത്താൽ പീഡിതനാകുന്നു: അതിൽനിന്നു മോചനം വേണമെന്നാഗ്രഹിക്കുന്നു: അതിനായി ഈശ്വരഭജനം ചെയ്യുന്നു. തസ്കരൻ തനിക്ക് ചില സാധനങ്ങൾ ഇല്ലെന്നുള്ള വിചാരത്താൽ പീഡയനുഭവിക്കുന്നു: ആ ഇല്ലായ്മയെ പരിഹരിച്ച് അതിൽനിന്നു മോചനം നേടാനായി മോഷ്ടിക്കുന്നു. സചേതനമോ അചേതനമോ ആയി, പ്രകൃതിയി ലുള്ള സകലതിന്റേയും ഏകലക്ഷ്യം സ്വാതന്ത്ര്യംതന്നെ, ബോധ പൂർവ്വമോ അല്ലാതെയോ സകല വസ്തുക്കളും ആ ലക്ഷ്യത്തിലേയ്ക്ക് ക്ലേശപൂർവ്വം ചരിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ, ഭക്തൻ തേടുന്ന സ്വാതന്ത്ര്യം കൊള്ളക്കാരൻ തേടുന്ന സ്വാതന്ത്ര്യത്തിൽനിന്ന് വളരെ വ്യത്യാസപ്പെട്ടതാണ്. ഭക്തൻ വരേണ്യമായി കരുതുന്ന സ്വാതന്ത്ര്യം അവനെ അനന്തവും അവർണ്ണ്യവുമായ ആനന്ദാനുഭവത്തിലേയ്ക്കു നയിക്കും: കൊള്ളക്കാരൻ അഭിലഷിക്കുന്ന സ്വാതന്ത്ര്യമാകട്ടെ അയാ ളുടെ ജീവന് കൂടുതൽ ബന്ധനങ്ങളെ സൃഷ്ടിക്കുകയേ ചെയ്യൂ.

ഈ സ്വാതന്ത്ര്യലബ്ധിപ്രയത്നത്തിന്റെ പ്രകാശനം ഓരോ മതത്തി ലും കാണാം. എല്ലാ സദാചാരത്തിന്റേയും നിഃസ്വാർത്ഥതയുടേയും അടിത്തറ അതാകുന്നു. സദാചാരമെന്നും നിഃസ്വാർത്ഥതയെന്നും പറഞ്ഞാൽ, മനുഷ്യൻ അവന്റെ ഈ ചെറിയ ശരീരമാണെന്നുള്ള ധാരണയിൽനിന്നു മോചിക്കുകയെന്നാണർത്ഥം. ഒരാൾ സത്കർമ്മ ങ്ങൾ, പരനന്മ, അനുഷ്ഠിക്കുന്നതു കാണുമ്പോൾ അതിന്നർത്ഥം, അയാളെ 'ഞാൻ' എന്നും 'എന്റേത്' എന്നുമുള്ള ചെറിയ വൃത്ത ത്തിനുള്ളിൽ ഒതുക്കിവെയ്ക്കാൻ അയാൾക്കു സാധിക്കുന്നില്ല എന്നാകുന്നു. സ്വാർത്ഥത്തെ എത്രത്തോളം ഉപേക്ഷിക്കാം എന്നുള്ള തിന് അതിരില്ല. പരിപൂർണ്ണമായ സ്വാർത്ഥരാഹിത്യമാണ് ലക്ഷ്യമെന്ന് മഹത്തായ ധർമ്മദർശനങ്ങളെല്ലാം ഉപദേശിക്കുന്നു. ഇത്തരം പരി പൂർണ്ണമായ സ്വാർത്ഥരാഹിത്യം സമ്പാദിക്കാൻ ഒരുവനു കഴിയുമെ ന്നു

വിചാരിച്ചാൽ അയാളുടെ അവസ്ഥയെന്തായിരിക്കും? അയാൾ പിന്നീട് "ശ്രീമാൻ ഇന്നാര്" അല്ല. അയാൾ അനന്തവികാസം പ്രാപിച്ചിരിക്കുന്നു. അയാൾക്കുമുമ്പുണ്ടായിരുന്ന ചെറിയ വ്യക്തിഭാവം എന്നേയ്ക്കുമായി നഷ്ടപ്പെട്ടിരിക്കുന്നു: അയാൾ അപരിച്ഛിന്നനായിരിക്കുന്നു. ഇങ്ങനെയുള്ള അനന്തവികാസപ്രാപ്തിതന്നെയാണ് എല്ലാ മതങ്ങളിലേയും, ധർമ്മദർശനങ്ങളിലേയും തത്ത്വശാസ്ത്രങ്ങളിലേയും ഉപദേശങ്ങളുടേയും ലക്ഷ്യം. ഈ ആശയം തത്ത്വശാസ്ത്രപരമായി പ്രതിപാദിച്ചു കേൾക്കുമ്പോൾ വ്യക്തിത്വവാദികൾ ഭയപ്പെടുന്നു.[1] അതേസമയം, അവർ സ്വയം സദാചാരമുപദേശിക്കുമ്പോൾ ഇതേ ആശയം തന്നെയാണ് ഉപദേശിക്കുന്നത്. അവർ മനുഷ്യന്റെ സ്വാർത്ഥരാഹിത്യത്തിന് അതിരു കല്പിക്കുന്നില്ല. വ്യക്തിത്വമനുസരിച്ച്, ഒരാൾ പരിപൂർണ്ണ നിഃസ്വാർത്ഥനായി എന്നു വിചാരിക്കുക. അയാളെ, അന്യമതങ്ങളിലെ സിദ്ധന്മാരിൽനിന്ന് എങ്ങനെയാണ് വേർതിരിച്ചറി യുക? അയാൾ ജഗത്തുമായി ഐക്യം പ്രാപിച്ചിരിക്കുന്നു: എല്ലാ മതക്കാരുടേയും ലക്ഷ്യം ഇതുതന്നെയാണല്ലോ. പക്ഷേ, പാവപ്പെട്ട വ്യക്തിവാദിക്ക് തന്റെ യുക്തിചിന്തയെ അതിന്റെ ശരിക്കുള്ള പരി സമാപ്തിവരെ തുടർന്നുപോകാൻ ധൈര്യമില്ലെന്നുമാത്രം. സർവ്വ മനുഷ്യപ്രകൃതിയുടേയും ലക്ഷ്യമായിരിക്കുന്ന അതേ സ്വാതന്ത്ര്യത്തെ നിഃസ്വാർത്ഥ കർമ്മാചരണം മുഖേന പ്രാപിക്കുന്നതാകുന്നു കർമ്മയോഗം. അതിനാൽ, സ്വാർത്ഥപരമായ ഓരോ പ്രവൃത്തിയും നമ്മെ ലക്ഷ്യപ്രാപ്തിയിൽനിന്നകറ്റുകയും നിഃസ്വാർത്ഥപരമായ ഓരോ പ്രവൃത്തിയും നമ്മെ ലക്ഷ്യത്തിലേയ്ക്കടുപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ടാണ് സദാചാരത്തിന് ഈ ഒറ്റ നിർവ്വചനം മാത്രം സാധ്യ മായിരിക്കുന്നത്; സ്വാർത്ഥമായതു ദുരാചാരം, നിഃസ്വാർത്ഥമായതു സദാചാരം.

എന്നാൽ, വിസ്തരാംശങ്ങളിലേയ്ക്കു കടക്കുമ്പോൾ കാര്യം അത്ര ലളിതമായി കാണപ്പെടുകയില്ല. മുമ്പു പ്രസ്താവിച്ചിട്ടുള്ളതുപോലെ ചുറ്റുപാടുകൾക്കൊത്ത് ഈ വിശദാംശങ്ങൾ മാറും. ഒരേ പ്രവൃത്തി ഒരു കൂട്ടം പരിതഃസ്ഥിതികളിൽ നിഃസ്വാർത്ഥവും മറ്റൊരു കൂട്ടം പരിതഃസ്ഥിതികളിൽ തികച്ചും സ്വാർത്ഥവുമായി വരാം. അതിനാൽ ഓരോ കാര്യത്തിന്റേയും സവിസ്തരമായ നിരൂപണത്തെ അതതിന്റെ കാലദേശാദിവ്യത്യാസങ്ങൾക്കൊത്തു നടത്താൻ വിട്ട്, ഒരു സാമാന്യനിർവ്വചനം നല്കാനേ നമുക്കു സാദ്ധ്യമാവൂ. ഒരു രാജ്യത്ത്

1. അസ്പർശയോഗോ വൈ നാമ ദുർദ്ദർശഃ സർവ്വയോഗിഭിഃ
യോഗിനോ ബിഭ്യതി ഹ്യസ്മാദഭയേ ഭയദർശിനഃ. (മാ. കാ. 3. 39)

അസ്പർശ (ഒന്നും ആത്മാവിനെ സ്പർശിക്കുന്നില്ല എന്നയോഗമെന്നു പ്രസിദ്ധമായ ഇത്. താൻ വേറെ ഈശ്വരൻ വേറെ എന്നു വിചാരിക്കുന്ന) ഒരു യോഗിക്കും കാണാൻ കിട്ടുക വിഷമംതന്നെ. എന്തെന്നാൽ ആ യോഗികൾ ഇതിനെ ഭയപ്പെടുന്നു: അവർ അഭയത്തിൽ ഭയം ദർശിക്കുന്നവരാണ്.

ഒരുതരം നടപടി സദാചാരമായിരിക്കാം. മറ്റൊരു രാജ്യത്ത് അതേ നടപടി പരിതഃസ്ഥിതിഭേദം നിമിത്തം ദുരാചാരമായി വരാം. പ്രകൃതിയുടെ മുഴുവൻ പ്രാപ്യസ്ഥാനം സ്വാതന്ത്ര്യവും, സ്വാതന്ത്ര്യം സമ്പൂർണ്ണമായ സ്വാർത്ഥരാഹിത്യത്താൽ മാത്രം സാദ്ധ്യവുമാകുന്നു. സ്വാർത്ഥമല്ലാത്ത ഓരോ വിചാരവും വാക്കും പ്രവൃത്തിയും നമ്മെ ലക്ഷ്യത്തിലേയ്ക്കടുപ്പിക്കുന്നു. അതിനാൽ അത് ധാർമ്മികമെന്നും പറയപ്പെടുന്നു. ഈ നിർവ്വചനം ഏതു മതത്തിനും ഏതു ധർമ്മദർശന ത്തിനും ശരിയാണെന്നു കാണാം. ചില ദർശനങ്ങളനുസരിച്ച് സദാ ചാരത്തിൻെറ ഉല്പത്തിസ്ഥാനം മനുഷ്യാതീതമായ ഒരു സത്വം – ഈശ്വരൻ – ആകുന്നു. മനുഷ്യർ ഇന്നവിധം ചെയ്യേണ്ടതും ഇന്നവിധം ചെയ്തുകൂടാത്തതും എന്തുകൊണ്ടാണെന്നു ചോദിച്ചാൽ, "ഈശ്വര കല്പന അങ്ങനെയായതുകൊണ്ട്," എന്നാണുത്തരം. എന്നാൽ, ഉല്പത്തി എവിടെനിന്നായാലും അവരുടേയും ധർമ്മദർശനത്തിൻെറ മൂലാശയം സ്വാർത്ഥം മറക്കുക, സ്വാർത്ഥം ത്യജിക്കുക എന്നുതന്നെയാണ്. ഈവിധം ഉന്നതമായ സദാചാരാദർശം ഉണ്ടായിരുന്നിട്ടും, തങ്ങളുടെ ചെറിയ വ്യക്തിഭാവത്തെ പരിത്യജിക്കേണ്ടിവരുന്നതിനെക്കുറിച്ചുള്ള ചിന്ത ചില ആളുകളെ ഭയാകുലരാക്കുന്നുണ്ട്. സമ്പൂർണ്ണസ്വാർത്ഥരാഹിത്യം കൈവന്ന ഒരാളിൻെറ – സ്വന്തം കാര്യത്തെപ്പറ്റി ഒന്നും ചിന്തിക്കാതെയും തനിക്കുവേണ്ടി ഒന്നും പ്രവർത്തിക്കാതെയും തനിക്കായി ഒരു വാക്ക് ഉച്ചരിക്കാതെയും ഇരിക്കുന്ന ഒരാളിൻെറ – അവസ്ഥയെപ്പറ്റി ആലോചിക്കാൻ സ്വന്തം വ്യക്തിഭാവത്തെ അള്ളിപ്പിടിച്ചിരിക്കുന്ന ഒരുവനോട് ആവശ്യപ്പെടുക: സ്വാർത്ഥത നശിച്ചവൻെറ 'താനെന്നഭാവം' (വ്യക്തിത്വം) എവിടെയെന്ന് അയാൾ പറയട്ടെ. തനിക്കുവേണ്ടി പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുന്നിടത്തോള മേ ഒരുവന് 'താനെന്നഭാവം' ഉണ്ടായിരിക്കൂ. അയാൾക്കു പരന്മാരെ ക്കുറിച്ചും ജഗത്തിനെക്കുറിച്ചും 'സമസ്ത'ത്തിനെക്കുറിച്ചും മാത്രമേ ബോധമുള്ളുവെങ്കിൽ അയാളുടെ 'അഹം' എവിടെ? അത് എന്നേയ് ക്കുമായി നശിച്ചുപോയിരിക്കുന്നു.

ഇങ്ങനെ സ്വാർത്ഥരാഹിത്യവും സത്കർമ്മങ്ങളും വഴി സ്വാതന്ത്ര്യം പ്രാപിക്കാനുദ്ദേശിച്ചുള്ള ഒരു ധർമ്മദർശനവും മതവുമാകുന്നു കർമ്മയോഗം. കർമ്മയോഗി ഒരു മതസിദ്ധാന്തത്തിലും വിശ്വസിക്കണമെന്നില്ല. അയാൾ ഈശ്വരനിൽപ്പോലും വിശ്വസിക്കണമെന്നില്ല: സ്വന്തം ആത്മസ്വരൂപത്തെപ്പറ്റി ജിജ്ഞാസുവാകണമെന്നില്ല: തത്ത്വശാസ്ത്രപര മായ ഊഹാപോഹചിന്തകളിലേർപ്പെടണമെന്നില്ല.

1. വിഹായ കാമാൻ യഃ സർവ്വാൻ പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരഹംകാരഃ സ ശാന്തിമധിഗച്ഛതി. (ഗീ. 2. 71)

ആവശ്യങ്ങളും ആഗ്രഹങ്ങളും തീരെ വിട്ട്, ഞാനെന്നും എൻെറതെന്നുമുള്ള തോന്നലില്ലാതെ, ജീവിതയാത്ര ചെയ്യുമ്പോൾ നിഃസ്വാർത്ഥത പൂർണ്ണമാകുന്നു. അതോടെ അവൻ ശാന്തി നേടുകയും ചെയ്യുന്നു.

അയാൾക്കു നിഃ സ്വാർത്ഥതയെ സാക്ഷാത്കരിക്കുക എന്ന സ്വന്തമായ ഒരു ലക്ഷ്യം[1] ഉണ്ട്: അതയാൾക്ക് സ്വപ്രയത്നത്താൽ സാധിക്കേണ്ടതുമുണ്ട്. ഈ ജീവിതത്തിലെ ഓരോ നിമിഷത്തിലും അയാൾക്ക് ഈ സാക്ഷാത്കാ രമുണ്ടാവണം: എന്തുകൊണ്ടെന്നാൽ, ജ്ഞാനി യുക്തിചിന്തയും പ്രതിഭയും ഉപയോഗിച്ചും, ഭക്തൻ പ്രേമംകൊണ്ടും പരിഹരിക്കുന്ന അതേ പ്രശ്നം, കർമ്മയോഗി ശാസ്ത്രസിദ്ധാന്തങ്ങളുടേയോ മതങ്ങളുടേ യോ സഹായംകൂടാതെ കേവലം കർമ്മംകൊണ്ടുമാത്രം പരിഹരി ക്കേണ്ടിയിരിക്കുന്നു.

അടുത്ത ചോദ്യം, ഈ കർമ്മം എന്താണെന്നാകുന്നു. ലോകത്തിനു നന്മ ചെയ്യുക എന്നുവെച്ചാലെന്ത്? ലോകത്തിനു നന്മ ചെയ്യാൻ നമുക്കു കഴിവുണ്ടോ? നിരപേക്ഷമായി പറഞ്ഞാൽ, ഇല്ല: സാപേക്ഷികമായി, ഉണ്ട്. ശാശ്വതമോ എന്നേയ്ക്കും നിലനില്ക്കുന്നതോ ആയ നന്മ വരുത്താൻ കഴിവില്ല. കഴിയുമായിരുന്നെങ്കിൽ, ലോകം ഇന്നു കാണുംപോലാകുമായിരുന്നില്ല. ഒരാളുടെ വിശപ്പ് അഞ്ചുമിനിറ്റു നേരത്തേയ്ക്കു മാറ്റാം. പക്ഷേ, വീണ്ടും വിശക്കും. ഒരാൾക്കു നല്കാവുന്ന ഏതു സുഖാനുഭവവും ക്ഷണികമാണെന്നു കാണാം. അനവരതം ആവർത്തിച്ചു കൊണ്ടിരിക്കുന്ന ഈ സുഖദുഃഖ ജ്വരത്തിനു ശാശ്വതശമനം വരുത്താൻ ആർക്കും കഴിവില്ല. ഈ ലോകത്തിനു സ്ഥിരമായി നില്ക്കുന്ന വല്ല സുഖവും പ്രദാനം ചെയ്യാൻ സാധിക്കുമോ? സമുദ്രത്തിൽ ഒരു തിര ഉയരുമ്പോൾ മറ്റൊരിടത്ത് ഒരു താഴ്ചയുണ്ടാകാതെ നിവൃത്തിയില്ല. മനുഷ്യന്റെ ആവശ്യങ്ങളോടും അത്യാഗ്രഹങ്ങളോടും ബന്ധപ്പെടുത്തി പറഞ്ഞാൽ, ലോകത്തിലെ നല്ല വസ്തുക്കളുടെ ആകത്തുക ഏതു കാലത്തും ഒരുപോലെയാണിരുന്നിട്ടുള്ളത്. അതിനെ കൂട്ടാനോ കുറയ്ക്കാനോ വയ്യ. ഇന്ന് നമുക്കറിയാവുന്നതുപോലുള്ള മാനവചരിത്രം നോക്കുക. ഏതു കാലത്തും ഒരേ ദൗർഭാഗ്യസൗഭാഗ്യങ്ങളും ഒരേ സുഖദുഃഖങ്ങളും ഒരേ ഉച്ചനീചത്വങ്ങളുമല്ലേ നാം കാണുന്നത്? ചിലർ ധനികർ ചിലർ ദരി ദ്രർ, ചിലർ ഉയർന്നവർ ചിലർ താഴ്ന്നവർ, ചിലർ ആരോഗ്യമുള്ളവർ ചിലർ ആരോഗ്യമില്ലാത്തവർ, ഇങ്ങനെയല്ലേ സ്ഥിതി? ഈ അവസ്ഥാ വ്യത്യാസങ്ങൾ പുരാതനകാലത്ത് ഈജിപ്തുകാരുടേയും ഗ്രീക്കുകാ രുടേയും റോമാക്കാരുടേയും ഇടയിൽ എങ്ങനെയിരുന്നുവോ, ഇന്ന ത്തെ അമേരിക്കക്കാരുടെ ഇടയിലും അങ്ങനെതന്നെ. ചരിത്രംകൊണ്ട റിയാവുന്നിടത്തോളം എക്കാലത്തേയും സ്ഥിതി ഈ വിധമായിരുന്നു. എങ്കിലും, സുഖദുഃഖങ്ങളുടെ ഈ തീരാവ്യത്യാസങ്ങൾ ക്കെല്ലാമൊ പ്പം, അവയെ ശമിപ്പിക്കാനുള്ള പരിശ്രമങ്ങളും സദാ നടന്നുവരുന്ന തായി കാണുന്നു. അന്യരുടെ ജീവിതസരണി സുഗമമാക്കുവാൻ വേണ്ടി കഠിനാദ്ധ്വാനം ചെയ്തിട്ടുള്ള ആയിരമായിരം സ്ത്രീപുരുഷന്മാ രെ ചരിത്രത്തിലെ ഓരോ കാലഘട്ടവും ജനിപ്പിച്ചിട്ടുണ്ട്. എന്നാൽ,

അവരതിൽ എത്രത്തോളം വിജയിച്ചിട്ടുണ്ട്? പന്ത് ഒരിടത്തുനിന്നടിച്ചു മറ്റൊരിടത്താക്കി കളിക്കാനേ നമ്മാലാവൂ. നാം ശാരീരികതലത്തിൽ നിന്നു വേദനയകറ്റുന്നു: അത് മാനസികതലത്തിലേയ്ക്കു മാറുന്നു. ഡാൻേറ (Dante) എന്ന ലാറ്റിൻ കവിയുടെ നരകവർണ്ണനയിൽ ചിത്രീകരിച്ചിട്ടുള്ള ലുബ്ധന്മാരുടെ കഥപോലെയാണത്. അവിടെ ലുബ്ധന്മാർവശം കുന്നിൻമുകളിലേയ്ക്ക് ഉരുട്ടിക്കയറ്റാനായി വലിയ സ്വർണ്ണക്കട്ടി കൊടുത്തിരിക്കുന്നു. അവർ ഉരുട്ടി അല്പം മേല്പോട്ടു കയറ്റുമ്പോഴേയ്ക്ക് അതു വീണ്ടും താഴത്തേയ്ക്ക് ഉരുണ്ടു വീഴുന്നു. സ്വർഗ്ഗീയയുഗമെന്ന ആശയം കുട്ടിക്കഥയായിട്ടു രസിക്കാൻ കൊള്ളാം. അതിനപ്പുറം അവയ്ക്കു വിലയില്ല. അത്തരം സ്വർഗ്ഗീയയുഗത്തെപ്പറ്റി സ്വപ്നം കാണുന്ന ജനതകൾ, അതു വരുമ്പോൾ, അതിൻെറ മെച്ചപ്പെട്ട അംശമെല്ലാം ഏവരേക്കാളും തങ്ങൾക്കായിരിക്കുമെന്നും വിചാരിക്കു ന്നുണ്ട്. ഇതാണ് സ്വർഗ്ഗീയയുഗത്തെപ്പറ്റി ആശ്ചര്യകരമാംവണ്ണം നിഃ സ്വാർത്ഥമായ ഭാവന!

ലോകത്തിൽ സുഖം വർദ്ധിപ്പിക്കാൻ നമുക്കു കഴിവില്ല. അതുപോലെ ദുഃഖം വർദ്ധിപ്പിക്കാനും കഴിവില്ല. ലോകത്തു പ്രകടമാകുന്ന സുഖദുഃഖശക്തികളുടെ ആകെത്തുക എക്കാലത്തും ഒന്നുതന്നെ. നാമതിനെ ഈ വശത്തുനിന്നും ആ വശത്തേയ്ക്കും, ആ വശത്തു നിന്ന് ഈ വശത്തേയ്ക്കും ഉന്തിനീക്കുന്നു. എന്നാൽ, അതിൻെറ ആകെത്തുകയ്ക്കു മാറ്റമില്ല: കാരണം, മാറ്റമില്ലാതിരിക്കുക എന്നുള്ളത് അതിൻെറ സാക്ഷാത് പ്രകൃതിയാകുന്നു. ഈ ഏറ്റവും ഇറക്കവും, ഈ ഉയർച്ചയും താഴ്ചയും, ലോകപ്രകൃതിയിൽത്തന്നെ ഉള്ളതാകു ന്നു. അതു മറ്റു വിധത്തിലാകാം എന്നു വിചാരിക്കുന്നത് മരണമില്ലാ തെ ജീവിതമുണ്ടാകാം എന്നു പറയുന്നത്ര മാത്രമേ യുക്തിയുക്തമാ യിരിക്കൂ. അത് ശുദ്ധമേ അസംബന്ധം: കാരണം, ജീവിതമെന്ന ആശയത്തിൽത്തന്നെ മരണമെന്നതും അന്തർഭവിച്ചിരിക്കുന്നു. അതു പോലെ സുഖമെന്ന ആശയത്തിൽത്തന്നെ ദുഃഖമെന്നതും അന്തർഭവി ച്ചിട്ടുണ്ട്. വിളക്ക് നിരന്തരം കത്തിയെരിഞ്ഞ് അണയുന്ന ഘട്ടത്തെ സമീപിക്കുന്നു: അതാണ് അതിൻെറ ജീവിതമെന്നു പറയുന്നത്. നിങ്ങൾക്ക് ജീവിതം വേണമെങ്കിൽ അതിനുവേണ്ടി നിങ്ങൾ ഓരോ നിമിഷവും മരിച്ചുകൊണ്ടിരിക്കണം. ഒരേ വസ്തുവിന് വിഭിന്നവീക്ഷണ സ്ഥാനങ്ങളിൽനിന്നു നോക്കുമ്പോൾ കാണപ്പെടുന്ന വിഭിന്നഭാവ ങ്ങൾ മാത്രമാകുന്നു ജീവിതവും മരണവും. ഒരേ തരംഗത്തിൻെറ തന്നെ ഉയർച്ചയും താഴ്ചയുമായ അവ രണ്ടും ചേർന്നാണ് ഒരു പൂർണ്ണ വസ്തുവാകുന്നത്. ഒരാൾ 'താഴ്ച'യുടെ വശത്തേയ്ക്കു നോക്കി വിഷാദാത്മകനാവുന്നു: മറ്റൊരാൾ 'ഉയർച്ച'യുടെ വശത്തേയ്ക്കു നോക്കി പ്രസാദാത്മകനാവുന്നു. കുട്ടി വിദ്യാലയത്തിൽ പൊയ്

ക്കൊണ്ടിരിക്കെ അവന്റെ മാതാപിതാക്കൾ അവനുവേണ്ടതെല്ലാം അന്വേഷിച്ചു കൊണ്ടിരിക്കുന്നു. ആ കാലം അവനു സർവ്വവും ആനന്ദമയമായി തോന്നും: അവന്റെ ആവശ്യങ്ങൾ വളരെ ലഘു വാണുതാനും. അപ്പോൾ അവൻ ഒരു ശുഭദൃക്കായിരിക്കും. ഒരു വൃദ്ധനാകട്ടെ, ജീവിതത്തിലെ വിവിധാനുഭവങ്ങൾ നിമിത്തം കൂടുതൽ ശാന്തനായിത്തീരും. അയാളുടെ ആവേശവും ഉത്സാഹവും നിശ്ചയമായും വളരെ മന്ദീഭവിച്ചിരിക്കും. അതുപോലെ, നാലുപാടും ജീർണ്ണതയുടെ ചിഹ്നങ്ങൾ പ്രത്യക്ഷപ്പെട്ടിരിക്കുന്ന പഴയ ജനതകൾ പുതിയ ജനതകളേക്കാൾ ജീവിതാവേശം കുറഞ്ഞവരായി കാണാനാ ണിട. 'ആയിരമാണ്ടു നാട്, ആയിര മാണ്ട് കാട്' എന്നൊരു പഴമൊഴി ഇന്ത്യയിൽ പ്രചാരത്തിലുണ്ട്. നാടു കാടാവുന്നതും കാടു നാടാവു ന്നതുമായ ഈ മാറ്റമാണ് എവിടേയും നടന്നുകൊണ്ടിരിക്കുന്നത്. ജനങ്ങൾ അതിന്റെ ഏതുവശം കാണുന്നുവോ അതനുസരിച്ച് അവർ ശുഭദൃക്കുകളോ അശുഭദൃക്കുകളോ ആയിത്തീരുന്നു.

ഇനി സമത്വമെന്ന ആശയത്തെപ്പറ്റി ചിന്തിക്കാം. സകലർക്കും ഒരുപോലെ കലർപ്പില്ലാത്ത സുഖവും സമൃദ്ധിയും മറ്റും വന്നു ചേരുന്ന സ്വർഗ്ഗീയയുഗത്തെപ്പറ്റിയുള്ള പ്രതീക്ഷകൾ മനുഷ്യരെ കർമ്മത്തിലേയ്ക്കു പ്രേരിപ്പിക്കുന്ന വലിയ ശക്തികളായിരുന്നിട്ടുണ്ട്. ഈ ആശയങ്ങളെ – ജഗത്തിനെ ഭരിക്കാൻ ഈശ്വരൻ വരുന്നുണ്ടെന്നും അന്നുമുതൽ അവസ്ഥാഭേദങ്ങളൊന്നും ഉണ്ടായിരിക്കയില്ലെന്നും മറ്റുമുള്ള ആശയങ്ങളെ – പല മതങ്ങളും അവയുടെ അംശമായി ഉപദേശിക്കുന്നു. ഈ സിദ്ധാന്തം പ്രചരിപ്പിക്കുന്നവർ കേവലം മത ഭ്രാന്തരാണ്. മതഭ്രാന്തർ മനുഷ്യരിൽവെച്ച് ഏറ്റവും ആത്മാർത്ഥത യുള്ളവരുമാണ്. ഈ ഭ്രാന്താശയത്തിന്റെ മോഹനത്വത്തെമാത്രം ആസ്പദമാക്കിയാണ് ക്രിസ്തുമതം പ്രചരിപ്പിക്കപ്പെട്ടത്. അതത്രേ ഗ്രീസിലേയും റോമിലേയും അടിമകൾക്ക് ആ മതം അത്ര ആകർഷകമാ ക്കിയത്. സ്വർഗ്ഗീയയുഗം വാഗ്ദാനം ചെയ്ത ആ മതത്തിൽ അടിമ ത്തം ഉണ്ടായിരിക്കയില്ലെന്നും ഭക്ഷ്യപേയങ്ങൾ സമൃദ്ധിയായുണ്ടായിരി ക്കുമെന്നും അവർ വിശ്വസിച്ചു. അതിനാൽ അവർ കൂട്ടംകൂട്ടമായി ആ മതത്തിൽ ചേർന്നു. ഈ ആശയം ആദ്യം പ്രസംഗിച്ചവർ തീർച്ചയായും അജ്ഞരായ മതഭ്രാന്തരായിരുന്നു: എങ്കിലും അവർ വളരെ ആത്മാർത്ഥതയുള്ളവരായിരുന്നു: സർവ്വസുഖാവസ്ഥയ് ക്കുള്ള ഈ അഭിലാഷം ആധുനികകാലത്ത് സമത്വം എന്ന രൂപം – സ്വാതന്ത്ര്യത്തിൻേറയും സമത്വത്തിൻേറയും രൂപം – കൈക്കൊണ്ടിരിക്കയാണ്. ഇതും മതഭ്രാന്തുതന്നെ. ശരിക്കുള്ള സമത്വം ഈ ലോകത്ത് ഒരു കാലത്തും ഉണ്ടായിരുന്നിട്ടില്ല. ഒരിക്കലും ഉണ്ടാകുവാനും വഴിയില്ല. ഇവിടെ നമുക്കെല്ലാവർക്കും എങ്ങനെ സമന്മാരാകാൻ

സാധിക്കും? ഇത്തരം അസാദ്ധ്യ സമത്വത്തിൽ സമസ്തമൃത്യു അന്തർഭ വിച്ചിരിക്കുന്നു. ഈ പ്രപഞ്ചത്തെ ഇപ്പോഴുള്ളതുപോലാക്കിയതെന്ത്? സാമ്യാവസ്ഥയിൽനിന്നുള്ള ഭ്രംശം. പ്രപഞ്ചാവിഷ്കരണത്തിനു മുമ്പുള്ള പ്രളയകാലത്ത് പൂർണ്ണമായ സാമ്യാവസ്ഥയായിരുന്നു. പ്രപഞ്ചത്തിനു രൂപംകൊടുത്ത വിവിധ ശക്തികൾ പിന്നെ എങ്ങനെ യുണ്ടായി? തീവ്രശ്രമം. മാത്സര്യം, സംഘട്ടനം ഇവ നിമിത്തം, സർവ്വപദാർത്ഥകണങ്ങളേയും പൂർണ്ണസാമ്യാവസ്ഥയിൽ നിർത്തി യിരിക്കുന്നു എന്നു വിചാരിക്കുക: അപ്പോൾ സൃഷ്ടി പ്രക്രിയ വല്ലതുമുണ്ടാകുമോ? അതസാദ്ധ്യമെന്ന് ആധുനിക പ്രകൃതിശാസ്ത്രം മനസ്സിലാക്കിത്തരുന്നു. ശാന്തമായ ജലപ്പരപ്പിൽ ഒരു ചലനമുണ്ടാ ക്കുക: അപ്പോൾ കാണാം, ഓരോ ജലകണവും മറ്റൊന്നിനു നേരേ ചെന്ന് വീണ്ടും ശാന്തമാകാൻ യത്നിക്കുന്നത്. അതുപോലെ, പ്രപഞ്ച ത്തിലെ സംഭൂതങ്ങൾ മുഴുവൻ – അതിലുള്ള സകല വസ്തുക്കളും – മുമ്പുണ്ടായിരുന്ന പൂർണ്ണസാമ്യാവസ്ഥയെ വീണ്ടും പ്രാപിക്കാൻ യത്നിച്ചുവരികയാണ്. ആ അവസ്ഥയെ പ്രാപിച്ചാൽ പിന്നേയും ഒരു ക്ഷോഭമുണ്ടാകുന്നു: അപ്പോൾ വീണ്ടും പദാർത്ഥകണങ്ങളുടെ കൂടിച്ചേരലും സൃഷ്ടിയും നടക്കുന്നു. അസമത്വമാണ് സൃഷ്ടിയുടെ സാക്ഷാൽ അടിസ്ഥാനം. എന്നാൽ, സമത്വത്തെ നശിപ്പിച്ചുകൊണ്ടിരി ക്കുന്ന ശക്തികളോളംതന്നെ, അതിനെ പുനഃസ്ഥാപിക്കാൻ യത്നി ക്കുന്ന ശക്തികളും സൃഷ്ടിക്കാവശ്യമാകുന്നു.

കേവലം സമത്വം, അതായത് സർവ്വ ഭൂമികകളിലും സർവ്വ മത്സര ശക്തികളുടേയും സമ്പൂർണ്ണസാമ്യാവസ്ഥ, ഈ ലോകത്ത് ഒരു കാലത്തും ഉണ്ടാവാൻ വഴിയില്ല. ആ അവസ്ഥയിൽ എത്തുന്നതിനു മുമ്പ് ലോകം ഒരുതരം ജീവിതത്തിനും ഒട്ടും കൊള്ളരുതാത്തതാ യിത്തീർന്നിരിക്കും. ഒരു ജീവിയും അവിടെ കാണുകയുമില്ല. അതി നാൽ, കേവലസുഖകാലം, കേവലസമത്വം എന്നും മറ്റുമുള്ള ആശയ ങ്ങൾ സാക്ഷാത്കരിക്കപ്പെടുക അസാദ്ധ്യമെന്നുമാത്രമല്ല, അവയെ നടപ്പിൽ വരുത്താൻ ശ്രമിച്ചാൽ അതു നമ്മെ തീർച്ചയായും നാശത്തി ലേയ്ക്കു നയിക്കുമെന്നുകൂടി ഇതിൽനിന്നു വെളിവാകുന്നു. മനു ഷ്യനും മനുഷ്യനും തമ്മിൽ വ്യത്യാസമുണ്ടാക്കുന്നതെന്ത്? അതു പ്രധാനമായും മേധാശക്തിയിലുള്ള അന്തരമാണ്. നാമെല്ലാവരും ഒരേവിധം ബുദ്ധിശക്തിയോടുകൂടിയാണ് ജനിക്കുന്നതെന്ന് ഇക്കാല ത്ത് ഭ്രാന്തനല്ലാതെ മറ്റാരും പറയുകയില്ല. നാം ഭിന്നങ്ങളായ ശക്തി വിശേഷങ്ങളോടുകൂടി ജനിക്കുന്നു. ചിലർ ജനനാൽത്തന്നെ വലിയ വർ, ചിലർ ജനനാൽത്തന്നെ ചെറിയവർ. ജനനത്തിനുമുമ്പുതന്നെ തീർച്ചപ്പെട്ടുപോയ ആ അവസ്ഥയിൽ നിന്ന് നമുക്കു രക്ഷപ്പെടാൻ വയ്യ. ഈ രാജ്യത്ത് അനേകായിരം വത്സരങ്ങളായി അമേരിക്കൻ ഇന്ത്യക്കാർ പാർത്തിരുന്നു. അങ്ങനെയിരിക്കെ, നിങ്ങളുടെ പൂർവ്വിക

രായ കുറച്ചാളുകൾ അവരുടെ ഇടയിലേയ്ക്കു വന്നു. അവർ ഈ ഭൂമുഖത്തിന് എന്തു മാറ്റം വരുത്തിയിരിക്കുന്നു! എല്ലാവരും സമൻമാരാണെങ്കിൽ, അമേരിക്കൻ ഇന്ത്യക്കാർ എന്തുകൊണ്ടു നാടു നന്നാക്കി നഗരങ്ങൾ നിർമ്മിച്ചില്ല? നിങ്ങളുടെ പൂർവ്വികരോടൊപ്പം മറ്റൊരുതരം മേധാശക്തിയും പൂർവ്വസംസ്കാരസഞ്ചയങ്ങളും ഇവിടെയെത്തി: അവ വ്യാപരിച്ച് സ്വയം അഭിവ്യക്തങ്ങളായി. കേവലമായ അഭേദാവസ്ഥ മരണംതന്നെ. ഈ ലോകം നിലനില്ക്കുന്നിടത്തോളംകാലം അസമത്വങ്ങൾ ഉണ്ടായിരിക്കും, ഉണ്ടായിരിക്കയും വേണം. പൂർണ്ണ സമത്വത്തിൻെറ കാലം വരുന്നത് സൃഷ്ടിയുടെ ഒരു കല്പം അവസാനി ക്കുമ്പോൾ മാത്രം. അതിനുമുമ്പു സമത്വമുണ്ടാവാൻ നിവൃത്തിയില്ല: എങ്കിലും ഈ ഭൂലോകസ്വർഗ്ഗം സാക്ഷാത്കരിക്കാനുള്ള ആഗ്രഹം കർമ്മത്തിന് ഒരു വലിയ പ്രേരകശക്തിയാകുന്നു. അസമത്വം സൃഷ്ടി നടക്കുവാൻ ആവശ്യമായിരിക്കുംപോലെ, അതിനെ പരിമിതപ്പെടു ത്താനുള്ള യത്നവും ആവശ്യമാകുന്നു. മുക്തിനേടി വീണ്ടും ഈശ്വര നിൽ ലയിക്കാനുള്ള പ്രയത്നം നടന്നില്ലെങ്കിൽ സൃഷ്ടിയും ഉണ്ടാ വില്ല. ഈ രണ്ടു ശക്തികൾ തമ്മിലുള്ള വ്യത്യാസമത്രേ മനുഷ്യരുടെ കർമ്മപ്രേരകശക്തിയുടെ സ്വഭാവത്തെ നിർണ്ണയിക്കുന്നത്. മനുഷ്യരെ കർമ്മത്തിനു പ്രേരിപ്പിക്കുന്ന ഈ ശക്തികൾ എന്നും ഉണ്ടായിരിക്കും. ചിലതു ബന്ധനത്തിലേയ്ക്കു നയിക്കുന്നവയും മറ്റുള്ളവ സ്വാതന്ത്ര്യ ത്തിലേയ്ക്കു നയിക്കുന്നവയും.

ചക്രങ്ങൾക്കുള്ളിൽ ചക്രങ്ങളോടുകൂടിയ ഒരു ഭയങ്കരയന്ത്രകൂടമാണ് ഈ ലോകം. നാം അതിലേയ്ക്കു കയ്യിട്ടുപോയാൽ അതുനമ്മെ പിടികൂടുന്നതോടൊപ്പം നമ്മുടെ കഥയും കഴിഞ്ഞു. ഒരു നിശ്ചിത കർത്തവ്യം നിറവേറ്റിയാൽപ്പിന്നെ സ്വസ്ഥമായിരിക്കാം എന്നു നാമെല്ലാം വിചാരിക്കാറുണ്ട്: എന്നാൽ ആ കർത്തവ്യത്തിൻെറ ഒരംശം ചെയ്തുതീരുന്നതിനുമുമ്പേ മറ്റൊന്ന് നമ്മെ കാത്തുനില്ക്കുന്നുണ്ടാ വും. ഈ ഗംഭീരയന്ത്രം, മഹാസങ്കീർണ്ണമായ ഈ ലോകയന്ത്രം, നമ്മെയെല്ലാം വലിച്ചിഴച്ചുകൊണ്ടു പോകുന്നു. അതിൽനിന്നു വിടുതി നേടുവാൻ രണ്ടു വഴിയേയുള്ളു. ഒന്ന്, യന്ത്രവുമായുള്ള സകല താല്പര്യബന്ധവും

---

1. പ്രജഹാതി യദാ കാമാൻ സർവ്വാൻ പാർത്ഥ മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ സ്ഥിതപ്രജ്ഞസ്തദോച്യതേ. (ഗീത. 2. 55)

2. യഃ ഷട്സപത്നാൻ വിജിഗീഷമാണോ ഗൃഹേഷു നിർവ്വിശ്യ യതേത പൂർവ്വം
അത്യേതി ദുർഗ്ഗാശ്രിത ഊർജ്ജിതാരീൻ ക്ഷീണേഷു കാമം വിചരേദ്വിപശ്ചിത്. (ഭാ. 5. 1.18)

കാമാദി ഷഢ്വൈരികളെ വിജയിക്കുവാൻ വിചാരിക്കുന്നവൻ വീട്ടിലിരുന്ന് ആദ്യം അഭ്യസിക്കട്ടെ. കോട്ടയ്ക്കകത്തുനിന്നുകൊണ്ടുതന്നെ കൊടിയ ശത്രുക്കളെ അടിച്ചമർത്തുക. ശത്രുക്ഷയം വന്നു വിവേകിയായവൻ ഇഷ്ടംപോലെ പുറപ്പെട്ടുകൊള്ളട്ടെ.

ഉപേക്ഷിക്കുക, അതിനെ അതിന്റെ പാട്ടിനു വിട്ടിട്ടു മാറിനില്ക്കുക, അതായത് സർവ്വകാമസന്ന്യാസം.[1] ഇതു പറ യാൻ വളരെ എളുപ്പവും ചെയ്യാൻ മിക്കവാറും അസാദ്ധ്യവുമാകു ന്നു. ഇരുനൂറുലക്ഷം ജനങ്ങളിൽ ഒരാൾക്കെങ്കിലും ഇതു സാധിക്കു മോ എന്നെനിക്കറിഞ്ഞുകൂടാ. മറ്റേവഴി സംസാരത്തിൽ നിമഗ്ന നായി കർമ്മരഹസ്യം മനസ്സിലാക്കുക: ഇതത്രേ കർമ്മയോഗത്തിന്റെ വഴി. ലോകയന്ത്രത്തിന്റെ ചക്രങ്ങളിൽനിന്ന് ഓടിയൊഴിയേണ്ട. അതിനുള്ളിൽ നിന്നുകൊണ്ട് കർമ്മരഹസ്യം മനസ്സിലാക്കുക. ഉള്ളിലി രുന്നു ശരിയായ കർമ്മാനുഷ്ഠാനംവഴി പുറത്തുചാടാം. ഈ യന്ത്ര ത്തിൽക്കൂടെത്തന്നെ പുറത്തേയ്ക്കു വഴിയുണ്ട്.[2]

കർമ്മം എന്തെന്നു നാമിപ്പോൾ കണ്ടു. പ്രപഞ്ചത്തിന്റെ അസ്തിവാ രത്തിന്റെ ഒരു ഭാഗമാണ് കർമ്മം: അത് സദാ നടന്നുവരികയും ചെയ്യുന്നു. ഈശ്വരനിൽ വിശ്വസിക്കുന്നവർക്ക് ഈ സംഗതി കുറേ ക്കൂടി നല്ലവണ്ണം മനസ്സിലാകും. എന്തുകൊണ്ടെന്നാൽ, നമ്മുടെ സഹായം വേണ്ടിവരുമാറ് അത്ര ശേഷി കുറഞ്ഞവനല്ല ഈശ്വരൻ എന്നവർക്കറിയാം. ഈ പ്രപഞ്ചം എന്നും നടന്നുകൊണ്ടിരിക്കുമെങ്കി ലും, നമ്മുടെ ലക്ഷ്യം സ്വാതന്ത്ര്യമാകുന്നു, സ്വാർത്ഥരാഹിത്യമാകുന്നു. ആ ലക്ഷ്യം, കർമ്മയോഗമനുസരിച്ച് കർമ്മത്തിൽക്കൂടി പ്രാപിക്കേണ്ട തുമാകുന്നു. ലോകത്തിൽ പൂർണ്ണസുഖം കൈവരുത്തുകയെന്ന ആശയമെല്ലാം മതഭ്രാന്തന്മാർക്ക്, കർമ്മത്തിലേയ്ക്കുള്ള പ്രേരക ശക്തിയെന്ന നിലയിൽ മാത്രം, കൊള്ളാം: എന്നാൽ മതഭ്രാന്ത് നന്മ യോളംതന്നെ തിന്മയും വരുത്തിക്കൂട്ടുമെന്നോർക്കണം. സ്വാതന്ത്ര്യ ത്തിനുള്ള നമ്മുടെ സഹജമായ ആഗ്രഹമല്ലാതെ കർമ്മം ചെയ്യാൻ മറ്റു പ്രേരകശക്തിയുടെ ആവശ്യമെന്ത് എന്നാണ് കർമ്മയോഗി ചോദിക്കുന്നത്. സാധാരണമനുഷ്യർക്കുള്ള സദുദ്ദേശ്യങ്ങൾക്കും അപ്പുറം കടക്കുക. "നിനക്ക് കർമ്മം ചെയ്യാൻമാത്രം അധികാരമുണ്ട്, ഫലത്തിന് ഒരിക്കലുമില്ല." ഈ തത്ത്വം മനസ്സിലാക്കാനും അതു നടപ്പിലാക്കാനും അഭ്യസിക്കാനും മനുഷ്യനു കഴിവുണ്ടെന്ന് കർമ്മ യോഗി പറയുന്നു. നന്മ ചെയ്യുക എന്ന ആശയം ഒരുവന്റെ പ്രകൃതിയുടെതന്നെ അംശമായാൽപ്പിന്നെ അയാൾ ബാഹ്യപ്രേരണക ളെ തേടുകയില്ല. നന്മ ചെയ്യുന്നതു നല്ലതാണ് എന്നുള്ളതിനാൽമാത്രം നമുക്കു നന്മ ചെയ്യാം. സ്വർഗ്ഗത്തിൽ പോകണമെന്നുദ്ദേശിച്ചുള്ള കർമ്മംപോലും ബന്ധകാരണമാണെന്നത്രേ കർമ്മയോഗി പറയുന്നത്. അത്യല്പമെങ്കിലും സ്വാർത്ഥോദ്ദേശ്യമുള്ള ഏതൊരു കർമ്മവും നമ്മെ സ്വതന്ത്രരാക്കുന്നതിനുപകരം നമ്മുടെ കാലുകൾക്കു മറ്റൊരു ചങ്ങല പണിയുകയേ ഉള്ളൂ.

അതിനാൽ, കർമ്മഫലങ്ങളെല്ലാം ത്യജിക്കുക: അവയിൽ അനാ

---

1. ഗീ. 4.20 (പു. 90, ചു. 2) 2. നിഷ്കലം നിഷ്ക്രിയം ശാന്തം (ശ്വേ. 6. 19)

സക്തനാകുക,[1] ഇതേ വഴിയുള്ളു. ഈ പ്രപഞ്ചം നാമല്ല, നാം ഈ പ്രപഞ്ചവുമല്ല: നാം യഥാർത്ഥത്തിൽ ശരീരമല്ല: യഥാർത്ഥത്തിൽ നാം കർമ്മം ചെയ്യുന്നുമില്ല – ഈ തത്ത്വം മനസ്സിലാക്കുക. നാം സദാ നിഷ്ക്രിയവും ശാന്തവുമായ ആത്മാവത്രേ.[2] നാം വല്ലതിനാലും ബദ്ധരാകേണ്ട ആവശ്യമെന്ത്? കേവലം അനാസക്തരായിരിക്കണം എന്നു പറയുന്നതെല്ലാം ശരി. എന്നാൽ അങ്ങനെയാകാനുള്ള വഴിയെ ന്ത്? സ്വാർത്ഥോദ്ദേശ്യം ലേശവുമില്ലാതെ ചെയ്യുന്ന ഓരോ സത് കർമ്മവും പുതിയ ബന്ധങ്ങളെ നിർമ്മിക്കുന്നതിനുപകരം ഇപ്പോൾ നമ്മെ ബന്ധിച്ചിരിക്കുന്ന ചങ്ങലകളുടെ ഓരോ കണ്ണി പൊട്ടിക്കുവാനുപകരിക്കും. യാതൊന്നും പകരമിച്ഛിക്കാതെ നാം ലോകത്തിലേയ്ക്കയക്കുന്ന ഓരോ മംഗളവിചാരവും അവിടെ സഞ്ചിതമായി നമ്മുടെ ചങ്ങലക്കണ്ണി ഓരോന്നായി പൊട്ടിച്ച് നമ്മെ ഉപര്യുപരി ശുദ്ധീകരിക്കുകയും, അങ്ങനെ ഒടുവിൽ നാം മനുഷ്യരിൽവെച്ചു പരമപവിത്രാത്മാക്കളായി ഭവിക്കുകയും ചെയ്യുന്നു. ഇതെല്ലാം തലയ്ക്ക് ആണിയിളകിയവരുടെ ജല്പനങ്ങളായും കേവലം അപ്രായോഗികങ്ങളായ തത്ത്വജ്ഞാനങ്ങളായും തോന്നിയേയ്ക്കാം. ഭഗവദ്ഗീതയിലെ ഉദ്ബോ ധനത്തിനെതിരായ വളരെ വാദങ്ങൾ ഞാൻ വായിച്ചിട്ടുണ്ട്: ഫലകാം ക്ഷയില്ലാതെ കർമ്മം ചെയ്യുകയേ സാദ്ധ്യമല്ലെന്ന് അനേകം പേർ പറഞ്ഞിട്ടുമുണ്ട്. പക്ഷേ അവർ, മതഭ്രാന്തിനാൽ പ്രേരിതമായിട്ടുള്ളവ യൊഴിച്ച്, നിഷ്കാമകർമ്മം ഒരിക്കലും കണ്ടിട്ടുണ്ടാവില്ല: അതുകൊണ്ടാ ണ് അവർ അങ്ങനെ അഭിപ്രായപ്പെടുന്നത്.

ഈ കർമ്മയോഗസിദ്ധാന്തം യഥാർത്ഥമായും സ്വജീവിതത്തിൽ പ്രായോഗികമാക്കിയ ഒരു മനുഷ്യനെപ്പറ്റി രണ്ടു വാക്കു പറഞ്ഞ് അവസാനിപ്പിക്കാം: അദ്ദേഹമാണ് ബുദ്ധദേവൻ. കർമ്മയോഗം എന്നെങ്കിലും പൂർണ്ണമായും അനുഷ്ഠാനത്തിൽ വരുത്തിയ ഒറ്റയൊരാൾ അദ്ദേഹമത്രേ. ബുദ്ധനൊഴികെ ലോകത്തിലുണ്ടായിട്ടുള്ള മറ്റെല്ലാ മതപ്രവാചകന്മാർക്കും, അവരെ നിഃസ്വാർത്ഥകർമ്മത്തിൽ പ്രേരിപ്പിക്കാനുള്ള ബാഹ്യപ്രേരണകൾ ഉണ്ടായിരുന്നു. ബുദ്ധനൊഴിച്ചുള്ള മതപ്രവാചകന്മാരെയെല്ലാം രണ്ടിനമായി തിരിക്കാം. ഒരു കൂട്ടർ തങ്ങൾ ഈശ്വരന്റെ അവതാരങ്ങളാണെന്നും, മറ്റേ കൂട്ടർ തങ്ങൾ ഈശ്വരന്റെ സന്ദേശവാഹകന്മാർ മാത്രമാണെന്നും പ്രസ്താവിച്ചിട്ടുള്ളവരാണ്. അവരുപയോഗിച്ച ഭാഷ എത്ര സമുന്നതമാംവണ്ണം ആദ്ധ്യാത്മികമായാലും, ഈ രണ്ടു കൂട്ടരും തങ്ങൾക്കുള്ള കർമ്മപ്രേരണ പുറമേനിന്ന് ആർജ്ജിക്കുന്നവരും പുറമേനിന്ന് പ്രതിഫലം പ്രതീക്ഷിക്കുന്നവരുമാകുന്നു. ബുദ്ധൻ ഒരു പ്രവാചകൻ മാത്രമാണ് ഈവിധം പ്രസ്താവിച്ചിട്ടുള്ളത്; 'ഈശ്വരനെപ്പറ്റിയ നിങ്ങളുടെ വിവിധ വാദങ്ങൾ അറിയുന്നതിൽ എനിക്കു താല്പര്യമില്ല. ആത്മാവിനെപ്പറ്റിയ

വിവിധ സൂക്ഷ്മസിദ്ധാന്തങ്ങൾ ചർച്ചചെയ്യുന്നതുകൊണ്ടും എന്തു പ്രയോജനം? നന്മ ചെയ്യുക, നല്ലവരായിരിക്കുക. അതു നിങ്ങളെ മുക്തിയിലേയ്ക്കും യാതൊരു സത്യവസ്തുവുണ്ടോ ആ സത്യത്തിലേയ്ക്കും നയിക്കും.' സ്വജീവിതത്തിൽ സ്വാർത്ഥോദ്ദേശങ്ങളിൽനിന്നു തികച്ചും വിമുക്തനായിരുന്നു അദ്ദേഹം: പിന്നെ, അദ്ദേഹത്തെക്കാൾ കൂടുതൽ പ്രവൃത്തി എടുത്തിട്ടുള്ളവരാരുണ്ട്! ഇങ്ങനെ എല്ലാവരിലും മേലേ അത്രയധികം ഉയർന്ന മറ്റൊരു വ്യക്തിയെ ചരിത്രത്തിൽ എവിടെയെങ്കിലും കാണിച്ചുതരിക. മനുഷ്യവർഗ്ഗം ആകെക്കൂടി, ഇത്ര ഉത്കൃഷ്ടനായ ഒരു പുരുഷന്നും ഇത്ര ഉന്നതമായ തത്ത്വശാസ്ത്രത്തിനും ഇത്ര വിസ്തൃതമായ ഭൂതാനുകമ്പയ്ക്കും ജന്മം നല്കിയിട്ടുള്ളത് ഒരിക്കൽ മാത്രമാണ്. ഏറ്റവും ഉന്നതമായ തത്ത്വശാസ്ത്രത്തിൻെറ പ്രഭാഷകനായിരുന്ന ഈ മഹാജ്ഞാനി, ഏറ്റവും എളിയ പ്രാണികളോടും അത്യഗാധമായ അനുകമ്പ കാണിച്ചിരുന്നു: അതേ സമയം, തനിക്കുവേണ്ടി യാതൊരവകാശവാദവും ഒരിക്കലും പുറപ്പെടുവിച്ചിട്ടുമില്ല. തികച്ചും നിഷ്കാമമായി കർമ്മം ചെയ്തിരുന്ന സാക്ഷാൽ ആദർശകർമ്മയോഗി അദ്ദേഹമാണ്. ഇന്നേവരെ ഭൂമുഖത്തു ജനിച്ചിട്ടുള്ളവരിൽവെച്ച് ഏറ്റവും മഹാനായി, മനുഷ്യചരിത്രം അദ്ദേഹത്തെ നമുക്കു കാണിച്ചുതരികയും ചെയ്യുന്നു. ഇന്നേവരെ ഉണ്ടായിട്ടുള്ളതിലേയ്ക്കും മഹത്തമമായ പ്രേമജ്ഞാനങ്ങളുടെ സമ്മേളനംകൊണ്ടും ആദ്ധ്യാത്മികപ്രഭാവത്തിൻെറ അഭിവ്യക്തികൊണ്ടും നിസ്തുല്യനായി അദ്ദേഹം നിലകൊള്ളുന്നു: ലോകത്തിൻെറ ആദ്യത്തെ വലിയ പരിഷ്കർത്താവും അദ്ദേഹമത്രേ. അദ്ദേഹമത്രേ ആദ്യമായി ഇപ്രകാരം പറയാൻ ധൈര്യപ്പെട്ടത്; 'വല്ല പഴയ ഗ്രന്ഥത്തിലും എഴുതിയിട്ടു ണ്ടെന്നു വെച്ച് നിങ്ങൾ ഒന്നും വിശ്വസിക്കേണ്ട. അതു നിങ്ങളുൾ പ്പെട്ട ജനതയുടെ വിശ്വാസമാണ്: ബാല്യംമുതല്ക്കേ നിങ്ങളെ വിശ്വ സിപ്പിച്ചുപോന്നിട്ടുള്ളതാണ് എന്നുവെച്ച് നിങ്ങൾ വിശ്വസിക്കേണ്ട. നിങ്ങൾ അതിനെപ്പറ്റി യുക്തിയുക്തം ആലോചിച്ച് വേണ്ടതുപോലെ വിശകലനം ചെയ്തു നിരൂപണം നടത്തിയതിനുമേൽ, അതു സകലർ ക്കും ഗുണകരമാകുമെന്നു കാണുന്നപക്ഷം വിശ്വസിക്കുക: അതു ജീവിതത്തിൽ അനുഷ്ഠിക്കുക, അങ്ങനെ അനുഷ്ഠിക്കാൻ മറ്റുള്ള വരെ സഹായിക്കയും, ചെയ്യുക.' ധനത്തിനോ യശസ്സിനോ മറ്റെന്തിനെങ്കിലുമോ അല്ലാതെ കേവലം നിഷ്കാമമായി കർമ്മം ചെയ്യുന്നതാരോ, അയാളത്രേ ഉത്തമമായി കർമ്മം ചെയ്യുന്നത്. അതിനൊരാൾക്കു കഴിവുണ്ടാകുമ്പോൾ അയാൾ ബുദ്ധനായിത്തീരും. ലോകത്തിൻെറ പ്രകൃതം മാറ്റിമറിക്കാൻ തക്കരീതിയിൽ കർമ്മം ചെയ്യാനുള്ള ശക്തിയും അയാളിൽനിന്നുളവാകും. ഇങ്ങനെയുള്ള മനുഷ്യൻ കർമ്മയോഗത്തിൻെറ സാക്ഷാൽ പരമോച്ചമായ ആദർശത്തെ പ്രതിനിധാനം ചെയ്യുന്നു.

## അദ്ധ്യായം ഒമ്പത്

## കർമ്മവും അതിൻെറ മർമ്മവും[1]

ജീവിതത്തിൽ ഞാൻ പഠിച്ച ഏറ്റവും വലിയ പാഠങ്ങളിൽ ഒന്ന്, കർമ്മത്തിൻെറ ഉപേയത്തിനെന്നപോലെ ഉപായത്തിനും തുല്യപ്രാധാന്യം കല്പിക്കണമെന്നുള്ളതാകുന്നു. ഒരു മഹാപുരുഷനിൽ[2]നിന്നാണ് ഞാനിതു പഠിച്ചത്; അദ്ദേഹത്തിൻെറ ജീവിതം തന്നെ ഈ മഹാതത്ത്വത്തിൻെറ പ്രായോഗിക ദൃഷ്ടാന്തവുമായിരുന്നു. ഈ ഒരു തത്ത്വത്തിൽനിന്ന് പല വലിയ പാഠങ്ങളും ഞാൻ എന്നും പഠിച്ചുകൊണ്ടിരിക്കുന്നു. വിജയത്തിൻെറ സമസ്തരഹസ്യവും ഇതിൽ – ഉപേയത്തിലോളംതന്നെ ഉപായത്തിലും ശ്രദ്ധിക്കണമെന്ന ഈ തത്ത്വത്തിൽ – അടങ്ങിയിരിക്കുന്നതായി എനിക്കു തോന്നുന്നു.

ലക്ഷ്യം നമ്മെ അത്രവളരെ ആകർഷിക്കുന്നു, അത് അത്രയ ധികം മനോജ്ഞവും വ്യാമോഹകവുമായി നമുക്കു തോന്നുന്നു, നമ്മുടെ മനശ്ചക്രവാളത്തിൽ അത് അത്ര വലിപ്പം വെയ്ക്കുന്നു എന്ന കാരണത്താൽ നാം വിശദാംശങ്ങളെ പാടെ വിസ്മരിച്ചു പോകു ന്നു. ഇതാണ് ജീവിതത്തിലെ വലിയ വൈകല്യം.

എന്നാൽ പരാജയം പിണയുമ്പോഴൊക്കെ നാം അതിനെക്കുറിച്ച് നിരൂപണബുദ്ധ്യാ വിശകലനം ചെയ്തുനോക്കിയാൽ തൊണ്ണൂറ്റൊ മ്പതു ശതമാനം ദൃഷ്ടാന്തങ്ങളിലും ഉപായത്തെ ശ്രദ്ധിക്കാതിരുന്ന താണ് പരാജയകാരണമെന്നു കാണാം. ഉപായത്തിനു വെടിപ്പും ഉറപ്പും വരുത്തുന്നതിൽ തക്ക ശ്രദ്ധ പതിപ്പിക്കുകയാണ് നാം വേ ണ്ടത്. ഉപായം ശരിയായാൽ ഉപേയം താനേ വരണം. കാരണമാണ് കാര്യത്തെ ജനിപ്പിക്കുന്നതെന്നു നാം വിസ്മരിക്കുന്നു. കാര്യം താനേ ഉണ്ടാവാൻ നിവൃത്തിയില്ല. കാരണം പര്യാപ്തവും ഉചിതവും ശക്തിമ ത്തുമല്ലെങ്കിൽ കാര്യമുണ്ടാവില്ല. ലക്ഷ്യം തിരഞ്ഞെടുത്ത് അതിനു ചിതമായ മാർഗ്ഗം തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽപ്പിന്നെ നമുക്കു ലക്ഷ്യത്തെ മിക്കവാറും വിസ്മരിക്കാം. എന്തെന്നാൽ മാർഗ്ഗം കോട്ട മറ്റതായാൽ ലക്ഷ്യപ്രാപ്തി പിന്നാലെയുണ്ടാകുമെന്നു നമുക്കുറപ്പുണ്ട്. കാരണമുള്ളേടത്തു കാര്യത്തെച്ചൊല്ലി ബുദ്ധിമുട്ടാനില്ല: കാര്യം ഉണ്ടാ യേ മതിയാവൂ. നാം കാരണത്തെ ശ്രദ്ധിച്ചുകൊണ്ടാൽ കാര്യം സ്വയം ശ്രദ്ധിച്ചുകൊള്ളും. ലക്ഷ്യത്തിൻെറ സാക്ഷാത്കാരമാണ് കാര്യം. അതിനുള്ള മാർഗ്ഗമാണ് കാരണം. അതിനാൽ മാർഗ്ഗം ശരിയാ ക്കുന്നതിൽ ശ്രദ്ധിക്കുകയത്രേ ജീവിതവിജയത്തിൻെറ മഹത്തായ രഹസ്യം. ഇതേപ്പറ്റി ഗീതയിലും

1. 1900 ജനുവരി 4 –ന് കാലിഫോർണിയയിൽ ലോസ് ഏഞ്ചൽസിൽ വെച്ചു ചെയ്ത പ്രസംഗം

2. പവഹാരിബാബ.

പ്രസ്താവിച്ചിട്ടുണ്ട്.[1] നമുക്ക് കർമ്മം ചെയ്യേണ്ടതുണ്ട്: നമ്മുടെ സകല ശക്തികളുമുപയോഗിച്ചു നിരന്തരം കർമ്മത്തിലേർപ്പെടണം: ചെയ്യുന്ന പ്രവൃത്തി എന്തായാലും, നമ്മുടെ മുഴുവൻ മനസ്സും അതിൽ വ്യാപരിക്കണം: അതേസമയം നാം ആസക്തരായിരിക്കരുത്: അതായത്, മറ്റൊരു ചിന്തയും നമ്മെ ആ കർമ്മത്തിൽനിന്നു മറ്റു വഴിക്കു വലിക്കരുത്: എങ്കിലും നമുക്കു വേണമെന്നുള്ളപ്പോൾ ആ കർമ്മം ഉപേക്ഷിച്ചു പോകാനും കഴിയണം - ഇതു നാം ഗീതയിൽ നിന്നു പഠിക്കുന്നു.

നമ്മുടെ ജീവിതം പരീക്ഷിച്ചാൽ ദുഃഖത്തിൻെറ ഏറ്റവും വലിയ നിദാനമായി കാണുന്നതിതാണ്; നാം ഒരു സമാരംഭത്തിലേർപ്പെടുകയും നമ്മുടെ മുഴുവൻ ശക്തിയും അതിലർപ്പിക്കുകയും ചെയ്യുന്നു: ഒരുപക്ഷേ, അതൊരു പരാജയമായിത്തീരുന്നു: എങ്കിലും അതുപേക്ഷിക്കാൻ നമുക്കു സാധിക്കുന്നില്ല. അതു നമ്മെ പീഡിപ്പിക്കുന്നുണ്ടെന്നും അതിനോട് ഇനിയും ഒട്ടിപ്പിടിച്ചു കിടക്കുന്നത് കൂടുതൽ ദുഃഖത്തിനേ ഇടയാക്കുകയുള്ളുവെന്നും നമുക്കറിയാം. എന്നിട്ടും അതിനെ വിട്ടുപിരിയാൻ നാം ശക്തരല്ല. തേനീച്ച തേൻ കുടിക്കാൻ വന്നു: പക്ഷേ അതിൻെറ കാലുകൾ തേൻകുടത്തിലൊട്ടിപ്പോയി: അതിനാൽ അതിനു വിട്ടുപോകാൻ വയ്യാതായി. വീണ്ടും വീണ്ടും നാം ഈ അവസ്ഥയിൽ പെടുന്നതായി അനുഭവപ്പെടുന്നു. ജീവിതത്തിൻെറ രഹസ്യം മുഴുവൻ അവിടെയാണ്. നാം എന്തിനിവിടെ വന്നു? നാം തേൻ കുടിക്കാൻ ഇവിടെ വന്നു: എന്നാൽ നമ്മുടെ കൈകാലുകൾ അതിൽ ഒട്ടിപ്പോയതായി നാം കാണുന്നു. നാം വന്നതു പിടിക്കാനാണെങ്കിലും നാം പിടിക്കപ്പെടുന്നു. നാം ആസ്വദി ക്കാൻ വന്നു: പക്ഷേ നാം ആസ്വദിക്കപ്പെടുന്നു. നാം ഭരിക്കാൻ വന്നു: എന്നാൽ നാം ഭരിക്കപ്പെടുന്നു. നാം പ്രവർത്തിക്കാൻ വന്നു: എങ്കിലും നാം പ്രവർത്തിക്കപ്പെടുന്നു. എല്ലായ്പോഴും ഇതാണ് നാം കാണുന്നത്. ജീവിതത്തിൽ സർവ്വത്ര ഇതുതന്നെ നടക്കുന്നു. അന്യമനസ്സുകളുടെമേൽ പ്രവർത്തിക്കാനാണ് നാം സദാ ശ്രമിക്കുന്നത്. നാം ജീവിതത്തിലെ സുഖങ്ങളെ ആസ്വദിക്കാനാഗ്രഹിക്കുന്നു: എന്നാൽ അവ നമ്മുടെ ഓജസ്സിനെ കരണ്ടുതിന്നുന്നു. പ്രകൃതിയിൽ നിന്ന് ഉള്ളതെല്ലാം കരസ്ഥമാക്കാൻ നാം ആഗ്രഹിക്കുന്നു: എന്നാൽ അവസാനം പ്രകൃതി നമ്മിൽനിന്ന് ഉള്ളതെല്ലാം അപഹരിച്ച് നിർവ്വീര്യമാക്കി നമ്മെ എറിഞ്ഞുകളയുന്നതായി കാണുന്നു.[2]

1. പു. 14. ചു. 1 നോക്കുക. (ഗീ. 2. 47)

2. ഭോഗാ ന ഭുക്താ വയമേവ ഭുക്താസ്തപോ ന തപ്തം വയമേവ തപ്താഃ
കാലോ ന യാതോ വയമേവ യാതാഃ തൃഷ്ണാ ന ജീർണ്ണാ വയമേവ
ജീർണ്ണാഃ. (വൈ. ശ. 7)

ഭോഗങ്ങളെ നാം ഭുജിച്ചില്ല. ഭോഗങ്ങൾ നമ്മെ ഭുജിക്കുകയാണ് ചെയ്തത്. തപസ്സു തപ്തമായില്ല (ചെയ്തില്ല) നമ്മൾ തപ്തന്മാർ (ദുഃഖികൾ) ആയതേ ഉള്ളു. കാലമെങ്ങും പോയില്ല. നാം മാത്രം പോയ്ക്കഴിഞ്ഞു തൃഷ്ണകൾ ജീർണ്ണിച്ചിട്ടില്ല. നമ്മൾതന്നെയാണ് ജീർണ്ണിച്ചത്.

കാര്യസ്ഥിതി ഇങ്ങനെയല്ലായിരുന്നെങ്കിൽ ജീവിതം ആദ്യന്തം അവിച്ഛിന്നമായ സൂര്യപ്രകാശംതന്നെയായേനെ. എങ്കിലും സാരമില്ല! ജീവിതത്തിൽ എത്രതന്നെ ജയാപജയങ്ങളുണ്ടായാലും സന്തോഷ സന്താപങ്ങളുണ്ടായാലും നാം പിടികൊടുക്കാഞ്ഞാൽ മാത്രം മതി, ജീവിതം തുടർച്ചയായ സൂര്യപ്രകാശമാവും.

ദുഃഖത്തിൻെറ ഏക നിദാനം ഇതാണ്; നാം സക്തന്മാരാണ്, നാം പിടിയിൽ പെടുന്നു. അതിനാൽ ഗീത പറയുന്നു; നിരന്തരം കർമ്മം ചെയ്യുക: കർമ്മം ചെയ്യുക. പക്ഷേ നിസ്സംഗനായിരിക്കുക, പിടിക്കപ്പെടാതിരിക്കുക, ഏതൊരു വസ്തുവും, നിങ്ങൾക്ക് എത്ര പ്രിയപ്പെട്ടതായാലും ശരി, അതിനുവേണ്ടി മനസ്സ് എത്ര വ്യാകുലപ്പെട്ടാലും ശരി, അതുപേക്ഷിക്കേണ്ടിവന്നാൽ എത്ര ഹൃദയവേദന തോന്നുമെങ്കിലും ശരി, അതിൽനിന്ന് മനസ്സിനെ നിസ്സംഗമാക്കാൻവേണ്ട ശക്തി സ്വയം കരുതിവെച്ചുകൊള്ളുക: എപ്പോൾ വേണമെങ്കിലും അതിനെ ഉപേക്ഷിക്കാൻ വേണ്ട ശക്തി കരുതിവെച്ചുകൊള്ളുക. ദുർബ്ബലന്മാർക്ക് ഇവിടെ സ്ഥാനമില്ല – ഈ ജീവിതത്തിലും മറ്റേതു ജീവിതത്തിലുമില്ല.[1] ദൗർബ്ബല്യം അടിമത്തത്തിലേയ്ക്കു നയിക്കുന്നു. ദൗർബ്ബല്യം കായികവും മാനസികവുമായ എല്ലാത്തരം കഷ്ടപ്പാടുകളിലേയ്ക്കും നയിക്കുന്നു. ദൗർബ്ബല്യം മരണമാകുന്നു. നമുക്കു ചുറ്റും അനേകായിരം അണുജീവികളുണ്ട്: എന്നാൽ നാം ബലഹീനരായിത്തീരുന്നതുവരെ, നമ്മുടെ ശരീരം അവയെ കൈക്കൊള്ളാൻ ഉന്മുഖമാകുന്നതുവരെ, അവയ്ക്കു നമ്മെ ഉപദ്രവിക്കാൻ വയ്യ. ലക്ഷോപലക്ഷം ദുഃഖാണുജീവികൾ നമുക്കു ചുറ്റും ചരിക്കുന്നുണ്ടാവാം. സാരമില്ല, അവ നമ്മെ സമീപിക്കാൻ ധൈര്യപ്പെടുകയില്ല: നമ്മുടെ മനസ്സ് ദുർബ്ബലമാകുന്നിടംവരെ നമ്മുടെമേൽ പിടിയുറപ്പിക്കുവാൻ അവ ശക്തങ്ങളല്ല. ഇതാണ് അതിപ്രധാനമായ വസ്തുത. ബലമാണ് ജീവിതം, ദൗർബ്ബല്യം മരണവും. ബലമാണ് സന്തുഷ്ടി, നിത്യവും അമൃതവുമായ ജീവിതം. ദൗർബ്ബല്യം നിരന്തരമായ ക്ലേശവും ദുഃഖവു മാകുന്നു. ദൗർബ്ബല്യം മരണംതന്നെയാകുന്നു.

ആസക്തിയാണ് ഇന്നു നമ്മുടെ സുഖങ്ങളുടെയെല്ലാം ഉറവിടം. നാം നമ്മുടെ സ്നേഹിതരിലും ബന്ധുക്കളിലും ആസക്തരാണ്: നാം നമ്മുടെ ബുദ്ധിപരവും ആദ്ധ്യാത്മികവുമായ പ്രവൃത്തികളിൽ ആസക്തരാണ്. നാം ബാഹ്യവസ്തുക്കളിൽ ആസക്തരാണ്, തത്ഫലമായി അവയിൽനിന്ന് നമുക്കു സുഖം ലഭിക്കുന്നു. ഇനി, ദുഃഖമുണ്ടാക്കുന്നതും ഈ ആസക്തിയല്ലാതെ മറ്റെന്താണ്? ആനന്ദം നേടുവാൻ നാം ആസക്തിയെ കൈവെടിയേണ്ടിയിരിക്കുന്നു. ഇച്ഛാനുസാരം അനാസക്തരാകാനുള്ള കഴിവു നമുക്കുണ്ടായിരുന്നെങ്കിൽ ഒരു ദുഃഖവും നമ്മെ ബാധിക്കുമായിരുന്നില്ല. തൻെറ സകല ശക്തികളോടും കൂടി ഒരു വസ്തുവിൽ സക്തനാകുവാനുള്ള കഴിവിനോടൊപ്പംതന്നെ

1. നായമാത്മാ ബലഹീനേന ലഭ്യഃ (മു. 3.2.4)

വേണ്ടിവരുമ്പോൾ അതിൽ അനാസക്തനാകുവാനുള്ള കഴിവും യാതൊരു മനുഷ്യനുണ്ടോ, അയാൾക്കുമാത്രമേ പ്രകൃതിയെ ഉത്തമ മായവിധം പ്രയോജനപ്പെടുത്താൻ സാധിക്കൂ. ആസക്തനാകാൻ വേണ്ടത്ര കഴിവുതന്നെ അനാസക്തനാകാനും വേണമെന്നുള്ളതി ലാണ് ബുദ്ധിമുട്ട്. ഒന്നിലും ആകർഷണം തോന്നാത്ത മനുഷ്യരുണ്ട്. അവർക്കു സ്നേഹിക്കാൻ കഴിവില്ല: അവർ കഠിനഹൃദയരും സഹതാപ ശൂന്യരുമാണ്. അവർ ജീവിതത്തിലെ മിക്ക കഷ്ടപ്പാടുകളിൽനിന്നും വിട്ടുനില്ക്കുന്നു. ചുമർ ഒരിക്കലും സ്നേഹിക്കുന്നില്ല, ഒരിക്കലും ഉപദ്രവിക്കപ്പെടുന്നുമില്ല. പക്ഷേ എത്രയായാലും അതൊരു ചുമർ മാത്രം. തീർച്ചയായും ഒരു ചുമരായിരിക്കുന്നതിനേക്കാൾ നല്ലത് ആസക്തനാവുകയും പിടിക്കപ്പെടുകയുമാണ്. അതിനാൽ, ജീവിത ത്തിലെ മിക്ക ദുഃഖങ്ങളിൽ നിന്നും ഒഴിഞ്ഞുനില്ക്കുന്ന, ഒരിക്കലും സ്നേഹിക്കാത്ത, കല്ലു പോലെ കഠിനനായ മനുഷ്യൻ ജീവിതത്തിലെ സുഖങ്ങളിൽനിന്നും ഒഴിച്ചുനിർത്തപ്പെടുന്നു. അതു നമുക്കു വേണ്ട, അതു ദൗർബ്ബല്യമാണ്, മരണമാണ്. ദൗർബ്ബല്യം ഒരിക്കലും അറി യാത്ത, ദുഃഖം ഒരിക്കലും അനുഭവിക്കാത്ത, ജീവാത്മാവ് ഇനിയും ഉണർന്നിട്ടില്ല. അതൊരു അലിവില്ലാത്ത കഠിനാവസ്ഥയാണ്: അത് നമുക്കു വേണ്ട.

അതേസമയം, സ്നേഹിക്കാനുള്ള ഈ ഉൽക്കടശക്തി, ആസക്ത നാകാനുള്ള ഈ ഗംഭീരമായ കഴിവുമാത്രം പോരാ നമുക്ക്. ഒരൊറ്റ ലക്ഷ്യത്തിൽ നമ്മുടെ എല്ലാ ആത്മശക്തികളേയും ക്ഷേപിക്കാനുള്ള ത്രാണി, മറ്റാത്മാക്കൾക്കുവേണ്ടി സ്വയം നാശംവരിക്കാനുള്ള കഴിവു മാത്രമല്ല നമുക്കു വേണ്ടത്. അതു ദേവന്മാർക്കുള്ള കഴിവാകുന്നു: നമുക്ക് ദേവന്മാരേക്കാളും ഉയരേണ്ടതുണ്ട്. തികവുറ്റ മനുഷ്യന്ന് തൻെറ എല്ലാ ആത്മശക്തികളേയും പ്രേമഭാജനമായ ആ ഒരൊറ്റ ലക്ഷ്യത്തിൽ അർപ്പിക്കാൻ കഴിയും: എന്നിട്ട് അനാസക്തനായിരി ക്കാനും കഴിയും. ഇതെങ്ങനെ സാധിക്കുന്നു? (അതിന്) ഇനിയൊരു രഹസ്യംകൂടി മനസ്സിലാക്കാനുണ്ട്.

യാചകന് ഒരിക്കലും തുഷ്ടിയില്ല. വല്ലവരും അനുകമ്പയും അവ ജ്ഞയും കലർന്ന മനോഭാവത്തോടെ - യാചകൻ താണ തരക്കാരനാ ണെന്ന ഭാവമെങ്കിലും തീർച്ചയായും അതിൻെറ പിന്നിൽ ഉണ്ടായിരി ക്കും - നുള്ളിക്കൊടുക്കുന്നതാണ് യാചകന് കിട്ടുക. യഥാർത്ഥത്തിൽ സുഖത്തോടെയല്ല അയാൾ അതനുഭവിക്കുന്നത്.

നാമെല്ലാം യാചകന്മാരാണ്. എന്തു ചെയ്താലും അതിനൊക്കെ നമുക്കൊരു പ്രതിഫലം വേണം. നാമെല്ലാം കച്ചവടക്കാരാണ്. നാം ജീവിതംകൊണ്ടു കച്ചവടം നടത്തുന്നു, മതംകൊണ്ടു കച്ചവടം നട ത്തുന്നു. കഷ്ടമെന്നു പറയട്ടെ, പ്രേമത്തേയും നാം ഒരു കച്ചവട സാധനമാക്കിയിരിക്കുന്നു.[1]

നിങ്ങൾ കച്ചവടത്തിനാണ് വന്നിരിക്കുന്നതെങ്കിൽ, ഇതൊരു

1. മിഥോ ഭജന്തി യേ സഖ്യഃ സ്വാർത്ഥൈകാന്തോദ്യമാ ഹിതേ
ന തത്ര സൗഹൃദം ധർമ്മഃ സ്വാർത്ഥാർത്ഥം തദ്ധി നാന്യഥാ.

കൊള്ളലിൻേറയും കൊടുക്കലിൻേറയും കാര്യമാണെങ്കിൽ, ജീവിതം ഒരു ക്രയവിക്രയകാര്യമാണെങ്കിൽ, ക്രയവിക്രയത്തിൻെറ നിയമങ്ങൾക്കു വഴിപ്പെട്ടുകൊള്ളുക. അതിനു നല്ല കാലവും ചീത്തക്കാലവുമുണ്ട്: വിലയ്ക്ക് ഏറ്റിറക്കങ്ങൾ വന്നുകൊണ്ടിരിക്കും. എപ്പോഴും ഒരു തകർച്ച പ്രതീക്ഷിച്ചു കഴിയുകയും വേണം. അതു കണ്ണാടിയിൽ നോക്കുന്നതുപോലെയാണ്. നിങ്ങളുടെ മുഖം ഉള്ളതുപോലെ അവിടെ പ്രതിഫലിക്കും. നിങ്ങൾ 'കൊഞ്ഞനം' കാണിച്ചാൽ കണ്ണാടി യിൽ അതു കാണും. നിങ്ങൾ ചിരിച്ചാൽ കണ്ണാടിക്കകത്തും ചിരിയു ണ്ടാവും. ഇതാണ് ക്രയ വിക്രയം, കൊള്ളലും കൊടുക്കലും.

നാം പിടിയിൽപ്പെട്ടുപോകുന്നു: എങ്ങനെ? നാം കൊടുക്കുന്നതല്ല നമ്മെ പിടിക്കുന്നത്. പിന്നെയോ, കൊടുത്തതിനുപകരം പ്രതീക്ഷിക്കുന്നത്. നമ്മുടെ സ്നേഹത്തിനു പകരം നമുക്കു ദുഃഖമാണ് ലഭിക്കുക. നാം സ്നേഹിക്കുന്നു എന്ന വസ്തുതയല്ല ഈ ദുഃഖമുണ്ടാകുന്നത്. പിന്നെയോ, നാം പകരം സ്നേഹം ആവശ്യപ്പെടുന്നു എന്നുള്ളത്. 'ആവശ്യം' ഒന്നുമില്ലാത്തിടത്ത് ദുഃഖവുമില്ല. ആഗ്രഹം, ആവശ്യം, ആണ് സമസ്തദുഃഖങ്ങളുടേയും ജനയിതാവ്. ആഗ്രഹങ്ങൾ ജയാപജയനിയമങ്ങൾക്കു വിധേയമാണ്. കാമങ്ങൾ ദുഃഖത്തെ ജനിപ്പിച്ചേ തീരൂ.

അതിനാൽ യഥാർത്ഥവിജയത്തിൻെറ, യഥാർത്ഥമായ സുഖലബ്ധിയുടെ, മർമ്മം ഇതാണ്; പ്രതിഫലമാവശ്യപ്പെടാത്ത, തികച്ചും നിഃസ്വാർത്ഥനായ, മനുഷ്യന്നുള്ളതാകുന്നു ഏറ്റവും വലിയ വിജയം. ഇതൊരു വിരോധാഭാസംപോലെ തോന്നും. ജീവിതത്തിൽ നിഃസ്വാർത്ഥതയുള്ള മനുഷ്യരെല്ലാം വഞ്ചിക്കപ്പെടുന്നതായും ദ്രോഹിക്കപ്പെടുന്നതായും കാണുന്നില്ലേ? പുറം കാഴ്ചയിൽ അങ്ങനെതന്നെ. "ക്രിസ്തു സ്വാർത്ഥരഹിതനായിരുന്നു: എങ്കിലും അദ്ദേഹം ക്രൂശിക്കപ്പെട്ടു." ശരിതന്നെ. എന്നാൽ, അദ്ദേഹത്തിൻെറ സ്വാർത്ഥരാഹിത്യം ഒരു മഹാവിജയത്തിൻെറ - ലക്ഷോപലക്ഷം ജീവിതങ്ങൾ യഥാർത്ഥ വിജയത്താൽ അനുഗൃഹീതവും സഫലീകൃതവുമായിട്ടുള്ളതിൻെറ - നിദാനമാണെന്ന് നമുക്കറിയാം.

യാതൊന്നും ആവശ്യപ്പെടരുത്: പ്രതിഫലമായി യാതൊന്നും ആഗ്രഹിക്കരുത്. നിങ്ങൾക്കുള്ളതു കൊടുക്കുക. അതു നിങ്ങളുടെ അടുക്കലേയ്ക്കുതന്നെ മടങ്ങിവരും: എന്നാൽ, അതേപ്പറ്റി ഇപ്പോൾ

---

ഭജന്ത്യഭജതോ യേ വൈ കരുണാഃ പിതരോ യഥാ

ധർമ്മോ നിരപവാദോഽത്ര സൗഹൃദം ച സുമധ്യമാഃ (ഭാ. 10. 32.17. 18)

അല്ലയോ തോഴിമാരേ, അന്യോന്യം ഭജിക്കുന്നവർ തൻകാര്യം ഒന്നുമാത്രം നേടാൻ നോക്കുന്നവരാണ്. അവിടെ സൗഹൃദമെന്ന ധർമ്മമില്ല, വെറും സ്വാർത്ഥത്തിനുമാത്രമാണത്. മറ്റൊന്നിനുമല്ല. ഇങ്ങോട്ടു ഭജിക്കാത്തവരേയും കരുണയോടെ അങ്ങോട്ടു ഭജിക്കുന്ന ചിലരുണ്ട്. മാതാപിതാക്കന്മാരെപ്പോലെയുള്ളവർ അവിടെയുള്ളതു നിർദ്ദോഷമായ ധർമ്മംതന്നെയാണ്. അല്ലയോ സുന്ദരികളേ, അതു സൗഹൃദവുമാണ്.

ചിന്തിക്കുകയേ അരുത്. ആയിരം മടങ്ങായി അതു തിരിച്ചുവരും, എന്നാൽ നിങ്ങളുടെ ശ്രദ്ധ അതിലായിരിക്കരുത്. കൊടുക്കാനുള്ള കഴിവു നേടുകയും കൊടുക്കുകയും ചെയ്യുക. അതോടെ അതവസാനിക്കട്ടെ. ജീവിതം മുഴുവനും കൊടുക്കലാണെന്നും പ്രകൃതി നിങ്ങളെക്കൊണ്ടു ബലാൽ കൊടുപ്പിക്കുമെന്നും മനസ്സിലാക്കുക. അതുകൊണ്ട്, മനസ്സാലെ കൊടുത്തേക്കുക. നേരത്തേയോ താമസിച്ചോ എല്ലാം നിങ്ങൾക്ക് ഉപേക്ഷിക്കേണ്ടിവരും. സ്വരൂപിച്ചുകൂട്ടുവാനായി നിങ്ങൾ ജീവിതം കൈക്കൊള്ളുന്നു. ഇറുക്കിയ മുഷ്ടിയോടെ നിങ്ങൾ പിടിച്ചെടുക്കാൻ ആഗ്രഹിക്കുന്നു. എന്നാൽ, പ്രകൃതി നിങ്ങ ളുടെ കഴുത്തിനു ഞെക്കിപ്പിടിച്ച് നിങ്ങളുടെ മുഷ്ടി വിടർത്തുന്നു. ഇഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും നിങ്ങൾ കൊടുത്തേ മതിയാവൂ. 'ഞാൻ കൊടുക്കില്ല' എന്നു പറയുന്ന നിമിഷത്തിൽ നിങ്ങളുടെ മുതുകത്ത് അടി വീഴുന്നു. നിങ്ങൾക്കു മുറിവേല്ക്കുന്നു. ഒടുവിൽ സകലതും ഉപേക്ഷിക്കാൻ നിർബ്ബദ്ധരാകാത്ത ആരുമില്ല. മനുഷ്യൻ ഈ നിയമത്തിന്നെതിരെ എത്രമാത്രം പ്രവർത്തിക്കുന്നുവോ അത്ര മാത്രം അയാൾക്കു ദുഃഖാനുഭവവും വർദ്ധിക്കുന്നു. ഉപേക്ഷിക്കാ നുള്ള ധൈര്യമില്ലായ്മയാണ്, പ്രകൃതിയുടെ ഈ ഉന്നതമായ അവകാശവാദത്തിനു വഴങ്ങിക്കൊടുക്കാൻ വേണ്ടത്ര ആത്മാർപ്പണബുദ്ധിയില്ലാത്തതാണ്, നമ്മുടെ ദുഃഖാനുഭവങ്ങളുടെ ഹേതു. കാടു പൊയ്പോയി, പക്ഷേ, പകരം നമുക്കു ചൂടു (വിറക്) കിട്ടുന്നു. സൂര്യൻ സമുദ്രത്തിൽനിന്ന് വെള്ളം വലിച്ചെടുക്കുന്നു, മഴയായി മടക്കിക്കൊടുക്കാൻ മാത്രം. മേടിക്കാനും കൊടുക്കാനുമുള്ള ഒരു യന്ത്രമാണ് നിങ്ങൾ. നിങ്ങൾ എടുക്കുന്നത്, കൊടുക്കാൻമാത്രം. അതിനാൽ, പ്രതിഫലമൊന്നും ആവശ്യപ്പെടരുത്. എന്നാൽ, എത്രയധികം നിങ്ങൾ കൊടുക്കുന്നുവോ അത്ര സമൃദ്ധിയായിട്ടായിരിക്കും നിങ്ങൾക്കു തിരിച്ചുകിട്ടുന്നതും. എത്ര വേഗം ഈ മുറിയിലുള്ള വായു അവിടെ നിന്നു ബഹിഷ്കരിക്കാൻ കഴിയുമോ അത്ര വേഗംതന്നെ വെളിയിൽ നിന്ന് വായു അതിലേയ്ക്കു പ്രവഹിക്കുകയും ചെയ്യും. മുറിയുടെ വാതിലുകളും മറ്റെല്ലാ പഴുതുകളും അടച്ചിട്ടാൽ അകത്തെ വായു അവിടെത്തന്നെ നില്ക്കും. വെളിയിലെ വായു ഉള്ളിലേയ്ക്കു കടക്കില്ലെന്നുമാത്രമല്ല, ഉള്ളിലെ വായു കെട്ടിനിന്നു ദുഷിച്ച് വിഷമയമായിത്തീരുകയും ചെയ്യും. നദി, അതിലെ ജലം നിരന്തരം സമുദ്രത്തിലേയ്ക്കു തള്ളിവിടുംതോറും, നിറഞ്ഞുകൊണ്ടിരിക്കുന്നു. സമുദ്രത്തിലേയ്ക്കുള്ള വാതിൽ ബന്ധിക്കരുത്: അതു ചെയ്യുന്ന നിമിഷത്തിൽ മരണം നിങ്ങളെ പിടികൂടും.

അതിനാൽ, യാചകനാകരുത്: അനാസക്തനാവുക. ജീവിതത്തിലെ ഏറ്റവും പ്രയാസമുള്ള കൃത്യം ഇതാണ്. മാർഗ്ഗമദ്ധ്യത്തിലെ അപകടങ്ങൾ നിങ്ങൾ കണക്കാക്കിയിട്ടില്ല. പ്രയാസങ്ങളെക്കുറിച്ചു ബുദ്ധി കൊണ്ട് ഓർത്തറിഞ്ഞാലും അനുഭവത്തിൽ വരുന്നതുവരെ നാം അവയെ യഥാർത്ഥത്തിൽ അറിയുന്നില്ല. ഒരുദ്യാനത്തിൻെറ സാമാന്യ വീക്ഷണം അകലെ നിന്നാലും കിട്ടാം. പക്ഷേ, അതുകൊണ്ടായോ? നാം അതിനെ

ആസ്വദിക്കുന്നതും യഥാർത്ഥത്തിൽ അറിയുന്നതും അതിനുള്ളിൽ കടക്കുമ്പോഴാണ്. നമ്മുടെ ഓരോ ശ്രമവും പരാജയ പ്പെട്ടാലും, പരിക്കുകളേറ്റു രക്തമൊഴുകിയാലും, ചീന്തിക്കീറപ്പെടു ന്നതായി തോന്നിയാലും, ഏതവസ്ഥയിലും നമ്മുടെ ഹൃദയധൈര്യം കൈവിടാതെ കാക്കേണ്ടിയിരിക്കുന്നു.[1] ഈ പ്രയാസങ്ങൾക്കെല്ലാ മിടയ്ക്കും നാം നമ്മുടെ ഈശ്വരഭാവത്തെ ബലാൽ പ്രകടിപ്പിക്കേണ്ടി യിരിക്കുന്നു. പ്രകൃതി നമ്മെ പ്രതികാരത്തിന്നു പ്രേരിപ്പിക്കും: അടിക്ക് അടിയും ചതിക്കു ചതിയും കളവിനു കളവും പ്രയോഗിക്കാൻ, നമുക്കുള്ള സർവ്വശക്തിയുമുപയോഗിച്ചു തിരിച്ചടിക്കാൻ നമ്മോടാ വശ്യപ്പെടും. അപ്പോൾ തിരിച്ചടിക്കാതിരിക്കാൻ ആത്മനിയന്ത്രണം പാലിക്കാൻ, അനാസക്തനായിരിക്കാൻ, ദേവാതീതമായ ഒരു ശക്തി നമുക്കാവശ്യമുണ്ട്.

നിസ്സംഗരായിരിക്കണമെന്നുള്ള നിശ്ചയം നാം ഓരോ ദിവസവും പുതുക്കുന്നു. പിന്നോക്കം നോക്കി, കഴിഞ്ഞ കാലത്ത് നമ്മുടെ പ്രേമത്തിന്നും മമതയ്ക്കും പാത്രമായിരുന്ന വസ്തുക്കളെ നിരീക്ഷിക്കു മ്പോൾ അവയോരോന്നും നമ്മെ എത്രമാത്രം കഷ്ടപ്പെടുത്തി എന്ന് നാം ഓർക്കുന്നു. 'പ്രേമം' കാരണം നാം നൈരാശ്യഗർത്തത്തിൻെറ അടിത്തട്ടുവരെയും പോയി! നാം മറ്റുള്ളവരുടെ കയ്യിൽ വെറും അടിമകളായിത്തീർന്നു: നാം കീഴോട്ടു കീഴോട്ടു വലിച്ചാഴ്ത്തപ്പെട്ടു! അപ്പോൾ നാം ഒരു പുതുനിശ്ചയം ചെയ്യുന്നു; "ഇനിമേൽ ഞാൻതന്നെ എൻെറ നാഥൻ: ഇനിമേൽ ഞാൻ ആത്മനിയന്ത്രണം പാലിക്കും." പക്ഷേ, നമ്മുടെ പരീക്ഷണഘട്ടം വരുന്നു: പഴയ കഥതന്നെ ആവർ ത്തിക്കയും ചെയ്യുന്നു! വീണ്ടും ജീവാത്മാവു കുരുക്കിൽപ്പെട്ട് പുറത്തുകടക്കാൻ കഴിവില്ലാതെ കുഴങ്ങുന്നു. പക്ഷി വലയിൽ അക പ്പെട്ടുകിടന്നു പിടയ്ക്കുകയും ചിറകിട്ടടിക്കുകയും ചെയ്യുന്നു. ഇതാണ് നമ്മുടെ ജീവിതം.

ഇതിലുള്ള ബുദ്ധിമുട്ടുകൾ എനിക്കറിയാം. അവ ഉഗ്രങ്ങളാണ്. അതിനാൽ നമ്മളിൽ തൊണ്ണൂറു ശതമാനം ആളുകളും ഭഗ്നോത് സാഹരും നഷ്ടധൈര്യരുമാകുന്നു: തുടർന്ന് അശുഭദർശികളും, ആത്മാർത്ഥത, പ്രേമം ഇത്യാദി ഉന്നതവും കുലീനവുമായ മാനസി കധർമ്മങ്ങളിൽ വിശ്വാസമറ്റവരുമായിത്തീരുന്നു. അതുകൊണ്ട് ജീവി തത്തിൻെറ ആദ്യകാലത്ത് ക്ഷമാശീലരും ദയാലുക്കളും ശുദ്ധമനസ്ക

1. ന ജാതു കാമാന്ന ഭയാന്ന ലോഭാത്
ധർമ്മം ത്യജേത് ജവിതസ്യാപി ഹേതോഃ
നിത്യോ ധർമ്മഃ സുഖദുഃഖേ ത്വനിത്യേ
ജീവോ നിത്യോ ഹേതുരസ്യ ത്വനിത്യഃ (മ. ഭാ. ഉ. 39. 12.13)

ഒരു കാലത്തും കാമംകൊണ്ടു ധർമ്മം വെടിയരുത്: ഭയപ്പെട്ടും ധർമ്മം വിടരുത്: ലോഭംമൂലവും ധർമ്മം ത്യജിക്കരുത്. ജീവിതം രക്ഷിക്കാൻവേണ്ടി പ്പോലും ധർമ്മം വിട്ടുകളയരുത്. ധർമ്മം നിത്യമാണ്. സുഖദുഃഖങ്ങളാകട്ടെ അനിത്യങ്ങളാണ്. ധർമ്മസ്വരൂപനായ ജീവൻ (ആത്മാവ്) നിത്യനാണ്. അതിൻെറ ആവിർഭാവസ്ഥാനമായ ശരീരാദി അനിത്യമാണ്.

രും നിഷ്കപടരുമായിരുന്ന ആളുകൾ പ്രായമാകുമ്പോഴേയ്ക്കും കപടപ്രകൃതിക്കാരായി മാറുന്നതു കാണാം. അവരുടെ മനസ്സ് ഒരു കെട്ടു നൂലാമാലയാണ്. പക്ഷേ, ഒട്ടധികം ബാഹ്യനയമുണ്ടായിരിക്കും. അവർ സാഹസികപ്രകൃതിക്കാരല്ല: അവർ സംസാരിക്കില്ല. എന്നാൽ സംസാരിക്കുന്നതായിരിക്കും അവർക്കു കൂടുതൽ ഗുണകരം. അവരുടെ ഹൃദയം മരിച്ചുപോയി, അതിനാൽ അവർ മിണ്ടുന്നില്ല. അവർ കോപിക്കുകയോ ശപിക്കുകയോ ചെയ്യുന്നില്ല: എന്നാൽ കോപിക്കാൻ കഴിഞ്ഞാൽ അവർക്കു കൂടുതൽ ഗുണമായിരിക്കും. ശപിക്കാൻ കഴിഞ്ഞാൽ ഒരായിരം മടങ്ങുനന്നായിരിക്കും. എന്നാൽ അവർക്കതിനു കഴിവില്ല. ഹൃദയത്തിൽ മൃത്യുവിൻെറ തണുത്ത കൈകൾ കടന്നുപിടിച്ചതു കാരണം, ഒരു ശാപം ഉച്ചരിക്കാൻ പോലും, ഒരു പരുഷവാക്കു പ്രയോഗിക്കാൻപോലും, അതിനു പ്രവർത്തനശേഷിയില്ല.

ഇതൊക്കെ നമുക്കു കൂടാതെ കഴിക്കണം. അതുകൊണ്ടാണ് ഞാൻ പറഞ്ഞത്, ദേവാതീതശക്തി വേണമെന്ന്. മനുഷ്യാതീതശക്തി ക്കു വേണ്ടത്ര കരുത്തു പോരാ, ദേവാതീതമായ കരുത്തു സമ്പാദി ക്കുകയാണ് ഒരൊറ്റ വഴി, ഏക ബഹിർഗമനമാർഗ്ഗം. ഈ നൂലാമാലകളിൽക്കൂടിയെല്ലാം, ഈ കദനവൃഷ്ടികളിൽക്കൂടിയെല്ലാം, തൊലിക്കു കേടു പറ്റാതെ കടന്നുപോകാവുന്നത് അതിൻെറ സഹായത്താൽമാത്രം. നാം കഷണംകഷണമായി നുറുക്കപ്പെട്ടാലും പിച്ചിച്ചീന്തപ്പെട്ടാലും, നമ്മുടെ ഹൃദയം ഒന്നിനൊന്നു വിശാലമായി സദാ വളർന്നുകൊണ്ടിരിക്കണം.

ഇത് അത്യന്തം പ്രയാസംതന്നെ: എന്നാൽ നിരന്തരാഭ്യാസം കൊണ്ട് പ്രയാസം തരണം ചെയ്യാം. നാം സ്വയം വഴങ്ങിക്കൊടു ക്കാഞ്ഞാൽ യാതൊന്നിനും നമ്മെ ബാധിക്കാൻ വയ്യ. എൻെറ ശരീരം സജ്ജമാക്കപ്പെട്ടിട്ടില്ലെങ്കിൽ ഒരു രോഗവും എന്നെ ബാധിക്കി ല്ലെന്ന് ഞാൻ ഇപ്പോൾ പറഞ്ഞുവല്ലോ. രോഗബാധ രോഗാണുവിനെ മാത്രം ആശ്രയിച്ചല്ല, ശരീരത്തിൽത്തന്നെയുള്ള ഒരു പ്രത്യേക പ്രവണതയെക്കൂടി ആശ്രയിച്ചാണിരിക്കുന്നത്. നാം യാതൊന്നിന് അർഹരാണോ അതു മാത്രമേ നമുക്കു ലഭിക്കൂ. ഗർവ്വം കളഞ്ഞ് ഈ വസ്തുത – കഷ്ടത ഒരിക്കലും അനർഹമായി സംഭവിക്കുന്നില്ലെ ന്നുള്ളത് – നാം മനസ്സിലാക്കുക. അർഹിക്കാത്ത പ്രഹരം ഒരിക്കലും കിട്ടിയിട്ടില്ല: ഞാൻ സ്വന്തം കൈകൊണ്ടു വഴിയൊരുക്കിക്കൊടു ക്കാത്ത ഒരു തിന്മയും എന്നെ ഒരിക്കലും ബാധിച്ചിട്ടില്ല. ഇതു നാം മനസ്സിലാക്കേണ്ടതാണ്. നിങ്ങൾ സ്വയം വിശകലനം ചെയ്തുനോക്കുക: അപ്പോൾ കാണാം, നിങ്ങൾക്കു കിട്ടിയ ഓരോ പ്രഹരവും വന്നുചേർന്നത്, നിങ്ങളെ അതിലേയ്ക്കു തന്നെത്താൻ ഒരുക്കിയതുകൊണ്ടാണെന്ന്. നിങ്ങൾ പകുതി ചെയ്തുവെച്ചു: മറ്റേ പകുതി ബാഹ്യലോകവും ചെയ്തു: അങ്ങനെയാണ് പ്രഹരം വന്നുചേർന്നത്. ഈ വസ്തുത നമ്മെ പാകതയുള്ളവരാക്കും. അതേസമയം ഈ

വിശകലനത്തിൽനിന്നുതന്നെ ഒരു ആശാകിരണവും പുറപ്പെടുന്നു. അതിതാണ്: "ബാഹ്യലോകത്തിന്റെ മേൽ എനിക്കു നിയന്ത്രണമില്ല, എന്നാൽ എന്നിലുള്ളതും എന്റെ അടുത്തിരിക്കുന്നതുമായ എന്റെ സ്വന്തം ലോകം എന്റെ നിയന്ത്രണത്തിലുള്ളതാണ്. ഒരു പരാജയം, നേരിടുവാൻ ഇവ രണ്ടും ഒപ്പം ആവശ്യമാണെങ്കിൽ, എനിക്ക് ഒരു പ്രഹരം കിട്ടുന്നതിന് ഇവ രണ്ടും ഒരുമിച്ചു കൂടിയേ തീരുവെങ്കിൽ, എനിക്കധീനമായ ഘടകത്തെ ഞാൻ അതിനുവിടില്ല: അപ്പോൾപ്പിന്നെ ആ പ്രഹരം എങ്ങനെയുണ്ടാകും? എനിക്ക് എന്റെമേൽത്തന്നെ യഥാർത്ഥനിയന്ത്രണം നേടാവുന്നപക്ഷം ആ പ്രഹരം ഒരിക്കലും ഉണ്ടാവില്ല."

നാം സദാ സമയവും, കുട്ടിക്കാലംമുതല്ക്കേ, നമുക്കു വെളിയിലുള്ള വല്ലതിലും കുറ്റം ചുമത്താൻ യത്നിച്ചുകൊണ്ടിരിക്കുന്നു.[1] നാം എപ്പോഴും മറ്റുള്ളവരെ നേരെയാക്കാനാണ് നിലകൊള്ളുന്നത്, നമ്മെത്തന്നെ നേരേയാക്കാനല്ല. നാം ദുഃഖാർത്തരാകുമ്പോൾ "ഓ, ഈ ലോകം ചെകുത്താന്റെ ലോകം തന്നെ," എന്നു പറയുന്നു. നാം അന്യരെ ശപിച്ചിട്ട് 'എന്തൊരു ഭ്രാന്തന്മാർ, എന്തൊരു വിഡ്ഢികൾ' എന്ന് അവരെ കുറ്റപ്പെടുത്തുന്നു. എന്നാൽ, നാം യഥാർത്ഥത്തിൽ അത്ര നല്ലവരാണെങ്കിൽ എന്തുകൊണ്ട് ഈ മാതിരി ലോകത്തിലായി? ഇതു ചെകുത്താന്റെ ലോകമാണെങ്കിൽ നാമും ചെകുത്താന്മാരായിരിക്കണം: അല്ലെങ്കിൽ നാം എന്തുകൊണ്ട് ഇവിടെയായി? "ഹോ! ലോകത്തിലെ ആളുകളുടെ സ്വാർത്ഥത!" പരമാർത്ഥംതന്നെ. എന്നാൽ, നാം ഭേദപ്പെട്ടവരാണെങ്കിൽ എന്തുകൊണ്ട് ഈ കൂട്ടത്തിൽ കാണപ്പെടുന്നു? അതിനെപ്പറ്റി ഒന്നാലോചിക്കുക. നാം അർഹിക്കുന്നതേ നമുക്കു കിട്ടുന്നുള്ളു. ലോകം ചീത്തയും നാം നല്ലവരുമാണെന്നു പറയുമ്പോൾ അതൊരു പൊളിയാണ്. അതൊരിക്കലും അങ്ങനെയാവാൻ തരമില്ല. നാം നമ്മോടുതന്നെ പറയുന്ന ഒരു ഭയങ്കര കള്ളമാണത്.

ഇതാണ് ഒന്നാമതു പഠിക്കേണ്ട പാഠം; വെളിയിലുള്ള ഒന്നിനേയും ശപിക്കാതിരിക്കാനും അന്യരായ ആരുടേയും മേൽ കുറ്റം ചുമത്താതിരിക്കാനും നിശ്ചയിക്കുക: ആണത്തത്തോടെ എഴുന്നേറ്റുനിന്ന് കുറ്റം സ്വന്തം തലയിലേല്ക്കുക. അതെപ്പോഴും ശരിതന്നെയായിരിക്കുമെന്നു നിങ്ങൾക്കു കാണാം. നിങ്ങളെത്തന്നെ പിടികൂടുക.

ഒരു നിമിഷത്തിൽ നാം നമ്മെപ്പറ്റി വളരെ വീരവാദങ്ങൾ മുഴക്കുന്നു; നാം പൗരുഷശാലികളാണെന്നും, ദേവതുല്യന്മാരാണെന്നും, നമുക്ക് എല്ലാമറിയാമെന്നും, എന്തു ചെയ്യാനും കഴിവുണ്ടെന്നും, നാം കുറ്റമറ്റവരും കളങ്കമറ്റവരുമാണെന്നും, ലോകത്തിലേയ്ക്കും

1. വിഷമാം ച ദശാം പ്രാപ്തോ ദേവാൻ ഗർഹതി വൈ ഭൃശം
ആത്മനഃ കർമ്മദോഷാണി ന വിജാനാത്യപണ്ഡിതഃ (മ. ഭാ. വ. 208.6)
അറിവില്ലാത്തവൻ വിഷമാവസ്ഥയിൽ പെട്ടിട്ട് ദേവന്മാരെ കലശലായി അധിക്ഷേപിക്കുന്നു. അവനവന്റെ കർമ്മദോഷമാണെന്നു അറിയുന്നതുമില്ല.

നിഃസ്വാർത്ഥരാണെന്നും മറ്റും. അടുത്ത നിമിഷത്തിൽ ഒരു ചെറിയ കല്ലു വന്ന് നമ്മെ മുറിപ്പെടുത്തുന്നു. ഒരു നിസ്സാര മനുഷ്യനിൽനിന്നു ണ്ടായ ഒരു ചെറിയ കോപപ്രകടനം നമ്മെ വ്രണിതഹൃദയരാക്കുന്നു. ഈ "ദേവന്മാരെ" ദുഃഖത്തിലാഴ്ത്തുവാൻ തെരുവീഥിയിലെ ഏതൊരു വിഡ്ഢിക്കും സാധിക്കുന്നു! ഇതു ലജ്ജാവഹമല്ലേ? നാം അത്ര ദേവന്മാരായിരുന്നെങ്കിൽ അതങ്ങനെ വരുമോ? ലോകമാണ് അപരാധിയെന്നു പറയുന്നതു ശരിയാണോ? പരമനിർമ്മലനും അത്യു ദാരനുമായ ഈശ്വരനെ നമ്മുടെ പക്കലുള്ള വല്ല കൗശലംകൊണ്ടും ദുഃഖത്തിലാഴ്ത്തുവാൻ സാധിക്കുമോ? നിങ്ങൾ അത്ര വളരെ സ്വാർ ത്ഥരഹിതനാണെങ്കിൽ നിങ്ങൾ ഈശ്വരതുല്യനാണ്. ഏതു ലോക ത്തിനാണ് പിന്നെ നിങ്ങളെ ശല്യപ്പെടുത്താൻ കഴിയുക? യാതൊരു ഹാനിയും പറ്റാതെ, യാതൊന്നിനാലും സ്പർശിക്കപ്പെടാതെ ഏഴു നരകങ്ങളിൽക്കൂടിയും കടന്നുപോകാൻ നിങ്ങൾക്കു കഴിയും. എന്നാൽ നിങ്ങൾ ആവലാതിപ്പെടുകയും സ്വന്തം അസുഖങ്ങൾ ക്കുള്ള കുറ്റം ബാഹ്യലോകത്തിൻെറ മേൽ ചുമത്തേണ്ടിവരികയും ചെയ്യുന്ന വസ്തുത, ബാഹ്യലോകം നിങ്ങളെ സ്പർശിക്കുന്നു, ബാധി ക്കുന്നു, എന്നു തെളിയിക്കുന്നു; സ്പർശിക്കുന്നു എന്ന ആ വസ്തുത, നിങ്ങൾ സ്വയം അവകാശപ്പെടുന്നത്രയൊന്നും ആയിട്ടില്ലെന്നും തെളിയിക്കുന്നു. ബാഹ്യലോകം നിങ്ങളെ ദ്രോഹിക്കുന്നു എന്നു സങ്കല്പിച്ചുകൊണ്ട്, "ഹോ! ഈ ചെകുത്താൻെറ ലോകം! എന്നെ ഇയാൾ ദ്രോഹിക്കുന്നു, അയാൾ ദ്രോഹിക്കുന്നു," എന്നെല്ലാം മുറവിളി കൂട്ടുന്നതിനാൽ നിങ്ങൾ ദുഃഖത്തിനുമേൽ ദുഃഖം കൂട്ടിവെച്ച് സ്വന്തം അപരാധം വർദ്ധിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്. ദുഃഖത്തോടു കള്ളംകൂടി ചേർക്കുകയാണത്.

നമുക്കു നമ്മുടെ കാര്യംതന്നെ നോക്കാനുണ്ട്. അത്രയും നമുക്കു ചെയ്യാവുന്നതാണ്. കുറെ നാളത്തേയ്ക്കു മറ്റുള്ളവരെ നന്നാക്കുന്ന തിൽനിന്നു വിരമിക്കുകയും ചെയ്യുക. നമുക്ക് ഉപായത്തെ അന്യൂന മാക്കാം: ഉപേയം സ്വയം നോക്കിക്കൊള്ളും. എന്തെന്നാൽ നമ്മുടെ ജീവിതം സത്തും നിർമ്മലവും ആകുന്നെങ്കിലേ ലോകം സത്തും നിർമ്മലവും ആകാൻ നിവൃത്തിയുള്ളു. അത് ഒരു ഫലമാണ്: നാം അതിനു ഹേതുവും. അതിനാൽ നമുക്ക് സ്വയം ശുദ്ധീകരിക്കാം. നമ്മെത്തന്നെ നിർദ്ദോഷരാക്കാം.

## അദ്ധ്യായം പത്ത്

## നിഷ്കാമകർമ്മം[1]

ഗീത ആദ്യമായി പ്രവചിക്കപ്പെട്ടപ്പോൾ രണ്ടു മതസമ്പ്രദായങ്ങൾ തമ്മിൽ വലിയൊരു വാദപ്രതിവാദം നടക്കുകയായിരുന്നു. ഒരു കൂട്ടർ വൈദികയജ്ഞങ്ങളും ജന്തുബലികളും അപ്രകാരമുള്ള കർമ്മാനുഷ്ഠാനങ്ങളുംകൊണ്ട് ധർമ്മസർവ്വസ്വവുമായി എന്നു കരുതിപ്പോന്നു. മറ്റേ കൂട്ടർ എണ്ണമില്ലാത്ത കുതിരകളേയും കന്നുകാലികളേയും കൊല്ലുന്നതു ധർമ്മമാണെന്നു പറയാൻ പാടില്ലെന്നു വാദിച്ചു. രണ്ടാമത്തെ കൂട്ടർ മിക്കവാറും സന്ന്യാസിമാരും ജ്ഞാനമാർഗ്ഗാവലംബികളുമായിരുന്നു. സർവ്വകർമ്മസന്ന്യാസവും ആത്മജ്ഞാനപ്രാപ്തിയും മാത്രമാണ് മോക്ഷമാർഗ്ഗം എന്ന് അവർ വിശ്വസിച്ചുപോന്നു.[2] ഈ രണ്ടു വിരുദ്ധസമ്പ്രദായികളുടേയും വാദങ്ങൾക്ക് ഗീതാകർത്താവ് നിഷ്കാമ കർമ്മം എന്ന മഹത്തായ സിദ്ധാന്തം ഉപദേശിച്ചു ശമനമുണ്ടാക്കി.

ഗീത രചിക്കപ്പെട്ടത് മഹാഭാരതകാലത്തല്ല, പിന്നീടു കൂട്ടിച്ചേർത്തതാണ് എന്ന് പലർക്കും അഭിപ്രായമുണ്ട്. ഇതു ശരിയല്ല. ഗീതയിൽ കാണുന്ന അസാധാരണോപദേശങ്ങൾ മഹാഭാരതത്തിൽ എല്ലായിടത്തും കാണാം. ഗീത മഹാഭാരതത്തിൻെറ ഭാഗമല്ലെന്നു തള്ളിക്കളയുകയാണെങ്കിൽ ആ സിദ്ധാന്തങ്ങൾ ഉൾക്കൊള്ളുന്ന എല്ലാ ഭാഗങ്ങളും തള്ളിക്കളയേണ്ടിവരും.

ഇനി, നിഷ്കാമകർമ്മം എന്നുവെച്ചാൽ എന്ത്? സുഖമോ ദുഃഖമോ തൻെറ മനസ്സിനെ സ്പർശിക്കാതെ കർമ്മം ചെയ്യുക എന്നാണ് അനേകം പേർ ഇതുകൊണ്ടു മനസ്സിലാക്കുന്നത്. ഇതാണ് ഇതിൻെറ ശരിയായ അർത്ഥമെങ്കിൽ, മൃഗങ്ങൾ നിഷ്കാമമായി കർമ്മം ചെയ്യുന്നു എന്നു പറയേണ്ടിവരും. ചില മൃഗങ്ങൾ അവയുടെ സന്താനങ്ങളെത്തന്നെ തിന്നുന്നു: അങ്ങനെ ചെയ്യുന്നതിൽ അവയ്ക്കു യാതൊരു സങ്കടവുമില്ല. കൊള്ളക്കാർ അന്യരെ കൊള്ള ചെയ്തു നശിപ്പിക്കുന്നു. അവർ മറ്റുള്ളവരുടെ സുഖദുഃഖങ്ങളിൽ വിചാരരഹിതരായി കാണപ്പെടുന്നതുകൊണ്ട് അവരേയും നിഷ്കാമകർമ്മികളായി കരുതണം. ഇപ്രകാരമാണ് നിഷ്കാമകർമ്മത്തിൻെറ അർത്ഥമെങ്കിൽ കല്ലുപോലെ ഉറച്ച ഹൃദയത്തോടുകൂടിയവനെ, ദുഷ്ടന്മാരിൽവെച്ചു ദുഷ്ടനായവനെപ്പോലും, നിഷ്കാമകർമ്മം അനുഷ്ഠിക്കുന്നവനായി കണക്കാക്കേണ്ടിവരും. ചുമരുകൾക്ക് സുഖമോ വേദനയോ ഇല്ല, അതുപോലെ

1. 1898 മാർച്ച് 20 –ന് കല്ക്കത്തയിൽ രാമകൃഷ്ണമിഷൻെറ ഒരു യോഗത്തിൽ ചെയ്ത പ്രസംഗത്തിൻെറ സാരം

2. ത്യാഗനൈകേ അമൃതത്വമാനശുഃ (കൈ. 1. 3)
വിദ്യയാ അമൃതമശ്നുതേ. (കേ. 2.4)

ത്തന്നെ കല്ലിനും: എന്നുവെച്ച് അവ നിഷ്കാമകർമ്മം അനുഷ്ഠിക്കുക യാണെന്നു പറയാൻ വയ്യ. മേല്പറഞ്ഞ അർത്ഥത്തിൽ ഈ സിദ്ധാന്തം ദുഷ്ടൻമാരുടെ കയ്യിൽ ശക്തിഗർഭമായ ഒരായുധമായിത്തീരും. അവർ ദുഷ്ടകർമ്മങ്ങൾ ചെയ്തുകൊണ്ട് നിഷ്കാമകർമ്മികളാണെന്ന് അവകാശപ്പെടും. നിഷ്കാമകർമ്മത്തിന്റെ അർത്ഥം ഇതാണെങ്കിൽ ഗീതോപദേശം ഒരു ഭയങ്കര സിദ്ധാന്തത്തെയാണ് മുന്നോട്ടുകൊണ്ടു വന്നിട്ടുള്ളത്. തീർച്ചയായിട്ടും ഇതല്ല അർത്ഥം. കൂടാതെ ഗീതാപ്രവച നത്തോടു സംബന്ധപ്പെട്ടവരുടെ ജീവിതത്തിലേയ്ക്കു നോക്കിയാൽ മുൻപറഞ്ഞവരുടേതിൽനിന്ന് എത്രയോ വ്യത്യസ്തമായ ജീവിതമാണ് നാം കാണുന്നത്. അർജ്ജുനൻ ഭീഷ്മരേയും ദ്രോണരേയും യുദ്ധ ത്തിൽ കൊന്നു: എങ്കിലും തന്റെ സർവ്വസ്വാർത്ഥത്തേയും കാമങ്ങ ളേയും അഹന്തയേയും അനേകലക്ഷം പ്രാവശ്യം അയാൾ ബലികഴി ച്ചിട്ടുണ്ട്.

ഗീത കർമ്മയോഗം ഉപദേശിക്കുന്നു.[1] യോഗത്തിൽക്കൂടി (ഏകാ ഗ്രതയിൽക്കൂടി) കർമ്മം ചെയ്യണം. അങ്ങനെയുള്ള ഏകാഗ്രത യോടുകൂടിയ കർമ്മത്തിൽ അഹന്താബോധമേ ഇല്ല. യോഗസ്ഥനായി കർമ്മം ചെയ്യുമ്പോൾ 'ഞാൻ ഇതു ചെയ്യുന്നു, ഞാൻ അതു ചെയ്യു ന്നു' എന്നിങ്ങനെയുള്ള അഭിമാനം ഒരിക്കലും ഉണ്ടായിരിക്കില്ല. പാശ്ചാത്യർക്ക് ഇതു മനസ്സിലാകുന്നില്ല. അഹന്താബോധം ഇല്ലാതെ – ഞാൻ എന്ന ബോധം പൊയ്പോയാൽ – മനുഷ്യന് എങ്ങനെ കർമ്മം ചെയ്യാൻ സാധിക്കും, എന്നാണ് അവർ ചോദിക്കുന്നത്. എന്നാൽ, ഏകാഗ്രതയോടുകൂടി അഭിമാനമറ്റു കർമ്മം ചെയ്യുമ്പോൾ അത് എത്രയോ വളരയേറെ നന്നായി ചെയ്യപ്പെടുന്നു.[2] ഇതു സ്വജീവി തത്തിൽ ഓരോരുത്തരും അനുഭവിച്ചിരിക്കാം. നാം ഭക്ഷണം ദഹിപ്പി ക്കുക മുതലായ പല കർമ്മങ്ങളും അബോധപൂർവ്വവും, മറ്റു പലതും ബോധപൂർവ്വവും നടത്തുന്നു. വേറെ ചില കർമ്മങ്ങൾ സമാധിയിൽ മുഴുകിക്കൊണ്ടെന്നപോലെ അഹന്താബോധമില്ലാതെ ചെയ്യുന്നു. ചിത്ര മെഴുത്തുകാരൻ തന്റെ അഹന്തയെ നിശ്ശേഷം മറന്ന് ചിത്രമെഴു ത്തിൽ സമ്പൂർണ്ണം മുഴുകുന്നുവെങ്കിൽ അയാൾക്ക് ഉത്തമചിത്രങ്ങൾ എഴുതുവാൻ കഴിയും. നല്ല പാചകൻ താൻ ഉപയോഗിക്കുന്ന ഭക്ഷണസാധനങ്ങളിൽ ഏകാഗ്രചിത്തനാകുന്നു: തല്ക്കാലം മറ്റെല്ലാറ്റി നേയും പറ്റിയുള്ള ബോധം അയാൾക്കില്ലാതാകുന്നു. എന്നാലിക്കൂട്ടർ, തങ്ങൾ ശീലിച്ച ജോലി മാത്രമേ ഇപ്രകാരം കുറ്റമറ്റു ചെയ്യാൻ പ്രാപ്തരാകുന്നുള്ളു. ഗീതയാവട്ടെ, എല്ലാ കർമ്മങ്ങളും അപ്രകാരം അനുഷ്ഠിക്കപ്പെടണമെന്നുപദേശിക്കുന്നു.[3] യോഗത്തിൽക്കൂടി ഈശ്വര നോട് ഐക്യം പ്രാപിച്ചവൻ ഏകാഗ്രതയിൽ മുഴുകിക്കൊണ്ടാണ് എല്ലാ കർമ്മങ്ങളും ചെയ്യുന്നത്: അയാൾ തനിക്കായി ഒരു ലാഭവും

1. ഗീ. 3. 19 (പു. 16. ചു. 1) 4.18. (പു. 15, ചു. 1)
2 യുദ്ധ്യധ്വമനഹങ്കാരാ യതോ ധർമ്മസ്തതോ ജയഃ (മ. ഭാ. ഭീ. 21.11)
അഹങ്കാരം വിട്ടിട്ട് അടരാടുക. ധർമ്മമെവിടെയോ അവിടെയാണ് ജയം.
3. സർവ്വകർമ്മാണ്യപി സദാ കുർവ്വാണോ മദ് വ്യപാശ്രയഃ
മത്പ്രസാദാദവാപ്നോതി ശാശ്വതം പദമവ്യയം. (ഗീ. 18. 55)

ഇച്ഛിക്കുന്നില്ല. അപ്രകാരമുള്ള കർമ്മാനുഷ്ഠാനം ലോകത്തിനു നന്മയേ വരുത്തൂ: അതിൽനിന്ന് ഒരു തിന്മയും ഉളവാകില്ല. അങ്ങനെ കർമ്മം ചെയ്യുന്നവർ തങ്ങൾക്കുവേണ്ടി ഒരിക്കലും പ്രവർ ത്തിക്കുന്നില്ല.

എല്ലാ കർമ്മത്തിൻേറയും ഫലം നന്മതിന്മകൾ കൂടിച്ചേർന്ന തായിരിക്കും. സ്വല്പമെങ്കിലും തിന്മ കലരാത്ത നല്ല കർമ്മം ഒന്നുമില്ല. അഗ്നിയെ ധൂമമെന്നപോലെ കർമ്മത്തോടു വല്ല ദോഷവും എപ്പോഴും പറ്റിനില്ക്കും.[1] ഏറ്റവും കൂടുതൽ നന്മയും ഏറ്റവും കുറച്ചു തിന്മ യും ഉളവാക്കുന്ന കർമ്മങ്ങളിൽ ഏർപ്പെടുക എന്നതേ ഇതിന് ഒരു പോംവഴിയുള്ളു.[2] അർജ്ജുനൻ ഭീഷ്മരേയും ദ്രോണരേയും കൊന്നു: ഇങ്ങനെ ചെയ്തില്ലായിരുന്നുവെങ്കിൽ ദുര്യോധനനെ ജയിക്കാൻ സാധിക്കയില്ലായിരുന്നു: അധർമ്മശക്തി ധർമ്മശക്തിയെ ജയിച്ചടക്കിക്കെ ളയുമായിരുന്നു: തൽഫലമായി രാജ്യത്ത് വലിയ വിപത്തു വന്നു കൂടുമായിരുന്നു. ജനങ്ങളുടെ ദൗർഭാഗ്യത്തിന്, അഹങ്കാരികളും ദുഷ്ടന്മാരുമായ രാജാക്കന്മാർ ഭരണകൂടത്തെ അന്യായമായി കൈ യടക്കുമായിരുന്നു. അതുപോലെതന്നെ ശ്രീകൃഷ്ണൻ, കംസനേ യും ജരാസന്ധനേയും മറ്റു ചില അക്രമികളായ രാജാക്കന്മാരേയും കൊന്നു: എന്നാൽ അദ്ദേഹത്തിൻെറ ചെയ്തികളിൽ ഒന്നും തനിക്കു വേണ്ടിയായിരുന്നില്ല. ഓരോന്നും പരഹിതത്തിനു വേണ്ടിയായിരുന്നു. നാം വിളക്കിൻെറ വെളിച്ചത്തിരുന്നു ഗീത പഠിക്കുന്നു: അപ്പോൾ അനവധി ചെറുപ്രാണികൾ അഗ്നിയിൽ വീണു മരിക്കുന്നുണ്ട്. ഇപ്രകാരം അല്പം തിന്മ എല്ലാ കർമ്മത്തോടും ഒട്ടിയിരിക്കും. അഹ ന്താബോധം അശേഷമില്ലാതെ കർമ്മം ചെയ്യുന്നവരെ പാപം ബാധി ക്കില്ല.[3] എന്തെന്നാൽ അവർ ലോകനന്മയ്ക്കുവേണ്ടിയാണ് പ്രവർ ത്തിക്കുന്നത്. നിഷ്കാമ കർമ്മാനുഷ്ഠാനം, നിഃസംഗകർമ്മാനുഷ്ഠാ നം, ഏറ്റവും ഉച്ചമായ ആനന്ദത്തേയും സ്വാതന്ത്ര്യത്തേയും കൈവരു[4] ത്തുന്നു. ഈ കർമ്മയോഗരഹസ്യമാണ് ശ്രീകൃഷ്ണഭഗവാൻ ഉപദേ ശിക്കുന്നത്.

---

എന്നെ (ഈശ്വരനെ) സർവ്വാത്മനാ ആശ്രയിച്ച് സദാ സർവ്വകർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കുന്നവൻ എൻെറ (ഈശ്വരൻെറ) പ്രസാദംകൊണ്ടു ശാശ്വതവും നാശമറ്റതുമായ പദം പ്രാപിക്കുന്നു.

1. സഹജം കർമ്മ കൗന്തേയ സദോഷമപി ന ത്യജേത്
   സർവ്വാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാഃ. (ഗീ. 18.48)
2. അദ്രോഹേണൈവ ഭൂതാനാമല്പദ്രോഹേണ വാ പുനഃ
   യാ വൃത്തിഃ സ പരോ ധർമ്മസ്തേന ജീവാമി ജാജലേ. (മ. ഭാ. ശാ. 261. 6)
   ഒന്നിനെയും ഒട്ടും ദ്രോഹിക്കാതെയോ അതില്ലെങ്കിൽ അല്പമാത്രം ദ്രോഹിച്ചോ കഴിയുന്നതാണ് പരധർമ്മം. ജാജലേ, ഞാൻ അങ്ങനെയാണ് ജീവിക്കുന്നത്.
3. ഗീ. 18. 17 (പു. 111. ചു. 4)
4. കർമ്മജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ
   ജന്മബന്ധവിനിർമ്മുക്താഃ പദം ഗച്ഛന്ത്യനാമയം. (ഗീ. 2. 51)
   സമത്വബുദ്ധിയോടുകൂടിയ ജ്ഞാനികൾ കർമ്മഫലം വെടിഞ്ഞ് ജന്മബന്ധ ത്തിൽ നിന്നുനിശ്ശേഷം മുക്തന്മാരായി ശോകമേശാത്ത പദം പ്രാപിക്കുന്നു.

[1]ഏറ്റവും ഉയർന്ന പടിയിൽ എത്തിയ മനുഷ്യനു കർമ്മം ചെയ്യുക സാധ്യമല്ല. എന്തെന്നാൽ, അദ്ദേഹത്തിനു ബന്ധകമായി ഒന്നുമില്ല: ആസക്തിയില്ല, അജ്ഞാനമില്ല. ഒരു കപ്പൽ കടലിലാണ്ട കാന്ത പർവ്വതത്തിനുമേൽക്കൂടി പോയി: അപ്പോൾ അതിൻെറ കീലബന്ധങ്ങ ളൊക്കെ അഴിഞ്ഞൂരി. കപ്പൽ ചിന്നിച്ചിതറി[2]. നമ്മളാകട്ടെ കഷ്ടപ്പെടു ന്നത്, അജ്ഞാനംകൊണ്ടാണ്, നാമെല്ലാം വാസ്തവത്തിൽ നാസ്തികരാക യാലാണ്. യഥാർത്ഥത്തിലുള്ള ആസ്തികർക്കു കർമ്മം ചെയ്യുക സാധ്യമല്ല. നമ്മൾ ഒട്ടൊക്കെ അവിശ്വാസികളാണ്. നാം ഈശ്വരനെ കാണുകയോ അവനിൽ വിശ്വസിക്കുകയോ ചെയ്യുന്നില്ല. ഈശ്വരൻ നമുക്ക് ഈ-ശ്വ-രൻ എന്ന മൂന്നക്ഷരം, അത്രമാത്രം. (അതിൽക്ക വിഞ്ഞ് ആ പദത്തിന് നമ്മെ സംബന്ധിച്ചിടത്തോളം ഒരർത്ഥവുമില്ല.) അവൻ നമ്മുടെ അടുത്തുതന്നെ ഉണ്ടെന്നു തോന്നുന്ന ചില നിമിഷ ങ്ങളുണ്ട്. എന്നാൽ, നാം വീണ്ടും വീണുപോകുന്നു. നിങ്ങൾ അവ നെ ദർശിച്ചാൽപ്പിന്നെ ആര് – ആർക്കുവേണ്ടി – ആയാസപ്പെടാനാണ്?

ഈശ്വരനെ സഹായിക്കുക! 'വിശ്വകർമ്മാവിനെ ആശാരിപ്പണി പഠിപ്പിക്കണോ,' എന്ന് ഞങ്ങളുടെ ഭാഷയിൽ ഒരു ചൊല്ലുണ്ട്. അതു കൊണ്ട്, യാതൊരു കർമ്മവും ചെയ്യാതെ ഇരിക്കുന്നവരാണ് മനുഷ്യ വർഗ്ഗത്തിൽവെച്ച് ഏറ്റവും ഉന്നതന്മാർ. ഈ ലോകത്തെപ്പറ്റിയും, നാം എങ്ങനെ ഈശ്വരനെ സഹായിക്കണമെന്നും, അവനെ സഹായി ക്കാൻ അതുമിതുമൊക്കെ ചെയ്യണമെന്നുമുള്ള ബാലിശജല്പനങ്ങൾ ഇനി കേൾക്കുമ്പോൾ ഈ വസ്തുത ഓർത്തുകൊള്ളുക. അത്തരം വിചാരങ്ങളുണ്ടാവരുത്: അവ അത്രമാത്രം സ്വാർത്ഥമാണ്. നിങ്ങൾ ചെയ്യുന്ന എല്ലാ കർമ്മങ്ങളും കർത്തൃനിഷ്ഠമാണ്, നിങ്ങളുടെ സ്വന്തം നന്മയ്ക്കുവേണ്ടിയുള്ളതാണ്. ഒരാശുപത്രിയോ അതുപോലെ മറ്റെ ന്തെങ്കിലുമോ ഒന്നു പണിത് ഞാനോ നിങ്ങളോ പിടിച്ചുകയറ്റാൻമാത്രം ഈശ്വരൻ കഷ്ടതയിൽ വീണു കിടക്കുകയല്ല. അവൻ നിങ്ങളെ പ്രവൃത്തിയെടുക്കാൻ അനുവദിക്കുന്നു. ഈ ബ്രഹ്മാണ്ഡക്കളരി യിൽ നിങ്ങളുടെ മാംസപേശികൾക്കു വ്യായാമം കൊടുക്കുവാൻ അവൻ അനുവദിക്കുന്നു: അവനെ സഹായിക്കാനല്ല. പിന്നെയോ, നിങ്ങൾ നിങ്ങളെത്തന്നെ സഹായിക്കട്ടെ എന്നുവെച്ചിട്ട്: നിങ്ങളുടെ സഹായമില്ലെങ്കിൽ ഒരു ഉറുമ്പെങ്കിലും ചത്തുപോകുമെന്ന് നിങ്ങൾ വിചാരിക്കുന്നോ?[1] എങ്കിൽ അത് അങ്ങേയറ്റത്തെ ഈശ്വരനിന്ദ! ലോക ത്തിന് നിങ്ങളെ തീരെ ആവശ്യമില്ല. ഈ ലോകം നടന്നുകൊണ്ടേ

1. 'കർമ്മം ആരാധന' എന്ന വിഷയത്തെ അധികരിച്ച് ശ്രീ സ്വാമിജി ചെയ്ത ഒരു പ്രഭാഷണത്തിൻെറ ചുരുക്കമാണ് ഇനിയങ്ങോട്ട്.

2. കപ്പൽ കെട്ടഴിഞ്ഞു പൊളിയുന്നതുപോലെ ആത്മജ്ഞാനംകൊണ്ട് ഒരുവൻെറ ബന്ധങ്ങൾ അഴിഞ്ഞ് അഭിമാനം പൊളിയുന്നു. അഭിമാനം പൊളിഞ്ഞാൽപ്പി ന്നെ കർമ്മമില്ല. അജ്ഞാനംകൊണ്ടു അഭിമാനം നിലനില്ക്കുന്നിടത്തോളം കാലമേ കർമ്മം ചെയ്യാനാവൂ.

ഇരിക്കുന്നു. നിങ്ങൾ സമുദ്രത്തിലെ ഒരു തുള്ളിമാത്രം. അവനില്ലെങ്കിൽ ഒരില അനങ്ങില്ല, കാറ്റ് അടിക്കുകയുമില്ല. അവനുവേണ്ടി വേല ചെയ്യാൻ – അല്ലാതെ അവനെ സഹായിക്കാനല്ല – കിട്ടിയിരി ക്കുന്ന ഈ മേന്മകൊണ്ട് നാം അനുഗൃഹീതരാണ്. 'സഹായിക്കുക' എന്ന ഈ വാക്ക് നിങ്ങളുടെ മനസ്സിൽനിന്നു മുറിച്ചുമാറ്റുക. നിങ്ങൾക്കു സഹായിക്കാൻ കഴിയില്ല. അത് ഈശ്വരനിന്ദയാണ് നിങ്ങൾ ഇവിടെയുള്ളതുതന്നെ അവൻെറ തിരുവുള്ളംകൊണ്ടാണ്. അവനെ സഹായിക്കുന്നുവെന്നാണോ നിങ്ങൾ പറയുന്നത്? നിങ്ങൾ ആരാധിക്കുന്നു. നിങ്ങൾ ഒരുരുള ചോറു നായയ്ക്കു കൊടുത്താൽ നിങ്ങൾ ആ നായയെ ഈശ്വരനായി ആരാധിക്കുന്നു. ഈശ്വരൻ ആ നായയിലുണ്ട്. അവൻതന്നെയാകുന്നു ആ നായയും. അവൻ സർവ്വത്തിലും[2] ഉണ്ട്. അവനെ ആരാധിക്കാൻ നാം അനുവദിക്കപ്പെട്ടിരിക്കുന്നു. ഈ ജഗത്തിനോടു മുഴുവനും ഈ ആദരഭാവം കൈക്കൊള്ളുക.[3] അപ്പോൾ സമ്പൂർണ്ണനിസ്സംഗത്വം വന്നുചേരും. ഇതായിരിക്കണം നിങ്ങളുടെ കർത്തവ്യം. കർമ്മത്തോടുള്ള ശരിയായ ഭാവം ഇതാണ്. ഇതാണ് കർമ്മയോഗം പഠിപ്പിക്കുന്ന രഹസ്യം.

**കർമ്മയോഗം സമാപ്തം**

---

1. പു. 93. ചു. 1. നോക്കുക

2. അഥ മാം സർവ്വഭൂതേഷു ഭൂതാത്മാനം കൃതാലയം
അർഹയേദ്ദാനമാനാഭ്യാം മൈത്ര്യാ$f$ഭിന്നേന ചക്ഷുഷാ. (ഭാ. 3. 29. 27)
അനന്തരം സർവ്വഭൂതങ്ങളിലും ജീവനായി കുടികൊള്ളുന്ന എന്നെ മൈത്രിയോടും അഭിന്നദൃഷ്ടിയോടുംകൂടി യഥാശക്തി ദാനവും സപ്രേമപൂജയും കൊണ്ട് സത്കരിക്കണം.

3. സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി. (ഗീ. 13. 27)
സർവ്വഭൂതങ്ങളിലും ഒരുപോലെ നിലകൊള്ളുന്ന നശിച്ചുപോകുന്നവയ്ക്കുള്ളിൽ നാശമറ്റവനായിരിക്കുന്ന പരമേശ്വരനെ കാണുന്നവനാണ് കാണുന്നവൻ.

## എങ്ങനെയും സ്വതന്ത്രനാവുക!

ഓരോ ജീവനിലും ദിവ്യത്വം
നിലീനമായിരിക്കുന്നു.

ഈ അന്തർലീനമായ ദിവ്യത്വത്തെ
പ്രകാശിപ്പിക്കലാകുന്നു ലക്ഷ്യം:
ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ
നിയന്ത്രിക്കുന്നതു മാർഗ്ഗവുമാകുന്നു.

ഇതു **കർമ്മ - ഭക്തി - യോഗ - ജ്ഞാനങ്ങളിൽ**
ഒന്നോ ഒന്നിലധികമോ എല്ലാമോ
വഴിയായി ചെയ്യുക: സ്വതന്ത്രനാവുക!

ഇതാകുന്നു മതസർവ്വസ്വം:
ശാസ്ത്രസിദ്ധാന്തങ്ങളോ ആഗമവാക്യങ്ങളോ
പൂജാവിധികളോ ഗ്രന്ഥങ്ങളോ
ക്ഷേത്രങ്ങളോ പ്രതീകങ്ങളോ
എല്ലാം ഉപാംഗങ്ങൾമാത്രമാണ്.

---

1. ഇജ്യാചാരദമാഹിംസാദാനസ്വാധ്യായകർമ്മണാം
അയം തു പരമോ ധർമ്മോ യദ് യോഗേനാത്മദർശനം

യാജ്ഞവല്ക്യസ്മൃതി 1.8

(പൂജ, ശിഷ്ടാചാരം, ഇന്ദ്രിയനിഗ്രഹം, അഹിംസ, ദാനം, അദ്ധ്യാത്മ ശാസ്ത്രാദ്ധ്യയനം എന്നീ കർമ്മങ്ങളിലെല്ലാംവെച്ച് പരമധർമ്മമത്രേ യോഗം കൊണ്ടുള്ള ആത്മദർശനം)

## പ്രസ്താവന

മനുഷ്യരുടെ ഇടയിൽ പല അസാധാരണസംഭവങ്ങളും ഉണ്ടാകുന്നതായി ചരിത്രപ്രാരംഭകാലം മുതൽ രേഖപ്പെടുത്തി വന്നിട്ടുണ്ട്. ആവക സംഭവങ്ങൾക്കു സാക്ഷ്യം വഹിക്കുന്നവർ ഈ കാലത്തും ആധുനികശാസ്ത്രത്തിൻെറ പൂർണ്ണപ്രകാശമേല്ക്കുന്ന ജനസമുദായങ്ങളിൽപ്പോലും ഇല്ലായ്കയില്ല. എന്നാൽ അങ്ങനെയുള്ള തെളിവിൽ അധികഭാഗവും അറിവില്ലാത്തവരോ മൂഢവിശ്വാസമുള്ളവരോ വഞ്ചകന്മാരോ ആയ ജനങ്ങളിൽനിന്നാകകൊണ്ട് അതു വിശ്വാസയോഗ്യമല്ല. ആശ്ചര്യങ്ങളായി പറയപ്പെടുന്ന സംഭവങ്ങൾ പലതും അനുകരണങ്ങൾ മാത്രവുമാകുന്നു. എന്നാൽ അവ എന്തിനെ അനുകരിക്കുന്നു? വേണ്ടവിധം അന്വേഷിക്കാതെ വല്ലതും തള്ളിക്കളയുന്നതു സത്യവും ശാസ്ത്രീയവുമായ ബുദ്ധിയുടെ ലക്ഷണമല്ല. ഉപരിപ്ലവബുദ്ധികളായ ശാസ്ത്രജ്ഞന്മാർ തങ്ങൾക്കു യുക്തി യുക്തമായ സമാധാനം പറയാൻ കഴിവില്ലാതെവരുന്ന പലവിധം അസാധാരണമാനസികസംഭവങ്ങൾ ഉണ്ടെന്ന സംഗതിതന്നെ വിസ്മരിക്കാൻ ശ്രമിക്കുന്നു. മേഘമണ്ഡലോപരിവർത്തിക്കുന്ന ഒരു ദേവനോ ദേവന്മാരോ തങ്ങളുടെ പ്രാർത്ഥനകളെ സഫലമാക്കുന്നുണ്ട്, അവർ തങ്ങളുടെ പ്രാർത്ഥനയ്ക്കനുസരിച്ചു പ്രപഞ്ചഗതിയെത്തന്നെ മാറ്റുന്നുണ്ട്: എന്നിങ്ങനെ വിശ്വസിക്കുന്ന ജനങ്ങൾക്ക് അവരുടെ അജ്ഞാനം എന്ന ഒഴികഴിവുണ്ട്. അതല്ലെങ്കിൽ ആ ദേവന്മാരെ ആശ്രയിക്കണമെന്നു പഠിപ്പിച്ചു പരാശ്രയശീലം അവരുടെ സ്വഭാവത്തിൻെറ ഒരംശമാക്കി ദുഷിപ്പിച്ചിരിക്കുന്ന വിദ്യാഭ്യാസത്തിൻെറ വൈകല്യം എന്നെങ്കിലും പറഞ്ഞുമാറാം. ഈ ശാസ്ത്രജ്ഞന്മാർക്ക് ആവക യാതൊരു ഒഴികഴിവുമില്ല. അതുകൊണ്ട് അവർ മറ്റവരെക്കാളേറെ കുറ്റക്കാരാണ്.

അനേകായിരം സംവത്സരങ്ങളായി ഇത്തരം (മാനസിക) സംഭവങ്ങളെ പഠിച്ച്, പരിശോധിച്ച്, തരംതിരിച്ചു മനുഷ്യനുള്ള മതപരമായ ഭാവങ്ങളെ മുഴുവൻ വിശകലനം ചെയ്തു പ്രായോഗികഫലമായിക്കിട്ടിയതാണ് രാജയോഗം എന്ന ശാസ്ത്രം (സയൻസ്). സമാധാനം പറയാൻ പ്രയാസമായ സംഗതികളെ നിഷേധിക്കുക എന്ന അക്ഷന്തവ്യമായ ഒരു സമ്പ്രദായം ചില നവീനശാസ്ത്രജ്ഞന്മാർക്കുണ്ട്. അങ്ങനെയല്ല രാജയോഗം ചെയ്യുന്നത്. നേരേമറിച്ച്, ആശ്ചര്യങ്ങളും പ്രാർത്ഥനാ ഫലപ്രാപ്തികളും വിശ്വാസശക്തികളുമെല്ലാം വസ്തുതകൾ എന്ന നിലയിൽ സത്യംതന്നെയെങ്കിലും സ്വർഗ്ഗസ്ഥനായ ഒരു ദേവനോ ദേവന്മാരോ ആണ് അവ ചെയ്തതെന്ന അന്ധമായ ആരോപണംകൊണ്ട് കാര്യം വെളിവാകുന്നില്ല എന്നു രാജയോഗം മൂഢവിശ്വാസികളോടു മൃദുവെങ്കിലും അസന്ദിഗ്ദ്ധമായ ഭാഷയിൽ പറയുന്നു. അറിവിൻെറയും ശക്തിയുടെയും അനന്തസാഗരം മാനവ

സമുദായത്തിനു പിന്നിലുണ്ട്. അതിന്റെ നിർഗ്ഗമനനാളമാണ് ഓരോ മനുഷ്യനും എന്നു രാജയോഗം ഉദ്ഘോഷിക്കുന്നു. ആശകളും ആവശ്യങ്ങളും മനുഷ്യനിലുണ്ട്: അവ സാധിക്കാനുള്ള ശക്തിയും മനുഷ്യനിൽത്തന്നെയുണ്ട്: എവിടെയെങ്കിലും എന്നെങ്കിലും ഒരാശ യോ ഒരാവശ്യമോ ഒരു പ്രാർത്ഥനയോ ഫലിച്ചിട്ടുണ്ടെങ്കിൽ അത് ആ ഒടുങ്ങാത്ത കലവറയിൽനിന്നാണ് വന്നത്, പ്രകൃതിക്കപ്പുറത്തൊ ന്നിൽ നിന്നും വന്നതല്ല എന്നു രാജയോഗം പഠിപ്പിക്കുന്നു. അത്തരം ദേവന്മാരെപ്പറ്റിയുള്ള വിശ്വാസം കർമ്മശക്തിക്ക് അല്പം ഉണർവു ണ്ടാക്കുമായിരിക്കാം. എന്നാൽ അത് ആദ്ധ്യാത്മികമായ അപക്ഷയ വും ഉണ്ടാക്കും. എന്തുകൊണ്ടെന്നാൽ അതു പരാശ്രയം ശീലിപ്പി ക്കുന്നു, പേടിയുണ്ടാക്കുന്നു, അന്ധവിശ്വാസത്തിന്നിട നല്കുന്നു, മനുഷ്യൻ സ്വതവേ അശക്തനാണെന്നുള്ള ഭയങ്കരവിശ്വാസമായി അതു പരിണമിച്ചു ദുഷിക്കുന്നു. പ്രകൃതിയെ കവിഞ്ഞ് ഒരു ശക്തി യില്ല എന്നാണ് യോഗി പറയുന്നത്. എന്നാൽ പ്രകൃതിയിൽ സ്ഥൂല വും സൂക്ഷ്മവുമായ പ്രകാശിക്കലുണ്ട്. സൂക്ഷ്മം കാരണവും സ്ഥൂ ലം കാര്യവുമാകുന്നു. സ്ഥൂലം ഇന്ദ്രിയങ്ങൾക്കു സുഗ്രഹമാണ്: സൂക്ഷ്മം അങ്ങനെയല്ല. രാജയോഗാഭ്യാസം സൂക്ഷ്മജ്ഞാനസമ്പാദന ത്തിനു വഴിയരുളുന്നു.

സിദ്ധിവഴിയായി മുക്തി – ഇതാണ് ഭാരതഭൂമിയിലെ എല്ലാ ആസ്തികദർശനങ്ങളുടെയും ഏകലക്ഷ്യം. അതിനുള്ള മാർഗ്ഗമാണ് യോഗം. യോഗം എന്ന പദത്തിന്റെ അർത്ഥത്തിനു വളരെയധികം വ്യാപ്തിയുണ്ട്: എന്നാൽ സാംഖ്യദർശനവും വേദാന്തദർശനവും, രണ്ടും, യോഗത്തെ ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരു രൂപത്തിൽ നിർദ്ദേശിക്കുന്നുണ്ട്.

യോഗത്തിൽ രാജയോഗം എന്നറിയപ്പെടുന്ന സമ്പ്രദായമാണ് ഈ ഗ്രന്ഥത്തിനു വിഷയം. പതഞ്ജലിയുടെ യോഗസൂത്രങ്ങളാകു ന്നു രാജയോഗത്തിന്റെ മുഖ്യപ്രമാണവും മൂലഗ്രന്ഥവും. മറ്റു ദാർശനികന്മാർ തത്ത്വചിന്തയിൽ ചിലേടത്തു പതഞ്ജലിയോടു യോജിക്കുന്നില്ലായിരിക്കാം. എങ്കിലും അദ്ദേഹത്തിന്റെ അഭ്യാസ പദ്ധതിയെ അവർ പൂർണ്ണമായും സമ്മതിച്ചിരിക്കുന്നു എന്നുതന്നെ പറയാം. ഈ ഗ്രന്ഥത്തിന്റെ പൂർവ്വഭാഗം ഈ ഗ്രന്ഥകാരൻ ന്യൂയോർക്ക് പട്ടണത്തിൽവെച്ചു നടത്തിയ ക്ലാസ്സുകളിൽ ചെയ്ത ഏതാനും പ്രസംഗങ്ങളുടെ സമാഹാരമാണ്. ഉത്തരഭാഗം പതഞ്ജ ലിയുടെ യോഗസൂത്രങ്ങളുടെ ഒരു സ്വതന്ത്രപരിഭാഷയും സാമാന്യ വ്യാഖ്യാനവുമാകുന്നു. ഇതിൽ സങ്കേതപദങ്ങളെ കഴിയുന്നതും വർജ്ജിക്കാനും സുഗമവും സാധാരണവുമായ സംഭാഷണരീതി ദീക്ഷിക്കാനും ശ്രമിച്ചിട്ടുണ്ട്. യോഗം അഭ്യസിക്കാൻ ഇച്ഛിക്കുന്നവർ ക്കു ലഘുവായും ക്ലിപ്തമായുമുള്ള ഏതാനും ഉപദേശങ്ങൾ പൂർവ്വഭാഗത്തിൽ ചേർത്തിട്ടുണ്ട്. എന്നാൽ യോഗം, ദുർല്ലഭം ചില

---

1. Perfection: തികവ്

അംശങ്ങളൊഴിച്ചു ശേഷമുള്ളത്, ഗുരുസമ്പർക്കത്തിൽ മാത്രമേ അപായംകൂടാതെ അഭ്യസിച്ചുകൂടൂ എന്ന് അങ്ങനെയുള്ള അഭ്യാസേച്ഛുക്കളെ ഉള്ളംതുറന്നു പ്രത്യേകം ഓർമ്മപ്പെടുത്തിക്കൊള്ളു ന്നു. ഈ വിഷയത്തിൽ ഇനിയും ജിജ്ഞാസ ജനിപ്പിക്കാൻ ഈ സംഭാഷണങ്ങൾ വഴിയാക്കുന്നപക്ഷം ഒരു ഗുരുവിനെ കിട്ടാതിരിക്കയില്ല.

പാതഞ്ജലദർശനം സാംഖ്യദർശനത്തെ ആസ്പദിച്ചിരിക്കുന്നു. അവ തമ്മിൽ അല്പമേ വ്യത്യാസമുള്ളു. വ്യത്യാസങ്ങളിൽ ഏറ്റവും പ്രധാനം രണ്ടെണ്ണമാണ്. ഒന്ന് ; പതഞ്ജലി ആദിഗുരുവായി ഒരു സഗുണേശ്വരനെ സ്വീകരിക്കുന്നുണ്ട്: സാംഖ്യന്മാരാകട്ടെ സൃഷ്ടി യിൽ ഒരു കല്പകാലത്തേക്ക് അദ്ധ്യക്ഷനായി മിക്കവാറും സിദ്ധനായ ഒരു പുരുഷനെമാത്രമേ ഈശ്വരനായി ഗണിക്കുന്നുള്ളു. രണ്ട്; യോഗികൾ മനസ്സിനെ ആത്മാവിനോട് അഥവാ പുരുഷനോടൊപ്പം സർവ്വവ്യാപിയായി ഗണിക്കുന്നു: സാംഖ്യന്മാർ അങ്ങനെ ചെയ്യുന്നില്ല.

ഗ്രന്ഥകർത്താവ്

## അദ്ധ്യായം ഒന്ന്

## അവതാരിക

അനുഭവ[1]മാകുന്നു നമുക്കു സർവ്വജ്ഞാനത്തിനും അടിസ്ഥാനം: അനുമിതി[2]ക്കും അടിസ്ഥാനം അതുതന്നെ. അനുമാനത്തിൽ നാം വ്യാപ്യ[3]ത്തിൽനിന്നു വ്യാപക[4]ത്തിലേക്കോ സാമാന്യ[5]ത്തിൽനിന്നു വിശേഷ[6]ത്തിലേക്കോ കടക്കുന്നതേയുള്ളു. അതിൻെറ ആസ്പദവും അനുഭവംതന്നെ. ചില ശാസ്ത്രങ്ങളെ സൂക്ഷ്മശാസ്ത്രങ്ങൾ[7] എന്നു പറഞ്ഞുവരുന്നു. സൂക്ഷ്മശാസ്ത്രങ്ങളിൽ വാസ്തവമെന്തെന്നു ജനങ്ങൾക്ക് എളുപ്പത്തിൽ കാണാം. എന്തുകൊണ്ടെന്നാൽ അത് ഓരോ മനുഷ്യൻെറയും പ്രത്യേകാനുഭവങ്ങളോടു യോജിച്ചിരിക്കും. ശാസ്ത്രജ്ഞൻ നിങ്ങളോട് എന്തെങ്കിലും വിശ്വസിക്കണം എന്നു പറയു ന്നില്ല. അയാൾ സ്വന്തം അനുഭവങ്ങളിൽനിന്നു ചില ഫലങ്ങൾ ഗ്രഹിച്ചിട്ടുണ്ട്. അവയെ ആസ്പദമാക്കി യുക്തികൊണ്ടനുമാനിച്ച സംഗതികളെ വിശ്വസിക്കാൻ അയാൾ നമ്മോടാവശ്യപ്പെടുമ്പോൾ അതു സർവ്വമനുഷ്യസാധാരണമായ ഒരനുഭവത്തോടു യോജിച്ചു വരുന്നു. സർവ്വലോകസമ്മതമായ ഒരു മൗലികാധിഷ്ഠാനം ഏതു സൂക്ഷ്മശാസ്ത്രത്തിനുമുണ്ട്. അതുകൊണ്ട് അതിൽ നിന്നുള്ള അനുമാനങ്ങൾ നേരോ പിഴയോ എന്നു നമുക്കു പെട്ടെന്നു കാണാൻ കഴിയും. മതത്തിനു അങ്ങനെയൊരു അടിസ്ഥാനം ഉണ്ടോ ഇല്ലയോ എന്നതാണ് പ്രശ്നം. ഉണ്ട്, ഇല്ല എന്നു രണ്ടു വിധവും എനിക്ക് ഉത്തരം പറയേണ്ടിവരും.

ലോകമൊട്ടുക്കു സാധാരണമായുപദേശിച്ചുവരുന്ന നിലയിൽ മതത്തിൻെറ അടിസ്ഥാനം കൂറും വിശ്വാസവുമാണ് എന്നു പറയപ്പെടുന്നു. അതിൽത്തന്നെയും ഉള്ളതു പല കൂട്ടം സിദ്ധാന്തങ്ങൾ മാത്രം. അതുകൊണ്ടാണ് മതങ്ങളെല്ലാം തമ്മിൽ കലഹിച്ചുകൊണ്ടിരിക്കുന്നത്. ഈ സിദ്ധാന്തവാക്യങ്ങൾതന്നെ വിശ്വാസത്തിന്മേലാ ണു നിലകൊള്ളുന്നത്. ഒരാൾ പറയുന്നു, മേഘമണ്ഡലത്തിനുമേലി രുന്നു

---

1. പ്രത്യക്ഷം, 2. അനുമാനംകൊണ്ടുണ്ടാകുന്ന ജ്ഞാനം.

3. കുടത്തിൽ മണ്ണുണ്ട്. കുടമില്ലാത്തിടത്തും മണ്ണുണ്ട്. മണ്ണ് കൂടതലിടത്തുണ്ട്, കുടം കുറച്ചിടത്തേ ഉള്ളു. കുറഞ്ഞയിടത്തുള്ളതു വ്യാപ്യം. അഗ്നിയുള്ളിടത്തെല്ലാം ധൂമം ഉണ്ടെന്നു വരില്ല. ധൂമം വ്യാപ്യമാണ്.

4. കൂടുതൽ സ്ഥലത്തുള്ളതു വ്യാപകം. കുടത്തിനു മണ്ണും ധൂമത്തിനു അഗ്നിയും വ്യാപകം. കാരണം വ്യാപകം, കാര്യം വ്യാപ്യം.

5,6 മനുഷ്യർ മരിക്കുന്നവൻ എന്നത് (മർത്ത്യത) സാമാന്യം, സോക്രട്ടീസു മരിക്കുന്നവൻ (മർത്ത്യൻ) എന്നതു വിശേഷം. നക്ഷത്രത്വം സാമാന്യം, അശ്വിനി വിശേഷം. പലതിലുള്ളതു സാമാന്യം. ഒന്നിലുള്ളതു വിശേഷം.

7 കണക്ക്, ഊർജ്ജതന്ത്രം പോലുള്ളവ. ഇവയിൽ അളവുകളും അറിവുകളും ഖണ്ഡിതവും സുവ്യക്തവുമാണ്.

പ്രപഞ്ചമാകെ ഭരിക്കുന്ന ഒരു ദേവനുണ്ടെന്ന്. തൻെറ വാക്കിനെ മാത്രം പ്രമാണമാക്കി ഞാൻ അതു വിശ്വസിക്കണമെന്നും അയാൾ പറയുന്നു. അതുപോലെ തന്നെ ചില സ്വാഭിപ്രായങ്ങൾ എനിക്കുമു ണ്ടാവാം. അതു മറ്റുള്ളവർ വിശ്വസിക്കണമെന്നു ഞാൻ. അതിനു കാരണം ചോദിച്ചാൽ എനിക്കൊരു സമാധാനവും നല്കാനില്ല. ഇങ്ങനെയാണ് മതത്തിനും തത്ത്വജ്ഞാനശാസ്ത്രത്തിനും ഈയിടെ ദുഷ്പേരുണ്ടായിരിക്കുന്നത്. പഠിപ്പുകാരുടെ നില ഇതാണെന്നു തോന്നും; 'ഏയ്! ഈ മതങ്ങൾ വെറും സിദ്ധാന്തവാക്യാവലികൾ! അവ നേരാണോ എന്നു പരീക്ഷിപ്പാൻ ഒരു തോതുമില്ല. അവനവനു രുചിച്ചത് ഓരോരുത്തനും പ്രസംഗിക്കുന്നു.' എന്നിരിക്കിലും മത വിശ്വാസത്തിനു സർവ്വസാധാരണമായ ഒരടിസ്ഥാനമുണ്ട്. അതു നാനാരാജ്യങ്ങളിലുള്ള നാനാസിദ്ധാന്തങ്ങളെയും ഓരോ ശാഖക്കാ രുടെ എല്ലാത്തരം അഭിപ്രായങ്ങളെയും നിയന്ത്രിക്കുന്നുമുണ്ട്. അവ യുടെ മൂലം എന്തെന്നു നോക്കുമ്പോൾ അവയും സർവ്വലോക സാമാന്യമായ അനുഭവത്തെ ആസ്പദിച്ചുള്ളവയാണെന്നു കാണാം.

ഒന്നാമതായി, ലോകത്തിലുള്ള നാനാമതങ്ങളും പരിശോധിച്ചു നോക്കിയാൽ അവ രണ്ടു തരമായിക്കാണാം; പ്രമാണഗ്രന്ഥമുള്ള വയും ഇല്ലാത്തവയും. ഗ്രന്ഥമുള്ളവയ്ക്കു കൂടുതൽ ബലമുണ്ട്, അനുയായികളും അധികമുണ്ട്. ഗ്രന്ഥമില്ലാത്തവ മിക്കതും നശിച്ചു പോയിരിക്കുന്നു. ചുരുക്കം ചില പുതുമതങ്ങൾക്ക് അനുയായികളും വളരെ കുറവാണ്. എന്നാൽ എല്ലാറ്റിലും ഒരു സംഗതിയിൽ അഭി പ്രായത്തിന് ഐക്യം കാണാം. അവ ഉപദേശിക്കുന്ന മതതത്ത്വങ്ങൾ ചില വ്യക്തികളുടെ അനുഭവഫലങ്ങളാണ്. ക്രിസ്ത്യാനി നിങ്ങളോടു പറയുന്നു, അയാളുടെ മതത്തിൽ വിശ്വസിക്കുവാൻ ക്രിസ്തുവിൽ വിശ്വസിക്കണം: ക്രിസ്തു ഈശ്വരാവതാരമാണെന്നു വിശ്വസിക്കണം: ഈശ്വരനിലും ആത്മാവിലും ആത്മാവിൻെറ ഒരു ഉത്കൃഷ്ടഭാവിപദ ത്തിലും വിശ്വസിക്കണം. അതിനു മതിയായ കാരണമുണ്ടോ എന്നു ചോദിച്ചാൽ അതയാളുടെ വിശ്വാസമെന്നാണുത്തരം. എന്നാൽ ക്രിസ്തു മതത്തിൻെറ ഉറവിടത്തിലേക്കു ചെന്നാൽ അനുഭവമാണ് അതിൻെറ ആസ്പദമെന്നു കാണാം. 'ഞാൻ ഈശ്വരനെ കണ്ടു' എന്നു ക്രിസ്തു പറഞ്ഞു. ക്രിസ്തുശിഷ്യന്മാർ പറഞ്ഞു, 'ഞങ്ങൾക്ക് ഈശ്വരാനു ഭൂതിയുണ്ടായി' എന്ന്. ഇങ്ങനെ പോകുന്നു ഓരോരുത്തരുടെ അനുഭവങ്ങൾ. അതുപോലെ ബുദ്ധമതത്തിൽ ബുദ്ധൻെറ അനുഭവ ങ്ങളാണ്. അദ്ദേഹത്തിനു ചില തത്ത്വങ്ങളുടെ അനുഭൂതിയുണ്ടായി: അദ്ദേഹം അവയെ കണ്ടുമുട്ടി, സാക്ഷാത്ക്കരിച്ചു: അവയെ ലോക ത്തിനുപദേശിക്കുകയും ചെയ്തു. ഹിന്ദുക്കളുടെ കാര്യവും അങ്ങനെ തന്നെ. അവരുടെ മതഗ്രന്ഥങ്ങളിൽ അവ നിബന്ധിച്ച ഋഷിമാർ തങ്ങൾ ചില സത്യങ്ങൾ സാക്ഷാത്ക്കരിച്ചു എന്നു പ്രഖ്യാപിക്കുന്നു. അവർ അവ ഉപദേശിക്കുകയും ചെയ്യുന്നു. ഇങ്ങനെ നോക്കു മ്പോൾ നമ്മുടെ സർവ്വജ്ഞാനത്തിനും ഏകാധാരമായി, സാർവ്വ ജനീനമായി പാറപോലെ

ഉറച്ച, പ്രത്യക്ഷാനുഭവമെന്ന ആ അസ്ഥിവാ രത്തിന്മേലാകുന്നു ലോകത്തിലുള്ള സർവ്വമതങ്ങളും പ്രതിഷ്ഠിക്ക പ്പെട്ടിരിക്കുന്നതെന്നു വെളിവാകുന്നു. മതാചാര്യന്മാരെല്ലാം ഈശ്വര നെ ദർശിച്ചു. സ്വന്തം ആത്മാവിനെ സാക്ഷാത്ക്കരിച്ചു: തങ്ങളുടെ ഭാവിയും തങ്ങളുടെ നിത്യത്വവും അവർ കണ്ടു: കണ്ടത് അവർ ഉപദേശിച്ചു. എന്നാൽ ഒരു വിശേഷമുണ്ട്. ഈ അനുഭവങ്ങൾ ഇക്കാലത്തു സാധ്യമല്ല എന്ന ഒരസാധാരണവാദം മിക്ക മതങ്ങളും – പ്രത്യേകിച്ചും ഇക്കാലത്ത് – പുറപ്പെടുവിച്ചിട്ടുണ്ട്. ആരുടെ നാമ ത്തെയാണോ ആ മതങ്ങൾ പിന്നീടു വഹിച്ചത് ആദിമസ്ഥാപകന്മാ രായ ആ ചുരുക്കം ചിലർക്കുമാത്രം സാധ്യമായിരുന്നു ആ വക അനുഭവങ്ങൾ. അവയുടെയൊക്കെ കാലം കഴിഞ്ഞുപോയിരിക്കു ന്നു. അതുകൊണ്ട് ഇപ്പോൾ വിശ്വാസത്തിന്മേൽത്തന്നെ മതം സ്വീകരിക്കേണ്ടിയിരിക്കുന്നു. ഈ നില ഞാൻ പാടേ നിഷേധിക്കു ന്നു. ജ്ഞാനവിഷയകമായ ഏതെങ്കിലും ശാഖയിൽ ഒരനുഭവം ഒരിക്കൽ ഈ ലോകത്തിൽ ഉണ്ടായിട്ടുണ്ടെങ്കിൽ അത് അതിനുമു മ്പും എത്രയോ ലക്ഷം പ്രാവശ്യം ഉണ്ടായിരിക്കാൻ ഇടയുണ്ട്, ഇനി ലോകാവസാനംവരെ അത് ആവർത്തിച്ചുണ്ടാകുകയും ചെ യ്യും എന്ന നിഗമനം നിർവ്വിവാദമായി വന്നുചേരുന്നു. ഐകരൂപ്യം പ്രകൃതിയുടെ ദൃഢനിയമമാണ്. ഒരിക്കൽ സംഭവിച്ചത് എപ്പോഴും സംഭവിക്കാം.

അതുകൊണ്ട് യോഗശാസ്ത്രപ്രവർത്തകന്മാർ ഉദ്ഘോഷിക്കു ന്നത്, പുരാതനകാലങ്ങളിൽ ഉണ്ടായിട്ടുള്ള അനുഭവങ്ങൾ മത ത്തിന്നടിസ്ഥാനമാണെന്നു മാത്രമല്ല, അത്തരം സ്വാനുഭവം ഉണ്ടാകു ന്നതുവരെ ഒരിക്കലും ഒരുവനും മതമുണ്ടെന്നുതന്നെ പറഞ്ഞുകൂടാ എന്നാണ്. ഈ അനുഭവങ്ങൾ നമുക്കുണ്ടാകുവാനുള്ള വഴിയുപ ദേശിക്കുന്നതാണ് യോഗശാസ്ത്രം. അനുഭവപ്പെടുന്നതുവരെ മതത്തെ പ്പറ്റി സംസാരിച്ചതുകൊണ്ടു വലിയ ഫലമില്ല. ഈശ്വരൻെറ പേരിൽ ഇത്രയധികം കലക്കവും കലഹവും യുദ്ധവും ഉണ്ടാകാൻ കാരണ മെന്ത്? മറ്റ് ഏതിലുമധികം രക്തപ്രവാഹം ഈശ്വരനെച്ചൊല്ലിയാണു ണ്ടായിട്ടുള്ളത്. എന്തുകൊണ്ട്? മതത്തിൻെറ ഉറവയുടെ ഉല്പത്തിവരെ പോകാഞ്ഞിട്ടുതന്നെ. തങ്ങളുടെ പൂർവ്വികരുടെ മാമൂലാചാരങ്ങൾ ക്കു മനസാ സമ്മതം മൂളി അവർ അങ്ങനെ തൃപ്തിപ്പെട്ടു. മറ്റുള്ളവ രും അങ്ങനെ ചെയ്യണമെന്ന് ആവശ്യപ്പെടുകയും ചെയ്തു: അത്ര തന്നെ. ആത്മാവുണ്ടെന്ന് അനുഭവപ്പെടാത്ത ഒരാൾക്ക് അതുണ്ടെ ന്നു പറയുവാൻ എന്തവകാശം? ഈശ്വരനെ കാണാതെ ഈശ്വരനു ണ്ടെന്നു പറയുവാൻ അധികാരമെന്ത്? ഈശ്വരനുണ്ടെങ്കിൽ കാണ ണം: ആത്മാവുണ്ടെങ്കിൽ അനുഭവപ്പെടണം. അല്ലെങ്കിൽ വിശ്വ സിക്കാതിരിക്കുന്നതാണ് ഭേദം, ഒരു തുറന്ന നാസ്തികനാകുന്നതാണ് കപടഭക്തനായിരിക്കുന്നതിലും നല്ലത്. ഈ കാലത്ത് 'മുഴുവിദ്വാന് മാർക്ക്' ഒരുവിധം അഭിപ്രായം; മതവും തത്ത്വശാസ്ത്രവും പരമപുരു ഷനെക്കുറിച്ചുള്ള അന്വേഷണവുമെല്ലാം നിഷ്ഫലമാണ്. 'മുറിവിദ്വാ ന്മാർക്ക്' മറ്റൊരഭിപ്രായം; വാസ്തവത്തിൽ ഇതിനൊന്നും യാതൊരടി

സ്ഥാനവും ഇല്ല: എന്നാൽ ലോകോപകാരം ചെയ്യാൻ ബലമായ പ്രേരണയുണ്ടാക്കും: അത്രതന്നെ അവയ്ക്കുള്ള വില. ജനങ്ങൾക്ക് ഈശ്വരവിശ്വാസമുണ്ടെങ്കിൽ അവർ നല്ലവരും ധാർമ്മികന്മാരുമായേക്കാം: അങ്ങനെ അവർ നല്ല പൗരന്മാരായിത്തീരാനിടയുണ്ട്. ഈവിധം അഭിപ്രായമുള്ളവരെ കുറ്റം പറയാൻ നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ അവർക്കു കിട്ടുന്ന ഉപദേശം മുഴുവനും, കഴമ്പില്ലാത്ത കുറെ അസംബന്ധപ്രലപനങ്ങളുടെ അനന്തപല്ലവിയിൽ വിശ്വസിക്കുവാൻ മാത്രമാകുന്നു. വെറും വാക്കുകളെക്കൊണ്ടു ജീവിക്കാനാണ് അവരെ ഉപദേശിക്കുന്നത്. അവർക്കതിനുകഴിയുമോ? കഴിയുമായിരുന്നെങ്കിൽ, എനിക്കു മനുഷ്യപ്രകൃതിയെക്കുറിച്ച് ലവ ലേശം ബഹുമാനമില്ല. മനുഷ്യനു തത്ത്വം അറിയണം. അതുസ്വയം അനുഭവിച്ചറിയണം. തത്ത്വം ഗ്രഹിച്ചു സാക്ഷാത്ക്കരിച്ച്, അന്തരാത്മാവിൽ അതനുഭവപ്പെടുമ്പോൾമാത്രമേ സർവ്വസംശയങ്ങളും തീർന്ന്, സർവ്വാന്ധകാരവും നീങ്ങി, കുരുക്കുകളെല്ലാം നിവരുക യുള്ളു എന്നു വേദങ്ങൾ ഘോഷിക്കുന്നു;[1] 'അല്ലയോ അമൃതത്വത്തി ൻെറ അരുമക്കിടാങ്ങളേ! നിങ്ങളേവരും കേൾപ്പിൻ! ദിവ്യലോകങ്ങ ളെ അധിവസിക്കുന്നവരേ! നിങ്ങളും കേൾപ്പിൻ! ഇതാ വഴി കണ്ടിരി ക്കുന്നു: ഈ ഇരുളിൽനിന്നെല്ലാം പുറത്തു കടക്കുവാൻ ഒരു മാർ ഗ്ഗമുണ്ട്. അതു തമസ്സിനപ്പുറത്തുള്ള പരമപുരുഷനെ അറിയുന്നതു തന്നെ: വേറൊരു വഴിയുമില്ല.'[2]

ഈ തത്ത്വത്തിൽ എത്തിച്ചേരുവാൻ ഉപയോഗപ്പെടുന്നതും ശാസ്ത്ര (സയൻസ്) രീതിയിൽ ക്രമപ്പെടുത്തിയതുമായ ഒരു പദ്ധതി മനുഷ്യലോകത്തിനു കാണിച്ചുകൊടുക്കാനാണ് രാജയോഗശാസ്ത്രം ഉദ്ദേശിക്കുന്നത്. ഒന്നാമതായി, ഓരോ ശാസ്ത്രത്തിലും തത്ത്വാന്വേഷണത്തിന് ഓരോ പ്രത്യേകസമ്പ്രദായമുണ്ട്. നിങ്ങൾക്ക് ഒരു ജ്യോതിഃശാസ്ത്രജ്ഞനാകണമെങ്കിൽ വെറുതെയിരുന്ന് "ജ്യോതിശാസ്ത്രമേ, ജ്യോതിശാസ്ത്രമേ" എന്നു നിലവിളിച്ചതുകൊണ്ടു ശാസ്ത്രം ഒരു കാലത്തും നിങ്ങളുടെ അടുക്കൽ വരില്ല. അതുപോലെതന്നെ രസ തന്ത്രവും. അതിൽ ഒരു പ്രത്യേകസമ്പ്രദായം അനുസരിക്കേണ്ടതു ണ്ട്: നിങ്ങൾ പരീക്ഷണശാലയിൽ ചെല്ലണം: പലതരം ദ്രവ്യങ്ങളെടു ക്കണം, അവ കൂട്ടിയിളക്കണം, സംയോജിപ്പിക്കണം അവയെക്കൊ ണ്ടു

1. ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ. (മു. 2.2.9)
കാര്യകാരണരൂപമായ പരമാത്മതത്ത്വംതന്നെ താൻ എന്നു ദർശിക്കു മ്പോൾ ഒരുവൻെറ നെഞ്ചകത്തെ കാമക്കുരുക്കു പൊട്ടുന്നു. സർവ്വസംശയ ങ്ങളും മുറിയുന്നു. കർമ്മങ്ങളൊക്കെ ഒടുങ്ങുന്നു.

2. ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ!
വേദാഹമേതം പുരുഷം മഹാന്തമാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ അയനായ.

പരീക്ഷണങ്ങൾ നടത്തണം. അതിൻെറയെല്ലാം ഫലമായി രസതന്ത്രത്തിൻെറ ഒരറിവുണ്ടാകും. ജ്യോതിഃശാസ്ത്രജ്ഞനാകുവാൻ നക്ഷത്രശാലയിൽ ചെല്ലുക, ദൂരദർശനിക്കുഴലെടുക്കുക, നക്ഷത്രങ്ങളെ നോക്കിപ്പഠിക്കുക: അങ്ങനെ ജ്യോതിഃശാസ്ത്രജ്ഞനാകാം. ഓരോ ശാസ്ത്രത്തിനും പ്രത്യേകം പ്രത്യേകം അന്വേഷണക്രമം ആവശ്യമാണ്. ഞാൻ നിങ്ങളെ ആയിരം മതപ്രസംഗങ്ങൾ ചെയ്തുകേൾപ്പിക്കാം: പക്ഷേ അതുകൊണ്ട് നിങ്ങൾക്കു മതം ഉണ്ടാകയില്ല. മതത്തിൻെറ സാങ്കേതികസമ്പ്രദായം അഭ്യസിച്ചാലല്ലാതെ നിങ്ങൾക്കു മതമുണ്ടാകയില്ല. ഈ തത്ത്വങ്ങൾ എല്ലാ രാജ്യത്തും എല്ലാ കാലത്തും ഉണ്ടായിട്ടുള്ള ഋഷിമാർ അനുഭവപ്പെടുത്തിയതാകുന്നു. നിർമ്മലരും നിഃസ്വാർത്ഥരുമായ അവർക്കു ലോകഹിതം ചെയ്കയെന്നല്ലാതെ മറ്റൊരുദ്ദേശ്യമുണ്ടായിരുന്നില്ല. നമുക്ക് ഇന്ദ്രിയങ്ങൾ വഴിയായി അറിയാവുന്നതിനെക്കാൾ ഉപരിയായ ഒരു തത്ത്വം തങ്ങൾ കണ്ടിരിക്കുന്നതായി അവരെല്ലാവരും പ്രഖ്യാപിക്കുന്നു. അതിൻെറ സത്യം പരീക്ഷിച്ചറിയുവാൻ നമ്മെ ക്ഷണിക്കുന്നു. തങ്ങളുടെ സാധനസമ്പ്രദായം കപടംകൂടാതെ അഭ്യസിക്കുവാൻ നമ്മോടാവശ്യപ്പെടു ന്നു. അങ്ങനെ ചെയ്തിട്ടും ഈ ഉത്കൃഷ്ടതത്ത്വങ്ങൾ നമുക്ക് അനുഭവപ്പെടുന്നില്ലെങ്കിൽ, അപ്പോൾ അവരുടെ വാദത്തിൽ സത്യമില്ലെന്നു നമുക്കു പറയാം. അങ്ങനെ ചെയ്യുന്നതിനുമുമ്പ് അവരുടെ സിദ്ധാന്തങ്ങളിലുള്ള സത്യത്വം നിഷേധിക്കുന്നതു യുക്തവുമല്ല. അതുകൊണ്ട് അവരുടെ നിഷ്ഠകൾ നാം വിശ്വാസപൂർവ്വം അഭ്യസിക്കണം. അപ്പോൾ വെളിച്ചം കിട്ടും.

ജ്ഞാനസമ്പാദനത്തിനു നാം സാധർമ്മ്യകല്പനയെ[1] ഉപയോഗിക്കുന്നു. സാധർമ്മ്യകല്പന നിരീക്ഷണത്തെ ആശ്രയിച്ചിരിക്കുന്നു. ഒന്നാമതായി നാം വസ്തുസ്ഥിതികളെ സൂക്ഷിച്ചുനോക്കിക്കാണുന്നു: പിന്നെ അവയ്ക്കു സാധർമ്മ്യം കല്പിക്കുന്നു: അനന്തരം അതിൽനിന്ന് അവയുടെ തത്ത്വങ്ങളെ അനുമാനിക്കുന്നു. ഇങ്ങനെ ജ്ഞാനം സമ്പാ ദിക്കേണ്ടത് മനസ്സിനെ – മനുഷ്യൻെറ ആന്തരപ്രകൃതിയെ, വിചാര ത്തെ – പറ്റിയാണെങ്കിൽ ആദ്യമേ മനസ്സിനുള്ളിൽ നടക്കുന്ന സംഗതികളെ നിരീക്ഷിക്കാൻ ശക്തിയുണ്ടാകുന്നതുവരെ സാദ്ധ്യമേ യല്ല. ബാഹ്യവസ്തുതകളെ നിരീക്ഷിക്കുന്നത് ഇതിലെത്രയോ എളുപ്പം: അതിന്നായി അനേകം ഉപകരണങ്ങൾ സൃഷ്ടിച്ചിട്ടുമുണ്ട്. പക്ഷേ അന്തർലോകത്തിലേക്ക് ഉപകരണമൊന്നുമില്ല. ശരിയായ ശാസ്ത്രം വേണമെങ്കിൽ നിരീക്ഷണം കൂടിയേ കഴിയൂ എന്നു നമുക്കറിയുകയും ചെയ്യാം. വസ്തുവിവേചനം ശരിക്കില്ലാതെ ഒരു ശാസ്ത്രത്തിനും നിലയില്ല. വെറും പൊള്ളവാദം മാത്രമാണിത്. അതുകൊണ്ടാണ് ആദികാലം മുതൽ മനഃശാസ്ത്രജ്ഞന്മാരൊക്കെ വഴക്കടിച്ചുവന്നിട്ടു ള്ളത്.

1. ഉദാ; കാക്കകളൊക്കെ കറുത്തതാണെന്നുള്ളത് ഒരു സാധർമ്മ്യകല്പന (generalisation) ആണ്. ഇതിനു വളരെ കാക്കളെ നിരീക്ഷിച്ചെങ്കിലേ സാധിക്കൂ. ഗോക്കളെ നിരീക്ഷിച്ച് ഗോത്വം മനസ്സിലാക്കണം.

ചുരുക്കം ചിലരേ കലഹിക്കാതുള്ളു. അവർ നിരീക്ഷണത്തി നുള്ള ഉപായം കണ്ടുപിടിച്ചവരാണ്.

രാജയോഗശാസ്ത്രം ഒന്നാമതു ചെയ്യുന്നതു മനഃസ്ഥിതികളെ നിരീക്ഷിക്കാൻ നമുക്ക് അങ്ങനെയൊരു വഴിയുണ്ടാക്കിത്തരികയാകുന്നു. അതിനുള്ള ഉപകരണം മനസ്സുതന്നെ. മനസ്സിനെ ഏകാഗ്രമാക്കുവാനുള്ള ശക്തിയെ വേണ്ടുംവണ്ണം നയിച്ച്, അന്തർലോകത്തി ലേക്കു തിരിച്ചുവിട്ടാൽ അതു മനസ്സിൻെറ എല്ലാ അംശങ്ങളെയും വിശകലനം ചെയ്ത സംഗതികൾ തെളിയിച്ചുതരും. മനസ്സിൻെറ ശക്തികൾ ചിതറിപ്പോയ പ്രകാശരശ്മികൾപോലെയാണ്. അവയെ ഏകാഗ്രമാക്കി ഒരു വസ്തുവിലേക്കു തിരിച്ചാൽ ആ വസ്തുവിനെ പ്രകാശിപ്പിക്കും. ഇതൊന്നു മാത്രമാണ് നമുക്ക് അറിവിനുള്ള വഴി.[1] അന്തർബഹിർലോകങ്ങളിലേക്ക് ഏവരും ഇതുതന്നെയാണുപയോഗിക്കുന്നത്. എന്നാൽ ഭൗതികശാസ്ത്രജ്ഞൻ ബാഹ്യലോകത്തിലേക്കു പ്രയോഗിക്കുന്ന അതേ സൂക്ഷ്മനിരീക്ഷണശക്തി മനഃശാസ്ത്രജ്ഞൻ അന്തർലോകത്തിലേക്കു തിരിക്കേണ്ടിയിരിക്കുന്നു. അതിനു വളരെയേറെ പരിചയവും വേണം. കുട്ടിക്കാലംമുതൽ നമ്മെ അഭ്യസിപ്പിച്ചിട്ടുള്ളത് ബാഹ്യവസ്തുക്കളിൽ ശ്രദ്ധപതിപ്പിക്കാനാണ്. ഒരു കാലത്തും അന്തരംഗനിരീക്ഷണത്തിനല്ല. തന്നിമിത്തം അന്തരംഗനിരീക്ഷണത്തിനുള്ള ശക്തി നമ്മളിൽ അധികംപേർക്കും നഷ്ടപ്രായമായിരിക്കയാണ്. മനസ്സിനെ അകത്തേക്കു തിരിച്ചുനിർത്തിയതുപോലാക്കി, അതു പുറത്തുപോകുന്നതിനെ തടഞ്ഞ്, അതിൻെറ സ്വഭാവജ്ഞാന വും തത്ത്വവിവേചനവും അതിനുതന്നെ സാധിക്കത്തക്കവണ്ണം അതിൻെറ സർവ്വശക്തികളും ഏകാഗ്രമാക്കി, അതിന്മേൽത്തന്നെ ക്ഷേപിക്കുക ഏറ്റവും ദുഷ്കരമാകുന്നു. എങ്കിലും ഈ വിഷയ ത്തിൽ ശാസ്ത്രീയമെന്നു പറയാവുന്ന ഏതൊരന്വേഷണത്തിനും ഇതേ വഴിയുള്ളു.

അങ്ങനെയുള്ള അറിവുകൊണ്ട് ഉപയോഗമെന്ത്? ഒന്നാമത്, അറിവിൻെറ ഏറ്റവും വലിയ പ്രതിഫലം അറിവുതന്നെ: രണ്ടാമത്, അതിനു പ്രയോജനമുണ്ടുതാനും – അതു നമ്മുടെ സർവ്വദുഃഖങ്ങളേയും നശിപ്പിക്കും. മനുഷ്യൻ സ്വന്തം മനസ്തത്ത്വ വിവേചനം ചെയ്ത് അനശ്വരമായ ഒരു വസ്തുവിനെ – സ്വതവേ നിത്യശുദ്ധപരിപൂർണ്ണമായ ഒരു വസ്തുവിനെ – മുഖത്തോടുമുഖമെന്നപോലെ ദർശിച്ചാൽപ്പിന്നെ അയാൾക്കു ദുഃഖമില്ല, സുഖഹാനിയില്ല. സർവ്വദുഃഖങ്ങൾ ക്കും കാരണം ഭയം, അസന്തൃപ്തമായ ആഗ്രഹം, ആണ്. തനിക്കു നാശമില്ലെന്നു മനുഷ്യൻ കണ്ടറിയും: പിന്നെ അയാൾക്കു മരണ ഭയം ഉണ്ടാകയില്ല. താൻ പരിപൂർണ്ണനാണെന്നു കണ്ടാൽപ്പിന്നെ

1. സർവ്വം പ്രത്യുപഭോഗം യസ്മാത് പുരുഷസ്യ സാധയതി ബുദ്ധിഃ
സൈവ ച വിശിനഷ്ടി പുനഃ പ്രധാനപുരുഷാന്തരം സൂക്ഷ്മം (സാ.കാ.37)
പുരുഷൻെറ ഉപഭോഗമെല്ലാം സാധിച്ചുകൊടുക്കുന്നത് ബുദ്ധിയാകയാൽ ആ ബുദ്ധിതന്നെ വീണ്ടും പ്രധാന (പ്രകൃതി) പുരുഷന്മാർ തമ്മിലുള്ള

മിഥ്യാകാമങ്ങളൊന്നും ഉണ്ടാകയില്ല. ഈ രണ്ടു കാരണങ്ങളുടെയും അഭാവത്തിൽ പിന്നെ ദുഃഖമില്ല: പരിപൂർണ്ണാനന്ദമുണ്ടാകും: ഈ ശരീരത്തിലിരിക്കെത്തന്നെ പരമാനന്ദമുണ്ടാകും.

ഈ ജ്ഞാനപ്രാപ്തിക്ക് ഒരു മാർഗ്ഗമേ ഉള്ളു. അത് ഏകാഗ്രതയാണ്. ദ്രവ്യതത്ത്വപരീക്ഷകൻ പരീക്ഷണശാലയിലിരുന്നു തൻെറ മനഃശക്തികളെ മുഴുവൻ ഒരു കേന്ദ്രത്തിൽ ഏകാഗ്രമാക്കിവെച്ച്, താൻ ഏതു വസ്തുക്കളുടെ തത്ത്വമന്വേഷിക്കുന്നുവോ അതുകൾക്കുനേരെ തൊടുക്കുന്നു: അങ്ങനെ അവയുടെ രഹസ്യം കണ്ടുപിടിക്കുന്നു. അതുപോലെ ജ്യോതിഃശാസ്ത്രജ്ഞൻ സ്വമനഃശക്തികളെ ഏകാഗ്ര മാക്കി ദൂരദർശിനിയിൽക്കൂടെ ആകാശത്തിലേക്കു തിരിച്ചുവിടുന്നു: അപ്പോൾ നക്ഷത്രങ്ങളും സൂര്യചന്ദ്രന്മാരും അവയുടെ രഹസ്യ ങ്ങൾ അയാൾക്കു വിട്ടുകൊടുക്കുന്നു. ഞാൻ നിങ്ങളോടു സംസാരി ക്കുന്ന വിഷയത്തിൽ എനിക്ക് എൻെറ വിചാരങ്ങളെ എത്രയധികം ഏകാഗ്രമാക്കുവാൻ സാധിക്കുമോ, അത്രയധികം ആ വിഷയം പ്രകാശിപ്പിക്കുവാനും സാധിക്കും. ഇതു കേട്ടുകൊണ്ടിരിക്കുന്ന നിങ്ങൾക്ക് എത്രയധികം നിങ്ങളുടെ വിചാരങ്ങളെ ഏകാഗ്രമാക്കു വാൻ സാധിക്കുമോ അത്രയും കൂടുതൽ വ്യക്തമായി ഞാൻ പറയുന്നതു ഗ്രഹിക്കാനും സാധിക്കും.

ലോകത്തിലുള്ള ജ്ഞാനമെല്ലാം മനഃശക്തികളെ ഏകാഗ്രമാക്കിയിട്ടല്ലാതെ മറ്റെങ്ങനെയെങ്കിലും സിദ്ധിച്ചിട്ടുണ്ടോ? പ്രപഞ്ചം അതിൻെറ രഹസ്യങ്ങൾ വിട്ടുതരുവാൻ തയ്യാറാണ്. അതിന് എവിടെ യാണ് മുട്ടേണ്ടത്, എങ്ങനെ തട്ടിയാലാണു ശരിയാകുക എന്നറി ഞ്ഞാൽ മതി. മുട്ടുവാനുള്ള ബലവും സാമർത്ഥ്യവും ഏകാഗ്രതയിൽക്കൂടെയാണ് വരുന്നത്. മനുഷ്യൻെറ മനഃശക്തിക്ക് അതിരില്ല. അതിനെ എത്രയധികം ഏകാഗ്രമാക്കുന്നുവോ അത്രയധികം ശക്തി ഒരു കേന്ദ്രത്തിൽ ചെലുത്തുവാൻ കഴിയും. അതാണ് രഹസ്യം.

മനസ്സിനെ ബാഹ്യവസ്തുക്കളിൽ ഏകാഗ്രമാക്കുവാൻ എളുപ്പ മാണ്: പുറമെ പോയ്ക്കൊണ്ടിരിക്കുന്നത് അതിൻെറ സ്വഭാവമാണ്. എന്നാൽ മതം, മനഃശാസ്ത്രം, തത്ത്വശാസ്ത്രം ഇവയുടെ കാര്യത്തിൽ ഏകാഗ്രത വിഷമമാണ്. അവിടെ അറിയേണ്ടുന്ന വിഷയവും അറിയുന്ന വിഷയിയും ഒന്നാണ്. വിഷയം ഉള്ളിലാണ്, അതായത് മനസ്സുതന്നെ: മനസ്സിനെയാണു പരിശോധിക്കേണ്ടത് – മനസ്സുകൊ ണ്ട് മനസ്സിനെ പഠിക്കുക. മനസ്സിനു തന്നെത്താൻ നോക്കിക്കാണാൻ ശക്തിയുണ്ടെന്നു നമുക്കറിയാം. ഞാൻ നിങ്ങളോടു സംസാരി ക്കുന്നു: അതേ സമയം ഞാൻ ഒരു രണ്ടാമനെപ്പോലെ മാറിനിന്നു ഞാൻ പറയുന്നത് കേൾക്കുകയും അറിയുകയും ചെയ്യുന്നു. നിങ്ങൾ ഒരേ സമയത്തു പ്രവർത്തിക്കയും ചിന്തിക്കയും ചെയ്യുന്നു. അതേ സമയത്ത് നിങ്ങളുടെ മനസ്സിൻെറ ഒരംശം മാറിനിന്നു നിങ്ങൾ വിചാരിക്കുന്നതു നോക്കിക്കാണുന്നു. മനസ്സിൻെറ ശക്തികളെ ഏകാഗ്രമാക്കി അതിനെ തിരിച്ചുവിടണം. തുളച്ചുകയറുന്ന സൂര്യരശ്മി ക്ക്, അന്ധകാരമയമായിരുന്ന സ്ഥലങ്ങൾ, അവയുടെ രഹസ്യം തുറന്നു കാണിച്ചുകൊടുക്കുന്നതുപോലെ, ഏകാഗ്രമാക്കി ഈ മന സ്സും

അതിൻെറ ഏറ്റവും ഉള്ളിലുള്ള രഹസ്യങ്ങളിലേക്കു തുളഞ്ഞു കയറുന്നു. ഇങ്ങനെയാണു നാം വിശ്വാസത്തിൻെറ അസ്തിവാരത്തിലേക്കു, യഥാർത്ഥമതത്തിലേക്കു കടക്കുന്നത്. അപ്പോൾ നമുക്കു നേരിട്ടുതന്നെ അറിയാറാകും: നമുക്ക് ആത്മാവുണ്ടോ, ജീവിതം അഞ്ചു നിമിഷത്തേക്കേ ഉള്ളോ അതോ നിത്യമാണോ, ഈ ജഗ ത്തിന് ഒരീശ്വരനുണ്ടോ ഇല്ലയോ എന്നെല്ലാം. അതെല്ലാം നമുക്കു പ്രത്യക്ഷമാകും. ഇതാണ് രാജയോഗം അനുശാസിപ്പാൻ പോകുന്നത്. യോഗാനുശാസനങ്ങളുടെയെല്ലാം ഏകലക്ഷ്യം ഇതാണ്; എങ്ങനെ മനസ്സിനെ ഏകാഗ്രമാക്കാം? പിന്നെ നമ്മുടെ മനസ്സിൻെറ ആന്തരതമമായ അറകളെ എങ്ങനെ കണ്ടുപിടിക്കാം? അനന്തരം മനോവൃത്തികളെ സാധർമ്മ്യമനുസരിച്ചു വകതിരിച്ച് അവയിൽനിന്നു നമുക്കുതന്നെ സിദ്ധാന്തങ്ങളിൽ എങ്ങനെ ചെന്നുചേരാം? അതുകൊണ്ട് രാജയോഗം നമ്മോടു നമ്മുടെ മതമേതെന്ന് ഒരിക്കലും അന്വേഷിക്കുന്നില്ല: നാം ആസ്തികന്മാരോ, നാസ്തികന്മാരോ, ക്രിസ്ത്യാനികളോ, യഹൂദന്മാരോ, ബുദ്ധമതക്കാരോ എന്നൊന്നും ഒരിക്കലും ചോദിക്കുന്നില്ല. നാം മനുഷ്യരാണ്: അതു മതി. ഏതൊരു മനുഷ്യനും മതത്തെപ്പറ്റി അന്വേഷിക്കുവാൻ അവകാശവും ശക്തിയും ഉണ്ട്. 'എന്തുകൊണ്ട്' എന്ന് ഏതൊന്നിൻെറയും കാരണം ചോദിക്കാനും, തൻെറ ചോദ്യത്തിനു താൻതന്നെ ഉത്തരം കണ്ടുപിടിക്കാനും ഏതു മനുഷ്യനും അധികാരമുണ്ട്. അവൻ അതിനു പണിയെടുത്താൽ മാത്രം മതി.

ഇത്രയും പറഞ്ഞതിൽനിന്നു രാജയോഗപഠനത്തിനു മതമോ വിശ്വാസമോ ആവശ്യമില്ലെന്നായി. സ്വന്തമായി കണ്ടറിയുന്നതു വരെ ഒന്നും വിശ്വസിക്കരുതെന്നാണ് രാജയോഗം ഉപദേശിക്കുന്ന തും. സത്യത്തിനു നിലനില്ക്കാൻ ഊന്നു വേണ്ട. നാം ഉണർന്നിരി ക്കെ ഉള്ളതായ വസ്തുതകൾ വാസ്തവമാണെന്നു തെളിയിക്കാൻ വല്ല സ്വപ്നമോ മനോരാജ്യമോ ആവശ്യമാണെന്നു നിങ്ങൾ കരുതുമോ? തീർച്ചയായും ഇല്ല. ഈ രാജയോഗപഠനത്തിനു ദീർഘകാലത്തെ നിരന്തരാഭ്യാസം ആവശ്യമാണ്. അഭ്യാസത്തിൽ കുറെ ഭാഗം കായികവും ഏറിയപങ്കും മാനസികവുമാണ്. അഭ്യസിക്കുംതോറും നമുക്കറിവാകും, മനസ്സ് ശരീരത്തോട് എത്ര ഗാഢമായി ബന്ധപ്പെട്ടി രിക്കുന്നു എന്ന്. മനസ്സ് ശരീരത്തിൻെറ ഒരു സൂക്ഷ്മാംശമാണെന്നും മനസ്സ് ശരീരത്തിന്മേൽ പ്രവർത്തിക്കുന്നുണ്ടെന്നും വിശ്വസിക്കുന്നു ണ്ടെങ്കിൽ, ശരീരം മനസ്സിന്മേൽ പ്രതിപ്രവർത്തിക്കയും ചെയ്യുമെ ന്നുള്ളതു യുക്തിയുക്തമാണ്. ശരീരം അസ്വസ്ഥമാകുമ്പോൾ മന സ്സും അസ്വസ്ഥമാകുന്നു. ശരീരം അരോഗമാകുമ്പോൾ മനസ്സും അരോഗവും ദൃഢവുമാകുന്നു. ഒരാൾക്കു കോപമുണ്ടാകുമ്പോൾ അയാളുടെ മനസ്സു ക്ഷോഭിക്കുന്നു. അതുപോലെ മനസ്സു ക്ഷോഭി ക്കുമ്പോൾ ശരീരവും ക്ഷോഭിക്കുന്നു. മനുഷ്യസമുദായത്തിൽ ഭൂരിപക്ഷത്തിൻെറയും മനസ്സ് ഏറെയും ശരീരത്തിനു കീഴ്വഴങ്ങി യാണിരിക്കുന്നത്. അവരുടെ മനസ്സ് അത്യല്പമേ വളർന്നിട്ടുള്ളു. മനുഷ്യവർഗ്ഗത്തിൽ ഏറിയ കൂറും മൃഗങ്ങളിൽനിന്ന് അത്യല്പമേ ഉയർന്നുപോയിട്ടുള്ളു. എന്നു മാത്രമല്ല,

അവരിൽ വളരെപ്പേർക്കും നിയന്ത്രണശക്തി പല കാര്യങ്ങളിലും താഴ്ന്ന ജന്തുക്കൾക്കുള്ളതിൽ വളരെ മേലെയല്ല. നമുക്കു നമ്മുടെ മനസ്സിൻെറമേൽ വളരെക്കുറ ച്ചേ നിയന്ത്രണശക്തിയുള്ളു. അതുകൊണ്ടു നാം ആ സ്വാധീനത കൈവരുത്താൻ, ശരീരത്തെയും മനസ്സിനെയും വശവർത്തികളാ ക്കാൻ, ചില കായികസഹായങ്ങൾ കൈക്കൊള്ളണം. ശരീരം വേ ണ്ടുവോളം സ്വാധീനത്തിലായാൽപ്പിന്നെ മനോനിയമത്തിനു ശ്രമി ച്ചുതുടങ്ങാം. അങ്ങനെ മനസ്സിനെ നിയമത്തിൽ നിർത്തിശീലിച്ചാൽ അതിനെ സ്വാധീനത്തിലാക്കാം: നമ്മുടെ ഇഷ്ടംപോലെ അതിനെ ക്കൊണ്ടു പണിയെടുപ്പിക്കാം: നമ്മുടെ ഇച്ഛാനുസാരം അതിൻെറ ശക്തികളെ ഏകാഗ്രമാക്കുവാൻ അതിനെ നിർബ്ബന്ധിക്കാം.

രാജയോഗിക്കു ബാഹ്യലോകം ആഭ്യന്തര (സൂക്ഷ്മ) ലോകത്തി ൻെറ സ്ഥൂലരൂപം മാത്രമാണ്. സൂക്ഷ്മം എപ്പോഴും കാരണവും സ്ഥൂലം കാര്യവുമാണ്.[1] അതുകൊണ്ട് ബാഹ്യപ്രപഞ്ചം കാര്യവും ആഭ്യന്തരം കാരണവുമാണ്. അതുപോലെ ബാഹ്യശക്തികൾ സൂക്ഷ്മ ങ്ങളായ ആഭ്യന്തരശക്തികളുടെ സ്ഥൂലഭാഗങ്ങൾമാത്രമാണ്. സൂക്ഷ്മ ശക്തികളെ കണ്ടുപിടിച്ച് അവയെ പ്രയോഗിക്കാൻ അഭ്യസിച്ചവനു പ്രകൃതി മുഴുവനും സ്വാധീനമാക്കാം. ഇങ്ങനെ പ്രപഞ്ചമാകെ - പ്രകൃതിയെ മുഴുവൻ - സ്വാധീനമാക്കുക എന്നതിൽ കുറഞ്ഞ ഒരു കാര്യത്തിനുമല്ല യോഗി മുതിരുന്നത്. പ്രകൃതിനിയമങ്ങളെന്നു പറയുന്നവയ്ക്കു തൻെറ മേൽ യാതൊരധികാരവും ശക്തിയും ഇല്ലാതാകുന്ന പദത്തിൽ എത്തി, അവയെയെല്ലാം അതിലംഘിച്ചു പോകുവാനാണ് യോഗി ആഗ്രഹിക്കുന്നത്. ബാഹ്യവും ആഭ്യന്തര വുമായ പ്രകൃതിയെല്ലാം തനിക്കധീനമാകണമെന്നു യോഗി നിശ്ചയി ച്ചിരിക്കുന്നു. ഈ പ്രകൃതിനിയന്ത്രണംതന്നെയാണ് മനുഷ്യവർഗ്ഗ ത്തിൻെറ പുരോഗതിയും നാഗരികതയും.

പ്രകൃതിനിയന്ത്രണത്തിന് ഓരോ വർഗ്ഗക്കാരും ഓരോതരം മാർഗ്ഗ

1. പ്രകൃതേർമഹാംസ്തതോഽഹംകാരസ്തസ്മാദ് ഗണശ്ച ഷോഡശകഃ
തസ്മാദപി ഷോഡഷശകാത് പഞ്ചഭ്യഃ പഞ്ച ഭൂതാനി. (സാ. കാ. 22)

(സാംഖ്യദർശനത്തിൽ പ്രകൃതി പരിണമിച്ചാണ് ജഗത്തുണ്ടാകുന്നത്. പ്രകൃതി അത്യന്തം സൂക്ഷ്മവും അതിന്ദ്രീയവും ത്രിഗുണാത്മകവും ജഡവും സർവ്വവ്യാപിയുമാണ്. പ്രകൃതി പരിണമിക്കുന്ന ക്രമമാണ് ഇവിടെപ്പറയുന്നത്.)

പ്രകൃതിയിൽനിന്നു മഹത്തത്ത്വം (ബുദ്ധി); അതിൽനിന്നു അഹങ്കാരം അഹങ്കാരത്തിൽനിന്നു പതിനാറെണ്ണം കൂടിയ ഒരു കൂട്ടം. (ജ്ഞാനേന്ദ്രിയ ങ്ങൾ 5. കർമ്മേന്ദ്രിയങ്ങൾ 5. മനസ്സ്: ഇങ്ങനെ 11 ഇന്ദ്രിയങ്ങളും , ശബ്ദ സ്പർശരൂപരസഗന്ധങ്ങളായ 5 തന്മാത്രകളും കൂടി 16) ആ പതിനാറിൽ അഞ്ചു തന്മാത്രകളിൽ നിന്ന് ആകാശം, വായു, അഗ്നി, അപ്, പൃഥിവി എന്ന പഞ്ചഭൂതങ്ങൾ.

ഇങ്ങനെ സൂക്ഷ്മമായ ആഭ്യന്തരപ്രകൃതി സ്ഥൂലമായ ബാഹ്യപ്രകൃതി

മനുസരിക്കുന്നു. ഒരേ സമുദായത്തിൽത്തന്നെ ചിലർ ബാഹ്യ പ്രകൃതിയെയും മറ്റുള്ളവർ ആഭ്യന്തരപ്രകൃതിയെയും ജയിക്കാൻ നോക്കുന്നതുപോലെ മനുഷ്യവർഗ്ഗങ്ങളുടെ ഇടയിൽ ചില വർഗ്ഗ ങ്ങൾ ബാഹ്യപ്രകൃതിയെയും ചിലവ ആഭ്യന്തരപ്രകൃതിയെയും ജയിക്കാൻ നോക്കുന്നു. ആഭ്യന്തരപ്രകൃതിയെ നിയന്ത്രിച്ചാൽ എല്ലാം നിയന്ത്രിക്കാമെന്നു ചിലർ പറയുന്നു. ബാഹ്യപ്രകൃതിയെ ജയിച്ചാൽ മുഴുവൻ ജയിച്ചു എന്നു മറ്റു ചിലർ. പരമാവധിയിൽ എത്തിയാൽ ഇതു രണ്ടും ശരിയാണ്. എന്തുകൊണ്ടെന്നാൽ ബാഹ്യമെന്നും ആഭ്യന്തരമെന്നുമുള്ള വിഭാഗം പ്രകൃതിയിലില്ല. അവ കല്പിതവും മിഥ്യയുമായ അവച്ഛേദകങ്ങളാണ്. ജ്ഞാനത്തിൻെറ പരമാവധിയി ലെത്തുമ്പോൾ ബാഹ്യവാദികളും ആഭ്യന്തരവാദികളും ഒരേ സ്ഥാ നത്തു കൂട്ടിമുട്ടാതെ കഴികയില്ല. പ്രകൃതിശാസ്ത്രജ്ഞൻ തൻെറ വിജ്ഞാനപരിധിയെ വിസ്തൃതമാക്കിക്കൊണ്ടുപോകുമ്പോൾ ഒടു വിൽ അതു തത്ത്വശാസ്ത്രത്തിൽ ചെന്നു ലയിക്കുന്നതായി കാണും പോലെ, തത്ത്വശാസ്ത്രജ്ഞൻ, ജഡമെന്നും ചേതനമെന്നും വിചാരിച്ചി രുന്ന വിഭാഗങ്ങൾ വാസ്തവങ്ങളല്ലെന്നും വാസ്തവത്തിൽ ഏകമേ ഉള്ളുവെന്നും കണ്ടെത്തുന്നു.

സർവ്വശാസ്ത്രങ്ങളുടെയും അന്ത്യവും ലക്ഷ്യവും ഏകത്വദർശന മാണ് – ഏത് ഏകത്തിൽനിന്നു നാനാത്വം ഉളവാക്കപ്പെടുന്നുവോ, ഏത് ഏകം അനേകമായി വർത്തിക്കുന്നുവോ, ആ ഏകത്തെ കണ്ടെത്തുകയാണ്. രാജയോഗം ഉദ്ദേശിക്കുന്നത് ആഭ്യന്തരലോക ത്തിൽ ആരംഭിച്ച്, ആഭ്യന്തരപ്രകൃതിയെ അറിഞ്ഞ്, അതുവഴി ആഭ്യ ന്തരം ബാഹ്യം എന്ന രണ്ടു പ്രകൃതികളെയും മുഴുവൻ നിയമനം ചെയ്വാനാകുന്നു. ഈ ശ്രമം വളരെ പുരാതനമാണ്. ഭാരതം ഇതിൻെറ പ്രത്യേക ശക്തിദുർഗ്ഗമാണ്. മറ്റു രാജ്യക്കാരും ഇതിൽ പരിശ്രമിച്ചിട്ടുണ്ട്. പാശ്ചാത്യരാജ്യങ്ങളിൽ ഇതൊരു രഹസ്യവിദ്യ യായി കരുതപ്പെട്ടു. ഇതഭ്യസിച്ചിരുന്നവരെ, ആഭിചാരിണികളെന്നോ മന്ത്രവാദികളെന്നോ കരുതി, തീയ്യിലിടുകയോ കൊല്ലുകയോ ചെ യ്തു. ഭാരതത്തിലാകട്ടെ പല കാരണങ്ങളാലും, ഇതു ചെന്നക പ്പെട്ടത്, ഈ ജ്ഞാനത്തിൻെറ തൊണ്ണൂറു ശതമാനവും നശിപ്പിച്ച് ശിഷ്ടമുള്ളതു പരമരഹസ്യമാക്കിവെയ്ക്കാൻ ശ്രമിച്ച ചിലരുടെ കയ്യിലാണ്. ഇക്കാലത്ത് പാശ്ചാത്യരാജ്യങ്ങളിൽ പലരും ഗുരുക്കന്മാ രായി പുറപ്പെട്ടിട്ടുണ്ട്. ഇവരുടെ കഥ ഭാരതത്തിലുള്ളവരെക്കാൾ കഷ്ടം. ഭാരതത്തിലുള്ളവർക്ക് കുറെയെങ്കിലും അറിയാം. ഈ പുതിയ ആചാര്യന്മാർക്ക് ഒരു വസ്തു അറിഞ്ഞുകൂടാ.

രഹസ്യമോ ദുരൂഹമോ ആയി യോഗദർശനങ്ങളിൽ വല്ലതു മുണ്ടെങ്കിൽ പെട്ടെന്നു പരിത്യജിക്കേണ്ടതാണ്. ബലമാണു ജീവിത ത്തിൽ ഉത്തമമാർഗ്ഗദർശി. മതത്തിൽ, മറ്റു സർവ്വകാര്യങ്ങളിലുമെന്ന പോലെ, നിങ്ങളുടെ ബലം ക്ഷയിപ്പിക്കുന്നതെന്തും തള്ളിക്കളയുക, അവയുമായി യാതൊരിടപാടും കൂടാതിരിക്കുക. രഹസ്യാസക്തി മനുഷ്യബുദ്ധിയെ ക്ഷീണിപ്പിക്കുന്നതാണ്, അത് അതിഗംഭീരശാസ്ത്ര ങ്ങളിലൊന്നായ ഈ യോഗത്തെത്തന്നെ മിക്കവാറും നശിപ്പിച്ചിരി

ക്കുന്നു. നാലായിരത്തിലധികം സംവത്സരത്തിനുമുമ്പ്, ഈ ശാസ്ത്ര ത്തെ ദർശനം ചെയ്ത കാലം മുതൽ, ഭാരതത്തിൽ ഈ യോഗത്തെ പൂർണ്ണമായി വിവരിച്ച്, നിർവ്വചിച്ച്, ഉപദേശിച്ചുവന്നിരുന്നു. ഈ ശാസ്ത്രത്തിന്‍െറ വ്യാഖ്യാതാവ് എത്ര നവീനനായിരിക്കുന്നുവോ അത്രയധികമാകുന്നു അയാൾക്കു പിണയുന്ന അബദ്ധങ്ങൾ. അതേ സമയം, വ്യാഖ്യാതാവ് എത്രയധികം പ്രാചീനനോ അത്രയധികം യുക്തിമാനാണ് അയാൾ. ഈ വസ്തുത വളരെ വിചിത്രമായിരിക്കുന്നു! നവീനന്മാർ മിക്കവരും എല്ലാത്തരം രഹസ്യങ്ങളെയും പറ്റി പറയുന്നു. ഇങ്ങനെ യോഗശാസ്ത്രം ചുരുക്കം ചിലരുടെ കയ്യിൽ പെട്ടുപോയി. അവർ, പകൽവെളിച്ചത്തിന്‍െറയും യുക്തിവാദത്തി ന്‍െറയും പൂർണ്ണപ്രസരം അതിന്മേൽ തട്ടാൻ വിടാതെ, അതിനെ രഹസ്യശാസ്ത്രമാക്കി, സിദ്ധികളൊക്കെ തങ്ങൾക്കുതന്നെ ഇരിക്കണ മെന്നുവെച്ചാണ് അങ്ങനെ ചെയ്തത്.

ഇവിടെ ആദ്യമായി പറയുവാനുള്ളത്, ഞാൻ ഉപദേശിക്കു ന്നതിൽ യാതൊരു രഹസ്യവുമില്ലെന്നാണ്. എനിക്ക് അല്പം വല്ലതും അറിയാവുന്നതു നിങ്ങൾക്കു പറഞ്ഞുതരാം. എനിക്കു യുക്തികൊ ണ്ടു വെളിവാക്കാവുന്നിടത്തോളം ഞാൻ അങ്ങനെ ചെയ്യാം. എന്നാൽ എനിക്ക് അറിഞ്ഞുകൂടാത്തതു ശാസ്ത്രത്തിൽ പറയുന്നതു അങ്ങനെതന്നെ നിങ്ങളോടു പറയാം. കണ്ണടച്ചു വിശ്വസിക്കുന്നതു തെറ്റാണ്. നിങ്ങൾ സ്വന്തം യുക്തിയും ബുദ്ധിയും ഉപയോഗിക്കണം. നിങ്ങൾ അഭ്യസിക്കണം: എന്നിട്ട് ഇതെല്ലാം സംഭവിക്കുന്നുവോ ഇല്ലയോ എന്നു കണ്ടുകൊള്ളുക. മറ്റേതെങ്കിലും ഒരു സയൻസ് പഠിക്കാൻ എടുക്കുന്നതുപോലെ ഈ സയൻസും പഠിക്കാൻ തുട ങ്ങുക. ഇതിൽ രഹസ്യമില്ല. അപകടവുമില്ല. ഇതിൽ സത്യമായുള്ളിട ത്തോളം പെരുവഴിയിൽവെച്ച് പട്ടാപ്പകൽ ഉപദേശിക്കേണ്ടതാണ്. ഇതിലെ സംഗതികൾ രഹസ്യമാക്കുവാൻ ചെയ്യുന്ന ഏതു പരിശ്രമവും വളരെ ആപത്കരമാണ്.

തുടർന്നു മുമ്പോട്ടു പോകുന്നതിനുമുമ്പു രാജയോഗത്തിനു മുഴുവൻ അടിസ്ഥാനമായ സാംഖ്യദർശനത്തെപ്പറ്റി കുറഞ്ഞൊന്നു നിങ്ങളോടു പറയാം. സാംഖ്യമതപ്രകാരം പ്രത്യക്ഷജ്ഞാനം ഉണ്ടാ കുന്ന ക്രമം ഇങ്ങനെയാണ്. ഇന്ദ്രിയാർത്ഥങ്ങളും ബാഹ്യകരണ ങ്ങളുംകൂടി സമ്പർക്കത്തിൽ വരുന്നു. ഈ സ്പർശങ്ങളെ ബാഹ്യകരണ ങ്ങൾ വഹിച്ചു തലച്ചോറിലുള്ള കേന്ദ്രങ്ങളിലേക്ക്, അഥവാ ഇന്ദ്രിയ ങ്ങളിലേക്ക് എത്തിക്കുന്നു. ഇന്ദ്രിയങ്ങൾ മനസ്സിന് എത്തിച്ചുകൊടു ക്കുന്നു; മനസ്സ് ബുദ്ധിക്കു സമർപ്പിക്കുന്നു. ബുദ്ധിയിൽനിന്നു പുരു ഷൻ (ആത്മാവ്) അവയെ കൈക്കൊള്ളുന്നു.[1] അപ്പോൾ പ്രത്യക്ഷ ജ്ഞാനമുണ്ടാകുന്നു. അനന്തരം പുരുഷൻ കർമ്മേന്ദ്രിയങ്ങൾക്ക്, വേണ്ടതു ചെയ്യാനുള്ള

1. ഏതേ പ്രദീപകല്പാഃ പരസ്പരവിലക്ഷണാ ഗുണവിശേഷാഃ
കൃത്സ്നം പുരുഷസ്യാർത്ഥം പ്രകാശ്യ ബുദ്ധൗ പ്രയച്ഛന്തി.(സാം. കാ. 36)

പ്രേരണ, ഒരാജ്ഞപോലെ നല്കുന്നു. ഇവയിൽ പുരുഷനൊഴിച്ചു മറ്റെല്ലാം ജഡപദാർത്ഥമാണ്.[1] മനസ്സു ജഡമാണെങ്കിലും അതു ബാഹ്യകരണങ്ങളെക്കാൾ സൂക്ഷ്മമായ ജഡപദാർത്ഥമാണ്. മനസ്സിന് ഉപാദാനമായ[2] പദാർത്ഥംതന്നെയാണ് തന്മാത്രകൾ[3] എന്ന സൂക്ഷ്മപദാർത്ഥങ്ങളായും തീരുന്നത്. ഇവയാ ണ് സ്ഥൂലമായ[4] ബാഹ്യപദാർത്ഥങ്ങളായിത്തീരുന്നത്. ഇതാണ് സാംഖ്യന്റെ മനഃശാസ്ത്രം. ഇങ്ങനെ നോക്കുമ്പോൾ ബുദ്ധിക്കും ബാഹ്യങ്ങളായ സ്ഥൂലപദാർത്ഥങ്ങൾക്കും തമ്മിൽ മാത്രാഭേദമേയു ള്ളു. വസ്തുഭേദമില്ല, താരതമ്യഭേദമേയുള്ളു. പുരുഷൻ മാത്രമേ ജഡപദാർത്ഥമല്ലാതുള്ളു. ബാഹ്യവസ്തുക്കളെ ഗ്രഹിപ്പാൻ ആത്മാവി ന്റെ കൈവശമിരിക്കുന്ന ഉപകരണംപോലെയാണു മനസ്സ്. മനസ്സ് എപ്പോഴും മാറിമാറി ചലിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ അഭ്യാസം കൊണ്ട് അതിന് ഒരേ സമയത്ത് അനേക കരണങ്ങളിൽ സംഘടിപ്പി ക്കാനോ, ഒരു കരണത്തിൽ മാത്രം ഏകാഗ്രമാക്കുവാനോ എല്ലാത്തിൽ നിന്നും പിൻവലിക്കുവാനോ സാധിക്കും. ഉദാഹരണം പറയാം; ഘടികാരം അടിക്കുന്നതു ഞാൻ വളരെ ശ്രദ്ധയോടുകൂടി കേൾ ക്കുകയാണെങ്കിൽ ആ സമയത്ത് എന്റെ ദൃഷ്ടികൾ തുറന്നിരു ന്നാലും ഞാൻ ഒന്നും കണ്ടില്ലെന്നു വരാം. ആ സമയത്ത് മനസ്സ് ശ്രവണേന്ദ്രിയത്തോടുമാത്രമേ ബന്ധിച്ചിരുന്നുള്ളു. നയനേന്ദ്രിയ ത്തോടു ബന്ധിച്ചിരുന്നില്ലെന്നു തെളിയുന്നു. എന്നാൽ

---

ഈ ബാഹ്യാഭ്യന്തരകരണങ്ങൾ വ്യത്യസ്തങ്ങളും ഗുണപരിണാമരൂപങ്ങ ളുമാണ്. ഇവ വിളക്കിന്റെ തട്ടും എണ്ണയും തിരിയും മറ്റുംപോലെ, ചേർ ന്നു സർവ്വവിഷയവും പ്രകാശിപ്പിച്ചു പുരുഷന്റെ ബുദ്ധിയിൽ എത്തിക്കുന്നു.

1. തസ്മാത് തത്സംയോഗാദചേതനം ചേതനാവദിവലിംഗം. (സാം. കാ. 20)

പുരുഷൻ സാക്ഷിചൈതന്യമായതുകൊണ്ട് ആ പുരുഷനോടുള്ള സംയോ ഗം കാരണം ലിംഗശരീരം (10 ഇന്ദ്രിയങ്ങളും) മനസ്സും ബുദ്ധിയും അഹങ്കാ രവും) അചേതനമാണെങ്കിലും ചേതനമായി തോന്നിപ്പോകുന്നു.

2. കുടത്തിനു മണ്ണ് ഉപാദാനകാരണമാണ്. കുശവനും ചക്രവും കുറ്റിയും മറ്റും നിമിത്തകാരണങ്ങളാണ്.

3. അഭിമാനോƒഹംകാരസ്തസ്മാദ് ദ്വിവിധഃ പ്രവർത്തതേ സർഗ്ഗഃ
ഐന്ദ്രിയ ഏകാദശകസ്തന്മാത്രാപഞ്ചകം ചൈവ. (സാം. കാ. 24)

മഹത്തത്ത്വത്തിൽനിന്നു അഭിമാനമുണ്ടായി എന്ന് മുമ്പ് (സാം. കാ. 22) നാം കണ്ടു. എന്താണഭിമാനം? ശരീരാദികളിൽ ഞാനെന്നും എന്റെയെ ന്നും ഉള്ള തോന്നൽ. അഹങ്കാരത്തിൽനിന്നു രണ്ടുവിധം പ്രപഞ്ചം പരിണ മിച്ചുണ്ടായി പ്രവർത്തിക്കുന്നു. ആ അഭിമാനത്തിൽനിന്നാണ് ഏകാദശേന്ദ്രി യങ്ങൾ ഉണ്ടായത്. മനസ്സിനും ഉപാദാനകാരണമായ അഹങ്കാരത്തിൽനിന്നു തന്നെ അഞ്ചു തന്മാത്രങ്ങളും ഉണ്ടാകുന്നു. (സാംഖ്യദർശനത്തിൽ) ഉപാദാ നകരാണമേയുള്ളു. നിമിത്തകാരണത്തിന്റെ അപേക്ഷയില്ല. സാം. കാ.56)

4. തന്മാത്രാണ്യവിശേഷാസ്തേഭ്യോ ഭൂതാനി പഞ്ചഭ്യഃ (സാം. കാ. 38)

തന്മാത്രകൾ പ്രത്യക്ഷങ്ങളല്ല അവയിൽനിന്നും പഞ്ചഭൂതങ്ങളുണ്ടായി.

സിദ്ധന് അന്തഃകരണത്തെ ഒരേ സമയത്ത് സർവ്വേന്ദ്രിയങ്ങളോടും ബന്ധി പ്പിക്കാൻ കഴിയും. അതിന് അതിൻെറ ആഴത്തിലേക്കു തിരിഞ്ഞു നോക്കുവാനും ശക്തിയുണ്ട്. തന്നെത്താൻ നോക്കിക്കാണാനുള്ള ഈ അന്തർദർശനശക്തി സമ്പാദിക്കാനാണ് യോഗി ആഗ്രഹിക്കു ന്നത്. മനഃശക്തികളെ ഏകാഗ്രവും അന്തർമുഖവുമാക്കി ഉള്ളിൽ നടക്കുന്നതറിയാൻ യോഗി ശ്രമിക്കുന്നു. ഇതിൽ വെറും വിശ്വാസ ത്തിൻെറ കാര്യമേയില്ല. ഇതു (പ്രത്യക്ഷശാസ്ത്രം) ചില തത്ത്വജ്ഞാ നികൾ വിശകലനം ചെയ്തു കണ്ടെത്തിയതാണ്. നവീന ശരീര ശാസ്ത്രജ്ഞന്മാർ നമ്മോടു പറയുന്നു; ചക്ഷുർഗ്ഗോളകമല്ല ദർശ നേന്ദ്രിയം. തലച്ചോറിലുള്ള ചില നാഡീകേന്ദ്രങ്ങളാണ് ആ ഇന്ദ്രിയം: മറ്റിന്ദ്രിയങ്ങളൊക്കെയും അങ്ങനെതന്നെ. തലച്ചോറും ഈ നാഡീ കേന്ദ്രങ്ങളും ഒരേ പദാർത്ഥംകൊണ്ടുണ്ടായതാണെന്നും അവർ പറയുന്നു. സാംഖ്യന്മാർ പറയുന്നതും അതുതന്നെ.[1] ശരീരശാസ്ത്ര ജ്ഞന്മാർ ഭൗതികശാസ്ത്രഭാഷയിൽ പറയുന്നു: സാംഖ്യന്മാർ മനഃശാസ്ത്രഭാഷയിൽ പറയുന്നു. കാര്യം രണ്ടും ഒന്നുതന്നെ. ഈ രണ്ടിനും അപ്പുറത്താണു നമ്മുടെ പര്യേഷണമണ്ഡലം.

മനോവൃത്തികളെല്ലാം കണ്ടറിവാൻതക്ക സൂക്ഷ്മദർശന സാമർ ത്ഥ്യം നേടാനാണ് യോഗി പരിശ്രമിക്കുന്നത്. അവയുടെയെല്ലാം മാനസപ്രത്യക്ഷം വേണം. വിഷയവേദനം എങ്ങനെ സഞ്ചരി ക്കുന്നു, മനസ്സ് അതിനെ എങ്ങനെ സ്വീകരിക്കുന്നു, അതെങ്ങനെ ബുദ്ധിയിലേക്കു ചെല്ലുന്നു, അതിനെ ബുദ്ധി എങ്ങനെ പുരുഷനു നല്കുന്നു എന്നെല്ലാം കാണാൻ കഴിയും. ഓരോ ശാസ്ത്രത്തിനും പ്രത്യേകം ചില ഒരുക്കങ്ങൾ വേണ്ടതുണ്ട്: അതിനു സ്വന്തമായ സമ്പ്രദായവുമുണ്ട്. ആ മുറ അനുസരിച്ചേ ആ ശാസ്ത്രം മനസ്സി ലാകൂ. അതുപോലെതന്നെയാണു രാജയോഗത്തിലും.

ആഹാരത്തിൻെറ കാര്യത്തിൽ ചില ക്രമവൽക്കരണങ്ങൾ വേ ണം: മനസ്സിന് ഏറ്റവും ശുദ്ധിയരുളുന്ന ഭക്ഷണം[2] വേണം കഴി ക്കാൻ. മൃഗശാലയിൽ ചെന്നുനോക്കിയാൽ ഈ സംഗതി പെട്ടെന്നു വെളിവാകും. അവിടെ ആനകളെ കാണാം. ഭയങ്കരവലിപ്പമുള്ളവ. പ്രകൃതിയോ, എത്ര സൗമ്യം! ശാന്തം! അവിടെനിന്നു സിംഹത്തി

1. സാന്തഃകരണാ ബുദ്ധിഃ സർവ്വം വിഷയമവഗാഹതേ യസ്മാത്
തസ്മാത് ത്രിവിധം കരണം ദ്വാരി ദ്വാരാണി ശേഷാണി. (സാം. കാ. 35)
മനസ്സും അഹങ്കാരവും എന്ന അന്തഃകരണങ്ങളോടു ചേർന്ന് ബുദ്ധി എല്ലാ വിഷയവും അറിയുന്നു. അതുകൊണ്ട് അന്തഃകരണം ഒന്നുതന്നെ മൂന്നായിരിക്കുന്നു. അതിൻെറ ദ്വാരങ്ങൾമാത്രമാണ് ശേഷിച്ച പത്തിന്ദ്രിയ ങ്ങൾ.

2. ആഹാരശുദ്ധൗ സത്ത്വശുദ്ധിഃ.
വായിൽക്കൂടെയുള്ള ആഹാരത്തോടൊപ്പം ഇന്ദ്രിയങ്ങളിലേതിലും കൂടെയു ള്ള വിഷയജ്ഞാനമാകുന്ന ആഹാരവും ശുദ്ധമായാൽ ചിത്തം ശുദ്ധമാകുന്നു.

ൻെറയും കടുവയുടെയും കൂടിനടുത്തു ചെല്ലുക. ഒരടക്കമില്ലാത്തവ. ആഹാരഭേദംകൊണ്ട്, എത്ര വലിയ അന്തരമുണ്ടാകുമെന്ന് ഇതു കാണിക്കുന്നു. ഈ ശരീരത്തിൽ വ്യാപരിക്കുന്ന സർവ്വശക്തികളും അന്നസംഭവമാണ്. ഇതു നമുക്കു നിത്യാനുഭവമാണ്. നിങ്ങൾ ഉപവാസം തുടങ്ങിയാൽ ആദ്യം ശരീരം ക്ഷീണിക്കുകയായി: ശക്തി യും ക്ഷയിക്കുകയായി. പിന്നെ കുറച്ചുനാൾ കഴിഞ്ഞാൽ മനസ്സി ൻെറ ശക്തിയും പോകും. ആദ്യം ഓർമ്മ പോകും. പിന്നെ ചിന്തി ക്കാൻ കഴിവില്ലാത്ത ഒരു നിലവരും. ഒരു വാദപംക്തിയെ പിൻ തുടരുന്ന കാര്യം പിന്നെ പറയുകയേവേണ്ട. അതുകൊണ്ട് അഭ്യാ സത്തിൻെറ ആരംഭദശയിൽ ആഹാരകാര്യം വളരെ സൂക്ഷിക്കണം. നമുക്കു വേണ്ടുവോളം ശക്തിയുണ്ടായാൽ, നമ്മുടെ അഭ്യാസം വേണ്ടത്ര മുന്നോട്ടുപോയാൽ, ഈ കാര്യത്തിൽ അത്രതന്നെ നിഷ് കർഷ വേണമെന്നില്ല. വളരുന്ന ചെടിയെ വേലികെട്ടി രക്ഷിക്കണം. അതു വളർന്നു മരമായാൽ വേലി മാറ്റിക്കളയാം. അപ്പോൾ അതിന് എല്ലാ ആക്രമണങ്ങളും സഹിച്ചുനില്ക്കാനുള്ള കരുത്തായി.

യോഗി അതിസുഖവും അതികൃച്ഛ്റവും, രണ്ടും വർജ്ജിക്കണം. അയാൾ പട്ടിണി കിടക്കരുത്. ശരീരപീഡയും ചെയ്യരുത്. അങ്ങനെ ചെയ്യുന്നവനു യോഗിയാവാൻ സാദ്ധ്യമല്ലെന്നു ഗീത പറയുന്നു. ഉപവസിക്കുന്നവൻ, ഉറക്കമൊഴിയുന്നവൻ, വലിയ ഉറക്കക്കാരൻ, വലിയ പണിത്തിരക്കുകാരൻ, ഒരു പണിയുമെടുക്കാത്തവൻ, ഇവർ ക്കാർക്കും യോഗിയാകാൻ കഴിയില്ല.

---

1. അന്നമയം ഹി സോമ്യ മനഃ.

പ്രിയപ്പെട്ട കുട്ടീ, മനസ്സ് അന്നമയം തന്നെയാണ്. (ഇതു തെളിയിക്കാൻ ശ്വേതകേതുവിനെക്കൊണ്ട് അച്ഛനായ ആരുണി ഒരു ഉപവാസപരീക്ഷതന്നെ നടത്തി. ഛാ. 6.7)

2. നാത്യശ്നതസ്തു യോഗോഽസ്തി ന ചൈകാന്തമനശ്നതഃ
ന ചാതിസ്വപ്നശീലസ്യ ജാഗ്രതോ നൈവ ചാർജ്ജുന
യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ. (ഗീത. 6.16.17)

## അദ്ധ്യായം രണ്ട്

## ആദ്യത്തെ പടികൾ

രാജയോഗം അഷ്ടാംഗമായി[1] ഭാഗിക്കപ്പെട്ടിരിക്കുന്നു. ആദ്യത്തേതു യമം[2] – അതായത് അഹിംസ, സത്യം, അസ്തേയം (കക്കാതിരിക്കുക), ബ്രഹ്മചര്യം (വീര്യധാരണം), അപരിഗ്രഹം (ആരോടും ഒന്നും സ്വീകരിക്കാതിരിക്കുക) എന്നിവ. അടുത്തതു നിയമം[3]–എന്നു വെ ച്ചാൽ ശൗചം, സന്തോഷം (സംതൃപ്തി), തപസ്സ്, സ്വാദ്ധ്യായം (വേദാ ധ്യയനം, ജപം), ഈശ്വരപ്രണി ധാനം (ഈശ്വരങ്കൽ ആത്മാർപ്പ ണം) ഇവയാണ്. അനന്തരം ആസനം (മുറപ്രകാരമുള്ള ഇരിപ്പ്). പിന്നെ പ്രാണായാമം – പ്രാണശക്തികളെ സ്വാധീനമാക്കുക: പ്രത്യാ ഹാരം – ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻവലിക്കുക: ധാരണ – മനസ്സിനെ ഒരിടത്തുറപ്പിക്കൽ. പിന്നീട് ധ്യാനം, അനന്തരം സമാധി എന്ന അതീന്ദ്രിയാവസ്ഥ. യമനിയമങ്ങൾ സദാചാരപരി ശീലനമാണെന്നു പ്രസിദ്ധമാണ്. ഇവയിൽ നിലയുറയ്ക്കാത്ത ഒരു യോഗാഭ്യാസവും വിജയിക്കുകയില്ല. ഇവ രണ്ടും ഉറയ്ക്കുന്ന തോടെ യോഗാഭ്യാസത്തിൻെറ ഫലം അനുഭവപ്പെട്ടുതുടങ്ങും. ഇവ യെ കൂടാതെ യോഗം ഒരു കാലത്തും ഫലിക്കയില്ല. മനസാവാചാ കർമ്മണാ ആരെയും ദ്രോഹിക്കാൻ യോഗി നോക്കരുത്. കാരുണ്യം മനുഷ്യരുടെ നേർക്കുമാത്രം പോരാ: അവിടവും കവിഞ്ഞ് സർവ്വ ലോകത്തെയും ആശ്ലേഷിക്കണം.

അടുത്തപടി ആസനം, അതായത് ഇരിപ്പ്. ഉയർന്ന ചില നിലകൾ എത്തുന്നതുവരെ നിത്യവും കായികവും മാനസികവുമായ ഒരഭ്യാസപരമ്പര പരിശീലിക്കേണ്ടതുണ്ട്. അതിനുവേണ്ടി കുറെയേറെ നേരം ഉറച്ചിരിക്കത്തക്ക ഒരാസനം[4] അത്യാവശ്യമാണ്. അവനവന് ഏറ്റവും എളുപ്പമായ ആസനം വേണം തിരഞ്ഞെടുക്കാൻ. ഒരുത്തന് ഒരുതരം ഇരിപ്പിൽ ഇരുന്നു ചിന്തിക്കുന്നത് എളുപ്പമാണെങ്കിൽ വേറൊരുത്തന്

---

1. യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണാ–
   ധ്യാനസമാധയോ*ഽ*ഷ്ടാവംഗാനി. (യോ. സൂ. 2.29)
2. അഹിംസാസത്യാസ്തേയബ്രഹ്മചര്യാപരിഗ്രഹാ യമാഃ (യോ. സൂ. 2.30)
3. ശൗചസന്തോഷതപഃസ്വാധ്യായേശ്വരപ്രണിധാനാനി നിയമാഃ. (2. 32)
4. സുഖേനൈവ ഭവേദ് യസ്മിൻ അജസ്രം ബ്രഹ്മചിന്തനം
   ആസനം തദ്വിജാനീയാദ് അന്യത് സുഖവിനാശകം. (തേ. ബി. 1.25)

   ഏതിരിപ്പിൽ ഇരുന്നാൽ സുഖമായിത്തന്നെ എപ്പോഴും ബ്രഹ്മധ്യാനം സാധിക്കുമോ അതാണ് ആസനം എന്നറിയുക: മറ്റുള്ളതൊക്കെ ഉള്ള സുഖംകൂടെ നശിപ്പിക്കാൻ കൊള്ളാം.

അതു പ്രയാസമായേക്കാം. അന്തഃകരണസംബന്ധി യായ ഇത്തരം അഭ്യാസം പരിശീലിക്കെ വളരെയേറെ വ്യാപാരങ്ങൾ ശരീരത്തിൽ നടക്കുന്നതായി നമുക്കു വഴിയെ കാണാം. നാഡിക ളിൽക്കൂടെയുള്ള പ്രാണഗതിയുടെ വഴികളിൽ ചിലതുമാറ്റി പുതിയ വഴി കൊടുക്കേണ്ടിയിരിക്കും. ശരീരത്തിൽ പുതിയ രീതിയിലുള്ള സ്പന്ദങ്ങൾ ഉണ്ടായിത്തുടങ്ങും. ശരീരഘടനയാകെ അഴിച്ചുപണഞ്ഞ തുപോലാകും. എന്നാൽ വ്യാപാരത്തിൻെറ മുഖ്യഭാഗം നട്ടെല്ലുവഴി യായിരിക്കും നടക്കുന്നത്. അതുകൊണ്ട് ആസനകാര്യത്തിലാവശ്യ മായ ഒറ്റസംഗതി നട്ടെല്ലിനെ സ്വതന്ത്രമാക്കിനിർത്തുകയാണ് – നിവർന്നിരുന്ന് ഉടൽ, കഴുത്ത്, തല എന്നീ മൂന്നു ഭാഗങ്ങൾ ഒരേ തൂക്കിൽ സമമായി നിർത്തുക.[1] ശരീരത്തിൻെറ ഭാരം മുഴുവൻ വാരിയെല്ലുകൾ താങ്ങട്ടെ. അപ്പോൾ നട്ടെല്ല് വളവില്ലാതെ നിവർന്നു നിന്ന് സുഖമായ, സ്വാഭാവികമായ, ഒരാസനം സിദ്ധിക്കും. മാറിടം ഉള്ളിലേക്കൊതുക്കി വളഞ്ഞിരുന്നു വളരെ ഉയർന്ന വിചാരങ്ങൾ സാദ്ധ്യമല്ലെന്നു നിങ്ങൾക്ക് എളുപ്പത്തിൽ കാണാം. യോഗത്തിൻെറ ഈ ഭാഗത്തിനു വെറും ശാരീരികമായ ഹഠ[2]യോഗത്തോടുതെല്ലു സാമ്യമുണ്ട്. ശരീരം ബലിഷ്ഠമാക്കുവാനേ ഹഠയോഗം ഉദ്ദേശിക്കു ന്നുള്ളു. നമുക്ക് ഇവിടെ ഹഠയോഗവുമായി ഒരു കാര്യവുമില്ല. എന്തുകൊണ്ടെന്നാൽ അതിലെ അഭ്യാസങ്ങൾ അതികഠിനങ്ങളാണ്. ഒരു ദിവസംകൊണ്ടു പഠിക്കാനാവില്ല: ഒക്കെ അഭ്യസിച്ചാൽത്ത ന്നെയും അത് ആദ്ധ്യാത്മികമായ വളർച്ചയ്ക്ക് വളരെ സഹായിക്കു ന്നതുമല്ല. ഇവയിലെ ഉദ്ദേശ്യം കായികമാണ്: മാനസികമല്ല. മനുഷ്യ നു പൂർണ്ണനിയന്ത്രണത്തിലാക്കാൻ കഴിയാത്ത ഒരു മാംസപേശിയും ശരീരത്തിലില്ല. അവൻെറ ചൊല്പടിക്കു ഹൃദയസ്പന്ദനം നിർത്തുക യോ നടത്തുകയോ ചെയ്യാം. ഇതുപോലെ ഈ ദേഹത്തിൽ ഏതു ഭാഗവും നിയന്ത്രിക്കാൻ കഴിയും.

ഈ യോഗശാഖയുടെ ഫലം മനുഷ്യനു ദീർഘായുസ്സു നല്കുക യാണ്. ആരോഗ്യമാണ് ഹഠയോഗിയുടെ മുഖ്യോദ്ദേശ്യവും ഏക ലക്ഷ്യവും. രോഗം പിടിപെടരുതെന്ന് അയാൾ നിശ്ചയിച്ചിരിക്കുന്നു: ഒരിക്കലും പിടിപെടുന്നുമില്ല. അയാൾ നീണാൾ ജീവിക്കുന്നു. നൂറു കൊല്ലം അയാൾക്കു നിസ്സാരം. നൂറ്റമ്പതാം വയസ്സിൽ അയാൾ ക്കു നല്ല യൗവനം: ഒരു രോമമെങ്കിലും നരച്ചിട്ടില്ല. പക്ഷേ അത്രതന്നെ.

1. സമം കായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ (ഗീ. 6.13)
2. യോഗോ ഹി ബഹുധാ ബ്രഹ്മൻ ഭിദ്യതേ വ്യവഹാരതഃ
മന്ത്രയോഗോ ലയശ്ചൈവഹഠോf സൗ രാജയോഗതഃ. (യോ. ത. 1. 10)
യോഗം തന്നെ വ്യവഹാരത്തിനനുസരിച്ച് പലതരത്തിലായിരിക്കുന്നു. മന്ത്ര യോഗം ലയയോഗം, ഹഠയോഗം, രാജയോഗം എന്നിങ്ങനെ നാലുവിധം.

ഒരു പേരാൽ ചിലപ്പോൾ അയ്യായിരം കൊല്ലം നിന്നു എന്നു വരാം. എന്നിട്ടും അത് ഒരു പേരാൽ: അത്രതന്നെ, കൂടുതൽ ഒന്നുമില്ല. അതുകൊണ്ട് ഒരുത്തൻ ദീർഘകാലം ജീവിച്ചിരുന്നെങ്കിൽ അയാൾ ആരോഗ്യമുള്ള ഒരു ജന്തുമാത്രം. ഹഠയോഗിയുടെ ഒന്നു രണ്ട് സാധാരണാഭ്യാസങ്ങൾ വളരെ പ്രയോജനമുള്ളതാണ്. ഉദാഹ രണമായി, രാവിലെ എണീറ്റയുടൻ മൂക്കിൽക്കൂടി പച്ചവെള്ളം വലിച്ചെടുത്താൽ തലവേദനയ്ക്കു നല്ലതാണെന്നു നിങ്ങളിൽ ചിലർ ക്കു പരീക്ഷിച്ചാലറിയാം. അന്നു മുഴുവൻ തലയ്ക്കു തണുപ്പും സുഖവുമായിരിക്കും. ജലദോഷം ബാധിക്കയുമില്ല. അതു ചെയ്യാൻ വളരെ എളുപ്പമാണ്. മൂക്കു വെള്ളത്തിൽ മുക്കുക, നാസാദ്വാരങ്ങ ളിൽക്കൂടെ തൊണ്ടയിലേക്ക് വെള്ളം വലിച്ചെടുത്തുകളയുക.

ഉറച്ചു നേരെയിരിക്കാൻ പഠിച്ചുകഴിഞ്ഞാൽ ചിലരുടെ മതപ്രകാ രം, നാഡീശോധനം എന്ന ഒരഭ്യാസം ശീലിക്കണം. ഇതു രാജയോഗ ത്തിൽ ചേർന്ന ഭാഗമല്ലെന്നുവെച്ചു ചിലർ ഇതിനെ നിരസിച്ചിട്ടുമുണ്ട്. എന്നാൽ എത്രയും പ്രമാണപ്പെട്ട ഭാഷ്യകാരനായ ശങ്കരാചാര്യ സ്വാമികൾ ഇതു ചെയ്യണമെന്നുപദേശിക്കുന്നതുകൊണ്ട് ഇവിടെ പറയേണ്ടതാണെന്നു തോന്നുന്നു. ശ്വേതാശ്വേതരോപനിഷദ്ഭാഷ്യ ത്തിൽ അദ്ദേഹംതന്നെ നല്കുന്ന നിർദ്ദേശങ്ങൾ ഞാൻ ഉദ്ധരിക്കുക യും ചെയ്യാം;[1] 'പ്രാണായാമംകൊണ്ടു മനോമലങ്ങൾ പൊയ്പോയവ ൻെറ ചിത്തം ബ്രഹ്മത്തിൽ സ്ഥിരപ്പെടുന്നു. അതുകൊണ്ട് പ്രാണാ യാമത്തെ നിർദ്ദേശിച്ചിരിക്കുന്നു. ആദ്യം നാഡികളെ ശുദ്ധീകരിക്ക ണം. അപ്പോൾ പ്രാണായാമം ചെയ്യാനുള്ള സാമർത്ഥ്യം സിദ്ധി ക്കുന്നു. വലത്തെ നാസാദ്വാരം തള്ളവിരൽകൊണ്ടടിച്ച് ഇടത്തേ തിൽക്കൂടെ യഥാശക്തി വായുവിനെ നിറയ്ക്കുക. പിന്നെ, കാലതാമ സം ഒട്ടും കൂടാതെ ഇടത്തേ നാസാദ്വാരം അടച്ചു വലത്തേതിൽ ക്കൂടെ ശ്വാസം പുറത്തേക്കു വിടുക: പിന്നെ വലത്തേതിൽക്കൂടെ യഥാശക്തി ഉച്ഛ്വസിച്ച് ഇടത്തേതിൽക്കൂടെ നിശ്വസിക്കുക. ഇങ്ങനെ മൂന്നോ അഞ്ചോ ആവൃത്തി നിത്യം ഉദയത്തിനുമുമ്പും മദ്ധ്യാഹ്ന ത്തിലും

1. പ്രാണായാമക്ഷപിതമനോമലസ്യ ചിത്തം ബ്രഹ്മണി സ്ഥിതം ഭവതീതി പ്രാണായാമോ നിർദിശ്യതേ. പ്രഥമം നാഡീശോധനം കർത്തവ്യം. തതഃ പ്രാണായാമേƒധികാരഃ. ദക്ഷിണനാസികാപുടം അംഗുല്യാ അവഷ്ടഭ്യ വാമേന വായും പൂരയേദ് യഥാശക്തി. തതോƒനന്തരമുത്സൃജ്യൈവം ദക്ഷിണേ പുടേന സമുത്സൃജേത്. സവ്യമപി ധാരയേത്. പുനർദക്ഷിണേന പൂരയിത്വാ സവ്യേന സമുത്സൃജ്യേത് യഥാശക്തി. ത്രിഃ പഞ്ചകൃതത്വോ വാ ഏവമഭ്യസ്യതഃ സവനചതുഷ്ടയം അപരാഹ്ണേ മദ്ധ്യാഹ്നേന പൂർവ്വരാത്രേ അർദ്ധരാത്രേ ച പക്ഷാന്മാസാദ് വിശുദ്ധി ഭവതി. ത്രിവിധഃ പ്രാണായാമോ രേചകഃ പൂരകഃ കുംഭക ഇതി തദേവാഹ. (2.9)

സായംകാലത്തിലും അർദ്ധരാത്രിയിലും. ഇങ്ങനെ നാലു നേരവും ചെയ്താൽ പതിനഞ്ചു ദിവസംകൊണ്ടോ ഒരു മാസം കൊണ്ടോ നാഡീശുദ്ധി സിദ്ധിക്കുന്നു. അതിൽപ്പിന്നെ പ്രാണായാമം ആരംഭിക്കാം.'

അഭ്യാസം അത്യാവശ്യം. നിങ്ങൾ മണിക്കൂറുകണക്കിന് ഇരുന്നു ഞാൻ പറയുന്നത് എന്നും കേട്ടേക്കാം. എന്നാൽ നിങ്ങൾ അഭ്യസിക്കുന്നില്ലെങ്കിൽ ഒരടി മുന്നോട്ടു പോവില്ല. എല്ലാം അഭ്യാസത്തെ ആശ്രയിച്ചിരിക്കുന്നു. ഈവക സംഗതികൾ അനുഭവമായാലല്ലാതെ ഒരിക്കലും മനസ്സിലാവില്ല. നമുക്കു വേണ്ടി നാംതന്നെ ഇവയെ കാണുകയും അനുഭവിക്കുകയും വേണം. വെറുതെ വ്യാഖ്യാനങ്ങളും സിദ്ധാന്തങ്ങളും കേട്ടതു കൊണ്ടായില്ല. അഭ്യാസത്തിനു വിഘ്നങ്ങൾ[1] പലതുണ്ട്. ആദ്യത്തെ പ്രതിബന്ധം ആരോഗ്യമറ്റ ശരീരമാണ്. ശരീരം സ്വസ്ഥമല്ലെങ്കിൽ അഭ്യാസം തടസ്സപ്പെടും. അതുകൊണ്ട് ശരീരാരോഗ്യം സംരക്ഷിക്കുകതന്നെ വേണം. നാം എന്തു തിന്നു ന്നു, എന്തു കുടിക്കുന്നു, എന്തു ചെയ്യുന്നു എന്നതിനെ കരുതിക്കൊ ള്ളണം. ശരീരം ബലവത്തായിരിക്കാൻ ഒരു മാനസപ്രയത്നം സദാ ശീലിക്കുക. [ഇതിനെ ക്രിസ്ത്യൻ സയൻസ് (Christian Science) എന്ന് (അമേരിക്കക്കാർ) സാധാരണ പറയാറുണ്ട്.] അത്രതന്നെ. ശരീരത്തെപ്പറ്റി ഇതിലധികമൊന്നും ആവശ്യമില്ല. ആരോഗ്യം ഒരു സാധ്യത്തിനുള്ള സാധനംമാത്രമാണെന്നു മറക്കരുത്. ആരോഗ്യം തന്നെയാണ് സാധ്യമെന്നുവരികിൽ നാം മൃഗപ്രായന്മാരാകും. മൃഗങ്ങൾക്കു ചുരുക്കമായേ രോഗം പിടിപെടാറുള്ളൂ.

രണ്ടാമത്തെ അന്തരായം സംശയമാണ്. കാണാത്തതിനെക്കുറിച്ചു നമുക്ക് എപ്പോഴും സംശയം തോന്നും. എത്ര ശ്രമിച്ചാലും മനുഷ്യ നു വെറും വാക്കുകളെക്കൊണ്ടു ജീവിക്കാൻ വയ്യ. അതുകൊണ്ട് ഇക്കാര്യങ്ങളിൽ വല്ല പൊരുളുമുണ്ടോ ഇല്ലയോ എന്നു സംശയമുണ്ടാകും. നമ്മളിൽ എത്ര കെങ്കേമൻ പോലും ചിലപ്പോൾ സംശയിക്കും. അഭ്യസിക്കുന്നതോടുകൂടി അല്പദിവസത്തിനുള്ളിൽ, നമുക്ക് ആവേശവും ആശയും അരുളത്തക്കവിധം അല്പം നിമിഷദർശനം ഉണ്ടാകും. "എത്ര ചെറുതായിട്ടെങ്കിലും ഒരു തെളിവ് അനുഭവമാ യാൽ യോഗശാസ്ത്രത്തിൽ മുഴുവൻ നമുക്കു വിശ്വാസമുണ്ടാകും" എന്ന് ഒരു യോഗദർശന വ്യാഖ്യാതാവു പറയുന്നുണ്ട്. ഉദാഹരണം; ആദ്യത്തെ കുറച്ചുമാസത്തെ അഭ്യാസത്തിനുശേഷം മറ്റുള്ളവരുടെ വിചാരം വായിക്കാൻ കഴിയുമെന്നു നിങ്ങൾ കണ്ടുതുടങ്ങും. വിചാരങ്ങൾ

1. വ്യാധിസ്ത്യാനസംശയപ്രമാദാലസ്യവിരതിഭ്രാന്തിദർശനാലബ്ധഭൂമിക ത്വാനവസ്ഥിതത്വാനി ചിത്തവിക്ഷേപാസ്തേƒന്തരായാഃ (യോ. സൂ. 1.30) രോഗം, മനസ്സിൻെറ മടി, സംശയം, ഉത്സാഹമില്ലായ്മ, അലസത, വിഷയാസക്തി, വിപരീതബുദ്ധി, നിലകിട്ടായ്മ, നിലയുറക്കായ്മ ഇവ ചിത്തത്തെ ചിതറിക്കും. വിഘ്നങ്ങളാണിവ.

ചിത്രങ്ങളുടെ മട്ടിൽ നിങ്ങൾക്കു പ്രത്യക്ഷമാകും. ഒരുപക്ഷേ വളരെ ദൂരെ നടക്കുന്ന വല്ലതുംതന്നെ കേട്ടേക്കാം. അതും, കേൾ ക്കാനാഗ്രഹിച്ച് മനസ്സ് ആ വഴിക്കു തിരിക്കുമ്പോഴാണുതാനും. ഈ പ്രതിഭാനങ്ങളുണ്ടാകുന്നത് ആദ്യം അല്പാല്പമായിട്ടാണെങ്കിലും വിശ്വാസവും ഉറപ്പും ആശയും നല്കാൻ അവ മതിയാകും. ഇനി യൊരുദാഹരണം; നിങ്ങളുടെ വിചാരങ്ങളെ നിങ്ങളുടെ നാസികാഗ്ര ത്തിൽ ഏകാഗ്രമാക്കാമെങ്കിൽ കുറച്ചുനാൾകൊണ്ട് അതിഹൃദ്യമായ സൗരഭ്യം നിങ്ങൾക്കു തോന്നിത്തുടങ്ങും. ഭൗതികവിഷയങ്ങളുടെ സമ്പർക്കം കൂടാതെതന്നെ അനുഭവപ്പെടാവുന്ന ചില മാനസപ്രത്യ ക്ഷങ്ങളുണ്ടെന്നു കാട്ടിത്തരാൻ ഇത്രമതി. എന്നാൽ ഇതെല്ലാം സാധന ങ്ങൾ (ഉപായങ്ങൾ) മാത്രമാണെന്ന് എപ്പോഴും ഓർമ്മവെയ്ക്ക ണം: ഈ അഭ്യാസങ്ങളുടെയെല്ലാം സാധ്യം, അവസാനം, പരമകാഷ്ഠ, ആത്മാവിൻെറ മോക്ഷമാണ്. പ്രകൃതിയെ നിശ്ശേഷം നിയന്ത്രിക്കുക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം: അതിലൊട്ടും കുറഞ്ഞിരിക്ക രുത്. നാം പ്രകൃതിയുടെ ഉടയവരാകുകയല്ലാതെ അടിമകളാകാൻ പാടില്ല. ശരീരമോ മനസ്സോ നമ്മുടെ ഉടമകളാകരുത്. ശരീരം എൻെറതെന്നല്ലാതെ ഞാൻ ശരീരത്തിൻെറതല്ല എന്നുള്ളതും നാം വിസ്മരിക്കരുത്.

ഒരു ദേവനും[1] ഒരസുരനും ആത്മാവിനെപ്പറ്റി പഠിക്കാൻ ഒരു മഹർഷിയുടെ അടുക്കൽച്ചെന്നു. അവർ അദ്ദേഹത്തിൻെറ അടു ക്കൽ വളരെക്കാലം പഠിച്ചു. ഒടുവിലദ്ദേഹം അവർക്ക് "നിങ്ങൾ അന്വേഷിക്കുന്ന ആത്മാവ് നിങ്ങൾതന്നെ" എന്നുപദേശിച്ചു.[2] ശരീരം തന്നെയാണ് ആത്മാവെന്ന് അവർ രണ്ടു പേരും വിചാരിച്ചു. അവർ തികഞ്ഞ സംതൃപ്തിയോടെ സ്വജനങ്ങളുടെയടുക്കലേക്കു മടങ്ങി: അവർ ഇങ്ങനെ വിചാരിച്ചു കൊണ്ടുപോയി; "അറിയേണ്ടതെല്ലാം നാം അറിഞ്ഞു. ഇനി തിന്നുക, കുടിക്കുക, രസിക്കുക. ആത്മാവു നാംതന്നെ. നമ്മൾക്കു മീതെയൊന്നുമില്ല." അസുരൻെറ പ്രകൃതി മൂഢവും കലുഷവുമായിരുന്നു. അതുകൊണ്ട് അയാൾ തുടർന്ന് ഒട്ടും ഒരിക്കലും അന്വേഷിച്ചില്ല. ഈശ്വരൻ താൻതന്നെ – ആത്മാവെന്നുവെച്ചാൽ ശരീരംതന്നെ – എന്ന വിചാരത്തിന്മേൽ പൂർണ്ണതൃപ്തിയടഞ്ഞു. ദേവൻ കുറേക്കൂടെ ശുദ്ധപ്രകൃതിയായിരുന്നു. അയാളും ആദിയിൽ വിചാരിച്ചു; ഞാൻ – ഈ ശരീരം – ബ്രഹ്മമാണ്. ആകയാൽ ശരീരം

1. ഛാന്ദോഗ്യോപനിഷത്തിൽ 8 –ാമധ്യായം 6–12 ഖണ്ഡങ്ങളിൽ ഇന്ദ്രനും വിരോചനനും പ്രജാപതിയുടെയടുക്കൽ ബ്രഹ്മചാരികളായി ആത്മതത്ത്വം പഠിച്ച വിചാരമധുരമായ ഈ കഥ വിസ്തരിച്ചു പറയുന്നുണ്ട്.

2. ഏഷാ ആത്മേതി ഹോവാച ഏതദമൃതമഭയമേതദ് ബ്രഹ്മേതി.
ഇതുതന്നെ ആത്മാവെന്നു പറഞ്ഞു, ഇതു അമൃതവും അഭയവുമാണ്. ഇത് ബ്രഹ്മാണെന്നു പറഞ്ഞു. (ഛാ. 8.8.3)

3. സ ഹ ശാന്തഹൃദയ ഏവാസുരാൻ ജഗാമ, തേഭ്യോ ഹൈതാ മുപനി ഷദം പ്രോവാച 'ആത്മൈവേ ഹ മഹയ്യ ആത്മാപരിചര്യ .'(ഛാ. 8.8.4)

അരോഗദൃഢമാക്കി വെയ്ക്കണം: വസ്ത്രംകൊണ്ടലങ്കരിക്കണം: സർവ്വവിധഭോഗങ്ങളും അനുഭവിക്കണം. എന്നിങ്ങനെ അയാളും തെറ്റിദ്ധരിച്ചു. എന്നാൽ കുറച്ചു നാൾക്കകം ഗുരുവായ ഋഷി ഉപദേശിച്ചതിൻെറ താല്പര്യം അതാവില്ലെന്ന് അയാൾക്കു തോന്നി:[1] ഇതിനെക്കാൾ ഉയർന്നതെന്തോ ആകണം. അതുകൊണ്ട് അയാൾ മടങ്ങിച്ചെന്നു ചോദിച്ചു; "ഭഗവൻ! ശരീരം ആത്മാവാണെന്നുതന്നെയാണോ അങ്ങ് ഉപദേശിച്ചത്? അങ്ങനെയാണെങ്കിൽ, ശരീരങ്ങളെല്ലാം നശിക്കുന്നതായി ഞാൻ കാണുന്നു. ആത്മാവു നശിക്കാൻ പാടില്ലല്ലോ."[2] മഹർഷി മറുപടി പറഞ്ഞു; ''നീതന്നെ കണ്ടറിയണം; നീ ആ ആത്മാവാകുന്നു.'' അപ്പോൾ ആ ദേവൻ വിചാരിച്ചു ഈ ശരീരത്തെ പ്രവർത്തിപ്പിക്കുന്ന പ്രാണനെയായിരിക്കാം ഗുരു ഉപദേശിച്ചതെന്ന്. പക്ഷേ ഭക്ഷണം കഴിച്ചപ്പോൾ പ്രാണങ്ങൾ ബലവത്തായും, പട്ടിണി കിടന്നപ്പോൾ അവ ദുർബ്ബലമായും ഇരിക്കുന്നതായി കുറച്ചു കഴിഞ്ഞപ്പോൾ അയാൾ കണ്ടു പിടിച്ചു. ദേവൻ മഹർഷിയുടെ സന്നിധിയിലേക്കു ചെന്ന് ഇങ്ങനെ ചോദിച്ചു; "ഭഗവൻ! പ്രാണങ്ങൾ ആത്മാവാണെന്ന് അങ്ങുദ്ദേശിച്ചു വോ?" മഹർഷി; "നീതന്നെ കണ്ടുപിടിക്കുക: നീ ആത്മാവാകുന്നു." ദേവൻ, അതു മനസ്സായിരിക്കാം എന്നു വിചാരിച്ചുകൊണ്ട് വീട്ടിലേ ക്കു മടങ്ങി: എന്നാൽ അല്പസമയത്തിനുള്ളിൽ അയാൾ കണ്ടു; "വിചാരങ്ങൾ എത്രയും വിവിധങ്ങൾ. ഇപ്പോൾ നല്ല വിചാരം, വീണ്ടും ചീത്ത വിചാരം. ഈ മാറിമറിയുന്ന മനസ്സ് ആത്മാവാകാൻ നിവൃത്തിയില്ല." വീണ്ടും മഹർഷിയുടെ അടുക്കലേക്കു ചെന്നു. "ഭഗവൻ! മനസ്സ് ആത്മാവാണെന്നു ഞാൻ വിചാരിക്കുന്നില്ല: അങ്ങ് അതുദ്ദേശിച്ചുവോ?" എന്നു ചോദിച്ചു. "ഇല്ല," മഹർഷി മറുപടി പറഞ്ഞു; "നീ ആ ആത്മാവാണ്. അതു നീതന്നെ കണ്ടറിയണം." ദേവൻ മടങ്ങിപ്പോയി. ഒടുവിൽ താൻ വിചാരങ്ങൾക്കെല്ലാം അതീത മായ ആത്മാവാണെന്നു സാക്ഷാത്കരിച്ചു. ഏകവും ജനനമര ണഹീനവും, വാൾകൊണ്ടു

---

വിരോചനൻ ശാന്തഹൃദയനായി അസുരന്മാരുടെ അടുത്തുചെന്ന്: അവർക്ക് ശരീരാത്മബുദ്ധിപരമായ ഉപനിഷത്ത് ഉപദേശിച്ചു; ''ആത്മാവു ശരീരം തന്നെ: ഈ ആത്മാവിനെത്തന്നെ പൂജിക്കണം: ആത്മാവിനെത്തന്നെ പരിചരിക്കണം.''

1. അഥ ഹ ഇന്ദ്രോ അപ്രാപ്യൈവ ദേവാൻ ഏതദ്ഭയം ദദർശ. (ഛാ. 8.9.1)

പിന്നെ ഇന്ദ്രൻ ഗുരുവചനം ഓർത്തോർത്തു പോയിട്ട് ദേവന്മാരെ പ്രാപിക്കുന്നതിനുമുമ്പുതന്നെ താൻ ആത്മാവിനെ ശരിക്കും മനസ്സിലാക്കിയില്ല എന്നതിൽ ഭയപ്പെട്ടുപോയി.

2. ഭഗവോ*f*സ്മിൻ ശരീരേ സാധ്വലംകൃതേ സാധ്വലംകൃതോ ഭവതി ......
അസ്യൈവ ശരീരസ്യ നാശമന്വേഷ നശ്യതി നാഹമത്ര ഭോഗ്യം പശ്യാമി.
(ഛാ. 8.9.2)

ഭഗവൻ! ഈ ശരീരം നന്നായി അലങ്കരിച്ചാൽ ആത്മാവു നല്ലതുപോലെ അലംകൃതമായി. ..... ഈ ശരീരത്തിൻെറതന്നെ നാശത്തോടെ ഈ ആത്മാവും നശിക്കുന്നു. ഇതിൽ ഭോഗ്യമായി ഞാനൊന്നും കാണുന്നില്ല.

മുറിയാത്ത,[1] തീകൊണ്ടു കത്താത്ത, വായുവിലുണങ്ങാത്ത, വെള്ളത്തിലലിയാത്ത, ആദിയും അന്തവുമറ്റ, ഒന്നുകൊണ്ടും ഇളകാത്ത അതീന്ദ്രിയവും സർവ്വജ്ഞവും സർവ്വ ശക്തവുമായ സത്താണ് താൻ: അതു ദേഹമല്ല, മനസ്സല്ല, അവയ് ക്കെല്ലാം അതീതമാണ്. ആ ആത്മാവാണ് താൻ എന്നു ദേവൻ കണ്ടു. അയാൾ സംതൃപ്തനായി. പാവം അസുരൻ ശരീരത്തിൽ ആസക്തനായിട്ടു തത്ത്വം അറിയാതെ[2] പോയി.

ഈവിധം ആസുരപ്രകൃതികൾ എത്രയെങ്കിലും ലോകത്തിലുണ്ട്. ചില ദൈവീപ്രകൃതികളും ഉണ്ട്.[3] ഇന്ദ്രിയസുഖം ആസ്വദിക്കത്തക്ക ശക്തി വർദ്ധിപ്പിക്കുവാൻ വല്ല ശാസ്ത്രവും ഉപദേശിക്കാൻ ആരെങ്കി ലും മുതിർന്നാൽ അതു സ്വീകരിക്കുവാൻ ഭയങ്കരമായ ആൾത്തിര ക്കായിരിക്കും. പരമപുരുഷാർത്ഥം കാണിച്ചുകൊടുക്കാമെന്നുവെച്ച് ഒരുവൻ തുനിഞ്ഞാലോ, അതു കേൾക്കാനേ ആൾ ചുരുക്കം. പരതത്ത്വം കേട്ടതു ഗ്രഹിക്കാനുള്ള കഴിവ് വളരെ ചുരുക്കം ചിലർ ക്കേയുള്ളു.[4] അതിലും കുറച്ചുപേർക്കേ അതു പ്രാപിക്കുവാൻ ക്ഷമ[5] യുള്ളു. ഈ

1. നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
   ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ
   അച്ഛേദ്യോഽയമദാഹ്യോഽയമക്ലേദ്യോഽശോഷ്യ ഏവച
   നിത്യഃ സർവ്വഗതഃ സ്ഥാണുരചലോഽയം സനാതനഃ. (ഗീ. 2.23.24)
2. യസ്ത്വാം വിസൃജതേ മർത്ത്യ ആത്മാനം പ്രിയമീശ്വരം
   വിപര്യയേന്ദ്രിയാർത്ഥാർത്ഥം വിഷമത്ത്യമൃതം ത്യജൻ. (ഭാ. 10.63.42)

   മരണമുള്ള മനുഷ്യൻ തൻെറ ആത്മാവും (അക്കാരണംകൊണ്ടു) പ്രിയനും ഉടയവനുമായ അങ്ങയെ, നേരെമറിച്ചുള്ളതാനല്ലാത്ത അപ്രിയവും അടിമയുമായ ഇന്ദ്രിയാർത്ഥങ്ങൾക്കുവേണ്ടി കൈവെടിയുന്നെങ്കിൽ അയാൾ അമൃതം കളഞ്ഞിട്ടു വിഷം കഴിക്കുകയാണ് ചെയ്യുന്നത്.
3. ദൈവം, ആസുരം എന്ന രണ്ടുതരം മനുഷ്യപ്രകൃതികളെപ്പറ്റി ഭഗവദ്ഗീത 16 –ാം അദ്ധ്യായത്തിൽ ശാസ്ത്രീയമായി വിസ്തരിച്ചിട്ടുണ്ട്.
4. ശ്രവണായാപി ബഹുഭിര്യോ ന ലഭ്യഃ
   ശൃണ്വന്തോഽപി ബഹവോ യം ന വിദ്യുഃ
   ആശ്ചര്യോ വക്താ കുശലോഽസ്യ ലബ്ധാ
   ആശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ. (ക. 2.7)

   ആത്മാവിനെ കേൾക്കാൻതന്നെ പലർക്കും കിട്ടുന്നില്ല: കേട്ടിട്ടും വളരെ പേർ അറിയുന്നില്ല. ആത്മാവിനെക്കുറിച്ചു പറയാനുള്ള ആളും ഒരാശ്ചര്യം പോലെ അത്ര അസാധരണനാണ്. കേൾക്കാൻ കിട്ടിയവൻതന്നെ കുശലനായി, പ്രാപ്തനായിത്തീരുന്നവൻ അത്രതന്നെ ഒരാശ്ചര്യമാണ്. നിപുണ നായ ആചാര്യൻെറ അനുശാസനത്താൽ അറിയേണ്ടതറിഞ്ഞവൻ ആശ്ചര്യം തന്നെ.
5. മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ
   യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ (ഗീ. 7.3)

   ആയിരം കണക്കിനാളുകളിൽ ഏതോ ഒരസാധാരണൻ മനഃശുദ്ധിയാകുന്ന സിദ്ധിക്കുവേണ്ടി യതിക്കുന്നു. സിദ്ധന്മാരായ അവരുടെ ഇടയിൽത്തന്നെ ഏതോ ഒരപൂർവ്വമഹാത്മാവുമാത്രമേ എന്നെ പരമാർത്ഥമായി അറിയുന്നുള്ളു.

ശരീരം ഒരായിരം കൊല്ലം നിലനിർത്താമെന്നു വന്നാലും ഒടുവിൽ, ഫലത്തിൽ, ഒരു വിശേഷവുമില്ലെന്നറിയാവുന്ന ചുരുക്കം ചിലരും പക്ഷേ ഉണ്ട്. ശരീരത്തെ കൂട്ടിയിണക്കി ധരിച്ചു കൊള്ളുന്ന പ്രാണശക്തികൾ പൊയ്പോയാൽ അതു വീഴാതെ നിവൃത്തിയില്ല. തൻെറ ശരീരത്തിലുണ്ടാകുന്ന മാറ്റത്തെ ഒരു നിമിഷം തടഞ്ഞുനിർത്താവുന്ന ഒരുവനും ഒരു കാലത്തും ഉണ്ടായിട്ടില്ല. ശരീരമെന്നാൽ ഒരു പരിണാമപരമ്പരയുടെ പേരാണ്. ഒരു പുഴയിൽ ക്കൂടെ ഒഴുകുന്ന വെള്ളം നിമിഷംതോറും നിങ്ങളുടെ മുമ്പിൽ മാറിമാറിയും പുതിയ ഒഴുക്കുകൾ വന്നുചേർന്നും പഴയ രൂപംതന്നെ കൈക്കൊള്ളുന്നത് എങ്ങനെയോ അങ്ങനെയാണ് ഈ ശരീരത്തി ൻെറ കാര്യവും![1] എങ്കിലും ഈ ശരീരം അരോഗദൃഢമാക്കിവെയ്ക്ക ണം.[2] ഇതാണല്ലോ നമുക്കുള്ള ഏറ്റവും ഉത്തമമായ ഉപകരണം.[3]

മനുഷ്യശരീരമാണ് ഈ ലോകത്തിലേക്ക് ഏറ്റവും ഉത്കൃഷ്ട മായ ശരീരം. മനുഷ്യനാണ് അത്യുത്കൃഷ്ടജന്തുവും.[4] മനുഷ്യൻ സർവ്വമൃഗങ്ങളെക്കാളും ശ്രേഷ്ഠനാണ്. മനുഷ്യനെക്കാൾ ശ്രേഷ്ഠനായി ആരുമില്ല. ദേവന്മാർപോലും ഇങ്ങോട്ടിറങ്ങിവന്നു മനുഷ്യശരീര ത്തിലൂടെ വേണം മോക്ഷം നേടുക.[5] മനുഷ്യനേ പൂർണ്ണത പ്രാപിക്കു

---

1. സോഽയം ദീപോഽർച്ചിഷാം യദ്വത് സ്രോതസാം തദിദം ജലം
സോഽയം പുമാനിതി നൃണാം മൃഷാ ഗീർധീർമൃഷായുഷാം. (ഭാ. 11.22.44)

മുമ്പത്തെ ദീപമാണിതെന്നു ജ്വാലകൾക്കും, പഴയ പുഴ (വെള്ളം) തന്നെ ഇതെന്ന് ഒഴുക്കുകൾക്കും പേരു പിഴച്ചു പറയാറുണ്ട്. അതുപോലെ അന്നു കണ്ടയാളാണിത് എന്നുള്ളതും ഒരു വെറും വാക്കാണ്. വെറുതെ ആയുസ്സു കളയുന്ന കൂട്ടരുടെ വെറും വിചാരമാണിത്.

2. ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃ
ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവ്വാണി - സാമവേദീയശാന്തി.

പുഷ്ടങ്ങളാകട്ടെ എന്നുടെയംഗങ്ങൾ, വാക്പ്രാണൻ ചക്ഷുസ്സുശ്രോത്രവുമേ ബലവും തഴയ്ക്കുക, സർവ്വേന്ദ്രിയങ്ങളും
ഇങ്ങനെയുള്ള പ്രാർത്ഥനകൾക്കു ശേഷമേ സ്വാധ്യായാദികൾ പാടുള്ളു.

3. അമൃതസ്യ ദേവ ധാരണോ ഭൂയാസം ശരീരം മേ വിചർഷണം.
(തൈ. 1. 4.1)

ദേവ, അമൃതത്വമേകുന്ന ആത്മജ്ഞാനത്തെ ഞാൻ ധരിക്കുമാറാകണം. അതിനുപകരണമായ എൻെറ ശരീരം അരോഗദൃഢമായി വിചക്ഷണമായി രിക്കണേ.

4. ദുർലഭം ത്രയമേവൈതദ് ദൈവാനുഗ്രഹഹേതുകം
മനുഷ്യത്വം മുമുക്ഷത്വം മഹാപുരുഷസംശ്രയം. (വി. ചൂ. 3)

ഈ മൂന്നു കാര്യങ്ങളും കിട്ടാൻ വളരെ വിഷമമാണ്. മനുഷ്യജന്മം, മോക്ഷത്തിലാഗ്രഹം, മോക്ഷമാർഗ്ഗം കാട്ടിത്തരുന്ന മഹാപുരുഷനെ ആശ്രയി ക്കാൻ കഴിയുക ദൈവാനുഗ്രഹംകൊണ്ടേ ഇവ കിട്ടൂ.

5. കല്പായുഷാം സ്ഥാനജയാത് പുനർഭവാത്
ക്ഷണായുഷാം ഭാരതഭൂജയോ വരം
ക്ഷണേന മർത്ത്യേന കൃതം മനസ്വിനഃ
സംന്യസ്യ സംയാന്ത്യഭയം പദം ഹരേഃ. (ഭാ. 5.19.23)

ന്നുള്ളു.[1] ദേവന്മാർക്കുപോലും അതു സാദ്ധ്യമല്ല! യഹൂദന്മാരുടെയും മുഹമ്മദീയരുടെയും മതപ്രകാരം, ഈശ്വരൻ ദേവന്മാരെയും മറ്റെല്ലാത്തിനെയും സൃഷ്ടിച്ചതിൻെറ ശേഷമാണു മനുഷ്യനെ സൃഷ്ടിച്ചത്.[2] മനുഷ്യനെ സൃഷ്ടിച്ചിട്ടു ദേവന്മാരോട് അവനെ വന്നു വന്ദിക്കുവാൻ ആജ്ഞാപിച്ചു. ഇബ്ലിസ്സൊഴികെ എല്ലാവരും അങ്ങനെ തന്നെ ചെയ്തു. അതുകൊണ്ട് ഈശ്വരൻ ഇബ്ലിസ്സിനെ ശപിച്ചു. ഇബ്ലിസ്സ് ചെകുത്താനായി. ഈ ഉപാഖ്യാനത്തിൻെറ പിന്നിലുള്ള മഹാസത്യം, നമുക്കു കിട്ടാവുന്ന മഹത്തമമായ ജന്മം മനുഷ്യജന്മമാണെന്നുള്ളതത്രേ. താണതരം സൃഷ്ടി – മൃഗങ്ങൾ – ബുദ്ധിഹീനവും മിക്കവാറും തമോഗുണനിർമ്മിതവുമാണ്. മൃഗങ്ങൾക്ക് ഉത്കൃഷ്ടവിചാരമൊന്നും സാദ്ധ്യമല്ല. ദേവകൾക്കും മനുഷ്യജന്മം കൂടാതെ നേരിട്ടു മോക്ഷം സിദ്ധിക്കുന്നില്ല. അതുപോലെ മനുഷ്യസമുദായത്തിലും അതിമാത്രം ധനവും അതിമാത്രം ദാരിദ്ര്യവും, രണ്ടും ആത്മാവിൻെറ ഉത്കൃഷ്ടമായ വളർച്ചയ്ക്കു വലിയ തടസ്സമാകുന്നു. ഇടത്തരക്കാരിൽനിന്നാണ് ലോകത്തിലെ മഹാന്മാർ ഉണ്ടായിട്ടുള്ളത്.

നമുക്കു വിഷയത്തിലേക്കു മടങ്ങിവരാം. അടുത്തത് പ്രാണായാമം അഥവാ ശ്വാസനിയമനം. പ്രാണായാമത്തിനു മനഃശക്തികളെ ഏകാഗ്രമാക്കുന്നതിൽ എന്തു കാര്യം? ശരീരയന്ത്രത്തിൻെറ പുറംചക്രംപോലെയാണു ശ്വാസം. ഒരു വലിയ യന്ത്രത്തിൽ പുറംചക്രമാണ് ആദ്യം ചലിക്കുന്നതായി കാണുന്നത്. ആ ചലനം ചെറുചെറു ചക്രങ്ങളിലേക്കു പകർന്നു ചെല്ലുന്നു. ഒടുവിൽ എത്രയും ലോല വും അത്യന്തസൂക്ഷ്മവുമായ യന്ത്രാവയവംകൂടി ചലിച്ചുതുടങ്ങുന്നു. ശ്വാസം ആ പുറംചക്രമാണ്. അതു ശരീരാവയവങ്ങൾക്കെല്ലാം ക്രിയാശക്തി നല്കി നയിക്കുന്നു.

---

കല്പകാലത്തോളം ആയുസ്സുള്ള ദിവ്യന്മാരുടെ മഹാലോകങ്ങൾ കിട്ടിയാ ലും പുനർജ്ജന്മമുണ്ട്. അതുകൊണ്ട് അല്പായുസ്സുകളായ മനുഷ്യരുടെ ഭാരതഭൂമിയിൽ വന്നു ജനിക്കുന്നതാണ് ശ്രേഷ്ഠം. അവിടെ ബുദ്ധിമാന്മാർ ഒരു ക്ഷണംകൊണ്ടു കർമ്മമെല്ലാം വെടിഞ്ഞ് പേടി തീണ്ടാത്ത ഹരിപദം പ്രാപിക്കുന്നു.

1. പുരുഷത്വേ ത്വാവിസ്തരാമാത്മാ

മനുഷ്യശരീരത്തിൽ മാത്രമാണ് ആത്മാവു തികഞ്ഞു പ്രകാശിക്കുന്നത്.

2. സൃഷ്ട്വാ പുരാണി വിവിധാന്യജയാത്മശക്ത്യാ
   വൃക്ഷാൻ സരീസൃപമൃഗാൻ ഖഗംശമത്സ്യാൻ
   തൈസ്തൈരതുഷ്ടഹൃദയഃ പുരുഷം വിധായ
   ബ്രഹ്മാവലോകധിഷണം മുദമാപ ദേവഃ. (ഭാ. 11.9.28)

സ്വയം ജ്യോതിഃസ്വരൂപനായ ഈശ്വരൻ തൻെറ മായാശക്തികൊണ്ട് പല പുരങ്ങളും – ജീവശരീരങ്ങളും –സൃഷ്ടിച്ചു: വൃക്ഷങ്ങൾ, സർപ്പങ്ങൾ, മൃഗങ്ങൾ, പക്ഷികൾ, മത്സ്യങ്ങൾ എന്നിങ്ങനെ, അവയൊന്നുകൊണ്ടും സന്തോഷം വരാഞ്ഞിട്ട് പുരുഷനെ സൃഷ്ടിച്ചു. അവൻ ബ്രഹ്മത്തെ കാണാൻ തക്ക ബുദ്ധിയുള്ളവനാണെന്നുകണ്ടു ദേവൻ ആനന്ദിച്ചു.

ഒരിക്കൽ ഒരു മഹാരാജാവിന് ഒരു മന്ത്രിയുണ്ടായിരുന്നു. അയാളുടെ മേൽ രാജാവിനു തിരുവുള്ളക്കേടായി. അയാളെ ഒരുയർന്ന മാളികയുടെ മുകളിൽ അടച്ചുപൂട്ടട്ടെ എന്ന് അദ്ദേഹം കല്പിച്ചു. ശിക്ഷ നടപ്പിലായി. അവിടെ കിടന്നു തുലയട്ടെ എന്നുവെച്ച് അയാൾ അവിടെ ഉപേക്ഷിക്കപ്പെട്ടു. അയാൾക്കു പതിവ്രതയായ ഒരു ഭാര്യയു ണ്ടായിരുന്നു. അവർ രാത്രി മാളികത്താഴെ വന്നു മുകളിലുള്ള ഭർ ത്താവിനോടു താനെന്തു ചെയ്താണ് ഒന്നു സഹായിക്കുക എന്നു വിളിച്ചുചോദിച്ചു. അടുത്ത രാത്രി, ഒരു നെടുങ്കൻ കയറും കുറെ ബലമുള്ള ചരടും ഉണ്ടനൂലും പട്ടുനൂലും ഒരു വണ്ടും സ്വല്പം തേനും കൊണ്ടു മാളികത്താഴെ വീണ്ടും വരുവാൻ അയാൾ അവരോടു പറഞ്ഞു. അതനുസരിച്ച് ആ സാധ്വി ആവശ്യപ്പെട്ട സാധനങ്ങളെല്ലാം അതികൗതുകത്തോടെ ഒരുക്കിക്കൊണ്ടു ചെന്നു. വണ്ടിൻെറ കാലിൽ പട്ടുനൂൽ മുറുക്കിക്കെട്ടി കൊമ്പുകളിൽ ഒരു തുള്ളി തേൻ തേച്ച് അതിനെ തലമേലോട്ടാക്കി മാളികച്ചുമരിൽ വെച്ചു വിട്ടേക്കാൻ ഭർത്താവ് ഭാര്യയ്ക്കു പറഞ്ഞുകൊടുത്തു. അവർ അതേപടി എല്ലാം ചെയ്തു. വണ്ട് അതിൻെറ നീണ്ട യാത്ര തുടങ്ങി. മുമ്പിലുള്ള തേനിൻെറ മണം പിടിച്ച്, തേനിപ്പോൾ കിട്ടു മെന്നു കൊതിച്ച്, വണ്ട് പതുക്കെ നീങ്ങിത്തുടങ്ങി. ഒടുവിൽ വണ്ട് മാളികയുടെ മുകളിലെത്തി. ഉടനെ മന്ത്രി വണ്ടിനെ പടിച്ചു പട്ടു നൂൽ കൈക്കലാക്കി. പട്ടുനൂലിൻെറ മറ്റേ അറ്റം ഉണ്ടനൂലിനോടു കൂട്ടിക്കെട്ടാൻ ഭാര്യയോടു പറഞ്ഞു; അതും മേല്പോട്ടു വലിച്ചെടു ത്തു: അതിൻെറ അറ്റത്തു ബലമുള്ള ചരടും അതിൻെറ അറ്റത്ത് നീണ്ട കയറും കെട്ടിച്ചു മേല്പോട്ടു വലിച്ചു. പിന്നെയെല്ലാം എളുപ്പ മായി. നീണ്ട കയർവഴി മന്ത്രി മാളികത്താഴെയിറങ്ങി രക്ഷപ്പെട്ടു. നമ്മുടെ ശരീരത്തിൽ ശ്വാസചലനം ഈ പട്ടുനൂലാണ്. അതിനെ പിടിച്ചു സ്വാധീനമാക്കിയാൽ നമുക്കു നാഡികളാകുന്ന ഉണ്ടനൂലു കളും അതുവഴിക്കു വിചാരങ്ങളാകുന്ന കുട്ടിച്ചരടുകളും ഒടുവിൽ പ്രാണനാകുന്ന കയറും കൈവശമാക്കി പ്രാണവശീകരണം ചെയ് തു മോക്ഷം പ്രാപിക്കാം.

നമ്മുടെ സ്വന്തം ശരീരത്തെപ്പറ്റി നമുക്കൊന്നും അറിഞ്ഞു കൂടാ: അറിയാൻ കഴികയില്ല. കവിഞ്ഞപക്ഷം ഒരു മൃതശരീരമെടുത്തു കീറിമുറിച്ചുനോക്കാം: ചിലരുണ്ട്, അകത്തെന്താണെന്നറിയാൻ ജീവനുള്ള ജന്തുവിനെത്തന്നെ മുറിച്ചു കഷണം കഷണമാക്കുന്നവർ. അങ്ങനെ ചെയ്താലും നമ്മുടെ സ്വന്തം ശരീരത്തിൻെറ ജ്ഞാനമാകുന്നില്ല. അതിനു നമ്മുടെ ശരീരങ്ങളുമായി ഒരു കാര്യവുമില്ല. നമുക്ക് അവയെപ്പറ്റി അത്യല്പമേ അറിയാവൂ. എന്തുകൊണ്ടറിയു ന്നില്ല? നമ്മുടെ ഉള്ളിലുണ്ടാകുന്ന അതിസൂക്ഷ്മവ്യാപാരങ്ങളെക്കൂടി ഗ്രഹിക്കാനുള്ള തിരിച്ചറിവു നമ്മുടെ വീക്ഷണത്തിനില്ലാത്തതുകൊ ണ്ട്. മനസ്സു കുറേക്കൂടെ സൂക്ഷ്മമായി ശരീരാന്തർഭാഗത്തു പ്രവേ ശിക്കുന്ന മട്ടാകുമ്പോഴേ അതറിവാൻ കഴിയൂ. സൂക്ഷ്മപ്രത്യക്ഷം ഉണ്ടാകാൻ സ്ഥൂലപ്രത്യക്ഷത്തിൽനിന്നു തുടങ്ങണം. ഈ യന്ത്രം മുഴുവൻ ചലിപ്പിക്കുന്ന ശക്തി പിടിയിൽ വരണം. അതാണു പ്രാണൻ. അതിൻെറ

ഏറ്റവും പ്രകടമായ ഭാവമാണു ശ്വാസം. പിന്നെ, ശ്വാസ മാർഗ്ഗമായി മെല്ലെ ശരീരത്തിനുള്ളിൽ കടക്കാം. അങ്ങനെ ദേഹമാസ കലം വ്യാപരിക്കുന്ന സൂക്ഷ്മശക്തികളെ – നാഡിയിൽക്കൂടെയുള്ള പ്രാണധാരകളെ – നേരിട്ടു പഠിക്കാൻ സാധിക്കും. അവയെ തൊട്ടറി യുംപോലെ കണ്ടുതുടങ്ങിയാൽ അവയേയും ദേഹത്തെയും സ്വാധീനമാക്കിത്തുടങ്ങാം. ഈ പ്രാണധാരകൾതന്നെയാണു മനസ്സി നെയും വ്യാപരിപ്പിക്കുന്നത്. അതുകൊണ്ടു ശരീരത്തിൻെറയും മനസ്സിൻെറയും മേൽ പൂർണ്ണസ്വാധീനതയുള്ള ഒരവസ്ഥയെ പ്രാപി ക്കാം: നമുക്ക് അവയെ നമ്മുടെ കിങ്കരന്മാരാക്കാം. ജ്ഞാനമാകു ന്നു ശക്തി. ഈ ശക്തി സമ്പാദിക്കണം. അതിന് ആദിതൊട്ട് ആരം ഭിക്കണം. പ്രാണായാമംകൊണ്ട് ആരംഭിക്കണം. ഈ പ്രാണായാമം ഒരു നീണ്ട വിഷയമാണ്. ഇതു പൂർണ്ണമായി ഉദാഹരിക്കാൻ അനേ കം പാഠങ്ങൾ വേണ്ടിവരും. നമുക്ക് ഓരോ ഭാഗമായി എടുത്തു പഠിക്കാം.

ഓരോ അഭ്യാസവും എന്തിനു ശീലിക്കണം, എന്തെല്ലാം ശക്തി കളാണ് ശരീരത്തിൽ ചലിച്ചുതുടങ്ങുക എന്നു നമുക്കു ക്രമേണ അറിവാകും. ഈ അനുഭവങ്ങളെല്ലാം നമുക്കു വന്നു ചേരും. പക്ഷേ അതിനു നിരന്തരാഭ്യാസം ആവശ്യമാണ്. തെളിവ് അഭ്യാ സംകൊണ്ടു കിട്ടുകയും ചെയ്യും. ഞാൻ എത്ര യുക്തികൾ പറഞ്ഞു തന്നാലും താൻതന്നെ ചെയ്തുനോക്കി ബോധ്യപ്പെടുന്നതുവരെ അതു നിങ്ങൾക്കു തെളിവാകയില്ല. ശരീരമാസകലം ഈ പ്രാണധാര കൾ അനുഭവപ്പെട്ടുതുടങ്ങുന്നതോടൊപ്പം നിങ്ങളുടെ സംശയങ്ങൾ തീരും. പക്ഷേ നിത്യം കഠിനമായി അഭ്യസിക്കണം. അതിന് ഉത്തമ മായ സമയം രാവിലെയും വൈകുന്നേരവുമാണ്. രാവു പകർന്നു പകലാകുമ്പോഴും പകൽ പകർന്നു രാവാകുമ്പോഴും താരതമ്യേന ശാന്താവസ്ഥയായിരിക്കും. പ്രാതഃസന്ധ്യയും സായംസന്ധ്യയും ശാന്തികാലങ്ങളാണ്. അതിനൊത്തു നിങ്ങളുടെ ശരീരത്തിനും ശാന്തമാകാനുള്ള ഒരു പ്രകൃതിയുണ്ട്. ഈ സ്വാഭാവികാവസ്ഥ ശരിക്കുപയോഗിച്ച് അഭ്യാസം തുടങ്ങണം. അഭ്യസിച്ചല്ലാതെ ഭക്ഷ ണം കഴിക്കയില്ലെന്നു നിയമം വെയ്ക്കുക ഇങ്ങനെ ചെയ്താൽ വിശപ്പിൻെറ ശക്തിയെങ്കിലും നിങ്ങളുടെ മടിയെ തകർത്തു കൊ ള്ളും. അനുഷ്ഠാനമോ പൂജയോ കഴിച്ചല്ലാതെ ഒരിക്കലും ഭക്ഷിച്ചു പോകരുതെന്നു ഭാരതത്തിൽ കുട്ടികളെ പഠിപ്പിക്കുന്നു. കുറച്ചു കഴിഞ്ഞ് അവർക്ക് അതു സ്വാഭാവികവുമാകുന്നു. കുളിയും അനു ഷ്ഠാനവും കഴിയാതെ കുട്ടിക്കു വിശപ്പു തോന്നില്ല.

കഴിവുള്ളവർ അനുഷ്ഠാനത്തിനുമാത്രമായി ഒരു മുറി നീക്കിവെ യ്ക്കുന്നതു നല്ലതാണ്. അവിടെ ഉറങ്ങരുത്. അതു പരിപാവനമാക്കി വെയ്ക്കുക. കുളിച്ചു ശരീരത്തിലും മനസ്സിലും പൂർണ്ണശുദ്ധിയോടു കൂടിയല്ലാതെ ആ മുറിയിൽ കടക്കരുത്. അതിൽ എപ്പോഴും പൂക്കൾ വെച്ചിരിക്കണം. യോഗിക്ക് ഏറ്റവും പറ്റിയ പരിസരമാണത്. പ്രീതിക രങ്ങളായ ചിത്രങ്ങളും വെയ്ക്കണം. രാവിലെയും വൈകുന്നേര വും

സുഗന്ധദ്രവ്യങ്ങൾ പുകയ്ക്കണം. ശണ്ഠയോ കോപമോ പാപചിന്തയോ ഒന്നും ആ മുറിയിലുണ്ടാകരുത്. നിങ്ങൾക്കൊത്ത മനോവൃത്തിയുള്ളവരെ മാത്രമേ അതിൽ കയറ്റാവൂ. ഇങ്ങനെ ആ മുറിയിൽ ക്രമേണ പരിപാവനതയുടെ ഒരന്തരീക്ഷമുണ്ടാകും. പിന്നെ, ദീനതയോ ദുഃഖമോ സംശയമോ മനസ്സിനുസൈ്വരക്കേടോ ഉണ്ടാകുമ്പോൾ ആ മുറിയിൽ കടക്കുകയെന്ന ഒറ്റക്കാര്യം തന്നെ നിങ്ങൾക്കു മനഃശാന്തി തരും. ഇതായിരുന്നു അമ്പലങ്ങളുടെയും പള്ളികളുടെയും ഉദ്ദേശ്യം. ചില അമ്പലങ്ങളിലും പള്ളികളിലും ഇപ്പോഴും അതനുഭവപ്പെടും. എന്നാൽ മിക്കവയിലും ആ ആശയമേ നശിച്ചുപോയിരിക്കുന്നു. കാര്യമിതാണ്, ഒരിടത്തു പാവനസ്പന്ദന ങ്ങൾ നിലനിർത്തുന്നതുകൊണ്ട് അവിടം പ്രകാശിക്കും: പ്രകാശമാ നമായിത്തന്നെ തുടരും. ഒരു മുറി ഒഴിച്ചിടാൻ നിവൃത്തിയില്ലാത്തവർ ക്ക് എവിടെ ഇഷ്ടമെന്നുവെച്ചാൽ അവിടെവെച്ച് അനുഷ്ഠാനമാ കാം. ഒരാസനത്തിൽ നിവർന്നിരിക്കുക. ആദ്യംതന്നെ വേണ്ടതു സർവ്വചരാചരങ്ങളുടെയും നേർക്ക് ഒരു പാവനവിചാരധാര അയയ് ക്കുകയാണ്. ഇങ്ങനെ ആവർത്തിച്ചു വിചാരം ചെയ്യുക;[1] "സർവ്വഭൂത ങ്ങൾക്കും സൗഖ്യം ഭവിക്കട്ടെ! സർവ്വഭൂതങ്ങൾക്കും ശാന്തി ഭവി ക്കട്ടെ! സർവ്വഭൂതങ്ങൾക്കും ആനന്ദം ഭവിക്കട്ടെ!" ഇങ്ങനെ പുണ്യ ചിന്ത കിഴക്കും തെക്കും വടക്കും പടിഞ്ഞാറും പ്രവഹിപ്പിക്കുക. ഇത് എത്രയധികം ചെയ്യുന്നുവോ അത്രയധികം നിങ്ങൾക്കു സുഖ മുണ്ടാകും. നമുക്ക് ആരോഗ്യമുണ്ടാകുവാൻ എളുപ്പമേറിയ വഴി അന്യരെ അരോഗികളാക്കുകയാണ്, നമുക്കു സുഖമുണ്ടാകുവാൻ എളുപ്പമേറിയ

1. സ്വസ്ത്യസ്തു വിശ്വസ്യ, ഖലഃ പ്രസീദതാം
ധ്യായന്തു ഭൂതാനി ശിവം മിഥോ ധിയാ
മനശ്ച ഭദ്രം ഭജതാദധോക്ഷജേ
ആവേശ്യതാം നോ മതിരപ്യൈഹൈതുകീ. (ഭാ. 5.18.9)

വിശ്വത്തിനും മംഗളം ഭവിക്കട്ടെ. ദുഷ്ടൻ തെളിയട്ടെ. സർവ്വഭൂതങ്ങളും അന്യോന്യം ബുദ്ധിപൂർവ്വം ശുഭം നേരട്ടെ. മനസ്സ് ഭദ്രമായതിനെ സേവിക്ക ട്ടെ. ഞങ്ങളുടെ വിചാരം ഇന്ദ്രിയാതീതനായ ഈശ്വരനിൽ ഒരു ഫലകാംക്ഷ യും കൂടാതെ ചെന്നു കയറട്ടെ.

സർവ്വേ ഭവന്തു സുഖിനഃ സർവ്വേ സന്തു നിരാമയാഃ
സർവ്വേ ഭദ്രാണി പശ്യന്തു മാ കശ്ചിദ്ദുഃഖഭാഗ്ഭവേത്.

എല്ലാവരും സുഖികളാകട്ടെ എല്ലാവരും അരോഗികളാകട്ടെ എല്ലാവരും നന്മയെക്കാണട്ടെ. ആർക്കും ദുഃഖം വരരുതേ!

സ്വസ്തി പ്രജാഭ്യഃ പരിപാലയന്താം ന്യായ്യേന മാർഗ്ഗേണ മഹീം മഹീശാഃ
ഗോബ്രാഹ്മണേഭ്യഃ ശുഭമസ്തു നിത്യം ലോകാഃ സമസ്താഃ സുഖിനോ ഭവന്തു.

പ്രജകൾക്കൊക്കെ മംഗളം വരട്ടെ. ന്യായമാർഗ്ഗത്തിലൂടെ ഭൂഭരണഭാരവാ ഹികൾ ഭൂമിയെ പരിപാലിക്കട്ടെ. സമൃദ്ധി തരുന്ന പശുക്കൾക്കും അറിവു തികഞ്ഞ ബ്രാഹ്മണർക്കും നിത്യം ശുഭം ഭവിക്കട്ടെ. സർവ്വലോകരും സുഖികളായിവരേണമേ.

വഴി അന്യരെ സുഖികളാക്കുകയാണ് എന്നു നിങ്ങൾ ഒടുവിൽ കണ്ടുപിടിക്കും. ഇങ്ങനെ സർവ്വഭൂതങ്ങൾക്കും ശുഭം നേർന്നിട്ട് ഈശ്വരവിശ്വാസമുള്ളവർ പ്രാർത്ഥിക്കണം – ധനത്തിനോ ആരോഗ്യത്തിനോ സ്വർഗ്ഗപ്രാപ്തിക്കോ വേണ്ടിയല്ല, ആത്മജ്ഞാനത്തിനും വെളിച്ചത്തിനുംവേണ്ടി പ്രാർത്ഥിക്കുക.[1] മറ്റു പ്രാർത്ഥനകളെല്ലാം സ്വാർത്ഥമാണ്. അനന്തരം ചെയ്യേണ്ടതു സ്വന്തം ശരീരത്തെപ്പറ്റിയുള്ള ചിന്തയാണ്. ശരീരം അരോഗവും ദൃഢവുമായിരിക്കാൻ ശ്രദ്ധിക്കുക. അതാണു നിങ്ങൾക്കുള്ള ഏറ്റവും ഉത്തമമായ ഉപകരണം. "ഈ ശരീരം വജ്രതുല്യബലമുള്ളതാണ്. ഇതിന്റെ സഹായം കൊണ്ടു സംസാരസാഗരം തരണം ചെയ്യും"[2] എന്നു ഭാവന ചെയ്യുക. മോക്ഷം ഒരു കാലത്തും ദുർബ്ബലനു കിട്ടുവാൻ പോകുന്നില്ല.[3] എല്ലാ ദൗർബ്ബല്യവും ദൂരെയെറിയുക.[4] ശക്തി നിനക്കുണ്ട് എന്നു

---

1. അസതോ മാ സദ്ഗമയ തമസോ മാ ജ്യോതിർഗമയ
 മൃത്യോർമാ അമൃതം ഗമയ (ബൃ. 1.3.28)

 തിന്മയിൽനിന്നു എന്നെ നന്മയിലേക്കു നയിക്കണേ! ഇരുട്ടിൽനിന്നു എന്നെ വെളിച്ചത്തിലേക്കു നയിക്കണേ! മൃത്യുവിൽനിന്നു എന്നെ അമൃതത്തിലേയ്കു നയിക്കണേ!

 യോ ബ്രഹ്മാണം വിദധാതി പൂർവ്വം
 യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ
 തം ഹ ദേവം ആത്മബുദ്ധിപ്രകാശം
 മുമുക്ഷുർവൈ ശരണമഹം പ്രപദ്യേ. (ശ്വേ. 6.18)

 സൃഷ്ടിക്കുമുമ്പ് ബ്രഹ്മാവിനെ ജനിച്ചിപ്പതാരോ, ആരാണോ ആ ബ്രഹ്മാവിനു വേദങ്ങളെ പ്രകാശിപ്പിച്ചുകൊടുത്തത്, ആ ചൈതന്യജ്യോതിഃ സ്വരൂപനായ – ആത്മാവിനും ബുദ്ധിക്കും പ്രകാശമായ – ദേവനെ മോക്ഷാർ ത്ഥിയായി ഞാൻ ശരണം പ്രാപിക്കുന്നു.

2. നൃദേഹമാദ്യം സുലഭം സുദുർലഭം
 പ്ലവം സുകല്പം ഗുരുകർണ്ണധാരം
 മയാനുകൂലേന നഭസ്വതേരിതം
 പുമാൻ ഭവാബ്ധിം ന തരേത് സ ആത്മഹാ. (ഭാ. 11.20.17)

 അതിശ്രേഷ്ഠമായ മനുഷ്യദേഹം കിട്ടാൻ വളരെ ദുർല്ലഭമാണെങ്കിലും ഇപ്പോൾ ഇതാ സുലഭമായിക്കിട്ടിയിരിക്കുന്നു. ഈ ശരീരം കാര്യക്ഷമമായ തോണിയാണ്: ഗുരുവാണ് അമരക്കാരൻ. ഭഗവാന്റെ കരുണക്കാറ്റ് അനു കൂലമായി അടിക്കുന്നുമുണ്ട്. പായ്കെട്ടി കുറച്ചു തുഴഞ്ഞുകൊടുത്താൽമതി, വേഗം സംസാരസാഗരം കടന്നു മറുകര പറ്റാം. എന്നിട്ടും അതിനുവേണ്ടി പരിശ്രമിക്കുന്നില്ലെങ്കിൽ അവൻ ആത്മഹത്യയാണ് ചെയ്യുന്നത്.

3. നായമാത്മാ ബലഹീനേന ലഭ്യഃ (മു. 3.2.4)

 ഈ ആത്മാവ് ബലഹീനനു കിട്ടാവതല്ല.

4. ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത് ത്വയ്യുപപദ്യതേ
 ക്ഷുദ്രം ഹൃദയദൗർബല്യം ത്യക്ത്വോത്തിഷ്ഠ പരംതപ. (ഗീ. 2.3)

 അർജ്ജുന, നീ ആണും പെണ്ണും കെട്ടവനാകരുത്. ഇതു നിനക്കു ചേർന്നതല്ല. നിസ്സാരമായ ഈ ഹൃദയദൗർബ്ബല്യം ദൂരെയെറിഞ്ഞു പര സൈന്യം ചുട്ടുപൊരിക്കാനായി എണീക്കെടോ.

ശരീരത്തിനോട് പറയുക. ശക്തി നിനക്കുണ്ട് എന്ന് മനസ്സിനോടും പറയുക. തങ്ങളിൽ[1]ത്തന്നെ അളവറ്റ വിശ്വാസവും ശുഭപ്രതീ ക്ഷയും പുലർത്തുക.

---

1. ആത്മനാ വിന്ദതേ വീര്യം. (കേ. 2.4)
ആത്മാവിൽനിന്നാണ് വീര്യം നേടുന്നത്.
കിം നാമ രോദിഷി സഖേ ത്വയി സർവ്വശക്തി–
രാമന്ത്രയസ്വ ഭഗവൻ ഭഗദം സ്വരൂപം
ത്രൈലോക്യമേതദഖിലം തവ പാദമൂലേ
ആത്മൈവ ഹി പ്രഭവതേ ന ജഡഃ കദാചിത്.

–വിവേകാനന്ദസ്വാമികൾ.

ഇഷ്ടാ, നീ കരയുന്നതെന്ത്? നിന്നിൽത്തന്നെയാണ് സർവ്വശക്തിയും. ഭഗവൻ, നിൻെറ സർവ്വൈശ്വര്യദായകമായ യഥാർത്ഥരൂപം ഓർത്തു ആ ബോധത്തെ വിളിച്ചുണർത്തുക. അപ്പോൾ ഈ മൂന്നു ലോകവും നിൻെറ കാല്ക്കൽ കാത്തുകിടക്കും. ആത്മാവാണ് എന്തു ചെയ്യാനും സമർത്ഥമാകുന്നത്. ഒരു കാലത്തും ജഡമല്ല. (ശരീരാദികളല്ല.)

## അദ്ധ്യായം മൂന്ന്

## പ്രാണൻ

പ്രാണായാമം ശ്വാസത്തെ സംബന്ധിച്ചതാണെന്നു പലരും വിചാരിക്കുന്നുണ്ട്. അതു ശരിയല്ല. അതിനു ശ്വാസത്തോടു ബന്ധമുണ്ടെങ്കിൽത്തന്നെ അതല്പമാണ്. യഥാർത്ഥപ്രാണനെ പിടികിട്ടുവാൻ അനേകം അഭ്യാസങ്ങളുള്ളതിൽ ഒന്നുമാത്രമാണു ശ്വാസനിയന്ത്ര ണം. പ്രാണായാമമെന്നുവെച്ചാൽ പ്രാണനെ സ്വാധീനപ്പെടുത്തുക എന്നർത്ഥം. ഭാരതീയദാർശനികന്മാരുടെ മതപ്രകാരം ജഗത്തു മുഴുവനും രണ്ടു വസ്തുക്കൾ കൂടിച്ചേർന്നതാണ്. അതിൽ ഒന്നിനെ അവർ ആകാശമെന്നു പറയുന്നു. അതു സർവ്വവ്യാപിയും സർവ്വാന്തർഗ്ഗതവുമായ ഭൂതമാണ്. രൂപമുള്ളതെല്ലാം, സംയോഗസംഭവമായതൊക്കെ, ആകാശ[1]ത്തിൻെറ പരിണാമമാണ്. ആകാശമാണ് വായുവാകുന്നത്: ദ്രവമാകുന്നതും ഘനദ്രവ്യമാകുന്നതും അതുതന്നെ. ആകാശംതന്നെയാണ് സൂര്യനും ഭൂമിയും ചന്ദ്രനും നക്ഷത്രങ്ങളും വാൽനക്ഷത്രങ്ങളുമായിത്തീരുന്നത്. മനുഷ്യശരീരവും മൃഗശരീര വും സസ്യങ്ങളും, ഇക്കാണുന്ന സർവ്വരൂപങ്ങളും, ഇന്ദ്രിയഗ്രാഹ്യ മായ സർവ്വവും, ഉള്ളതൊക്കെയും, ആകാശപരിണാമമാണ്. അതു പ്രത്യക്ഷവിഷയമല്ല: ലൗകികപ്രത്യക്ഷത്തിനൊക്കെ അതീതമാം വിധം അതു സൂക്ഷ്മമാണ്. അതു സ്ഥൂലമായി സരൂപമാകുമ്പൊഴേ ദൃശ്യമാകുന്നുള്ളു. സൃഷ്ടിയുടെ ആദിയിൽ ഈ ആകാശംമാത്രമേ ഉള്ളു. കല്പാന്തകാലത്തിൽ ഘനവും ദ്രവവും വാതകവുമായ എല്ലാം അലിഞ്ഞ് വീണ്ടും ആകാശ[2]മാകുന്നു. അടുത്ത സൃഷ്ടി അതേ വിധം ആകാശത്തിൽനിന്നുതന്നെ.

---

1. സാ ഹോവാച യദൂർദ്ധ്വം യാജ്ഞവല്ക്യ ദിവോ, യദവാക് പൃഥിവ്യാ, യദന്തരാ, ദ്യാവാപൃഥിവീ ഇമേ, യദ്ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാ- ചക്ഷതേ കസ്മിംസ്തദോതം ച പ്രോതം ചേതി. സ ഹോവാച യദൂർദ്ധ്വം ഗാർഗ്ഗി ..... ആകാശേ തദോതം ച പ്രോതം ചേതി. (ബൃ. 3.8.3.4)

ഗാർഗ്ഗി യാജ്ഞവല്ക്യൻെറ നേർക്കു തൻെറ ചോദ്യം തൊടുത്തുവിട്ടു: ''യാജ്ഞവല്ക്യ! വിണ്ടലത്തിനു മേലെയുള്ള ഭൂതലത്തിനു താഴെയും അവയ്ക്കിടയ്ക്കുമുള്ളതും, ഈ മണ്ണുവിണ്ണുകളും, ഉണ്ടായത് ഉള്ളത് ഉണ്ടാകാൻ പോകുന്നത് എന്നു പറയുന്നതും, ഒക്കെ എന്തിലാണ് ഊടും പാവുമായിരിക്കുന്നത്?''

യാജ്ഞവല്ക്യൻെറ പതറാത്ത മറുപടി; ''ഗാർഗ്ഗി! വിണ്ടലത്തിനു..... ഒക്കെ ആകാശത്തിലാണ് ഊടും പാവുമായിരിക്കുന്നത്?''

2. അസ്യ ലോകസ്യ കാ ഗതിരിതി. ആകാശ ഇതി ഹോവാച: ഇമാനി ഭൂതാന്യകാശാദേവ സമുത്പദ്യന്തേ. ആകാശം പ്രത്യസ്തം യന്ത്യാകാശോ ഹ്യേവൈഭ്യോ ജ്യായാൻ: ആകാശഃ പരായണം. (ഛാ. 1.9.1)

എന്നാൽ ഏതൊരു ശക്തികൊണ്ടാണ് ആകാശം ജഗത്തായി നിർമ്മിക്കപ്പെടുന്നത്? പ്രാണൻെറ ശക്തികൊണ്ട്. ആകാശം ഈ ജഗത്തിന് അനന്തവും അഖിലവ്യാപകവുമായ ഉപാദാനമായിരിക്കുന്നതേതുവിധമോ അതേവിധം പ്രാണൻ ഈ ജഗത്തിന് അനന്തവും അഖിലവ്യാപകവുമായ നിമിത്തശക്തിയായിരിക്കുന്നു. കല്പാദിയിലും കല്പാന്തത്തിലും സർവ്വപദാർത്ഥങ്ങളും ആകാശമായിത്തീരുന്നതു പോലെ ജഗത്തിലുള്ള സർവ്വശക്തികളും പ്രാണനിൽ തിരികെ ലയിക്കുന്നു. അനന്തരകല്പത്തിൽ ഈ പ്രാണനിൽനിന്നാകന്നു ഊർജ്ജമെന്നു പറയുന്നതെല്ലാം, ശക്തിയെന്നു പറയുന്നതെല്ലാം, പരിണമിക്കുന്നത്. ചലനശക്തിയായി കാണുന്നതു പ്രാണൻ: വസ്ത്വാകർഷണശക്തിയായും അയസ്കാന്തശക്തിയായും ആവിർഭവിക്കുന്നതും പ്രാണൻ, ശരീരവ്യാപാരങ്ങളായും നാഡികളിലെ പ്രാണധാരയായും വിചാരശക്തി[1]യായും പ്രകാശിക്കുന്നതും പ്രാണൻ. വിചാരം മുതൽ ഏറ്റവും താണചേഷ്ടാശക്തിവരെയുള്ള ഏതൊന്നും പ്രാണൻെറ പ്രകാശനമാകുന്നു. മാനസികവും കായികവുമായി ജഗത്തിലുള്ള സർവ്വശക്തികളുടെയും ആകത്തുക അവയുടെ മൂലാവസ്ഥയിലേ ക്കു തിരികെ ലയിച്ചാൽ അതിനു പ്രാണൻ[2] എന്നു പേരാകുന്നു. "സത്തോ അസത്തോ ഇല്ലാതെയും തമസ്സു തമസ്സിനെ ആവരണം ചെയ്തും ഇരുന്നപ്പോൾ എന്തുണ്ടായിരുന്നു? ആ ആകാശം ചലനം കൂടാതെ വർത്തിച്ചിരുന്നു."[3] പ്രാണൻെറ ഭൗതികചലനം നിന്നുപോയി: എന്നിരിക്കിലും പ്രാണനുണ്ടായിരുന്നു. പ്രപഞ്ചത്തിൽ ഇപ്പോൾ പ്രകാശിച്ചുകാണുന്ന ശക്തികളെല്ലാം കല്പാന്തത്തിൽ ഒതുങ്ങി ലീനാവസ്ഥയിലാകും, കല്പാദിയിൽ അവ വീണ്ടും ഉണർന്ന് ആകാശ ത്തിൽ അടിക്കുന്നു; ആകാശത്തിൽ നിന്നു നാനാരൂപങ്ങൾ ഉളവാ കുന്നു, ആകാശത്തിൻെറ വികാരങ്ങളനുസരിച്ചു പ്രാണനും പല വിധം

---

ശാലാവത്യൻ ചോദിച്ചു; ''ഈ ലോകത്തിൻെറ ഗതിയെന്ത്?'' ''ആകാശം'' എന്നായിരുന്നു പ്രവഹണൻെറ മറുപടി; ''ഈ സർവ്വഭൂതങ്ങളും ആകാശത്തിൽനിന്നുളവായി, ആകാശത്തിലേക്കു മടങ്ങി, അതിൽ അസ്തമിക്കുന്നു. ആകാശമാണ് സർവ്വഭൂതങ്ങളേക്കാളും വലിയത്. ഉത്പത്തിസ്ഥിതിലയ കാലങ്ങളിലെല്ലാം സർവ്വഭൂതങ്ങൾക്കും ആകാശത്തിലാണ് നില.''

1. പ്രാണബന്ധനം ഹി സോമ്യ മനഃ. (ഛാ. 6.8.2)
   പ്രിയപ്പെട്ട കുട്ടി, മനസ്സ് പ്രാണൻെറ കെട്ടിലാണ്.
2. പ്രാണസ്യേദം വശേ സർവ്വം ത്രിദിവേ യത് പ്രതിഷ്ഠിതം. (പ്ര. 2.13)
   മൂന്നാംലോകമായ സ്വർഗ്ഗംവരെയുള്ളതൊക്കെ പ്രാണൻെറ പിടിയിലാണ്.
3. 'നാസദാസീന്നോ സദാസീത് തദാനീം'
   'അംഭഃ കിമാസീദ് ഗഹനം ഗഭീരം' (ഋ. 10.129.1)
   'ആനീദവാതം സ്വധയാ തദേകം'
   'തസ്മാദ്ധാന്യന്ന പരഃ കിഞ്ചനാസ' (ഋ. 10.129.2)
   'തമ ആസീത് തമസാ ഗൂഢമഗ്രേ' (ഋ. 10.129.3)
   എന്നീ മന്ത്രങ്ങളുടെ പ്രതിദ്ധ്വനിയാണ് ഇവിടെ കേൾക്കുന്നത്.

ശക്തികളായി പ്രകാശിക്കുന്നു. ഈ പ്രാണനെക്കുറിച്ചുള്ള ജ്ഞാനവും സ്വാധീനതയുമാകുന്നു, പ്രാണായാമമെന്നതിൻെറ വാസ്തവത്തിലുള്ള അർത്ഥം.

ഇതു നമുക്ക് ഏതാണ്ട് അനന്തശക്തിക്കു വഴി തുറന്നു തരുന്നു. ഒരാൾക്കു പ്രാണൻെറ പരിപൂർണ്ണജ്ഞാനം ഉണ്ടായി, അതിനെ നിയന്ത്രിക്കാനും കഴിഞ്ഞു എന്നിരിക്കട്ടെ: അവന്നില്ലാത്ത ശക്തി ലോകത്തിലെന്തുണ്ട്? പ്രാണനെ നിയന്ത്രിക്കാൻ കഴിവുള്ളതുകൊ ണ്ട് അയാൾക്കു സൂര്യനെയും നക്ഷത്രങ്ങളെയും അവയുടെ സ്ഥാനത്തുനിന്നു നീക്കിനിർത്താം: അണുമുതൽ ഏറ്റവും വലിയ ആദിത്യന്മാർവരെ ജഗത്തിലുള്ള എന്തും നിയന്ത്രിക്കാം. ഇതാണു പ്രാണായാമത്തിൻെറ അന്ത്യവും ഉദ്ദേശ്യവും. യോഗി സിദ്ധനാകുമ്പോൾ അയാളുടെ വശവർത്തിയല്ലാത്ത ഒന്നും പ്രകൃതിയിൽ ഉണ്ടാ വില്ല. ദേവന്മാരോടോ പിതൃക്കളോടോ പറഞ്ഞാൽ അവർ അയാളു ടെ ആജ്ഞയനുസരിച്ചുവരികയായി: പ്രകൃതിയിലെ സർവ്വശക്തിക ളും ദാസ്യവൃത്തി ചെയ്യും. അറിവില്ലാത്തവർ ഈ യോഗസിദ്ധികൾ കാണുമ്പോൾ ഇതെല്ലാം ആശ്ചര്യമാണെന്നു പറയും. ഹിന്ദുക്കളുടെ ബുദ്ധിക്ക് ഒരു വിശേഷമുണ്ട്: വസ്തുക്കൾക്കെല്ലാം അങ്ങേ അറ്റ ത്തുള്ള സാമാന്യധർമ്മം എന്തെന്നാണ് അത് ആദ്യമായന്വേഷിക്കു ന്നത്. വിശേഷങ്ങൾ വിവരിക്കുന്നത് ഒടുവിലേക്കു നീക്കിവെയ്ക്കു ന്നു. "ഏതൊന്നറിഞ്ഞാൽ എല്ലാം അറിവാകുമോ അതേത്?"[1] എന്ന ചോദ്യം വേദങ്ങളിൽ ഉന്നയിക്കപ്പെട്ടു കാണുന്നു. ഏതൊന്നിൻെറ ജ്ഞാനമുണ്ടായാൽ എല്ലാറ്റിൻെറയും ജ്ഞാനമുണ്ടാകുമോ അതിനെ പ്രതിപാദിക്കാൻ മാത്രമാണ് ഇതുവരെയായി എഴുതപ്പെട്ടിട്ടുള്ള സർവ്വഗ്രന്ഥങ്ങളും സർവ്വതത്ത്വശാസ്ത്രങ്ങളും. ഈ ജഗത്തുമുഴുവ നും കുറച്ചുകുറച്ചായറിയാൻ തുനിഞ്ഞാൽ ഓരോ തരി മണലിൻെറ യും ജ്ഞാനമുണ്ടാവണം, അതിന് അനന്തകാലം വേണം: അത് അസാദ്ധ്യവുമാണ്. എന്നാൽപ്പിന്നെ ജ്ഞാനം എങ്ങനെയുണ്ടാകും? വിശേഷജ്ഞാനം വഴിക്ക് എങ്ങനെ സർവ്വജ്ഞത്വം സാധിക്കും? യോഗി പറയുന്നത്, വിശേഷധർമ്മത്തിൻെറ പിന്നിൽ ഒരു സാമാന്യ ധർമ്മമുണ്ടെന്നാണ്. എല്ലാ തത്ത്വങ്ങൾക്കും പിന്നിൽ സാമാന്യവും കേവലവുമായ ഒരു തത്ത്വം നിലകൊള്ളുന്നു: അതിനെ ഗ്രഹിക്കുക.

1. കുസ്മിൻ നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി.
(മു.1.1.3)

ശൗനകൻ ആചാര്യനായ അംഗിരസ്സിൻെറ അടുക്കൽ ചെന്നു ചോദിച്ചു; 'ഭഗവൻ! എന്തിനെയറിഞ്ഞാലാണ് അറിയേണ്ട ഇതെല്ലാം അറിവാകുന്നത്?'

2. സർവ്വം ഖല്വിദം ബ്രഹ്മ. ഇതെല്ലാം ബ്രഹ്മംതന്നെ. (ഛാ. 3.13.1)
സദേവ സോമ്യേദമഗ്ര ആസീദ് ഏകമേവാദ്വിതീയം. (ഛാ. 6.2.1)

പ്രിയപുത്ര, ഈ ജഗത്ത് ആദിയിൽ സത്തുതന്നെയായിരുന്നു: ആ സത്തൊന്നല്ലാതെ രണ്ടാമതു മറ്റൊന്നുമില്ലായിരുന്നു.

നിങ്ങൾ എല്ലാം ഗ്രഹിച്ചു കഴിഞ്ഞു. ഈ ജഗത്താകെ അഖണ്ഡൈ[2] കസത്തായി വേദങ്ങളിൽ സാമാന്യകല്പന ചെയ്തിരിക്കുന്നു. ആ സത്തിനെ ഗ്രഹിച്ചാൽ ജഗത്തിനെയാകെ ഗ്രഹിച്ചു.[1] അതുപോലെ സർവ്വശക്തികളെയും പ്രാണനായി സാമാന്യകല്പന ചെയ്തിരിക്കു ന്നു: പ്രാണനെ സ്വാധീനമാക്കിയവൻ ജഗത്തിലുള്ള കായികമാനസിക ശക്തികളെയെല്ലാം സ്വാധീനമാക്കി. പ്രാണനെ സ്വാധീനമാക്കി യവൻ സ്വന്തം മനസ്സിനെയും ജഗത്തിലുള്ള സർവ്വമനസ്സുകളെയും സ്വാധീനമാക്കി. പ്രാണനെ സ്വാധീനമാക്കിയവൻ സ്വശരീരത്തെയും ജഗത്തിലുള്ള സർവ്വശരീരങ്ങളെയും സ്വാധീനമാക്കി: എന്തുകൊ ണ്ടെന്നാൽ ശക്തികളുടെ സർവ്വസാമാന്യമായ ആവിർഭാവമത്രേ പ്രാണൻ.

ആ പ്രാണനെ സ്വാധീനമാക്കേണ്ടതെങ്ങനെ എന്നതാകുന്നു പ്രാണായാമത്തിൻെറ ഒറ്റനോട്ടം. ആ ഒറ്റക്കാര്യം സാധിക്കാനാണ് ഉപദേശങ്ങളും അഭ്യാസങ്ങളുമെല്ലാം. ഓരോരുത്തനും അവനവ ൻെറ നിലയിൽനിന്നു തുടങ്ങണം: തനിക്ക് ഏറ്റവുമടുത്ത വസ്തുക്കളെ എങ്ങനെ നിയന്ത്രിക്കാമെന്നു പഠിക്കണം. നമ്മുടെ ശരീരമാണ് നമുക്കു വളരെ അടുത്തത്, ബാഹ്യലോകത്തിലുള്ള ഏതൊരു വസ്തു വിനെക്കാളും അടുത്തത്. ഈ മനസ്സും ഏതിനെക്കാളും ഏറ്റവുമടു ത്തതാണ്. ഈ മനസ്സിനെയും ശരീരത്തെയും ചേഷ്ടിപ്പിക്കുന്ന പ്രാണനാണു ജഗത്തിലുള്ള പ്രാണശക്തികളിൽവെച്ചു നമുക്ക് ഏറ്റവും അടുത്തിരിക്കുന്നത്. പ്രാണനാകുന്ന അനന്തസമുദ്രത്തിൻെറ തരംഗങ്ങളിൽ നമുക്ക് ഏറ്റവും സമീപത്തുള്ളത് നമ്മുടെ കായിക മാനസിക ശക്തിസ്വരൂപത്തിലുള്ള ചെറുതരംഗമാകുന്നു. ആ ചെറുതിരയെ നിയമനം ചെയ്യാൻ കഴിഞ്ഞാലേ പ്രാണനെ മുഴുവൻ നിയമനം ചെയ്യാൻ ആശിക്കേണ്ടൂ. ഇതു സാധിച്ച യോഗി സിദ്ധനാ കുന്നു: അയാൾ പിന്നെ മറ്റൊരു ശക്തിക്കും വിധേയനല്ല. അയാൾ മിക്കവാറും സർവ്വശക്തനും സർവ്വജ്ഞനുമായിത്തീരുന്നു. ഈ പ്രാണനിയമനത്തിന് ഉദ്യമിച്ചിട്ടുള്ള ചില കൂട്ടരെ ഏതു രാജ്യത്തും കാണാം. ഈ രാജ്യത്ത് (അമേരിക്കയിൽ) മനസ്സിനു ചികിത്സിക്കു ന്നവർ, വിശ്വാസംകൊണ്ടു രോഗശാന്തി വരുത്തുന്നവർ, പരേതന്മാ രുടെ ജീവനിൽ വിശ്വസിക്കുന്നവർ, ക്രിസ്ത്യൻ സയൻസുകാർ (സങ്ക ല്പംകൊണ്ടുതന്നെ ആരോഗ്യം നേടാൻ നോക്കുന്നവർ), മനോവശീക രണക്കാർ മുതലായ പല സംഘങ്ങളെയും പരീക്ഷിച്ചുനോക്കിയാൽ അറിഞ്ഞോ അറിയാതെയോ ഈ പ്രാണവശീകരണമാണ് അവർക്കെ ല്ലാം അടിസ്ഥാനമെന്നു കാണാം: അവരുടെ സിദ്ധാന്തങ്ങളൊക്കെ

1. മൈത്രേയി ആത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ
വിജ്ഞാനേനേദം സർവ്വം വിദിതം. (ബൃ. 2.4.5)

പ്രിയമൈത്രേയി! ആത്മാവിൻെറ ദർശനംകൊണ്ടും - ശ്രവണംകൊണ്ടും മനനംകൊണ്ടും വിജ്ഞാനംകൊണ്ടും - തന്നെ ഇതെല്ലാം അറിയാം.

കാച്ചിക്കുറുക്കി നോക്കിയാൽ ബാക്കിയാകുന്നത് അതായിരിക്കും. ഒരേ ഒരു ശക്തിയെക്കൊണ്ടാണ് അവർ അറിയാതെ വ്യാപരിക്കു ന്നത്. യദൃച്ഛയാ അവർ ഒരു ശക്തി കണ്ടെത്തി: അതിന്റെ സ്വഭാവ മെന്തെന്നറിയാതെ അതുപയോഗിക്കുകയും ചെയ്യുന്നു. അതേ ശക്തി യാണു യോഗിയും ഉപയോഗിക്കുന്നത്: അതു പ്രാണനിൽനിന്നു ണ്ടാകുന്നതുമാകുന്നു.

ഏതു ജീവിയുടെയും ജീവശക്തി പ്രാണനത്രേ. പ്രാണന്റെ അതിസൂക്ഷ്മവും അത്യുത്കൃഷ്ടവുമായ വ്യാപാരം വിചാരമാകുന്നു. എന്നാൽ വിചാരമെന്നു പറഞ്ഞതുകൊണ്ടു മുഴുവനായില്ല. ബോധാ വസ്ഥയിൽ എത്താത്ത വിചാരമുണ്ട് – അതിനെ വാസനയെന്നു പറയുന്നു: അതു ക്രിയാഭൂമികകളിൽ ഏറ്റവും താഴത്തെതാണ്. നമ്മെ ഒരു കൊതുകു കടിച്ചാൽ നാമറിയാതെ നമ്മുടെ കൈ തനി യെ അതിനെ അടിക്കുന്നു. ഇതു വിചാരത്തിന്റെ ഒരുവക പ്രകാശ നമാണ്. ശരീരത്തിന്റെ സ്വയം വ്യാപാരങ്ങളെല്ലാം ഈ വിചാര ഭൂമികയിൽ ചേർന്നതാകുന്നു. മറ്റൊരു വിചാരഭൂമികയാണ് ബോധാ വസ്ഥ. ഞാൻ തർക്കിക്കുന്നു, നിർണ്ണയം ചെയ്യുന്നു, മനനം ചെയ്യു ന്നു, ഊഹിക്കുന്നു, അപോഹിക്കുന്നു. അതുകൊണ്ടും (വിചാര ശക്തിയുടെ വ്യാപാരം) മുഴുവനുമായില്ല, തർക്ക[1]ത്തിന് ഒരവധിവരെ യേ പോകാനാവൂ, അതിനപ്പുറമെത്താൻ കഴിവില്ല. അതു ചുറ്റിത്തി രിയുന്ന വട്ടം നന്നെ ചെറിയതുതന്നെ. എന്നാൽ ഈ ബോധമണ്ഡ ലത്തിലേക്കു വിഷയങ്ങൾ പാഞ്ഞുവരുന്നുണ്ടെന്നു നമുക്കനുഭവമാ കുന്നു. വാൽനക്ഷത്രങ്ങൾ വരുംപോലെ ചില വസ്തുതകൾ ഈ മണ്ഡലത്തിലേക്കു കടന്നുവരുന്നു: അവ പുറമേ നിന്നാണ് വരുന്ന തെന്നു നിശ്ചയംതന്നെ: നമ്മുടെ തർക്കത്തിനാണെങ്കിലോ അതിർ ത്തിക്കപ്പുറം പോകാനുമാവില്ല. ഈ ചെറുമണ്ഡലത്തിലേക്കു തള്ളി ക്കടക്കുന്ന വിഷയങ്ങളുടെ കാരണങ്ങൾ ഈ പരിധിക്കു പുറത്താ ണ്. ഈ ബോധഭൂമികയിൽ നിന്ന് ഇനിയും മേലെ, ബോധാതീതാ വസ്ഥയിൽ വർത്തിക്കാനും മനസ്സിനു കഴിയും. അതിനു സമാധി യെന്നും, തികഞ്ഞ ഏകാഗ്രതയെന്നും ബോധാതീതാവസ്ഥയെന്നും പറയാറുണ്ട്. ആ അവസ്ഥയിലെത്തുമ്പോൾ മനസ്സു തർക്കത്തിന്റെ അതിർത്തികളെ കടന്നുപോയി. ഒരു തർക്കത്തിനും ഒരു സഹജ വാസനയ്ക്കും ഒരു കാലത്തും അറിയാനാകാത്ത വസ്തുതകളെ നേരിട്ടുകാണാൻ. പരിശീലിപ്പിക്കാമെങ്കിൽ ശരീരത്തിലുള്ള സൂക്ഷ്മ ശക്തികളുടെ സർവ്വ പ്രയോഗങ്ങളും, അതായത് പ്രാണന്റെ നാനാ ചേഷ്ടകളും, മനസ്സിനെ മേല്പോട്ടു തള്ളിക്കൊടുക്കും, ഉപരിഭൂമികക ളെ ആരോഹണം ചെയ്തു സമാധിയെ പ്രാപിക്കുവാൻ സഹായി ക്കും. അവിടെ നിന്നുകൊണ്ടു മനസ്സു വ്യാപരിക്കുകയും ചെയ്യുന്നു.

ഈ ജഗത്തിൽ സത്തയുടെ ഓരോ ഭൂമികയിലും (ബോധത്തിനു വിഷയമാകുന്ന ഓരോ തലത്തിലും) ഒരഖണ്ഡവസ്തുവുണ്ട്. ഭൗതിക

1. യുക്തിവിചാരം. ഉദാ; കുന്നിന്മേൽ തീയില്ലെങ്കിൽ പുകയും ഉണ്ടാവില്ല.

മായി ഈ ജഗത്ത് ഏകവസ്തുവാണ്; സൂര്യന്നും നമുക്കും തമ്മിൽ ഒരു വ്യത്യാസവുമില്ല. മറിച്ചു പറയുന്നതു മിഥ്യയാണെന്നും ശാസ്ത്ര ജ്ഞൻ പറയും. ഈ മേശയ്ക്കും എനിക്കും തമ്മിൽ വാസ്തവത്തിൽ വ്യത്യാസമില്ല: മേശ എന്നു പറയുന്നത് ഈ ഭൂതസംഘാതത്തിലെ ഒരു സ്ഥാനം, ഞാൻ മറ്റൊരു സ്ഥാനം. ഓരോ രൂപവും ഈ അനന്തഭൂതസമുദ്രത്തിലെ ഓരോ ചുഴിപോലെയാകുന്നു! അവയിലൊന്നും സ്ഥിരമല്ലതാനും. തള്ളിപ്പായുന്ന നദീപ്രവാഹത്തിൽ അനേക ലക്ഷം നീർച്ചുഴികളുണ്ടാവാം: ഓരോന്നിലെയും ജലം തെല്ലിട അതിൽ ചുറ്റിത്തിരിഞ്ഞു പുറത്തേക്കു പോകുകയും തത്ക്ഷണം പുതിയ ജലം തത്സ്ഥാനത്തു വന്നുചേരുകയും, ഇങ്ങനെ നിമിഷം തോറും ഓരോ ചുഴിയിലെയും വെള്ളം മാറിമാറിവരികയും ചെയ്യും. അതുപോലെ ഈ ജഗത്താകെ പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്ന ഭൂതസംഘാതമാകുന്നു: അതിലുള്ള ഓരോ രൂപവും ഓരോ ചുഴിയും. ഏതാനും ഭൗതികദ്രവ്യങ്ങൾ ഒരു ചുഴിയിൽ കടക്കുന്നു: ആ ചുഴി ഒരു മനുഷ്യശരീരമാവാം. അതിൽ അല്പകാലം ചുഴന്നു മാറ്റം വന്നു മറ്റൊരു ചുഴിയിലേക്കു പോകുന്നു: ഇത്തവണ, പക്ഷേ, ഒരു മൃഗശരീരമാവാം. അതിൽ ഏതാനും സംവത്സരം ചുഴന്നശേഷം ധാതുപിണ്ഡമെന്ന മറ്റൊരു ചുഴിയിൽ കടക്കുന്നു. ഇടവേറില്ലാത്ത മാറ്റംതന്നെ ഒരു ശരീരമെങ്കിലും സ്ഥിരമല്ല. എൻെറ ശരീരമെന്നോ നിൻെറ ശരീരമെന്നോ പറയുന്നതു വെറും വാക്കല്ലാതെ അങ്ങനെ ഒരു വസ്തുവില്ല. ഈ ഭൂതമഹാസംഘാതത്തിൽ ഒരു സ്ഥാനത്തിനു ചന്ദ്രൻ എന്നു പറയുന്നു. മറ്റൊന്നിനു സൂര്യൻ എന്ന്: വേറൊന്നു മനുഷ്യൻ, ഇനിയൊന്നു ഭൂമി, പിന്നൊന്നു സസ്യം, പിന്നൊന്നു ധാതു എന്നു വിളിക്കപ്പെടുന്നു. ഒന്നും സ്ഥിരമല്ല. എല്ലാം മാറിക്കൊണ്ടേ ഇരിക്കുന്നു. ദ്രവ്യങ്ങൾ സദാപി സംഘടിക്കുന്നു, വിഘടിക്കു ന്നു. മനസ്സിൻെറ കഥയും ഇതുതന്നെ. ഭൂതവസ്തുവായി രൂപാന്തരപ്പെ ട്ടിരിക്കുന്നത് ആകാശമാണ്. പ്രാണൻെറ വ്യാപാരം അത്യന്തസൂക്ഷ്മ മാകുമ്പോൾ, ഈ ആകാശംതന്നെ, സൂക്ഷ്മസ്പന്ദാവസ്ഥയിൽ മനസ്സി ൻെറ രൂപമെടുക്കും. അപ്പോഴും അവിടെയും (സൂക്ഷ്മാവസ്ഥയി ലും) അഖണ്ഡൈകവസ്തുതന്നെ. ആ സൂക്ഷ്മസ്പന്ദത്തെ പ്രാപിക്കാൻ കഴിഞ്ഞാൽമതി, ഈ ജഗത്താകെ സൂക്ഷ്മസ്പന്ദരൂപമായി കാണ്മാ നും അനുഭവിപ്പാനും കഴിയും. നാം സ്വബോധത്തോടുകൂടി ഇരി ക്കുമ്പോഴും നമ്മെ ആ സ്ഥിതിയിലെത്തിക്കാൻ ചിലപ്പോൾ ചില ഔഷധങ്ങൾക്കു കഴിവുണ്ട്. സർ ഹംഫ്രിഡേവിയുടെ പ്രസിദ്ധ പരീക്ഷണം നിങ്ങളിൽ പലരും ഓർക്കുന്നുണ്ടാവാം. പരീക്ഷണ സമയത്തുണ്ടായ ഹാസകവായു[1]വിൻെറ ശക്തിനിമിത്തം അദ്ദേഹം പ്രസംഗമദ്ധ്യേ ബോധംകെട്ടു നിശ്ചേഷ്ടനായി, സ്തബ്ധനായി നിന്നു പോയി. ജഗത്താകെ ആശയമാണെന്ന് അദ്ദേഹം പിന്നീടു പറഞ്ഞു. എന്തുകൊണ്ടെന്നാൽ അത്രയും സമയത്തേക്കു സ്ഥൂലസ്പന്ദങ്ങളെ ല്ലാം

1. Laughing gas - Nitrous oxide

അടങ്ങി സൂക്ഷ്മസ്പന്ദങ്ങൾമാത്രം ആയതുപോലെ അദ്ദേഹത്തിന് അനുഭവമായിരുന്നു. ആ സ്പന്ദങ്ങളെയത്രേ അദ്ദേഹം ആശയങ്ങൾ എന്നു പറഞ്ഞത്. ചുറ്റുമുണ്ടായിരുന്ന സൂക്ഷ്മസ്പന്ദങ്ങളെ അറിവാ നേ അദ്ദേഹത്തിന്നപ്പോൾ കഴിഞ്ഞുള്ളു. അപ്പോൾ സർവ്വവും ആശയമായി: ജഗത്താകെ ഒരു വിചാര സാഗരമായി – അദ്ദേഹവും മറ്റെല്ലാവരും അതിൽ ഓരോ വിചാരിച്ചുഴികളായി – തീർന്നിരുന്നു.

ഇങ്ങനെ വിചാരലോകത്തിലും ഏകത്വമത്രേ നാം കാണുന്നത്. അവസാനം ആത്മാവിനോടടുക്കുമ്പോൾ ആത്മാവും ഏക[1]മായി രിപ്പാനേ വഴിയുള്ളു എന്നു നാം കാണുന്നു. പ്രകൃതിയുടെ സ്ഥൂല സൂക്ഷ്മസ്പന്ദങ്ങൾക്കപ്പുറം, സർവ്വചലത്തിനുമപ്പുറ[2]മുള്ളത് ഏകം മാത്രമാണ്. പ്രകടമായ ചേഷ്ടാശക്തിയുടെ കാര്യത്തിൽത്തന്നെ ഏകത്വമേ ഉള്ളു. ഈ വാസ്തവങ്ങൾ ഇനി മേൽ ആർക്കും നിഷേധി ക്കാവതല്ല. ജഗത്തിലുള്ള ഊർജ്ജങ്ങളുടെ ആകത്തുക എന്നും എവിടെയും ഒന്നുതന്നെ എന്ന് ഇന്നത്തെ ഊർജ്ജതന്ത്രവും തെളിയി ച്ചിരിക്കുന്നു. ഊർജ്ജത്തിൻെറ ഈ ആകത്തുക രണ്ടു രൂപത്തിലാ യിരിക്കുന്നു, എന്നും തെളിയിച്ചിട്ടുണ്ട്. ഒരു രൂപത്തിൽ അതു വിലയോന്മുഖമായി അടങ്ങിയൊതുങ്ങുന്നു. മറ്റേ രൂപത്തിൽ അതു വികാസോന്മുഖമായി ഇക്കാണുന്ന നാനാശക്തികളായി പ്രകാശി ക്കുന്നു. അതു വീണ്ടും ശാന്തതയിൽ തിരോഭവിക്കുന്നു, വീണ്ടും ആവിർഭവിക്കുന്നു. ഇങ്ങനെ സർഗ്ഗപ്രതിസർഗ്ഗങ്ങളായി എന്നെ ന്നേക്കും

1. ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാമാ
കർമ്മാധ്യക്ഷഃ സർവ്വഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലോ നിർഗുണശ്ച. (ശ്വേ. 6.11)

സ്വയംപ്രകാശചൈതന്യമുള്ളവൻ ഒന്നുമാത്രം. ആ ദേവൻ സർവ്വഭൂതങ്ങ ളിലും ഒളിഞ്ഞിരിക്കുന്ന സർവ്വവ്യാപിയാണ്. എല്ലാ ജീവികളുടെയും അന്ത രാത്മാവാണ്. സർവ്വജീവികളുടെയും കർമ്മങ്ങളുടെ പ്രേരകനാണ്, സർവ്വ ഭൂതങ്ങൾക്കും ആശ്രയവുമാണ്, സർവ്വസാക്ഷിയായ ആ ചൈതന്യം പ്രകൃതി യുടെ ഗുണങ്ങളൊന്നും തീണ്ടാതെ അതിനപ്പുറം ഒറ്റയ്ക്കു വിളങ്ങുന്നു.

2. ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാ അർത്ഥേഭ്യശ്ച പരം മനഃ
മനസസ്തു പരാ ബുദ്ധിർബുദ്ധേരാത്മാ മഹാൻ പരഃ
മഹതഃ പരമവ്യക്തമവ്യക്താത് പുരുഷഃപരഃ
പുരുഷാന്നപരം കിഞ്ചിത് സാ കാഷ്ഠാ സാ പരാഗതിഃ. (കാ. 3.10.11)

ഇന്ദ്രിയങ്ങളെക്കാൾ പരങ്ങളാണ് (സൂക്ഷ്മങ്ങളും ശ്രേഷ്ഠങ്ങളും ഉള്ളിലു ള്ളവയു)മാണ്. ഇന്ദ്രിയങ്ങൾ അറിയാൻ ശ്രമിക്കുന്നവയും പക്ഷേ ഇന്ദ്രിയ ങ്ങൾക്കു കാരണവുമായ ഭൂതങ്ങൾ. ആ അർത്ഥങ്ങളെക്കാൾ പരമാണ് മനസ്സ്, മനസ്സിനെക്കാൾ പരമാണ് ബുദ്ധി. ബുദ്ധിയെക്കാൾ പരമാണ് സർവ്വബുദ്ധികൾക്കും അടിസ്ഥാനവും മഹാനുമായ ഹിരണ്യഗർഭൻ. മഹാനായ ഹിരണ്യഗർഭനെക്കാൾ പരമാണ് അവ്യക്തം. അവ്യക്തത്തേക്കാൾ പരമാണ് പുരുഷൻ. എല്ലാത്തിലും നിറഞ്ഞ ആത്മാവു. പുരുഷനേക്കാൾ പരമായി ഒന്നുമില്ല. ഇന്ദ്രിയങ്ങളിൽ തുടങ്ങിയ പരമ്പര പുരുഷനിൽ അവസാനിക്കുന്നു. പുരുഷ നാണ് പരമഗതി.

പൊയ്ക്കൊണ്ടിരിക്കുന്നു. ഈ ശക്തിയാണ് പ്രാണൻ: ഇതിന്റെ സംയമനമാണു പ്രാണായാമം.

മനുഷ്യശരീരത്തിൽ ഈ പ്രാണന്റെ ഏറ്റവും വ്യക്തമായ ആവിർഭാവം ശ്വാസകോശങ്ങളുടെ ചലനമാകുന്നു. ആ ചലനം നിന്നുപോയാൽ ശരീരത്തിലുള്ള മറ്റു ശക്തിപ്രകാശനങ്ങളൊക്കെ യും പ്രായേണ പെട്ടെന്നു നിന്നുപോകും. എന്നാൽ അതുനിന്നിരി ക്കുമ്പോഴും ശരീരം നിലനില്ക്കത്തക്കവിധം അഭ്യസിപ്പാൻ കഴി വുള്ള ചിലരുണ്ട്. കുഴിച്ചുമൂടിയാൽപ്പോലും വീർപ്പിടാതെ പലനാൾ ജീവിച്ചിരിക്കാൻ കഴിവുള്ളവരുമുണ്ട്. സൂക്ഷ്മത്തിലെത്തിച്ചേരാൻ സ്ഥൂലത്തിന്റെ സഹായം വേണം. അങ്ങനെ മന്ദം മന്ദം ചെന്നു സൂക്ഷ്മതമമായ ലക്ഷ്യത്തിൽ എത്തിച്ചേരണം. പ്രാണായാമമെന്നതു വാസ്തവത്തിൽ ശ്വാസകോശചലനത്തിന്റെ സംയമനമാകുന്നു. ഈ ചലനമാകട്ടെ, ശ്വാസത്തോടുബന്ധപ്പെട്ടതുമാണ്. ശ്വാസം ചലനത്തെ ഉണ്ടാക്കുന്നു എന്നല്ല, നേരേമറിച്ചു ചലനം ശ്വാസത്തെ ജനിപ്പിക്കുന്നു എന്നത്രേ വാസ്തവം. ഈ ചലനം യന്ത്രനാളവൃത്തിയിൽ[1] വായുവിനെ അകത്തേക്കു വലിക്കുന്നു, പ്രാണൻ ശ്വാസകോശങ്ങളെ ചലിപ്പിക്കുന്നു: ആ ചലനം വായുവിനെ വലിച്ചുകയറ്റുന്നു. അതുകൊണ്ടു പ്രാണായാമം ശ്വാസാഭ്യാസമല്ല: പിന്നെയോ, ശ്വാസകോശ ങ്ങളെ ചലിപ്പിക്കുന്ന മാംസപേശികളുടെ ശക്തിയെ സ്വാധീനമാ ക്കുകയാകുന്നു. നാഡികളിലൂടെ മാംസപേശികളിലേക്കും അവിടെ നിന്നു ശ്വാസകോശങ്ങളിലേക്കും നിർഗ്ഗമിച്ചു ശ്വാസകോശങ്ങളെ ചലിപ്പിക്കുന്ന ശക്തി പ്രാണനാകുന്നു. ഈ പ്രാണനെയത്രേ പ്രാണായാമാഭ്യാസംകൊണ്ടു നമുക്കു വശമാക്കേണ്ടത്. പ്രാണൻ വശമായിക്കഴിഞ്ഞാൽ ശരീരത്തിലെ മറ്റു പ്രാണവൃത്തികളും പതുക്കെ വശത്താകും. ഇതു നമുക്കു പെട്ടെന്ന് അനുഭവപ്പെടുകയും ചെയ്യും. ശരീരത്തിലുള്ള മിക്ക മാംസപേശികളെയും സ്വാധീനമാക്കീട്ടുള്ള വരെ ഞാൻതന്നെ കണ്ടിട്ടുണ്ട്. എന്തുകൊണ്ടു പാടില്ല? ചില മാംസ പേശികളെ നിയന്ത്രിക്കാമെങ്കിൽ എന്തുകൊണ്ട് എല്ലാ പേശികളെ യും സിരകളെയും നമുക്കു നിയന്ത്രിച്ചുകൂടാ? അതിൽ അസാദ്ധ്യമെന്തുള്ളു? സ്വാധീനത തല്ക്കാലം നഷ്ടമായിരിക്കുന്നു: പേശികൾ സ്വയം ചലിക്കുകയാണ്. നമുക്കു നമ്മുടെ കാതുകളെ ഇഷ്ടംപോ ലെ ചലിപ്പിക്കാൻ വയ്യ. മൃഗങ്ങൾക്ക് അതു കഴിയുമെന്നു നമുക്കറിയാം. നമുക്ക് ഇപ്പോൾ ആ ശക്തിയില്ലാതിരിക്കുന്നതു നാം അതിനെ ഉപയോഗിക്കാഞ്ഞിട്ടാണുതാനും. ഈ സിദ്ധിയാണ് ആദിമ പ്രത്യാഗമനം[2] എന്നു പറയുന്നത്.

വേറെയും ഒരു സംഗതിയുണ്ട്. നമുക്കറിയാം, ഉറങ്ങിക്കിടക്കുന്ന ശക്തിയെ വീണ്ടും ഉണർത്താമെന്ന്. ശരീരത്തിലെ ചില ചലനങ്ങൾ ഇപ്പോൾ മുഴുത്ത പ്രസുപ്താവസ്ഥയിലാണെങ്കിലും കഠിനപ്രയത്നവും അഭ്യാസവുംകൊണ്ടു നമുക്കവയെ പൂർണ്ണമായി സ്വാധീനമാക്കാം. ഈ

1. Pump action, 2 Atavism

യുക്തിവഴിക്കു നോക്കുമ്പോൾ ശരീരത്തിലെ ഓരോ ഭാഗവും തികച്ചും നിയന്ത്രിക്കാമെന്നുള്ളതിൽ അസാദ്ധ്യത ഒട്ടുമില്ലെന്നു മാത്ര മല്ല, എല്ലാ സാദ്ധ്യതകളും ഉണ്ടെന്നുകൂടി കാണാം. ഇതു യോഗി സാധിക്കുന്നു: മാർഗ്ഗം പ്രാണായാമവുമാണ്. പ്രാണായാമത്തിൽ ശ്വാസം ഉള്ളിലേക്കു വലിക്കുമ്പോൾ ശരീരം പ്രാണനെക്കൊണ്ടു നിറയ്ക്കണമെന്നു നിങ്ങളിൽച്ചിലർ വായിച്ചിരിക്കും. എന്നാൽ ഇംഗ്ലീഷു പരിഭാഷകളിൽ പ്രാണൻ എന്നതിനു ശ്വാസം എന്ന് അർ ത്ഥം കൊടുത്തിരിക്കുന്നു: അപ്പോൾ, ശരീരം ശ്വാസംകൊണ്ടു നിറയ്ക്കുന്നതെങ്ങനെ എന്നു നിങ്ങൾക്കു സംശയം ചോദിച്ചേക്കും. ആ പിഴ പരിഭാഷകൻെറതാണ്. ശരീരത്തിലെ ഏതു ഭാഗവും ഈ ജീവശക്തിയാകുന്ന പ്രാണനെക്കൊണ്ടു നിറയ്ക്കാൻ കഴിയും. അതു ചെയ്യാൻ കഴിഞ്ഞാൽ ശരീരം മുഴുവൻ നിയന്ത്രിക്കാൻ സാധി ക്കും. ശരീരത്തിലുണ്ടാകുന്ന സർവ്വരോഗങ്ങളും വേദനകളും നിങ്ങൾ ക്കു കീഴടങ്ങും. അതുമാത്രമല്ല, അന്യൻെറ ശരീരവും നിങ്ങൾക്കു നിയന്ത്രിക്കാൻ കഴിയും. നന്മയാകട്ടെ, തിന്മയാകട്ടെ, ലോകത്തിലു ള്ളതെല്ലാം പകരുന്നതാണ്. നിങ്ങളുടെ ശരീരം ഒരുതരം മുറുക്കത്തി ലിരിക്കെ അതിന് അന്യശരീരങ്ങളിൽ അതേ മുറുക്കമേല്പിക്കുവാൻ ഒരു വാസനയുണ്ടാകും. നിങ്ങൾക്കു ബലവും ആരോഗ്യവുമുണ്ടെ ങ്കിൽ നിങ്ങളുടെ സമീപസ്ഥർക്ക് ആ വിധത്തിലാകുവാൻ ഒരു വാസനയുണ്ടാകും. നിങ്ങൾ രോഗിയും ദുർബ്ബലനുമാകുമ്പോൾ നിങ്ങളുടെ ചുറ്റുമുള്ളവർക്കും ആ വിധത്തിലാകുവാൻ വാസനയു ണ്ടാകും. ഒരാൾ വേറൊരാളിൻെറ രോഗം ശമിപ്പിക്കാൻ ഉദ്യമിക്കുന്ന കാര്യത്തിൽ ആദ്യത്തെ ആശയം തൻെറ ആരോഗ്യം മറ്റെയാളിനു പകർന്നുകൊടുക്കുക എന്നതാണ്. ഇതു ചികിത്സയുടെ പ്രാകൃതാവ സ്ഥയാണ്. അറിഞ്ഞോ അറിയാതെയോ ആരോഗ്യം പകർന്നുകൊടുക്കാം. ബലിഷ്ഠൻ ദുർബ്ബലനോടു സഹവസിക്കുമ്പോൾ അയാൾ അറിഞ്ഞോ അറിയാതെയോ ദുർബ്ബലനെ തെല്ലു ബലവാനാക്കും. അത് അറിഞ്ഞുകൊണ്ടാണെങ്കിൽ പ്രവൃത്തിക്കു വേഗവും മേന്മയും കൂടും. ഇനി മറ്റൊരുതരം സംഗതികൾ ആലോചിക്കാനുണ്ട്. ചിലർക്കു സ്വന്തമായി അധികം ആരോഗ്യമില്ലായിരിക്കാം: എങ്കിലും മറ്റുള്ളവർക്ക് ആരോഗ്യം ഉണ്ടാക്കിക്കൊടുക്കുവാൻ അവർക്കു കഴിവുണ്ടെന്നു കാണുന്നു. അവിടെ, അയാൾക്കു പ്രാണനിയന്ത്രണം കുറേക്കൂടെയുണ്ട്: തല്ക്കാലത്തേക്ക് ആ പ്രാണശക്തിയെ ഉണർത്തി ഒരു പ്രത്യേകതരം സ്പന്ദത്തിൽ എത്തിക്കുന്നു: എന്നിട്ട് അതിനെ മറ്റുള്ളവർക്കു പകർന്നുകൊടുക്കുന്നു എന്നു പറയാം.

ഈ പ്രയോഗം ദൂരെയിരുന്നു നടത്തിയിട്ടുള്ള ദൃഷ്ടന്തങ്ങളുണ്ട്. എന്നാൽ വിടവു വരത്തക്ക ഒരു ദൂരം വാസ്തവത്തിലില്ല. ഇടമുറിഞ്ഞ ദൂരം എവിടെയുണ്ട്? നിങ്ങൾക്കും സൂര്യനും ഇടയിൽ വല്ല വിടവു മുണ്ടോ? ഇത് അവിച്ഛിന്നമായ ഭൂതസമുദ്രം – അതിൽ ഒരു ഭാഗം സൂര്യൻ, മറ്റൊരു ഭാഗം നിങ്ങൾ. നദിയുടെ ഒരു ഭാഗത്തിനും വേറൊരു ഭാഗത്തിനും ഇടയ്ക്കു വല്ല വിടവുമുണ്ടോ? എങ്കിൽപ്പി ന്നെ

എന്തുകൊണ്ട് ഏതു ശക്തിക്കും എവിടെയും സഞ്ചരിച്ചുകൂടാ? ഇതിനെ ഖണ്ഡിക്കാൻ ഒരു യുക്തിയുമില്ല. ദൂരെയിരുന്നു രോഗം ശമിപ്പിച്ച സംഭവങ്ങൾ എത്രയും വാസ്തവമാണ്. പ്രാണനെ വളരെ ദൂരം സംക്രമിപ്പിച്ചുകൊണ്ടു പോകാൻ കഴിയും. എന്നാൽ ഇത്തരം ദൃഷ്ടാന്തങ്ങളിൽ ഒന്നു സത്യമായുണ്ടായതാണെങ്കിൽ നൂറു നൂറെണ്ണം വ്യാജമായിരിക്കും. ഈ ചികിത്സാസമ്പ്രദായം വിചാരിക്കുന്ന വിധം അത്ര എളുപ്പമല്ല. ഏറ്റവും സാധാരണമായ അത്തരം ചികിത്സകളിൽ മനുഷ്യശരീരത്തിന്റെ സ്വാഭാവികമായ ആരോഗ്യാവസ്ഥയെ ചികിത്സകൻ ഉപയോഗപ്പെടുത്തുകമാത്രമാണ് ചെയ്യുന്നത്. വിഷൂചികാരോഗികളെ ചികിത്സിക്കാൻ അലോപ്പതി ഡോക്ടർ വന്ന് ഔഷധങ്ങൾ കൊടുക്കുന്നു: ഹോമിയോപ്പതി ഡോക്ടറും വന്ന് അതേ രോഗത്തിന്നു സ്വന്തം മരുന്നുകൊടുക്കുന്നു: അയാൾ പക്ഷേ അലോപ്പതിക്കാരനെക്കാൾ കൂടുതൽ പേരെ സുഖപ്പെടുത്തിയെന്നു വരാം: എന്തുകൊണ്ടെന്നാൽ അയാൾ ഔഷധങ്ങൾ കൊണ്ടലട്ടാതെ രോഗിയെ പ്രകൃതിയുടെ പ്രവർത്തനത്തിനു വിട്ടുകൊടുക്കുന്നു. വിശ്വാസചികിത്സകൻ അതിലുമധികം പേർക്കു രോഗശാന്തി വരുത്തുന്നു. അയാൾ മനഃശക്തിയുപയോഗിച്ച് രോഗിക്കു വിശ്വാസം ജനിപ്പിച്ച്, രോഗിയുടെ പ്രസുപ്തപ്രാണശക്തിയെ ഉണർത്തുകയാണു ചെയ്യുന്നത്.

വിശ്വാസചികിത്സകർക്കു നിയമേന ഒരു തെറ്റു പറ്റാറുണ്ട്: വെറും വിശ്വാസമാണു രോഗം ശമിപ്പിച്ചതെന്ന് അവർ വിചാ രിക്കുന്നു. എന്നാൽ വിശ്വാസംകൊണ്ടു കാര്യം മുഴുവനാകുന്നില്ല. രോഗമുണ്ടെന്നു രോഗിക്കു വിചാരമേ ഇല്ലാതിരിക്കുന്നതാകുന്നു ചില രോഗങ്ങളുടെ ഏറ്റവും വഷളായ ലക്ഷണം. രോഗിയുടെ ദൃഢവിശ്വാസംതന്നെ രോഗലക്ഷണമാകുന്നു: മാത്രമല്ല, മരണം അടുത്തിരിക്കുന്നുവെന്നും അതു പ്രായേണ സൂചിപ്പിക്കുന്നു. വിശ്വാ സം രോഗശാന്തി വരുത്തുന്നു എന്ന തത്ത്വം ഈ സംഗതികളിൽ ഫലിക്കുന്നില്ല. വിശ്വാസമാണു ശമനഹേതുവെങ്കിൽ ഈ രോഗ ങ്ങൾ ശമിക്കേണ്ടിയിരുന്നു. വാസ്തവത്തിൽ പ്രാണൻമൂലമാണു രോഗശാന്തി വരുന്നത്. നിർമ്മലനും പ്രാണനെ വശീകരിച്ചവനുമായ ആളിനു പ്രാണനെ ഒരുതരം സ്പന്ദത്തിലെത്തിക്കാനും അതേ സ്പന്ദം അന്യരിൽ ഉണ്ടാകത്തക്കവിധം അവരിൽ സംക്രമിപ്പിക്കുവാനും ശക്തിയുണ്ട്. ഇതു നമുക്കു നിത്യവ്യവഹാരങ്ങളിൽപ്പോലും അനു ഭവമുണ്ട്. ഞാനിതാ നിങ്ങളോടു സംസാരിക്കുന്നു. എന്തു ചെയ്യാനാ ണു ഞാൻ ശ്രമിക്കുന്നത്? എന്റെ മനസ്സിനെ ഒരുതരം സ്പന്ദാവസ്ഥ യിൽകൊണ്ടുവരാനാണെന്നു പറയാം. അതിൽ ഞാൻ എത്രത്തോ ളം വിജയിക്കുന്നുവോ അത്രത്തോളം എന്റെ വാക്കുകൾ നിങ്ങ ളിൽ സഫലമാകും. എനിക്ക് ഉന്മേഷം കൂടുതലുള്ള ദിവസം നിങ്ങൾക്ക് എന്റെ പ്രസംഗത്തിൽ കൂടുതൽ രസം തോന്നുകയും, ഉന്മേഷം കുറവുള്ള ദിവസം രസക്കുറവു തോന്നുകയും ചെയ്യു ന്നതു നിങ്ങൾക്കെല്ലാം അനുഭവമാണ്.

അതിഗംഭീരമായ മനഃശക്തിയുള്ളവർ, ലോകത്തെ ഇളക്കി മറി

ക്കുന്നവർ, പ്രാണനെ അത്യുച്ചസ്പന്ദാവസ്ഥയിൽ എത്തിക്കാൻ കഴിവുള്ളവരാണ്. ആ സ്പന്ദം അത്ര മഹത്തും ശക്തിമത്തുമാകയാൽ അതു മറ്റുള്ളവരെ ഒരു നൊടിയിടയിൽ പിടികൂടുന്നു. ആയിരക്കണക്കിലാളുകൾ അങ്ങോട്ട് ആകർഷിക്കപ്പെടുന്നു. അവർ വിചാരി ക്കുന്ന വഴിയേ ലോകത്തിൽ പകുതിപേരും ചിന്തിക്കുന്നു. മഹാതേജസ്വികളായ ജഗദ്ഗുരുക്കന്മാർക്ക് അത്യദ്ഭുതകരമായ പ്രാണവശീകാരശക്തിയുണ്ടായിരുന്നു. തന്മൂലം അവരുടെ മനഃശക്തിയും ഉത്കടമായിരുന്നു. പ്രാണനെ ഉച്ചതമസ്പന്ദത്തിൽ എത്തിച്ചതുകൊണ്ടാണു ലോകത്തെ ഇട്ടിളക്കുവാൻ അവർക്കു ശക്തിയുണ്ടായത്. ശക്തിപ്രകാശനങ്ങളെല്ലാം ഈ പ്രാണവശീകാരത്തിൽനിന്നാണുദ്ഭവിക്കുന്നത്. ജനങ്ങൾക്ക് ഈ തത്ത്വം അറിവില്ലായിരിക്കാം. എങ്കിലും ഇതാണു വാസ്തവം. പ്രാണൻ ചില സമയം ശരീരത്തിൽ ഒരു ഭാഗത്തേക്ക് ഏറെക്കുറെ തൂങ്ങിനില്ക്കുന്നുണ്ടാവാം. അപ്പോൾ ശരീരത്തിൽ പ്രാണന്റെ സമനില തെറ്റുന്നു. സമനില തെറ്റുമ്പോൾ രോഗം എന്നു പറയുന്ന അവസ്ഥയുണ്ടാകുന്നു. കൂടുതലായ പ്രാണനെ കുറയ്ക്കുകയോ കുറഞ്ഞതിനെ നികത്തുകയോ ചെയ്താൽ രോഗം ശമിപ്പിക്കാം. ദേഹത്തിൽ ഏതു ഭാഗത്തെങ്കിലും പ്രാണ സ്ഥിതി കൂടുതലോ കുറവോ എന്നറിയുന്നതും പ്രാണായാമത്താ ലാണ്. ഗ്രഹണശക്തി എത്രയും സൂക്ഷ്മമാകുന്നതുകൊണ്ടു കൈ വിരലിലോ പെരുവിരലിലോ എവിടെയാണു പ്രാണൻ വേണ്ടുവോള മില്ലാത്തത് എന്നു മനസ്സിനറിയാം: കുറവു നികത്താൻ ശക്തിയുമു ണ്ടാകും. പ്രാണായാമം കൊണ്ടുള്ള കാര്യങ്ങളിൽ ചിലതാണിവ. ഇവയെല്ലാം സാവധാനത്തിലും ക്രമത്തിലും അഭ്യസിക്കണം, പ്രാണ നെ പല തലങ്ങളിലും നിയമിക്കുകയും നയിക്കുകയും ചെയ്യുന്നതെ ങ്ങനെ എന്നുപദേശിക്കുന്നതാകുന്നു യഥാർത്ഥത്തിൽ രാജയോഗത്തി ന്റെ മുഴുവൻ ഉദ്ദേശ്യവും. സ്വശക്തികളെ ഏകാഗ്രമാക്കുമ്പോൾ സ്വശരീരത്തിലുള്ള പ്രാണനെ ജയിക്കുന്നു. ധ്യാനിക്കുമ്പോൾ പ്രാണനെ ഏകാഗ്രമാക്കുകകൂടി ചെയ്യുന്നു.

സമുദ്രത്തിൽ പർവ്വതംപോലെയുള്ള വൻതിരകളുണ്ട്: അതിൽ ചെറിയതും അതിലും ചെറിയതുമായ അലകളും ഇങ്ങേയറ്റം നീർപ്പോളകൾവരെയുമുണ്ട്. ഇവയ്ക്കെല്ലാം ആധാരമായി ആ അപാര പാരാവാരംതന്നെയാണുള്ളത്. അതിൽ ഒരറ്റത്തു നീർപ്പോള, മറ്റേ അറ്റത്തു ഗംഭീരതരംഗം. ഇതുപോലെതന്നെ മനുഷ്യരിലും. ഒരാൾ അത്യുന്നതനാവാം, വേറൊരാൾ വെറും ചെറുകുമിളയാവാം. എന്നാൽ ഇരുവരും ഒരേ അനന്തശക്തി സമുദ്രത്തോടു ബന്ധപ്പെട്ടിരിക്കുന്നു. അതു സർവ്വപ്രാണികൾക്കും ഒന്നുപോലെ ജന്മാവകാശവുമാ കുന്നു. എവിടെയൊക്കെ ജീവനുണ്ടോ അവിടെയൊക്കെ അതിന്നാ ധാരമായ ആ അനന്തശക്തികോശമുണ്ട്. ജീവൻ ഒരു പൊടിക്കുമിള യായി – അണുവായി, അക്ഷിഗോചരമല്ലാത്ത ചെറുചെറുനുരയെന്ന പോലെ – പുറപ്പെട്ട്, ആ അനന്തശക്തിഭാജനത്തിൽനിന്നുതന്നെ അനവരതം ആസ്വദിച്ചുകൊണ്ട്, മന്ദം മന്ദം തുടർന്ന്, പതറാതെ വളർന്ന്, രൂപം

മാറിമാറി, ക്രമത്തിൽ ഒരു സസ്യമായി, പിന്നെ തിര്യക്കായി, അനന്തരം മനുഷ്യനായി, ഒടുവിൽ ഈശ്വരനായി തീരുന്നു. ഈ പരിണാമം സംഭവിക്കുന്നത് അനേകകോടി യുഗ ങ്ങൾകൊണ്ടാണ്. പക്ഷേ കാലം എന്താണ്? പ്രയത്നം വർദ്ധിപ്പി ക്കുക, വേഗം വർദ്ധിപ്പിക്കുക: അതു കാലക്കടലിനു ചിറയായിത്തീരും. പ്രകൃതിക്രമത്തിൽ ചിരകാലംകൊണ്ടുമാത്രം സാദ്ധ്യമായതു കഠിനപ്രയത്നംകൊണ്ടു[1] വേഗം സാധിക്കാമെന്നു യോഗി പറയുന്നു. ജഗത്തിലുള്ള അനന്തരാശിയിൽനിന്ന് അല്പാല്പമായി ഊർജ്ജമുൾ ക്കൊണ്ടു മനുഷ്യൻ ഒരു ലക്ഷം സംവത്സരംകൊണ്ട് ഒരു ദേവനാ യെന്നു വരാം. പിന്നെ ഒരഞ്ചുലക്ഷം കൊല്ലം വേണ്ടിവന്നേക്കാം കുറേക്കൂടെ ഉയരാൻ. ഒരു സിദ്ധനാകാൻ പിന്നെയും ഒരമ്പതു ലക്ഷം വർഷം വേണ്ടിവന്നേക്കാം. വളർച്ച വേഗമാക്കിയാൽ കാലം കുറയ്ക്കാം. വേണ്ടത്ര പ്രയത്നമുണ്ടെങ്കിൽ ഈ സിദ്ധി ആറുമാസം കൊണ്ടോ ആറു കൊല്ലംകൊണ്ടോ എന്തുകൊണ്ടു കൈവന്നുകൂടാ? സിദ്ധി വരാൻ ഇത്ര കാലം എന്ന് അവധിയൊന്നുമില്ല. യുക്തി അങ്ങനെയാണ്. ഒരു എഞ്ചിനു രണ്ടു നാഴിക ദൂരം ഓടുവാൻ ഇത്ര തൂക്കം കല്ക്കരിയുപയോഗിച്ചാൽ ഒരു മണിക്കൂർ സമയം വേണ്ടിവരുമെങ്കിൽ, അതിലധികം കല്ക്കരിയുപയോഗിച്ചു കുറഞ്ഞ സമയം കൊണ്ട് അതേ ദൂരം ഓടുവാൻ കഴിയും. അതുപോലെ പ്രയത്നം തീവ്രമാക്കി ജീവന് ഈ [2]ജന്മംതന്നെ എന്തുകൊണ്ടു സിദ്ധി നേടിക്കൂടാ? എല്ലാ ജീവികളും ഒടുവിൽ അതേ ലക്ഷ്യം പ്രാപിക്കുമെന്നു നമുക്കറിയാം. എന്നാൽ അതിന് അനന്തകോടി യുഗങ്ങൾ കാത്തിരിക്കാൻ ആർക്കു ക്ഷമയുണ്ടാകും? അത് എന്തു കൊണ്ട് ഈ ജന്മത്തിൽ, ഈ

---

1. ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത! (ക. 3.14)
എഴുന്നേല്കുവിൻ! അവിദ്യാനിദ്ര മതിയാക്കുവിൻ! മഹാപുരുഷന്മാരെ പ്രാപിച്ച് ആത്മജ്ഞാനം നേടുവിൻ!

2. തീവ്രസംവേഗാനാമാസന്നഃ. (യോ. സൂ. 1.21)
വ്യാസൻ ശുകനിൽ സ്വാതന്ത്ര്യത്തിൻെറ തീ കൊളുത്തുന്നു.

പ്രയായതാം കിമാസ്യതേ സമുത്ഥിതം മഹദ്ഭയം
അതിപ്രമാഥി ദാരുണം സുഖസ്യ സംവിധീയതാം
പുരാ വൃകാ ഭയങ്കരാ മനുഷ്യദേഹഗോചരാഃ
അഭിദ്രവന്തി സർവ്വതോ യതസ്വ പുണ്യശീലനേ.
ഗതാ ത്രിരഷ്ട്രവർഷതാ ധ്രുവോഽസി പഞ്ചവിംശകഃ
കുരുഷ്വ ധർമ്മസഞ്ചയം വയോ ഹി തേഽതിവർത്തതേ.

(മ. ഭാ. ശാ. 321.34.43.63)

പുറപ്പെട്ടു പോകൂ! എന്താണിങ്ങനെ ഇരിക്കുന്നത്? നോക്കൂ, എത്രഭയങ്കരം! ഒക്കെ തട്ടിത്തകർക്കുന്ന കൊടിയ ഭയം ഇതാ പൊങ്ങിവന്നിരിക്കുന്നു. സുഖത്തിനുള്ള പണിയെടുക്കെടോ. മനുഷ്യശരീരത്തിൽത്തന്നെ ഇരതേടി നടക്കുന്ന രോഗജരാമരണങ്ങളെന്ന കൊടുംചെന്നായ്ക്കൾ എല്ലായിടത്തു നിന്നും ഓടിയടുക്കും. അതിനു മുമ്പുതന്നെ പുണ്യകർമ്മങ്ങളൊക്കെ ചെ യ്തുശീലിക്കുക. നിനക്ക് മൂവെട്ടു വയസ്സു വെറുതെ കഴിഞ്ഞു. ഇതാ ഇരുപ ത്തഞ്ചടുത്തുവരുന്നു. ധർമ്മങ്ങളൊക്കെ നേടുക: ഇതാ നിൻെറ പ്രായം കടന്നുപോകുന്നു!

മനുഷ്യശരീരത്തിലിരിക്കെ, ഉടൻ തന്നെ നേടിക്കൂടാ?[1] ആ അനന്ത ജ്ഞാനവും അനന്തശക്തിയും എന്തുകൊണ്ട് ഇപ്പോൾത്തന്നെ എനിക്കു കിട്ടിക്കൂടാ?

അടിവെച്ചടിവെച്ചു പതുക്കെ പതുക്കെ മുന്നോട്ടു നീങ്ങി, മനുഷ്യ ലോക മാകെ സംസിദ്ധമാകുന്നതുവരെ കാത്തുകഴിയുന്നതിനുപകരം ശക്തി ഉൾക്കൊള്ളാൻ കഴിവുവർദ്ധിപ്പിച്ചു സിദ്ധിപ്രാപ്തിക്കുകാലം ചുരുക്കുന്നതെങ്ങനെ എന്നുപദേശിക്കുകയാകുന്നു യോഗിയുടെ ലക്ഷ്യം, യോഗശാസ്ത്രത്തിൻെറയാകെ ഉദ്ദേശ്യം. ലോകത്തിലുണ്ടായിട്ടുള്ള അതിതേജസ്വികളായ ജഗദ്ഗുരുക്കന്മാരും ജ്ഞാനികളും ഋഷികളും ചെയ്തതെന്താണ്? അവർ ഒറ്റ ജന്മംകൊണ്ട് മാനവവംശത്തിൻെറ മുഴുവൻ ജീവിതവും ജീവിച്ചുതീർത്തു. സാധാരണമനുഷ്യർക്കു സംസിദ്ധി നേടുവാൻ വേണ്ടുന്ന കാലമാകെ അവർ ഒരു ജന്മംകൊണ്ടു തരണംചെയ്തു.[2] അവർ ഒറ്റ ജന്മംകൊണ്ടു സംസിദ്ധിനേടുന്നു. അവർക്കു മറ്റൊരു വസ്തുവിനെക്കുറിച്ചു ചിന്തയേ ഇല്ല.[3] ജീവിതത്തിൽ

---

1. ഇനിയുള്ള വെറും ഏഴു ദിവസംകൊണ്ട് എങ്ങനെ ജന്മസാഫല്യം വരുത്താമെന്നു പിടിയില്ലാതെ വിവശനായ പരീക്ഷിത്തിനെ ശ്രീശുകൻ പ്രേമപൂർവ്വം സാന്ത്വനപ്പെടുത്തുന്നു.

ഖട്വാംഗോ നാമ രാജർഷിർജ്ഞാത്വേയത്താമിഹായുഷഃ
മുഹൂർത്താത് സർവമുത്സൃജ്യ ഗതവാനഭയം ഹരിം
തവാപ്യേതർഹി കൗന്തേയ സപ്താഹം ജീവിതാവധിഃ
ഉപകല്പയ തത് സർവ്വം താവദ് യത്സാമ്പരായികം. (ഭാ. 2.1.13.14)

ഖട്വാംഗനെന്ന രാജർഷി ആയുഃശിഷ്ടം ഒരു മുഹൂർത്തമേ ഉള്ളു എന്നറിഞ്ഞയുടൻ ദേവഭോഗങ്ങളുൾപ്പെടെ സർവ്വസ്വവും നിസ്സാരമാക്കി തള്ളി ആ ഒരു മുഹൂർത്തംകൊണ്ടു പേടിതീണ്ടാത്ത ഹരിപദം പ്രാപിച്ചു. അങ്ങയ്ക്കാകട്ടെ ഇനിയും ഏഴു ദിവസമുണ്ടല്ലോ ജീവിതാവസാനത്തിന് അതു മുഴുവനും സർവ്വാത്മാവായ ഭഗവാന്നുഴിഞ്ഞുവെച്ച് അഭയം നേടുക.

2. ഇഹൈവ സന്തോ*f*ഥ വിദ്മസ്തദ്വയം
ന ചേദവേദീർമഹതീ വിനിഷ്ടിഃ
യേ തദ്വിദുരമൃതാസ്തേ ഭവ-
ന്ത്യഥേതരേ ദുഃഖമേവാപിയന്തി. (ബൃ. 4.4.14)

ആ പരമാർത്ഥസത്യം ഇവിടെ വെച്ചുതന്നെ ഞങ്ങൾ അറിഞ്ഞിരിക്കുന്നു! അറിയാതെപോയിരുന്നെങ്കിൽ, അഹോ എത്ര ഭയങ്കരമാകുമായിരുന്നു ആ നഷ്ടം! ഇങ്ങനെ ആത്മതത്ത്വം അറിഞ്ഞവരാരോ അവരെല്ലാം അമൃതരായി ത്തീരുന്നു. മറ്റുള്ളവർക്കു കിട്ടുന്നതോ വെറും ദുഃഖംമാത്രം.

3. യസ്മിൻ ദ്യൗഃ പൃഥിവീ ചാന്തരിക്ഷമോതം മനഃ സഹ പ്രാണൈശ്ച സർവൈഃ തമേവൈകം ജാനഥ ആത്മാനം അന്യാ വാചോ വിമുഞ്ചഥ അമൃതസ്യൈഷ സേതുഃ. (മു. 2.2.5)

യാതൊന്നിലാണോ ആകാശവും ഭൂമിയും അന്തരീക്ഷവും മനസ്സും സർവപ്രാണങ്ങളോടുകൂടി നെയ്തിണക്കിയിരിക്കുന്നത്, ആ ആത്മാവിനെ മാത്രം അറിഞ്ഞുകൊള്ളുക. മറ്റുവാക്കെല്ലാം ദൂരെ തള്ളുക. ഇതാണ് മരണക്കടൽ കടന്ന് അമൃതത്വം പ്രാപിക്കുവാനുള്ള ഒറ്റച്ചിറ.

ഒരു നിമിഷംപോലും അവർക്കു മറ്റൊരുദ്ദേശ്യമില്ല അങ്ങനെ അവരുടെ വഴി ചുരുങ്ങി. ശക്തിയുൾ ക്കൊള്ളാനുള്ള കഴിവു തീവ്രമാക്കുകയാണ് ഏകാഗ്രത എന്നുവെ ച്ചാൽ. അങ്ങനെ സമയവും ലാഭിക്കുക. ഈ ഏകാഗ്രതാശക്തി സമ്പാദിക്കാനുള്ള മാർഗ്ഗം ഉപദേശിക്കുന്ന ശാസ്ത്രമാണു രാജ യോഗം.

പ്രാണായാമത്തിനും പ്രേതതത്ത്വാന്വേഷണത്തിനും തമ്മിൽ ബന്ധമെന്ത്? പ്രേതതത്ത്വാന്വേഷണം പ്രാണായാമത്തിൻെറ ഒരുവക പ്രകാശനംതന്നെ. പരേതജീവന്മാർ ഉണ്ട്, അവർ നമുക്ക് അദൃശ്യ രാണെന്നേ ഉള്ളു എന്നതു വാസ്തവമാണെങ്കിൽ, അങ്ങനെ അദൃശ്യ രും അവേദ്യരും അസ്പൃശ്യരുമായി ആയിരക്കണക്കിനും ലക്ഷണക്ക ണക്കിനും ജീവന്മാർ നമുക്കു ചുറ്റും ഉണ്ടായിരിക്കാം എന്നുള്ളതു തീർച്ചയായും സംഭാവ്യമാകുന്നു. നാം നിരന്തരം അവരുടെ ശരീര ങ്ങളിൽക്കൂടെയാവാം വന്നും പോയുമിരിക്കുന്നത്: അവർ നമ്മെ കാണുകയോ അറിയുകയോ ചെയ്യുന്നില്ല. ഒരു മണ്ഡലത്തിനു ള്ളിൽ മറ്റൊരു മണ്ഡലം. ഒരു ജഗത്തിനുള്ളിൽ മറ്റൊരു ജഗത്ത്, ഇതാണവസ്ഥ. നമുക്ക് അഞ്ചിന്ദ്രിയങ്ങളുണ്ട്. പ്രാണൻെറ ഒരുതരം സ്പന്ദാവസ്ഥയിലാണു നാം വർത്തിക്കുന്നത്. അതേ സ്പന്ദാവസ്ഥയി ലുള്ള സർവ്വ ജീവികൾക്കും അന്യോന്യം കാണാം. അതിനെക്കാൾ ഉയർന്നതരം സ്പന്ദത്തിൽ വർത്തിക്കുന്നവരുണ്ടെങ്കിൽ അവരെ കാണാൻ കഴിയുകയുമില്ല. ഒരു പ്രകാശത്തിൻെറ ശക്തി വർദ്ധിപ്പി ച്ചു കൊണ്ടുപോയാൽ അതു നമുക്കു തീരെ കാണാനാവാത്ത നില വരും. എന്നാൽ അത്ര തീക്ഷ്ണമായ പ്രകാശവും കാണാൻ ശക്തിയുള്ള കണ്ണുകളോടുകൂടിയ ജീവികളുണ്ടാവാം. മറിച്ച് ഒരു പ്രകാശത്തിൻെറ സ്പന്ദം വളരെ മന്ദമായിരിക്കുമ്പോൾ നമുക്കതു കാണാൻ കഴിവില്ല: അതു കാണാൻ കഴിവുള്ള ചില ജീവികൾ – പൂച്ച, മൂങ്ങ മുതലായവ – ഉണ്ടുതാനും. പ്രാണസ്പന്ദത്തിൻെറ ഭൂമിക മാത്രമാണു നമ്മുടെ ദൃഷ്ടിക്കു വിഷയമാകുന്നത്. ഈ വായു മണ്ഡലം ഉദാഹരണമായെടുക്കുക. അത് ഒന്നിനൊന്നു മീതെയായി അസംഖ്യം അടുക്കുകൾ അടുക്കിവെച്ചതുപോലെയാണ്. ഭൂമിയോട ടുത്ത അടുക്കുകൾ മീതെയുള്ളവയെക്കാൾ കൂടുതൽ അമർന്നിരി ക്കും. മേല്പോട്ടു പോകുംതോറും അടുക്കുകൾ നേർത്തു സൂക്ഷ്മതര ങ്ങളാകും. അല്ലെങ്കിൽ കടലിൻെറ കാര്യം നോക്കുക. ആഴം ചെല്ലും തോറും വെള്ളത്തിൻെറ സമ്മർദ്ദം വർദ്ധിക്കുന്നു: അടിത്തട്ടിൽ ജീവിക്കുന്ന ജന്തുക്കൾക്ക് ഒരു കാലത്തും മുകൾത്തട്ടിലേക്കു വന്നുകൂടാ: വന്നാൽ അവ പൊട്ടിത്തകർന്നുപോകും.

ജഗത്ത് ആകാശസമുദ്രമാണെന്നു ഭാവന ചെയ്യുക. പ്രാണ വ്യാപാരത്തിൽ ഓരോന്നും ഓരോ തരത്തിൽ സ്പന്ദിച്ച്, ഒന്നു കഴി ഞ്ഞൊന്നായി, അനേകം അടുക്കുകളുള്ളതാണിത്. ഇതിൻെറ മദ്ധ്യം വിട്ടകലുംതോറും സ്പന്ദം മന്ദമാകുന്നു; നടുവിലേക്കടുക്കുന്തോറും സ്പന്ദത്തിന്നു വേഗത കൂടുന്നു. ഒരേതരം സ്പന്ദമുള്ള ഭാഗം ഒരു ഭൂമിക

യാകുന്നു. മദ്ധ്യത്തിൽ നിന്ന് അകന്നുപോകുന്തോറും സ്പന്ദങ്ങൾ മന്ദമാവുന്നു, എല്ലാറ്റിനും പുറമേയുള്ള തൊണ്ടാണു ഭൂതങ്ങൾ: അതിനുള്ളിലാണു മനസ്സ്. ശരിയായ മദ്ധ്യം ആത്മാവും. ഈ സ്പന്ദമണ്ഡലങ്ങളെ പല ഭൂമികകളാക്കി ഇത്ര ലക്ഷം നാഴിക വിസ്താരം ഒരു ഭൂമിക, പിന്നെ ഇത്ര ലക്ഷം നാഴിക മറ്റൊരു ഭൂമിക ഇങ്ങനെ ഭാഗിച്ചു എന്നു വിചാരിക്കുക. അപ്പോൾ ഒരേതരം സ്പന്ദ മുള്ള ഭൂമികയിൽ വർത്തിക്കുന്നവർക്ക് അന്യോന്യം അറിവാൻ ശക്തിയുണ്ടാകുമെന്നും അവർക്കു മീതെയുള്ളവരെ അറിവാൻ ശക്തിയുണ്ടാകയില്ലെന്നും വരാം. എന്നിരിക്കിലും ദൂരദർശിനി, സൂക്ഷ്മദർശിനി എന്നിവകൊണ്ടു നമ്മുടെ കാഴ്ചശക്തി വർദ്ധിപ്പിക്കാവുന്നതുപോലെ യോഗശക്തികൊണ്ടു നമുക്ക് അന്യഭൂമികകളിലെ സ്പന്ദാവസ്ഥയിൽ എത്തുവാനും അവിടെ നടക്കുന്നതു നോക്കിക്കാണാനും കഴിവുണ്ടാക്കാം. ഈ മുറി നിറച്ചും നമുക്ക് അദൃശ്യരായ ജീവികൾ ഉണ്ടെന്നിരിക്കട്ടെ. അവർ പ്രാണൻെറ ഒരുതരം സ്പന്ദത്തെ കുറിക്കുന്നു. നാം മറ്റൊരു തരത്തെയും. അവർ ദ്രുതസ്പന്ദക്കാരും നാം മന്ദസ്പന്ദക്കാരുമാണെന്നും വെയ്ക്കുക. എങ്കിലും അവരും നമ്മളും ഒരുപോലെ പ്രാണമയരാകുന്നു. ഏവരും ഒരേ പ്രാണ സമുദ്രത്തിൻെറ ഭാഗങ്ങളാകുന്നു: സ്പന്ദത്തിൻെറ മാത്രയിലുള്ള ഭേദമേ ഉള്ളു. എനിക്കു ദ്രുതസ്പന്ദത്തെ പ്രാപിക്കാൻ സാധിച്ചാൽ എൻെറ മുമ്പിലുള്ള ഭൂമിക എന്നെ സംബന്ധിച്ചു പെട്ടെന്നു മറ്റൊന്നായിത്തീ രുന്നു. പിന്നെ നിങ്ങളെ ഞാൻ കാണില്ല: നിങ്ങൾ മറഞ്ഞുപോ കുന്നു, അവർ തെളിഞ്ഞും വരുന്നു. ഇതു ശരിയാണെന്നു നിങ്ങ ളിൽ ചിലർക്ക് അറിവുണ്ടായിരിക്കാം. ഇപ്രകാരം മനസ്സിനെ ഉച്ചതര സ്പന്ദത്തിൽ എത്തിക്കുന്നതെല്ലാം യോഗശാസ്ത്രത്തിൽ സമാധി എന്ന ഒറ്റവാക്കിലടങ്ങിയിരിക്കുന്നു. (ജാഗ്രദവസ്ഥയെയും കടന്ന്) മനസ്സി നുള്ള ഉച്ചതരസ്പന്ദാവസ്ഥകളെല്ലാം സമാധി എന്ന ആ ഒരു വാക്കിൽ ഒതുങ്ങിയിരിക്കുന്നു. സമാധിയുടെ താണ പടികളിൽ നമുക്ക് ആവക ജീവന്മാരുടെ ദർശനമുണ്ടാകും. സമാധി[1]യുടെ പരമകാ ഷ്ഠയിൽ പരമാർത്ഥവസ്തുവിനെ കാണുന്നു: ഈ വിവിധഭൂമിക കളിലുള്ള ജീവന്മാർ ഏതൊരു പദാർത്ഥംകൊണ്ടുണ്ടായിരിക്കുന്നു വോ അതിനെ നാം കാണുന്നു. ആ മൃത്പിണ്ഡത്തെ അറിഞ്ഞാൽ ഈ ജഗത്തിലുള്ള മൃത്തികയെല്ലാം അറിഞ്ഞുകഴിഞ്ഞു.[2]

1. യോ. സൂ. 3.3

2.യഥാ സോമ്യൈകേന മൃത്പിണ്ഡേന സർവ്വം മൃൺമയംവിജ്ഞാതം സ്യാത് വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം. (ഛാ. 6.1.4)

പ്രിയപ്പെട്ട കുട്ടി, ഒരു മൃൺകട്ടകൊണ്ട് മൃൺമയമായതെല്ലാം അറിയപ്പെടുന്നു– കുടം, കലം, മുതലായ വികാരങ്ങൾ, എല്ലാം വെറും വാക്കുമാത്രം, പേരുമാത്രം: മണ്ണ് ഒന്നുമാത്രമാണ് സത്യമായിട്ടുള്ള്. (ഇപ്രകാരം ജഗത്തെ ന്നും ജീവനെന്നും പറയുന്നതെല്ലാം വെറും വികാരം, വെറും വാക്ക്, പേരുമാത്രം: ഇതിനെയെല്ലാം സത്യമാക്കിക്കാണിക്കുന്ന സത്ത് ആത്മാവു മാത്രം.)

ഇങ്ങനെ പരേതതത്ത്വാന്വേഷണത്തിൽ വാസ്തവമായിട്ടുള്ളതെ ല്ലാം പ്രാണായാമത്തിൽ അടങ്ങിയിരിക്കുന്നു എന്നു മനസ്സിലാക്കാം. ഇതുപോലെ ഇന്ദ്രിയാതീതമായി, ഗഹനമായി, ഗൂഢമായുള്ള വല്ല തും ആരാഞ്ഞറിയുവാൻ വല്ല വിഭാഗക്കാരോ സംഘമോ ശ്രമിക്കു ന്നുണ്ടെങ്കിൽ അവർ യഥാർത്ഥത്തിൽ ചെയ്യുന്നത് ഈ യോഗമാണ്, ഈ പ്രാണായാമപരിശ്രമം തന്നെയാണ്. അസാധാരണമായ ശക്തി പ്രകാശനം എവിടെയൊക്കെ ഉണ്ടാകുന്നുണ്ടോ അവിടെയെല്ലാം ഈ പ്രാണൻെറ പ്രകാശനമാണുണ്ടാകുന്നത് എന്നു കാണാം. ഭൗതികശാസ്ത്രങ്ങളെപ്പോലും പ്രാണായാമത്തിൽ ഉൾപ്പെടുത്താം. ആവിയന്ത്രത്തെ ചലിപ്പിക്കുന്നതെന്ത്? പ്രാണൻ; അത് ആവിയിൽ ക്കൂടെ പ്രവർത്തിക്കുന്നു. വിദ്യുച്ഛക്തിയുടെയും മറ്റും വിളയാട്ടം പ്രാണനല്ലാതെ മറ്റെന്ത്? എന്താണു ഭൗതികശാസ്ത്രം? ബാഹ്യോ പായങ്ങളെക്കൊണ്ടുള്ള പ്രാണായാമത്തിൻെറ ശാസ്ത്രം മാനസിക ശക്തിയായി പരിണമിച്ചിരിക്കുന്ന പ്രാണനെ മാനസികോപായങ്ങളെ ക്കൊണ്ടേ നിയമനം ചെയ്തുകൂടൂ. പ്രാണൻെറ ഭൗതികപരിണാമങ്ങ ളെ ഭൗതികോപായങ്ങളെക്കൊണ്ടു നിയമനം ചെയ്വാനുദ്യമിക്കുന്ന പ്രാണായാമത്തിൻെറ ആ ഭാഗത്തിനു ഭൗതികശാസ്ത്ര[1]മെന്നും, പ്രാണ ൻെറ മാനസികശക്തികളായ പരിണാമങ്ങളെ മാനസികോപായങ്ങൾ കൊണ്ടു നിയമനം ചെയ്വാനുദ്യമിക്കുന്ന ഭാഗത്തിനു രാജയോഗമെ ന്നും പറയുന്നു.

1. Physical Science

## അദ്ധ്യായം നാല്

## ആദ്ധ്യാത്മികപ്രാണൻ*

യോഗികളുടെ മതപ്രകാരം നട്ടെല്ലിനുള്ളിൽ ഇഡ[1]യെന്നും പിംഗള യെന്നും രണ്ടു നാഡീധാരകളും നട്ടെല്ലിലെ നാഡീപാശത്തിലൂടെ [2]പോകുന്ന സുഷുമ്നയെന്ന ഒരു ഒഴിഞ്ഞ നാളവു[3]മുണ്ട്. ആ നാളത്തി ൻെറ താഴത്തെ അറ്റത്താണു യോഗികൾ പറയുന്ന കുണ്ഡലിനീ[4] പദ്മം. അതിനെ ത്രികോണാകൃതിയായിട്ടാണ് അവർ വർണ്ണിക്കു ന്നത്. അതിനുള്ളിൽ, യോഗികളുടെ വ്യംഗ്യഭാഷയിൽ, 'കുണ്ഡ ലിനി' എന്ന ശക്തി ചുരുണ്ടു[5]കിടക്കുന്നുണ്ട്. ആ കുണ്ഡലിനി ഉണർന്നാൽ[6] അത് ഈ ഒഴിഞ്ഞ നാളത്തിൽക്കൂടെ തള്ളിക്കയറാൻ ശ്രമിക്കുന്നു. അതു

---

* കഴിഞ്ഞ അദ്ധ്യായത്തിൽ പ്രധാനമായും ബാഹ്യവും ഭൗതികവുമായ (ആധിഭൗതിക) പ്രാണനെപ്പറ്റിയാണ് പറഞ്ഞത്. ഈ അദ്ധ്യായത്തിൽ ശരീരാന്തവർത്തിയായ (ആദ്ധ്യാത്മിക)പ്രാണനെപ്പറ്റി വിസ്തരിക്കുന്നു.

1. ഇഡാപിംഗളാസുഷുമ്നാസ്തിസ്രോ നാഡ്യഃ പ്രകീർത്തിതാഃ
ഇഡാ വാമേ സ്ഥിതാ ഭാഗേ പിംഗളാ ദക്ഷിണേ സ്ഥിതാ
സുഷ്മനാ മദ്ധ്യേദേശേ തു പ്രാണമാർഗാസ്ത്രയഃ സ്മൃതാഃ (ധ്യാ. 55.56)

ഇഡ, പിംഗള, സുഷുമ്ന എന്ന മൂന്നു നാഡികളെ പ്രധാനമായി വർണ്ണിച്ചി രിക്കുന്നു. ഇഡ ഇടത്തുവശത്തും, പിംഗള വലത്തുവശത്തും സുഷുമ്ന നടു ക്കും സ്ഥിതിചെയ്യുന്നു. ഇവ മൂന്നും പ്രാണമാർഗ്ഗങ്ങളാണ്.

2. Spinal cord, 3. Spinal canal

4. ദേഹം ശിവാലയം പ്രോക്തം സിദ്ധിദം സർവദേഹിനാം
ഗുദമേഢ്റാന്തരാളസ്ഥം മൂലാധാരം ത്രികോണകം
ശിവസ്യ ജീവരൂപസ്യ സ്ഥാനം തുദ്ധി പ്രചക്ഷതേ
യത്ര കുണ്ഡലിനീനാമ പരാശക്തിഃ പ്രതിഷ്ഠിതാ. (യോ. ശി. 1.168.169)

ദേഹം ശിവൻെറ കോവിലാണ്. സർവദേഹികൾക്കും സിദ്ധികളൊക്കെ ഇവിടെനിന്നുതന്നെ കിട്ടും. ഗുദത്തിനും ഗുഹ്യപ്രദേശത്തിനുമിടക്ക് ത്രികോണ ത്തിൻെറ ആകൃതിയിലുള്ളതാണ് മൂലാധാരം: ജീവൻെറ രൂപമെടുത്തിരി ക്കുന്ന ശിവൻെറ സ്ഥാനം അതുതന്നെ എന്നു പ്രസിദ്ധം. ആ മൂലാധാര ത്തിൽ കുണ്ഡലിനി എന്ന പരാശക്തി കുടികൊള്ളുന്നു.

5. അഷ്ടപ്രകൃതിരൂപാ സാ ചാഷ്ടധാ കുണ്ഡലീകൃതാ. (ത്രി. 62)
എട്ടുപ്രകൃതികളുടെ രൂപത്തിലാകകൊണ്ട് എട്ടു ചുറ്റു ചുരുണ്ടു കിടക്കുന്നു.

6. യേന മാർഗേണ ഗന്തവ്യം ബ്രഹ്മസ്ഥാനം നിരാമയം
മുഖേനാച്ഛാദ്യ തദ്ദ്വാരം പ്രസുപ്താ പരമേശ്വരീ
പ്രബുദ്ധാ വഹ്നിയോഗേന മനസാ മരുതാ സഹ
സൂചീവദ് ഗുണമാദായ വ്രജത്യൂർദ്ധ്വം സുക്ഷുമ്നയാ
ഉദ്ഘാടയേത് കവാടം തു യഥാ കുഞ്ചികയാ ഹഠാത്
കുണ്ഡലിന്യാ തയാ യോഗീമോക്ഷദ്വാരം വിഭേദയേത്. (ധ്യാ. 65-68)

നിരാമയമായ ബ്രഹ്മപദം പ്രാപിക്കുവാൻ പോകുവാനുള്ള വഴി ഏതാണോ ആ സുഷുമ്നയുടെ ദ്വാരം മുഖംകൊണ്ടു മൂടി പരമേശ്വരിയായ കുണ്ഡലിനി

പടിപടിയായെന്നപോലെ ഉയരുമ്പോൾ മന സ്സിൻെറ അടുക്കുകൾ ഓരോന്നോരോന്നായി തുറക്കുന്നു, പലവിധ ദർശനങ്ങളും[1] അദ്ഭുതസിദ്ധികളും യോഗിക്കു കൈവരുന്നു. അതു ശിരസ്സിൽ (തലച്ചോറിൽ) എത്തുമ്പോൾ യോഗിക്കു ശരീരത്തോടും മനസ്സിനോടുമുള്ള ബന്ധം തീരെ വിട്ടുപോകുന്നു. ആത്മാവു[2]തന്നെ സ്വയം മുക്തനെന്നു കാണുന്നു. നട്ടെല്ലിലെ നാഡീപാശത്തിൻെറ നിർമ്മാണം ഒരു പ്രത്യേകമാതിരിയിലാണെന്നറിയാമല്ലോ. എട്ട് എന്ന അക്കം എടുത്തു വിലങ്ങനെ വെച്ചാൽ ( ) അതിനു നടുക്കു കൂടിച്ചേരുന്ന രണ്ടു ഭാഗങ്ങളുണ്ട്. ഈ എട്ടുകളെ മീതേയ്ക്കുമീതെ അടുക്കിവെച്ചാൽ നാഡീപാശത്തിൻെറ[3] സ്വരൂപമാകും. ഇടത്തുഭാഗം ഇഡയും വലതുഭാഗം പിംഗളയും ഇടയിൽ നെടുനീളത്തിൽ കിട ക്കുന്ന പൊള്ളയായ നാളം സുഷുമ്നയുമാകും. ഈ നാഡീപാശം അരക്കെട്ടിലുള്ള നട്ടെല്ലിൻെറ ചില എല്ലുകളിൽ അവസാനിക്കുന്നിട ത്തുനിന്ന് ഒരു നേരിയ തന്തു പുറപ്പെട്ടു പിന്നെയും അടിയിലോട്ടു പോകുന്നുണ്ട്. അതിനുള്ളിൽക്കൂടിയും മേൽപ്പറഞ്ഞ നാളം പോകു ന്നുണ്ട്: അതു വളരെ സൂക്ഷ്മമാണെന്നുമാത്രം, നാളത്തിൻെറ അടി മൂടിയിരിക്കും. ഇതവസാനിക്കുന്നതു മൂലഗ്രന്ഥി[4] എന്നു പറയുന്ന സ്ഥാനത്തിനടുത്താണ്. ഈ ഗ്രന്ഥി ത്രികോണാകൃതിയാണെന്ന്

---

തീരെ ഉറങ്ങിക്കിടക്കുന്നു. യോഗാഗ്നിയുടെ ചൂടേറ്റ് ധ്യാനവും പ്രാണാ യാമവുംകൊണ്ട് ദേവി ഉണരും. കോർത്ത നൂലുകൊണ്ടു സൂചിയെന്നപോ ലെ കുണ്ഡലിനി സുഷ്മനയിൽക്കൂടെ മേല്പോട്ടു പോകുകയും ചെയ്യും. അതുകൊണ്ട്, താക്കോൽകൊണ്ടു വാതിൽ പെട്ടെന്നു തുറക്കുന്നതുപോലെ, യോഗി മോക്ഷദ്വാരമായ സുഷുമ്നയെ ആ കുണ്ഡലിനിയെക്കൊണ്ടു നല്ല വണ്ണം തുറക്കണം.

1. ഈ ദർശനങ്ങളെ ശ്രീശങ്കരാചാര്യസ്വാമികളുടെ സൗന്ദര്യലഹരിയിൽ അതിമനോഹരമായി വർണ്ണിച്ചിട്ടുണ്ട്. 9 -ാം ശ്ലോകത്തിൽ ഷട്ചക്രങ്ങളെയും സഹസ്രാരത്തെയും സാമാന്യമായിപ്പറയുന്നു. 10 -ൽ കുണ്ഡലിനി സഹ സ്രാരത്തിലും മൂലാധാരത്തിലും ഇരിക്കുമ്പോഴത്തെ അവസ്ഥ: ആജ്ഞ, വിശുദ്ധി, അനാഹതം, സ്വാധിഷ്ഠാനം, മണിപൂരം, മൂലാധാരം എന്നിവയിൽ കുണ്ഡലിനി എത്തുമ്പോഴുള്ള അദ്ഭുതദർശനങ്ങൾ യഥാക്രമം 36–41 ശ്ലോക ങ്ങളിൽ വർണ്ണിച്ചിരിക്കുന്നതു നോക്കുക.

2. യത്രോപരമതേ ചിത്തം നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം പശ്യന്നാത്മനി തുഷ്യതി. (ഗീ. 6.20)
യോഗാനുഷ്ഠാനംകൊണ്ടു സർവ്വത്ര മാർഗ്ഗനിരോധം വന്ന ചിത്തം എപ്പോൾ തീരെയടങ്ങുമോ, എപ്പോഴാണോ ആത്മാവിനെ ആത്മാവിനെ ക്കൊണ്ട് ആത്മാവിൽ കണ്ടു സന്തോഷിക്കുന്നത് ( അതാണ് ശരിയായ യോഗം)

3. നാഡീപാശം കുറുകെ മുറിച്ചാൽ ഒരു കട്ടിച്ചരടു മുറിച്ചതുപോലെയിരിക്കും. അതിൻെറ മദ്ധ്യത്തിൽത്തന്നെയായി ഒരു നേരിയ സുഷിരവും, അതിൻെറ ഇടത്തും വലത്തുമായി ഏതാണ്ട് എട്ടിൻെറ വട്ടങ്ങളുടെ വലുപ്പത്തിൽ, കട്ടിയായി, ചാരനിറത്തിലുള്ള നാഡീവല്ലികളും അതിനു പുറമേ ആകെ ചുറ്റിപ്പൊതിഞ്ഞു വെള്ളയായ ഒരു വസ്തുവുമാണുള്ളത്.

4. Sacral Plexus

ആധുനിക ശരീരശാസ്ത്രജ്ഞന്മാർ വിവരിക്കുന്നു. നട്ടെല്ലിലെ നാഡീപാശത്തിൽ കേന്ദ്രീകരിച്ചിരിക്കുന്ന നാഡീഗ്രന്ഥികൾ യോഗികൾ പറയുന്ന ആധാരപദ്മങ്ങൾക്കു പ്രതിവർത്തിക്കുന്നവയാവാം.

അടിയിൽ മൂലാധാരം മുതൽ ശിരസ്സിൽ സഹസ്രാരമെന്ന സഹസ്രദളപദ്മംവരെ പല കേന്ദ്രങ്ങൾ ഉണ്ടെന്നു യോഗി സങ്കല്പിക്കുന്നു. മേല്പറഞ്ഞ നാഡീഗ്രന്ഥികൾ യോഗികളുടെ പദ്മങ്ങൾക്കു പ്രതിവർത്തിക്കുന്നതായി വിചാരിച്ചാൽ ഇന്നത്തെ ശരീരശാസ്ത്രത്തിൻെറ ഭാഷയിൽത്തന്നെ യോഗിയുടെ ആശയം വളരെ എളുപ്പം മനസ്സിലാക്കാം. ഈ നാഡീപ്രവാഹങ്ങളിൽ രണ്ടുതരം വ്യാപാരങ്ങളാണ ല്ലോ നടക്കുന്നത്; ഒന്ന് അന്തർവാഹി, മറ്റേതു ബഹിർവാഹി: ഒന്നു ബോധകം, മറ്റേതു കാരകം: ഒന്നു കേന്ദ്രാന്വയി, മറ്റേതു കേന്ദ്രവിശ്ലേഷി. ഒന്ന് ഇന്ദ്രിയവേദനങ്ങളെ തലച്ചോറിലേക്ക് എത്തിക്കുന്നത്, മറ്റേതു തലച്ചോറിൽനിന്നു പുറമെ ശരീരത്തിലേക്കു പ്രേരണകളെ അയയ്ക്കുന്നത്. ഈ സ്പന്ദങ്ങളെല്ലാം ഒടുവിൽ തലച്ചോറിനോടു ബന്ധപ്പെട്ടിരിക്കുന്നു. ഇനി, ഇതിനപ്പുറം വിവരിപ്പാൻ പോകുന്നതു വെളിവാകാൻ വേറെ പല സംഗതികളും ഓർമ്മ വെയ്ക്കേണ്ടതുണ്ട്. ഈ സിരാപാശം മജ്ജാമയമായ ഒരു കന്ദത്തിൽ അവസാനിക്കുന്നു. കന്ദമാകട്ടെ തലച്ചോറിലുള്ള ഒരു ദ്രാവകത്തിൽ പൊങ്ങിക്കിടക്കുകയാണ്, തലച്ചോറിനോടു ബന്ധിക്കുന്നില്ല. അങ്ങനെയായതുകൊണ്ട്, തലയ്ക്കൊരടിയേറ്റാൽ അടിയുടെ ശക്തി ആ ദ്രാവകത്തിൽ ചിതറിലയിക്കുകയല്ലാതെ കന്ദത്തെ ബാധിക്കില്ല. ഇത് ഓർത്തിരിക്കേണ്ട ഒരു പ്രധാന സംഗതിയാണ്. രണ്ടാമത്, ഒരു കാര്യംകൂടി അറിഞ്ഞിരിക്കണം; എല്ലാ പദ്മങ്ങളിലുംവെച്ച് അടിയിലുള്ള മൂലാധാരം, ശിരസ്സിലുള്ള സഹസ്രാരം, നാഭിക്കെതിരെയുള്ള മണിപൂരം ഇവ മൂന്നും മുഖ്യമായി ഓർമ്മവെയ്ക്കണം. ഇനി ഭൗതിക ശാസ്ത്രത്തിൽനിന്നൊരു വസ്തുതയെടുക്കാം. വിദ്യുച്ഛക്തിയെയും അതിനോടു സംബന്ധിച്ച മറ്റു പല ശക്തികളെയും പറ്റി നാമെല്ലാം കേൾക്കുന്നുണ്ട്. വിദ്യുച്ഛക്തിയെന്താണെന്ന് ആർക്കുമൊട്ടറിഞ്ഞുംകൂടാ. പക്ഷേ അറിഞ്ഞിടത്തോളം അത് ഒരുവക ചലനമാണെന്നുമാത്രം പറയാം.

---

1. ചതുർഭുജം സ്യാദാധാരം സ്വാധിഷ്ഠാനം ച ഷഡ്ദളം
   നാഭൗ ദശദളം പദ്മം ഹൃദയേ ദ്വാദശാരകം
   ഷോഡശാരം വിശുദ്ധാഖ്യം ഭ്രൂമദ്ധ്യേ ദ്വിദളം തഥാ
   സഹസ്രദളസംഖ്യാതം ബ്രഹ്മരന്ധ്രേ മഹാപഥി. (യോ. ചൂ. 1.4–6)

   നാലു ദളമുള്ളതാണ് മൂലാധാരം: സ്വാധിഷ്ഠാനം ആറു ദളമുള്ളത്: നാഭിയിലുള്ളത് പത്തു ദളമുള്ള പദ്മമാണ്: സുഷുമ്നയെന്ന മഹാമാർഗ്ഗത്തിൽ ഒടുവിലത്തേത് ബ്രഹ്മരന്ധ്രത്തിങ്കലുള്ള സഹസ്രദളപദ്മമാണ്.

2. Medulla

ജഗത്തിൽ വേറെയുമുണ്ടല്ലോ നാനാചലനങ്ങൾ. അവയ്ക്കും വിദ്യുച്ഛക്തിക്കും തമ്മിൽ വ്യത്യാസമെന്ത്? ഈ മേശ ചലിക്കുന്നു എന്നു വിചാരിക്കുക – അതായത് മേശയുടെ ഘടകാണുക്കൾ[1] ഒരേ വഴിക്കല്ല പല വഴിക്കാണ് ചലിക്കുന്നതെന്നു വിചാരിക്കുക. അവയെ യെല്ലാം ഒരേ വഴിക്കു ചലിപ്പിച്ചാൽ അതു വിദ്യുച്ഛക്തി വഴിയായിരി ക്കും. വൈദ്യുതചലനം ഒരു പദാർത്ഥത്തിലെ അണുക്കളെയെല്ലാം ഒരേ വഴിക്കു ചലിപ്പിക്കുന്നു. ഒരു മുറിയിലുള്ള വായുവിലെ അണു ക്കളെയെല്ലാം ഒരേ വഴിക്കു ചലിപ്പിക്കാമെങ്കിൽ അത് ആ മുറിയെ ഒരു ഗംഭീരവൈദ്യുതകൂട[2]മാക്കും. ഇനി ശരീരശാസ്ത്രത്തിൽനിന്ന് ഒരു സംഗതികൂടി നാം ഓർക്കേണ്ടതുണ്ട്; ശ്വാസോച്ഛ്വാസങ്ങളെ ക്രമപ്പെടുത്തുന്ന കേന്ദ്രത്തിനു നാഡീജാലത്തിന്മേലാകെ നിയാമക വ്യാപാരമുണ്ട്.

ഇപ്പോൾ എന്തിനാണു ശ്വാസാഭ്യാസം പരിശീലിക്കുന്നതെന്നു കാണാം. ഒന്നാമത്, ശ്വാസം ഒരേ ക്രമത്തിലാകുമ്പോൾ ശരീര ത്തിലെ ഘടകാണുക്കൾക്ക് എല്ലാറ്റിനും ഒരേ വഴിക്കു ചലിക്കാ നുള്ള വാസനയുണ്ടാകുന്നു. മനസ്സ് ഇച്ഛാരൂപത്തിലാകുമ്പോൾ നാഡീധാരകൾ വൈദ്യുതധാരയ്ക്കു തുല്യമായി പരിണമിക്കുന്നു. നാഡികൾക്കു വൈദ്യുതധാരയിലെ ഏകധ്രുവപ്രവണത[3] ഉണ്ടെന്നു വെളിവായിട്ടുണ്ട്. അതുകൊണ്ട് ഇച്ഛാശക്തി നാഡീധാരയായി പരി ണമിക്കുമ്പോൾ അത് ഏതാണ്ട് വിദ്യുച്ഛക്തിപോലായിത്തീരുമെന്ന് ഇതു തെളിയിക്കുന്നു. ശരീരത്തിലെ സർവ്വാണുക്കളുടെയും ചലനം ഒരേ ക്രമത്തിലാകുമ്പോൾ ശരീരം ഇച്ഛാശക്തിയുടെ ഒരു ഗംഭീര വൈദ്യുതകൂടം പോലെയായിത്തീരുന്നു. ഈ വമ്പിച്ച ഇച്ഛാശക്തി യാണു യോഗിക്കു വേണ്ടത്. അങ്ങനെ ഇതാണു ശ്വാസാഭ്യാസത്തി ൻെറ ശരീരശാസ്ത്രക്രമത്തിലുള്ള വ്യാഖ്യാനം. ഇതു ദേഹത്തിൽ ക്രമചലനമുണ്ടാക്കി ശ്വാസ(നിയമന)കേന്ദ്രം വഴി മറ്റു കേന്ദ്രങ്ങളെ നിയന്ത്രിക്കാൻ നമ്മെ സഹായിക്കുന്നു. ഇവിടെ പ്രാണായാമത്തി ൻെറ ഉദ്ദേശ്യം മൂലാധാരത്തിൽ ചുരുണ്ടു കിടക്കുന്ന കുണ്ഡലിനീ ശക്തിയെ ഉണർത്തുകയുമാകുന്നു.

നാം കാണുന്നതോ സങ്കല്പിക്കുന്നതോ സ്വപ്നം കാണുന്നതോ ആയ ഏതൊന്നിനെയും ഒരു ഇട (സ്ഥല)ത്തിൽ വെച്ചുവേണം ഗ്രഹിക്കുക. സാധാരണമായ ഈ ഇടത്തെയാണ് ഭൗതികമായ ആകാശം അല്ലെങ്കിൽ മഹാകാശം എന്നു പറയുന്നത്. യോഗി പരചിത്തവൃത്തികളെ ഗ്രഹിക്കുകയോ അതീന്ദ്രിയവസ്തുക്കളെ ദർശി ക്കുകയോ ചെയ്യുമ്പോൾ അതു ചിത്താകാശം എന്ന മറ്റൊരു വക ഇടത്തിലാണ്. ജ്ഞാനം നിർവിഷയമാകുകയും ആത്മാവ് സ്വയം പ്രകാശിക്കുകയും

1. Molecules, 2. Electric Battery

3. വൈദ്യുതധാരയുള്ള ഒരു കമ്പിയുടെ ഒരറ്റം കാന്തത്തിൻെറ ഉത്തരധ്രുവം പോലെയും മറ്റേ അറ്റം ദക്ഷിണധ്രുവംപോലെയുമിരിക്കും. ഈ ധർമ്മമാണ് ഏകധ്രുവപ്രവണത. (Polarity)

ചെയ്യുമ്പോൾ അതിനു ചിദാകാശം[1] അല്ലെങ്കിൽ ജ്ഞാനാകാശമെന്നു പറയുന്നു. കുണ്ഡലിനി ഉണർന്നു സുഷുമ്നാ മാർഗ്ഗത്തിൽ പ്രവേശിക്കുമ്പോഴുണ്ടാകുന്ന ദർശനങ്ങളെല്ലാം ചിത്താ കാശത്തിലാകുന്നു. അത്, സുഷുമ്നാനാളം തലച്ചോറിലേക്കു തുറ ക്കുന്ന അറ്റത്തെത്തിയാലോ, നിർവ്വിഷയദർശനം ചിദാകാശത്തിലാ ണുണ്ടാകുന്നത്. ഇവിടെ വിദ്യുച്ഛക്തിയുടെ സാദൃശ്യം എടുത്തുനോ ക്കുക; ആ ശക്തി ഒരു കമ്പിയിൽക്കൂടെ അയപ്പാനേ മനുഷ്യനു കഴിയുന്നുള്ളു:[2] പ്രകൃതിക്കാകട്ടെ ഗംഭീരപ്രവാഹങ്ങളെ അയപ്പാൻ ഒരു കമ്പിയും വേണ്ട. ഇതുകൊണ്ടു കമ്പി വാസ്തവത്തിൽ ആവശ്യ മില്ലെന്നും, കൂടാതെ കഴിയാത്തതുകൊണ്ടു നാം അതുപയോഗി ക്കാൻ നിർബ്ബദ്ധരായതാണെന്നും തെളിയുന്നു.

ഇതുപോലെ ദേഹത്തിൽ നാഡികളെന്ന കമ്പികൾ വഴിക്കാണ് എല്ലാ ഇന്ദ്രിയചലനങ്ങളും ഉണ്ടാകുന്നത്; ജ്ഞാനേന്ദ്രിയചലനങ്ങൾ ശിരസ്സിനുള്ളിലേക്കും കർമ്മേന്ദ്രിയചലനങ്ങൾ ശിരസ്സിൽനിന്നു പുറത്തേക്കും പൊയ്ക്കൊണ്ടിരിക്കുന്നു. നട്ടെല്ലിലെ നാഡീപാശത്തി ലുള്ള ബോധക – കാരക നാഡീവല്ലികളാണു യോഗികൾ പറയുന്ന ഇഡയും പിംഗളയും. അന്തർവാഹികളും ബഹിർവാഹികളുമായ ധാരകൾ പോകുന്ന പ്രധാനമാർഗ്ഗങ്ങളാണവ. എന്നാൽ എന്തുകൊ ണ്ടു കമ്പിയില്ലാതെതന്നെ മനസ്സിനു വർത്തമാനം അറിയിച്ചുകൂടാ, കല്പന അയച്ചുകൂടാ? ഇതു പ്രകൃതിയിൽ നടക്കുന്നതു കാണുന്നുണ്ട ല്ലോ. നമുക്ക് അതു ചെയ്വാൻ കഴിഞ്ഞാൽ നമ്മുടെ ഭൗതികബന്ധം അറ്റുവെന്നാണു യോഗി പറയുന്നത്. അതെങ്ങനെ സാധിക്കും? ഇഡയ്ക്കും പിംഗളയ്ക്കും ഇടയ്ക്കുള്ള സുഷുമ്നയിൽക്കൂടെ വിടു ക: എന്നാൽ കാര്യം സാധിച്ചു. മനസ്സാണു നാഡീനിചയംകൊണ്ടു വലകെട്ടിയിരിക്കുന്നത്: മനസ്സുതന്നെ വേണം അതു പൊട്ടിക്കുക. പിന്നെ വ്യാപരിക്കുവാൻ കമ്പികൾ വേണ്ടിവരരുത്. അപ്പൊഴേ സർവ്വജ്ഞത്വം കൈവരൂ. പിന്നെ ശരീരബന്ധമില്ല അതുകൊണ്ടാണു സുഷുമ്നയെ സ്വാധീനിക്കേണ്ടത് അത്രയേറെ ആവശ്യമായിരിക്കു ന്നത്. കമ്പികളായിട്ട് നാഡികളൊന്നും കൂടാതെ,[3] ആ ഒഴിഞ്ഞു കിടക്കുന്ന

1. ചിത്താകാശം ചിദാകാശമാകാശം ച തൃതീയകം
ദ്വാഭ്യാം ശൂന്യതരം വിദ്ധി ചിദാകാശം മഹാമുനേ. (മഹോ ... 4. 58)
ചിത്താകാശവും ചിദാകാശവും മൂന്നാമത് (സാധാരണ) ആകാശവുമുണ്ട് അവയിൽ ചിദാകാശം മറ്റു രണ്ടിൽനിന്നു തികച്ചും ഭിന്നമാണ് എന്ന് അല്ല യോ മഹാമുനേ അങ്ങ് അറിഞ്ഞാലും..

2. കമ്പിയില്ലാക്കമ്പി കണ്ടുപിടിക്കുന്നതിനു മുമ്പാണ് ഇതു പ്രസ്താവിട്ടിച്ചിട്ടു ള്ളതന്നു വായനക്കാർ ഓർക്കുമല്ലോ.

3. ഇഡാദിമാർഗദ്വയം വിഹായ സുഷുമ്നാമാർഗേണ ആഗച്ഛേത്.
തദ്വിഷ്ണോഃ പരമം പദം. (ശാ. 1.87)
ഇഡ മുതലായ രണ്ടു വഴികളും വിട്ട് സുഷുമ്നവഴിയായി വരിക. അതാണ് വിഷ്ണുവിൻെറ പരമപദം.

നാളത്തിൽക്കൂടെത്തന്നെ ചിത്തധാരകളെ സഞ്ചരിപ്പി ക്കാൻ സാധിച്ചെങ്കിൽ കാര്യനിവൃത്തിയായി: അതു സാധിക്കയും ചെയ്യും എന്നു യോഗി പറയുന്നു.

സാധാരണമനുഷ്യർക്കു സുഷുമ്നയുടെ അടിഭാഗം അടഞ്ഞിരി ക്കും. അതു വഴിക്ക് ഒരു വ്യാപാരവും നടക്കുന്നില്ല. അതു തുറന്നു നാഡീധാരകളെ കടത്തിവിടുവാൻ ഇടവരുത്തുന്ന ഒരഭ്യാസം യോ ഗി ഉപദേശിക്കുന്നു. ഇന്ദ്രിയവേദനം ഒരു കേന്ദ്രത്തിലെത്തുമ്പോൾ അവിടെനിന്ന് ഒരു പ്രതികരണം ഉണ്ടാകും. സ്വയം ബോധമില്ലാതെ യാന്ത്രികമായി പ്രവർത്തിക്കുന്ന കേന്ദ്രങ്ങളുടെ കാര്യത്തിൽ പ്രതിക രണങ്ങളെ തുടർന്നുണ്ടാകുന്നത് ഒരു ചലനമാണ്. സ്വബോധമുള്ള കേന്ദ്രങ്ങളുടെ കാര്യത്തിൽ (പ്രതികരണത്തെ തുടർന്ന്) ആദ്യം പ്രത്യക്ഷജ്ഞാനവും പിന്നെ ചലനവുമുണ്ടാകുന്നു. എല്ലാ പ്രത്യ ക്ഷജ്ഞാനവും പുറമേ നിന്നുള്ള ഒരു കരണത്തിനുള്ള പ്രതികരണ മാണ്. എന്നാൽ സ്വപ്നത്തിൽ പ്രത്യക്ഷജ്ഞാനമുണ്ടാകുന്നതെങ്ങ നെ? അവിടെ പുറമേ നിന്നൊരു കരണ(വ്യാപാര)മില്ലല്ലോ. അപ്പോൾ ജ്ഞാനജനകചലനങ്ങൾ എവിടെയോ ചുരുണ്ടുകിടപ്പുണ്ട്. ഉദാഹര ണമായി, ഞാൻ ഒരു നഗരം കാണുന്നു. നഗരരൂപമായ ബാഹ്യ പദാർത്ഥങ്ങളിൽനിന്നെത്തുന്ന വേദനങ്ങളുടെ നേർക്കുണ്ടാകുന്ന പ്രതികരണത്തിൽനിന്നാണു നഗരത്തിൻെറ പ്രത്യക്ഷജ്ഞാനം ഉണ്ടാ കുന്നത്. അതായത് അന്തർവാഹികളായ നാഡികളിലെ ചലനങ്ങൾ തലച്ചോറിലെ അണുക്കളിൽ ചില ചലനങ്ങൾ ഉണ്ടാക്കുന്നു. ആ നാഡികളെത്തന്നെ ഇളക്കിവിട്ടതു പുറമേ നഗരത്തിലുള്ള വസ്തുക്ക ളാണ്. എന്നാൽ വളരെക്കാലം കഴിഞ്ഞ്, ഇപ്പോഴും എനിക്ക് ആ നഗരത്തെ ഓർക്കാൻ കഴിയുന്നു. ഒരു വ്യത്യാസവുമില്ലാതെ അങ്ങ നെതന്നെയാണ് ഓർമ്മയുമുണ്ടാകുന്നത്: കുറച്ചുകൂടെ ശാന്തമായിട്ടാ ണെന്നു മാത്രം. എന്നാൽ ശാന്തതരമായിട്ടെങ്കിലും തലച്ചോറിൽ സദൃശചലനങ്ങളെ ഉദിപ്പിച്ച വ്യാപാരം എവിടെനിന്നു വന്നു? തീർച്ച യായും വിഷയേന്ദ്രിയസന്നികർഷത്തിൽനിന്നല്ല. അതുകൊണ്ട് ഇന്ദ്രിയവേദനങ്ങൾ എവിടെയോ കുണ്ഡലിതമായി (ചുരുണ്ടു) കിടക്കുകയാണ്: അവ വ്യാപരിച്ചു ശാന്തപ്രതികരണങ്ങൾ പുറപ്പെടു വിക്കുന്നു: അതത്രേ സ്വപ്നദർശനം.

ഈ പ്രത്യക്ഷജ്ഞാനമെല്ലാം അടിഞ്ഞുകൂടിക്കിടക്കുന്ന കേന്ദ്രത്തെ മൂലാധാരമെന്നും ചുരുണ്ടുകിടക്കുന്ന ബോധകശക്തിയെ കുണ്ഡ ലിനി എന്നും പറയുന്നു. ഈ കേന്ദ്രത്തിൽത്തന്നെ കാരകശക്തിയും അടിഞ്ഞുകൂടിക്കിടക്കുന്നു എന്നതു വളരെ സംഭാവ്യമാകുന്നു. എന്തുകൊണ്ടെന്നാൽ ബാഹ്യവിഷയങ്ങളെപ്പറ്റി ഗാഢമായാലോചിക്ക യോ ധ്യാനിക്കയോ ചെയ്താൽ അതിനുശേഷം മൂലാധാരമിരിക്കുന്ന ആ ഭാഗം ചൂടുപിടിച്ചതായി കാണാം. ഈ കുണ്ഡലിതശക്തിയെ ഉണർത്തി, ഇളക്കി, ബോധപൂർവ്വം സുഷുമ്നാനാളത്തിൽക്കൂടെ മേല്പോട്ടു സഞ്ചരിപ്പിച്ചാൽ അത് ഓരോ കേന്ദ്രത്തിലും ചെന്നുതട്ടു മ്പോൾ

അതിശക്തിമത്തായ പ്രതികരണമുണ്ടാകും. ശക്തിയുടെ ലേശാംശം, നാഡീമാർഗ്ഗം സഞ്ചരിച്ച്, ഓരോ കേന്ദ്രത്തിൽ പ്രതികരണമുണ്ടാക്കുമ്പോൾ ഉണ്ടാകുന്ന പ്രത്യക്ഷജ്ഞാനമാണ് സ്വപ്നവും ഭാവനയും. അങ്ങനെയിരിക്കെ ദീർഘകാലത്തെ അന്തർധ്യാനബലത്താൽ സംഭൃതമായ മഹാശക്തിരാശി സുഷുമ്നാമാർഗ്ഗം സഞ്ചരിച്ച് കേന്ദ്രങ്ങളിൽ ചെന്നടിക്കുമ്പോൾ ഉണ്ടാകുന്ന തിരിച്ചടി അത്യുത്ക്കടമായിരിക്കും: അതു സ്വപ്നരൂപപ്രതികരണങ്ങളെക്കാൾ എത്രയോ ഗംഭീരമായിരിക്കും: ഇന്ദ്രിയപ്രത്യക്ഷമെന്ന പ്രതികരണത്തെക്കാളും എത്രയോ അധികം ഉജ്ജ്വലമായിരിക്കും. അതാണ് അതീന്ദ്രിയപ്രത്യക്ഷം. അങ്ങനെ സഞ്ചരിച്ചു ആ ശക്തി സർവ്വബോധതലസ്ഥാനമായ തലച്ചോറിലെത്തുമ്പോൾ മസ്തിഷ്കം ആകമാനം പ്രതിസ്ഫുരിക്കു ന്നു; അതിന്റെ ഫലം പൂർണ്ണജ്ഞാനപ്രകാശം, ആത്മദർശനം ആണ്. ഈ കുണ്ഡലിനീശക്തി ഓരോ കേന്ദ്രത്തിലൂടെ കടന്നുപോ കുമ്പോൾ മനസ്സിന്റെ അടുക്കുകൾ ഓരോന്നായി തുറക്കുന്നു: അപ്പോൾ യോഗിക്കു ജഗത്തിനെ അതിന്റെ സൂക്ഷ്മമായ കാരണ രൂപത്തിൽ കാണാറാകയും ചെയ്യുന്നു. ഇന്ദ്രിയപ്രത്യക്ഷം, മാനസ പ്രത്യക്ഷം എന്നീ രണ്ടു രൂപത്തിലും ജഗത്കാരണങ്ങൾ അപ്പൊഴേ ഉള്ളതിൻവണ്ണം അറിയപ്പെടൂ. അതിൽനിന്നു സർവ്വജ്ഞാനവും കൈവരികയും ചെയ്യും. കാരണജ്ഞാനത്തെത്തുടർന്നു കാര്യജ്ഞാ നം അവശ്യം ഉണ്ടാകുമല്ലോ.

ഇപ്രകാരം കുണ്ഡലിനിയെ ഉണർത്തുക എന്ന ഒറ്റ മാർഗ്ഗമേയുള്ളു. ദിവ്യജ്ഞാനം – അതീന്ദ്രിയപ്രത്യക്ഷം – ആത്മാസാക്ഷാത്ക്കാരം – പ്രാപിക്കുവാൻ ഈ പ്രബോധനം പല വഴിക്കുമുണ്ടാകാം. ഈശ്വരനോടുള്ള പരാനുരക്തിയോ, സിദ്ധപുരുഷന്മാരുടെ കാരുണ്യമോ, തത്ത്വജ്ഞാനിയുടെ (നിത്യാനിത്യവസ്തു) വിവേകശക്തി യോ അതിനു വഴിയാകാം. അതിമാനുഷമെന്നു സാധാരണയായി പറയുന്ന ശക്തിയോ ജ്ഞാനമോ എവിടെയൊക്കെ പ്രകാശിപ്പിച്ചിട്ടു ണ്ടോ അവിടെയൊക്കെ കുണ്ഡലിനീശക്തിയുടെ ഒരു ലേശം സുഷുമ്നയിൽ ഒഴുകിക്കയറിയിരിക്കണം. എന്നാൽ ആവക മിക്ക സംഗതികളിലും കുണ്ഡലിതമായ ശക്തിയുടെ ഒരു കണികയെ സ്വതന്ത്രമാക്കി വിടുന്ന ഒരഭ്യാസത്തിൽ അവർ അറിയാതെ ചെന്നു വീഴുകയാണുണ്ടായിട്ടുള്ളത്. ആരാധനകളെല്ലാം അറിഞ്ഞോ അറി യാതെയോ ഈ അന്തിമസ്ഥാനത്തേക്കാണു വഴികൂട്ടുന്നത്. ഒരാൾ തന്റെ പ്രാർത്ഥനകൾ ഫലിച്ചുവരുന്നതായി കരുതുന്നു. എന്നാൽ, ആ

1. യേന മാർഗേണ ഗന്തവ്യം തദ്ദ്വാരം മുഖേനാച്ഛാദ്യ പ്രസുപ്താ കുണ്ഡലിനീ കുടിലാകാരാ സർപ്പവദ് വേഷ്ടിതാ ഭവതി. സാ ശക്തിർയേന ചാലിതാ സ്യാത് സ തു മുക്തോ ഭവതി. സാ കുണ്ഡലിനീ കണ്ഠോർദ്ധ്വഭാഗേസുപ്താ ചേദ്യോഗിനാം മുക്തയേ ഭവതി. ബന്ധായാധോ മൂഢാനാം. (ശാ. 1. 37)

കുണ്ഡലിനി പോകേണ്ട വഴിയായ സുഷുമ്നയുടെ വാതിൽ മുഖംകൊ ണ്ടടച്ച്, പാമ്പു ചുറ്റിയപോലെ ചുരുണ്ടു തീരെ ഉറങ്ങിക്കിടക്കുന്നു. ആ ശക്തിയെ ആരുണർത്തുന്നുവോ അയാൾ മുക്തനാകുന്നു. ആ കുണ്ഡലിനി തന്നെ കഴുത്തിനുമേൽ ഉറങ്ങിയാൽ യോഗികൾക്കു മോക്ഷത്തിനു കാരണ മാകുന്നു. അതിനു താഴെയാണെങ്കിൽ മൂഢന്മാർക്കു ബന്ധനത്തിനുംകാരണ മാകുന്നു.

സാഫല്യം തന്റെ പ്രകൃതിയിൽനിന്നുതന്നെയാണു വരുന്ന തെന്ന്, തന്നിൽ കുണ്ഡലിതമായിക്കിടക്കുന്ന അനന്തശക്തിയുടെ ലേശാംശത്തെ പ്രാർത്ഥനാത്മകമായ മനോഭാവംകൊണ്ട് ഉണർത്തി വിടാൻ സാധിച്ചതാണെന്ന്, അയാൾ അറിയുന്നില്ല. അങ്ങനെ, പേടി ച്ചോ ദുഃഖിച്ചോ, മനുഷ്യൻ പല പേരുകൾ പറഞ്ഞ്, അറിവില്ലാതെ ആരാധിച്ചിരുന്നത് ഏതിനെയോ അതു സർവ്വജീവിയിലും കുണ്ഡലി തമായിക്കിടക്കുന്ന യഥാർത്ഥശക്തിയാകുന്നു, വഴിപോലെ ഉപാസി ച്ചാൽ നിത്യാനന്ദദായിനിയായ മാതാവാകുന്നു, എന്നു യോഗി ലോകസമക്ഷം പ്രഖ്യാപിക്കുന്നു. രാജയോഗമാകട്ടെ, മതത്തിന്റെ ശാസ്ത്രമാണ്: അതായത്, എല്ലാ ആരാധനകളുടെയും പ്രാർത്ഥന കളുടെയും പ്രതീകങ്ങളുടെയും കർമ്മകലാപങ്ങളുടെയും അലൗ കിക സംഭവങ്ങളുടെയും യുക്തിദർശനമത്രേ രാജയോഗം.

## അദ്ധ്യായം അഞ്ച്

## ആദ്ധ്യാത്മികപ്രാണായാമം

ഇനി നമുക്കു പ്രാണായാമത്തിലെ അഭ്യാസങ്ങളെപ്പറ്റിയാണു നിരൂപിക്കാനുള്ളത്. ഇതിൽ ആദ്യം വേണ്ടതു ശ്വാസകോശചലനം നിയന്ത്രിക്കുകയാണെന്നു യോഗികൾ പറയുന്നതായി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ശരീരത്തിനുള്ളിൽ നടക്കുന്ന സൂക്ഷ്മചലനങ്ങളെ അകമേ തൊട്ടറിയുകയാണു നമുക്കാവശ്യം. നമ്മുടെ മനസ്സ് ഇപ്പോൾ തീരെ ബഹിർമുഖമാണ്. അകത്തുള്ള സൂക്ഷ്മചലനങ്ങൾ നമ്മുടെ നോട്ടത്തിൽ പെടുന്നില്ല. അവയെ അകമേ തൊട്ടറിയാൻ തുടങ്ങിയാൽ അവയെ നിയന്ത്രിക്കാനും തുടങ്ങാം. ഈ നാഡീധാരകൾ ഓരോ മാംസപേശിക്കും വേണ്ട ചൈതന്യവും ചുണയും കൊടു ത്തുകൊണ്ടു ദേഹമാസകലം ചെല്ലുന്നുണ്ടെങ്കിലും അവയെ നാം അറിയുന്നില്ല. അവയെ അറിവാൻ നമുക്കു ശീലിക്കാം എന്നു യോഗി പറയുന്നു. എങ്ങനെ? ശ്വാസകോശങ്ങളുടെ ചലനത്തിൽ മനസ്സുവെയ്ക്കുക: അവയുടെ ചലനം നിയന്ത്രിക്കുക: അതു വേണ്ടു വോളംകാലം അഭ്യസിച്ചാൽപ്പിന്നെ അതിലും കൂടുതൽ സൂക്ഷ്മങ്ങ ളായ ചലനങ്ങളെ നിയന്ത്രിക്കാൻ കഴിവുണ്ടാകും.

ഇനി നമുക്കു പ്രാണായാമാഭ്യാസത്തിലേക്കുകടക്കാം. ആദ്യം നിവർന്നിരിക്കുക. ശരീരം ഋജുവായി വെയ്ക്കണം. സിരാപാശം നട്ടെല്ലിനോടു ബന്ധപ്പെട്ടതല്ലെങ്കിലും അതിനുള്ളിലാണല്ലോ ഇരിക്കുന്നത്. കുനിഞ്ഞിരുന്നാൽ നാഡീപാശം അസ്വസ്ഥമാകും. അതു കൊണ്ട് അതിനെ നിർബാധമായി വിടുക. കുനിഞ്ഞിരുന്നു ധ്യാനിക്കാൻ ശ്രമിക്കുമ്പോഴെല്ലാം നിങ്ങൾ നിങ്ങളെത്തന്നെ ഉപദ്രവിക്കു ന്നു. മൂന്നു സ്ഥാനങ്ങൾ – ഉരസ്സ്, ശിരസ്സ്, കഴുത്ത് ഇവ – ഒരേ തൂക്കിൽ നേരേ നില്ക്കണം. അല്പം പരിചയിച്ചാൽ ഇതു ശ്വാസോച്ഛ്വാസം ചെയ്യുംപോലെ അത്ര എളുപ്പമായിവരും. രണ്ടാമത്തെ സംഗതി നാഡികളെ സ്വാധീനമാക്കുകയാകുന്നു. ശ്വാസാവയവങ്ങളെ നിയന്ത്രിക്കുന്ന നാഡീകേന്ദ്രത്തിനു മറ്റു നാഡികളുടെമേൽ ഏതാണ്ടു സ്വാധീനതയുണ്ടെന്നും, അതുകൊണ്ടു ശ്വാസോച്ഛ്വാസം ക്രമപ്പെടുക ആവശ്യമാണെന്നും മുമ്പു പറഞ്ഞുവല്ലോ. നാം സാധാരണയായി ശ്വാസം കഴിക്കുന്നതിനു ശ്വാസോച്ഛ്വാസം എന്ന പേരേ പറഞ്ഞുകൂടാ:

---

1. ത്രിരുന്നതം സ്ഥാപ്യ സമം ശരീരം ഹൃദീന്ദ്രിയാണി മനസാ സന്നിവേശ്യ
ബ്രഹ്മോഡുപേനപ്രതരേത വിദ്വാൻ സ്രോതാംസി സർവാണി ഭയാവഹാനി.
(ശ്വേ. 2.8)

ഉരസ്സും ശിരസ്സും കഴുത്തും ഉയർത്തി, ഉടൽ നേരെ നിർത്തി, മനസ്സോടൊപ്പം ഇന്ദ്രിയങ്ങളെയും ഹൃദയത്തിൽ തീരെ ഒതുക്കി, പ്രണവമാകുന്ന തോണി കൊണ്ട് (പ്രണവം ജപിച്ച്) തത്ത്വജ്ഞാനി ഭയാവഹങ്ങളായ സർവസംസാര പ്രവാഹങ്ങളേയും കടന്നുകയറുന്നു.

അത് അത്രക്രമം തെറ്റിയതാണ്. പുരുഷന്മാരും സ്ത്രീകളും തമ്മിൽ ശ്വാസോച്ഛ്വാസത്തിനു സ്വാഭാവികമായി ചില വ്യത്യാസങ്ങളുമുണ്ട്.

ശ്വാസം അകത്തേക്കും പുറത്തേക്കും മാത്രാക്രമത്തിലാക്കുവാ നാണ് ആദ്യം അഭ്യസിക്കേണ്ടത്. അത് ഈ (ശരീരേന്ദ്രിയമനസ്സുക ളുടെ) സംഘാതത്തിൽ രഞ്ജിപ്പുണ്ടാക്കും. ഇങ്ങനെ കുറച്ചുനാൾ "ഓം" (പ്രണവം) അല്ലെങ്കിൽ മറ്റു വല്ല മന്ത്രവും ജപിക്കുന്നതു നന്ന്.[1] ഒന്ന്, രണ്ട്, മൂന്ന്, നാല് എന്നിങ്ങനെ എണ്ണുന്നതിനുപകരം ചില മന്ത്രങ്ങൾ ജപിക്കുകയാണു ഭാരതത്തിൽ ഞങ്ങൾ ചെയ്യാറു ള്ളത്. അതുകൊണ്ടാണു പ്രാണായാമത്തോടുകൂടി പ്രണവാദിമന്ത്ര ങ്ങൾ മനസ്സുകൊണ്ടു ജപിക്കാൻ ഉപദേശിക്കുന്നത്. ശ്വാസോച്ഛ്വാസ ക്രമത്തിൽത്തന്നെ മന്ത്രജപവും മാത്രയൊത്ത്, ക്രമമൊത്തു നടക്ക ട്ടെ: അപ്പോൾ ശരീരമാസകലം ഒന്നു ക്രമപ്പെട്ടുവരുന്നതായി കാണാം. അപ്പോൾ മനസ്സിലാകും, വിശ്രമമെന്നുവെച്ചാൽ എന്താണെന്ന്. അതിനോടു താരതമ്യപ്പെടുത്തുമ്പോൾ ഉറക്കം വിശ്രമമേ അല്ല. ഈ വിശ്രമം ഒരിക്കലുണ്ടായാൽ ഏറ്റവും അലഞ്ഞുതളർന്ന നാഡികളും ശാന്തിയിൽ ലയിക്കും: മുമ്പൊരിക്കലും വാസ്തവത്തിൽ വിശ്രമിച്ചിട്ടേയില്ലെന്നു[2] തോന്നുകയും ചെയ്യും.

ഈ അഭ്യാസത്തിൻെറ ആദ്യത്തെ ഫലം[3] മുഖച്ഛായയിലുണ്ടാ കുന്ന മാറ്റത്തിൽ കാണാം: പരുഷങ്ങളായ രേഖകൾ മാഞ്ഞുപോ കും: ചിന്താശാന്തിയോടുകൂടി ശാന്തി മുഖത്തു കളിയാടും: പിന്നെ സ്വരമാധുര്യമുണ്ടാകും. കറകറശബ്ദമുള്ള യോഗിയെ ഞാൻ ഒരിക്ക ലും കണ്ടിട്ടില്ല. ഈ ലക്ഷണങ്ങൾ ഏതാനും മാസക്കാലം അഭ്യസി ച്ചാൽ ഉണ്ടാകും. മേല്പറഞ്ഞ ശ്വാസാഭ്യാസം ഏതാനും നാൾ ചെ യ്തുകഴിഞ്ഞാൽ ഉയർന്ന തരം ഒന്ന് ആരംഭിക്കണം. ഇഡയിൽക്കൂ ടെ, അതായത് ഇടത്തെ നാസാദ്വാരത്തിൽക്കൂടെ, ശ്വസിച്ചു ശ്വാസ കോശങ്ങളെ പതുക്കെ പൂരിപ്പിക്കുക: അതോടൊപ്പം മനസ്സിനെ

1. പദ്മാസനം സമാരുഹ്യ സമകായശിരോധരഃ
നാസാഗ്രദൃഷ്ടിരേകാന്തേ ജപേദോംകാരമവ്യയം. (യോ. ചൂ. 71)
ഏകാന്തതയിൽ പദ്മാസനസ്ഥനായി ഉടലും തലയും ഒരുപോലെ നിർത്തി നാസാഗ്രദൃഷ്ടിയായി അവ്യയമായ ഓംകാരം ജപിക്കണം.

2. ആക്ഷിപ്തോ ഭുജദണ്ഡേന യഥോച്ചലതി കന്ദുകഃ
പ്രാണാപാനസമാക്ഷിപ്തസ്തഥാ ജീവോ ന വിശ്രമേത്. (യോ. ശി. 6.562)
കൈത്തണ്ടുകൊണ്ടു തട്ടിയ പന്ത് മേല്പോട്ടു തെറിക്കുന്നതുപോലെ പ്രാണാപാനന്മാരിട്ടു തട്ടിയിട്ടു ജീവനു വിശ്രമം കിട്ടുന്നില്ല.

3. ലഘുത്വമാരോഗ്യമലോലുപത്വം
വർണ്ണപ്രസാദം സ്വരസൗഷ്ഠവം ച
ഗന്ധഃ ശുഭോ മൂത്രപുരീഷമല്പം
യോഗപ്രവൃത്തിം പ്രഥമാം വദന്തി. (ശ്വേ. 2. 13)
യോഗാഭ്യാസത്തിൽ പ്രവേശിച്ചതിൻെറ പ്രഥമലക്ഷണങ്ങൾ കനംകുറഞ്ഞ ശരീരം, ആരോഗ്യം, കൊതിയില്ലായ്മ, തെളിഞ്ഞ നിറം മധുരസ്വരം, സുഗന്ധം മലമൂത്രങ്ങളിൽ കുറവ് എന്നിവയാണെന്നു അറിവുള്ളവർ പറയുന്നു.

നാഡീചലനധാരയിൽ ഏകാഗ്രമാക്കുകയും ചെയ്യുക. ആ ധാരയെ നട്ടെല്ലിനുള്ളിൽക്കൂടി കീഴ്പ്പോട്ടയച്ച് അടിയിൽ, ത്രികോണാകൃതി യിൽ കുണ്ഡലിനീസ്ഥാനമായുള്ള മൂലാധാരപദ്മത്തിൽ ബലമായി പ്രഹരിക്കുകയാണെന്നു ഭാവനചെയ്യുക. എന്നിട്ട് അല്പനേരം ആ ധാരയെ അവിടെത്തന്നെ നിർത്തുക. അതിനെ മറുവശത്തുള്ള പിംഗ ളാമാർഗ്ഗമായി ശ്വാസത്തോടൊപ്പം പതുക്കെ മേല്പോട്ടു വലിക്കുന്നു എന്നു ഭാവനചെയ്ത് വലത്തെ നാസാദ്വാരത്തിൽ കൂടെ അതിനെ പതുക്കെ പുറത്തേക്കു കളയുക. ഇതു ശീലിക്കാൻ അല്പം പ്രയാസം കാണും. ഏറ്റവും എളുപ്പവഴി; വലത്തെ നാസാദ്വാരം പെരുവിരൽ കൊണ്ടടച്ച് ഇടത്തെ ദ്വാരത്തിൽക്കൂടെ ശ്വാസം പതുക്കെ അകത്തേ ക്കു വലിക്കുക: പിന്നെ പെരുവിരലും ചൂണ്ടുവിരലുംകൊണ്ടു രണ്ടു ദ്വാരങ്ങളും അടച്ച് ആ ധാരയെ കീഴ്പ്പോട്ടയച്ചു സുഷുമ്നാമൂല ത്തിൽ അടിക്കുന്നതായി ഭാവനചെയ്യുക. പിന്നെ പെരുവിരൽ നീക്കു കയും ശ്വാസം വലത്തെ നാസാദ്വാരത്തിൽക്കൂടെ പുറത്തേക്കു വിടുകയും ചെയ്യുക. അനന്തരം മറ്റേ ദ്വാരം വിരൽകൊണ്ടടച്ച് ഈ ദ്വാരത്തിൽക്കൂടി ശ്വാസം മന്ദമായി അകത്തേക്കു വലിക്കുക. പിന്നീടു മുമ്പത്തെപ്പോലെ രണ്ടു ദ്വാരങ്ങളും അടയ്ക്കുക. ഇതു ഹിന്ദുക്കൾ ചെയ്യുംപോലെ ചെയ്യാൻ ഈ നാട്ടുകാർക്ക് (അമേരിക്ക ക്കാർക്ക്) വളരെ പ്രയാസമായിരിക്കും. അവർ ബാല്യം മുതൽ അഭ്യ സിക്കുന്നു: അവരുടെ ശ്വാസകോശങ്ങൾ അതിനു സന്നദ്ധങ്ങളായു മിരിക്കുന്നു. ഇവിടെ അതു നാലു നിമിഷം (സെക്കൻറ്) തൊട്ടു തുടങ്ങി ക്രമത്തിൽ വർദ്ധിപ്പിക്കുന്നതു നന്നായിരിക്കും. നാലു നിമിഷംകൊണ്ടു ശ്വാസം വലിക്കുക (പൂരകം), പതിനാറു നിമിഷം അകത്തുനിർത്തുക (കുംഭകം), പിന്നെ എട്ടു നിമിഷംകൊണ്ടു വിടുക (രേചകം): ഇത് ഒരു പ്രാണായാമമാകും.[1] ഈ സമയത്ത് അടിയിൽ ത്രികോണാകൃതിയായ മൂലാധാരപദ്മത്തെ വിചാരിച്ചു കൊള്ളണം. മനസ്സ് ആ ചക്രത്തിൽ ഏകാഗ്രമാക്കണം. ഭാവനവലിയ സഹായമാകും. അടുത്ത പ്രാണായാമത്തിന് അല്പം വ്യത്യാസമുണ്ട്. അതേ മാത്രകളിൽത്തന്നെ ആദ്യം ശ്വാസം അകത്തേക്കു മെല്ലെ വലിക്കുക, ഉടൻതന്നെ പതുക്കെ പുറത്തേക്കു വിടുക. അതിനു ശേഷം ശ്വാസം

1. ഋജുകായഃ പ്രാഞ്ജലിശ്ച പ്രണമേദിഷ്ടദേവതാം
തതോ ദക്ഷിണഹസ്തസ്യ അംഗുഷ്ഠേനൈവ പിംഗളാം
നിരുദ്ധ്യ പൂരയേദ്വായുമിഡയാ തു ശനൈഃ ശനൈഃ
യഥാശക്ത്യവിരോധേന തതഃ കുര്യാച്ച കുംഭകം
പുനസ്ത്യജേത് പിംഗളയാ ശനൈരേവ ന വേഗതഃ
പുനഃ പിംഗളയാപൂര്യ പൂരയേദുദരം ശനൈഃ
ധാരയിത്വാ യഥാശക്തി രേചയേദിഡയാ ശനൈഃ
യയാ ത്യജേത് തയാപൂര്യ ധാരയേദവിരോധതഃ
ഇഡയാ വായുമാരോപ്യ ശനൈഃ ഷോഡശമാത്രയാ
കുംഭയേത് പൂരിതം പശ്ചാത് ചതുഃഷഷ്ട്യാ തു മാത്രയാ
രേചായത് പിംഗളാനാഡ്യാ ദ്വാത്രിംശന്മാത്രയാ പുനഃ
പുനഃ പിംഗളയാപൂര്യ പൂർവ്വവത് സുസമാഹിതഃ.. (യോ. ത. 36–39,41,43)

തടഞ്ഞു പുറത്തുനിർത്തുക, ആദ്യത്തേതിൽ അന്തഃകുംഭകം, ഇതിൽ ബഹിഃകുംഭകം: ഇത്രയേ വ്യത്യാസമുള്ളു. ഈ ഒടുവിലത്തേതു കൂടുതൽ എളുപ്പമാണ്. അന്തഃകുംഭകം അധിക മഭ്യസിച്ചുകൂടാ: പ്രാതഃസായം സന്ധ്യകളിൽ നന്നാലു പ്രാവശ്യം മാത്രം. പിന്നെ ക്രമത്തിൽ മാത്രയും സംഖ്യയും വർദ്ധിപ്പിക്കാം. അതിനു നിങ്ങൾക്കു ശക്തിയുണ്ടെന്നും അതിൽ രസമുണ്ടെന്നും കാണാം. അങ്ങനെ കാണുമ്പോൾ വളരെ മനസ്സിരുത്തിയും സൂക്ഷി ച്ചും നാലിൽ നിന്ന് ആറിലേക്കു കയറാം. ക്രമം തെറ്റിച്ചഭ്യസിച്ചാൽ അപകടം ഉണ്ടാകാം.

നാഡീശോധനത്തിനുവേണ്ടി മുൻവിവരിച്ച മൂന്നഭ്യാസങ്ങളിൽ വെച്ച് ആദ്യത്തേതും അവസാനത്തേതും[1] പ്രയാസമോ അപകടമോ ഇല്ലാത്തതാണ്. ആദ്യത്തേത് എത്രയധികം അഭ്യസിക്കുന്നുവോ അത്രയധികം ശാന്തിയുണ്ടാകും. പ്രണവത്തെ വിചാരിക്കുകയേ വേണ്ടൂ: ഇതു ജോലി ചെയ്തുകൊണ്ടിരിക്കുമ്പോഴും അഭ്യസിക്കാം. തീവ്രമായി അഭ്യസിച്ചാൽ, ഒരു ദിവസം, കുണ്ഡലിനി പ്രബുദ്ധമാ കും. നിത്യം ഒന്നോ രണ്ടോ പ്രാവശ്യം അഭ്യസിക്കുന്നവർക്കു ദേഹവും മനസ്സും കുറച്ചു ശാന്തമാകും, സ്വരം മധുരമാകും. അവിടവും കടന്നു തുടർന്നഭ്യസിക്കുന്നവർക്കു മാത്രമേ കുണ്ഡ ലിനി ഉണർന്നെഴുന്നേൽക്കൂ: പ്രപഞ്ചത്തിന്റെയാകെ പ്രകൃതം മാറിത്തുടങ്ങും, ജ്ഞാനഗ്രന്ഥം തനിയെ തുറക്കും. പിന്നെ ജ്ഞാന സമ്പാദനത്തിനു ഗ്രന്ഥങ്ങളെ ആശ്രയിക്കേണ്ട ആവശ്യം തീരെയില്ല. നിങ്ങളുടെ മനസ്സുതന്നെ നിങ്ങൾക്കു പുസ്തകമായിത്തീരും: അതിൽ അളവറ്റ അറിവ് അടങ്ങിയിരിപ്പുണ്ട്. നട്ടെല്ലിന്റെ ഇരുപാർശ്വങ്ങളി ലായി ഇഡ, പിംഗള എന്ന നാഡികളെയും അവയ്ക്കിടയ്ക്കുള്ള സുഷുമ്നയെയും പറ്റി മുമ്പേ പറഞ്ഞുവല്ലോ, ഈ മൂന്നും ഏതു ജീവിയിലും ഉണ്ട്: നട്ടെല്ലുള്ളതിനെല്ലാം ഈ മൂന്നു പ്രാണമാർഗ്ഗ ങ്ങളുണ്ട്. എന്നാൽ സാധാരണമനുഷ്യനിൽ ഇഡാപിംഗളകൾ ശരീര ത്തിന്റെ നാനാഭാഗങ്ങളിലേക്കും ശക്തി സഞ്ചരിപ്പിച്ചു കൊണ്ടിരി ക്കെ സുഷുമ്നയുടെ മാർഗ്ഗം മൂടിയും വ്യാപാരം അവ്യക്തമായും ഇരിക്കുന്നു എന്നു യോഗി പറയുന്നു.

യോഗിക്കുമാത്രമേ സുഷുമ്ന, തുറക്കുന്നുള്ളു. സുഷുമ്നാമാർഗ്ഗം തുറന്നു കുണ്ഡലിനി ഉണർന്നുയരുന്നതോടുകൂടി നാം ഇന്ദ്രിയ ങ്ങൾക്കപ്പുറം പോകുന്നു. മനസ്സ് ഇന്ദ്രിയങ്ങളിൽ നിന്നുവിട്ടു ജാഗ്രദ വസ്ഥയെ കടക്കുന്നു. നാം ബുദ്ധിയെയും കടന്നു യുക്തിക്കും വിഷയമല്ലാത്ത ധാമത്തിലെത്തുന്നു. ആ സുഷുമ്ന തുറക്കുകയാണു യോഗിയുടെ മുഖ്യോദ്ദേശ്യം. യോഗമതപ്രകാരം സുഷുമ്നാമാർഗ്ഗത്തി ലാകുന്നു ഈ കേന്ദ്രങ്ങൾ. അലങ്കാരഭാഷയിൽ പറഞ്ഞാൽ പദ്മങ്ങൾ,[1] വിന്യസ്തങ്ങളായിരിക്കുന്നത്. ഏറ്റവും അടിയിലുള്ള പദ്മം നട്ടെല്ലിലെ സിരാപാശത്തിന്റെ താഴത്തെ അറ്റത്താണ്: അതിനെ മൂലാധാരമെന്നാണു പറയുക. അടുത്തു മുകളിലുള്ളത് സ്വാധിഷ്ഠാ

1. കുംഭകമില്ലാത്തതും ബഹിഃകുംഭകവും

നം: മൂന്നാമത്തേത് മണിപൂരം, നാലമത്തേത് അനാഹതം, അഞ്ചാമത്തേതു വിശുദ്ധി. ആറാമത്തേത് ആജ്ഞ, ഒടുവിൽ മസ്തിഷ്കത്തിലുള്ള സഹസ്രദളപദ്മമായ സഹസ്രാരം. ഇവയിൽ തല്ക്കാലം നാം അറിഞ്ഞുവെയ്ക്കേണ്ടതു രണ്ടു കേന്ദ്രമാണ്: ഏറ്റവും അടിയി ലെ മൂലാധാരവും ഏറ്റവും മുകളിലെ സഹസ്രാരവും. ശക്തിയെ മുഴുവനും അതിൻെറ ഇരിപ്പിടമായ മൂലാധാരത്തിൽനിന്നുയർത്തി സഹസ്രാരത്തിലെത്തിക്കണം. മനുഷ്യശരീരത്തിലെ സർവ്വശക്തികളിലുംവെച്ചു മികച്ചത് ഓജസ്സാണെന്നു യോഗികൾ പറയുന്നു. ഈ ഓജസ്സു തലച്ചോറിൽ ഒരുക്കൂട്ടിവെച്ചിരിക്കുന്നു. ഒരാളുടെ ശിരസ്സിൽ ഓജസ്സ് എത്രയധികമുണ്ടോ അത്രയധികമായിരിക്കും അയാളുടെ ബലം, അത്രയധികമായിരിക്കും അയാളുടെ ബുദ്ധി. അത്രയധികമായിരിക്കും അയാളുടെ അദ്ധ്യാത്മശക്തിയും. ഒരാൾ ഭംഗിയായി സംസാരിക്കുന്നു: അതിൽ വിശിഷ്ടാശയങ്ങളുമുണ്ട് എങ്കിലും അതു ജനങ്ങളുടെ മനസ്സിൽ പതിയുന്നില്ല. മറ്റൊരാൾ സംസാരിക്കുന്നു: അയാളുടെ ഭാഷയ്ക്കു ഭംഗിയില്ല, ആശയങ്ങൾ ക്കു വൈശിഷ്ട്യമില്ല. എങ്കിലും അയാളുടെ വാക്കുകൾ കേട്ടു ജനങ്ങൾ മയങ്ങിപ്പോകുന്നു അയാളുടെ ഓരോ ചേഷ്ടയും ശക്തി നിർഭരമായിരിക്കുന്നു. അതാണ് ഓജസ്സിൻെറ ശക്തി.

ഈ ഓജസ്സ് ഏറെക്കുറെ സർവ്വമനുഷ്യരിലും ഇരിപ്പുണ്ട്. ശരീരത്തിൽ ചേഷ്ടിക്കുന്ന സർവ്വശക്തിയും അവയുടെ ഉത്തമാവസ്ഥ യിൽ ഓജസ്സായി പരിണമിക്കുന്നുണ്ട്. ഇതെല്ലാം കേവലം രൂപാന്തരീഭാവത്തിൻെറ കാര്യം മാത്രമാണെന്ന് ഓർത്തുകൊള്ളുക. പുറമേ വിദ്യുച്ഛക്തിയോ അയസ്കാന്ത ശക്തിയോ ആയി പ്രവർത്തിക്കുന്ന അതേ ശക്തി ആന്തരശക്തിയായി മാറും. ഉള്ളിൽ മാംസപേശികളുടെ ശക്തിയായി ചേഷ്ടിക്കുന്ന അതേ ശക്തി ഓജസ്സായും പരിണമിക്കും. മനുഷ്യശക്തിയിൽ മൈഥുനശക്തിയായി, മൈഥുനചിന്ത യായി പ്രകാശിക്കുന്ന ആ അംശത്തെ തടഞ്ഞു നിയന്ത്രിച്ചാൽ അത് എളുപ്പം ഓജസ്സാകുമെന്നു യോഗി പറയുന്നു. ഈ ശക്തിയുടെ കേന്ദ്രം മൂലാധാരമായതുകൊണ്ടു യോഗി പ്രത്യേകമായും ആ കേന്ദ്രത്തെക്കുറിച്ചു ശ്രദ്ധിക്കുന്നു. ഈ മൈഥുനശക്തിയെ മുഴുവനെടുത്ത് ഓജസ്സാക്കി മാറ്റുവാനാണ് യോഗി ശ്രമിക്കുന്നത്. ചാരിത്രമുള്ള സ്ത്രീപുരുഷന്മാർക്കുമാത്രമേ ഓജസ്സിനെ കയറ്റി ശിരസ്സിൽ സംഭരിക്കാൻ കഴിയൂ. അതുകൊണ്ടാണു ചാരിത്രനിഷ്ഠ ഉത്തമ ധർമ്മമായി വെച്ചിരിക്കുന്നത്. ചാരിത്രവിഹീനനായാൽ അദ്ധ്യാത്മ ബലം

1.ഗുദമേഢ്റാന്തരാളസ്ഥം മൂലാധാരം ത്രികോണകം
സ്വാധിഷ്ഠാനാഹ്വയം ചക്രം ലിംഗമൂലേ ഷഡസ്രകേ
നാഭിദേശേ സ്ഥിതം ചക്രം ദശാരം മണിപൂരകം
ദ്വാദശാരം മഹാചക്രം ഹൃദയേ ചാപ്യനാഹതം
കണ്ഠകൂപേ വിശുദ്ധാഖ്യം യച്ചക്രം ഷോഡശാസ്രകം
ആജ്ഞാ നാമ ഭ്രുവോർമദ്ധ്യേ ദ്വിദളം ചക്രമുത്തമം.
(യോ. ശി. 1.168. 172–175)

പൊയ്പോകുന്നതും ബുദ്ധി ശക്തിയും ധർമ്മനിഷ്ഠയും നഷ്ടമാകുന്നതും അവരവർക്കു തന്നെ അനുഭവമാകും. അദ്ധ്യാത്മ മഹാവീരന്മാരെ ജനിപ്പിച്ചതായി ലോകത്തിൽ കാണുന്ന മതസമ്പ്രദായങ്ങളിൽ ഏതൊന്നിലും ബ്രഹ്മചര്യമഹാവ്രതം[1] നിർബ്ബന്ധമാക്കി വെയ്ക്കാനുള്ള കാരണം അതാണ്. ദാമ്പത്യം വേണ്ടെന്നുവെച്ച് ആളുകൾ സന്ന്യസിക്കുവാനുള്ള[2] കാരണവും അതാണ്. മനസാ വാചാ കർമ്മണാ പൂർണ്ണബ്രഹ്മചര്യം അനുഷ്ഠിക്കണം. ബ്രഹ്മചര്യവ്രതം കൂടാതെയുള്ള രാജയോഗാഭ്യാസം അപായകരമാകുന്നു: അതു ചിത്തഭ്രമത്തിനു വഴിയാക്കുകയും ചെയ്തേക്കാം. രാജ യോഗം അഭ്യസിക്കയും അതേസമയത്തു മലിനവൃത്തികളിൽ വർത്തി ക്കുകയും ചെയ്താൽ യോഗിയാകാമെന്ന് എങ്ങനെ ആശിക്കാം?

---

1. തദ്യ ഏവൈതം ബ്രഹ്മലോകം ബ്രഹ്മചര്യേണാനുവിന്ദന്തി
തേഷാമേവൈഷ ബ്രഹ്മലോകഃ
അഥ യദ്യജ്ഞമിത്യാചക്ഷതേ ബ്രഹ്മചര്യമേവ തത്
ബ്രഹ്മചര്യേണ ഹ്യേവ യോ ജ്ഞാതാ തം വിന്ദതേ
അഥ യദ് ഇഷ്ടമിത്യാചക്ഷതേ ബ്രഹ്മചര്യമേവ തത്
ബ്രഹ്മചര്യേണ ഹ്യേവേഷ്ട്വാ ആത്മാനമനുവിന്ദതേ
അഥ യത് സത്രായണമിത്യാചക്ഷതേ ബ്രഹ്മചര്യമേവ തത്
ബ്രഹ്മചര്യേണ ഹ്യേവ സത ആത്മനസ്ത്രാണം വിവതേ.
അഥ യന്മൗനമിത്യാചക്ഷതേ ബ്രഹ്മചര്യമേവ തത്
ബ്രഹ്മചര്യേണ ഹ്യേവ ആത്മാനമനുവിദ്യ മനുതേ. (ഛാ. 8.4.3: 8.5.1.2)

ഈ ബ്രഹ്മപദം ശാസ്ത്രാചാര്യോപദേശപ്രകാരം ബ്രഹ്മചര്യവ്രതത്തോ ടെ നേടാൻ നോക്കുന്നവരാരോ അവർക്കുമാത്രമാണ് ഈ ബ്രഹ്മപദം കൈവരുന്നത്.

യജ്ഞം. ഇഷ്ടം (ദേവപൂജ), സത്രായണം (ദീർഘകാലംകൊണ്ടു തീരുന്ന ഒരു യാഗം), മൗനം എന്നു പറയുന്നതെല്ലാം വാസ്തവത്തിൽ ബ്രഹ്മചര്യം തന്നെയാണ്: എന്തെന്നാൽ, അറിയുന്നവൻ ബ്രഹ്മചര്യംകൊണ്ടുതന്നെ യജ്ഞ ഫലം നേടുന്നു: ബ്രഹ്മചര്യശക്തിയാലാണ് ഈശ്വരപൂജകൊണ്ടു ആത്മലാഭം ഉണ്ടാകുന്നത്. ബ്രഹ്മചര്യവ്രതംകൊണ്ടാണ് സത്തായ ആത്മാ വിനെ രക്ഷിക്കുന്നത്: ബ്രഹ്മചര്യമഹാനിഷ്ഠകൊണ്ടുതന്നെയാണ് ആത്മ സ്വരൂപം ഗുരുമുഖത്തുനിന്നറിഞ്ഞ് ധ്യാനിക്കുന്നത്. സർവസാധനകളുടെയും സാരം, കാതൽ, ബ്രഹ്മചര്യമാണ്. ബ്രഹ്മചര്യമില്ലാത്ത പരിശ്രമങ്ങളെല്ലാം വെറും പൊള്ളയാണ്.

2. ഏതമേവ പ്രവ്രാജിനോ ലോകമിച്ഛന്തഃ പ്രവ്രജന്തി
ഏതദ്ധ സ്മ വൈ തത് പൂർവ്വേ വിദ്വാംസഃ പ്രജാം ന കാമയന്തേ.(ബൃ.4.4.22)

ഈ ആത്മലോകം നേടുവാൻ ആഗ്രഹിച്ച് സന്ന്യാസികൾ സർവകാമ ങ്ങളും തീരെ വിട്ടുപോകുന്നു. അതുകൊണ്ട് പണ്ടുണ്ടായിരുന്ന ആത്മജ്ഞാ നികൾ മക്കൾ വേണമെന്നു ആഗ്രഹിച്ചില്ല.

## അദ്ധ്യായം ആറ്

## പ്രത്യാഹാരവും ധാരണയും

അടുത്ത പടിക്കു പ്രത്യാഹാരമെന്നു പറയുന്നു. പ്രത്യക്ഷ ജ്ഞാനമുണ്ടാകുന്നതെങ്ങനെയെന്നു നിങ്ങൾക്കറിയാമല്ലോ. ഒന്നാ മത് ബാഹ്യകരണങ്ങൾ, പിന്നെ തലച്ചോറിലെ കേന്ദ്രങ്ങൾ വഴി യായി ശരീരത്തിനുള്ളിൽ വ്യാപരിക്കുന്ന അന്തരിന്ദ്രിയങ്ങൾ, പിന്നെ മനസ്സും. ഇവ യോജിച്ച് ഒരു ബാഹ്യവസ്തുവിനോടു ചേരു മ്പോഴാണു നമുക്ക് അതിൻെറ ജ്ഞാനമുണ്ടാകുന്നത്. എന്നാൽ മനസ്സിനെ ഏകാഗ്രമാക്കി ഒരേ ഇന്ദ്രിയത്തോടു ബന്ധിപ്പിക്കുക എന്നുള്ളതു വളരെ പ്രയാസം. മനസ്സ് ഒരടിമയാണ്.

'നല്ലവനായിരിക്കണം,' 'നല്ലവനായിരിക്കണം' 'നല്ലവനായിരി ക്കണം.' ഈ ഉപദേശം ലോകത്തിലെങ്ങും കേൾക്കാം. "കക്കരുത്" "നുണ പറയരുത്" എന്ന് ഉപദേശം കിട്ടാതെ ഒരു കുട്ടിയെയും ലോകത്തിൽ ഏതു രാജ്യത്തു ജനിച്ചതിലും കാണില്ല. എന്നാൽ കക്കാതെയും നുണപറയാതെയും ഇരിക്കാനുള്ള വഴിയെന്തെന്ന് ആരും പറഞ്ഞുകൊടുക്കുന്നില്ല. 'അരുത്' എന്ന വെറും വാക്ക് കുട്ടിക്കു സഹായകമല്ല. അവൻ എന്തിന് കള്ളനാകാതിരിക്കണം, കക്കാതിരിക്കാൻ എങ്ങനെ സാധിക്കും എന്നു പഠിപ്പിച്ചുകൊടുക്കു ന്നില്ല. കക്കരുത് എന്നുപദേശിക്കയേ ചെയ്യുന്നുള്ളു. തൻെറ മനസ്സു നിയന്ത്രിക്കുവാൻ അവനെ പഠിപ്പിക്കുമ്പൊഴേ നാം അവനെ യഥാർ ത്ഥമായി സഹായിക്കുന്നുള്ളു. ഇന്ദ്രിയങ്ങൾ എന്ന കേന്ദ്രങ്ങളോടു മനസ്സു ചേരുമ്പൊഴേ ബാഹ്യമോ ആഭ്യന്തരമോ ആയ എന്തു പ്രവൃത്തിയും ഉണ്ടാകൂ. ഇച്ഛാപൂർവ്വമാകട്ടെ അല്ലാതാകട്ടെ, മനസ്സ് ഇന്ദ്രിയങ്ങളോടു ചേരുവാനായി അങ്ങോട്ടാകർഷിക്കപ്പെടുന്നു: അതുകൊണ്ടാണു മനുഷ്യർ പല വിഡ്ഢിത്തങ്ങളും ചെയ്യുകയും പിന്നെ പശ്ചാത്തപിക്കുകയും ചെയ്യുന്നത്. മനസ്സു സ്വാധീനത്തിലാ യിരുന്നെങ്കിൽ അവർ അങ്ങനെ ചെയ്യാഞ്ഞേനേ. മനസ്സിനെ സ്വാധീ നമാക്കിയാൽ എന്താണു ഫലം? മനസ്സ് പിന്നെ പ്രത്യക്ഷജ്ഞാന കാരണങ്ങളായ ഇന്ദ്രിയങ്ങളോടു ചെന്നുചേരില്ല. അങ്ങനെ ഇച്ഛയും വികാരവും സ്വാഭാവികമായി വരുതിയിൽ വരും. ഇത്രത്തോളവും സ്പഷ്ടമാണ്. ഇതു സാധിക്കുമോ? തീർച്ചയായും സാധിക്കും. ഇന്ന ത്തെ കാലത്തും ഇതു കാണുന്നുണ്ട്. വിശ്വാസചികിത്സക്കാർ രോഗവും ദുഃഖവും അരിഷ്ടവും ഇല്ലെന്നു പറഞ്ഞു തള്ളിക്കള യാൻ ആളുകളെ പഠിപ്പിക്കുന്നതു കാണുന്നുണ്ടല്ലോ. അവരുടെ തത്ത്വജ്ഞാനം ഒട്ടു വളഞ്ഞുതിരിഞ്ഞ മട്ടിലാണ്. എങ്കിലും അതു യോഗത്തിൻെറ ഒരംശമാണ്. അവർ അതിൽ എങ്ങനെയോ തട്ടിത്ത ടഞ്ഞുവീണതാണ്.

ഇല്ലെന്നു പറഞ്ഞു വേദനയെ തള്ളിക്കളയാൻ സാധിക്കുന്ന സംഗതിയിൽ വാസ്തവത്തിൽ പ്രത്യാഹാരത്തിൻെറ ഒരംശമാണ് അവരുപയോഗിക്കുന്നത്: ഇന്ദ്രിയങ്ങളെ വിഗണിക്ക ത്തക്ക ബലം രോഗിയുടെ മനസ്സിനുണ്ടാക്കുകയാണ് അവർ ചെയ്യു ന്നത്. തന്ത്രനിദ്രയിലും (ഹിപ്നോട്ടിസത്തിലും) ഇതുപോലെതന്നെ. തന്ത്രനിദ്രാപ്രവർത്തകർ തങ്ങളുടെ സൂചനകൾകൊണ്ടു രോഗിയിൽ ദുഷ്ടമായ ഒരു പ്രത്യാഹാരം തല്ക്കാലത്തേക്കുദിപ്പിക്കുന്നു. അവരുടെ അത്തരം സൂചനകൾ ദുർബ്ബലമനസ്സുകളിലേ പ്രവർത്തിക്കൂ. പ്രവർ ത്തകൻെറ സ്ഥിരമായ ദൃഷ്ടിപാതത്താലോ മറ്റു വിധത്തിലോ പ്രവർത്തിതൻെറ മനസ്സിനെ ദുർബ്ബലവും ഹീനവുമായ ഒരവസ്ഥയി ലെത്തിക്കുമ്പോഴല്ലാതെ അയാളുടെ സൂചനകൾ ഫലിക്കുന്നുമില്ല.

വിശ്വാസചികിത്സയ്ക്കോ മയക്കുവിദ്യയ്ക്കോ വഴിപ്പെടുന്നവരു ടെ നാഡീകേന്ദ്രങ്ങളെ പ്രവർത്തകർ തല്ക്കാലത്തേക്കു വശീകരി ച്ചുവെയ്ക്കുന്നത് ആക്ഷേപാർഹമാകുന്നു: എന്തു കൊണ്ടെന്നാൽ അതു വിനാശത്തിലാണു കലാശിക്കുക, വാസ്തവത്തിൽ ഇന്ദ്രിയ കേന്ദ്രങ്ങളെ സ്വന്തം ഇച്ഛാശക്തികൊണ്ടു നിയന്ത്രിക്കലല്ല അത്: പിന്നെയോ, അന്യൻെറ മനഃശക്തിയുടെ സത്വരപ്രഹരങ്ങൾകൊണ്ടു രോഗിയുടെ മനസ്സിനെ തല്ക്കാലം ഒന്നു സ്തംഭിപ്പിക്കുന്നതുപോലെ യാണ്: തിമിർത്ത കുതിരകളുടെ ലക്കില്ലാത്ത പാച്ചിൽ കടിഞ്ഞാൺ കൊണ്ടോ കയ്യൂക്കുകൊണ്ടോ പിടിച്ചുനിർത്തുകയല്ല, പകരം തല്ക്കാലം മരവിപ്പിച്ചു ശാന്തമാക്കാൻ കുതിരയുടെ തലയിൽ കനത്ത തല്ലുകൾ ചൊരിയാൻ മറ്റൊരുത്തനോട് ആവശ്യപ്പെടുക യാണ്. ഇങ്ങനെ പ്രയോഗിക്കുന്ന ഓരോ പ്രാവശ്യവും ഈ ക്രിയയ് ക്കു വിധേയനായവന് തൻെറ മനഃശക്തിയുടെ ഒരംശം നഷ്ടമാ കുന്നു: ഒടുവിൽ മനസ്സു പൂർണ്ണമായ സംയമനശക്തി സമ്പാദി ക്കുന്നതിനുപകരം വടിവുപോയി, കരുത്തു കെട്ട്, ഒന്നിനും കൊ ള്ളാത്ത ഒരു പിണ്ഡമായിത്തീരുന്നു: പിന്നെ ആ രോഗിക്കു ഭ്രാന്താ ലയമേ ശരണമെന്നാകുന്നു.

തന്നിഷ്ടമായും തൻെറ സ്വന്തം മനസ്സുകൊണ്ടുമല്ലാതെ ചെയ്യുന്ന സംയമപരിശ്രമമേതും വിനാശകരം മാത്രമല്ല, വിപരീതഫലപ്രദവുമാണ്.[1] ഓരോ ജീവൻെറയും ലക്ഷ്യം സ്വാതന്ത്ര്യവും അധീശത്വവുമാണ്; വിഷയങ്ങളുടെയും വിചാരങ്ങളുടെയും അടിമത്തത്തിൽ നിന്നുള്ള സ്വാതന്ത്ര്യവും, ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതി യുടെ മേലുള്ള അധീശത്വവും. ആ ലക്ഷ്യത്തിലേക്കു നയിക്കുന്ന തിനുപകരം, അന്യരിൽനിന്നുള്ള ഇച്ഛയുടെ ഓരോ ധാരയും, അത് ഏതുരൂപത്തിലായാലും – നമ്മുടെ കരണങ്ങളെ നേരിട്ടു നിയന്ത്രി

1. ബന്ധുരാത്മാത് മനസ്തസ്യയേനാത്മൈവാത്മനാ ജിതഃ
അനാത്മനസ്തു ശത്രുത്വേ വർത്തേതാത്മൈവ ശത്രുവത്. (ഗീ. 6.6)

ശരീരേന്ദ്രിയമനസ്സുകളെ ജയിച്ചാൽ തനിക്കു താൻതന്നെ ബന്ധു. അങ്ങനെ ജയിക്കാഞ്ഞാലോ, തനിക്ക്, താൻതന്നെ ശത്രുവായും തീരുന്നു.

ച്ചിട്ടായാലും അവശതയിൽപ്പെടുത്തി നിയന്ത്രിക്കാൻ നമ്മെ ശാസി ച്ചിട്ടായാലും – മുൻസംസ്കാരങ്ങളുടെയും മുൻമൂഢവിശ്വാസങ്ങളു ടെയും രൂപത്തിൽ നമ്മെ ഇപ്പോൾത്തന്നെ കെട്ടിയിട്ടിരിക്കുന്ന കനത്ത ചങ്ങലയ്ക്ക് ഒരു കണ്ണികൂടി പിടിപ്പിക്കുകയാണു ചെയ്യുന്നത്. അതുകൊണ്ട് അന്യൻെറ വരുതിക്കു വഴങ്ങിപ്പോകുന്നതു സൂക്ഷി ച്ചുകൊള്ളുക. (അതുപോലെ) നിങ്ങൾ അറിയാതെ അന്യനുനാശം വരുത്തുന്നതും സൂക്ഷിച്ചിരിക്കുക. ഒരു സംഗതി വാസ്തവം; ഈ വശീകരണശക്തിയുള്ള ചിലർ പലരുടെയും വാസനകളെ ഒരു പുതിയ വഴിക്കു തിരിച്ചു കുറേക്കാലത്തേക്കെങ്കിലും അവർക്കു നന്മവരുത്തുന്നുണ്ട്: എന്നാൽ അങ്ങനെ ചെയ്യുമ്പോൾത്തന്നെ അവർ അറിയാതെ ചുറ്റുപാടും പ്രസരിപ്പിക്കുന്ന പ്രേരണാശക്തികൾ നിമിത്തം അനേകലക്ഷം സ്ത്രീപുരുഷന്മാരെ മനസ്സിൻെറ ആരോഗ്യം കളഞ്ഞു ചുണകെടുത്തി അവശരാക്കി ഒടുവിൽ ഏതാണ്ട് ആത്മ നാശത്തിലെത്തിക്കുന്നു. അതുകൊണ്ട്, കണ്ണടച്ചു വിശ്വസിക്കണ മെന്ന് ആരോടെങ്കിലും പറയുകയോ, തൻെറ അസാധാരണ മനഃ ശക്തികൊണ്ടു അന്യരെ സ്വാധീനമാക്കി പിന്നാലെ വലിച്ചു കൊണ്ടു പോകുകയോ ചെയ്യുന്നവർ ആരായാലും അവർ മനുഷ്യവർഗ്ഗ ത്തോടു, മനഃപൂർവ്വമല്ലെങ്കിൽക്കൂടെയും, ഹിംസയാണു ചെയ്യുന്നത്.

അതുകൊണ്ടു സ്വന്തം മനഃശക്തിയുപയോഗിക്കുക.[1] ശരീരവും മനസ്സും സ്വയം നിയന്ത്രിക്കുക.[2] നിങ്ങൾ രോഗിയാകുന്നതുവരെ മറ്റൊരിച്ഛാശക്തിക്കും നിങ്ങളുടെമേൽ പ്രവർത്തിക്കാൻ കഴിവി ല്ലെന്ന് ഓർമ്മവെയ്ക്കുക. കണ്ണടച്ചു വിശ്വസിക്കുവാൻ ഉപദേശിക്കു ന്നവർ എത്ര നല്ലവരും മഹാന്മാരുമായാലും അവരെ വിട്ട് ഒഴി ഞ്ഞുകളയുക. ആടിപ്പാടി കൂക്കിവിളിക്കുന്ന വിഭാഗക്കാർ ലോക ത്തിൽ എവിടെയും ഉണ്ടായിട്ടുണ്ട്. അവർ ആടിപ്പാടി പ്രസംഗിച്ചു തുടങ്ങുമ്പോൾ അതു പകർച്ചവ്യാധിപോലെ പരക്കുകയും ചെയ്യും. അവരും ഒരുതരം മയക്കുവിദ്യക്കാരാണ്. ലോലബുദ്ധികളായ ആളു കളുടെമേൽ അവർ തല്ക്കാലത്തേക്കു ചെലുത്തുന്ന സ്വാധീനത പ്രത്യേകമാണ്. കഷ്ടം! അതു കാലാന്തരത്തിൽ പലപ്പോഴും ജന വർഗ്ഗങ്ങളെ പാടേ ദുഷിപ്പിച്ചു

1. ഗീതോപദേശത്തിൻെറ പരിസമാപ്തിയിൽ ഭഗവാൻെറ ആഹ്വനം:
ഇതി തേ ജ്ഞാനമാഖ്യാതം ഗുഹ്യാദ്ഗുഹ്യതരം മയാ
വിമൃശ്യൈതദശേഷേണ യഥേച്ഛസി തഥാ കുരു. (ഗീ. 18.63)

രഹസ്യങ്ങളിൽവെച്ചു രഹസ്യമായ ജ്ഞാനം (സർവ്വജ്ഞനും ഈശ്വരനു മായ) ഞാൻ നിനക്ക് ഇതാ പറഞ്ഞുതന്നു. ഇതു നിശ്ശേഷം നീ വിമർശിച്ചു നോക്കുക. എന്നിട്ടു നിനക്കെന്തോ ഇഷ്ടം അങ്ങനെ ചെയ്തുകൊള്ളു.

2. ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്
ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ. (ഗീ. 6.5)

തന്നെ താൻതന്നെ ഉയർത്തണം: തന്നെ താൻ തളർത്തരുത്. താൻതന്നെ യാണ് തനിക്കു ബന്ധു: തനിക്കു ശത്രുവും താൻതന്നെ.

കളയുന്നു. ഒരു മനുഷ്യനാകട്ടെ ഒരു ജനവർഗ്ഗമാകട്ടെ കെട്ട ബാഹ്യനിയമങ്ങൾക്കു വശപ്പെട്ടു നല്ലവ രെന്നു ചമഞ്ഞുകാണുന്നതിലും ആരോഗ്യകരമായിട്ടുള്ളതു ദുഷ്ട ന്മാരായിരുന്നു കൊള്ളുന്നതാണ്. സദുദ്ദേശ്യത്തോടുകൂടിയവരെങ്കി ലും ഉത്തരവാദിത്വമില്ലാത്ത ഈ മതഭ്രാന്തന്മാർ മനുഷ്യലോക ത്തിനു വരുത്തിക്കൂട്ടുന്ന വിപത്തിന്റെ വിപുലതയെക്കുറിച്ചോർ ത്തിട്ടു നെഞ്ചിടിയുന്നു. അവരുടെ പാട്ടുകളും പ്രാർത്ഥനകളും ചേർന്നുള്ള പ്രേരണകൾ നിമിത്തം പെട്ടെന്ന് ആദ്ധ്യാത്മികമായ അത്യുത്കർഷം ഉണ്ടാകുന്ന മനസ്സുകൾ തന്നെത്താൻ അവശവും ആതുരവും അശക്തവുമാകുകമാത്രമാണ്, പിന്നീടുവരുന്ന മറ്റേതു പ്രേരണകൾക്കും – അവ എത്ര ദുഷിച്ചതും ആയിക്കൊള്ളട്ടെ – വഴി തുറന്നു വഴങ്ങിക്കൊടുക്കുകകൂടിയാണ് ചെയ്യുന്നതെന്ന് അവർ അറിയുന്നേയില്ല. മനുഷ്യഹൃദയം മാറ്റിമറിക്കുവാൻ തങ്ങൾക്കുള്ള അദ്ഭുതശക്തി ഭഗവദ്ദത്തമാണെന്നു തങ്ങളെത്തന്നെ അഭിനന്ദി ക്കുന്ന ഈ അജ്ഞന്മാർ, ഈ വിമൂഢന്മാർ, ഭാവിയിൽ (ആ പാപങ്ങളുടെ) അധഃപതനത്തിനും അന്യായകർമ്മങ്ങൾക്കും ബുദ്ധി നാശത്തിനും മരണത്തിനും വിത്തു വിതയ്ക്കുകയാണു തങ്ങൾ ചെയ്യുന്നതെന്നു സ്വപ്നേപി വിചാരിക്കുന്നില്ല. അതുകൊണ്ടു നിങ്ങ ളുടെ സ്വാതന്ത്ര്യത്തെ അപഹരിക്കുന്ന ഏതൊന്നിനെയും സൂക്ഷിച്ചു കൊൾക: അത് ആപത്കരമെന്നു ധരിച്ചുകൊൾക. അതിനെ നിങ്ങ ളുടെ എല്ലാ കഴിവുമുപയോഗിച്ചു വർജ്ജിച്ചുകൊൾക.

മനസ്സിനെ യഥേഷ്ടം ഇന്ദ്രിയങ്ങളോടു യോജിപ്പിക്കാനോ വിയോജിപ്പിക്കാനോ സാധിക്കുന്നവനു പ്രത്യാഹാരം വശമായി എന്നു പറയാം. പ്രത്യാഹാരമെന്നതിനു തങ്കലേക്കു തിരികെ വലിച്ചെ ടുക്കുക[1] എന്നർത്ഥമാകുന്നു. മനസ്സിന്റെ ബഹിർഗമനം തടഞ്ഞ് അതിനെ ഇന്ദ്രിയങ്ങളുടെ ദാസവൃത്തിയിൽനിന്നു മോചിപ്പിക്കുക എന്നാണർത്ഥം. ഇതു സാദ്ധ്യമാകുമ്പോഴാണ് യഥാർത്ഥത്തിൽ സ്വഭാവദാർഢ്യം ഉണ്ടാകുന്നത്. അപ്പോൾ മാത്രമേ നാം സ്വാതന്ത്ര്യത്തി ലേക്കു പുരോഗമിക്കുന്നുള്ളു: അതിനുമുമ്പു വെറും യന്ത്രങ്ങളാണ്.

മനോനിഗ്രഹം[2] എത്ര ദുഷ്കരം! മനസ്സിനെ ഭ്രാന്തുപിടിച്ച കുരങ്ങി നോടുപമിച്ചിട്ടുള്ളത് ഉചിതമാണ്. ഒരിടത്ത് ഒരു കുരങ്ങനുണ്ടായി രുന്നു. അവൻ മറ്റു കുരങ്ങന്മാരെപ്പോലെ പ്രകൃത്യാ ചപലൻ. പോരാഞ്ഞിട്ട് ആരോ അതിനെ മൂക്കോളം മദിര (മദ്യം) കുടിപ്പിച്ചു. അപ്പോൾ അവൻ അതിലുമധികം ചപലനായി. അതിനിടെ അവനെ ഒരു തേൾ കുത്തി.

1. യതോ യതോ നിശ്ചരതി മനശ്ചഞ്ചലമസ്ഥിരം
തതസ്തതോ നിയമ്യൈതദാത്മന്യേവ വശം നയേത്. (ഗീ. 6.26)

എന്തിനൊക്കെവേണ്ടി മനസ്സു ഇളകിയാടി പുറത്തേയ്ക്കോടുന്നുവോ അവിടെ നിന്നൊക്കെ അവയുടെ നിസ്സാരത യുക്തികൊണ്ടു സമ്മതിപ്പിച്ച് മനസ്സിനെ വീണ്ടും തന്നിലേക്കുതന്നെ കൊണ്ടുവരണം. (യോ. സൂ. 2. 54 നോക്കുക)

2. ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ്ദൃഢം
തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം. (ഗീ. 6.43)

തേളിൻെറ കുത്തേറ്റവൻ ഒരു ദിവസം മുഴുവൻ തുള്ളിച്ചാടും. അങ്ങനെ കുരങ്ങൻെറ കഥ വലിയ കഷ്ടത്തിലായി. എന്നിട്ടു കഷ്ടപ്പാടു മുഴുവനാക്കാൻ അവനെ ഒരു പിശാചും പിടികൂടി. ഒതുക്കിയാൽ ഒതുങ്ങാത്ത ആ മർക്കടചാപല്യം എങ്ങനെ വർണ്ണിക്കാം.[1] അത്തരം ഒരു മർക്കടനാണ് മനസ്സ്. പ്രകൃത്യാനിരന്തര ചപലം. അനന്തരം തൃഷ്ണാമദിരകൊണ്ടു മദിച്ചു ചപലതരം: തൃഷ്ണ കൊണ്ടു പരവശനായവനെ അസൂയ – പരശ്രീ കണ്ടുകൂടായ്മ – എന്ന തേളു കുത്തുകയായി: ഒടുവിൽ ഗർവ്വപ്പിശാച് ആവേശി ക്കുകയും ചെയ്യുന്നു; എന്നിട്ടു താൻതന്നെ സർവ്വപ്രധാനൻ എന്നു ഗർവ്വിക്കുന്നു. അത്തരം മനസ്സിനെ നിയന്ത്രിക്കുക എത്ര കഠിനം!

അപ്പോൾ, ആദ്യത്തെ അഭ്യാസം ഇതാണ്; കുറേ നേരം ഇരുന്നു മനസ്സിനെ സ്വൈരസഞ്ചാരത്തിനു വിട്ടേക്കുക. മനസ്സ് എപ്പോഴും തുള്ളിപ്പുളച്ചുകൊണ്ടിരിക്കും, തുള്ളിച്ചാടുന്ന മർക്കടത്താനെപ്പോലെ തന്നെ. കുരങ്ങു വേണ്ടുവോളം ചാടിക്കൊള്ളട്ടെ, നിങ്ങൾ കാത്തിരു ന്നാൽ മതി. ജ്ഞാനമാണു ബലം എന്നു പഴഞ്ചൊല്ലുണ്ടല്ലോ, അതു വാസ്തവമാണ്. മനസ്സ് എന്തു ചെയ്യുന്നു (എങ്ങനെ വ്യാപരിക്കുന്നു) എന്നറിയുന്നതുവരെ അതിനെ നിയന്ത്രിക്കാൻ കഴിയില്ല. കടി ഞ്ഞാൺ അഴച്ചുകൊടുക്കുക: പല ബീഭത്സചിന്തകളും മനസ്സിലു ണ്ടാകും. ഈവക വിചാരങ്ങളുണ്ടായല്ലോ എന്നു നിങ്ങൾ ആശ്ചര്യ പ്പെടും. ഒട്ടും പരിഭ്രമിക്കേണ്ട. ദിവസംപ്രതി മനസ്സിൻെറ ചാഞ്ചാട്ടം കുറഞ്ഞുവരും, ചാഞ്ചാട്ടത്തിൻെറ തീവ്രതയും കുറഞ്ഞുവരും. ദിവസംപ്രതി മനസ്സ് കൂടുതൽ ശാന്തമാകുന്നതായി കാണാം. ആദ്യ ത്തെ ചില മാസങ്ങളിൽ അനവധി ചിന്തകളുദിക്കും: പിന്നീട് അവ കുറഞ്ഞുതുടങ്ങും. കുറേക്കൂടെ മാസങ്ങൾക്കുള്ളിൽ അവ ചുരുങ്ങി, ഒടുവിൽ മനസ്സ് നിങ്ങൾക്കു പൂർണ്ണസ്വാധീനമാവുകയും ചെയ്യും: പക്ഷേ നിത്യവും ക്ഷമയോടുകൂടി അഭ്യസിക്കണം.[2] ആവി തിരിച്ചു വിട്ടാൽ യന്ത്രം ഓടിയേ കഴിയൂ. വിഷയങ്ങൾ പ്രത്യക്ഷങ്ങളായാൽ നാം അവയെ കണ്ടറിഞ്ഞേ കഴിയൂ: അതുപോലെ (അനിവാര്യ മായി) മനുഷ്യൻ

---

കൃഷ്ണ, മനസ്സ് ഇളകിമറിയുന്നു, ശരീരേന്ദ്രിയങ്ങളെ അടിച്ചു തകർക്കു ന്നു: അതിൻെറ ബലം പിടിച്ചാലടങ്ങുന്നുമില്ല. അതിനെ നിയന്ത്രിക്കുന്നത് കാറ്റിനെ പിടിച്ചുകെട്ടുന്നതുപോല ദുഷ്കരമായിരിക്കുന്നു.

1. കപിരപി മദിരാമത്തഃ സോന്മത്തോ വൃശ്ചികേന സംദഷ്ടഃ
തദപി പിശാചഗ്രസ്തോ വിചേഷ്ടിതം തസ്യ കിം ബ്രൂമഃ.

2. പ്രശാന്താത്മാ വിഗതിഭീർബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ യുക്ത ആസീത മത്പരഃ. (ഗീ. 6.14)
പ്രശാന്തമായ അന്തഃകരണത്തോടെ, പേടിയൊക്കെ വെടിഞ്ഞ്, ബ്രഹ്മചര്യ വ്രതം, വിടാതെ അനുഷ്ഠിച്ച്, മനോവൃത്തികളെ‌ാതുകി, ചിത്തം പരമേശ്വര നായ, പരമാത്മാവായ എന്നിൽനിർത്തി, കരണങ്ങളൊക്കെ അടക്കി, ഞാൻ തന്നെ പരമഗതിയെന്നു കരുതി ധ്യാനനിമഗ്നനായിരിക്കുക.

യന്ത്രമല്ലെന്നു തെളിയിക്കണമെങ്കിൽ താൻ (വിഷയേന്ദ്രിയാദികളുടെ) നിയന്ത്രണത്തിലല്ലെന്നു കാണിച്ചുകൊടു ക്കണം. മനസ്സിനെ ഇന്ദ്രിയങ്ങളോടുചേരാൻ വിടാതെ ഇങ്ങനെ അടക്കിനിർത്തുന്നതിനാണു പ്രത്യാഹാരം എന്നു പറയുന്നത്. ഇതെ ങ്ങനെ ശീലിക്കാം? ഇതൊരു കഠിനപ്രയത്നമാണ്: ഒരു ദിവസം കൊണ്ടു സാദ്ധ്യമല്ല. ക്ഷമാപൂർവ്വം, നിരന്തരം, അനേകസംവത്സരം കഷ്ടപ്പെട്ടു പരിശ്രമിച്ചാലേ ജയമുണ്ടാകൂ.[1]

കുറച്ചുകാലം പ്രത്യാഹാരം അഭ്യസിച്ചാൽ അടുത്ത പടിയായ ധാരണയാരംഭിക്കാം. ധാരണയെന്നുവെച്ചാൽ മനസ്സിനെ ചില സ്ഥാനങ്ങളിൽ നിർത്തുകയാണ്.[2] മനസ്സിനെ ചില സ്ഥാനങ്ങളിൽ നിർത്തുകയെന്നുവെച്ചാലോ? ശരീരത്തിൽ മറ്റു ഭാഗങ്ങളെ വിട്ടു (വിസ്മരിച്ച്) ചില പ്രത്യേകസ്ഥാനങ്ങൾമാത്രം അനുഭവപ്പെടുത്താൻ മനസ്സിനെ നിർബ്ബന്ധിക്കുക. ഉദാഹരണം മറ്റവയവങ്ങളെ മറന്നു കയ്യിന്റെ ബോധംമാത്രം ഉണ്ടായിരിക്കാൻ ശ്രമിക്കുക. ഇങ്ങനെ ഒരേ സ്ഥാനത്തു ചിത്തവൃത്തി ഒതുക്കിനിർത്തുന്നതാകുന്നു ധാരണ. ഈ ധാരണ പലവിധത്തിലുണ്ട്. ഇതോടൊന്നിച്ച് അല്പം ഭാവനകൂടി ഉണ്ടായാൽ നന്ന്. എങ്ങനെയെന്നാൽ ഹൃദയത്തിന്റെ ഒരു സ്ഥാനത്തു മനസ്സിനെ നിർത്തണം. അതും വളരെ പ്രയാസ മാണ്. അതിന് ഒരെളുപ്പവഴി അവിടെ ഒരു പദ്മത്തെ ഭാവനചെയ്യുകയാണ്. ആ പദ്മം ജ്യോതിർമയമാണ്, ഉജ്ജ്വലജ്യോതിർമയം. അവിടെ മനസ്സിനെ ധരിക്കുക. അല്ലെങ്കിൽ തലച്ചോറിലുള്ള പദ്മ ത്തെ ജ്യോതിർമയമായി ഭാവനചെയ്യുക. അതുമല്ലെങ്കിൽ സുഷുമ്നാ മാർഗ്ഗത്തിലുള്ള മുൻപറഞ്ഞ നാനാകേന്ദ്രങ്ങളിലെ പദ്മങ്ങളിലുമാകാം.

---

1. ശനൈഃ ശനൈരുപരമേദ് ബുദ്ധ്യാ ധൃതിഗൃഹീതയാ
   ആത്മസംസ്ഥം മനഃ കൃത്വാ ന കിഞ്ചിദപി ചിന്തയേത്. (ഗീ. 6.25)

   തിരക്കുകൂടാതെ പതുക്കെപ്പതുക്കെ തൻേറടം തികഞ്ഞ ബുദ്ധികൊണ്ട് മനസ്സിനെ അടക്കി അകത്തേയ്ക്കാനയിച്ച് ആത്മാവിലുറപ്പിക്കുക: ഇനി ഒന്നും ചിന്തിക്കരുത്. യോഗത്തിന്റെ പരമാവധിയാണിത്.
2. ദേശബന്ധശ്ചിത്തസ്യ ധാരണാ. (യോ. സൂ. 3.1)
3. യദിദമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരീകം വേശ്മ
   ദഹരോഽസ്മിന്നന്തരാകാശസ്തസ്മിൻ യദന്തസ്തദന്വേഷ്ടവ്യം
   യദ്വാവ വിജിജ്ഞാസിതവ്യം. (ഛാ. 8.1.1)

   ബ്രഹ്മപുരമായ ഈ ശരീരത്തിൽ ചെറുതാമരപ്പൂപോലെ ഒരു വീടുണ്ട്. അതിൽ, അതിലും ചെറിയ ആകാശമുണ്ട്. അതിന്റെയുള്ളിലെന്തുണ്ടോ അതിനെ അന്വേഷിക്കണം: അതാണ് വിശേഷാൽ അറിയേണ്ടത്.

യോഗി എപ്പോഴും അഭ്യസിച്ചുകൊണ്ടിരിക്കണം.[1] ഏകാകിയായി ക്കഴിയാൻ നോക്കണം. പലതരക്കാരുമായുള്ള കൂട്ടുകെട്ട് മനസ്സിനെ പതറിച്ചുകളയും. അധികം സംസാരിക്കരുത്: അതും മനസ്സിനെ പതറിക്കും. അധികം പണി എടുക്കരുത്. ദിവസമാകെ കഠിനമായി പണിയെടുത്തശേഷം മനസ്സിനെ പിടിയിലൊതുക്കാൻ കഴിയില്ല. ഈവക നിഷ്ഠകൾ ശീലിക്കുന്നയാൾ യോഗിയാകും. അല്പം അഭ്യ സിച്ചാൽക്കൂടി മഹത്തായ ഗുണം ചെയ്യും. അത്ര ശക്തിയാണു യോഗത്തിനുള്ളത്. അത് ആർക്കും ദോഷകരമല്ല, എല്ലാവർക്കും ഗുണകരമാണുതാനും. ഒന്നാമതായി അതു ക്ഷോഭിച്ച സിരകളെ സാന്ത്വനപ്പെടുത്തി ശാന്തി കൈവരുത്തും; കുറേക്കൂടി തെളിഞ്ഞു വസ്തുസ്ഥിതി കാണുവാൻ കഴിവു നല്കും. സ്വഭാവം മെച്ചപ്പെടും, ആരോഗ്യവും മെച്ചപ്പെടും. തികഞ്ഞ ആരോഗ്യവും സ്വരമാധുര്യവും പ്രഥമലക്ഷണങ്ങളിൽപ്പെട്ടവയാണ്. സ്വരദോഷങ്ങൾ മാറിപ്പോകും. വരാനിരിക്കുന്ന അനേകഫലങ്ങളിൽ ആദ്യത്തെ ചിലതുമാത്രമാ ണവ. കഠിനപരിശ്രമം ചെയ്യുന്നവർക്കു പിന്നെയും പല ലക്ഷണങ്ങ ളുണ്ടാകും. ചിലപ്പോൾ ദൂരത്തുനിന്നുള്ള മണിനാദങ്ങൾ ഒന്നായി മേളിച്ചു ശ്രവണപുടങ്ങളിൽ പതിക്കുന്നതുപോലെ കേൾക്കാം. ചില പ്പോൾ ആകാശത്തിൽ ജ്യോതിഷ്കണങ്ങൾ പാറുന്നതും ക്രമത്തിൽ വലുതാകുന്നതും മറ്റുമായ കാഴ്ചകൾ കാണാം.[2] ഈ ലക്ഷണങ്ങൾ കണ്ടാൽ നിങ്ങൾ വേഗം പുരോഗമിക്കുകയാണെന്നു കരുതാം.

യോഗിയാകണമെന്നും അതിനു തീവ്രമായി അഭ്യസിക്കണമെ ന്നും വിചാരിക്കുന്നവർ ആദികാലങ്ങളിൽ ആഹാരകാര്യത്തിലും ദൃഷ്ടിവെയ്ക്കണം. എന്നാൽ ദൈനംദിനജീവിതത്തിൽ ഉപകരി ക്കാൻവേണ്ടി അല്പമാത്രം അഭ്യസിക്കുവാൻ വിചാരിക്കുന്നവർ അമി തമായി ഭക്ഷിക്കരുതെന്നേയുള്ളു. അവർക്ക് ഇഷ്ടമുള്ളതെന്തും കഴിക്കുന്നതിൽ വേറെ വിരോധമില്ല. വേഗം പുരോഗമിക്കണം, കഠിനമായി പരിശ്രമിക്കണമെന്നുള്ളവർക്ക് ആഹാരനിഷ്കർഷ

1. യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ
ഏകാകീ യതചിത്താത്മാ നിരാശീരപരിഗ്രഹഃ. (ഗീ. 6.10)

യോഗി എപ്പോഴും ഏകാന്തതയിൽ ഏകാകിയായി, മനസ്സും ശരീരവും അടക്കി ഒതുക്കി, ഒന്നിലും ആശയില്ലാതെ, ഒന്നും കൈവശംവെയ്ക്കാതെ, അന്തഃകരണത്തിൻെറ സമാധാനം പുലർത്തണം.

2. നീഹാരധൂമാർക്കാനിലാനലാനാം
ഖദ്യോതവിദ്യുത്സ്ഫടികശശീനാം
ഏതാനി രൂപാണിപുരഃസരാണി
ബ്രഹ്മണ്യഭിവ്യക്തികരാണി യോഗേ. (ശ്വേ. 2.11)

മഞ്ഞ്, പുക, സൂര്യൻ, കാറ്റ്, തീയ്, മിന്നാമിനുങ്ങ്, ഇടിമിന്നൽ, പളുങ്ക്, ചന്ദ്രിൻ എന്നീ രൂപങ്ങൾ യോഗാഭ്യാസത്തിൽ ബ്രഹ്മദർശനത്തിനു മുന്നോടി കളാണ്.

അത്യാവശ്യമാണ്. ഏതാനും മാസക്കാലം പാലും ധാന്യങ്ങളും[1] മാത്രം ഉപയോഗിക്കുന്നതു ഹിതകരമായിക്കാണാം. ശരീരേന്ദ്രിയ മനസ്സുകളുടെ ഇക്കൂട്ട് കൂടുതൽ കൂടുതൽ ലോലമാകുന്നതോടുകൂടി അല്പമായ ക്രമക്കേടു പോലും ആദ്യകാലങ്ങളിൽ നമ്മെ സമനില യിൽനിന്നു തെറിപ്പിച്ചുകളയും. സ്വാധീനത പൂർണ്ണമാകുന്നതുവരെ ഭക്ഷണം ഒരു ലേശം കൂടുതലോ കുറവോ ആയാൽ ഈ സംഘാ തം ആകെ അസ്വസ്ഥമാകും. പൂർണ്ണമായാലോ ഇഷ്ടമുള്ളതു കഴിക്കാം.

ഏകാഗ്രത ശീലിച്ചുതുടങ്ങുമ്പോൾ മൊട്ടുസൂചി വീഴുന്ന ശബ്ദം പോലും ശിരസ്സിൽ ഇടിനാദം പായുന്നതുപോലെ തോന്നും. കരണ ങ്ങൾ സൂക്ഷ്മതരങ്ങളാകുംതോറും ഗ്രഹണവും സൂക്ഷ്മതരമാകും. നമുക്കു കടന്നുപോകാനുള്ള ഘട്ടങ്ങളാണിവ: വിടാതെ അഭ്യസിക്കു ന്നവർ വിജയിക്കുകയും ചെയ്യും. തർക്കവും മറ്റു വിക്ഷേപഹേതു ക്കളും എല്ലാം വർജ്ജിക്കുക: ശുഷ്കവാദത്തിൽ എന്തിരിക്കുന്നു? അതു മനസ്സിനെ സ്വസ്ഥതയിൽനിന്നു തെറിപ്പിച്ച് അലട്ടുകയേ ചെയ്യൂ. കൂടുതൽ സൂക്ഷ്മങ്ങളായ ഭൂമികകളിലെ വാസ്തവങ്ങൾ സാക്ഷാത്ക്കരിക്കേണ്ടതുണ്ട്. അതു കണ്ഠക്ഷോഭത്തിനു കഴിയു മോ? അതുകൊണ്ട് വൃഥാലാപം പരിത്യജിക്കുക.[2] (സത്യം) സാക്ഷാ ത്ക്കരിച്ചവർ എഴുതിയ ഗ്രന്ഥങ്ങൾമാത്രം വായിക്കുക.

മുത്തുച്ചിപ്പിയെപ്പോലിരിക്കണം. ഭാരതഭൂമിയിൽ അതിനെപ്പറ്റി ഒരു വിചിത്രകഥയുണ്ട്. ചോതിനക്ഷത്രത്തിൻെറ ഉദയ വേളയിൽ പെയ്യുന്ന ഒരു മഴത്തുള്ളി മുത്തുച്ചിപ്പിയിൽ വീണാൽ അതു മുത്താ കുമത്രേ, അതു മുത്തുച്ചിപ്പികൾക്കറിയാമെന്നും പറയുന്നു. അതു കൊണ്ട് ആ നക്ഷത്രം പ്രകാശിക്കുമ്പോൾ അവ സമുദ്രതലത്തിൽ വന്നു വിലയേറിയ മഴത്തുള്ളി ഏറ്റുകൊള്ളുവാനായി കാത്തിരിക്കു ന്നു. ഒരു തുള്ളി ഉള്ളിൽ വീണയുടൻ അവ ചിപ്പികൾ പൂട്ടി കട ലിനടിയിലേക്കു മുങ്ങുന്നു, അവിടെവെച്ചു ക്ഷമയോടുകൂടി ആ വെള്ളത്തുള്ളിയെ പോറ്റി മുത്താക്കിയെടുക്കുന്നു. അങ്ങനെ വേണം നമ്മളും. ഒന്നാമതായി തത്ത്വം കേൾക്കുക, പിന്നെ അതു മനസ്സിലാ ക്കുക. അതിനുശേഷം

1. അഭ്യാസകാലേ പ്രഥമം ശസ്തം ക്ഷീരാജ്യഭോജനം
ഗോധൂമമുദ്ഗശാല്യന്നം യോഗവൃദ്ധികരം വിദുഃ(യോ. ത. 49)
അഭ്യാസത്തിൻെറ ആദ്യകാലത്തിൽ പാലും നെയ്യും വളരെ നല്ല ആഹാരമെന്നു പുകഴ്ത്തപ്പെട്ടിരിക്കുന്നു. ഗോതമ്പ്, ചെറുപയർ, നെല്ലരിച്ചോറ് ഇവയും യോഗപുരോഗതിക്കു നല്ലതാണ്.

2. തമേവ ധീരോ വിജ്ഞായ പ്രജ്ഞാം കുർവ്വീത ബ്രാഹ്മണഃ
നാനുധ്യായാദ്ബഹൂൻ ശബ്ദാൻ വാചോ വിഗ്ലാപനം ഹി തത്. (ബൃ. 4.4.21)
ധീരനായ ബ്രാഹ്മണൻ (ബുദ്ധിമാനായ തത്ത്വാന്വേഷി) ഗുരുവിൽനിന്നും ശാസ്ത്രങ്ങളിൽനിന്നും ആത്മതത്ത്വം തന്നെ അറിഞ്ഞ് അതനുസരിച്ച് ശമദമാദി കൾ ശീലിക്കുന്നതിൽ ബുദ്ധിവെക്കണം. വളരെ ശബ്ദങ്ങളെ - ശാസ്ത്രതർക്ക വാക്യങ്ങളെ - ക്കുറിച്ച് തുടർന്നു വിചാരിക്കേണ്ട. അതു വാക്പരിശ്രമംചെ യ്തു വെറുതെ ക്ഷീണിക്കാൻമാത്രം കൊള്ളാം.

വിക്ഷേപങ്ങളെല്ലാം വിട്ടുകളഞ്ഞ്, ബാഹ്യ സ്പർശങ്ങളെല്ലാം പുറംതള്ളി, മനസ്സടക്കി, തന്നുള്ളിലുള്ള സത്യം സാക്ഷാത്ക്കരിക്കുവാനുള്ള ശ്രമത്തിൽ നിമഗ്നനാകുക.[1] പുതുമ കൊണ്ടുമാത്രം ഒരാശയം സ്വീകരിക്കുകയും അതിനെ അതിലും പുതിയതിനുവേണ്ടി കൈവെടിയുകയും ചെയ്യുന്നതു ശക്തികളെ വെറുതെ ചിതറിക്കളയുകയാണ്: അത് അപകടമാണ്.[2] ഒന്ന് ഏറ്റെടു ത്താൽ പരിശ്രമിച്ച് അതിൻെറ അവസാനം കാണണം: അതുവരെ കൈവിടരുത്. ഒരാശയത്തിലുള്ള ആവേശംകൊണ്ട് ഉന്മത്തനാകു ന്നവൻ മാത്രമാണു പ്രകാശം ദർശിക്കുന്നത്. ഇതിലൊന്നു കടിച്ചും അതിലൊന്നു കടിച്ചും പോകുന്നവർക്ക് ഒരിക്കലും ഒന്നും കിട്ടില്ല. അവർക്കു തെല്ലിട തങ്ങളുടെ ഇന്ദ്രിയങ്ങളെ ചൊറിഞ്ഞു രസിപ്പി ക്കാം; അതുതന്നെ അവസാനം. അവർ പ്രകൃതിയുടെ കൈകളിൽ പ്പെട്ട് അടിമകളായിക്കഴിയും: ഒരിക്കലും ഇന്ദ്രിയങ്ങളെ അതിക്രമിച്ചു പോവില്ല.[3]

യോഗിയാകുവാൻ യഥാർത്ഥത്തിൽ ആഗ്രഹിക്കുന്നവർ ഈ സ്വാദു നോക്കുന്ന ഏർപ്പാട് തീരെ വെടിയണം. ഒരു തത്ത്വം കൈ ക്കൊള്ളുക: ആ ഒറ്റത്തത്ത്വത്തെ സ്വന്തം പ്രാണനാക്കിവെയ്ക്കുക. അതിനെപ്പറ്റി

---

1. ബുദ്ധ്യാ വിശുദ്ധയാ യുക്തോ ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ രാഗദ്വേഷൗ വ്യുദസ്യ ച
വിവിക്തസേവീ ലഘ്വാശീ യതവാക്കായമാനസഃ
ധ്യാനയോഗപരോ നിത്യം വൈരാഗ്യം സമുപാശ്രിതഃ
അഹങ്കാരം ബലം ദർപ്പം കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ ശാന്തോ ബ്രഹ്മഭൂയായ കല്പതേ. (ഗീ. 18.51–53)

കാപട്യമില്ലാത്ത ബുദ്ധികൊണ്ട് തത്ത്വം ഉറപ്പായറിഞ്ഞ്, തൻേറടംകൊണ്ട് ശരീരേന്ദ്രിയമനസ്സുകളെ വശീകരിച്ച്, അത്യാവശ്യമല്ലാത്ത ശബ്ദാദിവിഷങ്ങ ളെ തള്ളി, രാഗവും ദ്വേഷവും വെടിഞ്ഞ്, ഏകാന്തവാസിയായി, ആഹാരം ലഘുവാക്കി, വാക്കും ശരീരവും മനസ്സും നന്നായൊതുക്കി, എന്നും ആത്മ സ്വരൂപവിചാരത്തിലും ഏകാഗ്രധ്യാനത്തിലും നിരതനായി, വിഷയങ്ങളിൽ തീരെ കൊതിയില്ലാതെ, ശരീരാദികളിൽ ഞാനെന്നു ഭാവിക്കാതെ കാമംകൊ ണ്ടു ബലപ്രയോഗം ചെയ്യാതെ, ധിക്കാരം വിട്ട്, കാമക്രോധങ്ങൾ കൂടാതെ, പരിഗ്രഹം വേണ്ടെന്നുവെച്ച് ഒന്നിലും എൻേറതെന്ന വിചാരം പുലർത്താതെ ശാന്തനായുള്ളവൻ ബ്രഹ്മമായിത്തീരുവാൻ സമർത്ഥനാകുന്നു.

2. അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി
നായം ലോകോഽസ്തി ന പരോ ന സുഖം സംശയാത്മനഃ. (ഗീ. 4.40)

ആത്മതത്ത്വമറിയാത്തവൻ നശിക്കുന്നു; ആത്മജ്ഞാനമാണ് അഭയ ത്തിന് ഉപായമെന്നു വിശ്വാസമില്ലാത്തവനും നശിക്കുന്നു: അറിവോ, വിശ്വാസമോ ഇല്ല. സംശയമാണ് എന്തിലും എപ്പോഴും – അങ്ങനെയുള്ളവൻെറ നാശം ഭയങ്കരമാണ്: സംശയാത്മാവിന് ഈ ലോകമില്ല. പരലോകവുമില്ല: സുഖവുമില്ല.

3. അനേകചിത്തവിഭ്രാന്താ മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു പതന്തി നരകേഽശുചൗ. (ഗീ. 16.16)

ആത്മശ്രേയസ്സിനുവേണ്ടി പണിയെടുക്കണമെന്നു വിചാരിക്കാത്തവർ അനന്തചിന്തകളിലും ആഹാരങ്ങളിലും പലപാട് ചുറ്റിത്തിരിഞ്ഞ് അവിവേക വലയിൽ പൊതിഞ്ഞ്, ആ വലയംകൊണ്ടു കാമഭോഗങ്ങളിൽ പുതഞ്ഞ്, അതിനികൃഷ്ടനരകദുഃഖത്തിൽ വീണു മുങ്ങിപ്പോകുന്നു.

വിചാരിക്കുക. അതുതന്നെ സ്വപ്നം കാണുക, അതു തന്നെ ജീവിതസർവ്വസ്വമാക്കുക. മസ്തിഷ്കവും മാംസപേശികളും നാഡികളും സർവ്വാംഗവും ആ ഒരു തത്ത്വംകൊണ്ടു നിറയട്ടെ: മറ്റു വിചാരങ്ങളെയെല്ലാം എങ്ങാനും വെടിഞ്ഞുകളയുക. ഇതാണു വിജയത്തിനുള്ള വഴി.[1] ഈ വഴിക്കാണ് അദ്ധ്യാത്മമഹാവീരന്മാർ ഉണ്ടായിട്ടുള്ളത്. മറ്റുള്ളവർ വെറും ചിലയ്ക്കുന്ന യന്ത്രങ്ങൾ. നമു ക്ക് യഥാർത്ഥത്തിൽ അനുഗൃഹീതരാകണമെങ്കിൽ, മറ്റുള്ളവരെ അനുഗൃഹീതരാക്കണമെങ്കിൽ, അധികം ആഴത്തിൽ പോവുകതന്നെ വേണം. അതിന് ആദ്യത്തെപ്പടി, മനസ്സിനെ അലട്ടാതിരിക്കുകയാ കുന്നു, മനസ്സിന് അലട്ടുണ്ടാക്കുന്നവരുമായി സഹവസിക്കാതിരി ക്കുകയാകുന്നു. ചില ആളുകളും ചില സ്ഥലങ്ങളും ചില ഭക്ഷ്യങ്ങ ളും നിങ്ങൾക്കു വെറുപ്പുണ്ടാക്കുന്നത് അനുഭവമാണല്ലോ. അവ പരിത്യജിക്കണമെന്നുമാത്രമല്ല, പരമപദം പ്രാപിക്കാൻ ആഗ്രഹിക്കു ന്നവർ എല്ലാത്തരം കൂട്ടുകെട്ടും[2] – നല്ലതായാലും ചീത്തയായാലും – പരിത്യജിക്കതന്നെവേണം. കഠിനമായി പ്രയത്നിക്കണം:[3] നിങ്ങൾ ജീവിക്കുകയോ മരിക്കുകയോ ചെയ്യട്ടെ, അതു സാരമില്ല: ഫലചിന്ത കൂടാതെ നിഷ്ഠയിൽ നിമഗ്നനായി പണിയെടുക്കണം. ധൈര്യം വേണ്ടുവോളമുണ്ടെങ്കിൽ ആറുമാസത്തിനകം സിദ്ധയോഗിയാകാം.[4] അതിനുപകരം ഇതിലിത്തിരിയും മറ്റെല്ലാത്തിലുമിത്തിരിശ്ശയും പരീ

1. തദ്ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തത്പരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർദ്ധൂതകല്മഷാഃ. (ഗീ. 5.17)

ആത്മതത്ത്വത്തിൽത്തന്നെ ബുദ്ധിവെച്ച്, ആത്മാവുതന്നെ പ്രാണനായി, അതിലെ അഭിനിവേശംകൊണ്ട്, ആത്മാവിൽത്തന്നെ നിലകൊള്ളുന്നവരു മായി, അതേ പരമഗതി എന്നുറച്ച്, ആത്മാരാമന്മാരായവർ ദേഹബന്ധത്തിൽ വീണ്ടും കുടുങ്ങാത്ത പദം പ്രാപിക്കുന്നു. അവരുടെ കറ, പാപം, മുഴുവൻ ആത്മജ്ഞാനാഗ്നിയിൽ എരിഞ്ഞുപോയിരിക്കുന്നു.

2. അദ്ധ്യാത്മരതിരാസീനോ നിരപേക്ഷോനിരാമിഷഃ
ആത്മനൈവ സഹായേന യശ്ചരേത് സ സുഖീ ഭവേത്.
(മ. ഭാ. ശാ. 330. 30)

അദ്ധ്യാത്മസാധനകളിൽത്തന്നെ രസമുള്ളവനായി, ഒന്നിനേയും ആശ്രയി ക്കാതെ വിഷയങ്ങൾ വെടിഞ്ഞ് തനിക്കു താൻമാത്രം സഹായമായി ജീവിക്കു ന്നവനാണ് സുഖം അനുഭവിക്കുന്നത്.

3. സ്വഭാവാദ്യത്നമാതിഷ്ഠേദ് യത്നവാൻ നാവസീദതി
ജരാമരണരോഗേഭ്യഃ പ്രിയമാത്മാനമുദ്ധരേത്. (മ. ഭാ. ശാ. 331.2)

സ്വഭാവത്തിൽനിന്നുതന്നെ പ്രയത്നിക്കുക: യത്നിക്കുന്നവൻ തളർന്നുവീഴുക യില്ല. എങ്ങനെയും ജരാമരണരോഗങ്ങളിൽനിന്നു തനിക്ക് എത്രയും പ്രിയപ്പെട്ട ആത്മാവിനെ ഉദ്ധരിക്കുക. പണിയെടുക്കുക.

4. യതന്തോ യോഗിനശ്ചൈനം പശ്യന്ത്യാത്മന്യവസ്ഥിതം
യതന്തോƒപ്യകൃതാത്മാനോ നൈനം പശ്യന്ത്യചേതസഃ (ഗീ. 15. 11)

നിഷ്ഠയായി പ്രയത്നിക്കുന്ന യോഗികൾ – മനസ്സടക്കിയവർ – ഈ ആത്മാ വിനെ സ്വബുദ്ധിയിൽത്തന്നെ സ്ഥിതിചെയ്യുന്നതായി ദർശിക്കുന്നു. എന്തോ

ക്ഷിച്ചു നോക്കുന്നവർക്ക് ഒന്നിലും പുരോഗതി ഉണ്ടാവില്ല. ഒരു പാഠപംക്തി പഠിച്ചുവെച്ചിട്ട് ഒരു ഫലവുമില്ല. തമോഗുണം നിറഞ്ഞ് അന്ധരും മന്ദരുമായി ഒരാശയത്തിലും മനസ്സുറയ്ക്കാതെ വിനോദിക്കാൻ വല്ലതും വേണമെന്നുമാത്രം കാംക്ഷിക്കുന്ന ആളുകൾക്കു മതവും തത്ത്വജ്ഞാനവുമെല്ലാം നേരമ്പോക്കിനുള്ള വകമാത്ര മാണ്. വിടാതെ പരിശ്രമിക്കാൻ ആകാത്തവരാണവർ. അവർ ഒരു പ്രസംഗം കേൾക്കും. അതു സരസമായി എന്നു വിചാരിക്കും: വീട്ടിൽചെന്ന് അതു മുഴുവൻ മറന്നു കളയുകയും ചെയ്യും. ജയം കൈവരണമെങ്കിൽ ഗംഭീരമായ സ്ഥിരപരിശ്രമവും ഗംഭീരമായ ഇച്ഛാശക്തിയും[1] വേണം. “ഞാൻ കടൽ വെള്ളം കുടിച്ചുതീർക്കും.“ “ഞാൻ ഇച്ഛിച്ചാൽ പർവ്വതങ്ങൾ തകർന്നുപോകും.“ അത്രയ്ക്ക് ഊർജ്ജിതം വേണം, അത്തരം നിശ്ചയദാർഢ്യം വേണം; കഠിന മായി പണിയെടുക്കണം: എങ്കിൽ നിങ്ങൾ പരമപദത്തിൽ എത്തുക യും ചെയ്യും.[2]

---

പ്രയത്നിക്കുന്നുണ്ടെങ്കിൽക്കൂടി ശാസ്ത്രാദിപ്രമാണം വഴിക്കു തപസ്സും ഇന്ദ്രിയ ജയവുംകൊണ്ടു തന്നെത്താൻ സംസ്കരിക്കാത്തവർ, അവിവേകികൾ, ഇത്രയടുത്തുതന്നെയുള്ള ഈ ആത്മാവിനെ കാണുന്നുമില്ല.

1. ധനുർഗൃഹീത്വൗപനിഷദം മഹാസ്ത്രം ശരം ഹ്യുപാസാനിശിതം സംദധീര
   ആയമ്യ തദ്ഭാവഗതേന ചേതസാ ലക്ഷ്യം തദേവാക്ഷരം സോമ്യവിദ്ധി
   പ്രണവോ ധനുഃ ശരോ ഹ്യാത്മാ ബ്രഹ്മ തല്ലക്ഷ്യമുച്യതേ
   അപ്രമത്തേന വേദ്ധവ്യം ശരവത്തന്മയോ ഭവേത്. (മു. 2.2.3.4)

   ഉപനിഷത്തുകളിലെ പെരിയ ആയുധമായ വില്ലെടുത്ത്, നിരന്തരധ്യാനം കൊണ്ടു മൂർച്ചകൂട്ടിയ അമ്പ് അതിൽ ചേർത്തുവെയ്ക്കുക. വില്ലു വലിച്ച് - ഇന്ദ്രിയങ്ങളോടുകൂടി അന്തഃകരണത്തെ വിഷയങ്ങളിൽനിന്നു നിവർത്തിച്ച്- ഭാവനകൊണ്ട് അതിൽത്തന്നെ ചെന്നെത്തിയ മനസ്സുകൊണ്ടു കുലച്ച്, ലക്ഷ്യ മായിരിക്കുന്ന ആ അക്ഷരബ്രഹ്മത്തിൽ, എൻെറ പ്രിയവത്സ, എയ്തേല്പി ക്കുക. പ്രണവം വില്ല്: ശരം ആത്മാവ്, ബ്രഹ്മം ലക്ഷ്യമെന്നു പറയപ്പെടു ന്നു. ബാഹ്യവിഷയങ്ങളൊന്നുകൊണ്ടും പതറിപ്പോകാതെ ലാക്കിൽ കൊള്ളി ക്കണം. അമ്പു പാഞ്ഞു ലക്ഷ്യത്തിൽ ആഴുന്നതുപോലെ തന്മയനായി- ദേഹാദികൾ താനെന്നഭാവം മറന്ന് ബ്രഹ്മംതന്നെ താനെന്ന ഭാവത്തിൽ നിമഗ്നനായി - തീരണം.

2. നായമാത്മാ ബലഹീനേന ലഭ്യോ
   ന ച പ്രമാദാത് തപസോ വാപ്യലിംഗാത്
   ഏതൈരുപായൈര്യതതേ യസ്തു വിദ്വാം-
   സ്തസ്യൈഷ ആത്മാ വിശതേ ബ്രഹ്മധാമ. (മു. 3.2.4)

   ഈ ആത്മാവു ബലഹീനന് - ആത്മനിഷ്ഠകൊണ്ടുണ്ടായ വീര്യമില്ലാ ത്തവന് കിട്ടാവതല്ല. വിഷയാസക്തികൊണ്ടു വഴുതി വഴി പിഴച്ചവന് തീരെ കിട്ടുകയില്ല. സ്പഷ്ടമായ നിഷ്ഠകളോടുകൂടാത്ത തപസ്സായാലും പ്രയോജന മില്ല. ഏതൊരു വിവേകി ബലം അപ്രമാദം സത്യനിഷ്ഠ എന്നീ ഉപായങ്ങൾ കൊണ്ടു, സർവകഴിവും ഉപയോഗിച്ചു പരിശ്രമിക്കുന്നുവോ, അയാളുടെ ആത്മാവ് ബ്രഹ്മപദം പ്രാപിക്കും.

## അദ്ധ്യായം ഏഴ്

## ധ്യാനവും സമാധിയും

ചിത്തൈകാഗ്രതയെന്ന ലക്ഷ്യത്തിലേക്കത്രേ രാജയോഗം നമ്മെ നയിക്കുന്നത്. അതിൽ സൂക്ഷ്മതരങ്ങളായ അഭ്യാസങ്ങളൊഴിച്ചു ശേഷമുള്ള വിവിധാഭ്യാസങ്ങളെയും നാം ഒരുവിധം നോക്കിക്ക ണ്ടു. മനുഷ്യരുടെ നിലയിൽ നമുക്കുള്ള യുക്തിയുക്തമായ അറിവു മുഴുവനും നമ്മുടെ ബോധാവസ്ഥയെ ആശ്രയിച്ചിരിക്കുന്നു. ഈ മേശയെയും നിങ്ങളെയും സംബന്ധിച്ചു ബോധമുള്ളതു കൊണ്ടാണ് മേശയും നിങ്ങളും ഇവിടെയുണ്ടെന്നുള്ള ജ്ഞാനം എനിക്കുണ്ടാകുന്നത്. എന്നാൽ എന്നെത്തന്നെ സംബന്ധിച്ച വലിയൊരു ഭാഗം എൻെറ ബോധാവസ്ഥയിൽ പെടാതെയുണ്ട്: ദേഹത്തിനുള്ളിലുള്ള വിവിധേന്ദ്രിയങ്ങളും, മസ്തിഷ്കത്തിൻെറ വിവിധഭാഗങ്ങളൊന്നും ആരുടെയും ബോധത്തിൽ പെടുന്നവയല്ല.

ഞാൻ ഭക്ഷണം കഴിക്കുന്നതു ബോധപൂർവ്വമാണ്. അതു പചി ക്കുന്നതു ബോധപൂർവ്വമല്ല. പചിച്ചതിനെ രക്തമാക്കുന്നതു ബോധ പൂർവ്വമല്ല. രക്തത്തിൽനിന്നു ശരീരത്തിലെ നാനാവയവങ്ങൾക്കു ബലം കൊടുക്കുന്നതും ബോധപൂർവ്വമല്ല. എങ്കിലും ഞാൻ തന്നെ യാണ് ഇതെല്ലാം ചെയ്യുന്നത്. ഈ ഒരു ശരീരത്തിൽ ഞാനല്ലാതെ ഇരുപതു പേരുണ്ടാവാൻ നിവൃത്തിയില്ല. ഇതെല്ലാം ഞാനാണു ചെയ്യുന്നത്, മറ്റാരുമല്ല എന്ന് എനിക്കെങ്ങനെ അറിയാം? ഭക്ഷണം കഴിക്കുകമാത്രമാണ് എൻെറ കൃത്യം: അതു പചിച്ചു ദേഹപോഷണം ചെയ്യുന്നത് എനിക്കു വേണ്ടി വേറൊരാളാണ് എന്നൊരു വാദം വരാം. എന്നാൽ അങ്ങനെയാകാൻ വയ്യ. എന്തുകൊണ്ടെന്നാൽ ഇപ്പോൾ നമ്മുടെ ബോധത്തിനു വിഷയമല്ലാത്ത ഏതാണ്ടെല്ലാ വ്യാപാരത്തെയും ബോധതലത്തിലേക്കു കൊണ്ടുവരാൻ സാധിക്കു മെന്നു തെളിയിക്കാം. പ്രത്യക്ഷത്തിൽ, നമുക്കധീനമല്ലാതെയാണു നമ്മുടെ ഹൃദയം സ്പന്ദിക്കുന്നത്: അത് അതിൻെറ വഴിയെ പൊയ് ക്കൊണ്ടിരിക്കുന്നു. എന്നാൽ അഭ്യാസംകൊണ്ടു ഹൃദയത്തെപ്പോ ലും സ്വാധീനമാക്കാം: ഹൃദയം ഇച്ഛപോലെ മന്ദമോ ശീഘ്രമോ സ്പന്ദിക്കും: സ്പന്ദനം മിക്കവാറും നിർത്താൻപോലും സാധിക്കും. ശരീരത്തിൻെറ ഏതാണ്ടെല്ലാ ഭാഗങ്ങളെയും ഇങ്ങനെ അധീനമാ ക്കാം. ഇതുകൊണ്ടെന്തു തെളിയുന്നു? ബോധാവസ്ഥയ്ക്കു താഴെ നടക്കുന്ന കൃത്യങ്ങളും നാംതന്നെയാണു ചെയ്യുന്നത്. അതു ബോധ പൂർവ്വമല്ലെന്നേയുള്ളു. അപ്പോൾ, മനുഷ്യമനസ്സു വ്യാപരിക്കുന്നതു രണ്ടു ഭൂമികകളിലാണ്. ആദ്യത്തേതു ബോധഭൂമിക: അതിൽ എല്ലാ പ്രവൃത്തിയും അഹങ്കാര(ഞാനെന്ന ബോധ)ത്തോടുകൂടിയതാണ്. രണ്ടാമത്തേതു അബോധഭൂമിക. അതിലെ പ്രവൃത്തികളൊക്കെ അഹ

ങ്കാരത്തോടുകൂടാത്തതാണ്. അഹന്തയോടുകൂടിയ ചിത്തവൃത്തി ബോധവൃത്തിയും, അഹന്തയോടുകൂടാത്ത വൃത്തി അബോധ വൃത്തിയും. താഴ്ന്നതരം ജീവികളിൽ ഈ അബോധവൃത്തിക്കു സഹജവാസനയെന്നു പറയും. ഉയർന്നതരം ജീവികളിലും അത്യുന്നത ജീവിയായ മനുഷ്യനിലും ബോധവൃത്തിയാണ് അധികമായുള്ളത്.

എന്നാൽ ഇതിവിടെ അവസാനിക്കുന്നില്ല. മനസ്സിനു വ്യാപരിക്കാ വുന്നതായി ഇതിനും മേലെ ഇനിയും ഒരു ഭൂമികയുണ്ട്. അതിനു ബോധാവസ്ഥയെ കടന്നുപോകാൻ കഴിയും. അബോധവൃത്തി ബോധവൃത്തിക്കു താഴെയായിരിക്കുംപോലെ ബോധവൃത്തിക്കു മീതെയും ഒരു വൃത്തിയുണ്ട്. അവിടെയും അഹങ്കാരസ്ഫുരണമില്ല. അഹന്ത മദ്ധ്യഭൂമികയിലേ ഉള്ളു. മനസ്സ് ആ അതിർത്തിക്കു മുകളി ലോ അടിയിലോ ആയിരിക്കുമ്പോൾ അഹന്തയുടെ സ്ഫുരണമില്ല: എന്നാലും മനസ്സു വ്യാപരിക്കുന്നുണ്ട്. മനസ്സ് ഈ സ്വബോധാവ സ്ഥയെ അതിക്രമിച്ചു പോകുമ്പോൾ ആ അവസ്ഥയ്ക്കു സമാ ധിയെന്നോ ബോധാതീതാവസ്ഥയെന്നോ പറയുന്നു. സമാധിയിലിരി ക്കുന്ന ആൾ ബോധാവസ്ഥയിൽനിന്നുയരുന്നതിനുപകരം താഴ്ന്നു പോകുകയല്ല, ഹീനനിലയിലാകുകയല്ല ചെയ്തതെന്ന് എങ്ങനെ നിശ്ചയിക്കും? ഈ രണ്ടവസ്ഥയിലും വ്യാപാരങ്ങളോടൊപ്പം അഹ ങ്കാരസ്ഫുരണമില്ലല്ലോ. സമാധാനം ഇതാണ്; ഫലം കൊണ്ടറിയാം: മുകളിലുള്ളതും താഴെയുള്ളതും വ്യാപാരഫലംകൊണ്ടറിയാം. ഗാഢനിദ്രയിൽ ബോധാവസ്ഥയ്ക്കു താഴെയുള്ള ഒരു തലത്തിലേ ക്കാണു പോകുന്നത്. ആ സമയമത്രയും അയാൾ തൻെറ ശരീര ത്തെ പ്രവർത്തിപ്പിക്കുന്നു; ശ്വസിക്കുന്നു, ശരീരത്തെ അനക്കുന്നു. ഇതൊന്നും അഹംബോധത്തോടുകൂടെയല്ല, അയാൾക്കു ബോധ മില്ല. അയാൾ ഉറക്കത്തിൽനിന്നു മടങ്ങിയെത്തുമ്പോൾ അതേ പഴയ മനുഷ്യൻ – ഉറങ്ങാൻ പോയ ആൾ – തന്നെ. ഉറങ്ങാൻ പോകുന്നതിനുമുമ്പ് ഉണ്ടായിരുന്ന അറിവിൻെറ ആകെത്തുക ഉണർ ന്നപ്പോഴും അങ്ങനെതന്നെ: ഒട്ടും കൂടുതലില്ല. ജ്ഞാനപ്രകാശം വീശുന്നില്ല. എന്നാൽ, സമാധിയിലാണു പോകുന്നതെങ്കിൽ മൂഢ നായി അകത്തു പോയവൻ ജ്ഞാനിയായി പുറത്തു വരും.

ഈ വ്യത്യാസത്തിനു കാരണമെന്ത്? ഒരവസ്ഥയിൽനിന്നു മടങ്ങിവരുമ്പോൾ മനുഷ്യൻ പോയതുപോലെതന്നെയായിരിക്കുന്നു. മറ്റേ അവസ്ഥയിൽനിന്നു മടങ്ങിവരുമ്പോൾ പ്രബുദ്ധനായിരിക്കു ന്നു, ഋഷിയോ ജഗദ്ഗുരുവോ മഹാത്മാവോ ആയിരിക്കുന്നു. അയാളുടെ സ്വഭാവം മുഴുവനും മാറിയിരിക്കുന്നു: ജീവിതം ആകെ മാറി, അയാളിൽ അറിവു വിളങ്ങുന്നു: ഇതാണു രണ്ടുതരം ഫല ങ്ങൾ. ഫലങ്ങൾ വ്യത്യസ്തങ്ങളായിരിക്കെ, ഹേതുക്കളും വ്യത്യസ്ത ങ്ങളായിരിക്കണം. സമാധിയിൽനിന്നു മടങ്ങുമ്പോൾ കിട്ടിക്കാണുന്ന ബോധം അബോധാവസ്ഥയിൽനിന്നോ ബോധാവസ്ഥയിലെ യുക്തിവിചാരംകൊണ്ടോ കിട്ടാവുന്നതിനെക്കാൾ വളരെ ഉയർന്നതാ

യതുകൊണ്ടു സമാധി ബോധാവസ്ഥയെ അതിക്രമിച്ചതായിരി ക്കണം: അതുകൊണ്ടത്രേ സമാധിയെ ബോധാതീതാവസ്ഥ എന്നു പറയുന്നത്.

ചുരുക്കത്തിൽ, ഇതാണു സമാധി. അതുകൊണ്ടെന്തു പ്രയോ ജനം? ഇതാ ഇവിടെയാണ്;

യുക്തിവിചാരത്തിൻെറ, അല്ലെങ്കിൽ മനസ്സിൻെറ സബോധ വ്യാപാരത്തിൻെറ മണ്ഡലം ഇടുങ്ങിയതും പരിമിതവുമാണ്. മനുഷ്യബുദ്ധിക്ക് ഒരു ചെറിയ വട്ടത്തിൽ കിടന്നു ചുറ്റേണ്ടിയിരി ക്കുന്നു. അതിനപ്പുറം കടന്നുകൂടാ. അതിനെ അതിക്രമിക്കാനുള്ള ഓരോ പ്രയത്നവും നിഷ്ഫലം. എങ്കിലും ആ പരിധിക്കപ്പുറത്താ ണുതാനും മനുഷ്യലോകത്തിന് ഏറ്റവും പ്രിയപ്പെട്ടതു മുഴുവനും. (എനിക്കു) മരിക്കാത്ത ഒരാത്മാവുണ്ടോ? ഈശ്വരനുണ്ടോ? ഈ ജഗത്തിനെ നയിക്കുന്ന ഒരു പരമബുദ്ധിയുണ്ടോ, ഇല്ലയോ? എന്നി ങ്ങനെയുള്ള ചോദ്യങ്ങളെല്ലാം യുക്തിവിചാരത്തിൻെറ പരിധിയെ കടന്നുനില്ക്കുന്നു. ഈ ചോദ്യങ്ങൾക്കു മറുപടി തരാൻ യുക്തി വിചാരത്തിന് ഒരു കാലത്തും സാദ്ധ്യമല്ല. എന്താണു യുക്തി പറ യുന്നതെന്നോ; "അറിയാൻ വയ്യ: ഉണ്ടെന്നോ ഇല്ലെന്നോ ഞാനറിയു ന്നില്ല" എന്നാണ്. എങ്കിലും ഈ ചോദ്യങ്ങൾ നമുക്ക് അതിപ്രധാന മാണ്. ഇവയ്ക്കു ശരിയായ സമാധാനം കിട്ടാഞ്ഞാൽ മനുഷ്യ ജീവിതം നിഷ്പ്രയോജനമാകും. നമ്മുടെ എല്ലാ സദാചാര സിദ്ധാന്ത ങ്ങളും എല്ലാ ധർമ്മഭാവങ്ങളും, എന്നുവേണ്ട മനുഷ്യ പ്രകൃതിയിൽ നല്ലതും വലിയതുമായതെല്ലാം ഈ പരിധിക്കപ്പുറത്തുനിന്നു സിദ്ധിച്ച സമാധാനങ്ങളുടെ ബലത്തിലാണു നിലകൊള്ളുന്നത്. അതുകൊണ്ട് ഈ ചോദ്യങ്ങൾക്കു തക്ക സമാധാനമുണ്ടാകേണ്ടതു തുലോം പ്രധാനത്രേ. ഈ ജീവിതം ഒരു കൊച്ചു നാടകം മാത്രമാണെങ്കിൽ, ജഗത്തു പരമാണുക്കളുടെ ഒരു യാദൃച്ഛികസംയോഗം മാത്രമാണെ ങ്കിൽ, ഞാൻ എന്തിനു പരോപകാരം ചെയ്യണം? കാരുണ്യമെന്തിന്? നീതിയും സമസൃഷ്ടിസ്നേഹവുമെന്തിന്? ഈ ലോകത്തിൽ ഏറ്റവും നല്ല കാര്യം തഞ്ചം കിട്ടുമ്പോൾ സഞ്ചി നിറയ്ക്കുകതന്നെ: എനി ക്കെൻെറ കാര്യം ഒന്നും ആശിക്കാനില്ലെങ്കിൽ ഞാൻ എൻെറ സഹോദരനെ എന്തിനു സ്നേഹിക്കണം? എന്തുകൊണ്ടവൻെറ കഴു ത്തറുത്തുകൂടാ? ഇതിനപ്പുറം ഒന്നുമില്ലെങ്കിൽ, സ്വാതന്ത്ര്യമില്ലെങ്കിൽ, ചത്തു മരവിച്ച ചില നിയമങ്ങളേ ഉള്ളുവെങ്കിൽ ഇവിടെത്തന്നെ കഴിയുന്നത്ര സുഖിക്കാനേ ഞാൻ പരിശ്രമിക്കാവൂ. പ്രയോജന മാണു ധർമ്മാചരണത്തിന്നടിസ്ഥാനം എന്ന് ഈയിടെ ചിലർ പറയു ന്നതു കേൾക്കാം. എന്താണീ അടിസ്ഥാനം? ഭൂരിപക്ഷഭൂരിസുഖം; ഏറ്റവുമധികം ആളുകൾക്ക് ഏറ്റവുമധികം സുഖം സമ്പാദിക്കുക. അതു ചെയ്യാൻ എനിക്കെന്തു ചുമതല? ഭൂരിപക്ഷത്തിനു ഭൂരിദുഃഖം ഉണ്ടായാൽ എൻെറ കാര്യം സാധിക്കാമെങ്കിൽ ഞാൻ എന്തിന് അങ്ങനെ ചെയ്യാതിരിക്കണം? പ്രയോജനവാദികൾ ഇതിനെന്തു സമാധാനം പറയും? ഏതു ശരി, ഏതു തെറ്റ് എന്നു നിങ്ങൾ എങ്ങനെ നിശ്ചയിക്കും? എന്നെ പ്രേരിപ്പിക്കുന്നതു സുഖേച്ഛ: ഞാൻ സുഖം

സമ്പാദിക്കുന്നു. അതെന്റെ സ്വഭാവം, അതിനപ്പുറം എനി ക്കൊന്നും അറിഞ്ഞുകൂടാ. എനിക്ക് ഈ ആഗ്രഹങ്ങളുണ്ട്: അവ നിറവേറ്റുകയും വേണം. നിങ്ങൾ എന്തിന് ആവലാതിപ്പെടുന്നു? മനുഷ്യജീവിതം, ധർമ്മാചരണം, അമൃതമായ ആത്മാവ്, ഈശ്വരൻ, സ്നേഹം, അനുകമ്പ, നന്മ ഇവയെപ്പറ്റിയും സർവ്വോപരി നിഃസ്വാർ ത്ഥതയെപ്പറ്റിയുമുള്ള തത്ത്വങ്ങൾ എവിടെനിന്നു കിട്ടി?

എല്ലാ ധർമ്മശാസ്ത്രങ്ങളും മനുഷ്യന്റെ എല്ലാ പ്രവൃത്തികളും വിചാരങ്ങൾപോലും സ്വാർത്ഥരാഹിത്യമെന്ന ഒറ്റാശയത്തെ അവലംബി ച്ചിരിക്കുന്നു. മനുഷ്യജീവിതമെന്നത് മുഴുവനും സ്വാർത്ഥരാഹിത്യം എന്ന ഒറ്റവാക്കിൽ ഒതുക്കാവുന്നതാണ്. നാം എന്തിനു നിസ്സ്വാർത്ഥ രാകണം? അതിന്റെ ആവശ്യമെന്ത്? എനിക്കു നിസ്സ്വാർത്ഥനാകാ നുള്ള പ്രേരണയും ശക്തിയും എവിടെ? നിങ്ങൾ യുക്തിശാലിയാ ണ്, പ്രയോജനവാദിയാണ് എന്നു നിങ്ങൾ പറയുന്നു. എന്നാൽ നിങ്ങൾ പ്രയോജനവാദത്തിനു ഒരു യുക്തി കാണിച്ചുതരുന്നില്ലെ ങ്കിൽ നിങ്ങൾ യുക്തിഹീനനാണെന്നു ഞാൻ പറയും. ഞാൻ സ്വാർത്ഥപരനാകരുത് എന്നതിന് എനിക്കു യുക്തി കാണിച്ചുതരിക. നിസ്വാർത്ഥനായിരിക്കണം എന്നു പറയുന്നതിൽ കവിതാമാധുര്യമു ണ്ടാവാം. എന്നാൽ കവിത വേറെ, യുക്തി വേറെ. എനിക്കു യുക്തി വേണം. ഞാൻ എന്തിനു നിഃസ്വാർത്ഥനും നല്ലവനുമാകണം? ശ്രീമാൻ ഇന്നവനും ശ്രീമതി ഇന്നവളും അങ്ങനെ പറഞ്ഞിട്ടുണ്ടെ ന്നുള്ളതു ഞാൻ വിലവെയ്ക്കുകയില്ല. ഞാൻ നിഃസ്വാർത്ഥനാകുന്ന തുകൊണ്ടുള്ള പ്രയോജനമെവിടെ? പ്രയോജനമെന്നുവെച്ചാൽ ഏറ്റവുമധികം സുഖമാണെങ്കിൽ ഞാൻ സ്വാർത്ഥപരനായിരിക്കുന്ന താണ് എനിക്കു പ്രയോജനം. അതിനു നിങ്ങൾക്ക് ഉത്തരെന്ത്? പ്രയോജനവാദിക്ക് അതിനുത്തരം പറയാൻ ഒരിക്കലും കഴിയില്ല. എന്നാൽ അതിനുത്തരമുണ്ട്; ഈ ലോകമെന്നു പറയുന്നത് ഒരനന്ത സാഗരത്തിലെ ഒരു കണിക മാത്രമാണ്, ഒരനന്തശൃംഖലയിലെ ഒരു കണ്ണിമാത്രമാണ്. ഇതു തന്നെ സമാധാനം. സ്വാർത്ഥരാഹിത്യ ത്തെ വ്യാഖ്യാനിച്ചു മനുഷ്യലോകത്തിനുപദേശിച്ചവർക്ക് ആ തത്ത്വം എവിടെനിന്നു കിട്ടി? അതു സഹജവാസനയല്ല: സഹജവാസന യുള്ള തിര്യക്കുകൾക്ക് അതില്ലെന്നു നമുക്കറിയാം. തർക്കംകൊ ണ്ടും അതു കിട്ടില്ല: തർക്കത്തിന് അതിനെപ്പറ്റി ഒന്നുമറിഞ്ഞുകൂടാ. എന്നാൽ പിന്നെ എവിടെനിന്നു വന്നു?

ചരിത്രം പഠിച്ചാൽ കാണാം, ലോകത്തിലുണ്ടായ മതാചാര്യന്മാ രെല്ലാവരും ഒരു സംഗതിയിൽ ഒരേ പക്ഷക്കാരാണെന്ന്. തങ്ങളുടെ തത്ത്വങ്ങളെല്ലാം ബുദ്ധിക്കു പുറമേനിന്നു കിട്ടിയതാണെന്ന് അവരെ ല്ലാം അവകാശപ്പെടുന്നു; പലർക്കും അത് എവിടെനിന്നു കിട്ടി എന്ന് അറിവുണ്ടായിരുന്നില്ല എന്നൊരു വിശേഷമുണ്ട്. അതിനു ദൃഷ്ടാന്തം പറയാം. ഒരാൾ പറയും; മനുഷ്യരൂപത്തിൽ ഒരു ദേവദൂതൻ രണ്ടു ചിറകുമായി കീഴ്പ്പോട്ടു പറന്നുവന്നു തന്നോടു പറഞ്ഞു; "അല്ലയോ മനുഷ്യ, കേൾക്കുക: ഇതാണു ദിവ്യസന്ദേശം." മറ്റൊരാൾ, ഒരു ദേവൻ

– ഒരു തേജോരൂപം – തനിക്കു പ്രത്യക്ഷമായി എന്നു പറയും. മൂന്നാമതൊരാൾ പറയുന്നത്, തൻെറ ഒരു പൂർവ്വി കൻ വന്നു തന്നോടു ചില സംഗതികൾ ഉപദേശിച്ചതായി താൻ സ്വപ്നം കണ്ടുവെന്നാണ്. അതിനപ്പുറം അയാൾക്കറിഞ്ഞുകൂടാ. എന്നാൽ ഈ ഒരു സംഗതി – തത്ത്വജ്ഞാനം ഉണ്ടായത് തങ്ങളുടെ യുക്തിശക്തികൊണ്ടല്ല, പുറമേനിന്നാണു സിദ്ധിച്ചത് എന്നുള്ളത് – സർവ്വസമ്മതമാണ്. ഈ സംഗതിയിൽ യോഗശാസ്ത്രം എന്തുപദേ ശിക്കുന്നു? ഈ ജ്ഞാനം യുക്തിമൂലകമല്ല. അതിനപ്പുറത്തുനിന്നു വന്നതാണെന്നു പറയുന്നതു ശരിതന്നെ. എന്നാൽ അത് അവരുടെ ഉള്ളിൽനിന്നുതന്നെയാണു വന്നതെന്നു യോഗശാസ്ത്രം പറയുന്നു.

വിചാരശക്തിയെക്കവിഞ്ഞുയർന്ന് ഒരു ബോധാതീതാവസ്ഥ യുണ്ടെന്നും മനസ്സ് ആ ഉന്നതപദത്തിലെത്തുമ്പോൾ യുക്തി വിചാരത്തിനതീതമായ ജ്ഞാനം മനുഷ്യനു കൈവരുന്നുവെന്നും യോഗി പറയുന്നു. ആ നിലയിൽ മനുഷ്യനു ലോകാതീതവും സർവ്വാതീതവുമായ ജ്ഞാനമുദിക്കുന്നു. യുക്തിവിചാരത്തെ കവി ഞ്ഞ്, സാധാരണ മനുഷ്യപ്രകൃതിയെ അതിക്രമിച്ചു പോകുന്ന ഈ അവസ്ഥ അതിൻെറ ശാസ്ത്രം അറിഞ്ഞുകൂടാത്തവർക്കു ചിലപ്പോൾ യാദൃച്ഛികമായും വന്നുചേർന്നേക്കാം. അത് അയാളങ്ങോട്ടു കാലി ടറി വീഴുന്നതുപോലെയാകുന്നു. ആ ഇടറിവീഴ്ചയിൽ ഈ ജ്ഞാനം പുറമേനിന്നു കിട്ടിയെന്നാണു സാധാരണയായി മനസ്സിലാക്കുന്നത്. അതുകൊണ്ട് അന്തഃപ്രബോധമോ അതിക്രാന്തജ്ഞാനമോ പല രാജ്യങ്ങളിലും ഒന്നുതന്നെയായിരിക്കുമ്പോഴും, ഒരിടത്തു ദേവദൂതൻ മുഖേന വന്നതായും വേറൊരിടത്തു ദേവനിൽനിന്നു സിദ്ധിച്ച തായും മൂന്നാമതൊരിടത്ത് ഈശ്വരൻ നല്കിയതായും വിചാരിച്ചു വരുന്നതെന്തുകൊണ്ടെന്ന് ഇതു വ്യാഖ്യാനിച്ചുതരുന്നു. ഇതിൻെറ വാസ്തവമെന്ത്? മനസ്സ് അതിൻെറ സ്വപ്രകൃതികൊണ്ടു തന്നെയാണു ജ്ഞാനം കൊണ്ടുവന്നത്. ജ്ഞാനപ്രകാശം ഉണ്ടായവർ അവരവ രുടെ വിശ്വാസവും വിദ്യാസംസ്കാരങ്ങളുമനുസരിച്ച്, ആ ജ്ഞാന ലാഭത്തെ വ്യാഖ്യാനിക്കുകയും ചെയ്തു. ഇതിൻെറ വാസ്തവം ഈ പലതരക്കാരും ഈ ബോധാതീതാവസ്ഥയിൽ ഇടറിവീണു എന്നു ള്ളതാണ്.

ഈ അവസ്ഥയിൽ ഇടറിവീഴുന്നതിൽ വലിയ അപകടമുണ്ടെ ന്നാണു യോഗി പറയുന്നത്. പലരുടെയും കാര്യത്തിൽ തലച്ചോറു താറുമാറാകുകയെന്നതാണ് അപകടം. പൊരുളറിയാതെ ബോധാ തീതാവസ്ഥയിൽ ഇടറിവീണവർ – അവർ എത്ര മഹാന്മാരായാലും – നിയമേന ഇരുട്ടത്തു തപ്പിത്തടയുകയാണു ചെയ്തത്. അവരുടെ അറിവിൻെറ കൂടെത്തന്നെ കുറെ അസാധാരണമൂഢവിശ്വാസവും ഉണ്ടായിരുന്നു എന്നു കാണാം. അവർ ഭ്രാന്തിദർശനങ്ങൾക്കു വഴങ്ങിക്കൊടുത്തു. മുഹമ്മദ് അവകാശപ്പെടുന്നു, താൻ ഒരു ദിവസം ഗുഹയിലിരിക്കുമ്പോൾ ദേവദൂതനായ ഗബ്രിയേൽ അടുക്കൽവന്നു തന്നെ ‘ഹരക’ എന്ന ദിവ്യഹയത്തിന്മേൽ കയറ്റിക്കൊണ്ടുപോയെ ന്നും, അങ്ങനെ താൻ സ്വർഗ്ഗലോകം സന്ദർശിച്ചെന്നും. അങ്ങനെ

യൊക്കെയാണെങ്കിലും ചില അദ്ഭുതസത്യങ്ങളും മുഹമ്മദു പറഞ്ഞിട്ടുണ്ട്. ഖുറാൻ നോക്കിയാൽ അൽഭുതതത്ത്വങ്ങൾ അന്ധവിശ്വാസങ്ങളോടു കലർന്നുകിടക്കുന്നതു കാണാം. അതിനു നിങ്ങൾ എന്തു യുക്തിയാണു പറയുക? അദ്ദേഹം അന്തഃപ്രബോധമുള്ളവനായി രുന്നു, സംശയമില്ല. എന്നാൽ ആ അന്തഃപ്രബോധത്തിൽ അദ്ദേഹം ഏതാണ്ട് ഇടറിവീഴുകയാണുണ്ടായത്. അദ്ദേഹം അഭ്യസ്തയോഗിയാ യിരുന്നില്ല. താൻ ചെയ്തതിൻെറ യുക്തി അദ്ദേഹം അറിഞ്ഞിരുന്നു മില്ല. അദ്ദേഹം ലോകത്തിന് എത്ര നന്മ ചെയ്തു എന്നാലോചിച്ചു നോക്കുക! അദ്ദേഹത്തിൻെറ മതഭ്രാന്തുമൂലം എത്ര വലിയ ദോഷം ഉണ്ടായിട്ടുണ്ട് എന്നും നോക്കുക! അദ്ദേഹത്തിൻെറ ഉപദേശം നിമിത്തം എത്ര ലക്ഷം ജനങ്ങൾ കൊല്ലപ്പെട്ടു, എത്ര മാതാക്കൾ മൃതവത്സകളായി, എത്ര കുഞ്ഞുങ്ങൾ അനാഥരായി, എത്ര രാജ്യ ങ്ങൾ നശിച്ചേ പോയി, എത്ര ലക്ഷം ലക്ഷം ജനങ്ങൾ ഹതരായി!

അങ്ങനെ മുഹമ്മദ് മുതലായ മഹാന്മാരുടെ ചരിത്രം പഠിച്ചാൽ ഈ പറഞ്ഞ അപകടം കാണാം. എങ്കിലും അവരെല്ലാം അതേ സമയം ജ്ഞാനികളുമായിരുന്നു. വികാരോത്തേജനം ചെയ്ത് ഈ ബോധാതീതാവസ്ഥയിൽ എത്തിയ പ്രബോധകന്മാരെല്ലാം തത്ത്വങ്ങളോടൊപ്പം കുറെ മതഭ്രാന്തും കൊണ്ടു വന്നിട്ടുണ്ട്. ലോകത്തിന് അവരുടെ തത്ത്വങ്ങൾകൊണ്ട് ഉപകാരമുണ്ടായതുപോലെ അവരുടെ മതഭ്രാന്തും മൂഢവിശ്വാസവും കൊണ്ട് ഉപദ്രവവുമുണ്ടായിട്ടുണ്ട്. ചേരാത്തതൊക്കെച്ചേർന്നു കുരുക്കിപ്പിടിച്ച ജീവിതമെന്നു പറയുന്ന ഈ നൂലാമാലയിൽ യുക്തിയുടെ വല്ലൊരു തുമ്പും കിട്ടണമെങ്കിൽ യുക്തിയെ അതിക്രമിക്കുകതന്നെ വേണം.[1] അതു ശാസ്ത്രീയമായി, പതുക്കെപ്പതുക്കെ, അനുക്രമമായ അഭ്യാസംകൊണ്ടുവേണം: അന്ധവിശ്വാസങ്ങളെല്ലാം ദൂരെ കളയുകയും വേണം. മറ്റു ഏതു ശാസ്ത്രവും അഭ്യസിക്കുന്നതുപോലെ ബോധാതീതാവസ്ഥയേയും പഠിക്കുവാനെടുക്കണം, യുക്തിയിൽത്തന്നെ അടിയുറപ്പിച്ചു യുക്തിയെത്ത ന്നെ – അത് നമ്മെ എത്ര ദൂരംവരെ നയിക്കുമോ അത്രവരെ – അനുസരിക്കണം. യുക്തിക്കും ഗതി മുട്ടുമ്പോൾ[2] യുക്തിതന്നെ നമ്മെ ഉയർന്ന പദത്തിലേക്കു തിരിച്ചു വിട്ടുകൊള്ളും: ഞാൻ ജ്ഞാനിയാണെന്നും പറഞ്ഞ് ഒരാൾ യുക്തിശൂന്യമായി സംസാരി

1. നൈഷാ തർക്കേണ മതിരാപനേയാ (ക. 2.9)
താൻ ആത്മാവാണ് എന്ന ബുദ്ധി തർക്കംകൊണ്ടു പ്രാപിക്കാവുന്നതല്ല.
ആചിന്ത്യാഃ ഖലു യേ ഭാവാ ന താംസ്തർക്കേഷു യോജയേത്
പ്രകൃതിഭ്യഃ പരം യത്തു തദചിന്തസ്യ ലക്ഷണം. (മ. ഭാ. ഭീഷ്മ. 5.12)
അചിന്ത്യങ്ങളായ വസ്തുതകളൊന്നും തർക്കംകൊണ്ടു തീരുമാനിക്കാൻ നോക്കരുത്. പ്രകൃതിക്കപ്പുറത്തു നില്ക്കുക എന്നതാണ് അചിന്ത്യത്തിൻെറ ലക്ഷണവും.

2. ഒരു വിസ്തൃതചർച്ചക്ക് 'തർക്കാപ്രതിഷ്ഠാനാദ്.......... (2.1.11) എന്ന സൂത്രത്തിൻെറ ശാങ്കരഭാഷ്യം നോക്കു. അവിടെ തർക്കത്തിൻെറ നിലയില്ലായ്മ യും ഗതിയില്ലായ്മയും പ്രതിപാദിച്ചിട്ടുണ്ട്.

ക്കുന്നെങ്കിൽ അതു തള്ളിക്കളയണം. എന്തുകൊണ്ട്? സഹജ വാസന, യുക്തി, ബോധാതീതം എന്നിവ അല്ലെങ്കിൽ അബോധ – ബോധ – ബോധാതീതാവസ്ഥകൾ മൂന്നും ഒരേ മനസ്സിനുള്ളതാണ്. ഒരു മനുഷ്യനിൽ മൂന്നു മനസ്സില്ല, ഒരവസ്ഥ മറ്റവസ്ഥകളായി വളരുകയാണ്. സഹജവാസന യുക്തിയായി വളരുന്നു: യുക്തി സർവ്വാതീതബോധത്തിലേക്കും വളരുന്നു. അതുകൊണ്ട് ഒരവസ്ഥ യും മറ്റവസ്ഥകൾക്കു വിരുദ്ധമാകുന്നില്ല. യഥാർത്ഥമായ അന്തഃ പ്രബോധം ഒരിക്കലും യുക്തിക്കു വിരോധിയല്ല, യുക്തിയെ പൂർണ്ണമാക്കുന്നതേയുള്ളു. "നശിപ്പിക്കാനല്ല പൂർണ്ണമാക്കാനാണു ഞാൻ വന്നത്" എന്നു മഹാബോധകന്മാർ പറഞ്ഞിട്ടുള്ളതുപോലെ അന്തഃപ്രബോധനം എപ്പോഴും യുക്തിയെ പൂർണ്ണമാക്കി അതിനോ ടിണങ്ങിപ്പോകുകയേ ഉള്ളു.

യോഗത്തിലെ പല പടികളും സമാധിയെന്ന ഈ ബോധാതീതാ വസ്ഥയിലേക്കു നമ്മെ ശാസ്ത്രീയമായി കൊണ്ടുചെന്നാക്കുവാനു ള്ളതാകുന്നു.[1] എന്നുതന്നെയല്ല, ഇവിടെ വളരെ മുഖ്യമായ ഒരു സംഗതി മനസ്സിലാക്കാനുണ്ട്; പുരാതനപ്രബോധകന്മാർക്കെന്ന പോലെ, അത്രതന്നെ, സർവ്വമനുഷ്യർക്കും പ്രകൃതിയിലുള്ളതാണ് അന്തഃപ്രബോധം. ഈ പ്രബോധകന്മാർ അതിമാനുഷന്മാരായിരു ന്നില്ല. നിങ്ങളെപ്പോലെയും എന്നെപ്പോലെയും അവരും മനുഷ്യ രായിരുന്നു. (എന്നാൽ) അവർ മഹായോഗികളായിരുന്നു. അവർ ബോധാതീതാവസ്ഥ നേടിയിരുന്നു: നിങ്ങൾക്കും എനിക്കും അതു നേടുകയും ചെയ്യാം. എന്നെങ്കിലും ഒരാൾ ആ അവസ്ഥയിൽ എത്തി എന്ന വസ്തുതതന്നെ എല്ലാ മനുഷ്യർക്കും അതിലെത്താമെ ന്നതിനു തെളിവാണ്. എത്താമെന്നുമാത്രമല്ല, എത്തിയേ കഴിയൂ താനും. അതാണു മതം. അനുഭവം മാത്രമാണു നമ്മുടെ ഗുരു.[2] നമുക്ക് ആജീവനാന്തം വാദിക്കാം, വിചാരം ചെയ്യാം, എങ്കിലും തത്ത്വം ഒരക്ഷരവും വെളിവാകയില്ല. അതു നാം അനുഭവിച്ചേ അറിയണം. ഒരാൾക്കു കുറെ പുസ്തകങ്ങൾ കൊടുത്താൽ അതു കൊണ്ടുമാത്രം അയാളെ ശസ്ത്രക്രിയാവിദഗ്ദ്ധനാക്കാനാവില്ല. ഒരു ഭൂവിഭാഗത്തിൻെറ പടം കാണിച്ചുതന്നതുകൊണ്ട് ആ രാജ്യം കാണാൻ എനിക്കുള്ള തൃഷ്ണ ശമിപ്പിക്കുവാൻ കഴിയില്ല. അതെ നിക്കു നേരിട്ടു കാണണം. പടങ്ങൾ ജിജ്ഞാസ ജനിപ്പിക്കാൻ കൊള്ളാം. അതിനപ്പുറം അവയ്ക്കൊരു വിലയുമില്ല. ഗ്രന്ഥങ്ങളെ മാത്രം മുറുകെ പിടിക്കുന്നതു മനുഷ്യമനസ്സിനെ ദുഷിപ്പിക്കുകയേ ഉള്ളു. ഈശ്വരജ്ഞാനം മുഴുവൻ ഈ ഗ്രന്ഥത്തിലോ ആ ഗ്രന്ഥത്തി ലോ അടങ്ങിയിരിക്കുന്നു എന്നു പറയുന്നതിനെക്കാൾ ഭയങ്കരമായ ഈശ്വരനിന്ദ മറ്റെന്തുണ്ട്? ഈശ്വരനെ

1. യോഗാംഗാനുഷ്ഠാനാദശുദ്ധിക്ഷയേ ജ്ഞാനദീപ്തിരാവിവേകഖ്യാതേഃ
(യോ. സൂ. 2.28)

2. യോഗ ഏവോപാധ്യായഃ കഥം? ഏവമുക്തം .....
''യോഗേന യോഗോ ജ്ഞാതവ്യോ യോഗോ യോഗാത് പ്രവർത്തതേ
യോഽപ്രമത്തസ്തു യോഗേന സ യോഗേ രമതേ ചിരം.''
(യോ. സൂ. വ്യാ. ഭാ. 3.6)

അനാദ്യനന്തനെന്നു വർണ്ണി ക്കയും അതോടൊപ്പം ഈശ്വരനെ ചെറിയൊരു ഗ്രന്ഥത്തിൻെറ ആദ്യന്തപുറങ്ങളിൽ തിക്കിക്കൊള്ളിക്കയും ചെയ്യാൻ മനുഷ്യൻ എങ്ങനെ ധൈര്യപ്പെടുന്നു! ഒരു പുസ്തകത്തിൽ പറഞ്ഞതു കൈ ക്കൊള്ളാഞ്ഞിട്ട്, ഈശ്വരജ്ഞാനം മുഴുവൻ ഒരു പുസ്തകത്തിൽ അടങ്ങിയിരിക്കുന്നു എന്നു വിശ്വസിക്കാൻ കൂട്ടാക്കാഞ്ഞിട്ട്, അനേക ലക്ഷം ജനങ്ങളെ കൊന്നുകളഞ്ഞിട്ടുണ്ട്. ഈ കൊല്ലും കൊലയു മെല്ലാം പണ്ടേ കഴിഞ്ഞുപോയതാണ് എങ്കിലും ലോകം ഇപ്പോഴും ഗ്രന്ഥവിശ്വാസത്തിൽ ഭയങ്കരമായി കുടുങ്ങിക്കിടക്കുകയാണ്.

ഈ ബോധാതീതാവസ്ഥ ശാസ്ത്രീയരീതിയിൽ പ്രാപിക്കാൻ ഞാൻ വിവരിച്ച എല്ലാ രാജയോഗാംഗങ്ങളിൽക്കൂടെയും കടന്നു പോകേണ്ടതുണ്ട്. പ്രത്യാഹാരവും ധാരണയും കഴിഞ്ഞു നാം ധ്യാന ത്തിലെത്തുന്നു. ബാഹ്യമോ ആഭ്യന്തരമോ ആയ ഒരു സ്ഥാനത്തു നില്ക്കാൻ മനസ്സിനെ അഭ്യസിപ്പിച്ചാൽ ആ സ്ഥാനത്തേക്ക് ഇടമുറി യാതെ[1] ഒഴുകിച്ചെല്ലാനുള്ള ഒരു ശക്തി മനസ്സിനുണ്ടാകും. ബോധ വിഷയമായ വസ്തുവിൻെറ ബാഹ്യഭാഗം വിട്ട് ആഭ്യന്തരഭാഗമായ അർത്ഥത്തെമാത്രം ധ്യാനിക്കാൻ തക്കവണ്ണം ധ്യാനശക്തി തീവ്രമാ ക്കിയാൽ ആ അവസ്ഥയ്ക്കു സമാധി[2]യെന്നു പറയാം. ധാരണ, ധ്യാനം, സമാധി എന്ന മൂന്നവസ്ഥയ്ക്കുംകൂടി സംയമം[3] എന്ന പേരുണ്ട്. അതായത്, ആദ്യം മനസ്സിന് ഒരു വസ്തുവിൽ ഏകാഗ്രമാ കാനും, പിന്നെ ആ ഏകാഗ്രത (ധാരണ)യിൽ കുറേനേരം തുടരാ നും, അങ്ങനെ തുടർന്ന ഏകാഗ്രത(ധ്യാനം)കൊണ്ട് ആ വസ്തു ബോധത്തിൻെറ അന്തരംഗത്തിൽ – അന്തരംഗമായതു കാരണവും വസ്തു അതിൻെറ കാര്യവുമാണ് – മാത്രം മനസ്സു നിർത്താനും (സംയമം ചെയ്യാൻ) കഴിവുണ്ടായാൽ ആ മനസ്സിനു സർവ്വവും സ്വാധീനമാകുന്നു.[4]

ഈ ധ്യാനമത്രേ ജീവിതത്തിൻെറ അത്യുത്കൃഷ്ടാവസ്ഥ. വല്ല ആഗ്രഹവുമുള്ളിടത്തോളം കാലം മനുഷ്യനു യഥാർത്ഥസുഖമില്ല.[5] ധ്യാനിക്കുന്നവിധം സാക്ഷിയുടെ നിലയിൽ വസ്തുക്കളുടെ തത്ത്വം ഗ്രഹിക്കുന്നതാണ്, യഥാർത്ഥ സുഖവും ആനന്ദവും തരുന്നത്. മൃഗത്തിന് ആനന്ദം ഇന്ദ്രിയങ്ങളിലാണ്. മനുഷ്യനു ബുദ്ധിയിൽ, ദേവന് അദ്ധ്യാത്മധ്യാനത്തിലും. ഈ ധ്യാനാവസ്ഥയിലെത്തിയ ജീവ നു മാത്രമേ

1. തത്ര പ്രത്യയൈകതാനതാ ധ്യാനം (യോ. സൂ. 3.2)
2. തദേവാർത്ഥമാത്രനിർഭാസം സ്വരൂപശൂന്യമിവ സമാധിഃ.(യോ. സൂ. 3.3)
3. ത്രയമേകത്ര സംയമഃ (യോ. സൂ. 3.4)
4. തജ്ജയാത് പ്രജ്ഞാലോകഃ.(യോ. സൂ. 3.5)
5. യദാ സർവ്വേ പ്രമുച്യന്തേ കാമാ യേƒസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോƒമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. (ക. 6.14)

സാധകൻെറ ഉള്ളിലുള്ള കാമങ്ങളെല്ലാം തീരെ വിട്ടൊഴിയുമ്പോൾ, ഉടൻ തന്നെ, മർത്ത്യൻ അമൃതനായിത്തീരും: ഇവിടെവെച്ചുതന്നെ ബ്രഹ്മാനന്ദം ആസ്വദിച്ചു ബ്രഹ്മമായിത്തീരുകയും ചെയ്യും.

യച്ച കാമസുഖം ലോകേ യച്ച ദിവ്യം മഹത്സുഖം
തൃഷ്ണാക്ഷയസുഖസ്യൈതേ നാർഹതഃ ഷോഡശീം കലാം.

(മ. ഭാ. ശാ. 174. 48)

ലോകം യഥാർത്ഥത്തിൽ സുന്ദരമാകുന്നുള്ളൂ.[1] ഒന്നും ആഗ്രഹിക്കാത്തവനും (നിഷ്കാമനും) അവയിലൊന്നിലും കൂടിക്കുഴയാത്തവനു (നിഃസംഗനു)മായ മനുഷ്യനു പ്രകൃതിയുടെ അനന്ത പരിണാമങ്ങൾ സൗന്ദര്യഗാംഭീര്യങ്ങളുടെ പ്രദർശനപരമ്പരയാണ്.

ധ്യാനത്തിൻെറ കാര്യത്തിൽ ഈ സംഗതികൾ മനസ്സിലാക്കിയിരിക്കണം. ഒരു ശബ്ദം കേൾക്കുന്നു. അതിൽ ആദ്യം ഒരു ബാഹ്യസ്പന്ദമുണ്ട്. രണ്ടാമത് ആ സ്പന്ദത്തെ മസ്തിഷ്കത്തിലെത്തിക്കുന്ന നാഡീചലനം: മൂന്നാമതു ചിത്തത്തിൻെറ പ്രതികരണം. അതോടു കൂടി ആകാശസ്പന്ദം മുതൽ ചിത്തപ്രതികരണംവരെയുണ്ടായ വികാരങ്ങളുടെ ബാഹ്യകാരണമായ പദാർത്ഥത്തിൻെറ ജ്ഞാനം മനസ്സിൽ സ്ഫുരിക്കുന്നു. ഈ മൂന്നവസ്ഥകൾക്കു യോഗശാസ്ത്ര ത്തിൽ ശബ്ദം, അർത്ഥം, ജ്ഞാനം എന്നു പേർ പറയുന്നു. ഭൗതികശാസ്ത്രത്തിൻെറയും ശരീരശാസ്ത്രത്തിൻെറയും ഭാഷയിൽ അവ വായുവിലുണ്ടായ സ്പന്ദവും നാഡീമസ്തിഷ്കചലനവും ചിത്ത പ്രതികരണവുമാണ്. ഇവയോരോന്നും നടക്കുന്നതു വെവ്വേറെയാ ണെങ്കിലും വേർതിരിച്ചറിയാൻ കഴിയാത്തവിധം സമ്മിശ്രമാകുന്നു. വാസ്തവത്തിൽ നമുക്കിപ്പോൾ ഇതിൽ ഒന്നിനെയും വെവ്വേറെ അറി യാൻ കഴിയുന്നില്ല: അവയുടെ ഫലമായ ബാഹ്യപദാർത്ഥ ബോധ മേ ഉണ്ടാകുന്നുള്ളു, ഓരോ പ്രത്യക്ഷജ്ഞാനത്തിലും ഈ മൂന്നും അടങ്ങിയിരിപ്പുണ്ട്. അവയെ വേർതിരിക്കാൻ നമുക്കു കഴിയാത്ത തിനു ന്യായവുമില്ല.[2]

മനസ്സ് പൂർവ്വാഭ്യാസങ്ങളാൽ ബലവത്തും വശവർത്തിയും സൂക്ഷ്മനിരീക്ഷണവിചക്ഷണവുമാകുമ്പോൾ അതിനെ ധ്യാനത്തിലേർപ്പെടുത്തണം. ധ്യാനം സ്ഥൂല[1]വിഷയങ്ങളിൽ വേണം തുടങ്ങുക: പതുക്കെപ്പതുക്കെ സൂക്ഷ്മതരങ്ങളിലേക്ക് ഉയരണം, അവസാനം

---

ഇഹലോകത്തിലുള്ള കാമസുഖങ്ങളെല്ലാം, പരലോകത്തിലുള്ള ദിവ്യവും ശ്രേഷ്ഠവുമായ സുഖങ്ങളെല്ലാം, ഇതൊക്കെ ചേർന്നാൽത്തന്നെയും തൃഷ്ണ യറ്റാലത്തെ സുഖത്തിൻെറ പതിനാറിലൊന്നുപോലുമാവില്ല.

1. സമ്പൂർണ്ണം ജഗദേവ നന്ദനവനം സർവ്വേfപി കല്പദ്രുമാഃ
ഗാംഗം വാരി സമസ്തവാരിനിവഹാഃ പുണ്യാഃ സമസ്താഃ ക്രിയാഃ
വാചഃ പ്രാകൃതസംസ്കൃതാഃ ശ്രുതിഗിരോ വാരാണസി മേദിനീ
സർവാവസ്ഥിതിരസ്യ വസ്തുവിഷയാ ദൃഷ്ടേ പരബ്രഹ്മണി.

ധന്യാഷ്ടകം (ശ്രീശങ്കരകൃതം)

പരബ്രഹ്മദർശനമുണ്ടായവന് ജഗത്തു മുഴുവൻ നന്ദനവനമായി മാറുന്നു: എല്ലാ മരങ്ങളും കല്പവൃക്ഷങ്ങൾതന്നെ. വെള്ളമൊക്കെ പാവനഗംഗാജലം. സമസ്ത ക്രിയകളും പുണ്യങ്ങൾ. പ്രാകൃതമാകട്ടെ സംസ്കൃതമാകട്ടെ സർവ്വ വാക്കുകളും വേദമന്ത്രങ്ങൾ. ഭൂമിയാകെ പരമപവിത്രമായ കാശിയായിത്തീരുന്നു. ഇങ്ങനെ വസ്തുവിഷയമായുള്ള സർവ്വവും അയാളുടെ ദൃഷ്ടിയിൽ പുണ്യമായിത്തീരുന്നു.

2. തത്ര ശബ്ദാർത്ഥജ്ഞാനവികല്പൈഃ സംകീർണ്ണാ സവിതർക്കാ സമാപത്തിഃ
സ്മൃതിപരിശുദ്ധൗ സ്വരൂപശൂന്യേവാർത്ഥമാത്രനിർഭാസാനിർവിതർക്കാ.

(യോ. സൂ. 1.42.43)

നിർവ്വിഷയമായിത്തീരണം.[2] ഒന്നാമതായി ഇന്ദ്രിയവേദനങ്ങളുടെ ബാഹ്യകാരണങ്ങളെയും, അനന്തരം ആന്തരലചലനങ്ങളെയും, അതിനുശേഷം സ്വന്തം പ്രതികരണത്തെയും നിരീക്ഷിക്കാൻ മനസ്സിനെ നിയോഗിക്കണം. മനസ്സിന് ഇന്ദ്രിയവേദനങ്ങളുടെ ബാഹ്യകാരണങ്ങളെ വേറിട്ടറിയാൻ കഴിയുമ്പോൾ അതിസൂക്ഷ്മങ്ങളായ ജഡവസ്തുക്കളെയെല്ലാം, എല്ലാ സൂക്ഷ്മശരീരങ്ങളെയും രൂപങ്ങളെയും, അറിയാൻ ശക്തി സിദ്ധിക്കും. ഉള്ളിലെ ചലനങ്ങളെ വേറിട്ടറിയാൻ കഴിയുമ്പോൾ എല്ലാ ചിത്തതരംഗങ്ങളും – അവ തന്നിലോ മറ്റുള്ളവരിലോ ആയാലും – അവ ശാരീരികശക്തിയായി മാറുന്നതിനുമുമ്പേ സ്വാധീനമാകും. ചിത്തപ്രതികരണം വേറിട്ടറിയാൻ കഴിയുമ്പോൾ യോഗിക്കു സർവ്വത്തിൻെറയും ജ്ഞാനമുണ്ടാകുന്നു. എന്തുകൊണ്ടെന്നാൽ ഇന്ദ്രിയവേദ്യമായ ഏതു പദാർത്ഥവും ഏതു വിചാര വും ഈ പ്രതികരണത്തിൻെറ ഫലമാണല്ലോ. അപ്പോഴേക്കു യോഗി സ്വന്തം മനസ്സിൻെറ അസ്തിവാരങ്ങളെത്തന്നെ കണ്ടെത്തിയിരിക്കും: മനസ്സു പൂർണ്ണമായും യോഗിക്കധീനമാകുകയും ചെയ്യും. യോഗിക്കു പല സിദ്ധികളും വന്നുചേരും. അതിൽ വല്ലതിൻെറയും പ്രലോഭന ങ്ങൾക്കു വഴിപ്പെട്ടുപോയാൽ അയാളുടെ പുരോഗതിക്കുള്ള വഴി അടഞ്ഞുപോകും,[3] അത്ര ആപത്കരമാണു ഭോഗാനുധാവനം. ഈ അദ്ഭുതസിദ്ധികളെ തള്ളിക്കളയത്തക്ക കരുത്തുണ്ടെങ്കിലോ, ചിത്തസാഗരതരംഗങ്ങളുടെ സമ്പൂർണ്ണനിരോധം എന്ന യോഗത്തിൻെറ പരമസാദ്ധ്യം അയാൾക്കു സിദ്ധിക്കും.[4] അപ്പോൾ ആത്മമഹിമ ചിത്തവിക്ഷേപങ്ങളാലോ ദേഹവ്യാപാരങ്ങളാലോ തടയപ്പെടാതെ പരിപൂർണ്ണമായി പ്രകാശിക്കും. അപ്പോൾ യോഗി സ്വസ്വരൂപം സാക്ഷാ

---

1. ജിതാസനോ ജിതശ്വാസോ ജിതസംഗോ ജിതേന്ദ്രിയഃ
സ്ഥൂലേ ഭഗവതോ രൂപേ മനഃ സന്ധാരയേദ്ധിയാ. (ഭാ. 2.1.23)

ഉറപ്പായി ഇരുന്ന് പ്രാണായാമം ചെയ്ത് സംഗങ്ങൾ വെടിഞ്ഞ് ഇന്ദ്രിയ ങ്ങളടക്കി, ഭഗവാൻെറ സ്ഥൂലരൂപത്തിൽ മനസ്സിനെ നിശ്ചയദാർഢ്യത്തോടു കൂടി നിലനിർത്തണം.

2. ഭഗവതോ ഗുണമയേ സ്ഥൂലരൂപേ ആവേശിതം മനോ ഹ്യഗുണേf പി സൂക്ഷ്മതമേ ആത്മജ്യോതിഷി പരേ ബ്രഹ്മണി ഭഗവതി വാസുദേവാഖ്യേ ക്ഷമമാവേശിതും: യദു ഹൈതദ് ഗുരോ അർഹസ്യനുവർണ്ണയിതും.(ഭാ.5.16.3)

ഭഗവാൻെറ സ്ഥൂലരൂപത്തിൽ മനസ്സ് പ്രവേശിച്ചാൽപ്പിന്നെ അത്യന്ത സൂക്ഷ്മരൂപമായ ബ്രഹ്മത്തിൽ എത്താൻ എളുപ്പമുണ്ടല്ലോ. അതുകൊണ്ടു പറഞ്ഞു തരണേ എന്നു പരീക്ഷിത്തു ഗുരുവായ ശ്രീശുകനോടു പറയുന്നു.

3. തേ സമാധാവുപസർഗാ വ്യുത്ഥാനേ സിദ്ധയഃ. (യോ. സൂ. 3. 38)
അവ സമാധിക്കു വിഘ്നങ്ങളും ലൗകികനിലയ്ക്കു സിദ്ധികളുമാണ്.

4. തദ്വൈരാഗ്യാദപി ദോഷബീജക്ഷയേ കൈവല്യം. (യോ. സൂ. 3. 51)
ആ സിദ്ധികളിലും വൈരാഗ്യം വന്നവന്നാണ് ദോഷബീജങ്ങൾ നശിച്ച് കൈവല്യം കൈവരുന്നത്.

ത്ക്കരിക്കും.[1] അപ്പോൾത്തന്നെ, എപ്പോഴുമെന്നതുപോലെ താൻ ജ്ഞാനസാരവും അമൃതനും സർവ്വഗനുമാണെന്നു കാണുകയും ചെയ്യും.[2]

സമാധി സർവ്വമനുഷ്യരുടെയും എന്നു മാത്രമല്ല സർവ്വജീവികളുടെയും, സ്വത്താകുന്നു. ഏറ്റവും താണജീവിമുതൽ ഏറ്റവും ഉയർന്ന ദേവൻവരെ സർവ്വരും ഒരിക്കലല്ലെങ്കിൽ മറ്റൊരിക്കൽ ആ സ്ഥിതിയിലെത്തണം. അപ്പൊഴേ ആ ജീവിക്കു യഥാർത്ഥമതം ആരംഭിക്കൂ. അതുവരെ ആ ലക്ഷ്യത്തിലേക്കു നാം പണിപ്പെടുന്നതേയുള്ളു. ഇപ്പോൾ നമ്മളും മതമില്ലാത്തവരും തമ്മിൽ ഒരു വ്യത്യാസവുമില്ല: എന്തുകൊണ്ടെന്നാൽ നമുക്ക് അനുഭവമില്ല. ഈ അനുഭവം കൈവരുത്തുകയല്ലാതെ മറ്റെന്തു ഗുണമാണ് ഏകാഗ്രതകൊണ്ടു സിദ്ധിക്കാനുള്ളത്? സമാധി പ്രാപിക്കാനുള്ള ഓരോ പടിയും യുക്തിയുക്തം നിർണ്ണയിച്ചു ശരിയായി ചേർത്ത്, ശാസ്ത്രീയമായി സംഘടിപ്പിച്ചിട്ടുള്ളതാണ്: ശ്രദ്ധാപൂർവ്വം അഭ്യസിച്ചാൽ നമ്മെ തീർച്ചയായും ഉദ്ദിഷ്ടലക്ഷ്യത്തിൽ എത്തിക്കുകയും ചെയ്യും. അപ്പോൾ സർവ്വശോകങ്ങളും ഒടുങ്ങും: ക്ലേശങ്ങൾ മാഞ്ഞു പോകും: സർവ്വകർമ്മബീജങ്ങളും ദഹിക്കും; ആത്മാവു നിത്യമുക്തിയെ പ്രാപിക്കുകയും ചെയ്യും.

---

1. തദാ ദ്രഷ്ടുഃ സ്വരൂപേ അവസ്ഥാനം. (യോ. സൂ. 1.8)
അപ്പോൾ ദ്രഷ്ടാവായ പുരുഷൻ തന്റെ തനിസ്വരൂപത്തിൽ നിലകൊ ള്ളുന്നു.
ഉദിതൗദാര്യസൗന്ദര്യവൈരാഗ്യരസഗർഭിണീ
ആനന്ദസ്യന്ദിനീ യൈഷാ സമാധിരഭിധീയതേ. (മു. 4. 61)
അത്യുത്തമമായ ഔദാര്യം, സൗന്ദര്യം, വൈരാഗ്യം ഇവയുടെ സത്ത നിറഞ്ഞ് ആനന്ദം വഴിഞ്ഞുള്ളതാണ്. സമാധിയെന്നു പറയുന്നത്.

2. സ പരേ അക്ഷരേ ആത്മനി സംപ്രതിഷ്ഠതേ
പരമേവാക്ഷരം പ്രതിപദ്യതേ. (പ്ര. 4.9.10)
പുരുഷൻ പ്രകൃതിക്കപ്പുറത്ത് അനശ്വരമായ ആത്മാവിൽത്തന്നെയാണ് നിലകൊള്ളുന്നത്. പ്രകൃതിക്കപ്പുറത്തുള്ള അനശ്വരമായ ആ ആത്മാവിനെത്തന്നെ പ്രാപിക്കുകയും ചെയ്യും.

# അദ്ധ്യായം എട്ട്

## രാജയോഗസംക്ഷേപം

കൂർമ്മപുരാണത്തിലുള്ള രാജയോഗസംക്ഷേപത്തിൻെറ സ്വതന്ത്ര പരിഭാഷയാണ് താഴെ ചേർക്കുന്നത്.

യാഗാഗ്നി മനുഷ്യനെ വലയം ചെയ്യുന്ന പാപപഞ്ജരത്തെ ദഹിപ്പിക്കുന്നു. അപ്പോൾ ജ്ഞാനം നിർമ്മലമാകുന്നു. നിർവ്വാണം നേരിട്ടു കിട്ടുകയും ചെയ്യുന്നു. യോഗം ജ്ഞാനത്തെ ജനിപ്പിക്കുന്നു. ജ്ഞാനം യോഗത്തെ സഹായിക്കുകയും ചെയ്യുന്നു. യോഗം, ജ്ഞാനം എന്നീ രണ്ടും ഏവനിൽ ചേർന്നിണങ്ങുന്നുവോ അവ നിൽ ഈശ്വരൻ പ്രസാദിക്കുന്നു. ദിവസം ഒന്നോ രണ്ടോ മൂന്നോ പ്രാവശ്യമോ എല്ലായ്പോഴുമോ മഹായോഗം അഭ്യസിക്കുന്നവരെ ദേവന്മാരെന്നു കരുതണം. യോഗത്തിനു രണ്ടു വിഭാഗമുണ്ട്. ഒന്നി നെ അഭാവയോഗമെന്നും മറ്റതിനെ മഹായോഗമെന്നും പറയുന്നു. തൻെറ ആത്മാവിനെ ശൂന്യവും നിർഗുണവുമായി ധ്യാനിക്കുന്നത് അഭാവയോഗം. ആത്മാവിനെ പരമാനന്ദപൂർണ്ണവും നിരഞ്ജനവും ഈശ്വരാഭിന്നവുമായി ധ്യാനിക്കുന്നതു മഹായോഗവും. ഇതിൽ ഏതുകൊണ്ടും യോഗി സ്വാത്മാവിനെ സാക്ഷാത്കരിക്കുന്നു. നാം പഠിച്ചതോ കേട്ടതോ ആയ മറ്റേതു യോഗവും അത്യുത്തമമായ മഹായോഗത്തിനോടൊപ്പം ഗണിക്കാനാവില്ല. മഹായോഗത്തിൽ താനും ജഗത്തും ഈശ്വരൻതന്നെയെന്നു യോഗി കാണുന്നു. ഇതാണു യോഗങ്ങളിലെല്ലാം അത്യുത്തമം.

രാജയോഗാംഗങ്ങൾ യമ – നിയമ – ആസന – പ്രാണായാമ – പ്രത്യാഹാര – ധാരണാ – ധ്യാന – സമാധികളാണ്. ഇവയിൽ യമ മെന്നു പറയുന്നത് അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിവയാണ്. ഇതു ചിത്തശുദ്ധികരമാണ്. മനസാ വാചാ കർമ്മണാ ഒരു പ്രാണിക്കും ഒരു വേദനയും ഒരിക്കലും ഉണ്ടാക്കാതിരിക്കുകയാണ് അഹിംസ. അഹിംസയെക്കവിഞ്ഞൊരു ധർമ്മമില്ല. സർവ്വഭൂതങ്ങളോടുമുള്ള അഹിംസാഭാവത്തിൽനിന്നു ണ്ടാകുന്ന സുഖത്തിനുമേലേ ഒരു സുഖവുമില്ല. സത്യംകൊണ്ടു കർമ്മഫലം നേടുന്നു. സത്യംകൊണ്ടു സർവ്വവും സിദ്ധിക്കുന്നു. സത്യത്തിൽ സർവ്വവും പ്രതിഷ്ഠിതമായിരിക്കുന്നു. ഉള്ളത് ഉള്ളവ ണ്ണം പറയുന്നതാണു സത്യം. കളവായോ ബലമായോ പരസ്വം അപഹരിക്കാതിരിക്കുന്നതാണ് അസ്തേയം. വിചാരത്തിലും വാക്കി ലും പ്രവൃത്തിയിലും സർവ്വകാലത്തും സർവ്വാവസ്ഥയിലും മൈഥു നത്യാഗമാണു ബ്രഹ്മചര്യം. അത്യന്തകഷ്ടാവസ്ഥയിൽ പെട്ടിരിക്കു മ്പോൾപ്പോലും ആരുടെ പക്കൽനിന്നും യാതൊരു ദാനവും സ്വീക

രിക്കാതിരിക്കുന്നതാണ് അപരിഗ്രഹം. കാര്യം ഇതാണ്; ഒരു ദാനം സ്വീകരിച്ചാൽ ഹൃദയം മലിനമായിത്തീരുന്നു, അയാൾ ഹീനനായിപ്പോകുന്നു. സ്വാതന്ത്ര്യഹീനനാകുന്നു, ബദ്ധനും സക്തനുമായിത്തീരുന്നു.

ഇനി നിയമം. ഇതു യോഗസിദ്ധിക്കു സഹായമാകുന്നു. നിയമമെന്നുവെച്ചാൽ നിത്യാചാരവും നിഷ്ഠയുമാണ്. തപസ്സ്, സ്വാധ്യായം, സന്തോഷം, ശൗചം, ഈശ്വരപ്രണിധാനം എന്നിവയാണു നിയമം. ഉപവാസാദികളാൽ ശരീരത്തെ വശത്താക്കുന്നതു കായികതപസ്സ്. വേദാദിമന്ത്രജപമത്രേ സ്വാധ്യായം. അതു ശരീരത്തിലുള്ള സത്ത്വാംശത്തെ ശുദ്ധീകരിക്കുന്നു. ജപം മൂന്നു വിധം; വാചികം, ഉപാംശു, മാനസം. വാചികം അല്ലെങ്കിൽ ശ്രാവ്യം, അധമമാണ്. ശ്രാവ്യമല്ലാത്തത് ഉത്തമം. ഉറക്കെ ഉച്ചരിക്കുന്നതാണു വാചികം. ഉപാംശുവിൽ ചുണ്ടുകൾ അനങ്ങുന്നതേയുള്ളു. ശബ്ദം കേൾക്കില്ല. ശ്രാവ്യമല്ലാതെ അർത്ഥചിന്തനത്തോടുകൂടി ചെയ്യുന്നതു മാനസജപമാണ്, അത് അത്യുത്തമവുമാണ്. രണ്ടുതരം ശൗചമുണ്ടെന്നു ഋഷികൾ പറയുന്നു; ബാഹ്യവും ആഭ്യന്തരവും. വെള്ളം, മണ്ണ് മുതലായവ ഉപയോഗിച്ചു കുളിക്കുകയോ മറ്റോ ചെയ്തു ശരീരശുദ്ധി വരുത്തു ന്നതു ബാഹ്യശൗചം. സത്യാദിസർവ്വഗുണങ്ങളാലും മനഃശുദ്ധിയു ണ്ടാക്കുന്നത് ആഭ്യന്തരശൗചം. രണ്ടും ആവശ്യമാണ്. അകമേ ശുചി യായിട്ട്, പുറമേ അശുചിയായിരുന്നാൽ പോരാ. രണ്ടും കൂടി സാദ്ധ്യമ ല്ലെങ്കിൽ അന്തഃശൗചമാണ് ആദ്യം വേണ്ടത്. എന്നാൽ രണ്ടും കൂടാതെ യോഗിയാകുവാൻ കഴിയുകയില്ല. ഈശ്വരപൂജ (ഈശ്വര പ്രണിധാനം) സ്തുതി, മനനം, ഭക്തി ഇവ കൊണ്ടാണു വേണ്ടത്.

യമനിയമങ്ങളെപ്പറ്റി പറഞ്ഞു. ഇനി ആസനം. ഇതിൽ അറിഞ്ഞിരിക്കേണ്ട ഒറ്റസ്സംഗതി, നെഞ്ചും തോളും തലയും നേരെനിർത്തി ശരീരത്തെ സ്വസ്ഥമായിരിക്കാൻ വിട്ടേക്കുക എന്നതാണ്. പിന്നെ പ്രാണായാമമാണ്. പ്രാണനെന്നതു ശരീരത്തിലെ ജീവശക്തികളാകുന്നു. ആയാമമെന്നാൽ നിയന്ത്രണം. പ്രാണായാമം മൂന്നു വിധത്തിലുണ്ട്; മൃദു, മധ്യമം, അധിമാത്രം. പൂരക-കുംഭക-രേചകങ്ങ ളെന്ന മൂന്നു വിഭാഗങ്ങളും ഇതിനുണ്ട്. പന്ത്രണ്ടുമാത്രകൊണ്ടാരംഭി ക്കുന്നത് മൃദു: ഇരുപത്തിനാലു കൊണ്ടു മധ്യമം: മുപ്പത്താറുകൊണ്ട് അധിമാത്രം. മൃദു പ്രാണായാമത്തിൽ ശരീരത്തിനു സ്വേദവും (വിയർക്കലും) മധ്യമത്തിൽ കമ്പനവും (വിറയലും) ഉത്തമത്തിൽ ആസനത്തിൽ നിന്നുത്ഥാനവും (ഇരിക്കുന്ന ഇരിപ്പിൽനിന്നു തനിയേ ഉയർന്നു പോകലും) അത്യാനന്ദത്തിൻെറ ആവേശവുമുണ്ടാ കും. ഗായത്രി എന്നൊരു വിശുദ്ധവേദമന്ത്രമുണ്ട്; "ഈ ജഗത്തിനെ ഉളവാക്കിയ സവിതാവിൻെറ മഹിമയെ ഞങ്ങൾ ധ്യാനിക്കുന്നു. ആ ദേവൻ ഞങ്ങളുടെ ബുദ്ധിയെ പ്രകാശിപ്പിക്കേണമേ."[1] ഇതിൻെറ ആദി യിലും അന്തത്തിലും

1. തത് സവിതുർവരേണ്യം ഭർഗോ ദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയാത്. (ഋ.3.62.10)

പ്രണവം ചേർക്കണം. ഒരു പ്രാണായാമത്തിൽ മൂന്നുരു ഗായത്രി ജപിക്കുക. യോഗഗ്രന്ഥങ്ങളെല്ലാം പ്രാണായാമത്തെ രേചക-പൂരക-കുംഭകങ്ങളെന്നു മൂന്നായി ഭാഗിച്ചിട്ടുണ്ട്.

ഇന്ദ്രിയങ്ങൾ പുറത്തുപോയി വിഷയങ്ങളോടു ബന്ധിക്കുന്നു. അവയെ മനഃശക്തിക്കു വശപ്പെടുത്തുകയാണു പ്രത്യാഹാരം: പ്രത്യാഹാരമെന്ന പദത്തിൻെറ അർത്ഥം തന്നിലേക്ക് ഒതുക്കുകയെന്നാണ്. മനസ്സിനെ ഹൃദയകമലത്തിലോ ശിരോ മധ്യത്തിലോ ചേർത്തു നിർത്തുന്നതിനു ധാരണ എന്നു പേർ. മനസ്സ് ഏതെങ്കിലും ഒരു സ്ഥാനത്തൊതുങ്ങി, അവിടം ചുവടായി ഒരേതരം മനോവൃത്തികൾ ഉയരുന്നു. ഇവ വിജാതീയ ഹൃദയവൃത്തികളിൽ മുങ്ങിപ്പോകാതെ ക്രമേണ പൊങ്ങി വരുന്നു. അതോടെ വിജാതീയവൃത്തികളെല്ലാം പിൻവാങ്ങി, ഒടുവിൽ മറയുന്നു. പിന്നെ സജാതീയവൃത്തികളുടെ ബാഹുല്യവും കുറഞ്ഞ് ഒക്കെക്കൂടെ ഒന്നായി മനസ്സിൽ ഒരേ ഒരു വൃത്തിമാത്രം ശേഷിക്കുന്നു. ഇതാണു ധ്യാനം. അവലംബമൊന്നും വേണ്ടെന്നാകുമ്പോൾ. മനസ്സാകെ ഏകവൃത്തിയായി ഏകരൂപമായി പരിണമിക്കുമ്പോൾ അതിനു സമാധിയെന്നു പേർ. സ്ഥാനമോ കേന്ദ്രമോ കൂടാതെ നിരാലംബമായ ഈ അവസ്ഥയിൽ അർത്ഥ സ്ഫുരണമേ ഉള്ളു. മനസ്സിനെ ഏതെങ്കിലും ഒരു സ്ഥാനത്തു പന്ത്രണ്ടു മാത്ര (സെക്കൻറ്) നേരത്തേക്കു നിർത്തിയാൽ ഒരു ധാരണയാകും: അങ്ങനെ പന്ത്രണ്ടു ധാരണ കൂടിയാൽ ഒരു സമാധിയുമാകും.

ചിലേടത്തുവെച്ചു യോഗം അഭ്യസിച്ചുകൂടാ: തീയോ വെള്ളമോ ഉള്ളിടം, കരിയില ചിതറിക്കിടക്കുന്നിടം പുറ്റുകളോ ദുഷ്ടജന്തു ക്കളോ അപകടമോ ഉള്ളിടം, പെരുവഴി കൂടുന്നിടം, അധികം ശബ്ദമുള്ളിടം, വളരെ ദുഷ്ടന്മാരുള്ളിടം - ഇവിടങ്ങളിൽവെച്ചു യോഗം അഭ്യസിക്കരുത്. ഈ പറഞ്ഞത് അധികവും ഭാരതഭൂമിയെ സംബന്ധിക്കുന്നതാണ്. ദേഹത്തിനു വളരെ ആലസ്യമോ അസുഖ മോ തോന്നുമ്പോഴും അഭ്യസിക്കരുത്. നല്ലതുപോലെ മറഞ്ഞ് ആളു കൾ വന്നുപദ്രവമുണ്ടാക്കാത്ത സ്ഥലമാണു വേണ്ടത്. എന്നാൽ അതു മലിനമായിരിക്കരുത്. പ്രകൃതിസൗന്ദര്യമുള്ള പ്രദേശംതന്നെ തിരഞ്ഞെടുക്കുക.[1] അല്ലെങ്കിൽ സ്വന്തം ഗൃഹത്തിൽ സുന്ദരമായ ഒരു മുറിയായിക്കൊള്ളട്ടെ. അഭ്യാസം ആരംഭിക്കുമ്പോൾ പൂർവ്വയോഗീശ്വരന്മാരെയും സ്വഗുരുവിനെയും ഈശ്വരനെയും വന്ദിക്കുക.

1. സമേ ശുചൗ ശർക്കരവഹ്നിവാലുകാ-
വിവർജ്ജിതേ ശബ്ദജലാശ്രയാദിഭിഃ
മനോƒനുകൂലേ ന തു ചക്ഷുപീഡനേ
ഗുഹാനിവാതാശ്രയണേ പ്രയോജയേത്. (ശ്വേ. 5. 10)

സമവും, ശുചിയുമായി, ചരലും, തീയും പൊടിയും കൂടാതെ നിശ്ശബ്ദമായി, നനവും തട്ടാത്ത, കണ്ണിനു പീഡചെയ്യാത്തതെന്നുമാത്രമല്ല മനസ്സിന് അനുകൂലം കൂടിയായ ഗുഹയിലോ, അതുപോലെ കാറ്റൊഴിഞ്ഞ മറ്റു ശുഭപ്രദേശത്തോ വേണം യോഗാഭ്യാസം ചെയ്യുവാൻ.

ധ്യാനത്തെപ്പറ്റി പറയുന്നുണ്ട്. എന്തിനെ ധ്യാനിക്കണമെന്നു ചില ഉദാഹരണങ്ങളും കൊടുത്തിട്ടുണ്ട്. നിവർന്നിരുന്നു നാസാഗ്രം നോക്കുക. അതു വഴിക്കു മനസ്സ് ഏകാഗ്രമാകുന്നതെങ്ങനെ, രണ്ടു നേത്രസിരകളെ നിയന്ത്രിക്കുന്നതുകൊണ്ടു മാനസപ്രതികരണത്തി ൻെറ സ്ഫുരണസ്ഥാനത്തെയും അങ്ങനെ ഇച്ഛാശക്തിയെത്തന്നെ യും വളരെയേറെ വശത്താക്കാൻ കഴിയുന്നതെങ്ങനെ എന്നു നമുക്കു ക്രമേണ അറിവാകും - ധ്യാനത്തിൻെറ ചില മാതൃകകൾ ഇവിടെ പറയാം. ശിരോമധ്യത്തിൽ, എന്നാൽ ശിരസ്സു വിട്ട് ഏതാനും അംഗുലം മേല്പോട്ടായിട്ട് ഒരു പദ്മത്തെ ഭാവന ചെയ്യുക. അതിൻെറ മദ്ധ്യഭാഗം ധർമ്മം: നാളം ജ്ഞാനം: അഷ്ടദളങ്ങൾ യോഗികളുടെ അഷ്ടൈശ്വര്യങ്ങൾ: കർണ്ണികാകേസരങ്ങൾ വിഷയവൈരാഗ്യം. ബാഹ്യൈശ്വര്യങ്ങളെ തള്ളിക്കളഞ്ഞാലേ യോഗി മുക്തനാകൂ. അതുകൊണ്ട് അഷ്ടദളങ്ങൾ അഷ്ടൈശ്വര്യങ്ങളാണ്, അകമേയുള്ള കർണ്ണികാകേസരങ്ങൾ പരവൈരാഗ്യമാണ്, സർവ്വൈശ്വര്യത്യാഗ മാണ്. പദ്മാന്തർഭാഗത്തു ഹിരണ്യഗർഭനെ (സ്വർണ്ണമയനെ) സർവ്വ ശക്തനും ഇന്ദ്രിയസ്പർശാതീതനുമായവനെ, ഭാവന ചെയ്യുക. ഓങ്കാര രൂപനായി, വാചാമഗോചരനായി, തേജോമയനായ ആ ഏകനെ ധ്യാനിക്കുക. വേറൊരു ധ്യാനം പറയാം; ഹൃദയാന്തർഭാഗത്ത് ആകാശം, അതിൽ ഒരഗ്നിശിഖ - അതു ജീവാത്മാവാണ്: അതിനു ള്ളിൽ അത്യുജ്ജ്വലമായ ഒരു തേജസ്സ് - അതു പരമാത്മാവ്, ഈശ്വ രൻ. ഇങ്ങനെ ഹൃദയത്തിൽ ധ്യാനിക്കുക.[1] ബ്രഹ്മചര്യം, അഹിംസ, ക്ഷാന്തി - പരമശത്രുവിനോടുപോലും ക്ഷമാഭാവം - സത്യം, ഈശ്വര വിശ്വാസം എന്നിവയെല്ലാം വൃത്തികളാണ്. ഇവയിലെല്ലാം പൂർണ്ണത ഇനിയും കിട്ടിയിട്ടില്ലല്ലോ എന്നു ഭയപ്പെടേണ്ട. അഭ്യസിക്കുക, ക്രമത്തിൽ അവയെല്ലാം പൂർണ്ണമാകും. സർവ്വസംഗവും സർവ്വഭയ വും

1. മഹാനാരായണോപനിഷത്തിൽ നാരായണാനുവാകം (13) നോക്കുക. പ്രത്യേകിച്ച് 6 - 12 മന്ത്രങ്ങൾ-

പദ്മകോശപ്രതീകാശം ഹൃദയം ചാപ്യധോമുഖം
അധോ നിഷ്ട്യാ വിതസ്ത്യാന്തേ നാഭ്യാമുപരി തിഷ്ഠതി
ഹൃദയം തദ്വിജാനീയാദ് വിശ്വസ്യായതനം മഹത്.
സന്തതം സിരാഭിസ്തു ലംബത്യാകോശസന്നിഭം
തസ്യാന്തേ സുഷിരം സൂക്ഷ്മം തസ്മിൻ സർവം പ്രതിഷ്ഠിതം.
തസ്യ മധ്യേ മഹാനഗ്നിർവിശ്വാർച്ചിർവിശ്വതോമുഖഃ
സോƒഗ്രഭുഗ്‌വിഭജൻ തിഷ്ഠന്നാഹാരമജരഃ കവിഃ
സന്താപയതി സ്വം ദേഹമാപാദതലമസ്തകം
തസ്യ മധ്യേ വഹ്നിശിഖാ അണിയോർദ്ധ്വാ വ്യവസ്ഥിതാ.
നീലതോയദമധ്യസ്ഥാ വിദ്യുല്ലേഖേവ ഭാസ്വരാ
നീവാരശുകവത്തന്വീ പീതാ ഭാസ്വത്യണൂപമാ
തസ്യാഃ ശിഖായാ മധ്യേ പരമാത്മാ വ്യവസ്ഥിതഃ
സ ബ്രഹ്മ സ ശിവഃ സേന്ദ്രഃ സോƒക്ഷരഃ പരമഃ സ്വരാട്.

സർവ്വക്രോധവും പരിത്യജിച്ചു പരിശുദ്ധമനസ്സായി ഭഗവദ്ഗത പ്രാണനായി ഭഗവാനെത്തന്നെ ശരണം പ്രാപിച്ച മനുഷ്യൻ എന്താ വശ്യപ്പെട്ടാലും ഭഗവാൻ നല്കുന്നു. അതുകൊണ്ടു ഭക്തിയോ ജ്ഞാനമോ വൈരാഗ്യമോ അവലംബിച്ചു ഭഗവാനെ ഭജിക്കുക.[1]

"ഒരു ജീവിയെയും ദ്വേഷിക്കാതെ, സർവ്വത്ര മൈത്രിയും കരുണ യുമാർന്ന്, തൻെറ വകയായി ഒന്നുമില്ലാതെ, ഞാനെന്ന ഭാവത്തിൽ നിന്നു വിട്ടു, ദുഃഖത്തിലും സുഖത്തിലും മനസ്സു പതറാതെ, ക്ഷമ പൂണ്ട് (കിട്ടിയതുകൊണ്ട്) എപ്പോഴും സംതൃപ്തനായി, സർവ്വദാ യോഗനിരതനായി, ഇന്ദ്രിയങ്ങളെ ജയിച്ച്, നിശ്ചയം ഉറച്ച്, മനസ്സും ബുദ്ധിയും എന്നിൽ അർപ്പിച്ച് എന്നെ ആരു ഭജിക്കുന്നുവോ അവൻ എനിക്കു പ്രിയനാണ്. ആരെച്ചൊല്ലി ലോകം പേടിക്കുന്നില്ലയോ, ആരു ലോകത്തെച്ചൊല്ലി പേടിക്കുന്നില്ലയോ, ആര് അതിസന്തോഷം അസൂയ, ഭയം, ഉത്കണ്ഠ എന്നിവയിൽനിന്നു വേർപെട്ടിരിക്കുന്നു വോ അവൻ എനിക്കു പ്രിയനാകുന്നു. ഒന്നിനെയും ആശ്രയിക്കാ തെ, ശുദ്ധനും സമർത്ഥനുമായി, ഗുണമോ ദോഷമോ വരുന്നത് എന്നു ഗണിക്കാതെ, ഒരു വ്യാകുലതയും കൂടാതെ, തൻകാര്യത്തി നുള്ള പാടുപെടലൊക്കെ വെടിഞ്ഞ്, എന്നെ ഭജിക്കുന്നവൻ എനിക്കു പ്രിയനാണ്. (ഇഷ്ടപ്രാപ്തിയിൽ ഹർഷവും അനിഷ്ട പ്രാപ്തിയിൽ ദ്വേഷവും പ്രിയവിയോഗത്തിൽ ശോകവും കാമങ്ങ ളിൽ കാംക്ഷയും ഇല്ലാതെ ശുഭാശുഭങ്ങൾ രണ്ടും പരിത്യജിച്ചവൻ എനിക്കു പ്രിയനാണ്. ശത്രുമിത്രങ്ങളിലും മാനാപമാനങ്ങളിലും സമചിത്തനായി, സംഗരഹിതനായി) സ്തുതിനിന്ദകളിൽ തുല്യമതി യായി, മൗനിയായി യദൃച്ഛയാ കൈവരുന്നതുകൊണ്ടു സ്വയം അനുഗൃഹീതനെന്നു കരുതി, ലോകംതന്നെ വീടാകയാൽ തനിക്കാ യൊരു വീടുമില്ലാതെ, സ്വനിശ്ചയത്തിൽ പതറാതെ ഉറപ്പുള്ളവനായി, എന്നിൽ ഭക്തിയോടുകൂടിയിരിക്കുന്നവനാണ് എൻെറ പ്രിയഭക്തൻ."[2] അങ്ങനെയുള്ളവർ മാത്രമാണു യോഗികളാകുന്നത്.

---

1. അസേവയായം പ്രകൃതേർഗുണാനാം
   ജ്ഞാനേന വൈരാഗ്യവിജൃംഭിതേന
   യോഗേന മയ്യർപ്പിതയാ ച ഭക്ത്യാ
   മാം പ്രത്യഗാത്മാനമിഹാവരുന്ധേ. (ഭാ. 3. 25.27)

   യോഗമാർഗ്ഗത്തിൽ പ്രവർത്തിക്കുന്ന ഇയാൾ പ്രകൃതിയുടെ ഗുണവിഭവ ങ്ങൾ ഒന്നും സേവിക്കാതെ വൈരാഗ്യംകൊണ്ടു വിടർന്ന ജ്ഞാനംകൊണ്ടും, ധ്യാനയോഗംകൊണ്ടും, എന്നിൽ ആത്മാർപ്പണമായ ഭക്തികൊണ്ടും പ്രത്യഗാത്മാവായ എന്നെ ഇവിടെവെച്ചുതന്നെ പ്രാപിക്കുന്നു.

2. അദ്വേഷ്ടാ സർവ്വഭൂതാനാം മൈത്രഃ കരുണ ഏവ ച
   നിർമ്മമോ നിരഹംകാരഃ സമദുഃഖസുഖഃ ക്ഷമീ
   സന്തുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ
   മയ്യർപ്പിതമനോബുദ്ധിര്യോ മദ്ഭക്തഃ സ മേ പ്രിയഃ

നാരദൻ എന്നൊരു വലിയ ദേവർഷിയുണ്ട്. മനുഷ്യരുടെയിടയിലെന്നപോലെ ദേവന്മാരുടെ ഇടയിലുമുണ്ട് യോഗികൾ. നാരദൻ ഒരു മഹായോഗിയാണ്. അദ്ദേഹം സർവ്വലോകങ്ങളിലും സഞ്ചരി ക്കും. ഒരു ദിവസം അദ്ദേഹം ഒരു കാട്ടിൽക്കൂടെ കടന്നുപോകയാ യിരുന്നു. അപ്പോൾ ഒരു മനുഷ്യനെക്കണ്ടു. വളരെക്കാലമായി ഒരേ ഇരിപ്പിലിരുന്നു ധ്യാനിച്ചതുകൊണ്ട് അയാളുടെ ചുറ്റും കൂറ്റൻ ചിതൽപ്പുറ്റുകൾ പൊന്തിക്കൂടിയിരുന്നു. അയാൾ നാരദനെക്കണ്ട്, "എങ്ങോട്ടു പോകുന്നു" എന്നു ചോദിച്ചു. "ഞാൻ ഈശ്വരസന്നിധിയി ലേക്കു പോകുകയാണ്" എന്നു നാരദൻ മറുപടി പറഞ്ഞു. "എന്നാൽ എനിക്കു ഭഗവത് കടാക്ഷം എപ്പോഴുണ്ടാകും, എപ്പോൾ മുക്തി കിട്ടും എന്നു ഭഗവാനോടു ചോദിച്ചാൽകൊള്ളാം" എന്ന് അയാൾ ആവശ്യപ്പെട്ടു. കുറേക്കൂടി ചെന്നപ്പോൾ നാരദൻ മറ്റൊരുവനെ ക്കണ്ടു. അയാൾ പാടിയും ആടിയും ചാഞ്ചാടിയുംകൊണ്ടിരുന്നു. അയാൾ നാരദനെക്കണ്ടപ്പോൾ, "ഹേ നാരദരേ, എങ്ങോട്ടു പോകു ന്നു?" എന്ന് ഉറക്കെ ചോദിച്ചു. അയാളുടെ ചേഷ്ടകളും തീരെ സൗമ്യമായിരുന്നില്ല. "ഈശ്വരസന്നിധിയിലേക്ക്" എന്ന് അയാളോടും നാരദൻ പറഞ്ഞു. "എന്നാൽ എനിക്കു മോക്ഷം എപ്പോൾ കിട്ടുമെ ന്നു ഭഗവാനോടന്വേഷിക്കണേ!" എന്ന് അയാളും ആവശ്യപ്പെട്ടു. കാലം കുറെ കഴിഞ്ഞു, നാരദൻ വീണ്ടും അതേ വഴിക്കു വന്നു. പുറ്റിൽ പൊതിഞ്ഞു ധ്യാനിക്കുന്നവൻ അവിടെയുണ്ട്. "എന്റെ കാര്യം ഭഗവാനോടു ചോദിച്ചുവോ?" – എന്ന് അയാൾ അന്വേഷിച്ചു. "ഉവ്വ്, നിനക്ക് ഇനി നാലു ജന്മംകൊണ്ടു മുക്തി സിദ്ധിക്കും എന്നു ഭഗവാൻ അരുളിച്ചെയ്തു" എന്നു നാരദൻ മറുപടി പറഞ്ഞു. ഉടനെ അയാൾ വ്യസനിച്ചു കരഞ്ഞു, "ഞാൻ എത്ര കാലമായി ധ്യാനിച്ചുകൊണ്ടിരിക്കുന്നു, എനിക്കു ചുറ്റും പുറ്റുകൾ പൊന്തിയിരിക്കുന്നില്ലേ? ഇനിയും നാലു ജന്മം കഴിയേണമോ?" എന്നിങ്ങനെ അയാൾ വിലപിച്ചു. നാരദൻ നടന്നു. മറ്റേ മനുഷ്യന്റെ സമീപത്തെത്തി, "എന്റെ ചോദ്യം ചോദിച്ചുവോ?" എന്ന് അയാൾ അന്വേഷിച്ചു.

---

യസ്മാന്നോദ്വിജതേ ലോകോ ലോകാന്നോദ്വിജതേ ച യഃ
ഹർഷാമർഷഭയോദ്വേഗൈർമുക്തോ യഃ സ ച മേ പ്രിയഃ
അനപേക്ഷഃ സുചിർദ്ദക്ഷ ഉദാസീനോ ഗതവ്യഥഃ
സർവാരംഭപരിത്യാഗീ യോ മദ്ഭക്തഃ സ മേ പ്രിയഃ
യോ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാംക്ഷതി
ശുഭാശുഭപരിത്യാഗീ ഭക്തിമാൻ യഃ സ മേ പ്രിയഃ
സമഃ ശത്രൗ ച മിത്രേ ച തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമഃ സംഗവിവർജ്ജിതഃ
തുല്യനിന്ദാസ്തുതിർമ്മൗനീ സന്തുഷ്ടോ യേന കേനചിത്
അനികേതഃ സ്ഥിരമതിർഭക്തിമാൻ മേ പ്രിയോ നരഃ (ഗീ. 12.13–19)

"ഉവ്വ്. ഇതാ ഒരു പുളിമരം നില്ക്കുന്നു, അതിൽ എത്ര ഇലയുണ്ടോ അത്ര ജന്മം നിനക്ക് ഇനിയുണ്ട്. അതു കഴിഞ്ഞു നീ മുക്തനാകും" എന്നു നാരദൻ മറുപടി പറഞ്ഞു. അയാൾ ആനന്ദനൃത്തംവെച്ചു പറഞ്ഞു; "ഇത്ര കുറഞ്ഞ കാലംകൊണ്ട് എനിക്കു മുക്തി കൈവരുമല്ലോ!" ഉടനെ ഒരശരീരിവാക്കുണ്ടായി; "കുഞ്ഞേ, നിനക്ക് ഈ നിമിഷത്തിൽത്തന്നെ മുക്തിയാകും." അതത്രേ സ്ഥിരോത്സാഹത്തിനു പ്രതിഫലം. അത്രയധികം ജന്മങ്ങളിലും അശ്രാന്തപരിശ്രമത്തിന് അയാൾ സന്നദ്ധനായിരുന്നു. ഒന്നുംകൊണ്ടും അയാളുടെ ഉത്സാഹത്തിനു കുറവു വന്നില്ല. മറ്റേയാൾക്കാകട്ടെ നാലു ജന്മംപോലും അസഹ്യമാം വിധം ദീർഘകാലമായിത്തോന്നി. കോടി ജന്മങ്ങൾ കാക്കാം, അത്രയും അനവരതം പ്രയത്നിക്കാം എന്നുറച്ച ആ മനുഷ്യനെപ്പോലെ ക്ഷമാപൂർവ്വം അഭ്യസിക്കുന്നവർക്കുമാത്രം കിട്ടുന്നതാണ് ഉത്തമോത്തമഫലം.

# രാജയോഗം; ഉത്തരാർദ്ധം

# പാതഞ്ജലയോഗസൂത്രങ്ങൾ

## അവതാരിക

യോഗസൂത്രങ്ങളിലേക്കു പ്രവേശിക്കുംമുമ്പ്, യോഗദർശന സിദ്ധാന്തത്തിനാകമാനം അടിസ്ഥാനമായ ഒരു വലിയ പ്രശ്നത്തെപ്പറ്റി നിരൂപണം ചെയ്യാൻ ശ്രമിക്കാം. നാം നമ്മുടെ ഇപ്പോഴത്തെ സാപേക്ഷാവസ്ഥയ്ക്കു[1] മുമ്പുള്ള ഒരു നിരപേക്ഷാവസ്ഥയിൽ(കേവല ഭാവത്തിൽ)നിന്ന് ആവിർഭവിച്ചിട്ടുള്ളവരാണെന്നും വീണ്ടും ആ കേവലഭാവത്തിലെത്താൻ പ്രയാണം ചെയ്യുകയാണെന്നുമുള്ള സംഗതിയിൽ ലോകത്തിലെ മഹാമതികളേവരും ഏകാഭിപ്രായക്കാരാണെന്നു തോന്നുന്നു. സ്ഥൂലപ്രകൃതിവിഷയകമായ ഗവേഷണങ്ങളാലും ഈ വസ്തുത മിക്കവാറും തെളിയിക്കപ്പെട്ടിട്ടുണ്ട്. ഇതു സമ്മതിക്കുമ്പോൾ ആ കേവലാവസ്ഥയോ ഈ (പ്രപഞ്ച)സ്ഥിതിയോ ഏതാണു കൂടുതൽ അഭികാമ്യം എന്നൊരു പ്രശ്നമുദിക്കുന്നു. ഈ പ്രപഞ്ചാവസ്ഥയാണു മനുഷ്യൻെറ പരമപദമെന്നു വിചാരിക്കുന്നവർ ഇല്ലാതില്ല. അവിഭക്തമായ ഒരു സത്തയുടെ വിഭക്തഭാവങ്ങളാണു നാമെന്നും ഈ വിഭക്താവസ്ഥയാണ് ആ കേവലാ(അവിഭക്താ)വസ്ഥയെക്കാൾ ഉയർന്നതെന്നും അതിപ്രൗഢ ചിന്തകന്മാരിൽ ചിലർ അഭിപ്രായപ്പെടുന്നുണ്ട്. "കേവലാവസ്ഥ കേവലം ഗുണവിയുക്തമായിരിക്കാനേ തരമുള്ളു. അതു വികാരരഹിതവും ജഡവും നിർജ്ജീവവുമായിരിക്കാനേ വഴിയുള്ളു. നമ്മുടെ ഈ ജീവിതാവസ്ഥയിൽ മാത്രമേ സുഖാനുഭവത്തിനു കഴിവുള്ളു. അതിനാൽ അതിനെത്തന്നെ മുറുകെപ്പിടിക്കണം" എന്നെല്ലാമാണ് അവർ വിചാരിക്കുന്നത്.

ഇവിടെ ഒന്നാമതായി ജീവിതപ്രശ്നത്തിന്നുണ്ടായിട്ടുള്ള മറ്റു സമാധാനങ്ങളെപ്പറ്റി ഒരന്വേഷണം നടത്തേണ്ടിയിരിക്കുന്നു; മനുഷ്യൻ മരണാനന്തരവും യഥാപൂർവ്വം വർത്തിക്കുന്നുവെന്നും, എന്നാൽ ദോഷാംശങ്ങളെല്ലാം നീങ്ങി ഗുണാംശങ്ങൾ മാത്രം എന്നേക്കും നിലനില്ക്കുമെന്നും മറ്റുമാണു പണ്ടേയുള്ള ഒരഭിപ്രായഗതി. യുക്തിദൃഷ്ട്യാ നോക്കുമ്പോൾ ഇതിനു വന്നുകൂടുന്ന അർത്ഥം, ഐഹികസുഖാനുഭവംതന്നെയാണു മനുഷ്യജീവിതലക്ഷ്യമെന്നത്രേ. ഈ ലോകത്തിലെ ദോഷാംശങ്ങളെല്ലാം നീക്കി അതിനെ ഒരു പടികൂടി ഉയർത്തിവെച്ചിട്ടുള്ളതാകുന്നു അവരുടെ ഭാവനയിലെ സ്വർഗ്ഗലോകം.

1. ദേശകാലനിമിത്താപേക്ഷ

ഈ വാദം പ്രത്യക്ഷത്തിൽത്തന്നെ അസംബന്ധവും ബാലിശവുമാണ്: എന്തെന്നാൽ അങ്ങനെയൊരവസ്ഥ സംഭാവ്യമേ യല്ല. ദോഷമില്ലാതെ ഗുണമോ, ഗുണമില്ലാതെ ദോഷമോ ഉണ്ടാവുന്ന തല്ല, ദോഷഹീനവും ഗുണസമ്പൂർണ്ണവുമായ ഒരു ലോകത്തിൽ ജീവിക്കുക എന്നത് സംസ്കൃതനൈയായികന്മാരുടെ ഭാഷയിൽ 'ഗന്ധർവ്വനഗര'മാണ്. ഇനി പല ആധുനിക ചിന്താഗതിക്കാരും ഉന്നയിച്ചിട്ടുള്ള വേറൊരു വാദമുണ്ട്: നിരന്തരം അഭിവൃദ്ധിപ്പെട്ടുകൊ ണ്ടിരിക്കുക, ലക്ഷ്യാഭിമുഖമായി സദാ പ്രയത്നം തുടരുക, എന്നാൽ ഒരിക്കലും ലക്ഷ്യത്തിൽ എത്താതിരിക്കയും-ഇതാണു മനുഷ്യന്റെ ഗതി എന്ന്. ആപാദമധുരമെങ്കിലും ഈ അഭിപ്രായവും അസംബ ന്ധംതന്നെയാണ്: എന്തെന്നാൽ, ഋജുരേഖയിൽക്കൂടി പുരോഗതി എന്നൊന്നില്ല. എല്ലാ (പുരോ)ഗതിയും ചക്രരൂപമാണ്. നിങ്ങൾ ആകാശത്തേക്കെറിഞ്ഞ ഒരു കല്ല് അപ്രതിബന്ധമായി പൊയ്ക്കൊ ണ്ടിരിക്കുന്നു എന്നു വിചാരിക്കുക: നിങ്ങൾ വേണ്ടത്ര കാലം ജീവിച്ചി രിക്കുന്നപക്ഷം ആ കല്ലു ശരിക്കും നിങ്ങളുടെ കൈയിൽത്തന്നെ തിരിച്ചുവരും. ഒരു ഋജുരേഖയെ അന്തമില്ലാതെ നീട്ടിയാൽ അതൊരു വൃത്തത്തിൽ അവസാനിക്കണം. അങ്ങനെയിരിക്കെ മനുഷ്യന്റെ ഭാഗ ധേയം അവിരാമം, ഉത്തരോത്തരം, മുന്നേറുകയാണെന്ന ആശയം അസംബന്ധംതന്നെ, ഇവിടെ ഒരു കാര്യം, വിഷയസാംഗത്യമില്ലെ ങ്കിലും, പറഞ്ഞുകൊള്ളട്ടെ: ആരെയും ദ്വേഷിക്കരുത്, സ്നേഹിക്കുക യാണു വേണ്ടത് എന്നുള്ള ധർമ്മാനുശാസനത്തിന്റെ നിദാനം ഈ ആശയത്തിലടങ്ങിയിരിക്കുന്നു. എങ്ങനെയെന്നാൽ, വിദ്യുച്ഛക്തിയുടെ കാര്യത്തിൽ, ആധുനികസിദ്ധാന്തപ്രകാരം വൈദ്യുതകൂട ത്തിൽ (Dynamo) നിന്നു പ്രവൃത്തമാകുന്ന ശക്തി ഒരു പരിവൃത്തി കഴിച്ചു വൈദ്യുതകൂടത്തിലേക്കു മടങ്ങുന്നതെങ്ങനെയോ, അതു പോലെതന്നെയാകുന്നു രാഗദ്വേഷങ്ങളുടെയും കഥ: അവ ഉളവായി ടത്തു മടങ്ങിവന്നേ തീരൂ. അതിനാൽ ആരെയും ദ്വേഷിക്കരുത്: കാരണം നിങ്ങളിൽനിന്നു പുറപ്പെടുന്ന ദ്വേഷം കാലാന്തരത്തിൽ നിങ്ങളിലേക്കു മടങ്ങി വരാൻ നിർബദ്ധമാണ്. നിങ്ങൾ സ്നേഹി ക്കുകയാണെങ്കിൽ ആ സ്നേഹവും വട്ടമെത്തി നിങ്ങളിൽ വന്നു ചേരും. മനുഷ്യഹൃദയത്തിൽനിന്നു പുറപ്പെടുന്ന ഓരോ വിദ്വേഷ ശകലവും അതേ ഊക്കോടുകൂടി അവനിൽ തിരിച്ചെത്തുമെന്നു ള്ളതും അതിനെ തടുക്കാൻ യാതൊന്നിനും ശക്തിയില്ലെന്നുള്ളതും എത്രയും സുനിശ്ചിതമായ വസ്തുതയാണ്. അതുപോലെതന്നെ ഓരോ സ്നേഹപ്രസരവും അവനവനിലേക്കുതന്നെ മടങ്ങിവരുന്നു.

നിരന്തരപുരോഗമനസിദ്ധാന്തം മറ്റു പ്രായോഗികകാരണങ്ങൾ കൊണ്ടും അനുപപന്നമാണെന്നു കാണാം: എങ്ങനെയെന്നാൽ ലൗകികമായതേതും നാശത്തിൽ അവസാനിക്കുന്നതായിട്ടാണു കാണുന്നത്. നമ്മുടെ പ്രയത്നങ്ങളും ആശകളും ആശങ്കകളും

സന്തോഷങ്ങളുമെല്ലാം എങ്ങോട്ടാണു നയിക്കുന്നത്? മരണമാണു നമ്മുടെ എല്ലാവരുടെയും അവസാനം. ഇത്ര നിശ്ചിതമായ സംഗതി മറ്റൊന്നില്ല. അങ്ങനെയിരിക്കെ, ഈ ഋജുരേഖാപ്രയാണം ഈ അനന്തപുരോഗതി, എങ്ങനെ സാദ്ധ്യമാവും? ഏതൊന്നും കുറെദൂരം ചെന്നിട്ടു പുറപ്പെട്ടേടത്തേക്കു മടങ്ങിവരികയേ ചെയ്യുന്നുള്ളു. സൂര്യ ചന്ദ്രന്മാരും നക്ഷത്രങ്ങളും (വിഹായസ്സിലെ) ജ്യോതിഷ്പടലത്തിൽ നിന്നുല്പന്നങ്ങളായി കാലാന്തരത്തിൽ ആ ജ്യോതിഷ്പടലത്തിൽ തന്നെ വിലയിക്കുന്നതെങ്ങനെയെന്നു നോക്കുക; എവിടെയും ഇതുതന്നെ സംഭവിച്ചുകൊണ്ടിരിക്കുന്നു. സസ്യം സ്വശരീരദ്രവ്യത്തെ ഭൂമിയിൽ നിന്നെടുക്കുന്നു. അപക്ഷയിക്കുന്നു, എടുത്തതു മടക്കിക്കൊടുക്കുക യും ചെയ്യുന്നു. ജഗത്തിലുള്ള ഓരോ മൂർത്തവസ്തുവും ചുറ്റുപാടു മുള്ള പരമാണുക്കളിൽനിന്നുടലെടുത്തവയാണ്: അവ ഒടുവിൽ പരമാണുക്കളിലേക്കു മടങ്ങുകയും ചെയ്യുന്നു, ഒരേ നിയമം പലയി ടത്തു പലപ്രകാരം പ്രവർത്തിക്കാൻ തരമില്ല. നിയമം ഏകരൂപമാണ്. അതിൽപ്പരം നിശ്ചിതമായ മറ്റൊരു വസ്തുതയില്ല. പ്രകൃതിനിയമം ഇതാണെങ്കിൽ ഇതു ചിത്തത്തിനും ചേരുന്നതുതന്നെ. ചിത്തം വില യിച്ച് അതിൻെറ കാരണത്തിലേക്കു മടങ്ങും. നാം ഇച്ഛിച്ചാലും ഇല്ലെങ്കിലും, ഈശ്വരനെന്നോ കൈവല്യമെന്നോ പറയപ്പെടുന്ന നമ്മുടെ മൂലസ്ഥാനത്തു തിരിച്ചെത്തേണ്ടവരാണു നാം. നാമെല്ലാം ഈശ്വരനിൽനിന്നു വന്നു: എല്ലാവരും ഈശ്വരനിലേക്ക് അവശ്യം മടങ്ങിച്ചെല്ലുകയും വേണം – അതിനെ നിങ്ങൾ ഈശ്വരനെന്നോ കേവലസത്തയെന്നോ പ്രകൃതിയെന്നോ എന്തു വിളിച്ചാലും വസ്തുത യ്ക്കു വ്യത്യാസമില്ല. "യാതൊന്നിൽ നിന്ന് ഈ വിശ്വം മുഴുവൻ ജനിക്കുന്നുവോ, ജനിച്ചതെല്ലാം യാതൊന്നിൽ ജീവിക്കുന്നുവോ, യാതൊന്നിലേക്കു മടങ്ങിപ്പോകുന്നുവോ" ആ സ്ഥാനത്തേക്കു നമ്മ ളും മടങ്ങിപ്പോകും. ഇതൊന്നു മാത്രമാണ് അവിതർക്കിതമായ വസ്തുത. പ്രകൃതി ഒരേ രീതിയിൽ വ്യാപരിക്കുന്നു. ഒരു മണ്ഡല ത്തിൽ എങ്ങനെയോ അങ്ങനെതന്നെ ലക്ഷോപലക്ഷം മണ്ഡലങ്ങ ളിലും. ജ്യോതിർമണ്ഡലങ്ങളിലെങ്ങനെയോ അങ്ങനെതന്നെ ഭൂമി യിലും മനുഷ്യരിലും മറ്റെല്ലാറ്റിലും. ഒരു ഉത്തുംഗതരംഗം അനേകം, പക്ഷേ ലക്ഷോപലക്ഷം, ചെറുതിരകളുടെ ഒരു മഹാസംഘാതമാ കുന്നു. അതുപോലെ, സമസ്തലോകത്തിൻെറയും ജീവിതം കോടിക്ക ണക്കിനുള്ള ചെറുജീവിതങ്ങളുടെ സമഷ്ടിയും, സമസ്തലോകത്തി ൻെറയും വിനാശം ഈ കോടിക്കണിനുള്ള ചെറുജീവികളുടെ വിനാശസമഷ്ടിയുമാകുന്നു.

ഇവിടെ ഒരു പ്രശ്നമുദ്ഭവിക്കുന്നു, ഈശ്വരനിലേക്കു മടങ്ങിപ്പോ കുന്നത് (ഇപ്പോഴത്തെ അവസ്ഥയെക്കാൾ) അധികം ശ്രേഷ്ഠമോ അല്ലയോ? മടങ്ങിപ്പോകുന്നതാണു ശ്രേഷ്ഠം എന്നു യോഗദാർശനി കന്മാർ ഊന്നിപ്പറയുന്നു. മനുഷ്യൻെറ ഇപ്പോഴത്തെ അവസ്ഥ ഒരു

അപക്ഷയം മാത്രമാണെന്നത്രേ അവരുടെ മതം. മനുഷ്യൻെറ ഇപ്പോഴത്തെ നില മുമ്പുണ്ടായിരുന്നതിനെക്കാൾ മെച്ചപ്പെട്ടതാണെ ന്നു ഭൂമുഖത്തുള്ള ഒരു മതവും അഭിപ്രായപ്പെടുന്നില്ല. മനുഷ്യൻ ആദിയിൽ പരിപൂർണ്ണനും പരിശുദ്ധനുമായിരുന്നു: അവൻ അവി ടുന്ന് അപക്ഷയിച്ചു: ഇനി അപക്ഷയിക്കാൻ നിവൃത്തിയില്ല എന്ന നിലയിലായിരിക്കുന്നു: എന്നാൽ വീണ്ടും ഉത്പതിച്ചുതുടങ്ങാനുള്ള ഒരു കാലം അവന് അവശ്യം വന്നുചേരും: വൃത്തം പൂർത്തിയാകും, വൃത്തം പൂർത്തിയായേ തീരൂ. ഇതാകുന്നു (മതങ്ങളുടെ) ആശയം. അവൻ എത്ര അധഃപതിച്ചാലും ഒടുവിൽ മേല്പോട്ടു തിരിഞ്ഞ് ഈശ്വരനെന്ന ഉല്പത്തിസ്ഥാനത്തേക്കു മടങ്ങിച്ചെല്ലുകതന്നെ വേണം. മനുഷ്യൻ ആദിയിൽ ഈശ്വരനിൽനിന്നു വരുന്നു, മദ്ധ്യത്തിൽ മനുഷ്യനായിത്തീരുന്നു, അന്ത്യത്തിൽ ഈശ്വരനിൽ തിരിച്ചെത്തുക യും ചെയ്യുന്നു, ഇങ്ങനെയാണു ദ്വൈതരീതിയിൽ അതിനെ പ്രതിപാ ദിക്കാവുന്നത്. അദ്വൈതരീതിയിൽ പറഞ്ഞാൽ മനുഷ്യൻ (ഇപ്പോൾ ത്തന്നെ) ഈശ്വരനാണ്, അവനിലേക്കു തന്നെ മടങ്ങുകയും ചെയ്യു ന്നു. നമ്മുടെ ഇപ്പോഴത്തെ അവസ്ഥയാണു കൂടുതൽ ശ്രേഷ്ഠമെ ങ്കിൽ ഇവിടെ ഇത്ര ഭയങ്കരതയും കഷ്ടപ്പാടും കാണുന്നതെന്തു കൊണ്ട്? ഇത് അവസാനിച്ചു പോകുന്നതും എന്ത്? ഇതാണുത്കൃ ഷ്ടപദമെങ്കിൽ അതവസാനിക്കുന്നതെന്ത്? ദുഷിക്കുകയും അധഃപ തിക്കുകയും ചെയ്യുന്ന ഒന്നു പരമപദമായിരിക്കാൻ തരമില്ല. പിന്നെ ഇത് ഇത്ര പൈശാചികവും അസംതൃപ്തികരവുമായിരിക്കുന്നത് എന്തുകൊണ്ട്? ഇതിൽകൂടിയാണു നാം കൂടുതൽ ഉയർന്ന ഒരു പന്ഥാവിലേക്കു തിരിയുന്നത്: നാം നമ്മുടെ മുമ്പത്തെ ഉത്കൃഷ് ടാവസ്ഥയെ പ്രാപിക്കേണ്ടതിന് ഇതിൽക്കൂടി കടന്നുപോകേണ്ട തുണ്ട് – ഈ നിലയിൽ ഇതു ക്ഷന്തവ്യമെന്നുമാത്രം. മണ്ണിൽ കഴി ച്ചിട്ട വിത്ത് യഥാകാലം ദ്രവിച്ചു വിലയം പ്രാപിക്കയും തത്ഫല മായി ഒരു മനോഹരവൃക്ഷം ആവിർഭവിക്കയും ചെയ്യുന്നു. അതു പോലെ ഓരോ ജീവനും ഈശ്വരഭാവ പ്രാപ്തിക്കായി വിലയിക്ക തന്നെ വേണം. ആകയാൽ 'മനുഷ്യൻ' എന്നു പറയപ്പെടുന്ന ഈ അവസ്ഥയിൽനിന്നു നാം എത്ര വേഗം പുറത്തുപോകുന്നുവോ അത്രയും നന്ന്. എന്നാൽ ആത്മഹത്യചെയ്തിട്ടാണോ ഈ അവസ്ഥയെ അതിക്രമിക്കേണ്ടത്? ഒരിക്കലുമല്ല. അതു കാര്യം കൂടുതൽ വഷളാക്കുകയേ ഉള്ളു. തന്നെത്താൻ പീഡിപ്പിക്കുകയോ ലോകത്തെ പഴിക്കുകയോ അല്ല മോചനമാർഗ്ഗം. നമുക്ക് ഈ നിരാശാഗർത്തത്തിൽക്കൂടി കടന്നുപോകേണ്ടതുണ്ട്: അതെത്രെ വേഗം സാധിക്കുന്നുവോ അത്രയും നന്ന്. ഈ മനുഷ്യാവസ്ഥ പരമോത്കൃഷ്ടപദമല്ലെന്നു നാം എപ്പോഴും ഓർമ്മിക്കണം.

1. യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത് പ്രയന്ത്യഭിസംവിശന്തി. (തൈ. 3.1)

പരമോത്കൃഷ്ടസ്ഥിതിയെന്നു പറയപ്പെടുന്ന ഈ കൈവല്യ പദം, ചിലർ ഭയപ്പെടുന്നമാതിരി, കല്ലിൻെറയോ സസ്യപ്രാണി (Zoophyte)യുടെയോ അവസ്ഥയല്ലെന്നുള്ളതാണു മനസ്സിലാക്കാൻ യഥാർത്ഥത്തിൽ പ്രയാസമുള്ള ഭാഗം. അവരുടെ അഭിപ്രായത്തിൽ സത്തയ്ക്കു രണ്ടു ഭാവമേ ഉള്ളു: ഒന്നു കല്ലിൻെറ അചേതനഭാവം, മറ്റേതു മനസ്സിൻെറ ചേതനഭാവം. സത്തയ്ക്ക് ഇങ്ങനെ രണ്ടവസ്ഥ കൾമാത്രം എന്നു പരിധി നിർണ്ണയിക്കാൻ അവർക്കെന്തവകാശം? മനോവ്യാപാരത്തേക്കാൾ അസംഖ്യം മടങ്ങ് ഉത്കൃഷ്ടമായ ഒരവ സ്ഥയില്ലേ? പ്രകാശസ്പന്ദങ്ങൾ അതിമന്ദമായിരിക്കുമ്പോൾ നാം അവയെ കാണുന്നില്ല. അവ ദ്രുതതരമാകുമ്പോഴേ നമ്മുടെ ദൃഷ്ടി ക്കു ഗോചരമായ പ്രകാശമായിത്തീരുന്നുള്ളു. അവ പിന്നെയും ദ്രുതതരമാകുമ്പോൾ വീണ്ടും അദൃശ്യമായി ഭവിക്കുന്നു. നമുക്ക് ഇരുട്ട് അനുഭവപ്പെടുന്നു. എന്നാൽ ആദ്യത്തെ ഇരുട്ടു പോലെ തന്നെയോ ഒടുവിലത്തെ ഇരുട്ടും? തീർച്ചയായും അല്ല: അവയ്ക്കു തമ്മിൽ ധ്രുവങ്ങളുടെ അന്തരമുണ്ട്. ഈശ്വരൻെറ നിശ്ചിന്താവസ്ഥ പോലെതന്നെയോ കല്ലിൻെറ നിശ്ചിന്താവസ്ഥ? നിശ്ചയമായും അല്ല. ഈശ്വരൻ ചിന്തിക്കുന്നില്ല. യുക്തിവിചാരം ചെയ്യുന്നില്ല. അവന് അതിൻെറ ആവശ്യമെന്ത്? യുക്തിവിചാരത്തിൻെറ ആവശ്യം തോന്നുമാറ് ഈശ്വരന് അജ്ഞാതമായി വല്ലതുമുണ്ടോ? കല്ലിനു വിചാരിക്കാൻ വയ്യ: ഈശ്വരൻ (ആവശ്യമില്ലാത്തതുകൊണ്ട്) വിചാ രിക്കുന്നില്ല. ഇതാണു വ്യത്യാസം. നാം വിചാരദശയെ അതിക്രമിച്ചു പോയാൽ ഭയാനകമായിരിക്കുമെന്നാണ് ഈ തത്ത്വചിന്തകന്മാർ വിചാരിക്കുന്നത്. വിചാരദശയ്ക്കപ്പുറത്ത് എന്തെങ്കിലുമുള്ളതായി അവർ കരുതുന്നില്ല.

വിചാരവിദൂരങ്ങളായി വളരെയേറെ ഉത്കൃഷ്ടങ്ങളായ അനേകം സത്താഭൂമികകളുണ്ട്. യഥാർത്ഥത്തിൽ അദ്ധ്യാത്മജീവിതത്തിൻെറ ആദ്യഘട്ടംതന്നെ ബുദ്ധിക്കപ്പുറത്താണ്. നിങ്ങൾ മനസ്സിനും ബുദ്ധി ക്കും തർക്കത്തിനും അപ്പുറം കടക്കുമ്പൊഴേ ഈശ്വരാഭിമുഖമായി ആദ്യത്തെ ചുവടുവെച്ചു എന്നു പറയാവൂ. അതാണു ജീവിതാരംഭം. സാധാരണ പറയാറുള്ള ജീവിതമാകട്ടെ, വെറും ഒരു വിത്തുമാത്രം.

വിചാരത്തിനും യുക്തിക്കും അതീതമായ അവസ്ഥയാണു പരമ പദം എന്നതിനു തെളിവെന്ത്? ഇതായിരിക്കും അടുത്ത ചോദ്യം. ഒന്നാമത്, ലോകത്തിലെ മഹാത്മാക്കളാസകലം – വെറും പ്രസംഗം കൊണ്ടു കഴിച്ചുകൂട്ടുന്നവരെക്കാൾ വളരെയധികം ഉന്നതന്മാരും ലോകത്തെ ഇളക്കിമറിച്ചവരും ഒരിക്കലും ഒരു സ്വാർത്ഥോദ്ദേശ്യവും മനസ്സിൽ കരുതിയിട്ടില്ലാത്തവരുമായ മഹാപുരുഷന്മാരെല്ലാംതന്നെ –

പ്രസ്താവിച്ചിട്ടുണ്ട്, ഈ ജീവിതം ഇതിനപ്പുറത്തെ അനന്തജീവിതത്തിലേക്കുള്ള മാർഗ്ഗത്തിലെ ഒരു ചെറുതാവളം മാത്രമാണെന്ന്. രണ്ടാമത്, അവരങ്ങനെ പായുക മാത്രമല്ല, എല്ലാവർക്കും തങ്ങളുടെ കാലടികളെ പിൻതുടരാൻ കഴിയുമാറ് ഓരോരുത്തർക്കും വഴി കാട്ടുകയും തങ്ങളുടെ രീതികളെ വിവരിച്ചുകൊടുക്കയും ചെയ്യു ന്നുണ്ട്. മൂന്നാമത്, മറ്റു പോംവഴിയൊന്നുമില്ല, വേറൊരു സമാധാന മില്ല. ഇപ്പോഴത്തേതിനേക്കാൾ ഉത്കൃഷ്ടമായി ഒരവസ്ഥ ഇല്ലെന്നു വിചാരിക്കുന്നപക്ഷം, നാം സദാകാലവും ഇങ്ങനെ ചക്രരൂപത്തിൽ ചരിച്ചുകൊണ്ടിരിക്കുന്നതെന്തുകൊണ്ട്? പ്രപഞ്ചസമസ്യയ്ക്കു സമാധാനം നല്കാൻ കഴിവുള്ള യുക്തിചിന്തയെവിടെ? ഇന്ദ്രിയങ്ങളുടെ വ്യാപാരമേഖലയ്ക്കപ്പുറം പോകാൻ നമുക്കു നിർവ്വാഹമില്ലെങ്കിൽ, അതിനുപരി നാം ഒന്നും ആവശ്യപ്പെട്ടുകൂടെങ്കിൽ, ആ ഇന്ദ്രിയ വേദ്യമായ ലോകമായിരിക്കും നമ്മുടെ ജ്ഞാനത്തിൻെറ പരിധി. ഇതിനെയാണ് അജ്ഞേയവാദം (Agnosticism) എന്നു പറയുന്നത്. എന്നാൽ ഇന്ദ്രിയങ്ങളെ പ്രമാണീകരിപ്പാൻ ന്യായമെന്തുണ്ട്? തെരു വീഥിയിൽ നിശ്ചേഷ്ടനായിനിന്നു മരണമടയുന്ന മനുഷ്യനെ ഒരു യഥാർത്ഥ അജ്ഞേയവാദിയെന്നു വിളിക്കാം. യുക്തിയാണു സർവ്വ സ്വവുമെങ്കിൽ അതു ശൂന്യവാദ(Nihilism)ത്തിനപ്പുറത്തു നമുക്കു നില്ക്കക്കള്ളി തരുന്നില്ല. ഒരു മനുഷ്യൻ പണം, പേര്, പെരുമ ഇവയൊഴിച്ച് എല്ലാറ്റിനെയും പറ്റി അജ്ഞേയവാദിയാണെങ്കിൽ അയാൾ വഞ്ചകനാകുന്നു. യുക്തിയെന്നു പറയുന്ന ആ കടുത്ത കൽച്ചുമരിനപ്പുറം ചുഴിഞ്ഞുകേറാൻ നമുക്കു സാദ്ധ്യമല്ലെന്നു കാൻറ് സംശയാതീതമായി തെളിയിച്ചിട്ടുണ്ട്. എന്നാൽ സകല ഭാരതീയ തത്ത്വചിന്തകളും അവലംബിക്കുന്ന ഏറ്റവും ആദ്യത്തെ ആശയംതന്നെ ഇതാണ്: അവിടെ നിന്നുകൊണ്ടു തർക്കാതിശായി യായ തത്ത്വത്തെ തൻേറടത്തോടെ അന്വേഷിക്കുകയും കണ്ടെത്തി വിജയിക്കുകയും ചെയ്യുന്നു. അതിൽ മാത്രമാണു നമ്മുടെ ഇപ്പോഴ ത്തെ അവസ്ഥയുടെ വിശദീകരണം കണ്ടെത്താവുന്നതും. ഇഹത്തി നപ്പുറം നമ്മെ നയിക്കുന്ന ഒരു ശാസ്ത്രം പഠിക്കുന്നതിൻെറ പ്രയോജ നവും ഇതത്രേ.

'ഞങ്ങളുടെ പിതാവായ അങ്ങു ഞങ്ങളെ ഈ അജ്ഞാന സാഗരത്തിൻെറ മറുകര എത്തിക്കും.'[1] അതാണ് മതത്തിൻെറ ശാസ്ത്രം, മറ്റൊന്നുമല്ല.

1. ത്വം ഹി നഃ പിതാ യോ$f$സ്മാകമവിദ്യായാഃ പരം പാരം
താരയസീതി: നമഃ പരമൃഷിഭ്യോ നമഃ പരമജ്ഞഷിഭ്യഃ. (പ്ര. 6. 8)

## 1. സമാധിപാദം

ഏകാഗ്രതയുടെ ആദ്ധ്യാത്മികപ്രയോജനങ്ങൾ

*സൂത്രം; 1. അഥ യോഗാനുശാസനം.

**അഥ** = ആരംഭിക്കപ്പെടുന്നു, **യോഗാനുശാസനം** = യോഗ (സമാധി)വിഷയകമായ ശാസ്ത്രത്തിൻെറ പുനഃപ്രതിപാദനം.[2]

ഇനി യോഗശാസ്ത്രത്തെ ഇവിടെ വ്യാഖ്യാനിപ്പാൻ തുടങ്ങുന്നു.

2. യോഗ ശ്ചിത്തവൃത്തിനിരോധഃ.

**യോഗഃ** = യോഗം[3]എന്നത്, ചിത്തവൃത്തിനിരോധഃ = ചിത്തത്തിൻെറ വൃത്തികളെ (വിഷയസംയോഗംകൊണ്ടു ചിത്തത്തിനുണ്ടാ വുന്ന പരിണാമങ്ങളെ) നിരോധിക്കുക (സ്വകാരണത്തിൽ ലയിപ്പി ക്കുക) ആകുന്നു.

ചിത്തം നാനാവൃത്തികൾ കൈക്കൊള്ളുന്നതിനെ തടയുന്നതാ കുന്നു യോഗം.

---

* സൂത്രലക്ഷണം;

അല്പാക്ഷരമസന്ദിഗ്ദ്ധം സാരവദ്വിശ്വതോമുഖം
അസ്തോഭമനവദ്യം ച സൂത്രം സൂത്രവിദോ വിദുഃ

അല്പാക്ഷരങ്ങളിൽ ആശയങ്ങളെ സംഗ്രഹിച്ചിരിക്കുന്നതും, സംശയാതീതമായി പ്രതിപാദിക്കുന്നതും, വാദങ്ങളുടെ സാരമടങ്ങിയതും, സർവ്വതോ മുഖമായ അർത്ഥത്തെ പ്രകാശിപ്പിക്കുന്നതും, ആവർത്തനമില്ലാത്തതുമായ വാക്യവിശേഷമാണ് സൂത്രം എന്ന് സൂത്രതത്ത്വാഭിജ്ഞന്മാർ പറയുന്നു.

1. അഥശബ്ദം മംഗളദ്യോതകവും അധികാരാ (ആരംഭാ)ർത്ഥവുമാകുന്നു. ഏതെങ്കിലും ഒരഭ്യാസത്തിനുശേഷം എന്ന ആനന്തര്യാർത്ഥം ഇവിടെയില്ല. ശ്രേയോഭിലാഷികളായ ഏവരും ഈ ശാസ്ത്രാഭ്യാസനത്തിനു അധികാരിക ളാണ് എങ്കിലും ക്ഷിപ്തനും മൂഢനും ഇതിൽ കഴിവില്ലായ്കയാൽ അധികാര മില്ല.

2. ഹിരണ്യഗർഭാദിപൂർവ്വഗുരുക്കന്മാർ വഴിയായി ഉപദേശിക്കപ്പെട്ടുവന്നി ട്ടുള്ള ശാസ്ത്രത്തിൻെറ പുനരുപദേശം.

ഹിരണ്യഗർഭോ യോഗസ്യ വക്താ നാന്യഃ പുരാതനഃ
–യാജ്ഞവല്ക്യസ്മൃതി

യോഗത്തെ ആദ്യം ഉപദേശിച്ച ആചാര്യൻ ഹിരണ്യഗർഭൻതന്നെ.

3. ചിത്തത്തിന് ക്ഷിപ്തം, മൂഢം, വിക്ഷിപ്തം, ഏകാഗ്രം, നിരുദ്ധം എന്നിങ്ങനെ അഞ്ചു ഭൂമികകൾ, അവസ്ഥകൾ ഉണ്ട്. അവയിൽവെച്ചു നിരുദ്ധത്തെയാണ് മുഖ്യമായും യോഗശബ്ദംകൊണ്ടു പറയുന്നത്. രജസ്തമോവൃത്തികളെ നിരോധിക്കുന്നതുകൊണ്ടു ഏകാഗ്രതയെന്നും യോഗശബ്ദത്തിന് അർത്ഥ മുണ്ട്.

ഇവിടെ ഒട്ടധികം വിവരണം ആവശ്യമുണ്ട്, 'ചിത്തം' എന്താണെന്നും 'വൃത്തി'കളെന്താണെന്നും അറിഞ്ഞിരിക്കണം. എനിക്ക് ഈ കണ്ണുണ്ട്. എന്നാൽ അതല്ല കാണുന്നത്. ഉത്തമാംഗത്തിലുള്ള അതിൻെറ മസ്തിഷ്കകേന്ദ്രത്തെ എടുത്തുമാറ്റുക. ഈ കണ്ണു യഥാസ്ഥാനത്തുണ്ടായിരിക്കും, കണ്ണിൻെറ ഉള്ളിലുള്ള രൂപഗ്രാഹികയും (Retina) അതുപോലെതന്നെ അതിന്മേലുള്ള വിഷയപ്രതിരൂപവും (ഛായ) അന്യൂനമായിരിക്കും. എന്നാലും കണ്ണിനു കാഴ്ചയുണ്ടായി രിക്കില്ല. ആകയാൽ ഈ കണ്ണ് അപ്രധാനകാരണംമാത്രമാണ്, ദർശനേന്ദ്രിയമല്ല എന്നു സിദ്ധിക്കുന്നു. നേത്രേന്ദ്രിയം മസ്തിഷ്കത്തി ലെ ഒരു സൂക്ഷ്മനാഡീകേന്ദ്രത്തിലാണിരിക്കുന്നത്. ഇങ്ങനെ രണ്ടു കണ്ണുണ്ടായാലും പോരാ. ആളുകൾ ചിലപ്പോൾ കണ്ണു തുറന്ന് ഉറങ്ങുകയായിരിക്കും. വെളിച്ചമുണ്ട്. പ്രതിരൂപവുമുണ്ട്. എന്നാൽ മൂന്നാമതൊരു സാധനംകൂടി വേണ്ടിയിരിക്കുന്നു. അതായത് മനസ്സ് ഇന്ദ്രിയത്തോടു സംബന്ധിക്കണം. ഈ കണ്ണു ബാഹ്യോപകരണം; അതോടുചേർന്നു മസ്തിഷ്കകേന്ദ്രവും മനസ്സിൻെറ സഹകരണവും വേണം. വാഹനങ്ങൾ റോഡിൽക്കൂടി ഉരുണ്ടു പോകുന്നെങ്കിലും നിങ്ങൾ അതിൻെറ ശബ്ദം കേൾക്കുന്നില്ല. എന്തുകൊണ്ട്? നിങ്ങളു ടെ മനസ്സു ശ്രവണേന്ദ്രിയവുമായി സംബന്ധിക്കാത്തതുകൊണ്ട്. അപ്പോൾ ഒന്നാമതു ബാഹ്യകാരണവും പിന്നീട് ഇന്ദ്രിയവും മൂന്നാ മത് ഇവയോടു സംയുക്തമായ മനസ്സും വേണം. മനസ്സു വിഷയാ കാരത്തെ അകത്തേക്കകത്തേക്കു കൊണ്ടുചെന്നു നിശ്ചയാത്മിക യായ ബുദ്ധിക്കു സമർപ്പിക്കുന്നതോടുകൂടി അതിൻെറ പ്രതിസ്ഫു രണമുണ്ടാവുന്നു. ആ ബുദ്ധിവൃത്തിയോടൊപ്പംതന്നെ അഹം പ്രത്യയവും[1] സ്ഫുരിക്കുന്നു. അനന്തരം ഈ സ്ഫുരണ പ്രതിസ്ഫുരണ ങ്ങളുടെ സമ്മിശ്രണത്തെ യഥാർത്ഥ ആത്മാവായ പുരുഷനു സമർപ്പിക്കുകയും, പുരുഷൻ ഈ സമ്മിശ്രണത്തിൽക്കൂടി വിഷയ ത്തെ പ്രത്യക്ഷീകരിക്കയും ചെയ്യുന്നു. ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും അഹംകാരവും ചേർന്നിരിക്കുന്ന കരണഗ്രാമത്തെ അന്തഃകരണം എന്നു പറയുന്നു. ഈ വിവിധകരണങ്ങളും ചിത്ത ത്തിൻെറ പ്രവൃത്തിഭേദങ്ങൾമാത്രമാണ്. ചിത്തത്തിലുയരുന്ന വിചാരതരംഗങ്ങളെയാണു വൃത്തികൾ എന്നു പറയുന്നത്. 'വൃത്തി' ശബ്ദത്തിന് 'ചുഴി' എന്നു വാച്യാർത്ഥം. വിചാരമെന്നാലെന്താണ്? ആകർഷണമോ വികർഷണമോ പോലെയുള്ള ഒരു ശക്തിവിശേഷ മത്രേ വിചാരം. അനന്തശക്തിനിധാനമായ പ്രകൃതിയിൽനിന്നു ചിത്തമാകുന്ന ഉപകരണം കുറെ ശക്തിയെടുത്തു സാത്മീകരിച്ചിട്ടു വിചാരരൂപേണ പ്രസരിപ്പിക്കുന്നു. അന്നത്തിൽക്കൂടിയാണു നാം ശക്തി സമാഹരിക്കുന്നത്. അതിൽനിന്നു ശരീരത്തിനു ഗമനാദി ശക്തികൾ ലഭിക്കുന്നു. മറ്റു സൂക്ഷ്മശക്തികളെ ചിത്തം വിചാര രൂപേണ പുറത്തേക്കയക്കുകയും ചെയ്യുന്നു. ഇതിൽനിന്നു ചിത്തം ചേതനമല്ലെന്നു കാണാം. എങ്കിലും അതു

1. ഞാൻ അറിയുന്നു എന്നതിലെ 'ഞാൻ' എന്ന ബോധം.

ചേതനമെന്നപോലെ തോന്നിക്കുന്നു. എന്തുകൊണ്ട്? ചേതനനായ പുരുഷൻ പുറകിലു ള്ളതുകൊണ്ട്. നിങ്ങൾ മാത്രമാണു ചേതനം. ചിത്തം നിങ്ങൾക്കു ബാഹ്യലോകത്തെ ഗ്രഹിക്കുവാനുള്ള ഉപകരണമേ ആകുന്നുള്ളു ഈ പുസ്തകത്തെ നോക്കുക. പുസ്തകമെന്ന നിലയിൽ ഒരു വസ്തു പുറത്തില്ല. പുറത്തുള്ളത് അജ്ഞാതവും അജ്ഞേയവുമാകുന്നു. ആ അജ്ഞേയവസ്തുവാകട്ടെ, മനസ്സിനെ തട്ടിയുണർത്താനുള്ള ഒരു നിമിത്തം മാത്രം. ആ നിമിത്തത്തിൻെറ നേർക്കു പ്രവർത്തിക്കുന്ന തോടുകൂടി മനസ്സു പുസ്തകാകൃതിയിൽ പരിണമിക്കയാണു ചെയ്യുന്നത്. ഒരു കല്ലെടുത്തു വെള്ളത്തിലെറിഞ്ഞാൽ, അതിനെ നിമിത്തീകരിച്ചു വെള്ളം ഇളകി തരംഗാകാരേണ പരിണമിക്കും പോലെയാ ണിത്. യഥാർത്ഥമായ പ്രപഞ്ചം (ബാഹ്യവിഷയം) മനസ്സിൽ പ്രതി സ്ഫുരണമുണ്ടാക്കാനുള്ള നിമിത്തംമാത്രം. പുസ്തകരൂപമോ ഹസ്തി രൂപമോ മനുഷ്യരൂപമോ വാസ്തവത്തിൽ പുറത്തല്ല. അങ്ങനെയുള്ള തായി അറിയപ്പെടുന്നതെല്ലാം ബാഹ്യസൂചനയിൽനിന്നുണ്ടാകുന്ന നമ്മുടെ മാനസപ്രതിസ്ഫു രണമാണ്. "ഇന്ദ്രിയവൃത്തികളുടെ നിത്യ സംഭാവ്യതയാണു ജഡം (മൂർത്തദ്രവ്യം)" - എന്നത്രേ ജോൺസ്റ്റുവർട്ട് മിൽ[1] പറയുന്നത്. പുറത്തുള്ളത് സൂചകം മാത്രം. ഉദാഹരണമായി മുത്തുച്ചിപ്പിയുടെ കാര്യംതന്നെ നോക്കുക. മുത്ത് എങ്ങനെയുണ്ടാ കുന്നുവെന്നു നിങ്ങൾക്ക് അറിയാമല്ലോ. പരോപജീവിയായ ഒരു അണുശുക്തിയുടെ ഉള്ളിൽപ്പെട്ടു ചൊറിച്ചിലുണ്ടാക്കുമ്പോൾ അവിടെ നിന്ന് ഒരുതരം ദ്രാവകം പുറപ്പെട്ട് അണുജീവിയെ മൂടുന്നു. ഈ ദ്രാവകമാണു കാലാന്തരത്തിൽ മുത്തായി പരിണമിക്കുന്നത്. ദൃശ്യ മായ ജഗത്തു നമ്മുടെ മാനസദ്രാവകവും, വാസ്തവമായ ജഗത്ത് അതിൻെറ കേന്ദ്രവർത്തിയായ അണുജീവിയും പോലെയാണെന്ന് ഏതാണ്ടു പറയാം. സാധാരണ മനുഷ്യൻ ഈ വസ്തുത അറിയുന്ന തേയില്ല. എന്തെന്നാൽ, അവൻ അതിനുദ്യമിക്കുമ്പോഴേക്കും അവ ൻെറ മാനസദ്രാവകം സ്രവിക്കുകയും അവൻ ആ ദ്രാവകത്തെ മാത്രം കാണുകയും ചെയ്യുന്നു. വൃത്തികളെന്നു പറഞ്ഞാൽ എന്താ ണെന്നു നമുക്കു ഇപ്പോൾ മനസ്സിലാകുന്നുണ്ട്. യഥാർത്ഥപുരുഷൻ മനസ്സിൻെറ പിന്നിലാണ്. മനസ്സ് അവൻെറ കൈവശമുള്ള ഒരുപ കരണമാകുന്നു. അവൻെറ ചൈതന്യമാണു മനസ്സിൽക്കൂടി പുറത്തേക്ക് ഊറിവരുന്നത്. നിങ്ങൾ മനസ്സിൻെറ പിന്നിലുള്ളപ്പോൾ മാത്രമേ മനസ്സു ചേതനമാകുന്നുള്ളു. പുരുഷൻ എപ്പോൾ അതിനെ കൈവി ടുന്നുവോ അപ്പോൾ അതു തകർന്നു ശൂന്യപ്രായമായിത്തീരുന്നു. ഇപ്രകാരം ചിത്തം എന്നാലെന്താണെന്നു നിങ്ങൾക്ക് അറിയാറാകു ന്നു. അതു മനസ്സിൻെറ ഉപാദാനമാണ്. വൃത്തികൾ, ബാഹ്യനിമിത്തങ്ങൾ, ചിത്തത്തെ ഉത്തേജിപ്പിക്കുമ്പോൾ, ഉയരുന്ന തരംഗങ്ങളും. ഈ വൃത്തികളാണു നമ്മുടെ ജഗത്ത്.

1. ``Matter is the permanent possibility of sensations." - John Sturat Mill

മുകളിലത്തെ തരംഗാവലി കാരണം തടാകത്തിൻെറ അടിത്തട്ടു നമുക്കു ദൃശ്യമാകുന്നില്ല. ഓളം നിലച്ചു വെള്ളം ശാന്തമാകുമ്പോ ഴെ അടിത്തട്ടു കാണാറാകുന്നുള്ളു. വെള്ളം കലങ്ങിയോ ഇളകി യോ ഇരിക്കുമ്പോൾ അധസ്തലം ഒരിക്കലും ദൃശ്യമല്ല. ഉപരിതലം നിസ്തരംഗവും നിർമ്മലവുമായിരുന്നാൽ അധസ്തലം സ്പഷ്ടമായി കാണാം. തടാകത്തിൻെറ അടിത്തട്ടെന്നു പറഞ്ഞതു നമ്മുടെ യഥാർ ത്ഥസ്വരൂപമായ ആത്മാവും, തടാകജലം ചിത്തവും, തരംഗാവലി കൾ വൃത്തികളുമാകുന്നു.

ഇനി ഒന്നറിയേണ്ടത് ചിത്തത്തിൻെറ മൂന്നു നിലകളെപ്പറ്റി യാണ്. അതിലൊന്ന്, തമസ്സ് എന്നു പറയുന്ന മൂഢമായ നില: മൃഗങ്ങളിലും മന്ദന്മാരിലും കാണുന്ന ഇതു ദ്രോഹത്തിനേ ഉപകരിക്കൂ. ആ ചിത്താവസ്ഥയിൽ മറ്റു പ്രത്യയങ്ങളൊന്നും ഉദിക്കുന്നില്ല. അടു ത്തത്, രജസ്സ്, മനസ്സിൻെറ സക്രിയമായ നില. പ്രതാപവും ഭോഗ വുമാണ് അവിടെ ക്രിയയ്ക്കു മുഖ്യപ്രേരകം; "ഞാൻ പ്രതാപശാലി യായി എല്ലാവരെയും ഭരിക്കും" എന്ന ഭാവം. പിന്നീടു സത്വം എന്നു പറയുന്ന പ്രസന്നവും പ്രശാന്തവുമായ (നിരുദ്ധ) നില. അതിൽ ഓളമെല്ലാം അടങ്ങി ചിത്തസരസ്സ് അത്യന്തം സ്വച്ഛമായിരിക്കും. ഇതു ക്രിയാരഹിതമായ നിലയല്ല. നേരേമറിച്ച്, അതിശയേന ക്രിയാ ത്മകമാണെന്നു പറയണം. പ്രശാന്തി എന്നതു നിരോധശക്തിയുടെ അത്യുച്ചപരിണാമമാകുന്നു. ക്രിയോന്മുഖമാകാൻ വളരെ എളുപ്പ മാണ്. കുതിരകളെ കടിഞ്ഞാണയച്ചുവിട്ടാൽ അവ നിങ്ങളെയും കൊണ്ടു തോന്നിയ വഴിക്ക് ഓടും, അതാർക്കും ചെയ്യാം. എന്നാൽ കടിഞ്ഞാൺ മുറുക്കി, കുതിച്ചുപായുന്ന കുതിരയെ പിടിച്ചുനിർത്തു ന്നവനാണു ബലവാൻ. അഴിച്ചുവിടാനോ അടക്കിനിർത്താനോ, ഏതി നാണു അധികം ശക്തി വേണ്ടത്? മന്ദബുദ്ധിയായ മനുഷ്യനല്ല ശാന്തചിത്തൻ. സത്ത്വത്തെ നിങ്ങൾ മൂഢതയോ ആലസ്യമോ ആയി തെറ്റിദ്ധരിക്കരുത്. ശാന്തചിത്തനായ മനുഷ്യൻ ചിത്തവൃത്തികളെ നിരോധിച്ചവനാണ്. പ്രവൃത്തി (അശാന്തി) ബലഹീനതയുടെയും നിവൃത്തി (ശാന്തി) ബലാധിക്യത്തിൻെറയും ലക്ഷണമാകുന്നു.

ചിത്തം അതിൻെറ സ്വഭാവമായ ശുദ്ധസത്ത്വനിലയെ വീണ്ടും പ്രാപിക്കാൻ സർവ്വദാ ശ്രമിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ ഇന്ദ്രിയ ങ്ങൾ അതിനെ പുറത്തേക്കു വലിക്കുകയാണ്. അതിനെ നിഗ്രഹി ക്കുക, അതായത് ഈ ബഹിർമ്മുഖതയെ നിരോധിച്ചു ജ്ഞാനാത്മ കമായ സത്ത്വസ്വരൂപാവസ്ഥയിലേക്കു മടങ്ങിപ്പോകാൻ യോഗ്യ മാക്കുക, എന്നുള്ളതാണു യോഗാഭ്യാസത്തിൻെറ ആദ്യത്തെ പടി. എന്തുകൊണ്ടെന്നാൽ ആ വിധത്തിലേ ചിത്തത്തിനു ശരിയായ നിവൃത്തിമാർഗ്ഗം ലഭിക്കൂ.

ചിത്തം ഉച്ചനീചഭേദമെന്യേ സർവ്വജന്തുക്കളിലുമുണ്ടെങ്കിലും മനുഷ്യനിൽ മാത്രമേ അതിൻെറ ബുദ്ധിരൂപമായ പരിണാമം കാണു

ന്നുള്ളു. ബുദ്ധിസാമർത്ഥ്യം ഉദിക്കുന്നതിനുമുമ്പു ചിത്തത്തിന് ഈ യോഗമാർഗ്ഗങ്ങളിൽക്കൂടിയെല്ലാം നിവർത്തിച്ച് ആത്മാവിനെ മോചിപ്പിക്കാൻ കഴിവില്ല. പയ്യിനും പട്ടിക്കും അന്തഃകരണമുണ്ടെങ്കിലും, അവയ്ക്കു വർത്തമാനശരീരത്തിൽ സാക്ഷാന്മുക്തി സാധ്യമല്ല. കാരണം അവയുടെ ചിത്തത്തിന് ഇതുവരെയും ബുദ്ധി[1]രൂപമായി പരിണമിക്കാൻ സാധിക്കാത്തതുതന്നെ.

ചിത്തം താഴെ പറയുംപ്രകാരം അഞ്ച് അവസ്ഥകളിൽ അഭിവ്യക്തമാകുന്നുണ്ട്; ക്ഷിപ്തം, മൂഢം, വിക്ഷിപ്തം, ഏകാഗ്രം, നിരുദ്ധം, എന്നതു ചഞ്ചലമായ അവസ്ഥയാകുന്നു. സുഖദുഃഖരൂപേണ അഭിവ്യക്തമാകുന്നതാണ് അതിന്റെ സ്വഭാവം. മൂഢം എന്നതു ദ്രോഹാസക്തമായ തമഃസ്വഭാവമാകുന്നു. ഇതിൽ ആദ്യത്തേതു ദേവന്മാർക്കും രണ്ടാമത്തേത് അസുരന്മാർക്കും സ്വാഭാവികമാണെന്നു വ്യാഖ്യാതാവു പറയുന്നു. വിക്ഷിപ്തമെന്നതു സമാഹൃതമാകാൻ ശ്രമിക്കുമ്പോഴുള്ള അവസ്ഥയാണ്. ഏകാഗ്രമെന്നത് ഏകത്ര കേന്ദ്രീകരിക്കാൻ ശ്രമിക്കുമ്പോഴുള്ള അവസ്ഥയും, നിരുദ്ധമെന്നതു നമ്മെ സമാധിയിലെത്തിക്കുന്ന (സമാഹിത) അവസ്ഥയുമാകുന്നു.

3. തദാ ദ്രഷ്ടുഃ സ്വരൂപേƒവസ്ഥാനം.

**തദാ** = അപ്പോൾ (നിരുദ്ധാവസ്ഥയിൽ), **ദ്രഷ്ടുഃ** = ചിതിശക്തിയായ പുരുഷന് (ആത്മാവിന്ന്), **സ്വരൂപേ** = ചിന്മാത്രസ്വരൂപ ത്തിൽ, **അവസ്ഥാനം (ഭവതി)** = സ്ഥിതിയുണ്ടാകുന്നു.[2]

നിരോധകാലത്തിൽ ദ്രഷ്ടാവ് (പുരുഷൻ) കൈവല്യ സ്വരൂപ ത്തിൽ സ്ഥിതിചെയ്യുന്നു.

തരംഗങ്ങൾ നിലച്ചു തടാകം ശാന്തമായാലുടനെ അതിന്റെ അടിത്തട്ട് നമുക്കു കാണാവുന്നു: അതുപോലെ ചിത്തവും. അതു ശാന്തമാവുമ്പോൾ നമ്മുടെ ആത്മസ്വരൂപമെന്തെന്നു നാം കാണു ന്നു: നാം നമ്മെ (ചിത്തവൃത്തികളുമായി) മിശ്രീകരിക്കുന്നില്ല: പ്രത്യുത, നമ്മുടെ ആത്മസ്വരൂപമായി സ്ഥിതി ചെയ്യുന്നു.

4. വൃത്തിസാരൂപ്യമിതരത്ര

**ഇതരത്ര** = (സമാധിയൊഴിച്ചുള്ള) മറ്റവസ്ഥകളിൽ (വ്യുത്ഥാനദശയിൽ), **വൃത്തിസാരൂപ്യം** = പുരുഷനു ചിത്തവൃത്തികളു മായി

1. ബുദ്ധി; വിവേകജ്ഞാനം. പ്രകൃതിയുടെ സത്വഗുണപരിണാമമായ ഈ ബുദ്ധിസത്വം സർവത്തിന്റെയും തത്ത്വാർത്ഥത്തെ നിർണ്ണയിക്കാൻ സമർത്ഥമായ ജ്ഞാനസാമഗ്രിയാകുന്നു. വിവേകതാരതമ്യമനുസരിച്ച് മനുഷ്യന്റെ ജ്ഞാനത്തിനും വ്യത്യാസം വരുന്നു.

2. ചൈതന്യംമാത്രമാണ് പുരുഷന്റെ സ്വഭാവം. വൃത്തികളല്ല. പൂവകന്നാൽ സ്ഫടികമെന്നപോലെ, വൃത്തികളൊതുങ്ങിയാൽ പുരുഷൻ സ്വരൂപത്തിൽ തെളിഞ്ഞുനില്ക്കുന്നു.

3. താദാത്മ്യഭ്രമകാലത്തിലും സ്വരൂപഹാനിയില്ല.

സാരൂപ്യം (സമാനാകാരത്വം, താദാത്മ്യഭ്രമം) ഉണ്ടാകുന്നു.[3]

സമാധിയല്ലാതുള്ള മറ്റു സന്ദർഭങ്ങളിൽ പുരുഷൻ ചിത്തവൃത്തികളുമായി താദാത്മ്യം പ്രാപിക്കുന്നു.

ഉദാഹരണമായി, എന്നെ ആരെങ്കിലും പഴിക്കുന്നു എന്നു വിചാരിക്കുക. ഇതെന്റെ മനസ്സിൽ ഒരു വൃത്തിയുളവാക്കുകയും ഞാൻ ആ വൃത്തിയുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്യുന്നു. ഇതിന്റെ ഫലം ദുഃഖവുമാണ്.

5. വൃത്തയഃ പഞ്ചതയ്യഃ ക്ലിഷ്ടാ അക്ലിഷ്ടാഃ

**വൃത്തയഃ** = വൃത്തികൾ, **പഞ്ചതയ്യഃ** = അഞ്ചുവിധമാകുന്നു, **ക്ലിഷ്ടാഃ** = അവയിൽ ചിലതു ക്ലേശ(അവിദ്യാദി)കരങ്ങളും, **അക്ലിഷ്ടാഃ** = മറ്റുള്ളവ ക്ലേശകരങ്ങളല്ലാത്തവയുമാകുന്നു.

വൃത്തികൾ അഞ്ചുവിധത്തിലുണ്ട്: (ചിലതു) ക്ലേശകരങ്ങളും (മറ്റുള്ളതു) ക്ലേശകരങ്ങളാല്ലാത്തതും.

6. പ്രമാണവിപര്യയവികല്പനിദ്രാസ്മൃതയഃ.

(ഇവ) പ്രമാണവും വിപര്യയവും വികല്പവും നിദ്രയും സ്മൃതിയും (ആണ്.)

7. പ്രത്യക്ഷാനുമാനാഗമാഃ പ്രമാണാനി.

പ്രത്യക്ഷം, അനുമാനം, ആഗമം എന്നിവയാണു പ്രമാണ[1]ങ്ങൾ.

നമ്മുടെ രണ്ട് അനുഭവങ്ങൾ പരസ്പരവിരുദ്ധമാകാതിരിക്കുമ്പോൾ അവയെ പ്രമാണമെന്നു പറയുന്നു. ഞാൻ വല്ലതുമൊന്നു കേൾക്കുന്നുവെന്നിരിക്കട്ടെ, അതു പൂർവ്വാനുഭവത്തിനു വിരുദ്ധമായാൽ

---

1. ഒരു പ്രമാണംകൊണ്ടും മാറിപ്പോകാത്ത വിഷയജ്ഞാനമാണ് 'പ്രമ'. വിഷയാകാരമായ ചിത്തവൃത്തിയിൽ പുരുഷന്റെ പ്രതിബിംബമാണ് ഈ ശാസ്ത്രത്തിൽ 'പുരുഷനിഷ്ഠമായ (പൗരുഷേയ)ബോധ'മെന്നും പ്രമാണഫലമെന്നും പറയുന്നത്.

i ചക്ഷുസ്സ് മുതലായ ഇന്ദ്രിയങ്ങൾവഴി വിഷയവുമായി സംബന്ധി ക്കുമ്പോൾ വസ്തുവിശേഷത്തെ നിർണ്ണയിക്കുന്നവിധം ചിത്തത്തിന്നുണ്ടാകുന്ന പരിണാമത്തെ – വിഷയാകാരവൃത്തിയെ – ഇവിടെ 'പ്രത്യക്ഷപ്രമാണ'മെന്നു പറയുന്നു.

ii സാധ്യത്തിന്റെ (അഗ്നിയുടെ) യും ഹേതുവി (ധൂമത്തി)ന്റെയും സാഹചര്യ (കൂടിനില്പു)നിയമം-വ്യാപ്തി-നിശ്ചയമുള്ളവൻ പക്ഷ (പർവ്വത) ത്തിൽ ഹേതുവെ (ധൂമത്തെ) കാണുമ്പോൾ അവന്റെ ചിത്തത്തിൽ സാധ്യ ത്തിന്റെ (അഗ്നിയുടെ) സാമാന്യാകാരവൃത്തിയുണ്ടാകുന്നു. അതാണ് 'അനു മാനപ്രമാണം'

iii പ്രത്യക്ഷംകൊണ്ടോ അനുമാനംകൊണ്ടോ നിശ്ചയിച്ച വിഷയത്തെ ആപ്തൻ പറയുമ്പോൾ തദ്വിഷയാകാരത്തിൽ ശ്രോതാവിനുണ്ടാകുന്ന ചിത്ത വൃത്തിയെ 'ആഗമപ്രമാണം' എന്നു പറയുന്നു.

ഈ പ്രമാണങ്ങൾകൊണ്ടുണ്ടാകുന്ന പ്രമയെ– ബോധത്തെ –യഥാക്രമം 'പ്രത്യക്ഷപ്രമ'യെന്നും 'അനുമിതിപ്രമ'യെന്നും 'ശാബ്ദീപ്രമ'യെന്നും പറയും.

അതിനോടു മല്ലിട്ടു യഥാർത്ഥം നിർണ്ണയിക്കാൻ ഒരുങ്ങുന്നു: ഞാൻ അതു വിശ്വസിക്കുന്നില്ല. പ്രമാണം മൂന്നുവിധത്തിലുണ്ട്. ഒന്നാമതു പ്രത്യക്ഷം; ഇന്ദ്രിയങ്ങളെ വഞ്ചിക്കുന്ന ദോഷഹേതുക്കളൊന്നുമില്ലാതിരിക്കെ നാം ദർശിക്കുന്നതും സ്പർശിക്കുന്നതുമെല്ലാം പ്രമാണ മാണ്. ഞാൻ ലോകത്തെ കാണുന്നതുതന്നെയാണ് അതിൻെറ സദ്ഭാവത്തിനു പ്രമാണം. രണ്ടാമത് അനുമാനം; നിങ്ങൾ ഒരു ലിംഗം (ഹേതു, സാധകം) കാണുമ്പോൾ ആ ലിംഗത്തിൽനിന്നും ലിംഗി (സാധ്യം)യെ അനുമാനിക്കുന്നു. മൂന്നാമത് ആപ്തവാക്യം (ആഗമം); അതായത് തത്ത്വദർശികളായ യോഗികളുടെ സാക്ഷാത്ക്കാരം. നമ്മളെല്ലാവരും ജ്ഞാനസമ്പാദനത്തിനു ശ്രമിച്ചുകൊണ്ടിരിക്കയാണ്. എന്നാൽ നിങ്ങളും ഞാനും വളരെ പണിപ്പെട്ട് അതിദീർഘവും ശ്രമാവഹവുമായ യുക്തിവിചാരമാർഗ്ഗത്തിൽക്കൂടിവേണം അറിവി ലേക്കെത്താൻ. നിർമ്മലനായ യോഗിയാകട്ടെ ഇതെല്ലാം തരണം ചെയ്തിട്ടുള്ളവനാണ്. അയാളുടെ മനസ്സിനു മുമ്പിൽ ഭൂതവും ഭാവിയും വർത്തമാനവും എല്ലാം ഒരുപോലെ (വർത്തമാനം) ആണ്, വായിക്കാൻ നിവർത്തിവെച്ച ഒരു പുസ്തകമാണെന്നു പറയാം. അയാൾക്കു ജ്ഞാനസമ്പാദനാർത്ഥം നമ്മെപ്പോലെ ഈ ശ്രമാവഹ മായ മാർഗ്ഗങ്ങളിൽക്കൂടി പോകേണ്ടതില്ല. യോഗി, ആത്മാവിൽ ത്തന്നെ തത്ത്വം ദർശിക്കുന്നതിനാൽ അയാളുടെ വാക്യങ്ങൾ പ്രമാ ണങ്ങളാകുന്നു. ഇങ്ങനെയുള്ളവരാണ് ആഗമങ്ങളുടെ (വേദശാസ്ത്ര ങ്ങളുടെ) ഉപജ്ഞാതാക്കൾ. അതുകൊണ്ടു വേദശാസ്ത്രങ്ങൾ പ്രമാ ണമാകുന്നു. അങ്ങനെയുള്ള തത്ത്വദർശികൾ (ആപ്തന്മാർ) ഇന്നു ജീവിച്ചിരിപ്പുണ്ടെങ്കിൽ അവരുടെ വാക്യങ്ങളും പ്രമാണംതന്നെ. മറ്റു തത്ത്വചിന്തകന്മാർ ആപ്തവാക്യത്തെപ്പറ്റി ദീർഘമായി വിചാരം ചെയ്യുകയും ആ വാക്യങ്ങൾക്കു പ്രമാണമെന്തെന്നു ചോദിക്കുക യും ചെയ്യുന്നു. ആപ്തന്മാരുടെ അപരോക്ഷാനുഭവം (സാക്ഷാദ്ദർശനം)തന്നെയാണു പ്രമാണം: എന്തെന്നാൽ, ഒരു പൂർവ്വാനുഭവ ത്തിനും വിരുദ്ധമാകാത്ത പക്ഷം, ഞാൻ കാണുന്നതൊക്കെ പ്രമാ ണമാണ്, നിങ്ങൾ കാണുന്നതും ഒക്കെ പ്രമാണംതന്നെ. ഇന്ദ്രിയങ്ങ ളെയും അതിക്രമിക്കുന്ന ജ്ഞാനമുണ്ട്, അങ്ങനെയുള്ള ജ്ഞാനം യുക്തിക്കും മനുഷ്യരാശിയുടെ പൂർവ്വാനുഭവത്തിനും വിരോധമാകാ ത്തപ്പോഴെല്ലാം പ്രമാണമാകുന്നു. വല്ല ഭ്രാന്തനും ഈ മുറിയിൽ കടന്നുവന്നു തനിക്കു ചുറ്റും ദേവന്മാരെ കാണുന്നുണ്ടെന്നു പറ ഞ്ഞാൽ അതു പ്രമാണമാവില്ല. കാരണം, അത് ഒന്നാമത് യഥാർ ത്ഥജ്ഞാനമാകണം. രണ്ടാമത് പൂർവ്വാനുഭവത്തിനു വിരുദ്ധമാക രുത്. മൂന്നാമത്, വക്താവിൻെറ സ്വഭാവശുദ്ധിയെ അപേക്ഷിച്ചതുമാ കണം. ഒരുവൻെറ ചാരിത്രത്തിന് അയാളുടെ വാക്കുകളോളം പ്രാധാന്യം കൊടുക്കേണ്ടതില്ലെന്നും, അയാൾ പറയുന്നതു ശരി യാണോ എന്നേ നോക്കേണ്ടു എന്നും ചിലർ അഭിപ്രായപ്പെടുന്നതു കേൾക്കാം. ഇതു മറ്റു വിഷയങ്ങളിൽ പക്ഷേ ശരിയാവാം: ഒരുവൻ ദുഷ്ടനായിരുന്നിട്ടും ജ്യോതിശ്ശാസ്ത്രവിഷയകമായി ചിലതെല്ലാം കണ്ടുപിടിച്ചുവെന്നു വരാം. എന്നാൽ ആദ്ധ്യാത്മികവിഷയത്തിൽ വ്യത്യാസമുണ്ട്.

എന്തുകൊണ്ടെന്നാൽ ചിത്തശുദ്ധിയില്ലാത്തവന് ആദ്ധ്യാത്മിക തത്ത്വങ്ങളെ ദർശിക്കാൻ വൈഭവവുമുണ്ടാവില്ല. അതു കൊണ്ട്, ആപ്തനെന്നു സ്വയം പ്രഖ്യാപിക്കുന്ന പുരുഷൻ സമ്പൂർണ്ണം നിഃസ്വാർത്ഥനും നിർമ്മലനുമാണോ എന്നു നാം ആദ്യമേ നോക്കണം. രണ്ടാമത് അയാൾ ഇന്ദ്രിയജ്ഞാനത്തെ അതിക്രമിച്ചിട്ടുണ്ടോ എന്നും, മൂന്നാമത് അയാളുടെ വാക്കു മനുഷ്യരാശിയുടെ പൂർവ്വാനുഭവത്തിനു വിരുദ്ധമാണോ എന്നും അറിയണം. പുത്തനായിക്കണ്ട തത്ത്വം ഒരിക്കലും പൂർവ്വദൃഷ്ടമായ തത്ത്വത്തിന്നെതിരാവാൻ വയ്യ. പ്രത്യുത, ഒത്തിരിക്കയേ ഉള്ളു. നാലാമത് ഏതൊരു തത്ത്വവും പരീക്ഷണക്ഷമമാകണം. 'എനിക്ക് ഒരു ദർശനമുണ്ടായിട്ടുണ്ട്, എന്നാൽ തനിക്കതു സാധ്യമല്ല,' എന്നാണ് ഒരുവൻ പറയുന്നതെ ങ്കിൽ, ഞാൻ ആ മനുഷ്യനെ വിശ്വസിക്കയില്ല. എന്തെന്നാൽ എല്ലാവർക്കും അതിനെ സ്വാനുഭവപ്പെടുത്താനുള്ള സാധ്യതയുണ്ടാ കണം. ജ്ഞാനംകൊണ്ടു കച്ചവടം നടത്തുന്ന ആരും ആപ്തനല്ല. അങ്ങനെ ആപ്തനായ പുരുഷന് ഈ ലക്ഷണങ്ങളെല്ലാം തികഞ്ഞിരി ക്കണം. ആ മനുഷ്യൻ നിർമ്മലനും നിഃസ്വാർത്ഥനുമാണെന്നും, അയാൾക്കു ധനത്തിലും യശസ്സിലും കൊതിയില്ലെന്നും നിങ്ങൾക്ക് ആദ്യമേ ബോധ്യപ്പെടണം. രണ്ടാമത്, അയാൾ ഇന്ദ്രിയപ്രജ്ഞാതീത നാണെന്നു തെളിയണം: അതായത്, നമുക്ക് ഇന്ദ്രിയവേദ്യമല്ലാത്ത തും ലോകമംഗളത്തിനുതകുന്നതുമായ വല്ലതുമൊന്നു തരുന്നവനാ കണം. മൂന്നാമത്, ആ തത്ത്വം മറ്റു തത്ത്വങ്ങൾക്കു വിരുദ്ധമല്ലെന്നും അറിയണം: അതു മറ്റു ഭൗതികവിജ്ഞാനസിദ്ധാന്തങ്ങൾക്കു വിരുദ്ധ മായാൽ ഉടനടി തള്ളിക്കളയാം. നാലാമത് ആ മനുഷ്യൻ ഒറ്റയാക രുത്: അതായത് മറ്റുള്ളവർക്കും പ്രാപ്യമായിട്ടുള്ളതേ അയാൾ പ്രതിപാദിക്കാവൂ. അങ്ങനെ മൂന്നുവിധം പ്രമാണങ്ങളും ഇതിനകം നിരൂപിക്കപ്പെട്ടു – പ്രത്യക്ഷം, അനുമാനം, ആപ്തവാക്യം. 'ആപ്തൻ' എന്ന പദം ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്യാൻ ഞാനാളല്ല. Inspired (ആവിഷ്ട) എന്ന പദം അതിനു ചേരില്ല. എന്തെന്നാൽ ആവിഷ്ടജ്ഞാനം പുറമേനിന്നു വരുന്നതാണെന്നു വിശ്വസിക്കപ്പെ ടുന്നു. ഈ ജ്ഞാനമാകട്ടെ, ആത്മാവിൽനിന്നുതന്നെ വരുന്നതാണ്. ആപ്ത ശബ്ദത്തിനു 'പ്രാപിച്ചവൻ' എന്നാണു വാച്യാർത്ഥം.

8. വിപര്യയോ മിഥ്യാജ്ഞാനമതദ്രൂപപ്രതിഷ്ഠം.

**അതദ്രൂപപ്രതിഷ്ഠം** = അതിൻെറ സ്വരൂപത്തിൽ നില കൊള്ളാത്ത, **മിഥ്യാജ്ഞാനം** = (പ്രമാണങ്ങൾകൊണ്ടു) തെറിച്ചു പോകുന്ന ജ്ഞാനം (അതല്ലാത്തതിൽ അതെന്ന തോന്നൽ), **വിപര്യയം** = വിപര്യയം[1] (തെറ്റിദ്ധാരണ) ആകുന്നു.

1. അവിദ്യാദികളായ അഞ്ചു ക്ലിഷ്ടവൃത്തികൾ വിപര്യയഭേദങ്ങളാണ്. അവയെ 2 3–ൽ പറയും. വിപര്യയത്തിൻെറ സ്വരൂപം 'മിഥ്യാജ്ഞാന'വും ലക്ഷണം 'അതദ്രൂപപ്രതിഷ്ഠ'വുമാണ്.

വസ്തുയാഥാർത്ഥ്യത്തിൽ പ്രതിഷ്ഠിതമല്ലാത്ത മിഥ്യാജ്ഞാന മാണു വിപര്യയം.

മുത്തുച്ചിപ്പിയെ വെള്ളിയെന്നു ധരിക്കുന്നതുപോലെ ഒന്നിനെ മറ്റൊന്നായി തെറ്റിദ്ധരിക്കുമാറ് ഉദയം ചെയ്യുന്നതാണു വിപര്യയം.

9. ശബ്ദജ്ഞാനാനുപാതീ വസ്തുശൂന്യോ വികല്പഃ.

**ശബ്ദജ്ഞാനാനുപാതീ** = ശബ്ദജന്യമായ ജ്ഞാനത്തി ൻെറ സാമർത്ഥ്യംകൊണ്ടുണ്ടാകുന്നതും, **വസ്തുശൂന്യഃ** = വിഷയ മില്ലാത്ത തുമായ വൃത്തി, **വികല്പഃ** = വികല്പമാകുന്നു.[1]

(ഒത്ത) വിഷയം ഇല്ലാതെ ശബ്ദത്തെ അനുസരിച്ചുണ്ടാകുന്നതാണു വികല്പം.

വികല്പമെന്നതു വേറൊരുതരം വൃത്തിയാണ്. ഒരു വാക്കു കേൾക്കുമ്പോൾ ക്ഷമാപൂർവ്വം അതിൻെറ അർത്ഥം ചിന്തിക്കാതെ നാം പെട്ടെന്ന് ഒരു തീർപ്പിലെത്തുന്നു. ഇതു ചിത്തദൗർബ്ബല്യത്തിൻെറ ലക്ഷണമാണ്. സംയമത്തിൻെറ ഉപപത്തി നിങ്ങൾക്കിപ്പോൾ മനസ്സിലാകുന്നുണ്ടല്ലോ. ഒരുവൻ എത്രമാത്രം ദുർബ്ബലനോ അത്രമാത്രം കുറവായിരിക്കും അവൻെറ സംയമശക്തി. ഈ പരീക്ഷണംകൊണ്ടു നിങ്ങൾ എപ്പോഴും ആത്മശോധന ചെയ്യണം. നിങ്ങളിൽ കോപമോ ദുഃഖമോ ഉണ്ടാകാൻ തുടങ്ങുമ്പോൾ അതേപ്പറ്റി വിചാരംചെയ്ത് നിങ്ങൾക്കു ലഭിക്കുന്ന ചില വാർത്തകൾ എങ്ങനെയാണു ചിത്തത്തിൽ വൃത്തിയുളവാക്കുന്നതെന്നു സൂക്ഷിച്ചറിയണം.

10. അഭാവപ്രത്യയാലംബനാ വൃത്തിർനിദ്രാ.

**അഭാവപ്രത്യയാലംബനാ** = (ജാഗ്രത്സ്വപ്നവൃത്തികളുടെ) അഭാവത്തിൻെറ (ഇല്ലായ്മയുടെ) പ്രത്യയം[2] (കാരണം, കാരണമായ തമസ്സ്, ആലംബനം (വിഷയം) ആയ, **വൃത്തിഃ** = ചിത്തവൃത്തി, **നിദ്രാ = ഉറക്കം** (ആകുന്നു). [ജാഗ്രത്സ്വപ്നവൃത്തികളുടെ ഇല്ലായ്മയ്ക്കു കാരണമായ തമസ്സിനെ വിഷയീകരിക്കുന്ന ചിത്തവൃത്തിയാണു നിദ്ര.]

അഭാവബോധത്തെ വിഷയീകരിക്കുന്ന ചിത്തവൃത്തിയാണു നിദ്ര.

അടുത്തത്, നിദ്ര (സുഷുപ്തി) എന്നും സ്വപ്നമെന്നും പറയുന്ന പ്രത്യേകതരം വൃത്തികളാണ്. നാം ഉറക്കമുണരുമ്പോൾ അതുവരെ ഉറങ്ങു

---

1. ഉ; നരശൃംഗം. ആകാശകുസുമം. വിപര്യയം സവിഷയവും വികല്പം നിർവിഷയവും എന്ന ഭേദം.

2. പ്രത്യയശബ്ദത്തിനു ജ്ഞാനവൃത്തിയെന്നും അർത്ഥമുണ്ട്.

കയായിരുന്നുവെന്നറിയുന്നുണ്ട്. അനുഭവത്തിൽ നിന്നേ സ്മൃതിയുണ്ടാവാൻ തരമുള്ളു. അനുഭവിക്കാത്ത വിഷയത്തെപ്പറ്റി ഒരിക്കലും ഓർമ്മയുണ്ടാവില്ല. ഓരോ പ്രത്യയവും ചിത്തസരസ്സിലെ ഓരോ വൃത്തിതരംഗമാണ്. ഉറക്കത്തിൽ മനസ്സു കേവലം വൃത്തിശൂന്യമായിരുന്നെങ്കിൽ, അതിൽ ഭാവരൂപമോ അഭാവരൂപമോ ആയ ഒരു ജ്ഞാനവും ഉണ്ടാകുമായിരുന്നില്ല, നാം അവയെ സ്മരിക്കയുമില്ല. നാം ഉറക്കത്തെ ഓർക്കുന്നു എന്നതുതന്നെയാണ്, ആ വേളയിലും ഒരു ജാതി വൃത്തി ചിത്തത്തിലുണ്ടാരുന്നുവെന്നതിനു തെളിവ്.

സ്മൃതിയും മറ്റൊരുതരം വൃത്തിയാണ്.

11. അനുഭൂതവിഷയാസംപ്രമോഷഃ സ്മൃതിഃ.

**അനുഭൂതവിഷയാസംപ്രമോഷഃ** = അനുഭൂത (പ്രമാണാദി സിദ്ധ)ങ്ങളായ വിഷയങ്ങളുടെ ആകാരത്തിൽ, ഇതരസംസ്കാര ങ്ങൾ കൊണ്ടു സംപ്രമോഷം (ഏറ്റക്കുറവ്) വരാത്ത[1] വൃത്തി, **സ്മൃതിഃ** = സ്മൃതിയാകുന്നു.

അനുഭവിച്ച വിഷയങ്ങൾ വിട്ടുപോകാത്തപ്പോൾ (സംസ്കാര ദ്വാരാ ബോധത്തിലാവിർഭവിക്കുമ്പോഴും) ആണ് സ്മൃതി.

പ്രത്യക്ഷം, വിപര്യയം, വികല്പം, നിദ്ര എന്നീ വൃത്തികളിൽ നിന്നെല്ലാം സ്മൃതിയുണ്ടാകാം. ഉദാഹരണമായി നിങ്ങൾ ഒരു ശബ്ദം കേൾക്കുന്നു. ആ ശബ്ദം ചിത്തസരസ്സിൽ എടുത്തിട്ട ഒരു കല്ലു പോലെയാണ്. അത് ഒരു വൃത്തിയുളവാക്കുകയും തുടർന്ന് ഒരു വൃത്തിപരമ്പര ഉണരുകയും ചെയ്യുന്നു: ഇതാണു സ്മൃതി. ഇതു പോലെ നിദ്രയിലും. നിദ്രയെന്ന വൃത്തിവിശേഷം ചിത്തത്തിൽ സ്മൃതിവൃത്തിയെ ഉണർത്തുമ്പോൾ അതിനെ സ്വപ്നമെന്നു പറയുന്നു. ജാഗ്രത്തിൽ സ്മൃതിയെന്നു പറയപ്പെടുന്ന വൃത്തിയുടെ രൂപാന്തര മത്രേ സ്വപ്നം.

12. അഭ്യാസവൈരാഗ്യാഭ്യാം തന്നിരോധഃ.

**അഭ്യാസവൈരാഗ്യാഭ്യാം** = അഭ്യാസംകൊണ്ടും വൈരാഗ്യം കൊണ്ടും, **തന്നിരോധഃ** = അവയുടെ (മേൽപ്പറയപ്പെട്ട ചിത്ത വൃത്തികളുടെ) നിരോധം, അനുത്ഥാനം, ഉയർന്നുവരാതിരിക്കൽ (**സേത്സ്യതി** = സാധിക്കും).

അഭ്യാസവൈരാഗ്യങ്ങളെക്കൊണ്ടാണ് അവയുടെ നിരോധം.

വൈരാഗ്യം സമ്പാദിക്കാൻ, മനസ്സ് സ്വച്ഛവും ശിവവും വിവേകശീലവുമായിരിക്കണം. അഭ്യാസത്തിൻെറ ആവശ്യമെന്ത്? പറയാം. ഓരോ കർമ്മവും സരസ്സിനു മേലേ സ്പന്ദിക്കുന്ന തരംഗംപോലെ യാണ്.

---

1. 'അസംപ്രമേഷഃ' എന്നുവെച്ചാൽ 'അസംപ്രമോഷവൃത്തിഃ.' അതായത് സംപ്രമോഷം വരാത്ത വൃത്തി. അനുഭൂതിവിഷയത്തിൽനിന്ന് ഏറിയാലും കുറഞ്ഞാലും സംപ്രമോഷം - കവർച്ച - തന്നെ. അത് സ്മൃതിയല്ല.

തരംഗങ്ങൾ നിലയ്ക്കുന്നു. എന്നാൽ എന്തു ശേഷിക്കുന്നു? പാടുകൾ, അതായത് സംസ്കാരങ്ങൾ. ഇങ്ങനെ ഒട്ടനേകം സംസ് കാരങ്ങൾ അവശേഷിക്കുമ്പോൾ അവ ഏകീഭവിച്ചു ശീലമായി പരിണമിക്കുന്നു. 'ശീലം രണ്ടാം പ്രകൃതിയാണ്' എന്നൊരു ചൊല്ലു ണ്ട്. എന്നാൽ അത് ഒന്നാം പ്രകൃതിയും മനുഷ്യൻെറ മുഴുപ്രകൃതി യുമാണ്. നാം ഇപ്പോൾ എന്തൊക്കെയായിരിക്കുന്നുവോ അതെല്ലാം ശീലംകൊണ്ടു വന്നുചേർന്നതാണ്. ഇതു നമുക്ക് ആശ്വാസം തരു ന്നു. എങ്ങനെയെന്നാൽ, ഇതു ശീലം മാത്രമാണെങ്കിൽ നമുക്കതി നെ യഥേഷ്ടം ഉണ്ടാക്കാനും ഇല്ലാതാക്കാനും സാധിക്കുമല്ലോ: നമ്മുടെ മനസ്സിൽക്കൂടി കടന്നുപോകുന്ന ഓരോ വൃത്തിയും അവിടെ അവശേഷിപ്പിക്കുന്ന ഫലമാണു സംസ്കാരം. ഈ സംസ്കാരങ്ങ ളുടെ ആകത്തുകയാണു നമ്മുടെ സ്വഭാവം. ഇതിൽ ഏതെങ്കിലും ഒരു പ്രത്യേകവൃത്തി അഭ്യാസവശാൽ പ്രബലമാകുമ്പോൾ അതിന നുസരിച്ച് ഒരുവൻെറ സ്വഭാവം നിർണ്ണയിക്കപ്പെടുന്നു. സദ്വൃത്തി ക്കാണു പ്രാബല്യമെങ്കിൽ അവൻ സത്സ്വഭാവിയാവുന്നു. അതുപോ ലെ ദുർവൃത്തിക്കാണെങ്കിൽ ദുഷ്ടനും, സന്തുഷ്ടിക്കാണെങ്കിൽ സന്തുഷ്ടനുമാവുന്നു. ദുരാചാരങ്ങൾക്കുള്ള ഏകപ്രതിവിധി സദാ ചാരങ്ങളാകുന്നു. സംസ്കാരത്തെ അവശേഷിപ്പിച്ചിട്ടുള്ള എല്ലാ ദുർവൃത്തികളെയും വിപരീതങ്ങളായ സദ്വൃത്തികളെക്കൊണ്ടു നിരോധിക്കണം. ആകയാൽ നിരന്തരം നന്മ ചെയ്യുക, പരിശുദ്ധ ഭാവന ശീലിക്കുക: നീചസംസ്കാരങ്ങളെ അഭിഭവിപ്പിക്കാനുള്ള ഉപായം അതൊന്നു മാത്രം. നേരെയാവാത്തവനെന്നു ആരെപ്പറ്റിയും പറയരുത്. എന്തെന്നാൽ അവൻ ഏതാനും ചില ശീലങ്ങളുടെ കൂട്ടുകെട്ടായ സ്വഭാവവിശേഷത്തിനു പ്രതിനിധീഭവിക്കുന്നേയുള്ളു. ആ സ്വഭാവത്തെ നൂതനവും ശോഭനതരവുമായ ശീലങ്ങളെക്കൊ ണ്ടു നിരോധിക്കാം. സ്വഭാവം എന്നത് അഭ്യസിക്കപ്പെട്ട ശീലങ്ങളാക യാൽ അഭ്യസ്തശീലങ്ങൾകൊണ്ടേ സ്വഭാവത്തെ പരിഷ്ക്കരിക്കാൻ പറ്റൂ.

13. തത്ര സ്ഥിതൗ യത്നോऽഭ്യാസഃ.

**തത്ര സ്ഥിതൗ** = ആ സ്ഥിതിയിൽ[1] (സ്ഥിതിക്കുവേണ്ടിയുള്ള), **യത്നഃ** = അത്യന്തോത്സാഹം, **അഭ്യാസഃ** = അഭ്യാസമാകുന്നു.

അവയെ (ചിത്തവൃത്തികളെ) നിരുദ്ധമാക്കി നിർത്തുവാനുള്ള നിരന്തരശ്രമമാണ് അഭ്യാസം.

എന്താണ് അഭ്യാസം? മനസ്സിനെ ചിത്തസ്വരൂപത്തിൽ ത്തന്നെ ഒതുക്കിനിർത്തുവാൻ, വൃത്തിരൂപമായി പുറത്തു പോകാതെ നിരോധിക്കുവാൻ, വേണ്ടിയുള്ള സ്ഥിരോത്സാഹമാണ് അഭ്യാസം.

1. രജസ്തമോവൃത്തികളറ്റ ചിത്തത്തിൻെറ ഏകാഗ്രതാപരിണാമം
2. വീണ്ടും വീണ്ടും ആ സ്ഥിതിയിൽ ചിത്തത്തെ ഉറപ്പിക്കുക.

14. സ തു ദീർഘകാലനൈരന്തര്യ –
സത്കാരാസേവിതോ ദൃഢഭൂമിഃ.

സഃ = ആ അഭ്യാസം, തു = ആകട്ടെ, **ദീർഘകാലനൈരന്തര്യ സത്കാരാസേവിതഃ** = നീണാൾ, ഇടവിടാതെ, (തപസ്സ്, ബ്രഹ്മചര്യം, വിദ്യ, ശ്രദ്ധ മുതലായവയുടെ രൂപത്തിലുള്ള) സത്കാരം (അത്യന്താദരം)കൊണ്ട് ആസേവിതമായാൽ (ശരിക്കനുഷ്ഠിച്ചുപോന്നാൽ), **ദൃഢഭൂമിഃ** = ഉറയ്ക്കും.

അതു വളരെക്കാലം തുടർച്ചയായി (പരമലക്ഷ്യത്തിൽ) പ്രേമാതിശയപൂർവ്വകം ചെയ്യുന്ന ഉത്സാഹത്താൽ ദൃഢമാവുന്നു.

വൃത്തിനിരോധം ഒരു ദിവസംകൊണ്ടു സാധിക്കുന്നതല്ല. വളരെക്കാലത്തെ നിരന്തരാഭ്യാസം ആവശ്യമാണ്.

15. **ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണസ്യ
വശീകാരസംജ്ഞാ വൈരാഗ്യം.**

**ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണസ്യ** = ദൃഷ്ട(ലൗകിക)വും, ആനുശ്രവിക[1](വൈദിക)വുമായ വിഷയങ്ങളിൽ (അവ നശിക്കുന്നവയുമാണ്: അവയെ ദുഃഖം വിടാതെ പിൻതുടരുന്നു ഇത്യാദി) ദോഷങ്ങൾ ദർശിച്ചു കൊതിയില്ലാതായവന്, വശീകാര സംജ്ഞാ = വശീകാരം (ഇവ എനിക്കു വശപ്പെട്ടവയാണ്, ഞാൻ ഇവയ്ക്കു വശപ്പെട്ടവനല്ല) എന്ന, **വൈരാഗ്യം** = വൈരാഗ്യം[2] ഉണ്ടാകുന്നു.

ദൃഷ്ടവും ശ്രുതവുമായ വിഷയങ്ങളിലുള്ള തൃഷ്ണ വെടിയുന്നവനു വശീകാരം എന്ന വൈരാഗ്യം സിദ്ധിക്കുന്നു.

നമ്മുടെ കർമ്മങ്ങൾക്കു പ്രേരകമായിരിക്കുന്നതു രണ്ടെണ്ണമാണ്. ഒന്ന്, നമ്മുടെ സ്വന്തം അനുഭവങ്ങൾ. രണ്ട്, അന്യന്മാരുടെ അനുഭ

---

1. അനുശ്രവം = വേദം: ആനുശ്രവികം = വൈദികം
2. വശീകാരവൈരാഗ്യം ഉദിക്കുന്നതിനുമുമ്പും, ദൃഷ്ടാനുശ്രവികവിഷയ ങ്ങളിൽ തൃഷ്ണ ക്ഷയിക്കുന്ന തോതനുസരിച്ച് വൈരാഗ്യത്തിനു പല നിലകളുണ്ട്. പ്രധാനമായി മൂന്ന്;

i യതമാനം; ''ഈ ജഗത്തിൽ സാരമേത് അസാരമേത് എന്ന് ഗുരുശാസ്ത്ര വാക്യങ്ങളിൽനിന്നു ഞാൻ അറിയും.'' എന്നുള്ള മാനസോദ്യോഗമാണിത്.

ii വ്യതിരേകി; സ്വചിത്തത്തിൽ മുമ്പേയുണ്ടായിരുന്ന ദോഷങ്ങളിൽ ഇത്രയും ക്ഷയിച്ചുപോയി, ഇനി ഇത്രയും ക്ഷയിക്കാനുണ്ട് എന്നുള്ള വിവേചനം.

iii ഏകേന്ദ്രിയം; ദൃഷ്ടാനുശ്രവികവിഷയങ്ങളിലുള്ള പ്രവൃത്തി ദുഃഖമാകുന്നു എന്ന ബോധത്താൽ അവയിൽ മനസ്സിനെ പ്രവർത്തിപ്പിക്കാതെ കേവലം ഔത്സുക്യമാത്രേണ തൃഷ്ണയെ വെച്ചുകൊണ്ടിരിക്കുമ്പോഴത്തെ വൈരാഗ്യനില. ഇതിന്റെ ശേഷം ഉണ്ടാകുന്നതാണ് വശീകാരവൈരാഗ്യം. അപരവൈരാഗ്യമെന്നു പറയുന്ന ഇത് സംപ്രജ്ഞാതസമാധിയുടെ അന്തരംഗവും അസംപ്രജ്ഞാതസമാധിയുടെ ബഹിരംഗവുമാകുന്നു.

വങ്ങൾ. ഈ രണ്ടുതരം പ്രേരകശക്തികളും ചിത്തസരസ്സിൽ വിവിധ വിചാരവീചികളെ ഇളക്കിവിടുന്നു. ഈ പ്രലോഭനങ്ങളോടെതിർത്തു പൊരുതി മനസ്സിനെ സ്വാധീനമാക്കിവെയ്ക്കുന്ന ബലം, ത്യാഗ വീര്യം, ഏതോ അതത്രേ വൈരാഗ്യം. അങ്ങനെയുള്ള വൈരാഗ്യമാ ണു നമുക്കു വേണ്ടത്. ഞാൻ തെരുവിൽക്കൂടി പോകുമ്പോൾ ഒരുവൻ വന്ന് എൻെറ ഘടികാരം അപഹരിക്കുന്നുവെന്നു വിചാരി ക്കുക. അതെൻെറ സ്വന്തം അനുഭവം, ഞാൻ നേരിട്ടു കാണുന്ന താണ്. അതു തത്ക്ഷണം എൻെറ ചിത്തത്തെ ക്ഷോഭിപ്പിച്ച് ഒരു കോപകല്ലോലമാക്കി മാറ്റുന്നു. അതിനെ സമ്മതിക്കരുത്. നിങ്ങൾക്ക തിനെ നിരോധിക്കാൻ ശക്തിയില്ലെങ്കിൽ നിങ്ങൾ വെറും നിസ്സാരൻ. അതിനുള്ള കരുത്തുണ്ടെങ്കിൽ, അപ്പോൾ നിങ്ങൾ വൈരാഗ്യയുക്ത നാണെന്നു പറയാം. ഇനി, ഇന്ദ്രിയസുഖമാണു പരമപുരുഷാർത്ഥ മെന്നു വിഷയാസക്തരായ ജനങ്ങളെ കണ്ടു നാം ഭ്രമിച്ചുപോകുന്നു. ഇവയെല്ലാം ശക്തിയേറിയ തൃഷ്ണകളാണ്. അവയെ നിരസിക്കു ന്നത്, അവ മനസ്സിനെ വൃത്തിരൂപമാക്കാൻ ഇടയാകാത്തവിധം അവയെ തള്ളിക്കളയുന്നത്, വൈരാഗ്യമാകുന്നു. ഇപ്രകാരം സ്വന്തം അനുഭവത്തിൽനിന്നും (ദ്രഷ്ടം), പരന്മാരുടെ അനുഭവത്തിൽ നിന്നും (ആനുശ്രവികം) ഉണ്ടാകുന്ന രണ്ടുവിധം തൃഷ്ണകളെയും പ്രതിരോധിച്ചു ചിത്തം അവയ്ക്കധീനമാവാതെ ധരിക്കുന്ന ബലം വൈരാഗ്യമാണ്. അവ എൻെറ വശത്തിലാണ്, ഞാൻ അവയുടെ വശത്തിലല്ല എന്ന് ഉറപ്പുണ്ടാകണം. ഇത്തരത്തിലുള്ള മനോവീര്യം, വീതതൃഷ്ണത്വം, വശീകാരവൈരാഗ്യമാകുന്നു. അതാണു മുക്തിക്ക് ഏകമാർഗ്ഗം.

16. തത്പരം പുരുഷഖ്യാതേർഗുണവൈതൃഷ്ണ്യം.

**പരം തത്** = പരമായ[1] ആ വൈരാഗ്യം, **പുരുഷഖ്യാതേഃ** = പുരുഷ (സ്വരൂപത്തെ സംബന്ധിച്ചു) ഖ്യാതിയിൽനിന്ന് (ജ്ഞാന ത്തിൻെറ അഭ്യാസബലംകൊണ്ട്, അതായത് ധർമ്മമേഘമെന്നു പേരുള്ള ധ്യാനത്തിൽനിന്ന് ഉണ്ടാകുന്നു.) (**തസ്യൈവ ഫലീ ഭൂതം** = പുരുഷജ്ഞാനത്തിൻെറതന്നെ ഫലമാണ്) **ഗുണവൈ തൃഷ്ണ്യം**[2] = ഗുണകാര്യങ്ങളിലും ഗുണങ്ങളിൽപ്പോലുമുള്ള വൈതൃഷ്ണ്യം (തൃഷ്ണയില്ലായ്മ).

പുരുഷജ്ഞാനാഭ്യാസത്തിൻെറ ഫലവും ഗുണങ്ങളെക്കൂടി നിര സിക്കുന്നതുമാണു പരവൈരാഗ്യം.

---

1. നിരോധസമാധിക്ക് അത്യന്തം അനുകൂലമായി നില്ക്കുന്നതുകൊണ്ടു പരം ഉത്കൃഷ്ടം.

2. പരവൈരാഗ്യമുള്ളവൻ പുരുഷഖ്യാതിയും ഗുണമയമെന്നു കണ്ട് അതിൽ നിന്നും വിരക്തനാകുന്നു.

ഗുണത്രയത്തോടുള്ള ആകർഷണത്തെപ്പോലും ത്യജിക്കുമ്പോഴാണു വൈരാഗ്യത്തിൻെറ അത്യുത്കടമായ അഭിവ്യക്തി, പരവൈരാഗ്യം. പുരുഷൻ (ആത്മാവ്) എന്താണെന്നും, ഗുണങ്ങൾ എന്താണെന്നും നാം ആദ്യമേ മനസ്സിലാക്കേണ്ടതുണ്ട്. യോഗശാസ്ത്ര പ്രകാരം സമസ്തപ്രകൃതിയും തമസ്സ്, സത്ത്വം, രജസ്സ് എന്ന മൂന്നു ഗുണങ്ങൾ അഥവാ ശക്തിവിശേഷങ്ങൾ ചേർന്നതാണ്. സ്ഥൂല പ്രപഞ്ചത്തിൽ ഈ മൂന്നു ഗുണങ്ങളും യഥാക്രമം അന്ധകാരം (അജ്ഞാനം) അഥവാ അകർമ്മം ആയിട്ടും, ആകർഷണമോ നിര സനമോ ആയിട്ടും, ഇവ രണ്ടിൻെറയും സമത്വമായിട്ടും അഭിവ്യക്ത മാകുന്നു. പ്രാകൃതികമായ സമസ്തഭാവങ്ങളും ഈ ത്രിഗുണങ്ങൾ സംഘടിച്ചും വിഘടിച്ചും പുനഃസംഘടിച്ചും ഉണ്ടായതാണ്. സാംഖ്യ ന്മാർ പ്രകൃതിയെ പലതത്ത്വങ്ങളായി വിഭജിച്ചിട്ടുണ്ട്. ഈ പ്രകൃതി വികൃതികൾക്കെല്ലാം അതീതമാണു മനുഷ്യൻെറ ആത്മസ്വരൂപം. അതു ചൈതന്യമാത്രവും ശുദ്ധവും പൂർണ്ണവുമാകുന്നു. പ്രകൃതി യിൽ ചേതനമായി കാണപ്പെടുന്നതെല്ലാം ആത്മചൈതന്യത്തിൻെറ പ്രതിബിംബമാണ്. പ്രകൃതി സ്വതേ അചേതനമാകുന്നു. പ്രകൃതി എന്നു പറയുന്നതിൽ മനസ്സും അന്തർഭവിക്കുന്നുവെന്നോർക്കണം. ചിത്തം പ്രകൃതിവികാരമാണ്, എല്ലാ ചിത്തവൃത്തികളും പ്രാകൃതിക മാണ്. വിചാരംമുതൽ ഏറ്റവും സ്ഥൂലമായ മൂർത്തദ്രവ്യംവരെ യുള്ള സർവ്വപദാർത്ഥങ്ങളും പ്രകൃതിയിലന്തർഭവിക്കുന്നു. എല്ലാം പ്രകൃതിവികാരങ്ങളാണ്. ഈ പ്രകൃതി ആത്മാവിനെ ആവരണം ചെയ്തിരിക്കുന്നു. ഈ ആവരണത്തെ പ്രകൃതിതന്നെ എപ്പോൾ നീക്കുന്നുവോ, അപ്പോൾ, ആത്മസ്വരൂപം സ്വകീയമഹിമയിൽ പ്രകാശിക്കുന്നു. പതിനഞ്ചാം സൂത്രത്തിൽ വിവരിച്ച വശീകാരസംജ്ഞ മായ അപരവൈരാഗ്യം അദ്ധ്യാത്മപ്രസാദത്തിന് അത്യന്തസഹായമാ കുന്നു.

ചിത്തവൃത്തിനിരോധരൂപമായ സമാധിയാണു യോഗിയുടെ ലക്ഷ്യം. അതിൻെറ ലക്ഷണം പ്രതിപാദിക്കുന്നു;

17. വിതർക്കവിചാരാനന്ദാസ്മിതാനുഗമാത് സംപ്രജ്ഞാതഃ.

**വിതർക്കവിചാരാനന്ദാസ്മിതാനുഗമാത്** = വിതർക്കം, വിചാരം, ആനന്ദം, അസ്മിത ഇവയാൽ അനുഗതമായിട്ട്, **സംപ്ര ജ്ഞാതഃ** = സംപ്രജ്ഞാതസമാധി[1] ഉണ്ടാവുന്നു.

1. സംശയവും വിപര്യയവും നീങ്ങി, ഭാവനയ്ക്കു വിഷയമായ വസ്തുവി ൻെറ സ്വരൂപം, ഏതവസ്ഥയിൽ അറിയപ്പെടുന്നുവോ അതാണ് സംപ്രജ്ഞാത മെന്ന സമാധി. അതു വിതർക്കാദി നാലിനോടുകൂടി നില്കയാൽ നാലുവിധം. സ്ഥൂലവസ്തുവിനെ സാക്ഷാത്കരിക്കുന്ന പ്രജ്ഞ 'വിതർക്കം' സൂക്ഷ്മത്തെ സാക്ഷാത്കരിക്കുന്നതു വിചാരം 'ഇന്ദ്രിയസാക്ഷാത്കാരത്തോടുകൂടിയത്

വിതർക്കം, വിചാരം, ആനന്ദം. അസ്മിത ഇവ തുടർന്നു നില്ക്കു ന്നതുകൊണ്ടു സംപ്രജ്ഞാതസമാധി (നാലുതരം).

സമാധിയെ സംപ്രജ്ഞാതമെന്നും അസംപ്രജ്ഞാതമെന്നും രണ്ടുവിധമായി തിരിച്ചിട്ടുണ്ട്. സംപ്രജ്ഞാതം എന്ന സമാധിയി ലാണു പ്രകൃതിയെ നിയന്ത്രിക്കാനുള്ള സർവ്വശക്തികളും സിദ്ധിക്കു ന്നത്. ആ സമാധിയും നാലുവിധമുണ്ട്. അതിൽ പ്രഥമമായ സവി തർക്കസമാധിയിൽ മനസ്സ് ഒരു വിഷയത്തെ ഇതരവിഷയങ്ങളിൽ നിന്നു വേർപെടുത്തി അനുസന്ധാനം ചെയ്യുന്നു. സാംഖ്യന്മാരുടെ ഇരുപത്തഞ്ചു തത്ത്വങ്ങളിൽ[1] രണ്ടുതരം ധ്യാനവിഷയങ്ങളുണ്ട്. (1) അചേതനങ്ങളായ ഇരുപത്തിനാലു പ്രകൃതിതത്ത്വങ്ങൾ (2) ചേതനമായ ഏകതത്ത്വം, പുരുഷൻ. യോഗശാസ്ത്രത്തിലെ ഈ പ്രകരണം സർവ്വഥാ സാംഖ്യദർശനത്തെയാണ് അനുസരിക്കുന്നതെ ന്നു ഞാൻ മുമ്പേ പറഞ്ഞു. ബുദ്ധി, അഹങ്കാരം, മനസ്സ് എന്നീ കരണങ്ങൾ അവയ്ക്കു സാമാന്യാശ്രയമായ ചിത്തത്തിൽനിന്നുണ്ടാ യതാണെന്നു ഞാൻ നേരത്തെ പറഞ്ഞതും ഓർമ്മയുണ്ടല്ലോ. ഈ അന്തഃകരണം പ്രകൃതിശക്തികളെ സമാഹരിച്ചു വിചാരരൂപേണ പ്രസരിപ്പിക്കുന്നു. ഇനി, ഇതുപോലെതന്നെ ദ്രവ്യത്തിനും (Matter) പ്രാണനും (Energy) സാമാന്യമായ ഒരു മൂലവസ്തു ഉണ്ടായിരി ക്കണം. അതാണ് അവ്യക്തം. സൃഷ്ടിക്കുമുമ്പുള്ള പ്രകൃതിയുടെ അവ്യാകൃതാവസ്ഥയാണിത്. കല്പാന്തത്തിൽ സമസ്തകാര്യപ്രപഞ്ച വും ഈ അവ്യക്തത്തിൽ ലയിക്കുകയും അടുത്ത കല്പാദിയിൽ എല്ലാം വീണ്ടും ആവിർഭവിക്കുകയും ചെയ്യുന്നു. ഈ അവ്യക്തത്തി നും അപ്പുറമാണു ചിന്മാത്രനായ പുരുഷൻ. ജ്ഞാനമാണു നിയന്ത്ര ണശക്തി (ഈശിത്വം). നാം ഒരു വസ്തുവിനെ അറിയുന്നതോടുകൂടി നമുക്ക് അതിന്മേൽ നിയന്ത്രണം സിദ്ധിക്കുന്നു. അങ്ങനെ വിവിധ ഭൂതങ്ങളെയും അനുസന്ധാനം ചെയ്യുന്ന ചിത്തത്തിന് അവയുടെ മേൽ ഈശിത്വം സിദ്ധിക്കും. ഏതു സമാധിയിൽ സ്ഥൂലഭൂതങ്ങൾ ധ്യാനവിഷയമാകുന്നുവോ, അതിനെ സവിതർക്കസമാധി എന്നു പറയുന്നു. വിതർക്കം എന്നതിനു വിജിജ്ഞാസ (അഥവാ അന്വീക്ഷ) എന്നർത്ഥം. വിതർക്കസഹിതമായതു സവിതർക്കം. ധ്യേയഭൂതങ്ങ ളുടെ യാഥാർത്ഥ്യങ്ങളും ശക്തികളും ധ്യാതാവിനു സാക്ഷാത്ക രിക്കുവാൻ

---

ആനന്ദം, അസ്മിതാസാക്ഷാത്കാരമുള്ളത്, 'അസ്മിത'. അസ്മിത എന്നത് ആത്മാവിനോടു ചേർന്ന് ഒന്നായ് നിലകൊള്ളുന്ന ബുദ്ധിയാണ്, ആത്മാവും ബുദ്ധിയും വേറെയാണെന്നറിയായ്കയാൽ ഉണ്ടാകുന്ന നില. ഇങ്ങനെ സംപ്രജ്ഞാതസമാധി വിഷയഭേദേന നാലുവിധം.

1. മൂലപ്രകൃതിരവികൃതിർമഹദാദ്യാ പ്രകൃതിവികൃതയഃ സപ്ത
ഷോഡശകസ്തു വികാരോ നപ്രകൃതിർ നവികൃതിഃ പുരുഷഃ. (സാം. കാ.3)

അവികൃതിയായ മൂലപ്രകൃതി ഒന്ന്: മഹത് (ബുദ്ധി), അഹങ്കാരം, പഞ്ചതന്മാത്രകൾ എന്ന പ്രകൃതിവികൃതികൾ ഏഴ്: മനസ്സ്, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, കർമ്മേന്ദ്രിയങ്ങൾ അഞ്ച്, പഞ്ചമഹാഭൂതങ്ങൾ – ഇങ്ങനെ വികാരം പതിനാറ്. ഇവയൊന്നുമല്ലാത്ത ഏകതത്ത്വം പുരുഷൻ.

അവയെ തർക്കവിധേയമാക്കും പോലെയാണ് ഈ അനുസന്ധാനം. ഇതിൽനിന്നു പല യോഗസിദ്ധി(വിഭൂതി)കളും സമ്പാദിക്കാം. എന്നാൽ അതു കൊണ്ടൊന്നും മുക്തി ലഭിക്കില്ല. അതു ലോകഭോഗങ്ങളെ തേടുകമാത്രമാണ്. ഈ ജീവിതത്തിൽ വാസ്തവമായ സുഖമില്ലെന്നും സുഖാന്വേഷണങ്ങളെല്ലാം വ്യർത്ഥ മാണെന്നും അനാദികാലംമുതല്ക്കേ മനുഷ്യനെ പഠിപ്പിക്കാൻ ശ്രമിച്ചുവരുന്നതാണ്. എന്നാൽ അവനതു മനസ്സിലാക്കാൻ പ്രയാ സം. ഈ വസ്തുത എപ്പോൾ ബോധ്യമാകുന്നുവോ, അപ്പോൾ അവൻ ഈ ലോകബന്ധത്തെ ത്യജിച്ചു മുക്തനായിത്തീരുന്നു. നിഗൂഢ ശക്തികൾ എന്നു പറയുന്ന യോഗസിദ്ധികളുടെ സമ്പാദനം കൊ ണ്ടു ലോകബന്ധം ദൃഢതരമാവുകയേ ഉള്ളു. അതിൻെറ ഫലമാക ട്ടെ, ഭൂയിഷ്ഠമായ ദുഃഖവും. ശ്രീ പതഞ്ജലിമഹർഷിക്ക്, ഒരു ദാർശനികൻെറ നിലയിൽ, ഈ ശാസ്ത്രത്തിൻെറ വിവിധസാദ്ധ്യതക ളെ ചൂണ്ടിക്കാണിച്ചുതരേണ്ട ചുമതലയുണ്ട്. എന്നാൽ അതോടൊപ്പം അവ ആപത്കരമാണെന്നു മുന്നറിവു തരാനും അദ്ദേഹം ഒരിക്കലും മറക്കുന്നില്ല.[1]

മേൽപ്പറഞ്ഞ ധ്യാനത്തിൽത്തന്നെ, സ്ഥൂലഭൂതങ്ങളെ കാലദേശ ങ്ങളിൽനിന്നു വേർപെടുത്തി സ്വരൂപമാത്രമായി അനുസന്ധാനം ചെയ്യുന്നതു നിർവ്വിതർക്കസമാധിയാകുന്നു. വിതർക്കമില്ലാത്തതു നിർവ്വിതർക്കം. ഇനി, ധ്യാനം ഒരു പടികൂടി ഉയർന്ന്, ധ്യേയവസ്തു കാലദേശാപേക്ഷയോടുകൂടിയ തന്മാത്രകൾ (സൂക്ഷ്മഭൂതങ്ങൾ) ആകുമ്പോൾ അതിനെ സവിചാരം (വിചാരത്തോടുകൂടിയത്) എന്നു പറയുന്നു. ഈ ധ്യാനത്തിൽത്തന്നെ ധ്യേയമായ സൂക്ഷ്മഭൂതങ്ങളെ കാലദേശങ്ങളിൽനിന്നു പൃഥക്കരിച്ചു സ്വരൂപമാത്രമായി അനു സന്ധാനം ചെയ്യുമ്പോൾ നിർവ്വിചാരം: അതായത്, വിചാരത്തോടു കൂടാത്തത്. അടുത്തപടി, സ്ഥൂലവും സൂക്ഷ്മവുമായ ഭൂതവിഷയങ്ങ ളെ വിട്ട് അന്തഃകരണം, അതായത് വിചാരേന്ദ്രിയം (ബുദ്ധിസത്ത്വം) തന്നെ ധ്യാനവിഷയമാകുമ്പോഴുള്ളതാകുന്നു. രജസ്തമോവിമുക്ത മായ ബുദ്ധിസത്വം ധ്യേയമാകുമ്പോൾ ആ സമാധിയെ സാനന്ദം (ആനന്ദത്തോടുകൂടിയത്) എന്നു പറയുന്നു. ശുദ്ധസത്ത്വമായ അന്തഃകരണത്തെ വിഷയീകരിക്കുന്ന ധ്യാനം അത്യന്തം പക്വവും ഏകാഗ്രവുമാകുമ്പോൾ, സ്ഥൂലവും സൂക്ഷ്മവുമായ മറ്റെല്ലാപ്രത്യയ ങ്ങളും വിട്ട്, സാത്ത്വികമായ അഹംപ്രത്യയം (അഹം അസ്മി, ഞാൻ ഉണ്ട് – എന്ന വൃത്തി) മാത്രം ഇതരവിഷയവിവിക്തമായി ശേഷിക്കുന്നു. ധ്യാനത്തിൻെറ ഈ പരിണാമത്തെ സാസ്മിതാസമാധി എന്നു പറയുന്നു. ഈ സമാധി സിദ്ധിച്ച യോഗിയെ 'വിദേഹൻ' എന്നാണു വേദങ്ങളിൽ പറയുന്നത്. അയാൾക്കു തന്നെപ്പറ്റി സ്ഥൂല ശരീരമില്ലാത്ത നിലയിൽ ഭാവിക്കാൻ കഴിയുമെങ്കിലും തനിക്കൊരു സൂക്ഷ്മശരീരമുണ്ടെന്ന് അപ്പോഴും വിചാരിക്കേണ്ടിവരും. ഈ അവ സ്ഥയിൽ, ലക്ഷ്യപ്രാപ്തിക്കുമുമ്പു പ്രകൃതിയിൽ ലയിച്ചുപോകുന്ന യോഗികളെ 'പ്രകൃതിലയന്മാർ' എന്നു പറയുന്നു. ഇവിടെയും നില്ക്കാതെ

1. തേ സമാധാവുപസർഗ്ഗാ വ്യുത്ഥാനേ സിദ്ധയഃ. (3. 38)

പിന്നെയും മുമ്പോട്ടു പോകുന്നവരാണു യോഗലക്ഷ്യ മായ കൈവല്യം പ്രാപിക്കുന്നത്.

18. വിരാമപ്രത്യയാഭ്യാസപൂർവ്വഃ സംസ്കാരശേഷോƒന്യഃ

**വിരാമപ്രത്യയാഭ്യാസപൂർവ്വഃ** = വിതർക്കാദി സർവ്വവൃത്തികളുടെയും സമ്പൂർണ്ണവിരാമത്തിന് (ഒരു വൃത്തിയും ഇല്ലാതിരിക്കലിന്ന്) പ്രത്യയം, കാരണം, ആയ പരവൈരാഗ്യത്തിൻെറ അഭ്യാസം (വീണ്ടും വീണ്ടുമുള്ള അനുഷ്ഠാനം) പൂർവ്വം (മുമ്പിൽ, കാരണം) ആയുള്ളതും, **സംസ്കാരശേഷഃ** = പരവൈരാഗ്യഭ്യാസബലം കൊണ്ടു മുൻമുൻ സംസ്കാരങ്ങൾ നശിച്ചുനശിച്ച് പരവൈരാഗ്യം മാത്രം സംസ്കാരമായി ശേഷിച്ചിട്ടുള്ളതും – അതായത്, വൃത്തിശൂന്യമാകയാൽ സത്താമാത്രപ്രതിഷ്ഠമായി, പുരുഷൻെറ ഉണ്മയിൽ മാത്രം നിലകൊള്ളുന്നതായി, നിർവ്വിഷയമായി ഉള്ളതും – അതായത്, **അന്യഃ** =സംപ്രജ്ഞാതത്തിൽനിന്നന്യമായ അസംപ്രജ്ഞാത സമാധിയാകുന്നു.

സർവ്വവൃത്തികളുടെയും നിശ്ശേഷനിരോധത്തിൻെറ നിരന്തരാഭ്യാസംകൊണ്ടുണ്ടാകുന്നതും ചിത്തത്തിൽ സംസ്കാരം മാത്രം ശേഷിച്ചിരിക്കുന്നതുമായ സമാധി മറ്റൊന്നാകുന്നു.

പ്രജ്ഞയെ തികച്ചും അതിക്രമിച്ചിരിക്കുന്ന ഈ അസംപ്രജ്ഞാത സമാധിയത്രേ കൈവല്യം തരുന്നത്. ആദ്യത്തെ സംപ്രജ്ഞാത സമാധി മോക്ഷപ്രദമല്ല, അതു പുരുഷനെ മോചിപ്പിക്കുന്നില്ല. ഒരു വന് എല്ലാ യോഗൈശ്വര്യങ്ങളും സമ്പാദിക്കാം. എന്നാലും അധഃ പതനത്തിനുമിടയുണ്ട്. പ്രകൃതിയെ നിശ്ശേഷം അതിക്രമിക്കുന്നതു വരെ പുരുഷൻ അഭയ പ്രതിഷ്ഠനാകുന്നില്ല. അതിനുള്ള ഉപായം വളരെ ലഘുവായി തോന്നുമെങ്കിലും അനുഷ്ഠിക്കാൻ അത്യധികം പ്രയാസം. ഉപായം ഇതാണ്; ചിത്തത്തെത്തന്നെ ആലംബനമാക്കി സമാധി ശീലിക്കുക, പ്രത്യയം അങ്കുരിക്കുന്ന മാത്രയിലേ അടിച്ചമർ ത്തുക, ഒരു പ്രത്യയവും മനസ്സിലുദിക്കാത്തവണ്ണം കേവലം നിർ വസ്തുകമാക്കുക. ഇതു പൂർണ്ണമായി ചെയ്യാൻ സാധിച്ചാൽ ആ നിമിഷം മുക്തിയായി. ഗുരുശിക്ഷണവും പ്രാരംഭസാധനകളുമി ല്ലാത്ത ആളുകൾ മനസ്സിനെ നിർവ്വസ്തുകമാക്കാൻ ശ്രമിക്കുമ്പോൾ അവർക്കു സ്വയം തമസ്സുകൊണ്ടു മൂടാൻ മാത്രം പക്ഷേ സാധി ച്ചേക്കാം. അജ്ഞാനരൂപമായ ഈ തമസ്സു മനസ്സിനെ ജഡവും മൂഢവുമാക്കുന്നു. എന്നിട്ടു തങ്ങൾ മനസ്സിനെ കേവലം വൃത്തി ശൂന്യമാക്കിയെന്നു വ്യാമോഹിക്കാൻ വഴിവെയ്ക്കുന്നു. അതു ശരിക്കും സാധിക്കുക എന്നതു പരമമായ വൈരാഗ്യബലത്തിൻെറ, അത്യുച്ചനിരോധശക്തിയുടെ പ്രകാശനമാണ്. ഈ അസംപ്രജ്ഞാതം സിദ്ധമാവുന്നതോടുകൂടി സമാധി നിർബ്ബീജമാകുന്നു. അതിൻെറ അർത്ഥമെന്ത്? സംപ്രജ്ഞാതത്തിൽ ചിത്തവൃത്തികളെ അടക്കി യൊതുക്കി നിർത്തുവാനേ സാധിക്കുന്നുള്ളു;

അവിടെ വൃത്തികൾ വാസനാരൂപേണ ശേഷിച്ചിരിക്കും. ഈ വാസനകൾ (വൃത്തിബീജ സംസ്കാരങ്ങൾ) യഥാകാലം വൃത്തികളായി പരിണമിക്കുകയും ചെയ്യും. എന്നാൽ, എപ്പോൾ ഈ വാസനകളെല്ലാം നശിക്കുന്നുവോ, എപ്പോൾ മനസ്സുതന്നെ നഷ്ടപ്രായമാകുന്നുവോ, അപ്പോൾ സമാധി നിർബ്ബീജമാകുന്നു: ജനനമരണങ്ങളുടെ അവിരതപരിവർത്തനമായ ഈ സംസാരവൃക്ഷത്തെ വീണ്ടും മുളപ്പിക്കുവാനുള്ള ബീജങ്ങൾ നിശ്ശേഷം നശിക്കുന്നു.

മനസ്സും പ്രജ്ഞയുമില്ലാത്ത ആ അവസ്ഥ എന്തായിരിക്കുമെന്നു നിങ്ങൾ ചോദിച്ചേക്കാം. പ്രജ്ഞ എന്നു നാം പറയുന്നതു പ്രജ്ഞാതീതമായ അവസ്ഥയെക്കാൾ താണതാണ്. അത്യന്തങ്ങൾ രണ്ടും ഏതാണ്ട് ഒരുപോലെയിരിക്കുമെന്നു നിങ്ങളോർക്കണം. ആകാശത്തിൻെറ (Ether) അതിമന്ദസ്പന്ദത്തെ ഇരുട്ടായി കരുതിയാൽ, മദ്ധ്യമസ്പന്ദം വെളിച്ചവും അത്യുഗ്രസ്പന്ദം വീണ്ടും ഇരുട്ടും ആയിരിക്കും. അതുപോലെ അപ്രജ്ഞമെന്നത് അതിനീചാവസ്ഥയും പ്രജ്ഞയെന്നതു മധ്യമാവസ്ഥയും പ്രജ്ഞാതീതം അത്യുച്ചാവസ്ഥയുമാകുന്നു. പ്രജ്ഞയുടെ അങ്ങേയറ്റവും ഇങ്ങേയറ്റവും ഏതാണ്ട് ഒരുപോലെ തോന്നും. പ്രജ്ഞതന്നെ ജന്യമാണ്, ഒരു സംഘാതമാണ്. അല്ലാതെ അതൊരു അജന്യ (നിത്യസദ്) വസ്തുവല്ല.

ഈ ഉയർന്നതരം സമാധിയെ നിരന്തരം ശീലിച്ചാലുള്ള ഫല മെന്ത്? രാജസവും താമസവുമായ സംസ്കാരങ്ങളെല്ലാം നശിക്കും. അപ്രകാരംതന്നെ സാത്ത്വികസംസ്കാരങ്ങളും നശിക്കും. ഈ ഉപായം സ്വർണ്ണത്തിലുള്ള കറയും കലർപ്പും നീക്കി സംസ്കരിച്ചെടു ക്കാൻ ചില രാസദ്രവ്യങ്ങളെ ഉപയോഗിക്കുംപോലെയാണ്. അസംസ്കൃതധാതുക്കൾ ഉരുകുമ്പോൾ അതിലുള്ള ദോഷാംശങ്ങളും രാസദ്രവ്യങ്ങളോടൊപ്പം ദഹിച്ചുപോകുന്നു. അതുപോലെ നിരന്തരം ശീലിക്കുന്ന ഈ നിരോധ സമാധി ആദ്യം അശുഭസംസ്കാരങ്ങളെയും ഒടുവിൽ ശുഭസംസ്കാരങ്ങളെയും നിരോധിക്കുന്നു. ഇങ്ങനെ ശുഭവും അശുഭവുമായ ആ സംസ്കാരങ്ങൾ അന്യോന്യം അഭിഭൂതങ്ങളായി, ചിത്തം നിർവ്വസ്തുകമാകുമ്പോൾ, ഏകനായ പുരുഷൻ, ശുഭാശുഭങ്ങളാൽ അസ്പൃഷ്ടവും സർവ്വഗതവും സർവ്വശക്തവും സർവ്വജ്ഞവുമായ സ്വമഹിമയാൽ പ്രകാശിക്കുന്നു. അപ്പോൾ, തനിക്കു ജന്മമോ മരണമോ സ്വർഗ്ഗഭൂവാസങ്ങളുടെ ആവശ്യമോ ഒന്നും ഉണ്ടായിരുന്നില്ലെന്ന് ആ പുരുഷൻ അറിയുന്നു. താൻ എങ്ങും പോവുകയോ വരുകയോ ചെയ്തിട്ടില്ലെന്നും പ്രത്യുത, പ്രകൃതി യാണു ചലിച്ചിരുന്നതെന്നും കാണുന്നു. പ്രകൃതിചലനങ്ങൾ ആത്മാ വിൽ പ്രതിഫലിക്കുകമാത്രമായിരുന്നു. കണ്ണാടിയിൽനിന്നു ചുമരി ന്മേൽ പ്രതിഫലിച്ച രശ്മികൾ ചലിക്കുമ്പോൾ താനാണു ചലിക്കുന്ന തെന്നു ചുമര് മൂഢമായി വിചാരിക്കുന്നു. അതുപോലെയാണ് നമ്മുടെ കഥയും. ചിത്തമാണു നിരന്തരം ചലിക്കുന്നത്: അതു നാനാരൂപത്തിൽ പരിണമിക്കുന്നു. ഈ നാനാരൂപങ്ങളും നമ്മളാ ണെന്നു നാം ഭ്രമിച്ചു

പോരികയാണ്. ഈ ഭ്രമങ്ങളെല്ലാം അസ്തമി ക്കും. മുക്തനായ ആത്മാവ് ആജ്ഞാപിക്കുമ്പോൾ-പ്രാർത്ഥിക്കുക യോ യാചിക്കുകയോ അല്ല, ആജ്ഞാപിക്കുകതന്നെ – അത് ഇച്ഛി ക്കുന്നതെല്ലാം തത്ക്ഷണം നിറവേറ്റപ്പെടും. തനിക്കു വേണ്ടതെല്ലാം ചെയ്യാനുള്ള ശക്തിയുമുണ്ടായിരിക്കും.

സാംഖ്യദർശനപ്രകാരം ഈശ്വരനില്ല. ഈ ജഗത്തിന് ഒരീശ്വരൻ ഉണ്ടായിരിക്കാൻ ന്യായമില്ലെന്ന് അവർ പറയുന്നു. എന്തു കൊണ്ടെ ന്നാൽ, അങ്ങനെയൊരീശ്വരനുണ്ടെങ്കിൽ ആ ഈശ്വരൻ, ഒരു ജീവൻ മാത്രമാകണം: ആ ജീവനാകട്ടെ, ഒന്നുകിൽ ബദ്ധൻ, അല്ലെങ്കിൽ മുക്തൻ – രണ്ടിലൊന്നേ ആകാൻ തരമുള്ളു – എന്നാണ് അവരുടെ വാദം. പ്രകൃതിബദ്ധനോ പ്രകൃതി നിയന്ത്രിതനോ ആയ ജീവന്ന് എങ്ങനെ സൃഷ്ടിക്കാൻ കഴിയും? അതു സ്വതേ പരാധീനമാണല്ലോ. നേരെമറിച്ച്, ആത്മാവു സ്വരൂപേണതന്നെ മുക്തമാണെങ്കിൽ എന്തിനിതെല്ലാം സൃഷ്ടിച്ചു പ്രവർത്തിപ്പിക്കുന്നു? രണ്ടാമത്, ഈശ്വര കല്പനംതന്നെ അനാവശ്യമാണെന്നാണ് അവരുടെ പക്ഷം. പ്രകൃതി തന്നെ മതി എല്ലാറ്റിനും. അങ്ങനെയിരിക്കെ ഈശ്വരൻെറ ആവശ്യ മെന്ത്? എന്നിരുന്നാലും, മുക്തിക്ക് ഒട്ടടുത്തെത്തിയിട്ടുള്ള സിദ്ധ പുരുഷന്മാർ ഉണ്ടെന്നു സാംഖ്യാചാര്യനായ കപിലമുനി ഉപദേശി ക്കുന്നുണ്ട്. യോഗസിദ്ധികളെ നിശ്ശേഷം ത്യജിക്കാൻ സാധിക്കായ്ക യാൽ, അവർ കൈവല്യം പ്രാപിക്കാതിരിക്കുന്നു. അങ്ങനെയുള്ളവ രുടെ ചിത്തങ്ങൾ കുറെക്കാലം പ്രകൃതിയിൽ ലയിച്ചുകിടന്നിട്ടു വീണ്ടും ആധികാരികപുരുഷന്മാരായി ആവിർഭവിക്കുന്നു. അങ്ങ നെയുള്ള ദേവന്മാരുണ്ട്.[1] നമുക്കെല്ലാം ഇപ്രകാരം ദേവന്മാരായി ത്തീരാം. സാംഖ്യമതപ്രകാരം, വേദത്തിൽ പറയപ്പെടുന്ന ഈശ്വരൻ വാസ്തവത്തിൽ ഈ മുക്തപുരുഷന്മാരിലൊരാളാണ്. അവർക്കുപരിയായി നിത്യമുക്തനും പ്രപഞ്ചസ്രഷ്ടാവുമായ ഒരു ഭഗവാൻ ഇല്ല. എന്നാൽ യോഗികൾ പറയുന്നതു നേരേ മറിച്ചാണ്; "അതു ശരിയല്ല. ഒരീശ്വരൻ നിശ്ചയമായും ഉണ്ട്. മറ്റു മുക്തപുരുഷന്മാരിൽ നിന്നു വ്യതിരിക്തനായ ആ പരമപുരുഷൻ[2] സർവ്വജഗത്തിൻെറയും നിത്യനിയന്താവും

1. ഇവരത്രേ ഓരോ കല്പത്തിലും നൂതനമായി ആവിർഭവിക്കുന്ന ബ്രഹ്മാവ്, മനുക്കൾ, പ്രജാപതികൾ, ഇന്ദ്രൻ, ദിക്പാലകന്മാർ, വിശ്വദേവന്മാർ തുടങ്ങിയ ആധികാരികപുരുഷന്മാർ.

2. സ വിശ്വകൃദ്വിശ്വവിദാത്മയോനിർജ്ഞഃ കാലകാലോ ഗുണീ സർവവിദ്യഃ
പ്രധാനക്ഷേത്രജ്ഞപതിർഗുണേശഃ സംസാരമോക്ഷസ്ഥിതിബന്ധഹേതുഃ
സ തന്മയോ ഹ്യമൃത ഈശസംസ്ഥോ ജ്ഞഃ സർവഗോ ഭുവനസ്യാസ്യ ഗോപ്താ
യ ഈശേƒസ്യ ജഗതോ നിത്യമേവ നാന്യോ ഹേതുർവിദ്യത ഈശനായ.
(ശ്വേ. 6.16.17)

നിത്യമുക്തനും എല്ലാ ഗുരുക്കന്മാർക്കും ഗുരുവു മാകുന്നു." സാംഖ്യന്മാർ പറയുന്ന പ്രകൃതിലീനപുരുഷന്മാരും ഉണ്ട്. അവർ മുക്തി സിദ്ധിക്കാത്ത യോഗികളത്രേ. അവർക്കു കുറേക്കാലത്തേക്കു കൈവല്യപ്രാപ്തി സാധ്യമല്ല. (കർമ്മം ക്ഷയിക്കാ യ്കയാൽ) ആ കാലമത്രയും അവർ പ്രപഞ്ചവിഭാഗങ്ങൾക്ക് ആധി പത്യം വഹിക്കുന്നുവെന്നാണു യോഗമതം.

19. ഭവപ്രത്യയോ വിദേഹപ്രകൃതിലയാനാം.

**വിദേഹപ്രകൃതിലയാനാം** = വിദേഹന്മാർക്കും[1] പ്രകൃതില യന്മാർക്കു[2]മുള്ള അസംപ്രജ്ഞാതസമാധി,[3] **ഭവപ്രത്യയഃ** = ഭവ ത്തിന്, സംസാരത്തിന്, കാരണമാകുന്നു.

(പരവൈരാഗ്യമില്ലാതെ ദേഹം വെടിയുന്ന) ദേവന്മാർക്കും പ്രകൃതിലീനന്മാർക്കും (ഈ സമാധി) പുനർഭവത്തിനു കാരണ മാകുന്നു.

ഭാരതീയദർശനങ്ങളിൽ പറയുന്ന ദേവന്മാർ ചില ഉന്നത സ്ഥാനങ്ങൾക്ക് അധിപന്മാരാണ്. നാനാതരത്തിലുള്ള ജീവന്മാർ തന്നെയാണ് ഈ സ്ഥാനങ്ങളിൽ മാറിമാറി ആധിപത്യം വഹി ക്കുന്നത്. അവരാരും കൈവല്യം സിദ്ധിച്ചവരല്ല.

20. ശ്രദ്ധാ-വീര്യ-സ്മൃതി-സമാധി-
പ്രജ്ഞാപൂർവ്വക ഇതരേഷാം.

**ഇതരേഷാം** = വിദേഹപ്രകൃതിലയന്മാരല്ലാത്ത യോഗികളുടെ **(അയം അസംപ്രജ്ഞാതഃ** = ഈ അസംപ്രജ്ഞാതയോഗം) **ശ്രദ്ധാ വീര്യസ്മൃതിസമാധി പ്രജ്ഞാപൂർവ്വകഃ** (ഭവതി) = ശ്രദ്ധ, വീര്യം, സ്മൃതി, സമാധി, പ്രജ്ഞ ഇവയാകുന്ന ഉപായത്തോ ടുകൂടിയതാകുന്നു [ശ്രദ്ധാ; യോഗവിഷയത്തിൽ ചിത്തത്തിൻെറ തെളിവ്,

---

1. മരണശേഷം ആത്മാവല്ലാത്ത ഭൂതങ്ങളിലോ ഇന്ദ്രിയങ്ങളിലോ ആത്മ ഭാവനകൊണ്ടു ലയിച്ചു കിടക്കുന്നവർ.
2. മരണാനന്തരം ആത്മാവല്ലാത്ത അവ്യക്തം മഹത്തത്ത്വം, അഹങ്കാരം, അഞ്ചു തന്മത്രങ്ങൾ ഇവയിലേതെങ്കിലും ഒന്നിൽ ആത്മത്വഭാവനചെയ്തു ലയിച്ചു കിടക്കുന്നവർ.
3. ഈ ഇരുകൂട്ടർക്കും സംസ്കാരംമാത്രം അവശേഷിക്കുന്നതുകൊണ്ട് അസംപ്രജ്ഞാതസമാധിയുണ്ടെന്നു പറഞ്ഞിരിക്കുന്നു. ഇതിൽനിന്നു വിലക്ഷ ണമാണ് വിരാമപ്രത്യയാഭ്യാസികളുടെ (1.18) അസംപ്രജ്ഞാതസമാധി. വിദേഹപ്രകൃതിലയന്മാർ അവിദ്യാധീനരാണ്. അവരുടെ ലയത്തിനു കാലാവധിയുള്ളതുകൊണ്ട് അവർ പിന്നെയും ജനിക്കുന്നു. ഇത് അവിദ്യാ കാര്യമാകയാൽ മുമുക്ഷുക്കൾക്കു ഈ യോഗം സ്വീകാര്യമല്ല.

വീര്യം; ഉത്സാ ഹം, സ്മൃതിഃ; ഓർമ്മ അഥവാ അമ്പരപ്പി ല്ലായ്മ, സമാധിഃ; ഏകാഗ്രത. പ്രജ്ഞാ; അറിയേണ്ടതുമാത്രം വേർതിരിച്ചറിയുക.][1]

മറ്റുള്ളവർക്ക് (ഈ അസംപ്രജ്ഞാതം) ശ്രദ്ധ, വീര്യം, സ്മൃതി, സമാധി, പ്രജ്ഞ – എന്നിവയോടുകൂടിയുണ്ടാകുന്നു.

ദേവത്വമെന്നല്ല, കല്പാധിപന്മാരുടെ പദവിപോലും കാംക്ഷിക്കാത്തവരാണ് ഈ യോഗികൾ. അവർ കൈവല്യം പ്രാപിക്കുന്നു.

21. തീവ്രസംവേഗാനാമാസന്നഃ.

**തീവ്രസംവേഗാനാം**[2] = ദൃഢസംസ്കാരമുള്ളവർക്ക് (**സമാധിഃ** = സമാധി) ആസന്നഃ = സമീപസ്ഥമാണ്.

അത്യുത്സാഹശാലികൾക്കു (സമാധി) വേഗത്തിൽ ലഭിക്കുന്നു.

22. മൃദുമധ്യാധിമാത്രത്വാത് തതോഽപി വിശേഷഃ.

**തതഃ അപി** = (തീവ്രസംവേഗത്തിലും) തീവ്രത്വത്തിൻെറ, **മൃദുമധ്യാധിമാത്രത്വാത്** = മൃദുത്വം, മധ്യത്വം, അധിമാത്രത്വം എന്ന ഭേദം കൊണ്ട് (**സമാധിലാഭസ്യ** = സമാധിലാഭത്തിന്), വിശേഷഃ = ഭേദം, താരതമ്യം[3] (**അസ്തി** = ഉണ്ട്).

(മേല്പറഞ്ഞ തീവ്രസംവേഗന്മാരിൽത്തന്നെ) ഉപായം മൃദു വോ, മധ്യമോ, ഉത്കടമോ എന്നതനുസരിച്ച് യോഗികളുടെ വിജയത്തിനും വ്യത്യാസമുണ്ട്.

അടുത്തതായി ആസന്നതമമായ സമാധിലാഭത്തിനു മറ്റ് ഉപായങ്ങളെ പറയുന്നു.

23. ഈശ്വരപ്രണിധാനാദ് വാ.

---

1. ചിത്തപ്രസാദരൂപമായ ശ്രദ്ധയുള്ളവന്നേ യോഗവിഷയത്തിൽ ഉത്സാഹമുണ്ടാകൂ. ആ പ്രയത്നശീലന്നേ യോഗത്തെ സംസ്കാരംവഴിക്കു ഓർത്തുകൊണ്ടിരിക്കാൻ സാധിക്കൂ. ആ ഓർമ്മശക്തികൊണ്ടു ചിത്തസമാധാനമുണ്ടാ കുന്നു. അങ്ങനെ മനഃസമാധാനം വന്നവന്നേ ഭാവനാവിഷയത്തെ ശരിക്കറി യാവൂ. അതിൻെറ അഭ്യാസബലംകൊണ്ടു പരവൈരാഗ്യവും അതിൽനിന്നു അസംപ്രജ്ഞാതസമാധിയും ഉണ്ടാകുന്നു. ഇതാണ് ക്രമം.

2. സംവേഗം ക്രിയയ്ക്കു കാരണവും അധികം ഉറപ്പുള്ളതുമായ സംസ്കാരമാണ് മുൻപറഞ്ഞ (1.20) ഉപായങ്ങളെന്നും വൈരാഗ്യമെന്നും അതിന്നു അർത്ഥമുണ്ട്. തീവ്രത = ഊക്ക്.

3. മൃദുതീവ്രം, മധ്യതീവ്രം, അധിമാത്രതീവ്രം എന്നീ സംവേഗമുള്ളവർക്ക് ക്രമേണ സമാധി ആസന്നവും ആസന്നതരവും ആസന്നതമവും ആകുന്നു. ഇതാണ് വിശേഷം.

**ഈശ്വരപ്രണിധാനാദ് വാ** = ഈശ്വരങ്കൽ സമർപ്പിക്കുന്ന വിശിഷ്ടോപാസനം[1] (ഭക്തി)കൊണ്ടും സമാധി ആസന്നതമമാകുന്നു.[2]

24. ക്ലേശകർമ്മവിപാകാശയൈരപരാമൃഷ്ടഃ
പുരുഷവിശേഷ ഈശ്വരഃ

**ഈശ്വരഃ** = ആ ഈശ്വരൻ. **ക്ലേശകർമ്മവിപാകാശയൈഃ** = അവിദ്യ തുടങ്ങി അഞ്ചു ക്ലേശങ്ങൾ (2, 3), ധർമ്മാധർമ്മങ്ങളെന്ന കർമ്മം (4, 7) ജാതി, ആയുസ്സ്, ഭോഗം എന്ന വിപാകം (2, 13) (കർമ്മഫലം), ഫലാനുകൂലങ്ങളായി ചിത്തത്തിലുള്ള ആശയങ്ങൾ (2, 17) (കർമ്മവാസനകൾ) എന്നിവയാൽ **അപരാമൃഷ്ടഃ** = മൂന്നു കാലത്തിലും സ്പർശിക്കപ്പെടാത്ത,[3] **പുരുഷവിശേഷഃ** = സ്വതന്ത്രനായ[4] ആത്മാവാകുന്നു.

ക്ലേശം, കർമ്മം, കർമ്മഫലം, കർമ്മവാസന – ഇവ തീണ്ടാത്ത വിശിഷ്ടപുരുഷനത്രേ പരമേശ്വരൻ.

പാതഞ്ജലയോഗദർശനത്തിനടിസ്ഥാനം സാംഖ്യശാസ്ത്രമാണെ ന്നു വീണ്ടും ഓർമ്മിക്കണം. അവയ്ക്കു തമ്മിലുള്ള മതഭേദം ഇത്രമാത്രം; സാംഖ്യത്തിൽ ഈശ്വരനു സ്ഥാനമില്ല, യോഗത്തിൽ ഈശ്വരനു സ്ഥാനമുണ്ട്. എന്നാൽ ഈശ്വരനെ സംബന്ധിച്ചു സൃഷ്ടികർത്തൃത്വംപോലുള്ള അനേകസങ്കല്പങ്ങളൊന്നും യോഗികൾക്കില്ല. യോഗശാസ്ത്രത്തിൽ ഈശ്വരനെ ജഗത്സ്രഷ്ടാവായി പറയുന്നില്ല. വേദങ്ങളിലാകട്ടെ, ഈശ്വരൻ ജഗത്കാരണമാണ്. ജഗത്തിൽ സമന്വയം (Harmony) കാണുന്നതിനാൽ അത് ഏകമായ ഇച്ഛാശക്തിയുടെ പ്രഭാവമായിരിക്കണമെന്നാണു ന്യായം.

യോഗികൾക്കും ഈശ്വരാസ്തിത്വം സ്ഥാപിക്കേണ്ടതുണ്ട്. എന്നാൽ അവർ ഭിന്നരീതിയിലാണ് ആ നിഗമനത്തിലെത്തുന്നത്. അവരുടെ വാദം;

25. തത്ര നിരതിശയം സർവ്വജ്ഞത്വബീജം.

**തത്ര** = ആ ഈശ്വരനിൽ, **സർവ്വജ്ഞത്വബീജം** = സർവ്വജ്ഞത്വത്തിൻെറ ജ്ഞാപകം (ഈശ്വരനിൽ സർവ്വജ്ഞത്വമുണ്ടെ

1. ഇത് സമാധിസാധകമായ ഭക്തിയാണ്: ചിത്തശുദ്ധിസാധകമായ ഭക്തി ക്രിയായോഗത്തിൽ (2.1) പറയും.
2. മൃദുമധ്യാധിമാത്രത്വങ്ങൾക്കും മേലേ വേറേ എടുത്തു പറഞ്ഞതുകൊണ്ടു ഈശ്വരഭക്തിയാകുന്ന ഉപായത്തിന്നു കൂടുതൽ എളുപ്പമാണ്. ('വാ'ശബ്ദം കൊണ്ട്) കാണിച്ചിരിക്കുന്നത്.
3. മുക്തജീവന്മാരിലൊരുവനല്ല ഈശ്വരൻ. അവർക്കു മുമ്പ് ബന്ധമുണ്ടായിരുന്നു. ഈശ്വരനു അതുമില്ല.
4. സർവ്വനിയാമകനും നിരതിശയജ്ഞാനക്രിയാശക്തികളോടുകൂടിയവനും.

ന്നറിയിക്കുന്നത്), **നിരതിശയം** = (അവനിലുള്ള) അതിരറ്റ ജ്ഞാന മാകുന്നു.[1] [എവിടെ നിരതിശയജ്ഞാനമുണ്ടോ അവിടെ സർവ്വ ജ്ഞത്വമുണ്ട്.]

മറ്റുള്ളവരിൽ ബീജ(മാത്ര)മായിരിക്കുന്ന സർവ്വ[വിഷയ] ജ്ഞത്വം ഈശ്വരനിൽ നിരതിശയമായിരിക്കുന്നു.

മനസ്സിന് എപ്പോഴും രണ്ട് അത്യന്തങ്ങൾക്കിടയിൽ അവശ്യം വ്യാപരിക്കേണ്ടിയിരിക്കുന്നു. നിങ്ങൾക്ക് ഒരു പരിമിതദേശത്തെപ്പറ്റി സങ്കല്പിക്കാം. എന്നാൽ അതേ സങ്കല്പത്തിൽ അപരിമിതദേശത്തി ൻെറ സങ്കല്പവും നിങ്ങളിൽ ഉളവാകുന്നുണ്ട്. കണ്ണടച്ച് ഒരല്പദേശ ത്തെ വിചാരിക്കുക. ആ പരിച്ഛിന്നമണ്ഡലത്തെ ദർശിക്കുന്നതോ ടൊപ്പം അതിനെ പരിവേഷ്ടനം ചെയ്യുന്ന ഒരു അപരിച്ഛിന്ന മണ്ഡ ലത്തിൻെറ പ്രതീതിയും ഉളവാകുന്നു. അതുപോലെ കാലത്തെസ്സം ബന്ധിച്ചും. ഒരു ക്ഷണനേരത്തെപ്പറ്റി വിചാരിക്കുക. ആ ദർശന ത്തിൽത്തന്നെ ആദ്യന്തരഹിതമായ കാലത്തെയും ദർശിക്കുന്നു. അതുപോലെ ജ്ഞാനവിഷയത്തിലും. ജ്ഞാനം മനുഷ്യനിൽ ബീജ മാത്രമായിരിക്കുന്നു. എന്നാൽ അതോടൊപ്പംതന്നെ അതിനെ അതിശ യിക്കുന്ന നിരതിശയമായ ഒരു ജ്ഞാനത്തിൻെറ പ്രതീതിയും ഉണ്ടാ കണം. നമ്മുടെ അന്തഃകരണ(ജ്ഞാനസാമഗ്രി) ഘടനതന്നെ നിരതി ശയജ്ഞാനത്തെ ജ്ഞാപിപ്പിക്കുന്ന വിധത്തിലാണ്. ഈ നിരതിശയ ജ്ഞാനത്തെയാണ് ഈശ്വരൻ എന്നു പറയുന്നത്.

26. സ പൂർവ്വേഷാമപി ഗുരുഃ കാലേനാനവച്ഛേദാത്.

**കാലേന** = കാലംകൊണ്ട്, **അനവച്ഛേദാത്** = അതിരില്ലായ്ക യാൽ, സഃ = അവൻ (ഈശ്വരൻ), **പൂർവ്വേഷാം അപി**=ഏറ്റവും മുമ്പുള്ള ബ്രഹ്മാദികൾക്കും,[2] **ഗുരുഃ** = ഉപദേഷ്ടാവ്[3] ആകുന്നു.

---

1. ഈ സൂത്രം ഈശ്വരനെസ്സംബന്ധിച്ച അനുമാനപ്രമാണമാണ്.

''ഈശ്വരഃ സർവജ്ഞഃ. നിരതിശയജ്ഞാനവത്ത്വാത്. യന്നൈവം തന്നൈവം. യഥാ അന്യഃ പുരുഷഃ.'' ഇതാണ് അനുമാനപ്രയോഗം.

എല്ലാ ജ്ഞാനവും വ്യക്തികളിൽ ഏറ്റക്കുറവായിട്ടാണ് കണ്ടുവരുന്നത്. തരതമഭാവമുള്ളതെല്ലാം നിരതിശയമായി ഒരിടത്തു പര്യവസാനിക്കുന്നു. ലൗകികരിൽ സർവ്വവിഷയജ്ഞാനം ഏറ്റക്കുറവില്ലാതെ കാണുന്നില്ല. അതു കൊണ്ട് ആ ജ്ഞാനം എവിടെ പര്യവസാനിക്കുന്നുവോ അവനെ ഈശ്വര നെന്നു പറയുന്നു.

ലോകേ സാതിശയത്വേന ജ്ഞാനൈശ്വര്യേ വിലോകിതേ
ശിവേ നാതിശയത്വേന സ്ഥിത ആഹുർമനീഷിണഃ. (ലീം. പു)

ലോകത്തിൽ സാതിശയങ്ങളായി കാണുന്ന ജ്ഞാനവും ഐശ്വര്യവും ശിവനിൽ നിരതിശയങ്ങളായി നിലകൊള്ളുന്നു എന്ന് ബുദ്ധിമാന്മാർ പറയുന്നു.

2. ബ്രഹ്മാദികൾക്കും ഉത്പത്തിയുണ്ട് എന്ന് ശാസ്ത്രങ്ങളിൽ നിന്നറിയുന്നു.

3. ശ്വേ. 6.18 (പു. 263.ചു.2)

ഈശ്വരൻ കാലപരിച്ഛേദമില്ലാത്തവനാകയാൽ പൂർവ്വന്മാരായ ഗുരുക്കന്മാർക്കും ഗുരുവാകുന്നു.

എല്ലാ ജ്ഞാനവും നമ്മുടെ ഉള്ളിൽത്തന്നെ ഉണ്ടെന്നുള്ളതു പരമാർത്ഥമാണ്. എന്നാൽ ആ ജ്ഞാനത്തെ വിളിച്ചുണർത്താൻ മറ്റൊരു ജ്ഞാനം വേണം. ഗ്രഹണസാമർത്ഥ്യം നമ്മളിലെല്ലാമു ണ്ടെങ്കിലും അതിനെ ഉദ്ബുദ്ധമാക്കണമെന്നും അതിനു മറ്റൊരു ജ്ഞാനത്തിൻെറ സഹായം വേണമെന്നുമാണു യോഗ മതം. നിർജ്ജീവവും ജ്ഞാനരഹിതവുമായ ജഡവസ്തുക്കൾ ഒരിക്കലും ജ്ഞാനത്തെ പ്രകാശിപ്പിക്കാൻ സമർത്ഥമല്ല: ജ്ഞാനക്രിയ (പ്രമാണപ്രവൃത്തി)തന്നെയാണു ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നത്. നമ്മുടെ ഉള്ളിലുള്ള ജ്ഞാനത്തെ പ്രകാശിപ്പിക്കാൻ ജ്ഞാനികളായ പുരുഷന്മാരുടെ സഹായ്യം വേണം. അതുകൊണ്ടാണ് ഈ ഗുരുക്കന്മാർ എപ്പോഴും ആവശ്യമായിരുന്നിട്ടുള്ളത്. ലോകത്തിൽ ഒരിക്കലും അവർ ഇല്ലാതിരുന്നിട്ടില്ല: അവരെക്കൂടാതെ ഒരു ജ്ഞാന വും ഉണ്ടാകാവുന്നതുമല്ല. ഈശ്വരനാണ് എല്ലാ ഗുരുക്കന്മാരു ടെയും ഗുരു. എന്തുകൊണ്ടെന്നാൽ, ഈശ്വരൻ മറ്റു ഗുരുക്കന്മാ രെപ്പോലെ – അവർ ദേവർഷികളോ ബ്രഹ്മർഷികളോ അതുപോലെ എത്ര വിശിഷ്ടന്മാരോ ആകട്ടെ – ബദ്ധനും കാലപരിച്ഛിന്നനുമല്ല. യോഗികൾക്കു പ്രത്യേകമായ രണ്ട് അനുമാനങ്ങളുണ്ട്. ഒന്ന്; പരിമിതത്തിൻെറ പ്രതീതിയിൽ അപരിമിതത്തിൻെറ പ്രതീതിയും വേർപിരിയാതെ മനസ്സിലുദിക്കുന്നു. ആ പ്രതീതിയുടെ ഒരംശം ശരിയാണെങ്കിൽ മറ്റേ അംശവും ശരിയാവണം. എന്തുകൊണ്ടെന്നാൽ പ്രതീതി എന്ന നിലയിൽ രണ്ടും തുല്യ പ്രമാണമാണ്. മനുഷ്യൻ അല്പജ്ഞനാണെന്നുള്ള വസ്തുതതന്നെയാണ് ഈശ്വരൻ സർവ്വജ്ഞനാണെന്നതിനു നിദർശകം: ഒന്നു സ്വീകരിക്കാമെങ്കിൽ, എന്തുകൊണ്ടു മറ്റതും സ്വീകരിച്ചുകൂടാ? ഒന്നുകിൽ രണ്ടും സ്വീകരിക്കണം, അല്ലെങ്കിൽ രണ്ടും തിരസ്കരിക്കണം എന്നു യുക്തി നമ്മെ നിർബ്ബന്ധിക്കുന്നു. സാതിശയജ്ഞാനമുള്ള ഒരുവനുണ്ടെന്നു നാം വിശ്വസിക്കുന്നെ ങ്കിൽ, നിരതിശയജ്ഞാനമുള്ള ഒരുവനുമുണ്ടെന്നു സമ്മതിച്ചേ തീരൂ. രണ്ടാമത്തെ അനുമാനം, ജ്ഞാനോപദേഷ്ടാ(ഗുരു)വിനെക്കൂടാതെ ഒരു ജ്ഞാനം സാധ്യമല്ലെന്നതാണ്. സ്വാന്തത്തിൽ നിന്നു വിവൃത മായി വരുന്ന ഏതോ ഒന്നു മനുഷ്യനിലുണ്ടെന്ന് ആധുനികതത്ത്വ ചിന്തകന്മാരും പറയുന്നു. അതു ശരിയാണ്, എല്ലാ ജ്ഞാനവും മനുഷ്യനിൽ നിലീനമായിരിപ്പുണ്ട്. എന്നാൽ അതിനെ ഉദ്ബുദ്ധമാക്കാൻ ചില സാഹചര്യങ്ങൾ കൂടിയേ കഴിയൂ. ഗുരുക്കന്മാരെക്കൂടാതെ ഒരു ജ്ഞാനവും ഉദിക്കുന്നതായി നാം കാണുന്നില്ല. ഈ ഗുരുക്കന്മാർ മനുഷ്യരോ ദേവന്മാരോ ഉപദേവന്മാരോ ആരാ യാലും എല്ലാവരും പരിച്ഛിന്നരാണ്. അവർക്കും മുമ്പുള്ള ഗുരു ആര്? ഇങ്ങനെ അനുമാനവിചാരത്താൽ കാലപരിച്ഛേദ്യനല്ലാത്ത ഒരു ആദിഗുരു ഉണ്ടെന്ന സിദ്ധാന്തത്തിലെത്താൻ നാം നിർബ്ബദ്ധരാ കുന്നു.

നിരതിശയജ്ഞാനവാനും ആദ്യന്തരഹിതനുമായ ആ പരമേഷ്ഠിഗുരുവിനെയാണു നാം ഈശ്വരനെന്നു പറയുന്നത്.

27. തസ്യ വാചകഃ പ്രണവഃ.

**തസ്യ** = അവൻെറ (ഈശ്വരൻെറ), **വാചകഃ** = അഭിധായകം (ഈശ്വരനെ കുറിക്കുന്ന ശബ്ദം), **പ്രണവഃ** = ഓംകാരമാകുന്നു.

ഈശ്വരനെ കുറിക്കുന്ന ശബ്ദം ഓങ്കാരമാകുന്നു.

നിങ്ങളുടെ മനസ്സിലുള്ള ഓരോ വിചാരത്തിനും ഒത്ത ഓരോ വാക്കുണ്ട്. വാക്കും വിചാരവും അഭേദ്യങ്ങളാണ്. ഒരേ പദാർത്ഥത്തെയാണു പുറമേ വാക്ക് എന്നും അകമേ വിചാരം (അർത്ഥം) എന്നും പറയുന്നത്. വാഗാർത്ഥങ്ങളെ അപഗ്രഥിച്ചു വേർപെടു ത്താൻ ആർക്കും കഴിയില്ല. മനുഷ്യനിർമ്മിതമാണു ഭാഷ – അതാ യത്, ഏതാനുമാളുകൾ ഒത്തുകൂടിയിരുന്നു വാക്കുകൾക്കു സങ്കേ തം കല്പിച്ചപ്രകാരമാണു ഭാഷയുണ്ടായിട്ടുള്ളത് – എന്ന വാദം തെറ്റാ ണെന്നു തെളിയിക്കപ്പെട്ടിട്ടുണ്ട്. മനുഷ്യൻ ഉണ്ടായിരുന്ന കാലമത്ര യും വാക്കുകളും ഭാഷയും ഉണ്ടായിരുന്നിട്ടുണ്ട്. വാച്യമായ അർത് ഥത്തിനും വാചകമായ ശബ്ദത്തിനും തമ്മിലുള്ള ബന്ധമെന്ത്? ഓരോ വാച്യത്തിനും പ്രതിപാദകമായ ഓരോ വാചകം ഉണ്ടാവണ മെന്നു നിയമമുണ്ടെങ്കിലും ഒരു വാച്യത്തിന്നു ഒരു വാചകമേ ഉണ്ടാകാവൂ എന്നു നിയമമില്ല. ഭിന്നങ്ങളായ ഇരുപതു രാഷ്ട്രങ്ങ ളിൽ വിചാരം ഒന്നുതന്നെയാകുമ്പോഴും ഭാഷയ്ക്കു ഭേദം വരുന്നു ണ്ടല്ലോ. ഓരോ വിചാരത്തെയും അഭിവ്യഞ്ജിപ്പിക്കാൻ ഓരോ ശബ്ദം ആവശ്യംതന്നെ. എന്നാൽ എല്ലാ ശബ്ദങ്ങളും ഒരേ പ്രകാര ത്തിൽ ഉച്ചരിക്കപ്പെടണമെന്നു നിയമമില്ല. ദേശഭേദമനുസരിച്ചു ശബ്ദങ്ങൾക്കു ഭേദം വരാം. നമ്മുടെ വ്യാഖ്യാകാരൻ പറയുന്നു, "വാച്യവാചകങ്ങൾക്കുള്ള സംബന്ധം ഏറ്റവും സ്വാഭാവിക(അഭേദ) മാണെങ്കിലും, ഒരു വാച്യത്തിൻെറ വാചകമായി ഒരു ശബ്ദമേ ഉണ്ടാകാവൂ എന്നു നിർബ്ബന്ധമില്ല." ഈ ശബ്ദങ്ങൾ പലവിധത്തിൽ ഉച്ചരിക്കപ്പെടുന്നവയായാലും ശബ്ദാർത്ഥങ്ങൾക്കുള്ള സംബന്ധം സ്വാഭാവികമാണ്. വാചകമായ ശബ്ദത്തിനും വാച്യമായ അർത്ഥ ത്തിനും തമ്മിൽ സ്വാഭാവികബന്ധമുണ്ടായാലേ ആ ശബ്ദത്തിന് ആ അർത്ഥത്തെ ബോധിപ്പിക്കാൻ സാമർത്ഥ്യം (പദശക്തി) ഉണ്ടാ വൂ. ആ ശക്തി ഇല്ലാത്ത കാലത്തോളം ആ വാചകപദം ഒരിക്കലും വ്യവഹാരത്തിൽ വരില്ല. പൊരുൾ കുറിക്കാനുള്ളതാണല്ലോ മൊഴി. ആ പൊരുൾ പൂർവ്വസിദ്ധമായിരിക്കയും, മൊഴി ആ പൊരുളിനെ പലപ്പോഴും കുറിച്ചതായി അനുഭവപ്പെടുകയും ചെയ്യുമ്പോൾ, അവ യ്ക്കു തമ്മിൽ യഥാർത്ഥബന്ധമുണ്ടെന്നു നമുക്കു നിശ്ചയിക്കാം. പൊരുൾ (വസ്തുവിഷയം) സന്നിഹിതമല്ലാത്തപ്പോഴും

അനേകാ യിരം പേർ അതിൻെറ മൊഴികൊണ്ട് അതിനെ ഗ്രഹിക്കും. പദത്തി നും അർത്ഥത്തിനും തമ്മിൽ സ്വാഭാവിക(അഭേദ) സംബന്ധമുണ്ടാ യിരിക്കെ, ആ പദമുച്ചരിക്കുമ്പോൾ, അതു പദാർത്ഥസ്മൃതിയെ ഉണർത്തും. ഈശ്വരനെ ദ്യോതിപ്പിക്കുന്ന പദം ഓംകാരമാണെന്നു വ്യാഖ്യാകാരൻ പറയുന്നു. ഈശ്വരബോധകങ്ങളായ പദങ്ങൾ അനേകമുള്ളപ്പോൾ ഈ ഒരു പദത്തെമാത്രം അവധാരണം ചെയ്യു ന്നതെന്തിന്? ഒരേ അർത്ഥത്തിന് ആയിരം പദങ്ങളോടു ബന്ധമു ണ്ടാവാം: ഈശ്വരനെന്ന അർത്ഥം അനേകശതം പദങ്ങളുമായി ബന്ധപ്പെട്ടിരിക്കുന്നു. അതിലോരോ പദവും ഈശ്വരവാചകമായ പ്രതീകവുമാണ്. എല്ലാം ശരി. എന്നാൽ ഈ പദങ്ങൾക്കെല്ലാം സാമാന്യമായ ഒരു മൂലമുണ്ടായിരിക്കണം. അതായത് ഇവയ്ക്കെല്ലാം അധിഷ്ഠാനമായി, ഈ പ്രതീകങ്ങൾക്കെല്ലാം സമാശ്രയമായി, ഒരു പ്രതീകം വേണം. അങ്ങനെ സർവ്വസാമാന്യമായ ഒരു പ്രതീകമാണ് അത്യുത്തമം: അതു മറ്റെല്ലാ പ്രതീകങ്ങൾക്കും യഥാർത്ഥത്തിൽ പ്രതിനിധീഭവിക്കയും വേണം. ശബ്ദോച്ചാരണത്തിൽ കണ്ഠവും താലുവുമാണ്, നാദഫലകം (Sounding board) പോലെ ഉപയോഗി ക്കപ്പെടുന്ന നമ്മുടെ കരണങ്ങൾ (വാഗിന്ദ്രിയം). ഇവകൊണ്ട് ഉച്ചരി ക്കപ്പെടാവുന്ന എല്ലാ ശബ്ദങ്ങൾക്കും മൂലവും എല്ലാറ്റിനും അഭിവ്യ ഞ്ജകവും ഏറ്റവും സ്വാഭാവികവുമായ ഒരു ശബ്ദമുണ്ടോ? ഉണ്ട്, ആ ശബ്ദമാണ് ഓംകാരം. അതു സർവശബ്ദങ്ങൾക്കും ആധാര ഭൂതമത്രേ. (അ+ഉ+മ് എന്നിങ്ങനെ മൂന്നു മാത്രകൾ ചേർന്നാണ് ഓംകാരം ധ്വനിക്കുന്നത്.) അതിലെ ആദ്യമാത്രയും ശബ്ദമൂലവു മായ 'അ'കാരം ജിഹ്വാതാലുക്കളെ ഒരിടത്തും സ്പർശിക്കാതെ ഉച്ചരി ക്കപ്പെടുന്നതാണ്. അന്ത്യമാത്രയായ അനുസ്വാരം (മ്) ഓഷ്ഠ പുട ങ്ങൾ കൂട്ടിയടക്കുമ്പോൾ ധ്വനിക്കുന്നതാണ്. 'ഉ'കാരം ശബ്ദോച്ചാര ണകരണങ്ങളെ ആമൂലാഗ്രം സ്പർശിച്ചുകൊണ്ടു വിവൃതമാകുന്നു. ഇങ്ങനെ ഓംകാരം വാഗ്വ്യാപാരകാര്യത്തിനു മുഴുവൻ പ്രതിനിധീ ഭവിക്കുന്നതിനാൽ അതുതന്നെയാകണം സ്വാഭാവികമായ പ്രതീകം. സർവ്വശബ്ദയോനിയായ ഓംകാരം ഉച്ചരിക്കപ്പെടാവുന്ന സകലപദ ങ്ങളുടെയും സംഭാവ്യതയും വ്യാപ്തിയും ദ്യോതിപ്പിക്കുന്നു. ഈ വിചാരണകൾക്കെല്ലാം പുറമെ, ഭാരതഭൂമിയിൽ മതവിഷയകമായി ഉണ്ടായിട്ടുള്ള ആശയങ്ങളെല്ലാം ഓംകാരത്തിൽ സമാഹിതമായിരി ക്കുന്നതായും കാണുന്നു. വേദങ്ങളിലെ മന്ത്രങ്ങളും ഈ ഓംകാര ത്തെ അവ ലംബിച്ചുനില്ക്കുന്നു. ഈ ശബ്ദം, ഭാരതത്തിലെ ആദ്ധ്യാത്മിക പ്രസ്ഥാനത്തിൻെറ ഓരോ പരിണാമദശയിലും നില നിർത്തിപ്പോന്നതും ഈശ്വരവിഷയകമായ വിവിധഭാവനകളെയും വ്യഞ്ജിപ്പിക്കത്തക്കവിധം അർത്ഥകല്പനചെയ്ത് ഉപയോഗിച്ചു വന്നതുമാകുന്നു. അദ്വൈതികളും വിശിഷ്ടാദ്വൈതികളും ഭേദവാദി കളും, എന്നു വേണ്ട നിരീശ്വരവാദികൾപോലും, ഓംകാരത്തെ

സ്വീകരിച്ചിട്ടുണ്ട്. ഓംകാരം മനുഷ്യവർഗ്ഗത്തിൽ ബഹുഭൂരിപക്ഷത്തിന്റെയും ആദ്ധ്യാത്മികശ്രേയോഭിലാഷങ്ങൾക്ക് എകാലംബനമായിരിക്കുന്നു. (മറ്റു പദങ്ങൾക്കൊന്നും ഈ നിലയില്ല) ഉദാഹരണമായി ഇംഗ്ലീഷിലെ ഡർജ്ഞ (ദൈവം, ഈശ്വരൻ) എന്ന പദം നോക്കുക; അതിന്റെ അർത്ഥവ്യാപ്തി പരിമിതമാണ്. അതിൽ കവിഞ്ഞുപോകണമെങ്കിൽ അതോടുകൂടി സഗുണം, നിർഗുണം, അല്ലെങ്കിൽ കേവലം തുടങ്ങിയ വിശേഷണങ്ങൾ ചേർക്കണം. അതുപോലെതന്നെ യാണു മറ്റെല്ലാ ഭാഷകളിലെയും ഈശ്വരവാചകങ്ങൾ. അവയുടെ അർത്ഥബോധകത്വവും തുലോം പരിമിതമാണ്. ഓങ്കാരത്തിനാകട്ടെ, എല്ലാവിധം അർത്ഥത്തെയും ബോധിപ്പിക്കാൻ ശക്തിയുണ്ട്. ആകയാൽ എല്ലാവരും അതിനെ സ്വീകരിക്കേണ്ടതാകുന്നു.

28. തജ്ജപസ്തദർത്ഥഭാവനം.

**തജ്ജപഃ** = ആ പ്രണവത്തിന്റെ ജപവും,[1] തദർത്ഥഭാവനം (ച) = അതിന്റെ അർത്ഥഭാവനവും,[2] **(ഈശ്വരപ്രണിധാനം** = ഈശ്വരോപാസനമാകുന്നു.)

പ്രണവജപവും അതിന്റെ അർത്ഥാനുസന്ധാനവും (ആണ് ഉപായം).

ജപത്തിന്റെ ആവശ്യമെന്ത്? സംസ്കാരത്തെപ്പറ്റി പ്രതിപാദി ച്ചതു വിസ്മരിച്ചിട്ടില്ലല്ലോ. അനുഭവങ്ങളുടെ പരിശിഷ്ടം സംസ്കാര രൂപമായി ചിത്തത്തിൽ കുടികൊള്ളുന്നു എന്നാണു പറഞ്ഞിട്ടുള്ളത്. അവ അധികമധികം അന്തർലീനങ്ങളാകുമെങ്കിലും അവിടെത്തന്നെ കിടക്കുന്നു. ഉചിതമായ ഉത്തേജകമുണ്ടാകുമ്പോൾ അവ പുറത്തേക്കു വരികയും ചെയ്യും. അണു(സൂക്ഷ്മ)സ്പന്ദങ്ങൾക്ക് ഒരിക്കലും വിലയമില്ല. പ്രപഞ്ചവിലയത്തിൽ സ്ഥൂലസ്പന്ദങ്ങളെല്ലാം നിലച്ചുപോകും. സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളും ഭൂമിയും എല്ലാം ലയിക്കും. എന്നാൽ പരമാണുക്കളിൽ സൂക്ഷ്മസ്പന്ദം തുടർന്നുപോരും. ബ്രഹ്മാണ്ഡങ്ങളിൽ ഏതേതു ധർമ്മമുണ്ടോ അതൊക്കെ ഓരോ പരമാണുവിലും പ്രവർത്തിക്കുന്നു. ഇതുപോലെതന്നെയാണു ചിത്ത വും. അതിന്റെ സ്ഥൂലസ്പന്ദങ്ങൾ (വൃത്തികൾ) ശാന്തമായാലും സൂക്ഷ്മസ്പന്ദങ്ങൾ നടന്നുപോരും. ഉചിതമായ ഉത്തേജനമുണ്ടാകു മ്പോൾ വീണ്ടും ഉണർന്നുവരുകയും ചെയ്യും. ജപത്തിന്റെ പ്രയോജനം

1. വാചികം, ഉപാംശു, മാനസം എന്നീ മൂന്നിൽ അധികാരഭേദമനുസരിച്ചു നിശ്ചയിച്ച ഒരുവിധം ജപം.

2. വീണ്ടും വീണ്ടും ചിത്തത്തിൽ ഈശ്വരനെ നിർത്തുക. പ്രണാവം ജപിച്ച് അതിന്റെ അർത്ഥമായ ഈശ്വരനെ ഭാവനചെയ്യുന്നതുകൊണ്ട് സംപ്രജ്ഞാതസമാധിയെന്ന ഏകാഗ്രത സിദ്ധിക്കും.

സ്വാധ്യായാദ്യോഗമാസീത യോഗാത് സ്വാധ്യായമാമനേത്
സ്വാധ്യായയോഗസമ്പത്ത്യാ പരമാത്മാ പ്രകാശതേ.

നമുക്കപ്പോൾ മനസ്സിലാകുന്നു. ആദ്ധ്യാത്മികസംസ്കാരങ്ങ ളെ ഉണർത്താനുള്ള ഹേതുക്കളിൽ അത്യുത്തമമാണു ജപം. "ഒരു നിമിഷനേരത്തെ സത്സംഗം സംസാരാർണ്ണവം കടപ്പാനുള്ള തോ ണിയത്രേ."[1] അത്രത്തോളമുണ്ട് സത്സംഗപ്രഭാവം.[2] ഓംകാരജപവും അതിൻെറ അർത്ഥഭാവനയും മനസ്സിൽ സത്സംഗം പുലർത്തുക യാകുന്നു. ആദ്യം പഠിക്കുക, പിന്നീടു പഠിച്ചതിനെ മനനം ചെയ്യുക. ഈ അഭ്യാസത്താൽ നിങ്ങളിൽ ജ്ഞാനം ഉദിക്കും, ആത്മസ്വരൂപം പ്രകാശിക്കും. എന്നാൽ, അർത്ഥത്തോടുകൂടി വേണം ഓങ്കാരത്തെ ഭാവനചെയ്യാൻ. ദുസ്സംഗം സർവഥാ വർജ്ജിക്കണം. എന്തുകൊണ്ടെ ന്നാൽ പഴയ വ്രണങ്ങളുടെ കലകൾ (ദുഷ്കർമ്മസംസ്കാരങ്ങൾ) നിങ്ങളിൽ കിടപ്പുണ്ട്. അവയെ ഉദ്ബുദ്ധമാക്കാൻ പറ്റിയ സാധനമാ ണു ദുസ്സംഗം. അതുപോലെ സദ്വാസനകളുമുണ്ട് നമ്മളിൽ. ഇപ്പോൾ ഉറങ്ങിക്കിടക്കുന്ന അവയെ ഉണർത്താനുള്ള ഏകോപായം സത് സംഗമാണെന്നു ശാസ്ത്രം ഉപദേശിക്കുന്നു. സത്സംഗത്തെക്കാൾ പവിത്രതരമായിട്ടൊന്നു ലോകത്തിലില്ല. എന്തെന്നാൽ അപ്പോൾ സദ്വാസനകൾക്ക് ഉണർന്നുവരാനുള്ള ആഭിമുഖ്യമുണ്ടാകും.

29. തതഃ പ്രത്യക്ചേതനാധിഗമോഽപ്യന്തരായാഭാവശ്ച.

**തതഃ** = അതിൽനിന്നു (പ്രണവജപവും അതിൻെറ അർത്ഥ ഭാവനവും ഒന്നായി ചെയ്യുന്നതുകൊണ്ട്), **പ്രത്യക്ചേതനാധി ഗമഃ അപി** = പ്രത്യക് (ബുദ്ധിക്കും ആന്തരമായ) ആത്മാവിൻെറ (സാക്ഷാത്കാര)ജ്ഞാനവും, **അന്തരായാഭാവഃ ച (ഭവതഃ)** = ഒമ്പത് അന്തരായ (1.30)ങ്ങളുടെ അഭാവവും (ഇല്ലായ്മയും) ഉണ്ടാകുന്നു.

അതിൻെറ ഫലമായി പ്രത്യഗാത്മാവിൻെറ സാക്ഷാത്കാരവും യോഗവിഘ്നങ്ങളുടെ നാശവും ഉണ്ടാകുന്നു.

ഓംകാരജപവും ധ്യാനവുംകൊണ്ടുണ്ടാവുന്ന പ്രഥമഫലം പ്രത്യഗ്ദർശനശക്തി ഏറേയേറെ വർദ്ധിച്ചുവരികയും മാനസികവും ശാരീരികവുമായ അന്തരായങ്ങൾ നശിച്ചുതുടങ്ങുകയുമാകുന്നു.

എന്തെല്ലാമാണെന്നോ യോഗാന്തരായങ്ങൾ?

30. വ്യാധി-സ്ത്യാന-സംശയ-പ്രമാദാലസ്യാവിരതി - ഭ്രാന്തിദർശനാലബ്ധഭൂമികത്വാനവസ്ഥിതത്വാനി ചിത്തവിക്ഷേപാസ്തേഽന്തരായാഃ.

**വ്യാധിഃ**[1] = ശരീരത്തിനു ജ്വരാദിയും മനസ്സിനു രാഗാദിയുമായ രോഗം, സ്ത്യാനം = മനസ്സിനു കർമ്മങ്ങളിലുള്ള കഴിവുകേട്, സംശയഃ

1. ത്രിജഗതി സജ്ജനസംഗതിരേകാ ഭവതി ഭവാർണ്ണവതരണേ നൗകാ. (മോ. മു. 13)

2. സംസാരേഽസ്മിൻ ക്ഷണാർദ്ധോഽപി സത്സംഗഃ ശേവധിർനൃണാം. (ഭാ. 1.2.30)

= യോഗം സാധ്യമാണോ അല്ലയോ എന്ന ഉഭയകോടിജ്ഞാനം, **പ്രമാദഃ** = സാധനാനുഷ്ഠാനത്തിൽ നോട്ടക്കുറവ്, **ആലസ്യം** = ശരീരമനസ്സുകളുടെ കനം,[2] **അവിരതിഃ** = ഒരു വിഷയത്തിൽ നിലകൊള്ളാതെ പലതിൽ വ്യാപരിക്കുന്ന ചിത്തവൃത്തി,[3] ഭ്രാന്തി ദർശനം = പിഴച്ച കാഴ്ച (യോഗസാധനങ്ങൾ സാധനങ്ങളല്ലെന്നോ അസാധ നങ്ങൾ സാധനങ്ങളാണെന്നോ ഉള്ള തോന്നൽ), **അല ബ്ധഭൂമികത്വം** = വളരെ പ്രയത്നിച്ചിട്ടും സമാധ്യവസ്ഥയിൽ (2, 27) എത്തിക്കിട്ടായ്ക, അനവസ്ഥിതത്വം = യോഗഭൂമികകളിലെ ത്തിയാലും എത്തിയെന്നു തോന്നായ്ക – **(ഇതി ഏതേ** നവ = എന്നീ ഒമ്പതും), **ചിത്തവിക്ഷേ പാഃ** = ചിത്തത്തെ സ്വാസ്ഥിതി യിൽനിന്നു തെറിപ്പിക്കുന്നവയാണ്, **തേ** = അവ, **അന്തരായാഃ** = യോഗവിഘ്നങ്ങളാണ് (യോഗത്തെ തടയുന്നവയാണ്).

രോഗം, മനസ്സിൻെറ മടി, സംശയം, ഉത്സാഹമില്ലായ്മ, അലസത, വിഷയാസക്തി, വിപരീതബുദ്ധി, സമാധി സാധിക്കായ്ക, സാധി ച്ചിട്ടും വീണുപോകുക ഇവയാണ് യോഗത്തിനു വിഘ്നങ്ങളായ വിക്ഷേപങ്ങൾ.

വ്യാധിഃ – ഈ ശരീരമാണു നമ്മെ സംസാരസാഗരത്തിൻെറ മറുകരയണയ്ക്കുവാനുള്ള തോണി. അതിനെ അരോഗമായി സംര ക്ഷിക്കണം. രോഗികൾക്കു യോഗികളാകുവാൻ സാധ്യമല്ല. സ്ത്യാനം – ഇതു യോഗവിഷയത്തിൽ നമുക്കുള്ള സജീവമായ അഭിരുചി യെല്ലാം മുടിക്കുന്നു. അതില്ലാതെ അഭ്യസിക്കാൻ ഇച്ഛയോ ഉത്സാ ഹമോ ഉണ്ടാവില്ലല്ലോ. സംശയഃ – ഈ ശാസ്ത്രതത്ത്വങ്ങളെ സംബ ന്ധിച്ച് എത്ര ദൃഢമായ പരോക്ഷജ്ഞാനമുണ്ടായാലും ദൂരദർശനം ദൂരശ്രവണം തുടങ്ങിയ ചില യോഗസിദ്ധികൾ അനുഭവപ്പെടുംവരെ മനസ്സിൽ സംശയങ്ങൾ ഉദിച്ചുകൊണ്ടിരിക്കും. ഈ അനുഭവലേശ ങ്ങളാണു സാധകനു മനോദാർഢ്യവും പ്രയത്നസ്ഥൈര്യവുമുണ്ടാ ക്കുക. അനവസ്ഥിതത്വം ഏതാനും ദിവസങ്ങളോ ആഴ്ചകളോ അഭ്യാസം തുടരുമ്പോൾ, നിങ്ങളുടെ മനസ്സു ശാന്തവും നിഷ്പ്ര യാസം ഏകാഗ്രവുമായിട്ട്, നിങ്ങൾ അതിവേഗം പുരോഗമിക്കുന്ന തായി ഒരനുഭവമുണ്ടാകും. അങ്ങനെയിരിക്കെ, പെട്ടെന്ന് ഒരു ദിവസം ഈ പുരോഗതി നിലയ്ക്കുകയും, ഗതിമുട്ടിയുഴലുംപോലെ തോന്നുകയും ചെയ്യും. എന്നാലും പരിശ്രമിക്കുക: ഏതൊരുത്കർ ഷവും ആരോഹാവരോഹക്രമത്തിലാണുണ്ടാവുന്നത്.

31. ദുഃഖദൗർമനസ്യാംഗമേജയത്വശ്വാസ –

1. ശരീരരോഗവും ചിത്തത്തെ വിക്ഷേപിപ്പിക്കും.
2. അതുകൊണ്ടും യോഗപ്രവൃത്തി ഇല്ലാതാകും
3. നില്പ് ഇരിപ്പ് നടപ്പ് മുതലായവയിൽ ഉറപ്പില്ലായ്മ

പ്രശ്വാസാ വിക്ഷേപസഹഭുവഃ.

**ദുഃഖദൗർമനസ്യാംഗമേജയത്വശ്വാസപ്രശ്വാസാഃ** = ദുഃഖം[1] (പ്രതികൂലവേദനീയം), ദൗർമനസ്യം (ഇഷ്ടം സാധിക്കാ ഞ്ഞാലുള്ള മനഃക്ഷോഭം, മനസ്സിൻെറ കലക്കം), അംഗമേജയത്വം (ശരീരാവയവങ്ങളുടെ ചലനം), ശ്വാസപ്രശ്വാസങ്ങൾ (നാസാദ്വാര ത്തിലൂടെ വായുവിനെ ഒരു ക്രമവുമില്ലാതെ അകത്തേക്കെടുക്കുക യും പുറത്തേക്കു വിടുകയും ചെയ്യുക, സാധാരണ ശ്വാസോച്ഛ്വാ സങ്ങൾ) – എന്നിവ, **വിക്ഷേപസഹഭുവഃ** = വിക്ഷേപത്തിൻെറ കൂടെപ്പിറവികളാണ്. [വിക്ഷിപ്തചിത്തന്ന് ഇവയുണ്ടാകുമെന്നു സാരം.]

ദുഃഖം, മനഃക്ഷോഭം, കായകമ്പനം, ക്രമമില്ലാത്ത ശ്വാസോച്ഛ്വാസ ങ്ങൾ എന്നിവ വിക്ഷേപത്തിൻെറ കൂടെയുണ്ടാകും.

സമാധി ശീലിക്കുന്ന ഓരോ അവസരത്തിലും, മനസ്സിനും ശരീര ത്തിനും പൂർണ്ണനിർവൃതി (ഉപശമസുഖം) അനുഭവമാകും. എന്നാൽ, വഴി തെറ്റിയോ വേണ്ടത്ര സംയമനമില്ലാതെയോ ആണ് അഭ്യസി ക്കുന്നതെങ്കിൽ, അപ്പോൾ മേല്പറഞ്ഞ പ്രതിബന്ധങ്ങളുണ്ടാവും. ഓംകാരജപവും ഈശ്വരപ്രണിധാനവും മനസ്സിനെ ബലപ്പെടുത്തുക യും നവോന്മേഷം തരികയും ചെയ്യും. നാഡീകമ്പനം പ്രായേണ എല്ലാവർക്കുമുണ്ടാകും. ആവക ഉപദ്രവങ്ങളെ ഒട്ടും വകവെയ്ക്കാ തെ അഭ്യസിച്ചു കൊണ്ടേയിരിക്കുക. അഭ്യാസംതന്നെ അവയ്ക്കു ശമനം വരുത്തി ആസനസ്ഥൈര്യം ഉണ്ടാക്കിക്കൊള്ളും.[2]

32. തത്പ്രതിഷേധാർത്ഥമേകതത്ത്വാഭ്യാസഃ.

**തത്പ്രതിഷേധാർത്ഥം** = ആ വിക്ഷേപങ്ങളെത്തടയാൻ, **ഏകതത്ത്വാഭ്യാസഃ** (തനിക്ക് അഭിമതമായ) ഒരു തത്ത്വത്തിൽ വീണ്ടും വീണ്ടും ചിത്തം നിർത്തുക, **(കർത്തവ്യഃ)**വേണം, ആ അഭ്യാസബലംകൊണ്ട് ഏകാഗ്രത സിദ്ധിച്ചാൽ വിക്ഷേപം നിലച്ചു പോകും.

ഇതിൻെറ ഉപശാന്തിക്ക് ഏകതത്ത്വാനുസന്ധാനം (ചെയ്യണം).

മനസ്സിനെ ഒരേ വിഷയത്തിൽ ഏകതാനമാക്കി കുറച്ചുനേരം നിർത്തുന്നതുകൊണ്ട് ഈ ഉപദ്രവങ്ങൾ ശമിക്കും. ഇതു സാമാ ന്യമായ ഉപദേശമാണ്. അടുത്തുവരുന്ന സൂത്രങ്ങളിൽ ഇതു വിശേ ഷവിധികളോടുകൂടി വിസ്തരിക്കും. ഒരേ അഭ്യാസം എല്ലാവർക്കും

1. യാതൊന്നില്ലാതിരിപ്പാൻ ലോകം എല്ലാ കഴിവും ഉപയോഗിക്കുന്നുവോ യാതൊന്നില്ലാതായാൽ എല്ലാ പ്രവൃത്തിയും നിലച്ചുപോകുന്നുവോ അതു ദുഃഖം.

2. യദി കുര്യാദ് പ്രമാദേന യോഗീ കർമ്മ വിഗർഹിതം
യോഗേനൈവ ദഹേദംഹോ നാന്യത് തത്രകദാചന. (ഭാ. 11.21.24)

യോജിക്കാത്തതിനാൽ പല മാർഗ്ഗങ്ങളും നിർദ്ദേശിക്കുന്നുണ്ട്. ഓരോരുത്തനും സ്വാനുഭവംകൊണ്ട് അവനവന്ന് ഏറ്റവും പറ്റിയ മാർഗ്ഗം തിരഞ്ഞെടുക്കേണ്ടതാകുന്നു.

33. മൈത്രീകരുണാമുദിതോപേക്ഷാണാം സുഖദുഃഖ പുണ്യാ
പുണ്യവിഷയാണാം ഭാവനാതശ്ചിത്തപ്രസാദനം.

**സുഖദുഃഖപുണ്യാപുണ്യവിഷയാണാം** = സുഖം, ദുഃഖം, പുണ്യം, അപുണ്യം എന്നിവയെ വിഷയീകരിക്കുന്ന, **മൈത്രീ കരുണാമുദിതോ പേക്ഷാണാം** = മൈത്രി,[1] കരുണ,[2] മുദിതം,[3] ഉപേക്ഷ,[4] എന്നിവയുടെ യഥാക്രമത്തിലുള്ള **ഭാവനാതഃ** = ഭാവന കൊണ്ട്, **ചിത്തപ്രസാദനം (ഭവതി)** = ചിത്തം കറ നീങ്ങി തെളിയുന്നു.[5]

സുഖികളിൽ മൈത്രിയും, ദുഃഖികളിൽ കരുണയും, പുണ്യവാന് മാരിൽ അനുമോദനവും, പാപികളിൽ ഔദാസീന്യവും ഭാവന ചെയ്യുന്നതുകൊണ്ടു ചിത്തം പ്രസന്നമായിവരും.

ഈ നാലുവിധം ഭാവനകളാണു നമുക്കുണ്ടാകേണ്ടത്; എല്ലാവ രോടും മിത്രഭാവേന വർത്തിക്കുക: ദുഃഖിതന്മാരിൽ കൃപയുണ്ടായി രിക്കുക: ജനങ്ങൾ സന്തുഷ്ടരായിരിക്കുമ്പോൾ നാമും ആഹ്ലാദി ക്കുക: ദുർജ്ജനങ്ങളിൽ ഉദാസീനരായുമിരിക്കുക. അങ്ങനെതന്നെ നമുക്കു നേരിടുന്ന എല്ലാ ഭാവനാ വിഷയങ്ങളെസ്സംബന്ധിച്ചും. നമ്മുടെ ഭാവനാവിഷയം ശുഭമാണെങ്കിൽ അതിനോടു മൈത്രി ഭാവിക്കണം. ദുഃഖരൂപമാണെങ്കിൽ അതിനോടു കരുണ തോന്നണം. പുണ്യമാണെങ്കിൽ സന്തോഷിക്കണം, പാപമാണെങ്കിൽ ഔദാ സീന്യം കൊള്ളണം. നമുക്കു നേരിടുന്ന വിവിധവിഷയങ്ങളുടെയും നേരേ ഇപ്രകാരമുള്ള ഭാവനകളാൽ മനസ്സു ശാന്തമാകും. നമ്മുടെ ദൈനംദിന ജീവിതത്തിലുണ്ടാവുന്ന മിക്ക കഷ്ടപ്പാടുകൾക്കും കാര ണം ഈവിധത്തിൽ മനസ്സിനെ അടക്കിനിർത്താനുള്ള ശക്തിക്കുറ വാണ്. ഉദാഹരണമായി, നമ്മളോട് ഒരുവൻ ദ്രോഹം ചെയ്തു വെന്നു വിചാരിക്കുക. ഉടനെ നാം അതിനു പ്രതികാരം ചെയ്യാൻ ഒരുമ്പെടുന്നു. ദ്രോഹരൂപമായ ഓരോ പ്രതികാര ചിന്തയും ചിത്ത ത്തെ സ്വാധീനത്തിൽവെയ്ക്കാൻ നമുക്കു കഴിവില്ലെന്നാണു കാണി ക്കുന്നത്.

---

1. സുഖികളിലെ സുഖംകണ്ട് ആഹ്ലാദിക്കുന്ന സൗഹാർദ്ദം
2. ദുഃഖികളിലെ ദുഃഖംകണ്ട് 'ഇവർക്കു ദുഃഖനിവൃത്തി എങ്ങനെ ഉണ്ടാകും?' എന്ന ഭാവന
3. പുണ്യാത്മാക്കളിലെ പുണ്യംകണ്ടു സന്തോഷിക്കുക.
4. പാപികളിലെ പാപം ഓർക്കാതിരിക്കുക
5. മനസ്സു തെളിഞ്ഞവനുമാത്രമാണ് സമാധി ലഭിക്കുന്നത്.

അതു വിഷയങ്ങളുടെ നേർക്കു പായുന്നതോടുകൂടി നമ്മുടെ ശക്തിയും പൊയ്പോകുന്നു. ദ്രോഹവിദ്വേഷരൂപമായ ഏതു പ്രതികരണവും അത്രമാത്രം മനശ്ശക്തിയെ നഷ്ടപ്പെടുത്തുന്നതാണ്. മറിച്ച്, ഓരോ പ്രതികാരചിന്തയും ദ്വേഷവിചാരവും ദോഷപ്രവൃ ത്തിയും നിഗ്രഹിച്ചാലോ? അതു നമുക്കു ഗുണകരമായിവരും. ഇപ്രകാരമുള്ള ആത്മസംയമനംകൊണ്ട് യാതൊന്നും നഷ്ടമാകു ന്നില്ലെന്നു മാത്രമല്ല, പ്രതീക്ഷിക്കുന്നതിലും കവിഞ്ഞ ലാഭമുണ്ടാകു കയും ചെയ്യുന്നു. ദ്വേഷരൂപമോ രോഷരൂപമോ ആയ ഓരോ വികാരത്തെ നിഗ്രഹിക്കുമ്പോഴും നാം അത്രമാത്രം സാത്ത്വിക വീര്യം ആത്മശ്രേയസ്സിനുവേണ്ടി സംഗ്രഹിച്ചുവെയ്ക്കുന്നു. ആ വീര്യമാകട്ടെ, യഥാകാലം ഉത്കൃഷ്ടയോഗബലങ്ങളായി പരിണമി ക്കയും ചെയ്യും.

34. പ്രച്ഛർദ്ദനവിധാരണാഭ്യാം വാ പ്രാണസ്യ.

**പ്രച്ഛർദ്ദനം** = ഉള്ളിലുള്ള വായുവെ ശാസ്ത്രവിധിപ്രകാരം പുറത്തേക്കു വിടുക, **വിധാരണം** = ശാസ്ത്രവിധിപ്രകാരം പ്രാണ ൻെറ ഗതി (അകത്തോ പുറത്തോ) തടഞ്ഞുനിർത്തുക – **(താഭ്യാം) വാ**[1] = ഇവകൊണ്ടും (ചിത്തത്തിന് ഏകാഗ്രതയുണ്ടാകും[2])

പ്രാണനെ പുറംതള്ളുകയും തടഞ്ഞുനിർത്തുകയും ചെയ്യുന്നതു കൊണ്ടും.

ഇവിടെ ഉപയോഗിച്ച ശബ്ദം പ്രാണൻ എന്നാണ്. ശ്വാസമല്ല യഥാർത്ഥത്തിൽ പ്രാണൻ. അതു പ്രപഞ്ചവ്യാപകമായ ക്രിയാ ശക്തിയുടെ പേരാണ്. ഈ ജഗത്തിൽ ചലനസ്വഭാവമായി, സക്രിയ മായി, സജീവമായി എന്തെല്ലാം കാണുന്നുണ്ടോ അതെല്ലാം പ്രാണ ൻെറ പ്രഭാവമാകുന്നു. പ്രപഞ്ചത്തിൽ പ്രകടമാകുന്ന ശക്തിവികാര ങ്ങളുടെയെല്ലാം സമഷ്ടിയാണു പ്രാണൻ. കല്പാന്തത്തിൽ (സൃഷ്ടി ക്കുമുമ്പുള്ള പ്രളയകാലത്ത്) പ്രായേണ നിഷ്പന്ദമായി വർത്തിക്കുന്ന ഈ പ്രാണൻ കല്പാരംഭത്തിൽ സ്വയം അഭിവ്യക്തമായിവരുന്നു. ജഗത്തിൽ സാമാന്യചലനമായും മനുഷ്യരിലും ഇതരജീവികളിലും ജീവസ്പന്ദമായും പ്രകടമാവുന്നത് ഈ പ്രാണനാണ്. വിചാരം തുട ങ്ങിയ മറ്റു വൃത്തികളായി പരിണമിക്കുന്നതും ഈ പ്രാണൻതന്നെ.

---

1. 'വാ'ശബ്ദം പ്രാണായാമം ഏകാഗ്രതയ്ക്കുള്ള പല ഉപായങ്ങളിൽ ഒന്നാണെന്നറിയിക്കുന്നു. ഈ പ്രാണായാമം രേചകം. പൂരകം, കുംഭകം എന്നു മൂന്നുവിധത്തിലാണ്.

2. എല്ലാ ഇന്ദ്രിയങ്ങളുടെയും വ്യാപാരം പ്രാണൻെറ വ്യാപാരത്തെ മുൻനിർ ത്തിയാണ്: അവ രണ്ടും ഒന്നിച്ചാണ് വ്യാപരിക്കുന്നത്. അതുകൊണ്ട്, പ്രാണ നെ നിരോധിച്ചാൽ എല്ലാ ഇന്ദ്രിയവൃത്തികളും നിരുദ്ധങ്ങളായി ചിത്തത്തിന് ഏകാഗ്രതയുണ്ടാകുന്നു. ഇന്ദ്രിയവൃത്തികൾ നിലച്ചാൽ പ്രാണവൃത്തിയും നിലച്ചുപോകും.

ദ്വേ ബീജേ ചിത്തവൃക്ഷസ്യ പ്രാണസ്പന്ദനവാസനേ
ഏകസ്മിംശ്ച തയോഃ ക്ഷീണേ ക്ഷിപ്രം ദ്വേ അപി നശ്യതഃ.

സമസ്തപ്രപഞ്ചവും പ്രാണാകാശങ്ങളുടെ സംഘാതമാണ്. മനുഷ്യ ശരീരവും അപ്രകാരംതന്നെ. ഇന്ദ്രിയവേദ്യമായ സർവ്വവിഷയങ്ങളും ആകാശത്തിൽനിന്നുണ്ടായതാണ്. അതുപോലെ സർവ്വവിധചലന ശക്തികളും പ്രാണനിൽനിന്ന് ഉദ്ഭവിച്ചതാകുന്നു. ഈ പ്രാണൻെറ പ്രച്ഛർദ്ദനവിധാരണങ്ങളെയാണു പ്രാണായാമം എന്നു പറയുന്നത്. യോഗശാസ്ത്രത്തിൻെറ ഉപജ്ഞാതാവായ പതഞ്ജലിമഹർഷി പ്രാണായാമത്തെസ്സംബന്ധിച്ച് അത്രയധികം വിശേഷനിർദ്ദേശങ്ങളൊന്നും നല്കുന്നില്ല. പില്ക്കാലത്തു മറ്റു യോഗികളാണു പ്രാണായാമവിഷയകമായ അനേകസംഗതികൾ കണ്ടുപിടിക്കയും, അതിനെ ഒരു വലിയ ശാസ്ത്രമാക്കുകയും ചെയ്തത്. പതഞ്ജലിമഹർഷിയെ സംബന്ധിച്ചിടത്തോളം ചിത്തൈകാഗ്രതയ്ക്കുള്ള അനേകോപായങ്ങളിൽ ഒന്നുമാത്രമാണു പ്രാണായാമം. അദ്ദേഹം അതിനു വലിയ പ്രാധാന്യം കൊടുക്കുന്നുമില്ല. നിങ്ങൾ കേവലം ശ്വാസത്തെ പുറത്തുവിടകയും, ഉള്ളിലേക്കു വലിക്കയും, കുറച്ചുനേരം ബന്ധിച്ചു നിർത്തുകയും ചെയ്താൽ മതി, അതുകൊണ്ടു മനസ്സു കുറേക്കൂടി ശാന്തമാകും - ഇത്രയേ അദ്ദേഹം ഉദ്ദേശിക്കുന്നുള്ളു. ഇതിൽനിന്നു പ്രാണായാമം എന്നൊരു ശാസ്ത്രസമ്പ്രദായംതന്നെ പിന്നീട് ആവിഷ്കരിക്കപ്പെട്ടതായി കാണാം. ഈ അർവ്വാചീനയോഗികളുടെ വാദങ്ങളിൽ ചിലതെല്ലാം വഴിയെ കേൾക്കാം. ഇതേപ്പറ്റി കുറച്ചൊക്കെ ഞാൻ പൂർവ്വഭാഗത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. എങ്കിലും ഇപ്പോൾ അല്പമൊന്നാവർത്തിക്കുന്നതു നിങ്ങളുടെ മനസ്സിൽ ദൃഢമായി പതിയാൻ ഉപകരിക്കുമല്ലോ.

ഈ പ്രാണൻ ശ്വാസമല്ലെന്ന് ആദ്യമേ ഓർക്കണം. ശ്വാസചലനത്തെ ഉണ്ടാക്കുന്നതേതോ, ശ്വാസത്തിൻെറയും ജീവശക്തിയായിരിക്കുന്നതേതോ, അതാണു പ്രാണൻ. ഇതിനു പുറമേ, ഇന്ദ്രിയങ്ങൾ എന്ന അർത്ഥത്തിലും പ്രാണശബ്ദം ഉപയോഗിക്കാറുണ്ട്: അവയെ പ്രാണങ്ങളെന്നു പറയും. മനസ്സിനെയും പ്രാണനെന്നു പറയും. ഇങ്ങനെ നോക്കുമ്പോൾ പ്രാണനെ ഊർജ്ജം (ഊക്ക്, ശക്തി, Force) എന്നും പറയാം. എങ്കിലും അത് ഊർജ്ജമാണെന്നു പറയാൻ നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ, ഊർജ്ജം അതിൻെറ ഒരു വികാരം മാത്രമാണ്. ഊർജ്ജമായും ചലനരൂപമായ മറ്റു സർവ്വവുമായും അഭിവ്യക്തമാകുന്നതേതോ അതത്രേ പ്രാണൻ. ചിത്തം, അതായത് അന്തഃകരണം, ഒരു യന്ത്രംപോലെയാകുന്നു. അതു പരിസരങ്ങളിൽനിന്നു പ്രാണനെ വലിച്ചെടുത്ത് അതിൽനിന്നു ശരീരസംരക്ഷണത്തിനുള്ള നാനാജീവശക്തികളെയും, സങ്കല്പം നിശ്ചയം തുടങ്ങിയ മറ്റ് ഉയർന്ന ശക്തികളെയും, ഉത്പാദിപ്പിക്കുന്നു. മേല്പറഞ്ഞപ്രകാരമുള്ള ശ്വാസക്രമീകരണംകൊണ്ടു വിവിധശരീരചേഷ്ടകളെയും, ശരീരാന്തർവാഹികളായ വിവിധപ്രാണധാരകളെ യും സ്വാധീനമാക്കാം. ആദ്യം നാം അവയെ തിരിച്ചറിഞ്ഞു തുട ങ്ങും: ക്രമേണ നമുക്ക് അവയുടെമേൽ സ്വാധീനതയും സിദ്ധിക്കും. അർവാചീനയോഗികളുടെ മതമനുസരിച്ചു മനുഷ്യശരീരത്തിൽ മൂന്നു പ്രാണധാരകളാണു മുഖ്യമായുള്ളത്. അവയിൽ ഒന്നിനെ

'ഇഡ'യെന്നും മറ്റേതിനെ 'പിംഗള'യെന്നും മൂന്നാമത്തേതിനെ 'സുഷുമ്ന' യെന്നും വിളിക്കുന്നു. ഇഡമേരുദണ്ഡത്തി (നട്ടെല്ലി)ൻെറ ഇടതുവശത്തും, പിംഗള വലതുവശത്തുമാണെന്നു പറയപ്പെടുന്നു. മേരുവിൻെറ മദ്ധ്യത്തിൽക്കൂടി പോകുന്ന രക്തനാഡിയാണു സുഷുമ്ന. അവരുടെ മതപ്രകാരം, ഇഡയും പിംഗളയും എല്ലാ മനുഷ്യരിലും പ്രവർത്തിക്കുന്നുണ്ട്. ഈ രണ്ടു നാഡീധാരകൾ വഴിക്കാണു നാം ജീവിതവ്യാപാരങ്ങളെല്ലാം നിർവ്വഹിക്കുന്നത്. സുഷുമ്ന എല്ലാവരിലും ഉണ്ടായിരിക്കാനിടയുണ്ട്. എന്നാൽ യോഗിയിൽ മാത്രമേ അതു പ്രവർത്തിക്കുന്നുള്ളു. യോഗാഭ്യാസം ശരീരഘടനയെ മാറ്റുമെന്നോർക്കണം. അഭ്യസിക്കുന്തോറും ശരീരവ്യവസ്ഥിതി മാറിക്കൊണ്ടിരിക്കും. അഭ്യാസത്തിനുമുമ്പുള്ള ശരീരമല്ല പിന്നീട്. ഇതെത്രയും ശരിയാണെന്ന് ഉപപത്തിപൂർവകം തെളിയിക്കാം. എങ്ങനെയെ ന്നാൽ, നമുക്കുണ്ടാകുന്ന പുതിയ ഓരോ വിചാരധാരയ്ക്കും, മസ്തിഷ്കത്തിൽക്കൂടി സഞ്ചാരവീഥിയെന്നപോലെ ഓരോ നൂതന ധാരാവാഹിയെ നിർമ്മിക്കേണ്ടതുണ്ട്. മനുഷ്യസ്വഭാവത്തിൽ കാണുന്ന സുദൃഢമായ യാഥാസ്ഥികത്വത്തിൻെറ (Conservatism)കാരണം ഇതിനാൽ വിശദമാകുന്നു. മുമ്പേ പരിചയപ്പെട്ട വഴികളിൽക്കൂടി പോകാൻ എളുപ്പം കൂടുന്നതുകൊണ്ട്, മനുഷ്യചിത്തം സ്വാഭാവികമായി ആ വഴി ഇഷ്ടപ്പെടുന്നു. ഉദാഹരണംകൊണ്ട് ഇതു കുറേക്കൂടി സ്പഷ്ടമാക്കാം. മനസ്സിനെ ഒരു സൂചിയായും മസ്തിഷ്കത്തെ ആ സൂചിക്കു തുളച്ചുപോകാനുള്ള ഒരു മൃദുല പിണ്ഡമായും കരുതിയാൽ, നമ്മുടെ ഓരോ വിചാരധാരയും മസ്തിഷ്കത്തിൽക്കൂടി ഓരോ ചാലു കീറിക്കൊണ്ടു പോകുന്നതുപോലെയാകും. സാധാരണഗതിയിൽ ഈ സരണി ഉടനെ അടഞ്ഞുപോകും. മസ്തിഷ്കത്തിലാകട്ടെ, തത്സഹജമായ ഒരു ധൂസരദ്രവ്യം വന്ന് ഈ സരണിയെ പൂശി മിനുക്കി അടഞ്ഞു പോകാതെ സൂക്ഷിക്കുന്നു. ഈ ധൂസരദ്രവ്യം ഇല്ലായിരുന്നുവെങ്കിൽ സ്മൃതി എന്നൊന്ന് ഉണ്ടാകാഞ്ഞേനേ. സ്മൃതി എന്നത് ഒരു പൂർവ്വവിചാരത്തെ അന്വേഷിച്ചുകൊണ്ട് ആ വിചാരസരണിയിൽക്കൂടിയുള്ള പുനഃപ്രയാണമാണല്ലോ. ഒരാൾ ഒരു വിഷയത്തെപ്പറ്റി, പരക്കെ പരിചിതങ്ങളായ ചില ആശയങ്ങളെ ടുത്തു സമാസവ്യാസപൂർവ്വകം പ്രതിപാദിക്കുമ്പോൾ, അതു നിഷ് പ്രയാസം മനസ്സിലാവുന്നതായി നിങ്ങൾക്ക് അനുഭവപ്പെട്ടിരിക്കാം. കാരണം ഈ വിചാരസരണികൾ എല്ലാവരുടെയും മസ്തിഷ്കത്തിൽ മുമ്പേ ഉള്ളതാണ്. ഇപ്പോൾ അവയെ അനുവർത്തിക്കുകയേ വേണ്ടു. ഒരപൂർവവിഷയമാണു നേരിടുന്നതെങ്കിലോ, അപ്പോൾ പുതിയ സരണികൾ നിർമ്മിക്കേണ്ടിയിരിക്കുന്നു: അതുകൊണ്ട് അത് അത്രവേഗം മനസ്സിലാകുന്നുമില്ല. ഈ കാരണത്താലാണു മനുഷ്യബുദ്ധി നവീനാശയങ്ങൾക്കു വഴങ്ങി പ്രവർത്തിക്കാൻ അറിയാതെതന്നെ വിസമ്മതിക്കുന്നത്. ജനങ്ങൾ സ്വയമേവ വിസ മ്മതിക്കുകയല്ല: പ്രത്യുത, മസ്തിഷ്കമാണു വഴിപ്പെടാതിരിക്കുന്ന തെന്നോർക്കണം. അത്

എതിർക്കുന്നു. പുതിയ സഞ്ചാരവീഥികളു ണ്ടാക്കാൻ പ്രാണൻ ശ്രമിക്കുമെങ്കിലും മസ്തിഷ്കം അതിനെ എതിർ ക്കുന്നു. ഇതാണു യാഥാസ്ഥിതികത്വത്തിൻെറ രഹസ്യം. മസ്തിഷ്ക ത്തിലെ വിചാരസരണികൾ, അതായത് പ്രാണസൂചിയാൽ നിർമ്മിത മായ നാഡീമാർഗ്ഗങ്ങൾ, എത്രകണ്ടു വിരളമാണോ അത്രകണ്ട് അധികമായിരിക്കും ആ ബുദ്ധിയുടെ യാഥാസ്ഥിതികത്വം: അത്ര മേൽ ശക്തിമത്തായിരിക്കും നവീനാശയങ്ങളോടുള്ള എതിർപ്പും. ഒരുവൻ എത്രമേൽ വിചാരശീലനായിരിക്കുന്നുവോ അത്രമേൽ ബഹുലമായിരിക്കും അയാളുടെ മസ്തിഷ്കസരണികൾ; അത്ര കണ്ട് എളുപ്പത്തിൽ അയാൾ നവീനാശയങ്ങളെ ആദരിക്കയും ഗ്രഹിക്ക യും ചെയ്യും. ഇങ്ങനെ പുത്തനായുണ്ടാവുന്ന ഓരോ പ്രത്യയത്തി നും നമ്മുടെ ബുദ്ധിയിൽ ഓരോ സംസ്കാരമുണ്ടാക്കണം. മസ്തി ഷ്കത്തിൽ പുതിയ ചാലുകൾ കീറണം. യോഗത്തെസ്സംബന്ധിച്ചിട ത്തോളം, അതു തികച്ചും പുത്തനായ ചിന്താഗതികളും ലക്ഷ്യങ്ങളു മാണല്ലോ നല്കുന്നത്. അതുകൊണ്ടാണ് അതിൻെറ അഭ്യാസത്തിൽ ആദ്യം ഇത്രയേറെ ശാരീരിക പ്രതിബന്ധങ്ങൾ (അന്തരായങ്ങൾ) നേരിടുന്നത്. ഈ കാരണത്താൽത്തന്നെയാണ്, മനുഷ്യപ്രകൃതിയു ടെ ലൗകികാംശത്തെ പരാമർശിക്കുന്ന ധർമ്മങ്ങൾ ഉൾക്കൊള്ളുന്ന കർമ്മകാണ്ഡം ബഹുജനങ്ങൾക്കു സ്വീകാര്യമായും, ആന്തര പ്രകൃതിയെ പരാമർശിക്കുന്ന ധർമ്മങ്ങൾ – അതായത് സാംഖ്യ (തത്ത്വജ്ഞാന) – യോഗശാസ്ത്രങ്ങൾ – അടങ്ങിയ ജ്ഞാനകാണ്ഡം പലപ്പോഴും ഉപേക്ഷിക്കപ്പെട്ടതായും കാണുന്നത്. നമ്മുടെ ഈ ലോകത്തെ സംബന്ധിച്ച നിർവചനമോർക്കുക; പ്രജ്ഞാഭൂമികയിൽ പ്രസർജ്ജനം ചെയ്യപ്പെട്ട അനന്തസത്തയാണ് ഈ ജഗത്ത്. അതാ യത് ആ അനന്തസത്തയുടെ ഒരു കണിക നമ്മുടെ പ്രജ്ഞയിൽ, ബോധത്തിൽ, ആവിർഭവിച്ചിരിക്കുന്നു: അതിനെയത്രേ നാം ജഗ ത്തെന്നു വിളിക്കുന്നത്. ആകയാൽ, ഇതിനപ്പുറവും അനന്തസത്ത യുണ്ട്. ധർമ്മ(മത)ശാസ്ത്രത്തിന് ഇവ രണ്ടും നിരൂപണ വിഷയമാണ് – നമ്മുടെ ലോകമെന്നു പറയുന്ന ഈ ചെറിയ ഖണ്ഡവും അതിന പ്പുറത്തുള്ള അഖണ്ഡസത്തയും. ഇതിൽ ഒന്നിനെ മാത്രം പ്രതിപാ ദിക്കുന്ന ധർമ്മം അപൂർണ്ണമാണ്. അത് ഇഹപരങ്ങൾ രണ്ടിനെയും അവശ്യം പ്രതിപാദിക്കണം. അഖണ്ഡസത്തയുടെ ഒരംശം കൂട്ടില കപ്പെട്ട മാതിരി, കാലദേശനിമിത്തങ്ങളാകുന്ന പ്രജ്ഞാവലയത്തിനു ള്ളിൽ ബദ്ധമായിരിക്കുന്നു: അതാണു നമുക്കു ബോധവിഷയമായ ഈ ലോകം. ഇതിനെ സംബന്ധിക്കുന്ന ധർമ്മങ്ങൾ നമുക്കു സുപരി ചിതങ്ങളാണ്; നാം അതിൽത്തന്നെയാണല്ലോ എന്നും വർത്തിക്കു ന്നത്. ഈ ലോകത്തെ സംബന്ധിച്ച ആശയങ്ങളുമായി ഏതാണ്ട് അനാദികാലം മുതൽക്കേ നാം ബന്ധപ്പെട്ടിരിക്കുന്നു. ഇതിനപ്പുറ മുള്ള ആനന്ത്യത്തെ സംബന്ധിക്കുന്ന ധർമ്മമാകട്ടെ, നമുക്ക് എത്രയും പുത്തനാണ്, അതിലെ ആശയങ്ങളെ ഗ്രഹിക്കാൻ മസ്തി ഷ്കത്തിൽ പുതിയ ധാരാവാഹികളെ സൃഷ്ടിക്കേണ്ടിയിരിക്കുന്നു. അതു ശരീരവ്യവസ്ഥിതിയെ മുഴുവൻ

വ്യാകുലമാക്കും. അതുകൊ ണ്ടാണു സാധാരണജനങ്ങൾക്കു യോഗാഭ്യാസത്തിൻെറ പ്രാരംഭദശ യിൽ അടിതെറ്റിപ്പോകുന്നതായി കാണുന്നത്. ഈവക അന്തരായങ്ങ ളെ കഴിയുന്നതും ലഘൂകരിക്കാൻ ഇപ്രകാരം അനേകം ഉപായ ങ്ങളെ പതഞ്ജലി മഹർഷി നിർദ്ദേശിച്ചുതരുന്നുണ്ട്. അതിൽ നമുക്ക് ഏറ്റവും അനുകൂലമായ ഉപായത്തെ ശീലിക്കാമല്ലോ.

35. വിഷയവതീ വാ പ്രവൃത്തിരുത്പന്നാ
മനസഃ സ്ഥിതിനിബന്ധിനീ.

**വാ** = അല്ലെങ്കിൽ, **വിഷയവതീ** = ഗന്ധാദിവിഷയങ്ങളോടു കൂടിയ, **പ്രവൃത്തിഃ** = പ്രകൃഷ്ടവൃത്തി, (സാക്ഷാത്കാരമാകുന്ന പ്രജ്ഞ), **ഉത്പന്നാ** = ഉണ്ടായിട്ട്, **മനസഃ** = മനസ്സിൻെറ, സ്ഥിതി നിബന്ധിനീ = ഏകാഗ്രതയ്ക്കു കാരണമായിത്തീരുന്നു.[1]

അലൗകികങ്ങളായ ഇന്ദ്രിയവിഷയങ്ങളുടെ അനുഭൂതി കൈ വരുത്തുന്ന ചില ധാരണാവിശേഷങ്ങൾ ചിത്തസ്ഥൈര്യത്തിനു ഹേതുവാകും.

ഇതു ധാരണാഭ്യാസത്തോടുകൂടി തനിയേ ഉണ്ടാവുന്നതാണ്. മനസ്സിനെ നാസാഗ്രത്തിൽ ധാരണചെയ്താൽ അല്പദിവസങ്ങൾക്കു ള്ളിൽ ദിവ്യഗന്ധങ്ങൾ അനുഭവമായിത്തുടങ്ങുമെന്നു യോഗികൾ പറയുന്നു. ജിഹ്വാമൂലത്തിൽ ധാരണചെയ്താൽ ദിവ്യശബ്ദങ്ങളനുഭ വിക്കാറാകും. ജിഹ്വാഗ്രത്തിലായാൽ ദിവ്യരസങ്ങൾ അനുഭവിച്ചു തുടങ്ങും. ജിഹ്വാമധ്യത്തിലായാൽ ഏതോ വിശേഷവസ്തുക്കളെ സ്പർശിക്കുന്നതുപോലുള്ള അനുഭവമുണ്ടാകും. താലുവിൽ ധാരണ ചെയ്താൽ വിശേഷരൂപങ്ങൾ ദർശിച്ചു തുടങ്ങും. മനോവ്യാകുലത യുള്ളവൻ ഇതിൽ ചില യോഗസാധനകളെ ശീലിക്കാനുദ്യമിക്കെ ത്തന്നെ അവയുടെ യാഥാർത്ഥ്യത്തെപ്പറ്റി സംശയിക്കുന്നുണ്ടെങ്കിൽ, അല്പം അഭ്യസിച്ചുകഴിയുമ്പോൾ, മേല്പറഞ്ഞ അനുഭവങ്ങൾ വന്നു ചേരുകയും അയാൾ സംശയം തീർന്നു സ്ഥിരമായി പ്രയത്നിക്കു കയും ചെയ്യും.

36. വിശോകാ വാ ജ്യോതിഷ്മതീ.

**വാ** = അല്ലെങ്കിൽ, **വിശോകാ** = (സുഖമയസത്ത്വസാക്ഷാത്കാരം കൊണ്ടു രജോഗുണപരിണാമമായ ശോകമകന്ന്) വിശോകവും, **ജ്യോതിഷ്മതീ** = സാത്ത്വികപ്രകാശത്തോടുകൂടിയതുമായ[2]

---

1. നാസാഗ്രം മുതലായവയിൽ ചിത്തം നിലനിർത്തുന്നവന് ദിവ്യഗന്ധം മുതലായവയുടെ സാക്ഷാത്കാരം ഉണ്ടാകുന്നു. അതിൽനിന്നു യോഗഫല ത്തിൽ - യോഗം സഫലമെന്നു -വിശ്വാസമുണ്ടാകുന്നു. അതിൻെറ ഫലമായി ചിത്തം വ്യാകുലപ്പെടാതെ ഉറച്ചുകിട്ടുന്നു.

2. ഹൃത്പദ്മമദ്ധ്യത്തിൽ അലയടങ്ങിയ പാല്ക്കടലിനു തുല്യമായ ബുദ്ധിയുള്ള തത്ത്വത്തെ ഭാവനചെയ്യുന്നവന്നു പ്രജ്ഞകളടങ്ങി ചിത്തം ഉറയ്ക്കുന്നു.

(**പ്രവൃത്തിഃ** = സാക്ഷാത്കാരം, **ഉത്പന്നാ** = ഉണ്ടായിട്ട്, **മനസഃ**= മനസ്സിൻെറ, സ്ഥിതിനിബന്ധിനീ = ഏകാഗ്രതയ്ക്ക്, കാരണമാകുന്നു.)

സർവ്വദുഃഖരഹിതമായ സംവിദ്ജ്യോതിസ്സിൽ ധാരണ ചെയ്യുന്നതു കൊണ്ടും.

ഇതു വേറൊരുവിധം ധാരണയാണ്. ഹൃദയപദ്മം കമിഴ്ന്നു നില്ക്കുന്നതായും അതിൽക്കൂടി സുഷുമ്നാനാഡി പോകുന്നതായും ഭാവന ചെയ്യുക. ശ്വാസത്തെ ഉള്ളിലേക്കു വലിച്ചു വിസർജ്ജിക്കുന്ന വേളയിൽ ഹൃദയപദ്മം വിടർന്നു മലരുന്നതായി സങ്കല്പിക്കണം. ആ പദ്മത്തിൻെറ മദ്ധ്യത്തിലുള്ള ദിവ്യ ജ്യോതിസ്സിൽ ചിത്തത്തെ ധാരണ ചെയ്യുക.

37. വീതരാഗവിഷയം വാ ചിത്തം.

**വാ** = അല്ലെങ്കിൽ, **വീതരാഗവിഷയം** = (നാരദവ്യാസശുകാദികളുടെ), വീതരാഗമായ (രാഗരഹിതമായ) ചിത്തത്തെ വിഷയീകരിക്കുന്ന, **ചിത്തം** = ചിത്തം (ഏകാഗ്രതയുണ്ടാക്കുന്നു).

ഇന്ദ്രിയവിഷയാസക്തി നിശ്ശേഷം നശിച്ചിരിക്കുന്ന ഹൃദയവും (ധാരണാവിഷയമായാൽ).

ഒരു പുണ്യാത്മാവിനെ – നിങ്ങൾക്ക് ആരാധ്യനായി തോന്നുന്ന ഒരു മഹാപുരുഷനെ – തികച്ചും നിസ്സംഗനെന്നു നിങ്ങൾക്കു ബോധ്യപ്പെട്ട ഒരു ഋഷിയെ – ആദർശമായി സ്വീകരിച്ച് ആ മഹാത്മാവിൻെറ ഹൃദയത്തെ ഭാവന ചെയ്യുക. അത്യന്തവിരക്തമായ ആ ഹൃദയത്തിൽ ധാരണ ചെയ്യുന്നതുകൊണ്ടു മനസ്സു ശാന്തമാകും.

അതിനു കഴിവില്ലെങ്കിൽ ഇനിയൊരു മാർഗ്ഗമുണ്ട്;–

38. സ്വപ്നനിദ്രാജ്ഞാനാലംബനം വാ.

**വാ** = അല്ലെങ്കിൽ, **സ്വപ്നനിദ്രാജ്ഞാനാലംബനം** = സ്വപ്നത്തിലും, സുഷുപ്തിയിലുമുള്ള, ജ്ഞാനത്തെ[1] – ജ്ഞേയത്തെ, വിഷയത്തെ – വിഷയീകരിക്കുന്ന, (ചിത്തം = ചിത്തവും, ഏകാഗ്രതയ്ക്കു കാരണമാകുന്നു). സ്വപ്നത്തിലും, സുഷുപ്തിയിലുമുണ്ടാകുന്ന, അനുഭവങ്ങളിൽ ധാരണചെയ്യുന്നതുകൊണ്ടും.

ചിലപ്പോൾ ദേവന്മാർ തൻെറ സമീപം വന്നു സംസാരിച്ചതാ യും താൻ ദിവ്യാനന്ദത്തിൽ മുഴുകിയതായും അന്തരീക്ഷപ്ലാവി നിയായ

1. ഭഗവാൻെറ അതിമനോഹരസ്വരൂപം സ്വപ്നത്തിൽ ആരാധിച്ചുകൊണ്ടുണർന്നവൻ ആ സ്വരൂപത്തിൽത്തന്നെ ചിത്തം നിർത്തുന്നതുകൊണ്ടും അഥവാ സുഷുപ്തിയിൽ അനുഭവിച്ച നിർമ്മലസുഖത്തിൽ ചിത്തം നിർത്തു ന്നതുകൊണ്ടും ഏകാഗ്രതയുണ്ടാകുന്നു.

ഗീതമാധുരി ആസ്വദിച്ചതായും മറ്റും ഒരുവൻ സ്വപ്നം കാണുന്നു. ആ സ്വപ്നത്തിൽ അയാൾ ആനന്ദമഗ്നനായിരുന്നു. ഉണരു മ്പോൾ, ആ അനുഭൂതി അയാളുടെ ഹൃദയത്തിൽ ഗാഢമായി പതിഞ്ഞുകിടക്കുന്നു. ആ സ്വപ്നത്തെ സത്യമായി വിചാരിച്ച് അതി ന്മേൽ ധാരണ ചെയ്യുക.

അതു സാധ്യമല്ലെങ്കിൽ നിങ്ങൾക്കു പ്രിയപ്പെട്ട ഏതെങ്കിലും പവിത്രവിഷയത്തിൽ ധാരണചെയ്യാൻ പറയുന്നു;

39. യഥാഭിമതധ്യാനാദ് വാ.

**വാ** = അല്ലെങ്കിൽ, **യഥാഭിമതധ്യാനാത്** = തനിക്ക് അഭീഷ്ട മായ[1] – മനസ്സിന്നിമ്പമായ – ഏതിനെയും ധ്യാനം ചെയ്യുന്നതുകൊണ്ട് (ചിത്തം സ്ഥിരമാകുന്നു).

തനിക്കു ഇമ്പമായ ഏതിനെയും ധ്യാനിക്കുന്നതുകൊണ്ടും.

ഇപ്പറഞ്ഞത് അസദ്വിഷയങ്ങളെ ഉദ്ദേശിച്ചല്ല: പ്രത്യുത, അഭിമത മായ സദ്വിഷയങ്ങളാണ് ഇവിടെ വിവക്ഷിതം. നിങ്ങൾക്ക് ഏറ്റവും പ്രിയപ്പെട്ട വല്ല ദേശമോ, അത്യന്തം ഹൃദ്യമായ വല്ല പ്രകൃതി വിലാസമോ, അഭിമതമായ വല്ല ഭാവനാവിശേഷമോ ആകാം; ചിത്തൈകാഗ്രതയുണ്ടാക്കുന്ന ഏതു ശുഭവിഷയത്തെയും ധ്യാനി ക്കാം.

40. പരമാണുപരമമഹത്ത്വാന്തോഽസ്യ വശീകാരഃ.

**അസ്യ** = സൂക്ഷ്മത്തിൽ നിലകൊള്ളുന്ന ചിത്തത്തിന്റെ, വശീ കാരഃ = തടവില്ലാത്ത സ്വാധീനത, **പരമാണുപരമമഹത്ത്വാന്തഃ** = പരമാണുവരെയും പരമമഹത്ത്വംവരെയും[2] ആകുന്നു.

ഇപ്രകാരം ഏകാഗ്രത ശീലിക്കുന്ന യോഗിയുടെ ചിത്തത്തിനു പരമാണുമുതൽ അനന്തംവരെയുള്ള വസ്തുക്കളിൽ തടവറ്റ സ്വാധീ നത സിദ്ധിക്കുന്നു.

ഈ അഭ്യാസത്താൽ മനസ്സ് അതിസൂക്ഷ്മത്തിലെന്നപോലെ അതി മഹത്തായ വസ്തുവിലും നിഷ്പ്രയാസം സമാഹിതമാവുന്നു. അങ്ങ നെ ചിത്തവൃത്തികൾ ശാന്തമാവുന്നു.

41. ക്ഷീണവൃത്തേരഭിജാതസ്യേവ മണേർഗ്രഹീതൃഗ്രഹണ
ഗ്രാഹ്യേഷു തത്സ്ഥതദഞ്ജനതാ സമാപത്തിഃ.

---

1. അഭിമതം രണ്ടുവിധം: ബാഹ്യം – രാമകൃഷ്ണാദികളും സൂര്യചന്ദ്രാദി കളും ആഭ്യന്തരം – ആധാരചക്രങ്ങളിൽ ശാസ്ത്രീയമായ ധ്യേയവസ്തു.

2. സൂക്ഷ്മങ്ങളിൽ പരമാണുവരെയും സ്ഥൂലങ്ങളിൽ ആകാശംവരെയും വശീകാരം.

**ക്ഷീണവൃത്തേഃ** (ചിത്തസ്യ) = വൃത്തികളില്ലാതായ[1] ചിത്തത്തിന്, **അഭിജാതസ്യ** = ഉത്തമജാതിയിൽപ്പെട്ട അത്യന്തനിർമ്മലമായ, മണേഃ ഇവ = സ്ഫടികമണിക്കു ചെമ്പരത്തിപ്പൂവു മുതലായ ഉപാധികളുടെ, രൂപപ്രാപ്തി ഉണ്ടാകുന്നതുപോലെ, **ഗ്രഹീതൃഗ്രഹണഗ്രാഹ്യേഷു**[2] = അഹംകാരം, ഇന്ദ്രിയങ്ങൾ, സ്ഥൂലസൂക്ഷ്മഭൂതങ്ങൾ എന്നീ വിഷയങ്ങളെസ്സംബന്ധിച്ച്, **തത്സ്ഥതദഞ്ജനതാ സമാപത്തിഃ** = തത്സ്ഥത്വത്തിന്റെ[3] (ഏകാഗ്രതയുടെ)യും തദഞ്ജനതയുടെ (തന്മയതയുടെ)യും സമാപത്തിഃ = പ്രാപ്തി (**ഭവതി** = ഉണ്ടാകുന്നു).

വൃത്തികൾ ക്ഷീണിച്ച (നിരുദ്ധമായ) യോഗചിത്തത്തിനു ഗ്രാഹ്യ (സ്ഥൂലസൂക്ഷ്മഭൂത)ങ്ങൾ, ഗ്രഹണ(ഇന്ദ്രിയ)ങ്ങൾ, ഗ്രഹീതാവ് (അസ്മിത) എന്നിവയിൽ, ശുദ്ധസ്ഫടികമണിക്ക് (പല നിറത്തിലുള്ള വസ്തുക്കളുടെ സാന്നിദ്ധ്യത്തിൽ) എന്നപോലെ, ഏകാഗ്രതയും തന്മയതയും സിദ്ധിക്കുന്നു.

ഈ ധ്യാനാഭ്യാസത്തിന്റെ ഫലമോ? ഇതിനു മുമ്പൊരു സൂത്രത്തിൽ പലതരം സമാധികളെപ്പറ്റി സൂത്രകാരൻ പ്രതിപാദിച്ചിട്ടുള്ളത് ഓർമ്മവേണം (1.17). ആദ്യം സ്ഥൂലവും, പിന്നീടു സൂക്ഷ്മവും, അതിനുശേഷം സൂക്ഷ്മതരവുമായ വിഷയങ്ങളെ ധ്യാനിച്ചുകൊണ്ട് ആരോഹണം ചെയ്യേണ്ട ക്രമം അവിടെ പറഞ്ഞിട്ടുണ്ട്. ഈ ധ്യാനങ്ങളുടെയെല്ലാം ഫലം, സ്ഥൂലവിഷയങ്ങളിലെന്നപോലെ സൂക്ഷ്മവിഷയങ്ങളിലും ചിത്തത്തെ ഏകാഗ്രമാക്കാൻ കഴിവുണ്ടാവുകയാകുന്നു. ഇവിടെ മൂന്നു പദാർത്ഥങ്ങളാണ് യോഗിയുടെ മുമ്പിലു ള്ളത്; ഗ്രഹീതാവ്, ഗ്രഹണം, ഗ്രാഹ്യം. ഇവ യഥാക്രമം പുരുഷനും (ജീവൻ) മനസ്സും ബാഹ്യ(ഭൂത)വിഷയങ്ങളുമാകുന്നു. ഈ മൂന്നു മാണു നമുക്കു തന്നിട്ടുള്ള ധ്യേയപദാർത്ഥങ്ങൾ; അതിൽ ആദ്യം വേണ്ടതു സ്ഥൂലമായ മൂർത്തവസ്തുക്കൾ, അതായതു ഭൂതവിഷയ ങ്ങൾ; രണ്ടാമതു മനസ്സുപോലെയുള്ള സൂക്ഷ്മവസ്തുക്കൾ: മൂന്നാമതു സോപാധികനായ പുരുഷൻ (ജീവൻ). അതായത് അസ്മിത: അല്ലാതെ

1. ധ്യാനാഭ്യാസവും വൈരാഗ്യവുംകൊണ്ട് മലങ്ങൾ (രാജസതാമസങ്ങളായ പ്രമാണാദിവൃത്തികൾ (ഒഴിഞ്ഞു) സ്വച്ഛമായ.

2. സൂത്രത്തിലെ പാഠക്രമം ഇങ്ങനെയാണെങ്കിലും, ഗ്രാഹ്യം, ഗ്രഹണം, ഗ്രഹീതാവ് എന്ന അർത്ഥക്രമത്തിലാണ് ഇവിടെ വിവക്ഷ. കാരണം; സ്ഥൂല വും തദനന്തരം സൂക്ഷ്മവുമായ ഗ്രാഹ്യങ്ങളിൽ ഏകാഗ്രതയുറച്ചവനു മാത്രമേ അതിലും സൂക്ഷ്മമായ ഗ്രഹണ (ഇന്ദ്രിയ)ങ്ങളിലും കുറേക്കൂടെ സൂക്ഷ്മമായ ഗ്രഹീതാവി (അസ്മിതയി)ലും സമാപത്തി–സംപ്രജ്ഞാതസമാധി–ഉണ്ടാകുന്നുള്ളു.

3. ഗ്രഹീതാവിലോ ഗ്രഹണത്തിലോ ഗ്രാഹ്യത്തിലോ ഒന്നിൽമാത്രം ചിത്തം ഉറച്ചു നില്ക്കുക.

4. സ്വന്തം രൂപത്തെ തള്ളി അവയിലൊന്നിന്റെ സ്വരൂപത്തെ സ്വീകരിക്കൽ.

കേവലചിന്മാത്രപുരുഷനല്ല. അഭ്യാസത്താൽ ഈ ആലംബനങ്ങളിലെല്ലാം യോഗിക്കു ചിത്തസ്ഥിരത ലഭിക്കുന്നു. ഏതെങ്കിലുമൊ ന്നിൽ ചിത്തത്തെ ഏകാഗ്രമാക്കുമ്പോൾ പ്രത്യയാന്തരങ്ങളെല്ലാം ഒഴിച്ചുനിർത്താൻ അയാൾക്കു കഴിയും. ആ സ്ഥിതിയിൽ അയാൾ ധ്യാനവിഷയവുമായി തന്മയത്വം പ്രാപിക്കുന്നു. ഇപ്രകാരം സമാധിസ്ഥനായയോഗി ശുദ്ധസ്ഫടികമണിപോലെയാണ്. പുഷ്പങ്ങളുടെ സാന്നിദ്ധ്യത്തിൽ സ്ഫടികം പ്രായേണ തന്മയമായിത്തീരുന്നു. പുഷ്പം രക്തവർണ്ണമായാൽ സ്ഫടികവും രക്തവർണ്ണമാവും. നീലമാ യിരുന്നാൽ നീലവർണ്ണം.

42. തത്ര ശബ്ദാർത്ഥജ്ഞാനവികല്പൈഃ
സങ്കീർണ്ണാ സവിതർക്കാ സമാപത്തിഃ

**തത്ര** = ആ സമാപത്തികളിൽ, **ശബ്ദാർത്ഥജ്ഞാനവികല്പൈഃ** = ശബ്ദം അർത്ഥം ജ്ഞാനം എന്നീ വികല്പങ്ങളെക്കൊണ്ട്,[1] **സങ്കീർണ്ണാ** = മിശ്രമായ, **സമാപത്തിഃ** = സമാപത്തി, **സവിതർക്കാ** = സവിതർക്കയാകുന്നു.

ശബ്ദവും അർത്ഥവും ജ്ഞാനവും കൂടിക്കലർന്ന സമാധി സവിതർക്കമാകുന്നു.

ഇവിടെ ശബ്ദം എന്നു പറയുന്നതു ബാഹ്യസ്പന്ദവും അർത്ഥം എന്നത് അതിനെ വഹിച്ചുകൊണ്ടുപോകുന്ന നാഡീധാരകളും (ഇന്ദ്രിയവൃത്തികളും), ജ്ഞാനം എന്നതു ചിത്തത്തിലുദിക്കുന്ന പ്രത്യയവും (പ്രതിസ്ഫുരണരൂപമായ ബുദ്ധിവൃത്തി: പ്രമാണ ഫലമായ പ്രമ) ആകുന്നു.[2] ഇതുവരെ കണ്ട നാനാസമാധികളും സവിതർക്കമാണെന്നു പതഞ്ജലിമഹർഷി പറയുന്നു. ഇതിലും ഉയർന്നതരം സമാധികളെപ്പറ്റി വഴിയെ പറയാം. സവിതർക്കമെന്നുള്ള ഈ സമാധികളിൽ ജ്ഞാതൃജ്ഞേയദ്വന്ദ്വം ശേഷിക്കുന്നു. അതു ശബ്ദാർത്ഥജ്ഞാനങ്ങൾ ഇടകലർന്നതിൻെറ ഫലമാണ്. ആദ്യം ബാഹ്യസ്പന്ദമായ ശബ്ദമുണ്ടാകുന്നു. പിന്നെ തദാകാരമായ ഇന്ദ്രിയവൃത്തികൾ അതിനെ ആന്തരമായി അകത്തേക്കു നയിക്കുന്നു. അതാണ്

---

1. ശബ്ദാർത്ഥജ്ഞാനങ്ങൾ ഭിന്നങ്ങളാണെന്നു 'വികല്പ' ശബ്ദം അറിയിക്കുന്നു. രാമൻ എന്ന 'ശബ്ദം' മൂർദ്ധാദിസ്ഥാനങ്ങളിൽ നിന്നുണ്ടാകുന്നു. അവയെ ആശ്രയിച്ചുനില്ക്കുന്നു. ആ ശബ്ദത്തിൻെറ 'അർത്ഥ'മായ രാമൻ എന്ന വ്യക്തി വീട്ടിലോ മറ്റോ ഇരിക്കുന്നു. 'ജ്ഞാന'മാകട്ടെ ചിത്തനിഷ്ഠമാണ്. ഇവ മൂന്നും സ്ഥാനഭേദത്തെക്കൊണ്ടും മറ്റും ഭിന്നങ്ങൾതന്നെ. ഇവ മൂന്നും കൂട്ടിക്കുഴച്ച് ഒന്നാക്കി വിഷയീകരിക്കുന്ന സമാപത്തിയാണ് 'സവിതർക്കം.'

2. ഇവിടെ സൂത്രത്തിൽ 'അർത്ഥം' എന്ന പദംകൊണ്ടു എന്തു നിർദ്ദേശിക്കുന്നുവോ (ഗ്രാഹ്യമായ വിഷയം) അതിനെ, 'ജ്ഞാനം' എന്ന പദംകൊ ണ്ടും, സൂത്രത്തിൽ 'ജ്ഞാനം' എന്ന പദംകൊണ്ടു നിർദ്ദേശിക്കുന്നതിനെ (ഗ്രഹണാകാരമായ ഇന്ദ്രിയമനോവൃത്തികൾ) 'അർത്ഥം' എന്ന പദംകൊ ണ്ടും, സ്വാമികൾ വിവരണത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നു. സാങ്കേതികപദ ങ്ങളുടെ ഈ വ്യാഖ്യാനഭേദം 1. 43-ലും 3. 17 -ലും മറ്റും കാണാം.

അർത്ഥം. അതിനുശേഷം വസ്തുഗ്രഹണരൂപമായ ഒരു വൃത്തി, അതായത് പ്രത്യയം, ചിത്തത്തിലുദിക്കുന്നു. അതാണു ജ്ഞാനം. എന്നാൽ ജ്ഞാനമെന്നു നാം പറയുന്നത് ഈ മൂന്നിൻെറ യും സങ്കരത്തെയാണ്. ഇതുവരെ പറഞ്ഞ സമാധികളിലെല്ലാം ഈ സങ്കരമാണു നമുക്കു ധ്യേയമായി (അർത്ഥമായി) ലഭിക്കുന്നത്.

അടുത്തത് ഇതിനെക്കാൾ ഉയർന്നതരം സമാധിയാകുന്നു.

43. സ്മൃതിപരിശുദ്ധൗ സ്വരൂപശൂന്യേ
വാർത്ഥമാത്രനിർഭാസാ നിർവിതർക്കാ.

**സ്മൃതിപരിശുദ്ധൗ** = സ്മൃതിക്ക് (ശബ്ദാർത്ഥസ്മരണയ്ക്ക്) പരിശുദ്ധി (വിലയം) ഉണ്ടാകുമ്പോൾ, **വാ** = അല്ലെങ്കിൽ, **സ്വരൂപ ശൂന്യേ**[1] **(സ്മൃതി)** = സ്വരൂപശൂന്യമാകുമ്പോൾ (ഗ്രാഹ്യാകാരമായി ത്തീരുമ്പോൾ), **അർത്ഥമാത്രനിർഭാസാ** = അർത്ഥം മാത്രം[2] പ്രകാശിച്ചു നില്ക്കുന്ന, സമാപത്തിഃ = **സമാപത്തി,** നിർവിതർക്കാ = **നിർവിതർക്ക** യാകുന്നു.

സ്മൃതി പരിശുദ്ധമായിത്തീരുമ്പോൾ, അഥവാ സ്വരൂപ ശൂന്യമായി ഭവിക്കുമ്പോൾ, അർത്ഥം (ധ്യേയവസ്തു)മാത്രം പ്രകാശിക്കുന്ന നിർവിതർക്കം എന്ന സമാധി (ഉണ്ടാകുന്നു).

ശബ്ദാർത്ഥജ്ഞാനങ്ങൾ മൂന്നിനെയും വിഷയീകരിക്കുന്ന സമാധിപരിശീലനം വഴിക്കേ അവ സങ്കീർണ്ണമാകാത്ത നിലയിൽ നാം എത്തിച്ചേരൂ: നമുക്കവയെ വേർപെടുത്താൻ കഴിയും. ഇവ മൂന്നും എന്താണെന്നു മനസ്സിലാക്കാൻ ആദ്യമായി ശ്രമിക്കാം. ഇതാ ഈ ചിത്തം. ഇതിനെ ഒരു തടാകത്തോടുപമിച്ചത് എപ്പോഴും ഓർമ്മവെയ്ക്കണം. ശബ്ദം, അതായത് ബാഹ്യസ്പന്ദം, അതിൻെറ ഉപരിതലത്തിലുണ്ടാകുന്ന മിടിപ്പുപോലെയാണ്, നിങ്ങളുടെ ചിത്ത സരസ്സ് ശാന്തമായിരിക്കെ, ഞാൻ 'ഗോ' (പശു) എന്നൊരു ശബ്ദം ഉച്ചരിക്കുന്നു. അതു നിങ്ങളുടെ കർണ്ണപുടങ്ങളിലെത്തുന്ന മാത്ര യിൽത്തന്നെ തദനുരൂപമായ ഒരു വൃത്തിയും ചിത്തത്തിലുദിക്കു ന്നു. അങ്ങനെയുണ്ടാവുന്ന ആ വൃത്തിയാണു പശുവിൻെറ രൂപമെ ന്നോ അർത്ഥമെന്നോ പറയപ്പെടുന്ന ഗോപ്രത്യയമായി നിലകൊള്ളു ന്നത്. നിങ്ങളുടെ അറിവിനു വിഷയമായ ഗോവ്, വാസ്തവത്തിൽ, ബാഹ്യവും ആഭ്യന്തരവുമായ ശബ്ദസ്പന്ദങ്ങൾ നിമിത്തം ചിത്തത്തി ലുദിക്കുന്ന പ്രതിസ്ഫുരണവൃത്തി (പ്രത്യയം) ആണ്. ശബ്ദത്തോ ടൊപ്പം

1. യോഗഭാഷ്യത്തിൽ 'സ്വരൂപശൂന്യാ ഇവ' എന്നാണ് പദച്ഛേദം.

2. ശബ്ദാർത്ഥജ്ഞാനങ്ങളുടെ കൂട്ടാണ് സവിതർക്കസമാധിയുടെ വിഷയമെന്നു മുമ്പു പറഞ്ഞു. ആ കൂട്ടിൽനിന്നു ഒറ്റതിരിഞ്ഞ് അർത്ഥത്തെമാത്രം വിഷയീകരിക്കുന്ന സമാപത്തിയെയാണ് നിർവിതർക്കസമാധിയെന്നു പറയു

വൃത്തിയും ലയിച്ചുപോകുന്നു: അതിനു ശബ്ദത്തെ വിട്ടു നില്ക്കാൻ വയ്യ. ഒരു ശബ്ദവും കേൾക്കാതെ ഗോവിനെ സ്മരി ക്കുകമാത്രം ചെയ്യുമ്പോൾ ഇതെങ്ങനെ ശരിയാകുമെന്നു നിങ്ങൾ ചോദിച്ചേക്കാം. അവിടെ നിങ്ങൾ സ്വയമേവ ആ ശബ്ദം ഉണ്ടാക്കു ന്നുണ്ട്. നിങ്ങൾ 'ഗോ' എന്ന് ഉള്ളിൽ അസ്പഷ്ടമായി പറയുകയും അതോടൊപ്പം ഒരു വൃത്തി ഉദ്ഭവിക്കുകയും ചെയ്യുന്നു. ഈ ശബ്ദോത്തേജനം (മിടിപ്പ്) കൂടാതെ ഒരു വൃത്തിയും ഉണ്ടാകാവു ന്നതല്ല. അതു പുറമേ നിന്നല്ലെങ്കിൽ ഉള്ളിൽനിന്നു വരുന്നു. ശബ്ദം ലയിക്കുമ്പോൾ വൃത്തിയും ലയിക്കുന്നു. എന്തു ശേഷിക്കുന്നു? പ്രതിസ്ഫുരണഫലമായ ജ്ഞാനം. വസ്തുബോധം (കേവലംഗ്രാഹ്യ മായ പൊരുൾ) ഇവ മൂന്നും നമ്മുടെ മനസ്സിൽ അത്ര ഗാഢമായി സംസർഗ്ഗിച്ചിരിക്കുന്നതിനാൽ, അവയെ വേർപെടുത്താൻ നമുക്കു കഴിയുന്നില്ല. ശബ്ദം വരുന്നതോടുകൂടി ഇന്ദ്രിയങ്ങൾ സ്പന്ദിക്കുക യും പ്രതിസ്ഫുരണവൃത്തി ചിത്തത്തിലുദിക്കുകയും ചെയ്യുന്നു. ഇവ ഒന്നിനൊന്ന് ഇടചേർന്നുവരുന്നതിനാൽ നാം അവയെ വിവേചി ക്കുന്നില്ല വളരെക്കാലം ഈ സമാധി പരിശീലിക്കുമ്പോൾ, സർവ്വ സംസ്കാരാശ്രയമായ സ്മൃതി (ചിത്തം) പരിശുദ്ധമാവുകയും നമുക്ക് അവയെ (ശബ്ദാർത്ഥജ്ഞാനങ്ങളെ) വിവേചിക്കാൻ കഴിവുണ്ടാ വുകയും ചെയ്യും. ഇങ്ങനെയാണ് (ഇതിനെ വിവേചിച്ചു ഗ്രാഹ്യമായ പൊരുളിൽമാത്രം ചിത്തത്തിനു സ്ഥിരതയുണ്ടാവുന്ന സമാധിയെ യാണ്) നിർവിതർക്ക സമാധിയെന്നു പറയുന്നത്.

44. ഏതയൈവസവിചാരാ നിർവിചാരാ ച
സൂക്ഷ്മവിഷയാ വ്യാഖ്യാതാ.

**ഏതയാ ഏവ** = ഇതിനാൽത്തന്നെ (മേൽ സർവിതർക്ക സമാധികളെ വിവരിച്ചപ്രകാരംതന്നെ), **സൂക്ഷ്മവിഷയാ** = സൂക്ഷ്മ തത്ത്വങ്ങളെ വിഷയീകരിക്കുന്ന (തന്മാത്രകൾ, ഇന്ദ്രിയങ്ങൾ, അന്തഃകരണം മുതലായവയെ ആലംബനമാക്കുന്ന), സവിചാരാ **നിർവിചാരാ ച** = സവിചാരാസമാധിയും നിർവിചാരസമാധിയും, **വ്യാഖ്യാതാ (ഭവതി)** = വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.

ഇപ്രകാരംതന്നെ സൂക്ഷ്മവിഷയങ്ങളെ വിഷയീകരിക്കുന്ന സവി ചാരനിർവിചാരസമാധികളും വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.*

തൊട്ടുമുമ്പു വിവരിച്ച അഭ്യാസരീതിയെത്തന്നെ വീണ്ടും ആവർ ത്തിക്കുന്നു. ഒരു വ്യത്യാസമുള്ളത്, മുമ്പു പറഞ്ഞ സമാധികളിൽ (സവിതർക്കനിർവിതർക്കങ്ങളിൽ) ആലംബനങ്ങൾ സ്ഥൂലവും, പ്രകൃതത്തിൽ അവ സൂക്ഷ്മവുമാകുന്നു എന്നുമാത്രം.

*'വികല്പത്തോടുകൂടിയും വികല്പമില്ലാതെയും – ഇവയെ പറഞ്ഞു എന്നർത്ഥം.

45. സൂക്ഷ്മവിഷയത്വം ച അലിംഗപര്യവസാനം.

**സൂക്ഷ്മവിഷയത്വം ച** = (സവിചാരനിർവിചാരങ്ങളിലെ) സൂക്ഷ്മവിഷയത്വം ആകട്ടെ, **അലിംഗപര്യവസാനം** = അലിംഗമായ[1] പ്രധാനത്തിൽ പര്യവസാനിക്കുന്നു.

സൂക്ഷ്മവിഷയങ്ങൾ പ്രധാനത്തോടെ അവസാനിക്കുന്നു.

സ്ഥൂലവിഷയങ്ങളെന്നു പറയുന്നതു സ്ഥൂലമഹാഭൂതങ്ങളും അവയിൽനിന്നുണ്ടാകുന്ന കാര്യങ്ങളും മാത്രമാണ്. സൂക്ഷ്മവിഷയ ങ്ങൾ തന്മാത്രകളെന്നു പറയുന്ന സൂക്ഷ്മഭൂതങ്ങൾതൊട്ടു തുടങ്ങു ന്നു. എല്ലാ ഇന്ദ്രിയങ്ങളും സർവ്വേന്ദ്രിയസാമാന്യമൂലമായ മനസ്സും അഹങ്കാരവും, സർവ്വപ്രപഞ്ചഭാവങ്ങൾക്കും അഭിവ്യഞ്ജകമായ ബുദ്ധിയും (മഹത്തത്ത്വം) പ്രകൃതി അഥവാ അവ്യക്തം എന്നറിയ പ്പെടുന്ന സത്ത്വരജസ്തമോഗുണസാമ്യമായ പ്രധാനവും - എല്ലാം സൂക്ഷ്മവിഷയകോടിയിലന്തർഭവിക്കുന്നു. പുരുഷൻ മാത്രമാണ് ഇതിലുൾപ്പെടാതെയുള്ളത്.

46. താ ഏവ സബീജഃ സമാധിഃ.

**താഃ ഏവ** = മുൻപറഞ്ഞവ (സമാപത്തികൾ) തന്നെ, സബീജഃ = ബീജ[2](വിഷയ)ത്തോടുകൂടിയ, **സമാധിഃ** = (സംപ്രജ്ഞാത) സമാധി ആകുന്നു.

ഈ സമാധികളെല്ലാം ബീജമുള്ളവയാകുന്നു.

ഇവ പൂർവ്വകർമ്മബീജങ്ങളെ നശിപ്പിക്കായ്കയാൽ മോക്ഷ പ്രദമല്ല. എങ്കിൽ ഇവകൊണ്ട് യോഗിക്കുണ്ടാവുന്ന പ്രയോജനമെ ന്തെന്ന് അടുത്ത സൂത്രം പ്രതിപാദിക്കുന്നു.

47. നിർവിചാരവൈശാരദ്യേƒധ്യാത്മപ്രസാദഃ.

**നിർവിചാരവൈശാരദ്യേ (സതി)** = (മുൻപറഞ്ഞ) നിർവിതർക്കത്തിൻെറ വൈശാരദ്യം (അത്യന്തസ്വച്ഛസ്ഥിയാകുന്ന വൃത്തികളുടെ പ്രവാഹം) ഉണ്ടാകുമ്പോൾ,[3] അദ്ധ്യാത്മപ്രസാദഃ = അദ്ധ്യാത്മത്വത്തിൻെറ സാക്ഷാത്കാരം - **ആത്മസാക്ഷാത്കാരം** -ഉണ്ടാകുന്നു.

---

1. 2.19 നോക്കുക. അലിംഗപര്യവസാനം എന്നു പറഞ്ഞത് പുരുഷനിൽ ഈ സമാപത്തിക്ക് സ്ഥാനമില്ലെന്നു കാണിക്കാനാണ്.

2. പുരുഷതത്ത്വമൊഴികെ പ്രകൃതിയും പ്രകൃതികാര്യങ്ങളും എല്ലാം ഈ സംപ്രജ്ഞാതസമാധിക്കു വിഷയമാകുന്നു. വിവേകഖ്യാതി ഇല്ലായ്കയാൽ ബന്ധത്തിൻെറ ബീജമുള്ളതുകൊണ്ടു സബീജം.

3. തന്മാത്രം മുതൽ പ്രധാനംവരെയുള്ള സൂക്ഷ്മവിഷയങ്ങളിൽ സവികല്പമായും നിർവികല്പമായും സമാപത്തി ചെയ്യുന്നതുകൊണ്ട് ക്രമേണ ചിത്തത്തിലുള്ള രജസ്തമസ്സുകൾ നീങ്ങി സത്വം വർദ്ധിക്കുന്നു. അതാണ് ചിത്തത്തിൻെറ 'നിർവിചാരവൈശാരദ്യം' അങ്ങനെ ചിത്തവൃത്തി അതിനിർമ്മലമായി പ്രവഹിക്കുമ്പോഴേ അതിനു ആത്മതത്ത്വം ഗ്രഹിപ്പാൻ സാമർത്ഥ്യമുണ്ടാകൂ.

നിർവിചാരസമാധി നിർമ്മലമാകുമ്പോൾ, ചിത്തം സ്ഥിരീഭവിക്കുന്നു.

48. ഋതംഭരാ തത്ര പ്രജ്ഞാ.

**തത്ര** = നിർവിചാരവൈശാരദ്യമുളവായാൽ, **(യോഗിനഃ** = യോഗിക്ക്), **ഋതംഭരാ** = ഋതംഭര[1] എന്ന, **പ്രജ്ഞാ** = പ്രജ്ഞ **(സമുത്പദ്യതേ** = ഉണ്ടാകുന്നു.)

അതിലുള്ള പ്രജ്ഞയെ 'ഋതംഭര' എന്നു പറയുന്നു.

അടുത്ത സൂത്രത്തിൽ ഇതു സ്പഷ്ടമാകും.

49. ശ്രുതാനുമാനപ്രജ്ഞാഭ്യാമന്യവിഷയാ
വിശേഷാർത്ഥത്വാത്.

**(സാ**=ആ ഋതംഭരപ്രജ്ഞ) **വിശേഷാർത്ഥത്വാത്** = വിശേഷത്തെ വിഷയീകരിക്കുന്നതിനാൽ, **ശ്രുതാനുമാനപ്രജ്ഞാഭ്യാം** = ആഗമജന്യവും അനുമാനജന്യവുമായ[2] ജ്ഞാനത്തിൽനിന്ന്, **അന്യവിഷയാ** = ഭിന്നവിഷയത്തോടുകൂടിയതാകുന്നു.[3]

ശ്രുതാനമാനങ്ങൾവഴി ലഭിക്കുന്ന ജ്ഞാനം സാമാന്യവിഷയക മാണ്.

---

1. ഏതു പ്രജ്ഞകൊണ്ടു യോഗി എല്ലാ വിഷയങ്ങളുടെയും യാഥാർത്ഥ്യം അറിയുകയും അത്യുത്കൃഷ്ടമായ യോഗത്തെ പ്രാപിക്കുകയും ചെയ്യുന്നു വോ ആ പ്രജ്ഞ, വികല്പമില്ലാതെ 'ഋത'ത്തെ (സത്യത്തെ) ഭരിക്കുന്നു – പ്രകാശിപ്പിക്കുന്നു – എന്നതുകൊണ്ട് 'ഋതംഭരപ്രജ്ഞ' എന്നു പേര്. അതുള്ള വന് ഒരിക്കലും വിപര്യാസം ഉണ്ടാകുന്നതല്ല. ഇതാണ് യോഗിയുടെ പ്രതിഭ. സത്വപുരുഷവിവേകഖ്യാതിജനകമായ ഈ സമാധിപ്രജ്ഞ സംപ്രജ്ഞാത യോഗത്തിൻെറ 'മധുമതി' എന്ന ഭൂമികയാകുന്നു. ഈ ഭൂമികയെ ആരോഹണംചെയ്ത യോഗിയാകട്ടെ –

പ്രജ്ഞാപ്രസാദമാരുഹ്യ അശോച്യഃ അശോചതോ ജനാൻ
ഭൂമിഷ്ഠാനിവ ശൈലസ്ഥഃ സർവാൻ പ്രാജ്ഞോƒനുപശ്യതി.

പ്രജ്ഞാപ്രസാദത്തെ ആരോഹണംചെയ്ത യോഗി സർവ്വശോകങ്ങളെയും തരണംചെയ്യുന്നു. ഗിരിശിഖരത്തിൽ കയറിനിന്നു നോക്കുന്നവൻ താഴെ ഭൂമിയിലുള്ള അശേഷപദാർത്ഥങ്ങളെയും ഉള്ളതുപോലെ കാണുന്നു. അതുപോലെ പ്രാജ്ഞനായ യോഗി സംസാരതപ്തരായ സർവരേയും അപാരകരുണയോടുകൂടി വീക്ഷിക്കുന്നു.

2. ആഗമേനാനുമാനേന ധ്യാനാഭ്യാസരസേന ച
ത്രിധാ പ്രകല്പയൻ പ്രജ്ഞാം ലഭതേ യോഗമുത്തമം. (യോ. ഭാ. 1. 18)

ആഗമം (വേദവാക്യശ്രവണം), അനുമാനം (മനനം), സമാധ്യഭ്യാസം– ഇങ്ങനെ മൂന്നുവിധത്തിൽ ജ്ഞാനപ്രകർഷണമുണ്ടാകുന്നു.

3. ഈ ഋതംഭരപ്രജ്ഞ ആഗമംകൊണ്ടും അനുമാനംകൊണ്ടും അറിയാനാകാത്ത വിഷയത്തെ അറിയുന്നു. കാരണം, അവ രണ്ടും സാമാന്യത്തെ ബോധിപ്പിക്കുന്നവയാണ്. ഇതാകട്ടെ, പ്രത്യക്ഷംപോലെ വിശേഷബോധകമാണ്.

ബുദ്ധി സ്വയം വ്യാപകമാണ്. സത്വപ്രധാനമാകയാൽ അത്യന്തനിർമ്മലവുമാണ്. തമഃസംസർഗ്ഗംകൊണ്ട് അതു ഒരു പദാർത്ഥത്തെയും വേണ്ടപോലെ പ്രകാശിപ്പിക്കുന്നില്ല. ഈ പ്രജ്ഞയാകട്ടെ, ആ തമസ്സിനെ മുഴുവനും ദൂരീകരിച്ച് സൂക്ഷ്മവും വ്യവഹിതവും മറ്റുമായ എല്ലാ വസ്തുക്കളെയും വിശേഷമായി സാക്ഷാത്കരിക്കുന്നു.

ഇപ്പറഞ്ഞ സമാധിയിലെ പ്രജ്ഞശ്രുതാനുമാനങ്ങൾക്ക് അഗമ്യങ്ങളായ ഭൂമികകളെ അവഗാഹനം ചെയ്യുകയാൽ എത്രയും അധികം ഉത്കൃഷ്ടമാണ്.

ഭാവം ഇതാണ്; സമാന്യവിഷയകമായ ജ്ഞാനം പ്രത്യക്ഷാനുമാനങ്ങൾകൊണ്ടും പ്രാമാണികരായ ആപ്തപുരുഷന്മാരുടെ വചനം മുഖേനയും വേണം നമുക്കു സിദ്ധിക്കാൻ. പ്രാമാണികന്മാർ എന്നതുകൊണ്ടു യോഗികൾ അർത്ഥമാക്കുന്നത്, വേദശാസ്ത്രങ്ങ ളിൽ രേഖപ്പെടുത്തിയ തത്ത്വങ്ങളെ സാക്ഷാത്കരിച്ച ഋഷീശ്വരന്മാരെയാണ്. ശാസ്ത്രങ്ങൾക്കുള്ള ഏകപ്രാമാണ്യം അവ പ്രാമാണികന്മാരാൽ തെളിയിക്കപ്പെട്ടിട്ടുള്ളതാകുന്നു എന്നതുതന്നെ. എന്നിരുന്നാലും വേദങ്ങൾ നമുക്കു സ്വാനുഭവമുണ്ടാക്കിത്തരാൻ സമർത്ഥങ്ങളല്ലെന്നും യോഗികൾ പറയുന്നുണ്ട്. വേദങ്ങളെല്ലാം നമുക്കു പഠിക്കാം. എന്നാലും ഒരനുഭൂതിയും അതുകൊണ്ടുണ്ടാവില്ല. എപ്പോൾ നാം അവയിലെ ഉപദേശങ്ങളെ അനുഷ്ഠിച്ചു ശീലിക്കുന്നുവോ അപ്പോൾ അവയുടെ തത്ത്വാർത്ഥം സാക്ഷാത്തായി ദർശിക്കാവുന്ന അവസ്ഥയിൽ നാം എത്തും. ആ സ്വാനുഭവം, പ്രത്യക്ഷാനുമാനങ്ങൾക്കോ യുക്തിവിചാരത്തിനോ പ്രവേശിക്കാനാവത്തതും മറ്റുള്ളവരുടെ സാക്ഷ്യംപോലും നിഷ്പ്രയോജനമാവുന്നതുമായ ഒരവസ്ഥയിലേക്കു തുളച്ചുകയറിച്ചെല്ലുന്നു. ഇതാണ് ഈ സൂത്രത്തിൻെറ താല്പര്യം.

സ്വാനുഭവമാണു യഥാർത്ഥമതം (ആദ്ധ്യാത്മികത), മറ്റുള്ളതെല്ലാം സഹകാരിസാധനങ്ങൾമാത്രം. പ്രസംഗം കേൾക്കുന്നതും പുസ്തകം വായിക്കുന്നതും യുക്തിവിചാരം ചെയ്യുന്നതുമെല്ലാം ഇതിലേക്കുള്ള കളമൊരുക്കൽമാത്രം. അവ മതമല്ല. യുക്തിയുടെ സമ്മതമോ വിസമ്മതമോ ഒന്നും ആദ്ധ്യാത്മികതയല്ല. ഇന്ദ്രിയവിഷയങ്ങൾ നമുക്കു പ്രത്യക്ഷമായിരിക്കും പോലെ അതിലുമധികം പ്രകൃഷ്ടതരമാം വണ്ണം, ആദ്ധ്യാത്മികതയും നമുക്കു നേരിട്ട് അനുഭവിക്കാവുന്നതാ ണെന്നത്രേ യോഗശാസ്ത്രത്തിൻെറ മൗലികസിദ്ധാന്തം. ഈശ്വരൻ, ആത്മാവ് തുടങ്ങിയ ആദ്ധ്യാത്മികതത്ത്വങ്ങൾ ബാഹ്യേന്ദ്രിയങ്ങൾ ക്കു വിഷയമല്ല: ഈശ്വരനെ കണ്ണുകൊണ്ടു കാണാനോ കൈകൊ ണ്ടു തൊടാനോ സാദ്ധ്യമല്ല. മാത്രമല്ല, അതീന്ദ്രിയവിഷയങ്ങളെ പ്പറ്റി യുക്തിവിചാരം ചെയ്യാനും സാധ്യമല്ലെന്നു നമുക്കറിയാം. യുക്തി എത്രയും അനിശ്ചിതമായ ഒരവസ്ഥയിൽ നമ്മെ തള്ളി വിടുകയേ ചെയ്യൂ. ജീവിതം നീളെ നമുക്കു യുക്തിവാദം ചെയ്തു കൊണ്ടിരിക്കാം; ലോകം എത്രയോ സഹസ്രാബ്ദങ്ങളായി അതു തന്നെയാണല്ലോ ചെയ്തുകൊണ്ടിരിക്കുന്നതും. ഫലമോ? ആദ്ധ്യാ ത്മികതത്ത്വങ്ങളെ സമർത്ഥിപ്പാനോ ഖണ്ഡിപ്പാനോ നമുക്കു ശേഷിയില്ലെന്നു നാം

1. അചിന്ത്യാഃ ഖലു യേ ഭാവാ ന താംസ്തർക്കേഷു യോജയേത്
പ്രകൃതിഭ്യഃ പരം യത്തത് തദചിന്ത്യസ്യ ലക്ഷണം. (മ. ഭാ. ഭീഷ്മ. 5.12)

ഒടുവിൽ കണ്ടെത്തുന്നു. പ്രത്യക്ഷവസ്തുക്ക ളെ ആസ്പദമാക്കി അതിൻമേലാണു നമ്മുടെ അനുമാനവിചാരം. അങ്ങനെയിരിക്കെ, അനുമാനത്തിന് ഈ പ്രത്യക്ഷപരിധിക്കുള്ളിലേ വ്യാപരിക്കാനാവൂ, അതിനപ്പുറം പോകാൻ ഒരിക്കലും സാധ്യമല്ലെ ന്നു സ്പഷ്ടം. ആകയാൽ സമാധി പ്രജ്ഞയുടെ നിശ്ശേഷവിഷയവും അതീന്ദ്രിയവുമാകുന്നു. മനുഷ്യന് ഇന്ദ്രിയപ്രത്യക്ഷത്തെയും അതിന പ്പുറമുള്ള യുക്തിചിന്തയെയും അതിക്രമിക്കാൻ സാധിക്കുമെന്നു യോഗികൾ പറയുന്നു. ആ വൈഭവം, പ്രജ്ഞയെപ്പോലും അതിക്രമി ക്കുവാൻ സമർത്ഥമായ പ്രജ്ഞാവൈശാരദ്യം (ഋതംഭരത്വം), മനു ഷ്യനു സഹജമായിട്ടുണ്ട്. മാത്രമല്ല, സർവ്വപ്രാണികളിലും, സർവ്വ ജീവസൃഷ്ടികളിലും, ആ വൈഭവം അന്തർലീനമായിട്ടുണ്ട്. ആ ശക്തിയോഗാഭ്യാസത്താൽ പ്രബുദ്ധമാകുമ്പോൾ മനുഷ്യൻ സാമാന്യ യുക്തിസീമകളെ അതിലംഘിച്ച്, സർവയുക്തിചിന്തകൾക്കും അതീതമായ വസ്തുതകളെ അപരോക്ഷമായി ദർശിക്കുന്നു.

50. തജ്ജഃ സംസ്കാരോഽന്യസംസ്കാരപ്രതിബന്ധീ.

**തജ്ജഃ**= അതിൽ (നിർവിചാരസമാധിപ്രജ്ഞയിൽ) നിന്നുണ്ടായ, **സംസ്കാരഃ** = സംസ്കാരം, **അന്യസംസ്കാരപ്രതിബന്ധീ** = വ്യുത്ഥാനത്തിൽനിന്നുണ്ടായ സംസ്കാരത്തെ തടയുന്നു.[1]

ഈ സമാധിയിൽനിന്നുണ്ടായ സംസ്കാരം മറ്റു സംസ്കാരങ്ങ ളെയെല്ലാം നിരോധിക്കുന്നു.

ശ്രുതാനുമാനപ്രജ്ഞകൾക്കതീതമായ ആ സമാധി പ്രജ്ഞയെ പ്രാപിക്കാനുള്ള ഏകോപായം സമാധിപരിശീലനമാണെന്നു പൂർവ്വ സൂത്രത്തിൽനിന്നു മനസ്സിലായി. മാത്രമല്ല, മനസ്സിനു സമാധിവിഘ്ന ങ്ങളാകുന്നതു പൂർവ്വസംസ്കാരങ്ങളാണെന്നും കണ്ടു. മനസ്സിനെ ഏകാഗ്രമാക്കാൻ ശ്രമിക്കുമ്പോൾ വിചാരങ്ങൾ പലവഴിക്കും പോ കുന്നതായി നിങ്ങൾക്കെല്ലാം അനുഭവമാണല്ലോ. നിങ്ങൾ ഈശ്വര വിചാരത്തിന് ഒരുമ്പെടുന്ന തക്കത്തിലാവും ഈ സംസ്കാരങ്ങളെ ല്ലാം ഉണർന്നുവരിക. മറ്റു സന്ദർഭത്തിൽ അവ അത്രതന്നെ ജാഗ്ര ത്താവുന്നില്ല. എപ്പോൾ അവ ഉണ്ടാകരുതെന്നു വിചാരിക്കുന്നുവോ, അപ്പോൾ നിശ്ചയമായും ഉണ്ടാകും: എല്ലാംകൂടി തിക്കിത്തിരക്കി മനസ്സിൽ കടന്നുകൂടാൻ അത്യുത്സാഹം കാട്ടും. ഇതിനു കാരണ മെന്ത്? ഈ ധ്യാനസമയത്ത് അവ അത്രയധികം ശക്തിമത്താകുന്ന തെന്തുകൊണ്ട്? എന്തുകൊണ്ടെന്നാൽ, നിങ്ങൾ അവയെ നിരോധി ക്കാനാണല്ലോ ഭാവം. അപ്പോൾ അവ സർവശക്തിയുമുപയോഗിച്ച് എതിർക്കുന്നു. മറ്റു സമയങ്ങളിൽ അവയുടെ എതിർപ്പുണ്ടാകുന്നില്ല.

1. ഇതല്ല, ഇതല്ല എന്ന അഭ്യാസദാർഢ്യംകൊണ്ടുതന്നെ വ്യുത്ഥാനസംസ്കാ രങ്ങളും സംപ്രജ്ഞാതവൃത്തികളും ലയിച്ചുപോകുന്നു.

ഇങ്ങനെ എത്രയേറെ പൂർവസംസ്കാരങ്ങളാണു വ്യാഘ്രങ്ങളെപ്പോലെ ചാടിവീഴാൻ തക്കം പാർത്ത്, ചിത്തത്തിൻെറ മടയിൽ ഒളിഞ്ഞു കിടക്കുന്നത്! നമുക്കഭിമതമായ ഏകപ്രത്യയം വിജാതീയപ്രത്യയ രഹിതമായി ഉദിക്കണമെങ്കിൽ, ഈ വ്യുത്ഥാനസംസ്കാരങ്ങളെ യെല്ലാം നിരോധിക്കതന്നെ വേണം. എന്നാലിപ്പോൾ അവയെല്ലാം ഒന്നിച്ചുണർന്നുവരാനാണു ശ്രമിക്കുന്നത്. ഇവയത്രേ ചിത്തൈകാഗ്ര തയ്ക്കു പ്രതിബന്ധങ്ങളായിത്തീരുന്ന വിവിധസംസ്കാരശക്തികൾ. ഈ സംസ്കാരങ്ങളെ നിരോധിക്കാൻ ഇപ്പോൾ പറഞ്ഞതരം സമാധിക്കു സാമർത്ഥ്യമുള്ളതിനാൽ അത് അഭ്യസിക്കപ്പെടുവാൻ അത്യുത്തമമാകുന്നു.[1] ഈ സമാധ്യഭ്യാസത്താൽ ഉണർത്തപ്പെടുന്ന സംസ്കാരം ഇതരസംസ്കാരങ്ങളെ നിരോധിച്ചു കീഴ്പ്പെടുത്തി വെയ്ക്കത്തക്കവണ്ണം അത്രയും ശക്തിമത്തായിരിക്കും.

51. തസ്യാപി നിരോധേ സർവനിരോധാ –
ന്നിർബീജഃ സമാധിഃ.

**തസ്യ അപി** = (അഭ്യാസദാർഢ്യംകൊണ്ട്), അതിൻെറ (സംപ്ര ജ്ഞാതത്തിൻെറ)യും, **നിരോധേ** = നിരോധത്തോടുകൂടി, സർവ നിരോധാത് = എല്ലാ ചിത്തവൃത്തികളും അവയുടെ കാരണത്തിൽ ഒതുങ്ങുകയാൽ: **നിർബീജഃ** =നിർബീജമായ,[2] സമാധിഃ = സമാധി, **(ഉത്പദ്യതേ** = ഉണ്ടാകുന്നു.)

ഇതരസംസ്കാരങ്ങളെ നിരോധിക്കുന്ന ഈ സംസ്കാരത്തിൻെറ യും നിരോധത്തോടുകൂടി എല്ലാം നിരുദ്ധമാകുന്നതിനാൽ നിർബീജ സമാധി ഉണ്ടാകുന്നു.

നമ്മുടെ ലക്ഷ്യം ആത്മസാക്ഷാത്കാരമാണെന്ന വസ്തുത ഓർമ്മ യുണ്ടല്ലോ. നമുക്കിപ്പോൾ ആത്മാവിനെ കാണാൻ കഴിയുന്നില്ല. എന്തുകൊണ്ടെന്നാൽ അതു പ്രകൃതിയുമായി കലർന്ന്, മനഃശരീരങ്ങ ളോട് അഭേദമായ നിലയിലാണ് അനുഭവ പ്പെടുന്നത്. ശരീരമാണ് ആത്മാവെന്ന് അവിദ്വാനു തോന്നുന്നു. മനസ്സാണ് ആത്മാവെന്നു വിദ്വാൻ വിചാരിക്കുന്നു. എന്നാൽ രണ്ടു കൂട്ടരും തെറ്റിദ്ധരിക്കയാണ്. ആത്മാവ് ഈവക വിഷയങ്ങളുമായി ഇടകലർന്നുപോകാൻ കാരണമെന്ത്? ചിത്തത്തിൽ അനേകതരത്തിലുള്ള വൃത്തികൾ ഉദിച്ച് ആത്മാവിനെ ആവരണം ചെയ്യുന്നു. ഈ വൃത്തികളിൽക്കൂടി വരുന്ന

1. 1. 16, 18 കാണുക

2. കാലക്രമേണ നിർബീജനിരോധസംസ്കരം വർദ്ധിച്ചുവരുമ്പോൾ ചിത്തം അതിൻെറ കാരണത്തിൽ ലയിക്കുന്നു. അപ്പോൾപുരുഷൻ മുക്തനായിത്തീരുന്നു. പുരുഷനെ പ്രകൃതിയുമായി ബന്ധിക്കുന്ന ചിത്തം സ്വകാരണമായ പ്രകൃതിയിൽ ലയിച്ചുപോയാൽ പുരുഷൻ കേവലനാകുന്നു.

ആത്മാവിൻെറ ഒരീഷത്സ്ഫുരണമേ നമുക്കു കിട്ടുന്നുള്ളു. അങ്ങനെ, ചിത്തവൃത്തി കോപരൂപമായാൽ ആത്മാവിനെ കോപിയായി നാം കാണുന്നു. അപ്പോൾ, 'ഞാൻ കോപിയാണ്' എന്നു കരുതുന്നു. അതുപോലെ, വൃത്തി സ്നേഹരൂപമായാൽ, അതിൽ പ്രതിഫലിച്ച നിലയിലാണു നാം നമ്മളെ കാണുന്നത്. അപ്പോൾ നാം സ്നേഹിക്കുന്നുവെന്നു പറയുന്നു. ഇനി, ചിത്തവൃത്തി ദൗർബ്ബല്യരൂപമായാൽ, ആത്മാവ് അതിൽ പ്രതിബിംബിക്കുമ്പോൾ, നാം ദുർബലന്മാരാണെന്നു കരുതുന്നു. ഇങ്ങനെ നാനാതരത്തിലുള്ള ആത്മപ്രത്യയങ്ങളും അതിനെ ആവരണം ചെയ്യുന്ന ഈ സംസ്കാരങ്ങളിൽനിന്നാണുണ്ടാകുന്നത്. ചിത്തഹ്രദത്തിൽ ഒരൊറ്റ തരംഗമെങ്കിലും ഉണ്ടായിരിക്കുന്ന കാലത്തോളം ആത്മാവിൻെറ യഥാർത്ഥസ്വരൂപം അനുഭവപ്പെടുകയില്ല. സർവ്വവൃത്തികളും ശാന്തമാകുന്നതുവരെ പരമാർത്ഥമായ സ്വസ്വരൂപസാക്ഷാത്ക്കാരം ഉണ്ടാകയില്ല. അതുകൊണ്ടാണ് ആദ്യം ഈ വൃത്തികളെന്നു പറഞ്ഞാൽ എന്താണെന്നു പതഞ്ജലി മഹർഷി നമ്മെ പഠിപ്പിക്കുന്നത്. രണ്ടാമത് അവയെ നിരോധിക്കാനുള്ള ഉത്തമോപായവും, മൂന്നാമത് അഗ്നി അഗ്നിയെ ഗ്രസിക്കുംപോലെ മറ്റെല്ലാ വൃത്തികളെയും നിരോധിക്കത്തവണ്ണം അതിപ്രബലമായ ഒരു വൃത്തിയെ ഉത്പാദിപ്പിക്കേണ്ട സമ്പ്രദായവും ഉപദേശിക്കുന്നു. ഒന്നുമാത്രം ശേഷിച്ചിരിക്കെ അതിനെ നിരോധി ക്കാൻ എളുപ്പമാണ്. അങ്ങനെ അതും നിരുദ്ധമാകുമ്പോൾ ഉണ്ടാ കുന്ന സമാധിയെ നിർബീജം എന്നു പറയുന്നു. അതിൽ ഒന്നും അവശേഷിക്കുന്നില്ല. അവിടെ പുരുഷൻ സ്വസ്വരൂപേണ, സ്വകീയ മഹിമയിൽ, പ്രകാശിക്കുന്നു. അപ്പോൾ മാത്രമേ ആത്മാവ് ഒരു സംഘാതമല്ലെന്നു നാം അറിയൂ. ജഗത്തിൽ നിത്യമായ കേവലവസ്തു ആത്മാവൊന്നുമാത്രമാണ്. ആകയാൽ അതിനു ജനനമോ മരണമോ സംഭാവ്യമല്ല. സനാതനവും ചൈതന്യമാത്രവുമായ ആത്മവസ്തു അമൃതവും അവ്യയവുമാകുന്നു.

**സമാധിപാദം സമാപ്തം**

# II സാധനപാദം

## ഏകാഗ്രതയുടെ അഭ്യസനം

1. തപഃസ്വാധ്യായേശ്വരപ്രണിധാനാനി
ക്രിയായോഗഃ.

**തപഃ** തപസ്സ്, (ബ്രഹ്മചര്യം, സത്യം, മൗനം, സ്വധർമ്മാനുഷ്ഠാനം, ശീതോഷ്ണാദിസഹനം, മിതാഹാരവിഹാരാദികൾ): **സ്വാധ്യായഃ** സ്വാധ്യായം, (പ്രണവം ശ്രീരുദ്രം പുരുഷസൂക്തം മുതലായ മന്ത്രങ്ങളുടെ ജപമോ, ഉപനിഷത്, സൂതസംഹിത, ഗീത മുതലായ മോക്ഷശാസ്ത്രങ്ങളുടെ അധ്യയനമോ): **ഈശ്വരപ്രണിധാനം** ഈശ്വരപ്രണിധാനം, (ഈശ്വരങ്കൽ അത്യന്തം ഭക്തിയും ശ്രദ്ധയും: ഫലത്തിൽ തീരെ ആശയില്ലാതെ, ചെയ്യുന്ന കർമ്മങ്ങളെല്ലാം പരമ ഗുരുവായ ആ ഭഗവാങ്കൽ സമർപ്പിക്കൽ): (**ഏഷ ത്രികഃ** ഈ മൂന്നും കൂടിയിട്ട്), **ക്രിയായോഗഃ** = ക്രിയായോഗം, (**ഭവതി** ആകുന്നു).

തപസ്സും സ്വാദ്ധ്യായവും ഈശ്വരപ്രണിധാനവും കൂടിയതിനെ ക്രിയായോഗം എന്നു പറയുന്നു.

പൂർവാദ്ധ്യായത്തിൽ പറഞ്ഞുവെച്ച സമാധികളെ പ്രാപിക്കാൻ വളരെ പ്രയാസമാകയാൽ, പടിപടിയായി വേണം അവയെ ആരോഹണം ചെയ്യുക. അതിൽ ആദ്യത്തെ പടി, പ്രാരംഭസാധന, ക്രിയായോഗമാണ്. യോഗപ്രാപ്തിക്കുവേണ്ടിയുള്ള ക്രിയ (അനുഷ്ഠാനം) എന്നാണതിൻെറ വാച്യാർത്ഥം. ഇന്ദ്രിയങ്ങളെ കുതിരകളോടുപമിച്ചാൽ, മനസ്സു കടിഞ്ഞാണും, ബുദ്ധി സാരഥിയും, ജീവൻ രഥിയും, ശരീരം രഥവുമാകുന്നു.[1] പുരപതിയായ രാജാവ്, അതായതു പുരുഷൻ (ആത്മാവ്), ഈ രഥത്തിൽ സാക്ഷിയായി ഇരിപ്പുണ്ട്. ഇന്ദ്രിയാശ്വങ്ങൾ അതിപ്രബലങ്ങളും കടിഞ്ഞാണിന്നൊതുങ്ങാത്തവയും ബുദ്ധിസാരഥി അവയെ നിയന്ത്രിക്കാൻ അസമർത്ഥനുമാണെങ്കിൽ, രഥം ആപത്തിൽപ്പെടും. ഇന്ദ്രിയാശ്വങ്ങൾ സംയതങ്ങളും മനസ്സാകുന്ന കടിഞ്ഞാൺ ബുദ്ധിസാരഥിയുടെ കൈയിൽ നിഗൃഹീതവുമാണെങ്കിലോ, രഥം പ്രാപ്യസ്ഥാനത്ത് എത്തുകതന്നെ ചെയ്യും. അതുകൊണ്ടു തപസ്സിൻെറ അർത്ഥം എന്താകണം? ദേഹേന്ദ്രിയങ്ങളെ നയിക്കുമ്പോൾ മനഃപ്രഗ്രഹത്തെ മുറുകെപ്പിടിക്കുക എന്നതു തന്നെ: അവയെ തോന്നിയ വഴിക്കു വിടരുത്. വേണ്ടപോലെ നിഗ്രഹിച്ചു വശത്താക്കിവെയ്ക്കണം. സ്വാധ്യായം; സ്വാധ്യായമെന്നു പറഞ്ഞത് എന്തുദ്ദേശിച്ചാണ്? നോവലുകളോ മറ്റു കഥാപുസ്തകങ്ങ

1. പ്രസിദ്ധമായ ഈ രഥരൂപകത്തിന് ക. 3.4–9 നോക്കുക.

ളോ വായിക്കുക എന്നർത്ഥമല്ല. പ്രത്യുത, ആത്മാവിൻെറ മോക്ഷമാർഗ്ഗമുപദേശിക്കുന്ന ശാസ്ത്രഗ്രന്ഥങ്ങളുടെ അദ്ധ്യയനം എന്നാണു വിവക്ഷ. ഇനി, ശാസ്ത്രാദ്ധ്യയനം എന്നു പറഞ്ഞതുകൊണ്ടു വാദപരമായ അഭ്യസനമെന്ന് ഒട്ടും അർത്ഥമില്ല. യോഗിക്കു വാദദശകഴിഞ്ഞുപോയതായി കരുതണം. അയാൾക്ക് അതെല്ലാം വേണ്ടുവോളമുണ്ടായിരുന്നു, അതുകൊണ്ടു മതിയായി. അയാൾ ഇപ്പോൾ പഠിക്കുന്നതു തൻെറ നിശ്ചയങ്ങളെ ഉറപ്പിക്കാനാണ്. ശാസ്ത്രജ്ഞാനം രണ്ടുവിധമുണ്ട്; വാദമെന്നും സിദ്ധാന്തമെന്നും. വാദം; ഒരു നിശ്ചയത്തിലെത്താതെ ചർച്ചയ്ക്കു വിഷയമായത്. സിദ്ധാന്തം; സിദ്ധമായ അന്ത (അവസാന – നിശ്ചയ)ത്തോടുകൂടിയത്. ഒരുവൻ കേവലം അജ്ഞനായിരിക്കെ ഇതിൽ പ്രഥമമായ വാദസമരത്തെ അവലംബിച്ചു സാധകബാധകങ്ങളായ യുക്തികളെക്കൊണ്ടു മല്ലടിക്കുന്നു. അതു കഴിഞ്ഞ് ഒരു നിഗമനത്തിലെത്തിയാൽ അയാൾ അതിനെ സിദ്ധാന്തമായി പരിഗ്രഹിക്കുന്നു. അങ്ങനെ വെറും സിദ്ധാന്തഗ്രഹണംകൊണ്ടു കാര്യമില്ല: അതിനു ദാർഢ്യം വരുത്തണം. ശാസ്ത്രഗ്രന്ഥങ്ങൾ അസംഖ്യവും കാലം അല്പവുമാകുന്നു.[1] അതുകൊണ്ട് സാരവത്തായതു ഗ്രഹിക്കുക, അതാണു ജ്ഞാനാഭ്യാസരഹസ്യം. സാരം ഗ്രഹിച്ച് അതിൻപ്രകാരം തികച്ചും ജീവിക്കാൻ ശ്രമിക്കണം. ഭാരതത്തിൽ ഒരു പഴയ ഉപാഖ്യാനമുണ്ട്. രാജഹംസ (അരയന്ന)ത്തിൻെറ മുമ്പിൽ ഒരു പാത്രത്തിൽ പാലും വെള്ളവും ചേർത്തുവെച്ചാൽ അതു വെള്ളം തള്ളി പാലുമാത്രം വേർതിരിച്ചെടുക്കുംപോൽ! അതുപോലെ നമ്മളും ശാസ്ത്രാർത്ഥത്തിൻെറ സാരം ഗ്രഹിച്ചു ബാക്കി തള്ളണം. പ്രാരംഭദശയിൽ ബുദ്ധിവ്യായാമം ആവശ്യംതന്നെ. ഒന്നിലും അന്ധമായി പ്രവേശിക്കരുത്. യോഗി വാദദശയെ തരണം ചെയ്ത് ഒരു നിശ്ചയത്തിൽ, പാറപോലെ ഉറച്ച സിദ്ധാന്തത്തിൽ, എത്തിയിരിക്കയാണ്. അയാളുടെ ഇപ്പോഴത്തെ പ്രയത്നം ആ സിദ്ധാന്തത്തെ ദൃഢീകരിപ്പാനാകുന്നു. വാദിക്കരുതെന്നു യോഗി പറയുന്നു; "വല്ലവരും നിങ്ങളെ വാദത്തിനു നിർബ്ബന്ധിച്ചാലും മിണ്ടാതിരിക്കുക: ഒരു വാദത്തിനും സമാധാനം പറയേണ്ട, ശാന്തമായി നിങ്ങളുടെ വഴിക്കു പോവുക." എന്തുകൊണ്ടെന്നാൽ, യുക്തി വാദം മനസ്സിനെ ചഞ്ചലമാക്കുകയേ ഉള്ളു. തത്ത്വനിർണ്ണയത്തിനുവേണ്ടത്ര ശിക്ഷണമേ ബുദ്ധിക്കു വേണ്ടൂ. അതിനെ വൃഥാ വ്യാകുലമാക്കിയിട്ടെന്തു കാര്യം? ബുദ്ധി ദുർബലമായ ഒരു കരണമാണ്. നമുക്ക് ഇന്ദ്രിയപരിച്ഛേദ്യമായ ജ്ഞാനം തരാനേ അതു പര്യാപ്തമാവൂ. യോഗിയുടെ ലക്ഷ്യമാകട്ടെ, ഇന്ദ്രിയങ്ങളെ കവിഞ്ഞുപോവുകയാണ്. ആ വിഷയത്തിൽ അയാൾക്കു ബുദ്ധിയുടെ അപേക്ഷയില്ല. ഈ വസ്തുത നല്ല നിശ്ചയമുള്ളതുകൊണ്ട് അയാൾ വാദത്തിലേർപ്പെടാതെ മൗനം കൊള്ളുന്നു. ഓരോ യുക്തിവാദവും മനസ്സിൻെറ സമനില തെറ്റിച്ചു

1. അനന്തശാസ്ത്രം ബഹു വേദിതവ്യം അല്പശ്ച കാലോ ബഹവശ്ചഃ വിഘ്നാഃ
യത്സാരഭൂതം തദുപാസിതവ്യം ഹംസോ യഥാ ക്ഷീരമിവാംബുമിശ്രം.

വിക്ഷേപമുണ്ടാക്കും. ഓരോ ചിത്തവിക്ഷേപവും അത്രമാത്രം ബലക്ഷയമാണ്. വാദപ്രതിവാദങ്ങളും യുക്തിപരീക്ഷണങ്ങളുമെല്ലാം, വഴിക്കു കടന്നുപോകേണ്ടവമാത്രം. അവയെക്കാൾ എത്രയോ മഹത്തായ കാര്യങ്ങൾ അപ്പുറത്തുണ്ട്. ആയുഷ്ക്കാലമത്രയും കുട്ടിവഴക്കുകളും വാദസദസ്സുകളുമായി കഴിച്ചുകൂട്ടാനുള്ളതല്ല. ഈശ്വരപ്രണിധാനം; കർമ്മഫലങ്ങൾ ഈശ്വരനിലർപ്പിക്കുക: അവ ശുഭമായാലും അശുഭമായാലും, ഫലാഭിസന്ധിയില്ലാതെ, എല്ലാം ഭഗവാങ്കൽ സമർപ്പിച്ചു സമാധാനയുക്തനായിരിക്കുക.

2. സമാധിഭാവനാർത്ഥഃ ക്ലേശതനൂകരണാർത്ഥശ്ച.

(സഃ) അത് (ക്രിയായോഗം), **സമാധിഭാവനാർഥഃ ച** മേല്പറഞ്ഞ സമാധിയെ ഉണ്ടാക്കുവാനും, **ക്ലേശതനൂകരണാർഥഃ** ക്ലേശങ്ങളെ (2,3)കുറച്ചുവരികയോ അവയുടെ കാര്യത്തെ തടഞ്ഞു നിർത്തുകയോ ചെയ്യുവാനും ആകുന്നു.[1]

(ഇത്) സമാധി പരിശീലിക്കാനും ക്ലേശങ്ങളെ നേർപ്പിക്കാനും (ആകുന്നു).

നമ്മളിലധികംപേരും മനസ്സിനെ സ്വേച്ഛാചാരത്തിനു വിട്ട്, ദുഷിച്ച കുട്ടികളെപ്പോലെ അനുസരണമില്ലാതാക്കിയിരിക്കയാണ്. ആ മനസ്സിനെ സംയമനം ചെയ്തു നിലയ്ക്കുനിർത്താൻ ഈ ക്രിയായോഗത്തെ നിരന്തരം ശീലിക്കുക അത്യാവശ്യമാകുന്നു. മനോജയമില്ലാത്തതുകൊണ്ടാണു യോഗാന്തരായങ്ങൾ (1.30,31) വന്നു ദുഃഖമുണ്ടാക്കുന്നത്. അവയെ പരിഹരിക്കാനുള്ള ഏകോപായം, ക്രിയായോഗമാർഗ്ഗേണ മനസ്സിനെ വൈരാഗ്യപൂർവ്വകം നിഗ്രഹിച്ചു വശവർത്തിയാക്കുകയാണ്.

3. അവിദ്യാസ്മിതാരാഗദ്വേഷാഭിനിവേശാഃ ക്ലേശാഃ

**അവിദ്യാസ്മിതാരാഗദ്വേഷാഭിനിവേശാഃ** അവിദ്യ അസ്മിത രാഗം ദ്വേഷം അഭിനിവേശം ഇവ, **ക്ലേശാഃ** ക്ലേശങ്ങളാകുന്നു.

അവിദ്യാ അസ്മിത രാഗം ദ്വേഷം അഭിനിവേശം ഇവയാണു ക്ലേശങ്ങൾ.[2]

ഈ അഞ്ചു ക്ലേശങ്ങളാണു നമ്മെ ദുഃഖവുമായി ബന്ധിച്ചിടുന്ന പഞ്ചഗ്രന്ഥികൾ (കെട്ടുകൾ). അതിൽ അവിദ്യയെന്നതു കാരണവും

1. ഈ ക്രിയായോഗംവഴി സമാധി (സംപ്രജ്ഞാതം). ക്ലേശങ്ങൾക്കിടയിൽ പഴുതുകിട്ടിയ ലാക്കിന് വിവേകഖ്യാതിയുണ്ടാക്കി ക്ലേശങ്ങളെ വാസനകളോടുകൂടി നശിപ്പിക്കുന്നു.

2. കർമ്മങ്ങളേയും കർമ്മഫലങ്ങളേയും പ്രവർത്തിപ്പിച്ച്, ദുഃഖങ്ങൾക്കു ഹേതുക്കളാകയാൽ ക്ലേശങ്ങളെന്നു പറയപ്പെടുന്നു.

മറ്റു നാലും കാര്യങ്ങളുമാകുന്നു. നമ്മുടെ സർവ്വ ദുഃഖങ്ങൾക്കും ഹേതു അവിദ്യ ഒന്നുമാത്രമാണ്. മറ്റെന്തിനു നമ്മെ ക്ലേശിപ്പിക്കാനാവും? ആത്മാവു നിത്യാനന്ദസ്വരൂപമാണ്, ഭ്രാന്തി അഥവാ മോഹം എന്നു പറയുന്ന ഈ അവിദ്യയ്ക്കല്ലാതെ മറ്റേതൊന്നിന് ആത്മാവിനെ ദുഃഖിയാക്കാനാവും? ആത്മാവിൻെറ ദുഃഖമെല്ലാം വെറും ഭ്രാന്തിയാണ്.

4. അവിദ്യാ ക്ഷേത്രമുത്തരേഷാം
പ്രസുപ്തതനുവിച്ഛിന്നോദാരാണാം.

(അവയിൽ) **അവിദ്യാ** അവിദ്യ, **പ്രസുപ്തതനുവിച്ഛിന്നോദാരാണാം** പ്രസുപ്തങ്ങളും (പ്രലീനങ്ങൾ; കാര്യം നടത്താനുള്ള സാമർത്ഥ്യം പോകാതെ ഒതുങ്ങിക്കിടക്കുന്നവ) തനുക്കളും (സൂക്ഷ്മങ്ങൾ; സംസ്കാരരൂപേണ ഇരിക്കുന്നവ) വിച്ഛിന്നങ്ങളും (ബലവത്തായ മറ്റു വല്ലതിനാലും കീഴടക്കപ്പെട്ടു കിടക്കുന്നവ) ഉദാരങ്ങളും (നല്ലതുപോലെ വ്യക്തങ്ങളായി അതാതിൻെറ പ്രവൃത്തി നടത്തുന്നവ) ആയ, **ഉത്തരേഷാം** (പിന്നെപ്പിന്നെ[1] അസ്മിതാദികളുടെ), **ക്ഷേത്രം** = ഉത്പത്തിസ്ഥാനമാകുന്നു.

അവിദ്യയാണു തുടർന്നുവരുന്ന ഈ എല്ലാത്തിനും ജന്മഭൂമി–അവലയിച്ചതോ നേർത്തതോ അമർന്നതോ വിടർന്നതോ ആയാലും.[2]

അവിദ്യമൂലമാണ് അസ്മിത രാഗം ദ്വേഷം അഭിനിവേശം എന്ന നാലു ക്ലേശങ്ങളുമുണ്ടാകുന്നത്. ഈ ക്ലേശസംസ്കാരങ്ങൾ നാലവസ്ഥകളിൽ കിടക്കുന്നു; ചിലപ്പോൾ ഉറങ്ങിക്കിടക്കും. "ശിശുവിനെപ്പോലെ നിഷ്കളങ്കൻ," എന്നൊരു ചൊല്ലു നിങ്ങൾ പലപ്പോഴും കേട്ടിരിക്കും. എന്നാൽ അതോടൊപ്പം ആ ശിശുവിൽ ഒരസുരൻെറയോ ദേവൻെറയോ ഭാവം ഉറങ്ങിക്കിടക്കുന്നുണ്ടാവും; അത് യഥാകാലം പ്രകാശിക്കുകയും ചെയ്യും. ഈ ക്ലേശബീജങ്ങൾ, അതായത് പൂർവ്വകർമ്മങ്ങളുടെ ഫലമായ സംസ്കാരങ്ങൾ, യോഗിയിൽ തനുവായിട്ട് അതി സൂക്ഷ്മരൂപത്തിൽ, ഇരിക്കുന്നു. ആ നിലയിൽ അവയെ പ്രകടമാവാൻ വിടാതെ സ്വാധീനത്തിൽവെയ്ക്കാൻ അയാൾക്കു കഴിയും. വിച്ഛിന്നം എന്നു പറഞ്ഞത്, പ്രബലതരങ്ങളായ മറ്റു ക്ലേശങ്ങളാൽ തല്ക്കാലം അനുഭവിക്കപ്പെട്ടുകിടക്കുന്ന ക്ലേശങ്ങളെ ഉദ്ദേശിച്ചാണ്. അഭിഭവഹേതു നീങ്ങുമ്പോൾ അവ ഉണർന്നു പുറത്തുവരും. ഇനി, ചില അനുകൂലസാഹചര്യങ്ങളിൽ ഈ സംസ്കാര

1. അവിദ്യയുണ്ടെങ്കിലേ അസ്മിതാദികൾ ഉണ്ടായിക്കാണുന്നുള്ളു. അതുകൊണ്ട് ഉത്തരേഷാം.

2. പ്രസുപ്താസ്തത്വലീനാനാം തന്വവസ്ഥാ ച യോഗിനാം
വിച്ഛിന്നോദാരരൂപാശ്ച ക്ലേശാ വിഷയസംഗിനാം.

ക്ലേശങ്ങൾ പ്രകൃതിലീനപുരുഷന്മാരിൽ പ്രസുപ്തഭാവത്തിലും യോഗികളിൽ തനുഭാവത്തിലും വിഷയികളിൽ വിച്ഛിന്നോദാരഭാവങ്ങളിലും കാണപ്പെടുന്നു.

ങ്ങൾ ഉണർന്നു ശുഭാശുഭകർമ്മരൂപേണ ഉത്കടമായി പ്രകാശിക്കുന്നു. അതാണ് ഒടുവിൽ പറഞ്ഞ ഉദാരാവസ്ഥ.

5. അനിത്യാശുചിദുഃഖാനാത്മസു
നിത്യശുചിസുഖാത്മഖ്യാതിരവിദ്യാ.

**അനിത്യാശുചിദുഃഖാനാത്മസു** അനിത്യ(ന്മാരായദേവ)ന്മാരിൽ,[1] അശുചി(ശുചിയില്ലാത്ത ദേഹാദി)കളിൽ,[2] ദുഃഖ(കരങ്ങളായ ഭോഗ)ങ്ങളിൽ,[3] ആത്മാവല്ലാത്തവയിൽ[4] (ദേഹാദികളിൽ) യഥാക്രമം, **നിത്യശുചിസുഖാത്മഖ്യാതിഃ** നിത്യങ്ങളെന്നും ശുചികളെന്നും സുഖങ്ങളെന്നും ആത്മാവെന്നുമുള്ള ബുദ്ധി, **അവിദ്യാ** അവിദ്യയാകുന്നു.[5]

അനിത്യവും അശുചിയും ദുഃഖവും അനാത്മാവുമായവയെ (യഥാക്രമം) നിത്യവും ശുചിയും സുഖവും ആത്മാവുമായി തോന്നുന്നതാണ് അവിദ്യ.

നാനാതരത്തിലുള്ള ക്ലേശസംസ്കാരങ്ങൾക്കെല്ലാം ഏകമൂലം അവിദ്യയാണ്. ഈ അവിദ്യ എന്താണെന്ന് ആദ്യമേ മനസ്സിലാക്കണം. "ഞാൻ ദേഹമാണ്, നിത്യവും ശുദ്ധവും ബുദ്ധവും ആനന്ദസ്വരൂപവുമായ ആത്മാവല്ല" എന്നു നമ്മളെല്ലാം വിചാരിക്കുന്നു. അതാണ് അവിദ്യ. നാം മനുഷ്യനെ കാണുന്നതും കരുതുന്നതും ദേഹമായിട്ടാകുന്നു. ഇതാണു മഹാമോഹം (ഏറ്റവും വലിയ തെറ്റിദ്ധാരണ).

---

1. അമരന്മാരെന്നു പേരുകേട്ട്, ദേവന്മാർ മരണില്ലാത്തവരാണെന്നും, സ്വർഗ്ഗവും സ്വർഗ്ഗഭോഗങ്ങളും അക്ഷയ്യങ്ങളാണെന്നും ധരിച്ചുപോകുന്നതു അവിദ്യയാണ്. വാസ്തവത്തിൽ ഇതെല്ലാം അനിത്യങ്ങളാണ്.

2. അശുചിയാണ് ശരീരമെന്നതിനു ആറു യുക്തികൾ –
സ്ഥാനാദ്ബീജാദുപഷ്ടംഭാന്നിഷ്യന്ദാന്നിധനാദപി
കായമാധേയശൗചത്വാത് പണ്ഡിതാ ഹ്യശുചിം വിദുഃ.
സ്ഥാനം; മലമൂത്രമദ്ധ്യസ്ഥമായ ഗർഭാശയം: ബീജം ശുക്രശോണിതങ്ങൾ; ഉപഷ്ടംഭം (താങ്ങ്): അന്നപരിണാമമായ കഫവും മാംസവും മറ്റും: നിഷ്യന്ദം: സർവ്വദ്വാരങ്ങളിലുംകൂടി അശുചി ഊറുന്നു: നിധനം: എന്തൊക്കെ സഹിച്ചു സാധിച്ചാലും ഒടുക്കം നാശം: ആധേയശൗചത്വം: തേച്ചും കഴുകിയും എപ്പോഴും ശുചിയാക്കിക്കൊണ്ടിരിക്കണം. എന്നിട്ടും അശുചി, ഇത്രയും കൊണ്ട് ശരീരം അശുചിതന്നെയെന്ന് ജ്ഞാനികൾ നിശ്ചയിച്ചു.

3. ആശയുടെ ഫലമായി ഭോഗങ്ങളിൽ തല്ക്കാലം സുഖമുണ്ടെങ്കിലും ദുഃഖത്തിലാണ് പര്യവസാനം. അങ്ങനെയുള്ള ഭോഗങ്ങൾ സുഖമാണെന്ന തോന്നൽ അവിദ്യയാണ്.

4. അസ്മിത മുതലായവയിൽ

5. ചുരുക്കത്തിൽ അവിദ്യയുടെ ലക്ഷണം; അതല്ലാത്തതിൽ അതെന്ന ബുദ്ധി

6. ദൃഗ്ദർശനശക്ത്യോരേകാത്മതൈവാസ്മിതാ.

**ദൃഗ്ദർശനശക്ത്യോഃ** ദൃക്ശക്തിയുടെ (ചേതനമായ പുരുഷൻെറ)യും ദർശനശക്തിയുടെ (സാത്ത്വികമായ അന്തഃകരണത്തിൻെറ)യും, **ഏകാത്മതാ ഇവ**[1] അവിവേകത്തിൽനിന്നുണ്ടായ താദാത്മ്യഭ്രമം, **അസ്മിതാ** അസ്മിതയാകുന്നു.[2]

ദ്രഷ്ടാവിനും ദർശനകരണത്തിനും തമ്മിലുള്ള താദാത്മ്യമാണ് അസ്മിത.

ദൃക്ശക്തി വാസ്തവത്തിൽ നിർമ്മലവും സദാശിവവും അനന്തവും അമൃതവുമായ പുരുഷസ്വരൂപമാണ്. അതാണു മനുഷ്യൻെറ ആത്മാവ്. ഇനി എന്തൊക്കെയാണു ദർശനശക്തികൾ? ചിത്തം അഥവാ അന്തഃകരണം, നിശ്ചയാത്മികമായ ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ – ഇവയാണു പുരുഷനു ബാഹ്യലോകത്തെ (വിഷയങ്ങളെ) ദർശിക്കുവാനുള്ള കരണങ്ങൾ. ഈ കരണങ്ങളുമായി ആത്മാവിനുണ്ടാകുന്ന താദാത്മ്യ പ്രതീതിയാണ് അസ്മിത എന്ന ഭ്രമം: “ഞാൻ മനസ്സാണ്, ഞാൻ വിചാരിക്കുന്നു, എനിക്കു സുഖമാണ്, ഞാൻ കോപിക്കുന്നു“ എന്നും മറ്റും നാം പറയാറുള്ളതുതന്നെ ദൃഷ്ടാന്തം. (ദൃക്സ്വരൂപമായ) നമുക്ക് എങ്ങനെ കോപിക്കാൻ കഴിയും? എങ്ങനെ ദ്വേഷമുണ്ടാകും? (ആത്മാവല്ലാത്ത, നമ്മുടെ സ്വരൂപത്തിൽ നിന്നന്യമായ, ഒന്നിനോടുള്ള നമ്മുടെ താദാത്മ്യഭ്രമമാണ് അതിനു ഹേതു: ആ ഭ്രമം കളയണം.) ദൃക്ശക്തിയാണു നമ്മുടെ സ്വരൂപം (ആത്മാവ്) എന്ന് അറിയണം. അതു നിർവ്വികാരമാണ്. അങ്ങനെയാണെങ്കിൽ, അത് ഒരിക്കൽ സുഖിയും പിന്നൊരിക്കൽ ദുഃഖിയുമായിരിക്കുന്നതെങ്ങനെ? അത് അരൂപവും അഖണ്ഡവും സർവ്വഗതവുമാകുന്നു. അതിനെ വികാരപ്പെടുത്താൻ എന്തുണ്ട്? അതു സർവ്വനിയമങ്ങൾക്കുമതീതമാണ്. അതിനെ ബന്ധിക്കാൻ എന്തിനു കഴിയും? പ്രപഞ്ചത്തിലുള്ള യാതൊന്നിനും അതിന്മേൽ കാര്യോത്പാദന സാമർത്ഥ്യമില്ല എന്നാൽ അവിവേകം നിമിത്തം നാം അന്തഃകണവുമായി താദാത്മ്യം പ്രാപിച്ചിട്ടു സുഖമോ ദുഃഖമോ അനുഭവിക്കുന്നതായി വിചാരിക്കുന്നു.

---

1. ഒരു കാലത്തും ഇവയ്ക്കു താദാത്മ്യമില്ലെന്നു കാണിക്കാനാണ് ‘ഇവ’ എന്ന ശബ്ദം ഉപയോഗിച്ചിരിക്കുന്നത്.

2. അഹംകാരത്തിൻെറ ധർമ്മമായ അഭിമാനം തീരെയില്ലാത്തതാണ് പുരുഷൻ. ആ പുരുഷൻ മേല്പറഞ്ഞ താദാത്മ്യഭ്രമംകൊണ്ടു ‘ഞാൻ കർത്താവാണ്, ഭോക്താവാണ്’ എന്ന് അഭിമാനിക്കുന്നു എന്ന തോന്നലാണ് ‘അസ്മിത’ എന്ന ക്ലേശം.

തസ്മാത്തത്സംയോഗാദചേതനം ചേതനാവദിവ ലിംഗം
ഗുണകർത്തൃത്വേfപി തഥാ കർത്തേവ ഭവത്യുദാസീനഃ (സാം. 20)

7. സുഖാനുശയീ രാഗഃ.

**സുഖാനുശയീ** സുഖത്തിലിരിക്കുന്ന ബുദ്ധിവൃത്തി, **രാഗഃ** രാഗം.[1]

സുഖത്തെ തുടർന്നുനില്ക്കുന്നതാണു രാഗം.

ചില വിഷയങ്ങൾ സുഖകരമായി തോന്നുകയും മനസ്സ് ഒരു ധാര പോലെ അതിൻെറ നേർക്കു പ്രവഹിക്കുകയും ചെയ്യുന്നു. ഇങ്ങനെ സുഖകേന്ദ്രത്തെ അനുഗമിക്കുന്ന തരത്തിലുള്ള മനോഭാവത്തെയാണു രാഗം എന്നു പറയുന്നത്. സുഖം കാണാത്ത ദിക്കിലൊന്നും നമുക്കു രാഗമുണ്ടാവില്ല. ചിലപ്പോൾ വളരെ വിചിത്രങ്ങളായ വിഷയങ്ങളിലും നമുക്കു സുഖം തോന്നും. എന്നാലും ഈ നിയമം ശരിയായിത്തന്നെയിരിക്കും. എവിടെയെല്ലാം നാം സുഖം കാണുന്നുവോ അവിടെയെല്ലാം നമുക്കു രാഗമുണ്ടാകുന്നു.

8. ദുഃഖാനുശയീ ദ്വേഷഃ

**ദുഃഖാനുശയീ** ദുഃഖത്തിലിരിക്കുന്ന ബുദ്ധിവൃത്തി, **ദ്വേഷഃ** ദ്വേഷം.[2]

ദുഖത്തെ തുടർന്നുനില്ക്കുന്നതാണു ദ്വേഷം.

നമുക്കു ദുഃഖപ്രദമായ വിഷയത്തിൽനിന്നു സത്വരം ഒഴിഞ്ഞുപോകാൻ നാം ആഗ്രഹിക്കുന്നുണ്ടല്ലോ.

9. സ്വരസവാഹീ വിദുഷോഽപി
തഥാരൂഢോഽഭിനിവേശഃ.

**വിദുഷഃ അപി** (ഏതു) വിദ്വാനും, **സ്വരസവാഹീ** സ്വരസം (അനേകം മരണദുഃഖാനുഭവങ്ങളിൽനിന്നുണ്ടായ വാസനാസമൂഹം) കൊണ്ട്–സ്വാഭാവികമായി–പ്രവഹിച്ചുകൊണ്ടിരിക്കുന്ന, **തഥാരൂഢഃ** ആ ദുഃഖസ്മൃതിയെ മുൻനിർത്തിയുണ്ടാകുന്ന മരണഭയം,[3] **അഭിനിവേശഃ** അഭിനിവേശം ആകുന്നു.

---

1. മുമ്പു അനുഭവിക്കാത്ത ഒന്നു സമ്പാദിക്കുവാൻ വേണ്ട സാധനങ്ങളിൽ പ്രവർത്തിക്കുവാൻ ആർക്കും ഇച്ഛയുണ്ടാകുന്നതല്ല. അനുഭവം ആദ്യം വേണം. ആ അനുഭവം അപ്പോഴേ നശിച്ച് സംസ്കാരം ശേഷിക്കും. സംസ്കാരത്തിൽനിന്നു സ്മൃതി: സ്മൃതിയിൽനിന്നു ആ സുഖസാധനങ്ങളിൽ പ്രവർത്തിക്കുവാനുള്ള ഇച്ഛ. ഈ ഇച്ഛയെയാണ് സുഖാനുശയിയായ 'രാഗം' എന്നു പറയുന്നത്. അനുകൂലമായിതോന്നുന്നതു സുഖം.
2. ദുഃഖസ്മൃതി പൂർവ്വകം തത്സാധനങ്ങളിൽ ഉണ്ടാക്കുന്ന അനിഷ്ടം ദ്വേഷം. പ്രതികൂലമായി തോന്നുന്നതു ദുഃഖം.
3. ജനിച്ചയുടനെയും ഏതു ജന്തുവിനും മരണത്തിൽ ഭയം കണ്ടുവരുന്നുണ്ട്. ഇതു മുൻമരണവാസനയില്ലാതെ സാധ്യമല്ല. സൂത്രത്തിലെ 'അപി' ശബ്ദം കൊണ്ടു വിഡ്ഢിയെക്കൂടി ഗ്രഹിക്കണം. എല്ലാ പ്രാണികൾക്കും എന്നു സാരം.

സ്വഭാവേന പ്രവഹിക്കുന്നതും വിദ്വാന്മാരിൽപ്പോലും രൂഢ മൂല വുമായ ജീവിതാസക്തിയാണ് അഭിനിവേശം.

ഈ ജീവിതാസക്തി സർവ്വപ്രാണികളിലും പ്രകടമായി കാണപ്പെടു ന്നതാണ്. അതുവെച്ചുകൊണ്ടു ഭാവിയിലും ജീവിതമുണ്ടെന്നു സ്ഥാപിക്കാൻ പല യത്നങ്ങളും നടത്തിയിട്ടുണ്ട്. എന്തുകൊണ്ടെ ന്നാൽ മനുഷ്യരെല്ലാം ഒരു ഭാവിജീവിത (ജന്മ)ത്തെ സ്വാഭാവിക മായി ആഗ്രഹിക്കുന്നവരാണ്: അത്ര പ്രബലമാണ് അവർക്കു ജീവിത ത്തോടുള്ള ആസക്തി. ഈ വാദത്തിനു വലിയ വില കല്പിക്കേണ്ട തില്ലെന്നു പറയേണ്ടല്ലോ. പ്രസ്തുതവിഷയത്തിൽ പാശ്ചാത്യരാജ്യങ്ങ ളിലെ അഭിപ്രായഗതി അത്യന്തം വിചിത്രമാണ്; അഭിനിവേശം ഭാവി ജന്മത്തിൻെറ സംഭാവ്യതയെ സൂചിപ്പിക്കുന്നതാണെന്ന അഭിപ്രായം മനുഷ്യരെ മാത്രമേ സംബന്ധിക്കൂ, മറ്റു ജന്തുക്കളെ സംബന്ധിക്കു ന്നതല്ല എന്നത്രേ ആ വാദം. ഭാരതത്തിൽ ഈ അഭിനിവേശം, പൂർവ്വാനുഭവത്തെയും പൂർവ്വജന്മത്തെയും സ്ഥാപിക്കാനുള്ള ഉപ പത്തികളിലൊന്നാണ്. അതുദാഹരിക്കാം. അനുഭവത്തിൽ നിന്നാണു നമ്മുടെ അറിവുകളെല്ലാം ഉണ്ടാകുന്നതെന്നതു ശരിയാണെങ്കിൽ, നമുക്ക് ഒരിക്കലും അനുഭവമില്ലാത്തവയെ സങ്കല്പിക്കാനോ മനസ്സി ലാക്കാനോ സാദ്ധ്യമല്ലെന്നു നിശ്ചയം. കോഴിക്കുഞ്ഞുങ്ങൾ മുട്ടവിരി ഞ്ഞു പുറത്തുവന്നാലുടനെ തീറ്റ കൊത്തിപ്പെറുക്കിത്തുടങ്ങുന്നു. താറാവിൻമുട്ടകളെ പിടക്കോഴികൾ അടവെച്ചു വിരിക്കുന്നിടങ്ങ ളിൽ ആ മുട്ടകൾ വിരിഞ്ഞ കുഞ്ഞുങ്ങൾ പുറത്തുവരുമ്പൊഴേ വെള്ളത്തിലേക്കു പറക്കുന്നതായും, അവ ചത്തുപോകുമെന്നു തള്ള(ക്കോഴി) ഭയപ്പെടുന്നതായും പലപ്പോഴും കണ്ടിട്ടുണ്ട്. അനുഭവ മൂലമായിട്ടേ ജ്ഞാനമുണ്ടാകൂ എങ്കിൽ, ഈ കോഴിക്കുഞ്ഞുങ്ങൾ എവിടെ നിന്നു തീറ്റ കൊത്തിപ്പെറുക്കാൻ പഠിച്ചു? വെള്ളമാണു സ്വസ്ഥാനമെന്നു താറാവിൻകുഞ്ഞുങ്ങൾ എങ്ങനെ അറിഞ്ഞു? ആ ബോധം സഹജം (Instinct) ആണെന്നു പറഞ്ഞാൽ അതിന് ഒരർത്ഥവുമില്ല: അതു കേവലമൊരു പദപ്രയോഗമെന്നല്ലാതെ വിശ ദീകരണമാവുന്നില്ല. എന്താണീ സഹജബോധം? നമ്മളിൽത്തന്നെ അനേകം സഹജബോധങ്ങളുണ്ട്. ഉദാഹരണമായി നിങ്ങൾ, സ്ത്രീജന ങ്ങളിൽപ്പലരും, പിയാനോ എന്ന സംഗീതയന്ത്രം വായിക്കാറുണ്ട ല്ലോ. നിങ്ങൾ ആദ്യം പഠിക്കുമ്പോൾ അതിൻെറ കറുത്തും വെളു ത്തുമുള്ള കീലങ്ങളിൽ ഓരോന്നിലും എത്ര മനസ്സിരുത്തിയാണു വിരലൂന്നിയിരുന്നതെന്ന് ഓർത്തുനോക്കുക. എന്നാലിപ്പോൾ, നീണാൾ അഭ്യസിച്ചതിൻെറ ഫലമായി നിങ്ങൾ സുഹൃത്തുക്കളോടു സല്ലപിക്കയും അതേസമയം വിരലുകൾ യന്ത്രമെന്നപോലെ സ്വയ മേവ വായിക്കയും ചെയ്യുന്നു. അതിപ്പോൾ സഹജബോധമായിരി ക്കയാണ്. അതുപോലെ നമ്മുടെ സർവകർമ്മവും അഭ്യാസംകൊണ്ട് എല്ലാം സഹജമായി, സ്വതഃപ്രവൃത്തമാവുന്നു. നമുക്ക് അറിയാവുന്നി ടത്തോളം, ഇന്നു സ്വതഃപ്രവൃത്തമെന്നു കരുതപ്പെടുന്ന സംഗതിക

ളെല്ലാം അപചയിച്ച വിജ്ഞാനം (വിചാരജന്യജ്ഞാനം[1]) ആകുന്നു. യോഗിയുടെ ഭാഷയിൽ, സഹജബോധമെന്നത് അന്തർലീനവിജ്ഞാനമാണ്. വിജ്ഞാനം ചിത്തത്തിൽ ലയിച്ചിട്ടു സ്വതഃപ്രവൃത്തസംസ്കാരമായി പരിണമിക്കുന്നു. അതുകൊണ്ടു സഹജബോധമായി ലോകത്തിൽ വ്യവഹരിച്ചുവരുന്നതെല്ലാം അന്തർലീനവിജ്ഞാനം മാത്രമാണെന്നു വിചാരിക്കുന്നതാണ് എത്രയും ഉപപന്നം. അനുഭവം കൂടാതെ വിജ്ഞാനമുണ്ടാകാൻ തരമില്ലായ്കയാൽ സഹജബോധങ്ങളെല്ലാം പൂർവാനുഭവഫലങ്ങളാണെന്നു സിദ്ധിക്കുന്നു. കോഴിക്കുഞ്ഞുങ്ങൾ പരുന്തിനെ പേടിക്കുന്നതും, താറാവിൻകുഞ്ഞുങ്ങൾ വെള്ളമിഷ്ടപ്പെടുന്നതും, രണ്ടും പൂർവാനുഭവഫലമാണ്. അപ്പോൾ ഒരു ചോദ്യമുണ്ടാകുന്നു; ആ അനുഭവം ഒരു പ്രത്യേകജീവനെ സംബന്ധിക്കുന്നതോ, അതോ ശരീരമാത്രസംബന്ധിയോ? താറാവിന്റെ അനുഭവം തത്പൂർവികന്മാരുടെ അനുഭവത്തിൽനിന്നു വന്നതോ, അതിന്റെ തന്നെ അനുഭവമോ? അർവാചീനവൈജ്ഞാനികന്മാരുടെ മതത്തിൽ അതു ശരീരനിഷ്ഠമാണ്, എന്നാൽ, യോഗികളുടെ അഭിപ്രായത്തിൽ അത് അന്തഃകരണനിഷ്ഠമായിട്ടു ശരീരദ്വാരാ സംക്രമിക്കുന്നതാണ്. ഇതിനെയാണു പുനർജ്ജന്മവാദമെന്നു പറയുന്നത്. നമ്മുടെ സർവവിധമായ വിജ്ഞാനങ്ങളും - അവ പ്രത്യക്ഷമായാലും അനുമിതിയായാലും, സഹജബോധമായാലും, എന്തായാലും ശരി - എല്ലാം അനുഭവമെന്ന ഒരേ ഒരു സരണിയിൽക്കൂടി വരേണ്ടതാണെന്നും, ഇന്നു നാം സഹജബോധമെന്നു പറയുന്നതെല്ലാം പൂർവ്വാനുഭവങ്ങൾ അപചയിച്ചു സഹജബോധമായി പരിണമിച്ചതാണെന്നും, ഈ സഹജബോധം വീണ്ടും വിജ്ഞാനരൂപേണ ആവിർഭവിക്കുന്നതാണെന്നും നാം കണ്ടു. പ്രപഞ്ചമൊട്ടുക്കും ഇതുതന്നെയാണ് നിയമം. സാർവത്രികമായ ഈ പ്രകൃതിനിയമത്തിന്മേലാണു ഭാരതത്തിൽ പുനർജന്മസിദ്ധാന്തസ്ഥാപനയ്ക്കുള്ള പ്രധാനയുക്തികളിലൊന്നു കെട്ടിയുറപ്പിച്ചിട്ടുള്ളത്. പലതരത്തിലുള്ള ഭയങ്ങൾ തുടരെത്തുടരെ അനുഭവമാകുന്നതിന്റെ ഫലമായാണ് ഈ അഭിനിവേശം ജനിക്കുന്നത് അതുകൊണ്ടാണു ശിശു സഹജമായി ഭയപ്പെടുന്നത്: അതിനു മരണവേദനയുടെ പൂർവ്വാനുഭവമുണ്ട്. ഇനി മഹാവിദ്വാന്മാരുടെ കഥയും ഇതുതന്നെ. അവർക്ക് ഈ ശരീരം നശിക്കുമെന്നറിയാം. അവർ പറയും, "സാരമില്ല, നമുക്ക് ആയിരമായിരം ശരീരങ്ങൾ മുമ്പുണ്ടായിട്ടുണ്ട്. എന്നാൽ ആത്മാവിനു നാശമില്ല." അവരുടെ ഈ ശാസ്ത്രവിജ്ഞാനം എത്ര ദൃഢമായാലും അവരിലും കാണുന്നു ഈ അഭിനിവേശം. എന്തുകൊണ്ടാണീ അഭിനിവേശം? അതു സ്വാഭാവികമായിത്തീർന്നിട്ടുള്ളതാണെന്നു നാം കണ്ടു യോഗശാസ്ത്രഭാഷയിൽ, അത് ഒരു

1. വിചാരം = ബുദ്ധിവൃത്തി: ബോധപൂർവ്വകമായ അന്തഃകരണവ്യാപാരത്തിന്റെ ഫലമായിട്ടുണ്ടാകുന്ന ജ്ഞാനത്തെയാണ് 'വിജ്ഞാനം' എന്നു ഇവിടെ പറഞ്ഞത്.

സംസ്കാരമായിത്തീർന്നിട്ടുള്ളതാണ്. സൂക്ഷ്മവും നിഗൂഢവുമായ ആ സംസ്കാരങ്ങൾ ചിത്തത്തിൽ ഉറങ്ങിക്കിടക്കുന്നു. പൂർവങ്ങളായ ഈ മരണാനുഭവങ്ങളെല്ലാം, സഹജബോധമെന്നു പറയപ്പെടുന്നതെല്ലാം അബോധഭൂമികയിലെത്തിയ അനുഭവങ്ങൾ തന്നെ. ചിത്തത്തിൽത്തന്നെ കുടികൊള്ളുന്ന ആ സംസ്കാരങ്ങൾ നിഷ്ക്രിയങ്ങളല്ല; പ്രത്യുത, അന്തർഹിതമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവയാണ്. സ്ഥൂലങ്ങളായ ചിത്തവൃത്തികളെ നമുക്ക് അനുഭവിച്ചറിയാം, നിഷ്പ്രയാസം നിഗ്രഹിക്കയും ചെയ്യാം. എന്നാൽ സൂക്ഷ്മങ്ങളായ സംസ്കാരങ്ങളുടെ കഥയോ? അവയെ എങ്ങനെ നിഗ്രഹിക്കാം? ഞാൻ കോപിക്കുമ്പോൾ എൻെറ മനസ്സാകെ ഒരു കോപതരംഗമായി പരിണമിക്കുന്നു. അതു ഞാൻ അറിയുന്നു, കാണുന്നു, സ്പർശിക്കുന്നു. അതിനെ എനിക്കു കൈകാര്യം ചെയ്യാം, അതിനോടു മല്ലിടാം. എന്നാൽ അന്തരംഗത്തിലുള്ള അതിൻെറ സൂക്ഷ്മമൂലങ്ങളിലേക്കിറങ്ങിച്ചെല്ലുന്നതുവരെ ആ യുദ്ധത്തിൽ എനിക്കു പൂർണ്ണ വിജയം നേടാവതല്ല. ഒരുവൻ എന്നോടു പരുഷം പറയുമ്പോൾ എനിക്കു കോപം വരുന്നതായി ഞാൻ അറിഞ്ഞു തുടങ്ങുന്നു. എൻെറ കോപം മൂർച്ഛിക്കുന്നതുവരെ അയാൾ അധിക്ഷേപം തുടരുകയാണ്. അപ്പോഴേക്കും ഞാൻ എന്നെ മറന്ന് ആ കോപവുമായി സാത്മ്യം പ്രാപിച്ചുകഴിയും. അയാൾ ആദ്യം എന്നെ അധിക്ഷേപിക്കാൻ തുടങ്ങിയപ്പോൾ എനിക്കു കോപം വരുന്നുവെന്നു ഞാൻ മനസ്സിൽ കണ്ടു: അപ്പോൾ കോപം ഒന്നും, ഞാൻ വേറൊന്നുമായിരുന്നു. കോപം മുഴുത്തപ്പോൾ ഞാനും കോപവും ഒന്നായി. ഈ വൃത്തികളെ ബീജത്തിൽത്തന്നെ നിഗ്രഹിക്കണം: അവയുടെ മൂലത്തിൽ, സൂക്ഷ്മരൂപത്തിലിരിക്കെത്തന്നെ. അവ നമ്മെ കീഴ്പ്പെടുത്തുന്നുവെന്നറിയുന്നതിനു മുമ്പുതന്നെ, അവയെ നിരോധിക്കണം. മനുഷ്യരിൽ ബഹുഭൂരിപക്ഷവും ഈ വികാരങ്ങളുടെ സൂക്ഷ്മസ്ഥിതി, അതായത് അവ അബോധഭൂമികയിൽനിന്ന് ഉണർന്നുവരുന്ന ആ അവസ്ഥ, ഒന്നും അറിയുന്നില്ല. ഒരു നീർകുമിള തടാകത്തിൻെറ അടിയിൽനിന്നുയരുമ്പോൾ, എന്നല്ല മുകൾപ്പരപ്പിന് ഒട്ടടുത്ത് എത്തിയാൽപ്പോലും, നാം കാണുന്നില്ല. അതു പൊട്ടി ഓളമുണ്ടാകുമ്പോഴേ നാം അങ്ങനെയൊന്നുണ്ടെന്ന് അറിയുന്നുള്ളു. ഈ വലിയ അലകളെ അവയുടെ സൂക്ഷ്മമൂലത്തിൽ ഗ്രഹിച്ചാലേ നമുക്ക് അവയോടു മല്ലിട്ടു ജയിക്കാൻ സാധിക്കൂ. സ്ഥൂലമായി പരിണമിക്കുംമുമ്പേ അവയെ പിടികൂടി കീഴ്പ്പെടുത്താത്ത കാലത്തോളം ഒരു വികാരത്തെയും നിശ്ശേഷം ജയിക്കാൻ ആശിക്കേണ്ട. വികാരങ്ങളെ കീഴടക്കണമെങ്കിൽ അവയെ മൂലത്തിലേ നിരോധിക്കണം. അപ്പോഴേ അവയെ ബീജത്തോടുകൂടി ദഹിപ്പിച്ചുകളയാൻ കഴിയൂ. വറുത്ത വിത്തു മണ്ണിലിട്ടാൽ മുളയ്ക്കാത്തതുപോലെ ദഗ്ദ്ധബീജങ്ങളായ ഈ വികാരങ്ങൾ പിന്നൊരിക്കലും അങ്കുരിക്കാതാവും.

10. തേ പ്രതിപ്രസവഹേയാഃ സൂക്ഷ്മാഃ

**സൂക്ഷ്മാഃ** ക്രിയായോഗാനുഷ്ഠാനത്താൽ സൂക്ഷ്മങ്ങളായി ത്തീർന്ന, **തേ (ക്ലേശാഃ)** ആ ക്ലേശങ്ങൾ, **പ്രതിപ്രസവഹേയാഃ** പ്രതിപ്രസവംകൊണ്ട്[1] (പ്രതിലോമപരിണാമത്താൽ, കാര്യത്തെ കാരണത്തിൽ ലയിപ്പിക്കുന്ന ക്രമത്തിൽ) ഹേയങ്ങൾ തള്ളപ്പെടത്തക്കവ ആകുന്നു.

സൂക്ഷ്മമായിരിക്കുന്ന ആ സംസ്കാരങ്ങളെ, കാരണത്തിൽ ലയിപ്പിച്ചു ജയിക്കണം.

സംസ്കാരങ്ങളെന്നു പറഞ്ഞതു ഭാവിയിൽ സ്ഥൂലമായി പരിണമിക്കാനിരിക്കുന്ന സൂക്ഷ്മക്ലേശങ്ങളാണ്. ഈ സംസ്കാരങ്ങളെ എങ്ങനെ നിരോധിക്കാം? കാര്യത്തെ കാരണത്തിൽ ലയിപ്പിക്കുന്ന ഉപായത്താൽ ചിത്തത്തെ അതിന്റെ കാരണമായ അസ്മിതയിൽ ലയിപ്പിക്കുമ്പോഴേ സൂക്ഷ്മസംസ്കാരങ്ങൾ സമൂലം നശിക്കൂ. ഇവയെ ധ്യാനംകൊണ്ടു നശിപ്പിക്കാവതല്ല.

11. ധ്യാനഹേയാസ്തദ്വൃത്തയഃ.

**തദ്വൃത്തയഃ** ആ ക്ലേശങ്ങളുടെ (സുഖദുഃഖമോഹാത്മകങ്ങളായ സ്ഥൂല)വൃത്തികൾ, (ക്രിയായോഗംകൊണ്ടു തനുവാക്കിയതിനുശേഷം) **ധ്യാനഹേയാഃ** ധ്യാനം-വിവേകഖ്യാതി (പരിസംഖ്യാനം), എന്ന അഗ്നി - കൊണ്ടുതന്നെ ക്രമേണ ദഗ്ധബീജഭാവത്തെ പ്രാപിപ്പിക്കേണ്ടതാണ്.

അവയുടെ (സ്ഥൂല)വൃത്തികൾ ധ്യാനത്താൽ ത്യാജ്യങ്ങളാകുന്നു.

ഈ വൃത്തികളുടെ ഉദയത്തെ നിരോധിക്കാനുള്ള മഹോപായങ്ങളിലൊന്നാണു ധ്യാനം. ധ്യാനാഭ്യാസത്താൽ ഈ വൃത്തികളെ കീഴടക്കത്തക്ക മനഃശക്തി സിദ്ധിക്കും. ധ്യാനം ഒരു സ്വഭാവമായിത്തീരുംവരെ, നിങ്ങളിച്ഛിക്കാതെതന്നെ മനസ്സു ധ്യാനസ്ഥിതമാകുംവരെ, അനേകം ദിവസമോ മാസമോ സംവത്സരമോ തുടർച്ചയായി അഭ്യസിച്ചുപോന്നാൽ ഈ ക്രോധത്തെയും വൈരത്തെയും ജയിച്ചടക്കാം.

12. ക്ലേശമൂലഃ കർമ്മാശയോ ദൃഷ്ടാദൃഷ്ടജന്മവേദനീയഃ.

**ക്ലേശമൂലഃ** ക്ലേശമാകുന്ന കാരണത്തോടുകൂടിയതാണ്, **കർമ്മാശയഃ** കർമ്മജന്യമായ ആശയം - ധർമ്മാധർമ്മങ്ങളാകുന്ന

1. പ്രതിപ്രസവം പ്രലയമാണ്, ചിത്തപ്രലയം - അസംപ്രജ്ഞാതസമാധി.
ധർമ്മിയുടെ നാശംകൊണ്ടു ധർമ്മവും നശിക്കുന്നു എന്ന നിയമപ്രകാരം ചരിതാർത്ഥമായ - ഭോഗാപവർഗ്ഗങ്ങളെ സാധിച്ചുകൊടുത്തു കൃതകൃത്യമായ ചിത്തം സ്വകാരണമായ പ്രകൃതിയിൽ ലയിച്ചുകഴിഞ്ഞാൽ കാര്യമായ ക്ലേശങ്ങളൊന്നും നിലനില്ക്കില്ല.

സംസ്കാരവിശേഷം അഥവാ ഗുണവിശേഷം (കർമ്മാശയം[1] ക്ലേശ മൂലമാകുന്നു.) (**സഃ** ആ കർമ്മാശയം) **ദൃഷ്ടാദൃഷ്ടജന്മ വേദനീയഃ** ദൃഷ്ടജന്മവേദനീയവും[2] അദൃഷ്ടജന്മ വേദനീയവും ആകുന്നു.

ക്ലേശങ്ങളിലാണു കർമ്മാശയത്തിന്റെ (സംസ്കാരങ്ങളുടെ) വേര്. അവ അനുഭവപ്പെടുന്നതു ദൃഷ്ടമായ ഈ ജന്മത്തിലോ അദൃഷ്ടമായ (മറ്റു) ജന്മത്തിലോ ആണ്.

'കർമ്മാശയം' എന്നതുകൊണ്ടു സംസ്കാരസഞ്ചയത്തെയാണ് അർത്ഥമാക്കുന്നത്. നാം കർമ്മം ചെയ്യുമ്പോൾ മനസ്സു വൃത്തിരൂപേണ പരിണമിക്കുമെങ്കിലും കർമ്മം അവസാനിക്കുമ്പോൾ വൃത്തിയും നശിക്കുന്നതായി നാം വിചാരിക്കുന്നു. എന്നാൽ വൃത്തി നശിക്കുന്നില്ല. സൂക്ഷ്മമായിത്തീരുന്നേ ഉള്ളു: അതവിടെത്തന്നെ ശേഷിക്കുന്നു. നാം ആ കർമ്മത്തെ സ്മരിക്കുമ്പോൾ അതുണർന്നു വീണ്ടും വൃത്തിയായി പരിണമിക്കുന്നു. അതുകൊണ്ടു നിശ്ചയിക്കാം അതവിടെയുണ്ടായിരുന്നുവെന്ന്. ഇല്ലായിരുന്നുവെങ്കിൽ നമുക്കതിന്റെ സ്മരണയുണ്ടാകുമായിരുന്നില്ല. അങ്ങനെ ശുഭമോ അശുഭമോ ആയ ഓരോ വിചാരവും ഓരോ പ്രവൃത്തിയും അന്തരംഗത്തിൽ അടിഞ്ഞു സൂക്ഷ്മ സംസ്കാരമായി സഞ്ചയിക്കപ്പെടുന്നു. സുഖകരവും ദുഃഖകരവുമായ രണ്ടുവക വിചാരങ്ങളും ക്ലേശങ്ങൾതന്നെ. എന്തുകൊണ്ടെന്നാൽ, അവ കാലാന്തരത്തിൽ ക്ലേശാവഹങ്ങളായിത്തീരുമെന്നു യോഗികൾ പറയുന്നു. ഇന്ദ്രിയജന്യമായ സുഖങ്ങളെല്ലാം അവശ്യം ദുഃഖപര്യവസായികളത്രേ. എല്ലാ വിഷയഭോഗങ്ങളും ഭോഗതൃഷ്ണയെ വർദ്ധിപ്പിക്കുകയാണ് ചെയ്യുന്നത്.[3] അതിന്റെ ഫലം ദുഃഖവുമാകുന്നു. മനുഷ്യന്റെ ആശയ്ക്ക് അതിരില്ല. അവൻ ആശിച്ചാശിച്ച് ഒടുവിൽ ആശ നിറവേറ്റാൻ വയ്യാത്ത ഘട്ടമെത്തുന്നു. അതിന്റെ ഫലം ദുഃഖമാണല്ലോ. അതുകൊണ്ടാണു യോഗികൾ ശുഭമോ അശുഭമോ ആയ സംസ്കാരസഞ്ചയത്തെ ക്ലേശമായി കരുതുന്നത്. അവ ആത്മാവിന്റെ മുക്തിമാർഗ്ഗത്തെ പ്രതിബന്ധിക്കുന്നവയാണ്.

നമ്മുടെ കർമ്മങ്ങൾക്കെല്ലാം സൂക്ഷ്മമൂലമായ ഈ സംസ്കാരങ്ങൾതന്നെയാണു വീണ്ടും, ഈ ജന്മത്തിലോ ഭാവിജന്മങ്ങളിലോ, സുഖദുഃഖരൂപമായ ഫലങ്ങളെ ഉത്പാദിപ്പിക്കുവാൻ ഹേതുവാകുന്നത്. ഈ സംസ്കാരങ്ങൾ പ്രബലങ്ങളായിരിക്കുന്ന വിശേഷസന്ദർഭങ്ങളിൽ അതിവേഗം ഫലവത്താകുന്നു. അത്യുത്കടമായ

1. സംസാരികൾ ഇതിൽ കിടന്നു (ആശേരതേ) എന്നതുകൊണ്ട് 'ആശയം'

2. ഏതുദേഹംകൊണ്ടു കർമ്മം ചെയ്യുന്നുവോ അതേ ദേഹത്തിൽ അതിന്റെ ഫലം അനുഭവിക്കുകയാണെങ്കിൽ ആ കർമ്മാശയം 'ദൃഷ്ടജന്മവേദനീയം.' അല്ലാത്തത് – മറുജന്മത്തിൽ ചെയ്തതിന്റെ ഫലം അനുഭവിക്കുകയാണെങ്കിൽ – അദൃഷ്ടജന്മവേദനീയം.

3. ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർദ്ധതേ. (മനു. 2. 94 )

മഹാപാപമോ അതുപോലെ അതിവിശിഷ്ടമായ പുണ്യമോ ചെയ്താൽ അതിൻെറ ഫലം ഈ ജന്മത്തിൽത്തന്നെ നിഷ്പന്നമാകും. അതിപ്രബലമായ ശുഭസംസ്കാരശക്തി സമ്പാദിക്കാൻ കഴിയുന്ന വർക്ക്, മരിക്കാതെ ഈ ജന്മത്തിൽത്തന്നെ സ്വന്തം മനുഷ്യശരീര ങ്ങളെ ദേവശരീരങ്ങളാക്കി മാറ്റുവാൻ സാധിക്കുമെന്നാണു യോഗി കളുടെ വാദം. അതിന് അനേകദൃഷ്ടാന്തങ്ങൾ അവരുടെ ശാസ്ത്ര ഗ്രന്ഥങ്ങളിലുണ്ട്. ആ യോഗികൾ അവരുടെ ശരീരഘടകവസ്തുക്കളെ ത്തന്നെ മാറ്റിക്കളയുന്നു: ഇനിയൊരിക്കലും രോഗമുണ്ടാവാത്ത വിധം ശരീരധാതുക്കളെ പുനഃസംവിധാനം ചെയ്യുന്നു. മാത്രമല്ല, മരണമെന്നു പറയുന്നതും അവർക്കുണ്ടാകുന്നില്ല. എന്തുകൊണ്ട ങ്ങനെ വന്നുകൂടാ? ആഹാരം എന്നതിനു ശരീരവിജ്ഞാനപ്രകാരം, സൂര്യപ്രഭവമായ പ്രാണശക്തിയുടെ സാത്മീകരണം എന്നാണർത്ഥം. ആ ശക്തി സസ്യങ്ങളിൽ എത്തുന്നു, സസ്യങ്ങളെ ജന്തുക്കൾ ഭക്ഷിക്കുന്നു ജന്തുക്കളെ മനുഷ്യരും. നാം സൂര്യനിൽനിന്ന് അത്ര മാത്രം ശക്തിയെ സംഗ്രഹിച്ചു സാത്മീകരിക്കുന്നുവെന്നാണ് അതി ൻെറ താത്ത്വികമായ അർത്ഥം. ഇതാണു വസ്തുതയെങ്കിൽ, ശക്തി സാത്മീകരണത്തിന് ഒരു രീതിയേ ഉണ്ടാകാവൂ എന്നു വെയ്ക്കുന്ന തെന്തിന്? നമ്മുടെ രീതിയല്ല സസ്യങ്ങളുടേത്. ഭൂമിയുടെ ശക്തി സാത്മീകരണരീതി നമ്മുടേതിൽനിന്നു ഭിന്നമാണ്. എന്നാൽ ഏതെ ങ്കിലും രീതിയിൽ എല്ലാവരും ശക്തിയെ സാത്മീകരിക്കുന്നുണ്ട്. യോഗികൾ പറയുന്നത്, തങ്ങൾക്കു മനോബലംകൊണ്ടുതന്നെ ശക്തിയെ സാത്മീകരിക്കാമെന്നാണ്. അവർക്കു സാധാരണരീതി കളെ ആശ്രയിക്കാതെ വേണ്ടത്ര ശക്തി സംഗ്രഹിക്കാൻ സാധിക്കും. എട്ടുകാലി സ്വദേഹധാതുവിൽനിന്നു നൂലുണ്ടാക്കി വലകെട്ടിയിട്ട് അതിനാൽ ബദ്ധമാവുന്നു. അതിന് ആ വലനൂലിൽക്കൂടിയല്ലാതെ എങ്ങും പോകാൻ വയ്യ. അതുപോലെ നമ്മളും നമ്മുടെ ധാതുദ്രവ്യം കൊണ്ട് ഈ നാഡീജാലത്തെ നിർമ്മിച്ച് അതിൽക്കൂടിയല്ലാതെ പ്രവർത്തിക്കാൻ വയ്യാത്ത നിലയിലായിരിക്കുന്നു. നാം അങ്ങനെ അവയാൽ ബദ്ധരായേ തീരൂ എന്നില്ലെന്നാണു യോഗികളുടെ അഭിപ്രായം.

ഇതുപോലെയാണു വിദ്യുച്ഛക്തിയും. ലോകത്തിൻെറ ഏതൊരു ഭാഗത്തേക്കും വൈദ്യുതപ്രവാഹത്തെ അയയ്ക്കാം. എന്നാൽ നമുക്കതിനു കമ്പികൾ വേണം. പ്രകൃതിയാകട്ടെ, എത്ര മഹത്തായ വിദ്യുത്പ്രവാഹത്തെയും ഒരു കമ്പിയുടെയും സഹായമില്ലാതെ പ്രസരിപ്പിക്കുന്നുണ്ട്. എന്തുകൊണ്ടു നമുക്കും അതുപോലെ പാടില്ല? നമുക്കു മാനസികവൈദ്യുതിയെ പ്രസരിപ്പിക്കാം. മനസ്സെന്നു പറയു ന്നത് ഏതാണ്ടു വിദ്യുച്ഛക്തിപോലെയുള്ള ഒന്നുതന്നെയാണ്. ഈ നാഡീപ്രവാഹത്തിൽ കുറച്ചു വിദ്യുച്ഛക്തിയുണ്ടെന്നു സ്പഷ്ടം. എന്തു കൊണ്ടെന്നാൽ, അതിനു ധ്രുവീകരണമുണ്ട്, അതു വൈ

1. അത്യുത്കടൈഃ പുണ്യപാപൈരിഹൈവ ഫലമശ്നുതേ
ത്രിഭിർവർഷൈസ്ത്രിഭിർമാസൈസ്ത്രിഭിഃ പക്ഷൈസ്ത്രിഭിർദിനൈഃ.

ദ്യുത ധർമ്മങ്ങളെല്ലാം അനുസരിക്കുന്നുണ്ട്. നമുക്കിപ്പോൾ ഈ നാഡീമാർഗ്ഗമായിട്ടേ വൈദ്യുതപ്രസരണം സാധിക്കൂ. ഇവയുടെ സഹായമില്ലാതെ മാനസികവൈദ്യുതിയെ എന്തുകൊണ്ട് അയച്ചുകൂടാ? അതു തികച്ചും സാദ്ധ്യമാണെന്നും പ്രയോഗക്ഷമമാണെന്നും യോഗികൾ പറയുന്നു. അതു സാദ്ധ്യമാകുമ്പോൾ നിങ്ങൾക്കു സമസ്തജഗത്തിലും വ്യാപരിക്കാം, ഏതു ശരീരത്തിലും എവിടെയും നാഡീവ്യൂഹത്തെ അപേക്ഷിക്കാതെ പ്രവർത്തിക്കാം. ഒരു ജീവൻ നാഡീവ്യൂഹത്തിൽക്കൂടി വ്യാപരിക്കുമ്പോൾ അവൻ ജീവിക്കുന്നു എന്നും, ആ വ്യാപാരം നിലച്ചാൽ മരിച്ചു എന്നും പറയുന്നു. എന്നാൽ ഈ നാഡികളെ അപേക്ഷിച്ചോ അപേക്ഷിക്കാതെയോ ഏതു രീതിയിലും പ്രവർത്തിക്കാൻ സമർത്ഥനാണ് ഒരുവനെങ്കിൽ, അവനെ സംബന്ധിച്ചിടത്തോളം ജനനവും മരണവും അർത്ഥശൂന്യമാണ്, അവൻ ജനനമരണങ്ങൾക്കതീതനാണ്.

ജഗത്തിലുള്ള സർവശരീരങ്ങളും തന്മാത്രകളാൽ നിർമ്മിതമാണ്. അവയ്ക്കു തമ്മിലുള്ള ഭേദം തന്മാത്രകളെ സംവിധാനം ചെയ്ത രീതിയിൽമാത്രം. ശരീരവിധാതാവു നിങ്ങൾ തന്നെയാണെങ്കിൽ, അതിനെ ഏതു രീതിയിലും സംവിധാനം ചെയ്യാം. നിങ്ങളല്ലാതെ മറ്റാരാണ് ഈ ശരീരത്തെ നിർമ്മിച്ചത്? ആരു ഭക്ഷണം കഴിക്കുന്നു? നിങ്ങൾക്കുവേണ്ടി മറ്റൊരാളാണു ഭക്ഷിക്കുന്നതെങ്കിൽ, നിങ്ങൾ ഏറെക്കാലം ജീവിക്കില്ല. ആഹാരത്തിൽനിന്നു രക്തമുണ്ടാക്കുന്നതാര്? നിങ്ങൾതന്നെ, നിശ്ചയം. രക്തത്തെ ശുദ്ധീകരിച്ചു ധമനികളിൽക്കൂടി പ്രവഹിപ്പിക്കുന്നതാര്? നിങ്ങൾതന്നെ. നമ്മളാണു ശരീരത്തിൻെറ നാഥന്മാർ, നാംതന്നെ അതിൽ വസിക്കയും ചെയ്യുന്നു. അതിനെ നവീകരിക്കാനുള്ള ഉപായം നാം മറന്നുപോയെന്നേ ഉള്ളു. നാം യന്ത്രങ്ങളുടെ നിലയിലേക്ക് അധഃപതിച്ചുപോയി. ഇതിൻെറ ഘടകാണുക്കളെ വിന്യസിക്കേണ്ട രീതി നാം മറന്നുകളഞ്ഞു. അതുകൊണ്ടു യന്ത്രങ്ങളെപ്പോലെ ബോധരഹിതനായി ചെയ്യുന്നതിനെ ഇനി ബോധപൂർവ്വം ചെയ്താൽ മതി. നമ്മളാണിതിൻെറ നാഥന്മാർ, നാംതന്നെ ആ സംവിധാനത്തെ ക്രമപ്പെടുത്തണം. ഇതു സാധിക്കുന്ന മാത്രയിൽ നമുക്കു ശരീരത്തെ യഥേഷ്ടം നവീകരിക്കാൻ കഴിവുണ്ടാകും. പിന്നെ നമുക്കു ജനനമോ മരണമോ രോഗമോ ഉണ്ടാകുന്നതല്ല.

13. സതി മൂലേ തദ്വിപാകോ ജാത്യായുർഭോഗാഃ.

**മൂലേ സതി** കാരണമായ ക്ലേശം ഉണ്ടായിരിക്കെ, **തദ്വിപാകഃ** അതാതു കർമ്മങ്ങളുടെ ഫലപ്രാപ്തി, (**ഭവതി ഏവ** ഉണ്ടാകുകതന്നെ ചെയ്യുന്നു.) (**സ ച** അത്) **ജാത്യായുർഭോഗാഃ** ജാതി (ജന്മ;[1] ദേവമനുഷ്യാദി), ആയുസ്സ്, ഭോഗം (സുഖദുഃഖാനുഭവങ്ങൾ) ഇവയാകുന്നു.

വേര് കിടക്കെ, ജന്മം, ആയുസ്സ്, സുഖദുഃഖാനുഭവങ്ങൾ എന്ന

1. (ഒരേ കർമ്മാശയത്തിൽനിന്ന് ഒരു ജന്മമുണ്ടാകുമോ അതോ പലതോ?) ഒരേ ദേഹത്തിൽ നാനാവിധഭോഗങ്ങൾ കാണുന്നതുകൊണ്ട് അനേകം കർമ്മങ്ങൾ

രൂപത്തിൽ ഫലപ്രാപ്തി ഉണ്ടാകുന്നു.

മൂലം, അതായത് കാരണമായ സംസ്കാരങ്ങൾ, കിടക്കെ, അവ കാര്യ(ഫല)രൂപേണ അഭിവ്യക്തങ്ങളായിവരും. കാരണം വിലയിച്ചു കാര്യമാവുകയും, ആ കാര്യം പിന്നെയും സൂക്ഷ്മീഭവിച്ച് അനന്തര കാര്യത്തിനു കാരണമാവുകയും ചെയ്യുന്നു. ഒരു വൃക്ഷത്തിൽനിന്നു ഫലമായി ജനിക്കുന്ന ബീജം അടുത്ത വൃക്ഷത്തിനു ഹേതുവായി ആ പരമ്പര തുടർന്നുപോകുന്നു. നമ്മുടെ വർത്തമാനകർമ്മങ്ങളെല്ലാം പൂർവാർജ്ജിതസംസ്കാരങ്ങളുടെ ഫലമാണ്. ഈ കർമ്മങ്ങൾ വീണ്ടും സംസ്കാരങ്ങളായി ഭവിച്ചു ഭാവികർമ്മങ്ങൾക്കു ഹേതുവാകുന്നു. ഇതാണു കർമ്മഗതി. ആകയാൽ, ഹേതുവിരിക്കെ ഫലം അവശ്യം വന്നുചേരുമെന്നാണ് ഈ സൂത്രം പറയുന്നത്. അതിലൊന്നു ജാതിരൂപമായ ഫലമാണ്; ഒരുവൻ മനുഷ്യനാവാം, വേറൊരുവൻ ദേവനാവാം. മറ്റൊരുവൻ മൃഗമാവാം: ഇനിയൊരുവൻ അസുരനാവാം. ഇനി ആയുർവിഷയത്തിലും കർമ്മം പലതരത്തിൽ ഫലിക്കുന്നു; ഒരാൾ അമ്പതു കൊല്ലം ജീവിക്കുന്നു: വേറൊരാൾ നൂറുകൊല്ലം: മറ്റൊരാൾ പുരുഷപ്രായമെത്തും മുമ്പുതന്നെ, രണ്ടാം വയസ്സിൽ മരിക്കുന്നു. ജീവിതത്തിലുള്ള ഈ വ്യത്യാസങ്ങളെല്ലാം പൂർവ്വകർമ്മത്താൽ നിയതമാണ്. ഒരുവൻ സുഖാനുഭവത്തിനു മാത്രമായി ജനിച്ചതുപോലെ തോന്നും: അവൻ കാട്ടിൻ നടുവിൽ ചെന്നൊളിച്ചാലും, സുഖം അവൻെറ പിന്നാലെ അവിടെയെത്തും. വേറൊരുവൻ എങ്ങോട്ടുപോയാലും ദുഃഖം അവനെ വിട്ടുമാറുന്നില്ല, ഏതൊന്നും അവനു ദുഃഖപ്രദമാണ്. ഇതെല്ലാം അവരവരുടെ പൂർവ കർമ്മഫലമാകുന്നു. യോഗശാസ്ത്രപ്രകാരം ധർമ്മ(പുണ്യ) കർമ്മങ്ങൾക്കു സുഖവും, അധർമ്മ(പാപ)കർമ്മങ്ങൾക്കു ദുഃഖവും ഫലമായി വന്നുചേരുന്നു. അധർമ്മം ചെയ്യുന്ന ആരും അതിൻെറ ദുഃഖരൂപമായ ഫലം അവശ്യം അനുഭവിച്ചേ തീരൂ.

14. തേ ഹ്ലാദപരിതാപഫലാഃ
പുണ്യാപുണ്യഹേതുത്വാത്.

**തേ** അവ (ആ ജാത്യാദികൾ), **പുണ്യാപുണ്യഹേതുത്വാത്** പുണ്യം (സത്കർമ്മം) അപുണ്യം (ദുഷ്കർമ്മം) എന്ന ഹേതുക്കളോടു കൂടിയവയാകയാൽ, **ഹ്ലാദപരിതാപഫലാഃ** = സുഖം ദുഃഖം എന്നീ ഫലങ്ങളോടുകൂടിയവയാകുന്നു.[1]

പുണ്യമോ പാപമോ കാരണമായി അവ സുഖമോ ദുഃഖമോ ആയി

---

മരണാവസ്ഥയിൽ അഭിവ്യക്തങ്ങളായി ഒരു ജന്മത്തെ ആരംഭിക്കുന്നു. അതുകൊണ്ട് ഏകഭവികം (ഒരു ജന്മത്തെ കൊടുക്കുന്നത്) ആണ്കർമ്മാശയം.

1. ഇവയിൽ ജാതി നിയതവിപാകവും (നിശ്ചയമായും ഫലിക്കുന്നത്) ആയുർഭോഗങ്ങൾ അനിയതവിപാകങ്ങളും (പുരുഷകാരംകൊണ്ടു നീക്കുപോക്കുള്ളവ) ആണ്.

ഫലിക്കുന്നു.

15. പരിണാമതാപസംസ്കാരദുഃഖൈർഗുണവൃത്തി – വിരോധാച്ച ദുഃഖമേവ സർവം വിവേകിനഃ.

**പരിണാമതാപസംസ്കാരദുഃഖൈഃ** പരിണാമം[1] (ഇപ്പോഴത്തെ സുഖം പിന്നെ ദുഃഖമായിത്തീരൽ), താപം[2] (സുഖാനുഭവകാലത്തിൽ വന്നേക്കാവുന്ന വിഘ്നങ്ങളിൽ ദ്വേഷം) സംസ്കാരം[3] (ഭോഗത്തെ ഓർമ്മിപ്പിക്കുന്ന ഗുണവിശേഷം) – ഈ ദുഃഖങ്ങളെക്കൊണ്ടും, **ഗുണവൃത്തിവിരോധാത് ച** സത്ത്വാദികഗുണങ്ങളുടെ സുഖദുഃഖ മോഹാവസ്ഥകൾക്കുള്ള അന്യോന്യവിരോധം[4] ഹേതുവായിട്ടും, **വിവേകിനഃ** ക്ലേശാദികളുടെ നില അറിഞ്ഞിട്ടുള്ള വിവേകിക്ക്, **സർവ്വം** എല്ലാ ഭോഗസാധനവും വിഷമിശ്രാന്നംപോലെ,[5] **ദുഃഖം** ഏവ = ദുഃഖംതന്നെ.

ദുഃഖത്തിൽ പര്യവസാനം, ഭോഗം നഷ്ടപ്പെട്ടേക്കുമെന്ന ഭയം, ഭോഗസംസ്കാരങ്ങളിൽനിന്നു പുതിയ തൃഷ്ണകളുടെ ഉദയം – ഇതൊക്കെ ദുഃഖമാകയാലും, ഗുണങ്ങളുടെ വൃത്തികൾ പരസ്പര വിരുദ്ധങ്ങളാകയാലും വിവേകിക്കു സർവ്വവും ദുഃഖംപോലെതന്നെ.

ഗുണദോഷവിവേചനത്തിൽ സമർത്ഥനും സന്മതിയുമായ പുരുഷൻ സുഖമെന്നും ദുഃഖമെന്നും പറയുന്ന എല്ലാ വിഷയങ്ങളുടെയും സ്വഭാവത്തെ സുസൂക്ഷ്മം പരിശോധിച്ചറിയുന്നുവെന്നു യോഗികൾ പറയുന്നു. അവ സർവപ്രാണിസാധാരണമാണെന്നും ഓരോന്നും തുടർന്നു മറ്റേതിൽ ലയിക്കുകയാണെന്നും വിവേകിക്കു കാണാം. മനുഷ്യൻ ആയുഷ്ക്കാലം നീളെ മിഥ്യാദീപ്തിയെ (കൊള്ളിപ്പിശാചിനെ) പിന്തുടരുകയാണ്. അവൻെറ ആശകൾ ഒരിക്കലും നിറവേറുന്നില്ല. ചുറ്റുമുള്ള ആളുകൾ പ്രതിനിമിഷം മരിക്കുന്നതു കണ്ടിട്ടും തനിക്കു മരണമില്ലെന്നു ഓരോരുത്തനും വിചാരിക്കുന്നതാണു ജീവിതത്തിലെ അത്യാശ്ചര്യകരമായ വസ്തുതയെന്നു യുധിഷ്ഠിര

1. നെയ്യുകൊണ്ടു തീയെന്നപോലെ ഭോഗത്തിൽനിന്നു കാമം വർദ്ധിക്കുന്നു. കാമത്തിനു വിഷയമായ വസ്തു കിട്ടാഞ്ഞാൽ ദുഃഖം. കിട്ടിയതു കുറഞ്ഞാൽ ദുഃഖം: ഏറിയാൽ രോഗം: അതും ദുഃഖം. ഇതു പരിണാമദുഃഖം.
2. ഭോഗകാലത്തിൽ ഭോഗം മാറിപ്പോകുമോ എന്ന ഭയം, ഭോഗവിഘ്നങ്ങളിൽ ദ്വേഷം – ഇതു താപദുഃഖം.
3. ഭോഗാനുഭവംകൊണ്ടുണ്ടായ സംസ്കാരത്തിൽനിന്നു വീണ്ടും ഭോഗത്തിൽ പ്രവൃത്തിയുണ്ടാകുന്നു. ഇങ്ങനെ ക്രമേണ ഭോഗത്തിനു സംസ്കാരദുഃഖതയുണ്ട്.
4. ഒരു ക്ഷണം സുഖം, അടുത്ത ക്ഷണം ദുഃഖം – ഇങ്ങനെ.
5. നാലുവിധത്തിലും സർവ്വവും ദുഃഖനിർഭരമാകയാൽ.

മഹാരാജാവ് ഒരിക്കൽ പറയുകയുണ്ടായി.[1] മൂഢജനങ്ങളുടെ നടുവിലിരുന്ന്, നാം മാത്രമാണ് അതിൽ പെടാത്ത വിദ്വാൻമാരെന്ന്, നമ്മളോരോരുത്തനും വിചാരിക്കുന്നു. നാനാതരത്തിലുള്ള ക്ഷണികാനുഭവങ്ങളുടെ മദ്ധ്യേ നമ്മുടെ സ്നേഹം മാത്രമാണു ശാശ്വതസ്നേഹമെന്നു നാം ഭ്രമിക്കുന്നു. അതെങ്ങനെയാവും? സ്നേഹംപോലും സ്വാർത്ഥപ്രേരിതമാണെന്നാണു യോഗി പറയുന്നത്, ഭാര്യാഭർത്താക്കൻമാരിലും പുത്രമിത്രാദികളിലുമുള്ള സ്നേഹംപോലും ഒടുവിൽ നശിക്കുന്നതായി കാണുന്നു. അപക്ഷയം ജീവിതത്തിലുള്ള സർവ്വത്തെയും ഗ്രസിക്കുന്നു. സർവ്വവസ്തുക്കളും, സ്നേഹംകൂടി, മനുഷ്യനെ വിട്ടുപിരിയുമ്പോൾമാത്രമാണ്, ഈ ലോകം എത്ര മിഥ്യയായി സ്വപ്നതുല്യമായിരിക്കുന്നുവെന്ന് ഒരു മിന്നൽപോലെ അവൻെറ മനസ്സിൽ പ്രകാശിക്കുന്നത്. അപ്പോൾ അവനിൽ വൈരാഗ്യം സ്ഫുരിക്കുന്നു: പരതത്ത്വത്തിൻെറ ഒരീഷന്മാത്രദർശനം ലഭിക്കുന്നു. ഇഹത്തെ ത്യജിക്കുന്നതുകൊണ്ടേ പരം ലഭിക്കൂ: ഇതു മുറുകെപ്പിടിക്കുന്നതുകൊണ്ട് അത് ഒരിക്കലും നേടാവതല്ല. ഇന്ദ്രിയസുഖഭോഗങ്ങളെ ത്യജിക്കാതെ മഹത്ത്വം സമ്പാദിച്ചിട്ടുള്ള ഒരു മഹാത്മാവും ഇന്നുവരെ ഉണ്ടായിട്ടില്ല. പ്രകൃതി ഗുണങ്ങളുടെ പരസ്പരസംഘട്ടനം എപ്പോഴും ദുഃഖത്തിനു കാരണമാകുന്നു. ഒന്ന് ഒരു വഴിക്കും മറ്റൊന്നു മറ്റൊരു വഴിക്കും നമ്മെ വലിച്ചുകൊണ്ടുപോകുന്നതിനാൽ ശാശ്വതസുഖം ഇവിടെ സംഭാവ്യമേയല്ല.

16. ഹേയം ദുഃഖമനാഗതം.

**അനാഗതം ദുഃഖം** വരാനിരിക്കുന്ന[2] ദുഃഖമാണ്, **ഹേയം**[3] ത്യാജ്യം (നശിപ്പിക്കത്തക്കത്).

വന്നുകഴിയാത്ത ദുഃഖങ്ങളെയാണു നിവാരണം ചെയ്യേണ്ടത്.

ഏതാനും കർമ്മങ്ങൾ നാം അനുഭവിച്ചുകഴിഞ്ഞു. ചിലതിപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്നു. ഇനി ഭാവിയിൽ ഫലോന്മുഖമാ

---

1. അഹന്യഹനി ഭൂതാനി ഗച്ഛന്തീഹ യമാലയം
ശേഷാഃ സ്ഥാവരമിച്ഛന്തി കിമാശ്ചര്യമതഃപരം. (മ. ഭാ. വനം. 313.16)

2. കഴിഞ്ഞ ദുഃഖം കഴിഞ്ഞുപോയതുകൊണ്ടും നിലവിലുള്ളതു ക്ഷണികമാകയാലും അതിനു പ്രതികാരം കാണേണ്ടതില്ല. വരാനിരിക്കുന്ന ദുഃഖത്തെ ഇല്ലാതാക്കുവാനേ പ്രയത്നിക്കേണ്ടു എന്നുപദേശം.

3. ആയുർവേദംപോലെ യോഗശാസ്ത്രവും നാലു വ്യൂഹങ്ങളോടുകൂടിയതാകുന്നു. ആയുർവേദത്തിലെ നാലുവ്യൂഹങ്ങൾ; 1. രോഗം, 2. രോഗനിദാനം (കാരണം), 3. രോഗനിവൃത്തി (ആരോഗ്യം), 4. രോഗനിവൃത്തിക്കുള്ള ഉപായം (ഔഷധം). അതുപോലെ യോഗശാസ്ത്രത്തിലും; 1. ഹേയം (നിവാരണീയമായ സംസാരദുഃഖം), 2. ഹേയഹേതു) സംസാരദുഃഖകാരണമായ പ്രകൃതിപുരുഷ സംയോഗം), 3. ഹാനം (സംസാരനിവൃത്തി), 4. ഹാനോപായം(വിവേകഖ്യാതിയാകുന്ന വിദ്യ) ഈ നാലുവ്യൂഹങ്ങളെ 2.16–26 പ്രതിപാദിക്കുന്നു. (യോ. ഭാ. വി. 2.16)

കുന്ന ചിലതുണ്ട്. ആദ്യത്തേതു കഴിഞ്ഞുപോയി. വർത്തമാനമായ രണ്ടാമത്തേത് അവശ്യം അനുഭവിക്കണം. ഭാവിയിൽ ഫലവത്താകുവാൻ പോകുന്നവയെ മാത്രമേ നമുക്കു ജയിച്ചടക്കാൻ സാധിക്കൂ. അതിലേക്കു നമ്മുടെ സർവ്വശക്തികളും വിനിയോഗിക്കണം. പ്രതിപ്രസവദ്വാരാ സംസ്കാരങ്ങളെ നിരോധിക്കണമെന്നു പതഞ്ജലി മഹർഷി മുമ്പു പറഞ്ഞത് (2.10) ഇതുദ്ദേശിച്ചാണ്.

17. ദ്രഷ്ടൃദൃശ്യയോഃ സംയോഗോ ഹേയഹേതുഃ.

**ദ്രഷ്ടൃദൃശ്യയോഃ** = ദ്രഷ്ടാവായ പുരുഷൻെറയും ദൃശ്യമായ ബുദ്ധിസത്വത്തിൻെറയും,[1] **സംയോഗഃ** = സംയോഗസംബന്ധമാണ്, **ഹേയഹേതുഃ** = ഹേയമായ ദുഃഖത്തിൻെറ ഹേതു (കാരണം).

ഹേയത്തിനു മൂലം ദ്രഷ്ടാവിൻെറയും ദൃശ്യത്തിൻെറയും സംയോഗമാകുന്നു.

ആരാണ് ദ്രഷ്ടാവ്? പുരുഷൻ, അതായത് ആത്മാവ്. ദൃശ്യമോ? അന്തഃകരണം (ബുദ്ധിസത്ത്വം) മുതൽ താഴോട്ടു സ്ഥൂലഭൂതങ്ങൾ വരെയുള്ള സമസ്തപ്രകൃതികാര്യങ്ങളും. സുഖദുഃഖങ്ങളെല്ലാം പ്രകൃതിപുരുഷന്മാരുടെ സംയോഗത്തിൽനിന്നാണു ജനിക്കുന്നത്. ഈ തത്ത്വശാസ്ത്രപ്രകാരം, പുരുഷൻ അസംഗനാണെങ്കിലും പ്രതിബിംബദ്വാരാ പ്രകൃതിയോടു ചേരുമ്പോൾ സുഖമോ ദുഃഖമോ അനുഭവിക്കുന്നവനെന്നപോലെ തോന്നുകയാണെന്നോർക്കണം.

18. പ്രകാശക്രിയാസ്ഥിതിശീലം ഭൂതേന്ദ്രിയാ -
ത്മകം ഭോഗാപവർഗാർത്ഥം ദൃശ്യം.

**ദൃശ്യം** ദൃശ്യം[3] എന്നത്, **പ്രകാശക്രിയാസ്ഥിതിശീലം** പ്രകാശശീലം (സത്ത്വം), ക്രിയാശീലം (രജസ്സ്), സ്ഥിതിശീലം (തമസ്സ്) എന്നിവയോടുകൂടിയതും, **ഭൂതേന്ദ്രിയാത്മകം** സ്ഥൂലസൂക്ഷ്മങ്ങളായ ഭൂതങ്ങളും ഇന്ദ്രിയങ്ങളുമായ പരിണാമത്തോടുകൂടിയതും, **ഭോഗാപവർഗാർഥം** ഭോഗവും (സുഖദുഃഖാനുഭവം) അപവർഗ്ഗവും (മോക്ഷം) ആയ പ്രയോജനത്തോടുകൂടിയതുമാകുന്നു.

ദൃശ്യം, ജ്ഞാനം ക്രിയ സ്ഥിതി എന്ന സ്വഭാവമുള്ളതും ഭൂതങ്ങളും ഇന്ദ്രിയങ്ങളും ചേർന്നതും ദ്രഷ്ടാവിൻെറ ഭോഗത്തിനും മോക്ഷത്തിനും വേണ്ടിയുള്ളതുമാകുന്നു.

---

1. ബുദ്ധിയിലുള്ള പുരുഷപ്രതിബിംബം ദ്രഷ്ടാവ്; പ്രതിബിംബമുള്ള ബുദ്ധി ദൃശ്യം.
2. ബുദ്ധി ഇന്ദ്രിയദ്വാരാ ശബ്ദാദ്യാകാരമായി പരിണമിക്കുന്നു: അതിൽ യിച്ഛക്തിയുടെ ഛായയെ കൈക്കൊണ്ടിട്ട് പുരുഷനുമായി തന്മയമാകുന്നു. അതാണ് ദ്രഷ്ടൃദൃശ്യങ്ങളുടെ സംയോഗസംബന്ധം അഥവാ സ്വസ്വാമിഭാവ സംബന്ധം. (2.23)
3. ജ്ഞേയമായതു സമസ്തവും പ്രകൃതിയും പ്രകൃതിയുടെ സർവ്വവികാരങ്ങളും

ദൃശ്യമായ പ്രകൃതി ഭൂതേന്ദ്രിയാത്മകവും - സമസ്തവിശ്വത്തിനും ഉപാദാനഭൂതമായ സ്ഥൂലസൂക്ഷ്മഭൂതങ്ങളും ഇന്ദ്രിയാന്തഃകരണങ്ങളും ചേർന്നതും - സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളുടെ സ്വരൂപ വുമാകുന്നു. ഈ സമസ്തപ്രകൃതിയുടെയും പ്രയോജനമെന്ത്? പുരുഷൻെറ അനുഭവം (ഭോഗം). പുരുഷൻ തൻെറ മഹത്തായ ദിവ്യ(ചൈതന്യ)സ്വഭാവത്തെ വിസ്മരിച്ചതുപോലിരിക്കുന്നു. അതി നൊരു കഥയുണ്ട്. ഒരിക്കൽ ദേവരാജാവായ ഇന്ദ്രൻ ചേറ്റിൽ നീന്തി ത്തിമർക്കുന്ന ഒരു പന്നിയായി ജീവിക്കാനിടയായി. മൂപ്പർക്ക് ഒരു പെൺപന്നിയും ഒട്ടനവധി പന്നിക്കുട്ടികളും - ആ ജീവതം തനിക്കു ബഹുസുഖമായി തോന്നി. ഈ ദുരവസ്ഥ കണ്ട് ചില ദേവന്മാർ ഇന്ദ്രൻെറ സമീപത്തു ചെന്നു പറഞ്ഞു; "പ്രഭോ, അങ്ങു ദേവദേവനാണ്. സർവദേവന്മാരും അങ്ങയുടെ ആജ്ഞാനുവർ ത്തികളാണല്ലോ. എന്തിനിവിടെ കിടക്കുന്നു?" എന്നാൽ ഇന്ദ്രൻ പറ ഞ്ഞു; "അതു സാരമില്ല, എനിക്കിവിടെ ബഹുസുഖമാണ്. ഈ പെൺപന്നിയും പന്നിക്കുട്ടികളുമുള്ളപ്പോൾ സ്വർഗ്ഗം എനിക്കു വേണ്ടേ വേണ്ട." പാവപ്പെട്ട ദേവന്മാർ കുഴങ്ങി. അവർ കുറച്ചാലോചിച്ചശേ ഷം ഒടുവിൽ പന്നികളെ ഓരോന്നായി കൊല്ലാൻ നിശ്ചയിച്ചു. എല്ലാം ചത്തൊടുങ്ങിയപ്പോൾ ഇന്ദ്രൻ ആർത്തനായി നിലവിളിച്ചു തുടങ്ങി. അവസാനം അവർ ഇന്ദ്രൻെറ സൂകരദേഹത്തെയും പിളർ ന്നു. അങ്ങനെ ഇന്ദ്രൻ പുറത്തുവന്നപ്പോൾ, താൻ അതുവരെ എന്തൊ രു ബീഭത്സമായ സ്വപ്നമാണു കണ്ടിരുന്നതെന്നോർത്തു ചിരിച്ചു പോയി. "ഞാൻ, ദേവദവൻ, ഒരു പന്നിയായിക്കിടക്കുക! എന്നിട്ടു പന്നിജീവിതംതന്നെ യഥാർത്ഥജീവിതം എന്നു വിചാരിക്കുക! അതുംപോരാ, ലോകമെല്ലാം പന്നിയെപ്പോലെ ജീവിക്കുമാറകണമെ ന്നും ആഗ്രഹിക്കുക!" പുരുഷൻ പ്രകൃതിയോടു താദാത്മ്യം പ്രാപി ക്കുമ്പോൾ താൻ നിത്യശുദ്ധനും നിരുപാധികനുമാണെന്ന പരമാർ ത്ഥം മറന്നുപോകുന്നു. പുരുഷൻ പ്രേമിക്കുകയല്ല, അതു പ്രേമ (ആനന്ദ)സ്വരൂപംതന്നെയാണ്. പുരുഷൻ ഉണ്ടായിരിക്കുകയല്ല, അത് ഉണ്മ(സത്)തന്നെയാണ്. അറിയുകയല്ല, അത് അറിവു (ചിത്, ജ്ഞാനം)തന്നെയാണ്. ആത്മാവ് ഉണ്ടെന്നോ, അറിയുന്നുവെന്നോ, പ്രേമിക്കുന്നുവെന്നോ പറയുന്നതു തെറ്റാണ്. സത്തയും ജ്ഞാനവും പ്രേമ(ആനന്ദ)വും പുരുഷൻെറ ഗുണങ്ങളല്ല, അവ പുരുഷസ്വരൂപം (സത്-ചിദ്-ആനന്ദം) തന്നെയാകുന്നു. മറ്റു വസ്തുക്കളിൽ ഇവ പ്രതി ഫലിക്കുമ്പോൾ ആ വസ്തുക്കൾക്ക് ഈ ഗുണങ്ങളുണ്ടെന്നു പറയാം. അവ പുരുഷഗുണങ്ങളല്ല. പ്രത്യുത പുരുഷൻതന്നെയാകുന്നു. പരമാത്മാവും ഭൂമാവും അജനും അമൃതനുമായ ആ പുരുഷൻ സ്വമഹിമയിൽ പ്രതിഷ്ഠിതനാകുന്നു. എന്നാലിപ്പോൾ നിങ്ങൾ അതിൻെറ അടു ത്തുചെന്ന്, 'നീ പന്നിയല്ലല്ലോ' എന്നു പറഞ്ഞാൽ അതു ചീറ്റാനും കടിക്കാനും തുടങ്ങും, അത്രമാത്രം അധഃപതിച്ച താണ് അതിൻെറ സ്ഥിതി.

ഈ മായയിൽ, ഈ സ്വപ്നലോകത്തിൽ, വിഹരിക്കുന്ന നമ്മുടെയെല്ലാം കഥ ഇതുതന്നെ. ഇവിടെ സർവ്വവും ദുഃഖം, കരച്ചിലും പിഴിച്ചിലുമേ എങ്ങുമുള്ളു. ഏതാനും പൊൻപന്തു കളിട്ടുരുട്ടുകയും അവയെ കയ്ക്കലാക്കാൻ എല്ലാവരുംകൂടി കലശൽകൂട്ടുകയുമത്രേ ഈ ജീവിതം. നിങ്ങൾ ഒരിക്കലും നിയമബദ്ധരല്ല, നിങ്ങളെ പ്രകൃതി ഒരുകാലത്തും ബന്ധിച്ചിട്ടില്ല എന്നാണു യോഗി പറയുന്നത്. അതു പഠിക്കാനുള്ള ക്ഷമയുണ്ടാകണം. പുരുഷന് എങ്ങനെ ദുഃഖമുണ്ടാകുന്നുവെന്നു യോഗി കാണിച്ചുതരുന്നു; പ്രകൃതിസംയോഗവശാൽ പുരുഷനു മനസ്സിനോടും ബാഹ്യവിഷയങ്ങളോടും താദാത്മ്യം വരുന്നതു കൊണ്ടാണ് അവൻ ദുഃഖിയാവുന്നത്. എന്നിട്ട്, ഇതിൽനിന്നു മോചിക്കാനുള്ള വഴി സ്വാനുഭവമാണെന്നും യോഗി പഠിപ്പിക്കുന്നു. നിങ്ങൾക്ക് ഈ അനുഭവങ്ങളെല്ലാം ഉണ്ടാകണം. എന്നാൽ എത്രയും വേഗം അതു തീർക്കുക. നാം ഈ വലയിൽ കുടു ങ്ങിപ്പോയി. ഇനി ഇതിൽനിന്നു പുറത്തു കടക്കണം. നാം സ്വയമേവ ഈ കെണിയിൽ പെട്ടതാണ്. നമ്മുടെ പ്രയത്നത്താൽത്തന്നെ വേണം ഇതിൽനിന്നു മോചിക്കുക. അതുകൊണ്ടു ഭാര്യാഭർത്തൃസ്നേഹവും ബന്ധുപ്രീതിയും ക്ഷുദ്രകാമങ്ങളുമെല്ലാം അനുഭവിച്ചുതീർത്തേക്കുക. നിങ്ങളുടെ യാഥാർത്ഥ്യത്തെ ഒരു സമയവും വിസ്മരിക്കുന്നില്ലെങ്കിൽ ഈ അനുഭവങ്ങളിൽക്കൂടിയെല്ലാം നിരപായം കടന്നുപോകാം. ഇതൊരു ക്ഷണികാവസ്ഥ മാത്രമാണെന്നും നമുക്കിതു കടന്നുചാടേണ്ടതാണെന്നും ഒരു കാലത്തും മറക്കരുത്. അനുഭവം – സുഖദുഃഖാനുഭവം – ആണു വലിയ ഗുരു. എന്നാൽ അത് അനുഭവം മാത്രമാണെന്നോർക്കുക. അതു നമ്മെ പടിപടിയായി ഉയർത്തി ഒടുവിൽ സർവ്വവിഷയങ്ങളും അത്യല്പവും, പുരുഷൻ അതിമഹത്തുമാണെന്നു വരുന്ന ഒരവസ്ഥയിലെത്തിക്കും. അപ്പോൾ, മഹാജലധിയിൽ ജലബിന്ദുകണക്കെ സമസ്തപ്രകൃതിയും തുച്ഛമായി തനിയെ തിരോഭവിക്കും. നമുക്കു പലേ അനുഭവങ്ങളിൽ ക്കൂടിയും കടന്നുപോകേണ്ടതുണ്ട്. ഒരിക്കലും ലക്ഷ്യത്തെ മറക്കരുത്.

19. വിശേഷാവിശേഷലിങ്ഗമാത്രാലിങ്ഗാനി
ഗുണപർവ്വാണി.

**വിശേഷാവിശേഷലിങ്ഗമാത്രാലിങ്ഗാനി** വിശേഷ ങ്ങൾ (കാര്യ മാത്രങ്ങളായ അഞ്ചു ഭൂതങ്ങളും പതിനൊന്നിന്ദ്രിയങ്ങ ളും) അവിശേഷങ്ങൾ (കാര്യമാത്രങ്ങളുടെ പ്രകൃതികളായ – കാരണ ങ്ങളായ – അഹംകാരവും, അഞ്ചു തന്മാത്രങ്ങളും)[1] ലിങ്ഗമാത്രം[2] (മൂലപ്രകൃതിയുടെ ആദ്യത്തെ കാര്യം മഹത്തത്ത്വം) അലിങ്ഗം (മൂലപ്രകൃതി) ഇവ, **ഗുണപർവാണി** സത്ത്വരജസ്തമോഗുണങ്ങളു

1. ഈ ശാസ്ത്രത്തിൽ തന്മാത്രകൾ അഹംകാരത്തിന്റെ അനുജന്മാരും ബുദ്ധിയുടെ മക്കളുമാകുന്നു. സാംഖ്യത്തിലാകട്ടെ, അഹങ്കാരത്തിന്റെ മക്കളാണ് എന്നൊരു ഭേദമുണ്ട്.

2. ലിങ്ഗമാത്രം; മഹത്തത്ത്വം, പ്രകൃതിയെ അനുമാനിക്കുന്നതിനു ലിംഗം, അഥവാ ഹേതു (ജ്ഞാപകം)

ടെ അവസ്ഥാ വിശേഷങ്ങളാകുന്നു.

വിശേഷം, അവിശേഷം ലിംഗമാത്രം, അലിംഗം എന്നിവയാ കുന്നു സത്ത്വരജസ്തമോഗുണങ്ങളുടെ അവസ്ഥാവിശേഷങ്ങൾ.

യോഗസമ്പ്രദായത്തിന്നവലംബം സാംഖ്യദർശനമാണെന്നു മുമ്പേ പറഞ്ഞിട്ടുണ്ട്. ഇവിടെ ഒരിക്കൽക്കൂടി സാംഖ്യോക്തമായ പ്രപഞ്ച വിജ്ഞാനത്തെ ഓർമ്മിപ്പിക്കാം. സാംഖ്യമതപ്രകാരം, പ്രകൃതിയാണ് പ്രപഞ്ചത്തിൻെറ ഉപാദാനകാരണവും നിമിത്തകാരണവും. ഈ പ്രകൃതി സത്ത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു പദാർത്ഥങ്ങളുടെ, അഥവാ ഗുണങ്ങളുടെ, സ്വരൂപമാകുന്നു.[1] ജഗത്തിൽ അന്ധകാര മായി, അജ്ഞാനമായി, ഗുരുത്വ (കന)മുള്ളതായി എന്തെല്ലാമുണ്ടോ അതെല്ലാം തമസ്സാണ്: ക്രിയയെല്ലാം രജോഗുണം: സത്ത്വം എന്നതു ശാന്തതയും പ്രകാശവും ലഘുത്വവും (കനമില്ലായ്മ) ആകുന്നു. സൃഷ്ടിക്കുമുമ്പുള്ള പ്രകൃതിയെ 'അവ്യക്തം' എന്നു സാംഖ്യന്മാർ പറയുന്നു: വ്യക്തമല്ലാത്തത്, നാമരൂപങ്ങളാൽ വ്യാകരിക്കപ്പെടാത്ത അവ്യാകൃതാവസ്ഥ, എന്നാണർത്ഥം. ആ അവസ്ഥയിൽ ഈ മൂന്നു ഗുണങ്ങളും ശരിക്കു സമനിലയിൽ വർത്തിക്കുന്നു. അനന്തരം, ഈ സാമ്യത്തിനു ഭംഗമുണ്ടാകുന്നതോടുകൂടി ഗുണങ്ങൾ തമ്മിൽ വിവിധം സംഘടിച്ചു പ്രപഞ്ചമായി പരിണമിക്കുന്നു. ഓരോ മനുഷ്യ നിലും ഈ മൂന്നു ഗുണങ്ങളുണ്ട്. സത്ത്വഗുണം വർദ്ധിക്കുമ്പോൾ ജ്ഞാനം പ്രകാശിക്കുന്നു. രജസ്സിൻെറ ആധിക്യത്തിൽ കർമ്മവും, തമസ്സിൻെറ ആധിക്യത്തിൽ അന്ധകാരവും ജാഡ്യവും ആലസ്യവും അജ്ഞാനവും വന്നുചേരുന്നു.

സാംഖ്യമതപ്രകാരം, ത്രിഗുണാത്മകപ്രകൃതിയുടെ അത്യുച്ച പരിണാമത്തെ മഹത് അഥവാ ബുദ്ധി എന്നു പറയുന്നു. ഈ സമഷ്ടിബുദ്ധിയുടെ അംശമാണു വ്യഷ്ടിഗതമായ ഓരോ മനുഷ്യ ബുദ്ധിയും. സാംഖ്യന്മാരുടെ അന്തഃകരണവിജ്ഞാന പ്രകാരം, മനസ്സിൻെറ ധർമ്മത്തിനും ബുദ്ധിയുടെ ധർമ്മത്തിനും തമ്മിൽ സൂക്ഷ്മമായ അന്തരമുണ്ട്. മനസ്സിൻെറ ധർമ്മം വിഷയങ്ങളെ ഗ്രഹി ച്ചുകൊണ്ടുപോയി ബുദ്ധിക്ക്, വ്യഷ്ടിമഹത്തിന്, സമർപ്പിക്കുക യാണ്. പിന്നീടു ബുദ്ധിയാണ് അവയെ വിവേചിച്ചുനിശ്ചയിക്കുന്നത്. മഹത്തത്ത്വത്തിൽനിന്ന് അഹങ്കാരവും, അതിൽനിന്നു സൂക്ഷ്മഭൂതങ്ങളായ

1. സത്ത്വം ലഘു പ്രകാശകമിഷ്ടമുപഷ്ടംഭകം ചലം ച രജഃ
ഗുരുവരണകമേവ തമഃ പ്രദീപവച്ചാർത്ഥതോ വൃത്തിഃ. (സാം. കാ. 13)
സത്വഗുണം ലഘുവും പ്രകാശകവും രജോഗുണം ഉപഷ്ടംഭക (ഉത്തേജിപ്പി ക്കുന്ന) സ്വഭാവവും ചലവും, തമോഗുണം ഗുരുവും പ്രകാശത്തെ ആവരണം ചെയ്യുന്ന സ്വഭാവമുള്ളതുമാകുന്നു. ഗുണങ്ങൾ ഇപ്രകാരം പരസ്പരവിരുദ്ധ സ്വഭാവങ്ങളാണെങ്കിലും, പുരുഷാർത്ഥം (പുരുഷൻെറ ഭോഗാപവർഗ്ഗമാകുന്ന അർത്ഥം, പ്രയോജനം) സാധിക്കുന്നതിൽ സഹകരിച്ചു പ്രവർത്തിക്കുന്നു - അന്യോന്യവിരുദ്ധങ്ങളായ തീയും എണ്ണയും തിരിയും ഒത്തുചേർന്നു ദീപ ത്തെ പ്രകാശിപ്പിക്കുന്നതുപോലെ.

തന്മാത്രകളും ഉത്പന്നമാകുന്നു. സൂക്ഷ്മഭൂതങ്ങൾ സംഘടിച്ചാണു ബാഹ്യമായ സ്ഥൂലഭൂതങ്ങൾ - ബാഹ്യപ്രപഞ്ചം - ഉണ്ടാവുന്നത്. ബുദ്ധിമുതൽ താഴോട്ട് ഏറ്റവും സ്ഥൂലമായ പാറക്കഷ്ണം വരെയുള്ളയുള്ള സർവ്വവും ഒരേ ഒരു വസ്തുവിന്റെ (ത്രിഗുണ പ്രകൃതിയുടെ) വികാരങ്ങളാണെന്നത്രേ സാംഖ്യസിദ്ധാന്തം. അവയ്ക്കു തമ്മിലുള്ള ഭേദം, സ്ഥൂലമോ സൂക്ഷ്മമോ എന്ന സ്ഥിതിഭേദംമാത്രം. സൂക്ഷ്മം കാരണവും സ്ഥൂലം കാര്യവുമാകുന്നു. സാംഖ്യ ശാസ്ത്രപ്രകാരം, സമസ്തപ്രകൃതിക്കും അതീതമാണു പുരുഷൻ. അതു പ്രാകൃത(ജഡ)മേയല്ല. ബുദ്ധി, മനസ്സ്, തന്മാത്രകൾ, മഹാഭൂതങ്ങൾ തുടങ്ങിയ പ്രകൃതിതത്ത്വങ്ങളിലൊന്നിനോടും പുരുഷനു സാദൃശ്യമില്ല, സജാതീയത്വമില്ല. ഇവയിൽനിന്നെല്ലാം അത്യന്തഭിന്നം, സ്വഭാവേനതന്നെ കേവലം വ്യതിരിക്തം. ആകയാൽ പുരുഷൻ അമൃത (മൃതിരഹിത)മാണെന്നാകുന്നു അവരുടെ സിദ്ധാന്തം. എന്തുകൊണ്ടെന്നാൽ അതൊരു സംഘാതമല്ല.[1] അസംഹതമായ ഒന്നിനു മൃതിയുണ്ടാവാനും തരമില്ല. സാംഖ്യ മതത്തിൽ പുരുഷന്മാർ അനേകമാകുന്നു.[2]

ഗുണപർവ്വങ്ങൾ വിശേഷം അവിശേഷം ലിംഗമാത്രം അലിംഗം എന്നിങ്ങനെ നാലുവിധമാണെന്നുള്ള സൂത്രവാക്യത്തിന്റെ അർത്ഥം ഇപ്പോൾ മനസ്സിലാക്കാം. വിശേഷം ഇന്ദ്രിയഗ്രാഹ്യമായ സ്ഥൂലഭൂതങ്ങളാണ്. അവിശേഷശബ്ദംകൊണ്ടു സൂക്ഷ്മഭൂതങ്ങളെ നിർദ്ദേശിക്കുന്നു. അവ സാധാരണജനങ്ങൾക്ക് ഇന്ദ്രിയഗ്രാഹ്യമല്ല. എന്നാൽ, കുറേക്കാലം യോഗം ശീലിച്ചാൽ നിങ്ങളുടെ ഗ്രഹണ ശക്തി അതിസൂക്ഷ്മമായി ഭവിക്കും: അപ്പോൾ നിങ്ങൾക്കു ഈ തന്മാത്രകളെ പ്രത്യക്ഷീകരിക്കാമെന്നു പതഞ്ജലിമഹർഷി പറയുന്നു. ഉദാഹരണമായി, ഓരോ മനുഷ്യനു ചുറ്റും ഒരു പ്രഭ (പരിവേഷം) ഉള്ളതായി നിങ്ങൾ കേട്ടിരിക്കുമല്ലോ. എല്ലാ പ്രാണികളും ഇപ്രകാരമൊരു പ്രഭയെ പ്രസരിപ്പിക്കുന്നുണ്ട്. അതു നമ്മെപ്പോലുള്ളവർക്കു ദൃശ്യമല്ലെങ്കിലും യോഗികൾക്കു കാണാമെന്നു പറയപ്പെടുന്നു. പൂവിൽനിന്നു ഘ്രാണയോഗ്യമായ തന്മാത്രകൾ നിരർഗ്ഗളം പ്രസരിച്ചുകൊണ്ടിരിക്കുംപോലെ നമ്മളിൽനിന്ന് ഈ തന്മാത്രകൾ നാലുപാടും വ്യാപിച്ചുകൊണ്ടിരിക്കുന്നുണ്ട്. ജീവിതത്തിലെ ഓരോ നിമിഷവും നാം പുണ്യമോ പാപമോ ആയ മാത്രാ സഞ്ചയത്തെ വിസർജ്ജിച്ചുകൊണ്ടിരിക്കുന്നു. നാം എവിടെ പോയാലും ഈ തന്മാത്രകളാൽ അന്തരിക്ഷം വ്യാപ്തമാവും. ഈവിധത്തിലാണു ദേവാലയങ്ങളും പള്ളികളും പണിയിക്കാനുള്ള ഔത്സുക്യം മനുഷ്യ

1. സംഘാതം; അവയവങ്ങൾ അഥവാ അംശങ്ങൾ സംഘടിച്ചുണ്ടായത്. അതിനു വിപരീതം. സംഘടിച്ചുണ്ടാകാത്തത്, അസംഹതം. പുരുഷാസ്തിത്വം സ്ഥാപിക്കാനുള്ള സാംഖ്യന്മാരുടെ അഞ്ചു യുക്തികൾക്കു സാം കാ. 17 കാണുക. (ജ്ഞാ. യോ. അ. 20)

2. യുക്തിക്ക് സാം. കാ. 18 കാണുക. (ജ്ഞാ. യോ. അ. 31)

ഹൃദയത്തിൽ അറിയാതെ കടന്നു കൂടിയത്. മനുഷ്യൻ ഈശ്വരനെ പൂജിക്കാൻ എന്തിനു ദേവാലയം നിർമ്മിക്കുന്നു? ഈശ്വരനെ പൂജിക്കാൻ എവിടെയെങ്കിലും പൂജിച്ചാൽപ്പോരേ? ജനങ്ങൾ ഈശ്വരപൂജ ചെയ്യുന്ന സ്ഥലം പുണ്യതന്മാത്രകളാൽ വ്യാപ്തമാവുന്നുണ്ടെന്ന് അവൻ കണ്ടു. അതിൻെറ ഹേതുവെന്തെന്ന് അവനു പക്ഷേ അറിവില്ലായിരിക്കാം. ജനങ്ങൾ നിത്യവും അവിടെ പോകുന്നു: അങ്ങനെ പോകുംതോറും അവർ അധികമധികം പുണ്യവാന്മാരായും ആ സ്ഥലത്തിൻെറ പുണ്യത്വം വർദ്ധിക്കുകയും ചെയ്യുന്നു. സത്ത്വഗുണം അധികമില്ലാത്തവൻ അവിടെ ചെന്നാൽ ആ പുണ്യസ്ഥലം അവനെ വശീകരിച്ച് അവനിലുള്ള സത്ത്വഗുണത്തെ ഉന്മേഷിപ്പിക്കും. ഇതാണു പുണ്യക്ഷേത്രങ്ങളുടെയും മറ്റു തീർത്ഥസ്ഥലങ്ങളുടെയും മൗലികമായ അർത്ഥം. അവയുടെ പവിത്രത അവിടെ സമ്മേളിക്കുന്ന പുണ്യവാന്മാരെ ആശ്രയിച്ചാണിരിക്കുന്നതെന്നു പ്രത്യേകം ഓർക്കണം. എന്നാൽ മൗലികമായ അർത്ഥത്തെ മനുഷ്യൻ പ്രായേണ മറന്നുകളയുന്നു. അതാണ് അവൻെറ സ്വഭാവത്തിലെ പന്തികേട്. അവൻ വണ്ടി പിടിച്ചു കുതിരയുടെ മുമ്പിൽ കെട്ടുന്നു. മനുഷ്യൻ കാരണമാണ് ഈ സ്ഥലങ്ങൾ പുണ്യതീർത്ഥങ്ങളായത്. അനന്തരം, കാര്യങ്ങളായ ഈ തീർത്ഥങ്ങൾ മനുഷ്യരെ തീർത്ഥീ കരിക്കാൻ കാരണമാകയും ചെയ്യുന്നു. ദുർജ്ജനങ്ങൾമാത്രമേ അങ്ങോട്ടു ചെല്ലുന്നുള്ളവെങ്കിൽ ആ സ്ഥലം മറ്റേതു ദേശവുംപോലെ അപുണ്യമാവും. ദേവാലയങ്ങളുടെ പവിത്രത കെട്ടിടം കൊണ്ടല്ല ഉണ്ടാകുന്നത്: പ്രത്യുത, മനുഷ്യരെക്കൊണ്ടാകുന്നു. ഈ വസ്തുത നാം പലപ്പോഴും മറന്നുപോകുന്നു. സത്ത്വഗുണ പ്രധാനരായ ഋഷീശ്വരന്മാർക്കും മറ്റു പുണ്യപുരുഷന്മാർക്കും തങ്ങളുടെ സത്ത്വ സമ്പത്തിനെ പ്രസരിപ്പിച്ചു പരിസരങ്ങളിൽ അഹോരാത്രം മഹത്തായ വശീകാരശക്തി ചെലുത്തുവാൻ സാധിക്കുന്നതിൻെറ രഹസ്യം ഇതാണ്. തൻെറ സത്ത്വശുദ്ധി മറ്റൊരാൾക്കു തൊട്ടറിയാംമാറ് അത്രമേൽ ഒരുവനു സാത്ത്വികനാവാം. അവനോടു സമ്പർക്കമുണ്ടാകുന്ന ഏതൊരുവനും അതുപോലെ ശുദ്ധനാകാം.

അടുത്തതു ലിംഗമാത്രം, അതായത് ബുദ്ധി, അതാണു പ്രകൃ തിയുടെ പ്രഥമവികാരം. അതിൽനിന്നാണു മറ്റു കാര്യങ്ങളെല്ലാം ആവിർഭവിക്കുന്നത്. ഒടുവിലത്തേതായ അലിംഗം അവ്യക്തതത്ത്വമാകുന്നു. ഈ വിഷയത്തിൽ ആധുനികഭൗതികവിജ്ഞാനങ്ങൾക്കും അദ്ധ്യാത്മശാസ്ത്രങ്ങൾക്കും തമ്മിൽ വലിയ അഭിപ്രായ വ്യത്യാസമുള്ളതുപോലെ തോന്നുന്നു. പ്രപഞ്ചം ചേതനത്തിൽനിന്ന് ആവിർഭവിച്ചതാണെന്നാകുന്നു എല്ലാ അദ്ധ്യാത്മശാസ്ത്രങ്ങളുടെയും വാദം. ദേവവിശേഷകല്പനകളൊന്നും കൂടാതെ അദ്ധ്യാത്മവിജ്ഞാന ദൃഷ്ട്യാ നോക്കിയാൽ, സേശ്വരവാദത്തിൻെറ അർത്ഥം, സൃഷ്ടി ക്രമത്തിൽ ആദ്യമായിരിക്കുന്നതു ചേതനമാണ് എന്നാകുന്നു. ആ ചേതനത്തിൽനിന്നാണു സ്ഥൂലങ്ങളായ ഭൂതവികാരങ്ങളെല്ലാം ഉണ്ടായത്. ആധുനികതത്ത്വ ചിന്തകന്മാരുടെ അഭിപ്രായത്തിൽ ചേതനം എന്നതു പരിണാമപരമ്പരയിൽ അവസാനത്തേതാണ്:

അചേതനവസ്തുക്കൾ മന്ദംമന്ദം സചേതനജന്തുക്കളായും ജന്തുക്കൾ ക്രമേണ മനുഷ്യരായും പരിണമിക്കുന്നുവെന്നാണ് അവർ പറയുന്നത്. അതായത് ചേതനത്തിൽനിന്നു മറ്റെല്ലാം ആവിർഭവിക്കുന്നതിനു പകരം ചേതനം എല്ലാറ്റിനും ഒടുവിൽ ആവിർഭവിക്കുന്നു വെന്നാണ് അവരുടെ വാദം. അദ്ധ്യാത്മവിജ്ഞാനത്തിൻെറയും ഭൗതികവിജ്ഞാനത്തിൻെറയും വാദങ്ങൾ ഇപ്രകാരം അന്യോന്യ വിരുദ്ധങ്ങളായി തോന്നുമെങ്കിലും, രണ്ടും ശരിയാണ്. എങ്ങനെ യെന്നു പറയാം. എ ബി എ ബി എ ബി എന്നിങ്ങനെ ആദ്യന്ത രഹിതമായ ഒരു പരമ്പരയെ സങ്കല്പിക്കുക. ഇതിൽ ആദ്യത്തേത് എ–യോ ബി–യോ എന്നാണു ചോദ്യം. എ ബി എന്ന ക്രമം സ്വീകരിച്ചാൽ എ ആണ് ആദ്യമെന്നു നിങ്ങൾ പറയും. നേരേ മറിച്ചു ബി എ എന്ന ക്രമം സ്വീകരിച്ചാൽ, ബി ആണ് ആദ്യമെ ന്നും പറയും. അതു നിങ്ങൾ വസ്തുതയെ വീക്ഷിക്കുന്ന രീതി അനു സരിച്ചിരിക്കുന്നു. ചേതനം പരിണമിച്ചു ജഡവസ്തുക്കളാവുകയും അവ വീണ്ടും ചേതനത്തിൽ ലയിക്കുകയും ചെയ്തു കൊണ്ടു തുടരുന്നതാണു പരിണാമക്രമം. സാംഖ്യന്മാരും അതുപോലെ മറ്റു മതക്കാരും ചേതനത്തെ ആദ്യം സ്വീകരിക്കുന്നതുകൊണ്ടു 'ചേതനം–ജഡം എന്ന ക്രമത്തിലാണു പരമ്പര വരുന്നത്. ഭൗതികവിജ്ഞാനി ജഡത്തെ പിടിച്ച്, ആദ്യം ജഡം പിന്നെ ചേതനം എന്നു പറയുന്നു. ഒരേ ശൃംഖലയെത്തന്നെയാണു രണ്ടുപേരും നിർദ്ദേശിക്കുന്നത്. എന്നാൽ ഭാരതീയ തത്ത്വജ്ഞാനം ജഡചേതനങ്ങൾ[1] രണ്ടിനെയും അതിക്രമിച്ചു പുരുഷൻ അഥവാ ആത്മാവ് എന്ന ചേതനാതീതമായ (ബുദ്ധിക്കും അതീതമായ കേവലചൈതന്യം, ചിന്മാത്രപുരുഷൻ എന്ന) തത്ത്വത്തിൽ എത്തിച്ചേരുന്നു. അതിൽനിന്നു കടം വാങ്ങിയതത്രേ ചേതനത്തിൻെറ (ബുദ്ധിയുടെ) ചേതനത്വം.

20. ദ്രഷ്ടാ ദൃശിമാത്രഃ ശുദ്ധോഽപി പ്രത്യയാനുപശ്യഃ

**ദ്രഷ്ടാ**[2] പുരുഷൻ, **ദൃശിമാത്രഃ** ജ്ഞാനസ്വരൂപനാകുന്നു അതുകൊണ്ടുതന്നെ, (ജ്ഞാനാദിധർമ്മമുള്ളവനല്ല). **ശുദ്ധഃ** ശുദ്ധൻ പരിണാമശൂന്യൻ ആകുന്നു. **അപി** എന്നാലും അവൻ, **പ്രത്യയാനുപശ്യഃ** പ്രത്യയത്തെ (ബുദ്ധിവൃത്തിയെ) അനുസരിച്ചു വിഷയങ്ങ ളെ അറിയുന്നു.

പുരുഷൻ ചിന്മാത്രനാണ്: ശുദ്ധനാണെങ്കിലും ബുദ്ധി വൃത്തി നിമിത്തം ദ്രഷ്ടാവായി ഭാസിക്കുന്നു.

---

1. ജഡം; ഗ്രാഹ്യമായ ശരീരാദിവിഷയങ്ങൾ ചേതനം; ഗ്രഹണസ്വരൂപമായ ബുദ്ധി. അതു പുരുഷപ്രതിബിംബദ്വാരാ ചേതനമായി ഭാസിക്കുന്നു.
2. വിഷയോപരാഗമുള്ള ബുദ്ധിയിൽ സാന്നിദ്ധ്യംകൊണ്ടുമാത്രം പുരുഷന്ന് യാതൊരു അഭിവ്യക്തത്വം (തെളിഞ്ഞിരിപ്പ്) ഉണ്ടോ അതാണ് ഇവിടെ ദ്രഷ്ടൃത്വം. ബുദ്ധിക്ക് വിഷയോപരാഗം ഇല്ലാതിരിക്കെ പുരുഷന്ന് സ്വരൂപപ്രതിഷ്ഠത്വം ഉണ്ടാകുന്നു. ദ്രഷ്ടൃത്വം ഉണ്ടാകുന്നില്ല.

ഇതും സാംഖ്യദർശനത്തെ അനുസരിച്ചാണ്. ആ ശാസ്ത്രപ്രകാരം, ഏറ്റവും താഴത്തെ പടിയിലുള്ള സ്ഥൂലഭൂതം മുതൽ മഹത്തത്ത്വം വരെയുള്ള സർവ്വവും പ്രകൃതിയാണെന്നു നാം കണ്ടു. പ്രകൃതിക്കു മപ്പുറമാണു നിർഗുണന്മാരായ പുരുഷന്മാർ. അങ്ങനെയിരിക്കെ, എന്തുകൊണ്ടാണു പുരുഷൻ, സുഖിയോ ദുഃഖിയോ ആയി തോന്നു ന്നത്? പ്രതിബിംബംകൊണ്ട്. ഒരു ചുകന്ന പുഷ്പത്തെ ശുദ്ധസ്ഫടിക മണിയുടെ സമീപം വെച്ചാൽ ആ സ്ഫടികമണി ചുകപ്പായി തോന്നു മല്ലോ. അതുപോലെ ആത്മാവിനുണ്ടെന്നു തോന്നുന്ന സുഖദുഃഖ ങ്ങളും പ്രതിഭാസമാത്രമാകുന്നു. പുരുഷൻ സ്വതേ നിർമ്മലനും പ്രകൃതിഭിന്നനുമാണ്. പുരുഷനൊന്നു വേറെ, പ്രകൃതിയൊന്നു വേറെ, രണ്ടും അത്യന്തഭിന്നം. ബുദ്ധി ഒരു സംഘാതമാണെന്നും, അതിന്നു വൃദ്ധിക്ഷയങ്ങളുണ്ടെന്നും, ശരീരംപോലെ തന്നെ പരിണ മിച്ചുകൊണ്ടിരിക്കുന്നതാണെന്നുമാണു സാംഖ്യ മതം. നഖത്തിനു ശരീരത്തോടുള്ള ബന്ധം പോലെയാണ്, ശരീരത്തിനു ബുദ്ധിയോ ടുള്ള ബന്ധം. നഖം ശരീരത്തിലെ ഒരംഗമാണ്: അതിനെ നൂറായിരം പ്രാവശ്യം ചെത്തിക്കളയാം. എന്നാലും ശരീരം നിലനില്ക്കും. അതുപോലെ ഈ സ്ഥൂലശരീരത്തിന് എത്ര വട്ടം വിച്ഛേദം വന്നാ ലും ബുദ്ധി (ലിംഗശരീരം) ബഹുകല്പകാലം നിലനില്ക്കും. എന്നിരു ന്നാലും, ബുദ്ധി അനശ്വരമാവാൻ വയ്യ. എന്തുകൊണ്ടെന്നാൽ അതു വികാരിയാണ്, വൃദ്ധിക്ഷയങ്ങളുള്ളതാണ്. വികാരിയായ ഒന്നും നിത്യമാവാൻ വയ്യ. ബുദ്ധി ജന്യവസ്തുവാണെന്നു തീർച്ചയാണല്ലോ. ആ വസ്തുതതന്നെയാണ് അതിനുമപ്പുറം ഒന്നുണ്ടെന്നുള്ളതിനു ലിംഗം. ബുദ്ധി സ്വതന്ത്രമാവാനും തരമില്ല. കാരണം, ജഡസ്വഭാവ മായ പദാർത്ഥങ്ങളെല്ലാം പ്രകൃതിയിലന്തർ ഭവിച്ചതും അതിനാൽ നിത്യബദ്ധവുമാകുന്നു. ആരാണു മുക്തൻ (സ്വതന്ത്രൻ)? മുക്തമാ യത് എപ്പോഴും കാര്യകാരണ നിയമങ്ങൾക്ക് അതീതമായിരിക്കണ മെന്നു നിശ്ചയം. മുക്തി എന്ന സങ്കല്പം ഒരു ഭ്രാന്തിയാണെന്നു നിങ്ങൾ പറഞ്ഞാൽ ബന്ധമെന്ന സങ്കല്പവും ഭ്രാന്തിയാണെന്നു ഞാൻ പറയും. രണ്ടു സങ്കല്പവും നമ്മുടെ ബോധത്തിലുദിക്കുന്ന താണ്. അതുകൊണ്ടു സിദ്ധമായാൽ രണ്ടുമൊപ്പം: അസിദ്ധമായാ ലും ഒപ്പം തന്നെ. ഇതാണു ബന്ധമോക്ഷങ്ങളെപ്പറ്റിയുള്ള നമ്മളുടെ സങ്കല്പം. നാം ഈ ചുമരിൽക്കൂടി കടന്നുപോകാനൊരുങ്ങിയാൽ തല ചുമരിലിടിച്ചു നാം ചുമരിനാൽ പ്രതിബദ്ധരാണെന്നറിയുന്നു. അതോടൊപ്പം നമുക്ക് ഒരിച്ഛാശക്തിയുണ്ടെന്നും, ആ ഇച്ഛാശക്തിയെ എവിടേക്കും നിയോഗിക്കാൻ കഴിയുമെന്നും അറിയുന്നുണ്ട്. ഈ വിരുദ്ധപ്രത്യയങ്ങൾ അനുനിമിഷം നമുക്കനുഭവപ്പെടുന്നു. നാം സ്വതന്ത്രരാണെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു. എന്നാൽ അതോ

---

1. അവിവേകംകൊണ്ടു ബുദ്ധിവൃത്തികളോടു താദാത്മ്യം പ്രാപിച്ച് ശബ്ദാദി വിഷയങ്ങളെ 'അറിയുന്നവൻ' ആകുന്നു.
2. ലിംഗശരീരം; സാ. കാ. 39, 40 കാണുക (ജ്ഞാ. യോ. അ. 29)

ടൊപ്പംതന്നെ നാം സ്വതന്ത്രരല്ലെന്നും കാണുന്നു. ഒരു പ്രത്യയം ഭ്രാന്തിയാണെങ്കിൽ മറ്റേതും ഭ്രാന്തിതന്നെ. ഒന്നു സത്യമെങ്കിൽ മറ്റേതും സത്യം. എന്തു കൊണ്ടെന്നാൽ രണ്ടും ബോധമെന്ന ഏകാധികരണത്തിലാണു നിലകൊള്ളുന്നത്. രണ്ടും സത്യമാണെന്നു യോഗി പറയുന്നു; ബുദ്ധിയെ സംബന്ധിച്ചിടത്തോളം നാം ബദ്ധരും ആത്മാവിനെ സംബന്ധിച്ചിടത്തോളം മുക്തരുമാണ്. പുരുഷൻ മാത്രമേ കാര്യകാരണനിയമങ്ങൾക്കതീതമായി, സ്വതന്ത്രമായിരിക്കുന്നുള്ളു. അതാണു മനുഷ്യൻെറ യഥാർത്ഥസ്വരൂപമായ ആത്മ തത്ത്വം. അതിൻെറ സ്വാതന്ത്ര്യമാണ്, ബുദ്ധി മനസ്സ് മുതലായ ഗുണപർവ്വങ്ങളിൽക്കൂടി ഊറിവരുന്നത്. അതിൻെറ ചൈതന്യമാണു മറ്റു സർവ്വത്തെയും ചേതനമാക്കുന്നത്. ബുദ്ധി സ്വതേ ചേതനമല്ല.

ഓരോ ഇന്ദ്രിയത്തിനും മസ്തിഷ്കത്തിൽ ഓരോ കേന്ദ്രമുണ്ട്: എല്ലാറ്റിനുംകൂടി ഒരു കേന്ദ്രമല്ല, ഓരോ ഇന്ദ്രിയവും പ്രത്യേകമാണ്. എന്നിരിക്കെ എല്ലാ സംവേദനങ്ങളും ഏകത്ര അന്വയിക്കുന്നതെങ്ങനെ? അവയുടെ ഐക്യം എവിടെ? അതു മസ്തിഷ്കത്തിലായിരുന്നുവെങ്കിൽ, നേത്രം, ശ്രോത്രം, ഘ്രാണം തുടങ്ങിയ ഇന്ദ്രിയങ്ങൾക്കെല്ലാംകൂടി ഒരു കേന്ദ്രമേ ഉണ്ടാകാവൂ. പക്ഷേ ഓരോന്നിൻെറയും കേന്ദ്രം വെവ്വേറെയാണെന്നു നമുക്കറിയാം. അതേസമയം, ഒരുവനു തന്നെ ഏകകാലത്തിൽ കേൾക്കാനും കാണാനും കഴിയുന്നുണ്ട്. അതുകൊണ്ടു ബുദ്ധിക്കും ആധാരമായി ഒരു ഏകത്വമുണ്ടെന്നു നിശ്ചയം. മസ്തിഷ്കത്തോടു ബന്ധപ്പെട്ടിരിക്കുന്നതാണു ബുദ്ധി. ആ ബുദ്ധിക്കുമപ്പുറം ഏകനായ പുരുഷൻ സ്ഥിതിചെയ്യുന്നു. ആ ഏകത്വത്തിലാണു വിവിധങ്ങളായ ഇന്ദ്രിയവേദനങ്ങളും ബുദ്ധിവൃത്തികളും സംയോജിച്ച് ഏകീഭവിക്കുന്നത്. ആത്മാവുതന്നെയാണു നാനാതരത്തിലുള്ള അനുഭവങ്ങളും ചെന്നു ഏകീഭവിക്കുന്ന കേന്ദ്രം. ആത്മാവ് സ്വതന്ത്രം: അതിൻെറ സ്വാതന്ത്ര്യമാണ്, നിങ്ങൾ സ്വതന്ത്രരാണെന്ന് ഓരോ നിമിഷവും നിങ്ങളെ അറിയിച്ചുകൊണ്ടിരിക്കുന്നത്. എന്നാൽ നിങ്ങൾ എപ്പോഴും തെറ്റിദ്ധരിക്കുന്നു, ആ സ്വാതന്ത്ര്യം മനോബുദ്ധ്യാദികളുടേതാണെന്നു വ്യാമോഹിക്കുന്നു. ആ സ്വാതന്ത്ര്യത്തെ ബുദ്ധിയിൽ ആരോപിക്കാൻ ഭാവിക്കുന്ന നിമിഷംതന്നെ ബുദ്ധി സ്വതന്ത്രമല്ലെന്നു നിങ്ങളറിയുന്നു. ആ സ്വാതന്ത്ര്യം ദേഹത്തിൻെറതാണെന്നു വിചാരിക്കുന്ന മാത്രയിൽത്തന്നെ നിങ്ങൾക്കു തെറ്റിപ്പോയി എന്നു പ്രകൃതി നിങ്ങളോടു പറയുന്നു. അതുകൊണ്ടാണു ബന്ധപ്രതീതിയും മോക്ഷപ്രതീതിയും ഇടകലർന്ന് ഏകകാലത്തുദിക്കുന്നത്. യോഗിയാകട്ടെ, രണ്ടിനെയും വിവേചിച്ചറിയുന്നു, അയാളുടെ അജ്ഞാനം നിവർത്തിക്കുകയും ചെയ്യുന്നു. നിത്യമുക്തനായിട്ടുള്ളതു ചിന്മാത്രനായ പുരുഷൻ – യാതൊന്നു ബുദ്ധിയിൽ പ്രവേശിച്ചു ചേതനശക്തിയായി ഭാസിക്കുന്നുവോ ആ ശുദ്ധചൈതന്യം. അങ്ങനെ ബുദ്ധിയിൽ പ്രതിബിംബിച്ചിരിക്കുക എന്നതു മാത്രമാണു പുരുഷൻെറ ബന്ധം എന്നു യോഗി സാക്ഷാത്ക്കരിക്കുന്നു.

21. തദർത്ഥ ഏവ ദൃശ്യസ്യാത്മാ.

**ദൃശ്യസ്യ** ദൃശ്യമായ പ്രകൃതിയുടെ, **ആത്മാ** സ്വരൂപം (മഹദാദിഗുണപർവ്വങ്ങളായുള്ള കാര്യപരിണാമം), **തദർഥ ഏവ**[1] ദ്രഷ്ടാവായ പുരുഷനുവേണ്ടി,[2] (ഭോഗാപവർഗ്ഗരൂപമായ പ്രയോജനത്തിനായിട്ട്) മാത്രമാകുന്നു.

ദൃശ്യത്തിൻെറ സ്വരൂപം അവന്നു വേണ്ടിയാണ്.

പ്രകൃതിക്കു സ്വന്തമായി ചൈതന്യമില്ല. പുരുഷസാന്നിദ്ധ്യത്തിൽ അതു ചേതനമെന്നപോലെ തോന്നിക്കുന്നു. ആ ചേതനത്വം കടം വാങ്ങിയതാണ്, ചന്ദ്രൻെറ പ്രകാശംപോലെ പ്രതിബിംബിതം. യോഗശാസ്ത്രപ്രകാരം, പ്രകൃതിതന്നെയാണു സ്വകാര്യപരിണാമങ്ങളെല്ലാം ഉണ്ടാക്കുന്നത്. എന്നാൽ ഈ പരിണാമം കൊണ്ടു പുരുഷനെ മോചിപ്പിക്കുക എന്നല്ലാതെ പ്രകൃതിക്കു സ്വന്തമായി ഒന്നും നേടാനില്ല.

22. കൃതാർത്ഥം പ്രതി നഷ്ടമപ്യനഷ്ടം തദന്യ - സാധാരണത്വാത്.

**തത്** ഭോഗാപവർഗ്ഗങ്ങൾക്കുവേണ്ടി പരിണമിച്ചുകൊണ്ടിരിക്കുന്ന പ്രകൃതി, **കൃതാർത്ഥം പ്രതി** വിവേകജ്ഞാനംകൊണ്ടു കൃതാർത്ഥനായവനെ, (ഭോഗാപവർഗ്ഗങ്ങൾ അനുഭവിച്ചുകഴിഞ്ഞ പുരുഷനെ) **ഉദ്ദേശിച്ച്, നഷ്ടം** മഹദാദിക്രമേണ പരിണാമശൂന്യമായിരിക്കുന്നു. **അപി** എങ്കിലും, **അന്യസാധാരണത്വാത്** കൃതാർത്ഥന്മാരല്ലാത്ത പുരുഷന്മാർക്കു പൊതുവെയുള്ളതാകയാൽ (ഭോഗാപവർഗ്ഗങ്ങളെ കൊടുക്കുവാൻവേണ്ടി), **അനഷ്ടം** മഹദാദിക്രമേണ പരിണമിച്ചുകൊണ്ടിരിക്കുന്നു.[3]

കൃതാർത്ഥനായ പുരുഷനെസ്സംബന്ധിച്ചിടത്തോളം അതു നശിച്ചിരിക്കുന്നുവെങ്കിലും, (അകൃതാർത്ഥരായ) മറ്റുള്ളവർക്കു പൊതുവേ ഭോഗ്യമാകയാൽ നശിച്ചിട്ടില്ല.

താൻ പ്രകൃതിയിൽനിന്നു നിത്യഭിന്നനാണെന്ന ബോധം പുരുഷന് ഉണ്ടാകാൻവേണ്ടിയാണു പ്രകൃതിയുടെ സമസ്തവ്യാപാരവും.

---

1. പിച്ഛക്തിക്കു ഭോഗവും അപവർഗ്ഗവും വേണ്ട: ജഡമായ പ്രകൃതിക്കും വേണ്ട, ഭോഗാപവർഗ്ഗങ്ങൾ, ബുദ്ധിയിൽ പ്രതിബിംബിച്ചു താദാത്മ്യഭ്രാന്ത്യാ കല്പിതനായ ദ്രഷ്ടാവിന്നുമാത്രമാണ് കർത്തൃത്വഭോക്തൃത്വങ്ങളും ഭോഗാപവർഗ്ഗങ്ങളും ഉള്ളതെന്ന് 'ഏവ' ശബ്ദം ബോധിപ്പിക്കുന്നു.

2. സാം. കാ. 21, 56 (ജ്ഞാ യോ. അ. 30)

3. അകൃതാർത്ഥരേയും കൃതാർത്ഥരാക്കുക എന്നതുവരെ പ്രകൃതി സ്വാർത്ഥമെന്യേ പരിണമിച്ചുകൊണ്ടിരിക്കുന്നു.

ഇതറിഞ്ഞാൽപ്പിന്നെ പുരുഷനു പ്രകൃതിയോടു യാതൊരാകർഷണവുമില്ല. എന്നാൽ മുക്തപുരുഷനെസ്സംബന്ധിച്ചുമാത്രമേ സമസ്തപ്രകൃതിയും തിരോഭവിക്കുന്നുള്ളു. മുക്തരാകാത്ത ബഹുപുരുഷന്മാർ എപ്പോഴുമുണ്ടായിരിക്കും: അവർക്കുവേണ്ടി പ്രകൃതി വ്യാപരിച്ചുകൊണ്ടിരിക്കുകയും ചെയ്യും.

23. സ്വസ്വാമിശക്ത്യോഃ സ്വരൂപോപലബ്ധി –
ഹേതുഃ സംയോഗഃ.

**സ്വസ്വാമിശക്ത്യോഃ** സ്വശക്തിയുടേയും[1] സ്വാമിശക്തിയുടെയും,[2] **സ്വരൂപോപലബ്ധിഹേതുഃ** സ്വരൂപങ്ങളുടെ ഉപലബ്ധിക്കുള്ള[3] ഹേതു, **സംയോഗഃ** സ്വസ്വാമിഭാവസംബന്ധമാകുന്നു.[4]

സ്വസ്വാമിശക്തികളുടെ രണ്ടിൻെറയും സ്വരൂപസാക്ഷാത്കാരത്തിനു ഹേതു സംയോഗമാകുന്നു.

ഈ സൂത്രപ്രകാരം പ്രകൃതിപുരുഷസംയോഗമുള്ളപ്പോഴാണ് അവയുടെ ശക്തികൾ (സ്വരൂപയോഗ്യതകൾ) പ്രകാശിക്കുന്നത്. അപ്പോഴാണു സർവ്വകാര്യകാരണങ്ങളും അഭിവ്യക്തമാവുന്നത്. ഈ സംയോഗത്തിനു കാരണം അവിദ്യയാണ്. നാം ദേഹവുമായി ആത്മത്വേന ബന്ധിക്കുക നിമിത്തമാണു നമുക്കു സുഖദുഃഖങ്ങളുണ്ടാകുന്നതെന്നു നിത്യവും അനുഭവമുള്ളതാണല്ലോ. ഞാൻ ശരീരമല്ലെന്ന് എനിക്കു ദൃഢബോധമുണ്ടെങ്കിൽ ശീതോഷ്ണങ്ങളെയോ അതുപോലെയുള്ള മറ്റു ദ്വന്ദ്വങ്ങളെയോ ഞാൻ ലവലേശം ഗൗനിക്കില്ല (കേവലനും ചിന്മാത്രനുമായ പുരുഷനാണു ഞാൻ, ശരീരമല്ല. ശരീരസംബന്ധം വെറും അവിദ്യാകല്പിതം.) ശരീരം ഒരു സംഘാതമത്രേ: എനിക്കൊരു ശരീരമുണ്ട്, നിങ്ങൾക്കു വേറോരോന്നുണ്ട്, സൂര്യനു മറ്റൊന്നുണ്ട്, എന്നും മറ്റും പറയുന്നതു വെറും കല്പിതമാകുന്നു. സമസ്ത പ്രപഞ്ചവും ഒരു ജഡമഹാസമുദ്രം: നിങ്ങൾ അതിലോരോ കണികയുടെയും ഞാൻ മറ്റൊന്നിൻെറയും സൂര്യൻ ഇനിയൊന്നിൻെറയും നാമം വഹിക്കുന്നു. ഈ ജഡദ്രവ്യം നിരന്തരം പരിണമിച്ചുകൊണ്ടിരിക്കയാണെന്നു നമുക്കറിയാം. ഇന്നു സൂര്യ

1. ശക്തിക്കു യോഗ്യത (സാമർത്ഥ്യം) എന്നർത്ഥം. 'സ്വ' ശബ്ദംകൊണ്ടു ദൃശ്യത്തെ സ്വീകരിക്കണം, അതിൻെറ 'ശക്തി' തന്നിലുള്ള ജഡത്വേന ദൃശ്യത്വയോഗ്യതയാകുന്നു. (ദൃശ്യമെല്ലാം ജഡമാണ്.)

2. 'സ്വാമി'പദത്തിനു പുരുഷൻ എന്നർത്ഥം. അതിൻെറ 'ശക്തി' ചേതനത്വേന ദൃഷ്ടൃത്വയോഗ്യതയാകുന്നു.

3. അവയുടെ സ്വരൂപങ്ങളെ – ക്രമേണ ഭോഗ്യത്വത്തേയും ഭോക്തൃത്വത്തെയും – അറിയുക.

4. ആ അറിവിനു കാരണം സ്വസ്വാമിഭാവസംബന്ധമാകുന്ന സംയോഗമാകുന്നു. ഈ സംബന്ധം കാര്യംകൊണ്ടുമാത്രം അറിയേണ്ടതാണ്.

ന്റെ ഘടകമായിരുന്നതു നാളെ നമ്മുടെ ശരീരഘടകമാകാം.

24. തസ്യ ഹേതുരവിദ്യാ

**തസ്യ** ആ സംയോഗത്തിന്റെ, **ഹേതുഃ** കാരണം, **അവിദ്യാ** അവിദ്യ (2, 5) ആകുന്നു.

അതിന്റെ കാരണം അവിദ്യയാകുന്നു.

നാം ഒരു പ്രത്യേകശരീരവുമായി ബന്ധപ്പെട്ടു ദുഃഖങ്ങൾക്കു വഴിവെയ്ക്കുന്നത് അവിദ്യകൊണ്ടാണ്. ദേഹാത്മഭാവം വെറുമൊരു ഭ്രാന്തി, മിഥ്യ. മിഥ്യാജ്ഞാനമാണു നമ്മെ സുഖികളോ ദുഃഖികളോ ആക്കുന്നത്. അവിദ്യാകൃതമായ ഈ മിഥ്യാജ്ഞാനമാണു ശീതോഷ്ണസുഖദുഃഖങ്ങളെ തോന്നിക്കുന്നത്. ഈ മിഥ്യാജ്ഞാനത്തെ അതിക്രമിച്ചുപോവുകയാകുന്നു നമ്മുടെ കർത്തവ്യം. അതെങ്ങനെ സാധിക്കാമെന്നും യോഗി കാണിച്ചുതരുന്നുണ്ട്. മനസ്സിന്റെ ചില അവസ്ഥാവിശേഷങ്ങളിൽ, ശരീരം തീപ്പൊള്ളിയാൽപ്പോലും വേദന തോന്നില്ലെന്നു തെളിയിച്ചിട്ടുണ്ട്. ഇവിടെയുള്ള ഒരു വൈഷമ്യമെന്തെന്നാൽ മനസ്സിന് ആകസ്മികമായുണ്ടാവുന്ന ഈ ഉച്ചഭാവം ചുഴലിക്കാറ്റു പോലെ ക്ഷണനേരം നിന്നു, തിരോഭവിക്കുന്നുവെന്നതാണ്. യോഗബലത്താൽ ഈ അവസ്ഥ സിദ്ധമാക്കാൻ കഴിഞ്ഞാലാകട്ടെ, ആത്മാവിനെ എന്നെന്നേയ്ക്കുമായി ദേഹബന്ധത്തിൽ നിന്നു മോചിപ്പിച്ചുനിർത്താൻ സാധിക്കും.

25. തദഭാവാത് സംയോഗാഭാവോ ഹാനം
തദ്ദൃശേഃ കൈവല്യം.

**തദഭാവാത്** അവിദ്യയുടെ അഭാവംകൊണ്ട്, **സംയോഗാഭാവഃ** സംയോഗത്തിന്റെ നാശം, **തത് ഹാനം** ആ ഹാനം (സംയോഗാഭാവം), **ദൃശേഃ** ദൃക്കിന്റെ (ചേതനസ്വരൂപമായ പുരുഷന്റെ), **കൈവല്യം** കേവലീഭാവം (മോക്ഷം) ആകുന്നു.

അതിന്റെ (അവിദ്യയുടെ) നാശത്തോടുകൂടി സംയോഗവും ഇല്ലാതാവുന്നു: അതാണു ഹാനം. അതുതന്നെ ദൃക്കിന്റെ കൈവല്യം.

യോഗശാസ്ത്രപ്രകാരം, അവിദ്യനിമിത്തമാണ് ആത്മാവിനു പ്രകൃതിയോടു സംബന്ധമുണ്ടാവുന്നത്. ആ പ്രകൃതിബന്ധത്തിൽനിന്ന് ആത്മാവിനെ മോചിപ്പിക്കുകയാകുന്നു ലക്ഷ്യം (സാധ്യം). എല്ലാ ധർമ്മങ്ങളുടെയും ലക്ഷ്യം അതുതന്നെ. ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതാകുന്നു ലക്ഷ്യം: ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു മാർഗ്ഗവുമാകുന്നു. ഇതു കർമ്മ-ഭക്തി-യോഗ-ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെ

യ്യുക, സ്വതന്ത്രനാവുക! ഇതത്രേ മതസർവ്വസ്വം: ശാസ്ത്രസിദ്ധാന്തങ്ങളോ ആഗമവാക്യങ്ങളോ പൂജാവിധികളോ ഗ്രന്ഥങ്ങളോ ക്ഷേത്രങ്ങളോ പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രമാണ്. യോഗി ചിത്തവൃത്തിനിരോധം വഴിക്കാണ് ഈ ലക്ഷ്യം പ്രാപിക്കാൻ ശ്രമിക്കുന്നത്. നാം നമ്മെ പ്രകൃതിയിൽനിന്നു മോചിപ്പിക്കുംവരെ അടിമകളാകുന്നു. അതുവരെ നാം അവളുടെ ആജ്ഞയനുസരിക്കണം. മനോജയം സാധിക്കുന്നവനു മഹാഭൂതങ്ങളെയും ജയിക്കാൻ സാധിക്കുമെന്നാണു യോഗിയുടെ സിദ്ധാന്തം. ആഭ്യന്തര പ്രകൃതി (ചിത്തം) ബാഹ്യപ്രകൃതിയെ അപേക്ഷിച്ചു സൂക്ഷ്മതരവും മല്ലിടാൻ പ്രയാസമേറിയതും ദുർജ്ജയവുമാകുന്നു. അങ്ങനെയുള്ള ആഭ്യന്തരപ്രകൃതിയെ ജയിക്കാൻ കഴിഞ്ഞവനു പ്രപഞ്ചം മുഴുവൻ സ്വാധീനമാവും: അത് അവനു ദാസ്യം വഹിക്കും. ഈ സ്വാധീനത സമ്പാദിക്കാനുള്ള ഉപായമാണു രാജയോഗം ഉപദേശിക്കുന്നത്. സ്ഥൂലപ്രകൃതിയിൽ നമുക്ക് അറിയാവുന്നതിനെക്കാൾ എത്രയോ അധികം പ്രകൃഷ്ട ശക്തികളുണ്ട്: അവയെയും വശീകരിക്കണം. ഈ ശരീരം മനസ്സിൻെറ പുറംതൊണ്ടു മാത്രം. അവ രണ്ടും ഭിന്നവസ്തുക്കളല്ല, മുത്തിച്ചിപ്പിയുടെ ഉള്ളിലെ പ്രാണിയും പുറത്തെ ചിപ്പിയുംപോലെ ഒരേ വസ്തുവിൻെറ രണ്ടു ഭാവങ്ങൾമാത്രമാകുന്നു. ചിപ്പിയുടെ ഉള്ളിലെ പ്രാണി പുറമേനിന്നു ധാതുദ്രവ്യങ്ങളെ സമാഹരിച്ചാണു പുറംതൊണ്ടു നിർമ്മിക്കുന്നത്. അതുപോലെ അന്തഃകരണം എന്നു പറയുന്ന ആന്തരമായ സൂക്ഷ്മശക്തികൾ ബാഹ്യത്തിൽ നിന്നു സ്ഥൂലഭൂതങ്ങളെ ഉപാദാനം ചെയ്തു ശരീരമാകുന്ന ആ പുറംതൊണ്ടു നിർമ്മിക്കുന്നു. അതുകൊണ്ട് ആന്തരത്തെ സ്വാധീനമാക്കാമെങ്കിൽ ബാഹ്യത്തെ ജയിക്കാൻ വളരെ എളുപ്പം. ഈ ശക്തികൾ പരസ്പരഭിന്നങ്ങളല്ലതാനും: ചിലതു ശാരീരികം, മറ്റു ചിലതു മാനസികം എന്ന ഭേദമില്ല. സ്ഥൂലപ്രകൃതി സൂക്ഷ്മപ്രകൃതിയുടെ സ്ഥൂലപരിണാമമായിരിക്കുംപോലെതന്നെ ശാരീരികശക്തികൾ മാനസികശക്തികളുടെ അഭിവ്യക്തികളാകുന്നു.

26. വിവേകഖ്യാതിരവിപ്ലവാ ഹാനോപായഃ.

**അവിപ്ലവാ** വിപ്ലവ[1]മില്ലാത്ത (യഥാർത്ഥമായ), **വിവേകഖ്യാതി** പുരുഷനെയും പ്രകൃതിയെയും വേർതിരിച്ചറിയുക, **ഹാനോപായഃ** = ആ ഹാനത്തിനുള്ള ഉപായമാകുന്നു.

വിവേകഖ്യാതിയുടെ നിരന്തരപരിശീലനമാണ് അവിദ്യാ നിവൃത്തിക്കുപായം.

ഇതാണു യോഗാഭ്യാസത്തിൻെറ യഥാർത്ഥലക്ഷ്യം – നിത്യാനിത്യവസ്തുവിവേകം. അതായത്, പുരുഷൻ പ്രകൃതിയല്ല, ദേഹേന്ദ്രിയ

1. മിഥ്യാജ്ഞാനം അഥവാ വിച്ഛേദം, ഇടയ്ക്കിടെയുണ്ടാകുന്ന വ്യുത്ഥാനം.

മനസ്സുകളായ വികൃതികളുമല്ല, പ്രകൃതിയല്ലാത്തതുകൊണ്ട് അതു പരിണാമിയുമല്ല എന്നു വിവേചിച്ചറിയുകതന്നെ. പ്രകൃതിമാത്രമാണു പരിണാമി: അതു സംഘടിച്ചും വിഘടിച്ചും പുനഃസംഘടിച്ചും സർവ്വദാവികാരംകൊള്ളുന്നു, നിരന്തരം ശീലിക്കപ്പെടുന്ന വിവേകഖ്യാതിയാൽ അവിദ്യ അസ്തമിക്കുകയും, പുരുഷൻ സർവ്വജ്ഞവും സർവ്വശക്തവും സർവ്വഗതവുമായ സ്വസ്വരൂപത്തിൽ പ്രകാശിക്കുകയും ചെയ്യും.

27. തസ്യ സപ്തധാ പ്രാന്തഭൂമിഃ പ്രജ്ഞാ.

**തസ്യ** വിവേകഖ്യാതിയുദിച്ച യോഗിയുടെ, **പ്രജ്ഞാ** ജ്ഞാനം, **സപ്തധാ** ഏഴുവിധത്തിലുള്ള, **പ്രാന്തഭൂമിഃ** പ്രാന്തമായ (പ്രകൃഷ്ടമായ ഫലത്തിൽ അവസാനിക്കുന്ന) ഭൂമികകളോട്, അവസ്ഥകളോട്, കൂടിയതാകുന്നു.

അവൻെറ പ്രജ്ഞ ഏഴുവിധം പരമാവസ്ഥകളോടു കൂടിയതാകുന്നു.

ഈ വിവേകപ്രജ്ഞയുടെ ഉദയം ഏഴു[1] പടികളിൽ അനുക്രമമായിട്ടാണുണ്ടാകുന്നത്. അതിൽ ഒന്നിൻെറ ഉദയം കാണുമ്പോൾത്തന്നെ നമുക്കു വിവേകഖ്യാതി ഉദിച്ചുതുടങ്ങിയെന്ന് അനുഭവമാകുന്നു. ഇതിൽ ഒന്നാമതായി ആവിർഭവിക്കുന്നത്, അറിയേണ്ടതറിഞ്ഞുകഴിഞ്ഞു (ജിജ്ഞാസാനിവൃത്തി) എന്നാണ്. മനസ്സു പിന്നീടു ജിജ്ഞാസനിമിത്തം അശാന്തമാവുന്നില്ല. ജ്ഞാനത്തിനു ദാഹിക്കുമ്പോൾ നാം അങ്ങുമിങ്ങും അന്വേഷിച്ചുതുടങ്ങും, അല്പമെങ്കിലും സത്യം ലഭിക്കുമെന്നു തോന്നുന്നിടത്തെല്ലാം തേടിച്ചെല്ലും. അങ്ങനെ കിട്ടാതെ വരുമ്പോൾ അതൃപ്തരായി വേറെ വഴിക്ക് അന്വേഷണം തുടങ്ങും. നാം തേടുന്ന ജ്ഞാനം നമ്മളിൽത്തന്നെയാണെന്നും സ്വപ്രയത്നംകൊണ്ടല്ലാതെ പരസഹായത്താൽ ലഭ്യമല്ലെന്നും ബോധിക്കാത്ത കാലത്തോളം ഈ അന്വേഷണങ്ങളെല്ലാം വ്യർത്ഥം. ആത്മാനാത്മവിവേകം ശീലിച്ചുതുടങ്ങുമ്പോൾ ജിജ്ഞാസാ നിമിത്തമായ അശാന്തി നിലയ്ക്കും. അതാണു സത്യത്തെ സമീപിക്കുന്നതിൻെറ പ്രഥമലക്ഷണം. സത്യം കണ്ടെത്തിയെന്നും അതു സത്യമല്ലാതെ മറ്റൊന്നുമല്ലെന്നും നമുക്കപ്പോൾ ദൃഢനിശ്ചയംവരും. വിവേകസൂര്യൻ ഉദിച്ചുതുടങ്ങിയെന്നും പ്രഭാതം സമാഗതമായി എന്നും നാം അപ്പോൾ അറിയും. അതിൽനിന്നു ധൈര്യം നേടി ലക്ഷ്യപ്രാപ്തിവരെ ദൃഢപ്രയത്നം ചെയ്യണം. രണ്ടാമത്തെ ഭൂമിക, ഹേയമായ

1. ഈ ഏഴുപ്രാന്തഭൂമികകളുടെ സംജ്ഞ ഇംഗ്ലീഷ് മൂലത്തിൽ ചേർത്തിട്ടില്ല. ഞങ്ങൾ ബ്രാക്കറ്റിലിട്ടിട്ടുള്ളതാണ്. ഇവയിൽ ആദ്യത്തെ നാലിന് കാര്യവിമുക്തിയെന്നും പിന്നത്തെ മൂന്നിന് ചിത്തവിമുക്തിയെന്നും പറയും.

സർവ്വദുഃഖങ്ങളുടേയും ആത്യന്തികനിവൃത്തി (ജിഹാസാനിവൃത്തി)[1]; ജഗത്തിൽ ബാഹ്യാഭ്യന്തരങ്ങളായ യാതൊന്നിനും നമ്മെ ക്ലേശിപ്പിക്കുവാൻ വയ്യ. മൂന്നാമത്, സംപൂർണ്ണജ്ഞാനപ്രാപ്തി (പ്രേപ്സാനിവൃത്തി)[2]; അതോടുകൂടി നാം സർവ്വജ്ഞന്മാരായി. നാലാമത്, വിവേകഖ്യാതിലാഭത്താൽ സർവ്വകർത്തവ്യങ്ങളിൽനിന്നും ആത്യന്തിക നിവൃത്തി (ചികീർഷാനിവൃത്തി)[3]. ഇനി വരുന്നതു (മൂന്നും) ചിത്തവിമുക്തി. എല്ലാത്തരത്തിലുള്ള കഷ്ടപ്പാടുകളും പ്രയ തങ്ങ ളും മനശ്ചാഞ്ചല്യങ്ങളും അസ്തമിച്ചിരിക്കുന്നുവെന്നും, മലമുകളിൽ നിന്നുരുണ്ട് അടിവാരത്തിലെത്തിയ കല്ലു വീണ്ടും ഉയരാത്തതുപോലെ ശോകങ്ങളൊന്നും ഇനി ഉത്ഥാനം ചെയ്യുകയില്ലെന്നും നമുക്കപ്പോൾ അനുഭവമാകുന്നു (ശോകനിവൃത്തി)[3]. ആറാമത്, നമ്മുടെ ഇച്ഛാനുസരണം ഏതു സമയത്തും ചിത്തം അതിൻെറ കാരണത്തിൽ വിലയിക്കുമെന്നു സ്വാത്മനാ ദർശിക്കൽ (ഭയനിവൃത്തി)[5] ഏഴാമത്, നാം, ആത്മസ്വരൂപത്തിൽ പ്രതിഷ്ഠിതമായെന്നും, പ്രപഞ്ചത്തിലെവിടെയും നാം അസംഗരായിരുന്നുവെന്നും, ദേഹത്തിനോ മനസ്സിനോ നമ്മളോട് ഒരു കാലത്തും ചേർച്ചയോ ചാർച്ചപോലുമോ ഉണ്ടായിട്ടില്ലെന്നും സാക്ഷാത്ക്കരിക്കൽ (സകലവികല്പനിവൃത്തി)[6] അവയെല്ലാം യഥാപ്രകൃതി പ്രവർത്തിച്ചുകൊണ്ടിരിക്കെ, നാം അവിവേകം നിമിത്തം അവയോടു സംബന്ധിക്കുകയാണ് ചെയ്തത്. വാസ്തവത്തിൽ നാം കേവലന്മാരും സർവ്വശക്തന്മാരും സർവ്വവ്യാപികളും നിത്യാനന്ദസ്വരൂപികളുമാണ്. നമ്മുടെ ആത്മസ്വരൂപം സ്വയമേവ പരിശുദ്ധവും പരിപൂർണ്ണവുമാണ്. അതിന് ഒരിക്കലും അന്യസഹായം വേണ്ടിയിരുന്നില്ല. നമ്മെ ആനന്ദിപ്പിക്കാൻ മറ്റൊന്നും വേണ്ട, നാംതന്നെ ആനന്ദസ്വരൂപമാണ്. ഈ ജ്ഞാനം നിരപേക്ഷമാണെന്നും നമുക്കനുഭവമാകും. നമ്മുടെ ജ്ഞാനത്താൽ പ്രകാശിതമാകാത്ത യാതൊന്നും ജഗത്തിലുണ്ടാവില്ല. ഇതാണ് അവസാനത്തെ ഭൂമിക. ഇതിൽ യോഗി പരമശാന്തനും സമാധാനപൂർണ്ണനുമാകുന്നു. സർവ്വദുഃഖങ്ങളിൽനിന്നും എന്നെന്നേയ്ക്കുമായി നിവർത്തിക്കുന്നു.

---

1. ഹേയങ്ങളായ ബന്ധഹേതുക്കളെയെല്ലാം തള്ളി, ഇനി ഹേയമായിട്ടൊന്നുമില്ല.
2. പ്രാപിക്കേണ്ടതു പ്രാപിച്ചുകഴിഞ്ഞു, ഇനി പ്രാപിക്കേണ്ടതൊന്നും ഇല്ല.
3. വിവേകഖ്യാതി സമ്പാദിച്ചതോടുകൂടി എല്ലാം ഞാൻ ചെയ്തുതീർന്നു. ഇനി ചെയ്യേണ്ടതൊന്നുമില്ല.
4. എൻെറ ബുദ്ധിസത്വം കൃതാർത്ഥമായി.
5. ബുദ്ധ്യാദിഗുണങ്ങൾ കൊടുമുടിയിൽനിന്നു കല്ലെന്നപോലെ എന്നിൽനിന്നു പൊഴിഞ്ഞുകഴിഞ്ഞു. ഇനി അത് അതിൻെറ സ്ഥാനത്തു വീണ്ടും വരികയില്ല.
6. എൻെറ സമാധി സ്വാത്മീഭൂതമായി, അടുത്തുതന്നെ ഞാൻ സ്വരൂപ പ്രതിഷ്ഠനാകും. (ഈ പ്രാന്തഭൂമികയിൽമാത്രമാണ് പുരുഷൻെറ കൈവല്യം.)

പിന്നീടൊരിക്കലും അയാൾ മോഹിക്കുന്നില്ല. യാതൊ രു ക്ലേശവും അയാളെ സ്പർശിക്കുന്നില്ല. താൻ സദാനന്ദനും നിത്യപരിപൂർണ്ണനും സർവ്വശക്തനുമാണെന്നു യോഗിക്ക് അനുഭവപ്പെടുന്നു.

28. യോഗാംഗാനുഷ്ഠാനാദശുദ്ധിക്ഷയേ
ജ്ഞാനദീപ്തിരാവിവേകഖ്യാതേഃ.

**യോഗാംഗാനുഷ്ഠാനാത്** യോഗാംഗങ്ങളുടെ ജ്ഞാനപൂർവ്വകമായ അഭ്യാസംകൊണ്ട്, **അശുദ്ധിക്ഷയേ** ചിത്തത്തിനുള്ള ജ്ഞാനത്തെ മറയ്ക്കുന്ന ക്ലേശാദികൾ നശിക്കെ, **ആവിവേകഖ്യാതേഃ** പ്രകൃതിപുരുഷസ്വരൂപത്തിന്റെ സാക്ഷാത്കാരംവരെയുള്ള, **ജ്ഞാനദീപ്തി** ജ്ഞാനത്തിന്റെ പ്രകാശാതിശയം ഉണ്ടാകുന്നു.[1]

യോഗത്തിന്റെ വിവിധാംഗങ്ങളെ അനുഷ്ഠിക്കുന്നതു കൊണ്ട് അശുദ്ധികൾ നശിച്ചു വിവേകാഖ്യാതിവരെയുള്ള, ജ്ഞാനം പ്രകാശിക്കുന്നു.

ഇനി സാധനവിഷയകമായ ജ്ഞാനമാണ്. ഇതുവരെ പ്രതിപാദിച്ചുവന്നത്. നമ്മുടെ ബുദ്ധിക്കെത്താത്തവിധം അത്ര ഉയർന്ന തരം വിഷയമാണ്. എങ്കിലും അതാണു പരമസാദ്ധ്യം. ആദ്യം സമ്പാദിക്കേണ്ടതു ദേഹേന്ദ്രിയമനോനിഗ്രഹമാണ്. അതു ലഭിക്കുമ്പോൾ സാദ്ധ്യനിഷ്ഠമായ സാധനം സ്ഥിരീഭവിക്കും. സാദ്ധ്യം അറിഞ്ഞാൽപ്പിന്നെ അതിനെ പ്രാപിക്കാനുള്ള സാധനാഭ്യാസമേ ശേഷിക്കൂ.

29. യമനിയമാസനപ്രാണായാമപ്രത്യാഹാര -
ധാരണാധ്യാനസമാധയോ*ſ*ഷ്ടാവംഗാനി.

യമം നിയമം ആസനം പ്രാണായാമം പ്രത്യാഹാരം ധാരണ ധ്യാനം സമാധി എന്നിവയാണു യോഗത്തിന്റെ എട്ടംഗങ്ങൾ.

30. അഹിംസാസത്യാസ്തേയബ്രഹ്മചര്യാ -
പരിഗ്രഹാ യമാഃ.

**അഹിംസാ** മനോവാക്കായങ്ങളെക്കൊണ്ട് ഒരു പ്രാണിയെയും പീഡിപ്പിക്കാതിരിക്കുക: **സത്യം**[1] പരഹിതത്തിനുവേണ്ടിയുള്ള മനോവാക്കുകളുടെ യാഥാർത്ഥ്യം: **അസ്തേയം** പരദ്രവ്യം അപഹരിക്കാതിരിക്കുക: **ബ്രഹ്മചര്യം**[2] (വീര്യധാരണം അതിന്റെ ഉപായമായി അഷ്ടാംഗമൈഥുനത്യാഗവും): **അപരിഗ്രഹഃ** =

1. യോഗാംഗാനുഷ്ഠാനംകൊണ്ടു ചിത്തത്തിന്റെ അശുദ്ധി ക്ഷയിച്ച് മേല്പറഞ്ഞ പ്രജ്ഞകൾ ആവിർഭവിക്കുന്നു.

ദേഹധാരണത്തിൽ കവിഞ്ഞുള്ള ഭോഗസാധനങ്ങൾ സ്വീകരിക്കാ യ്ക, (**ഏതേ** = ഇവയാണ്) **യമാഃ** യമങ്ങൾ.[3]

അഹിംസ സത്യം അസ്തേയം ബ്രഹ്മചര്യം അപരിഗ്രഹം ഇവയെ യമങ്ങൾ എന്നു പറയുന്നു.

യോഗസംസിദ്ധനാവാൻ ആഗ്രഹിക്കുന്ന സാധകൻ കാമസങ്കല്പ ങ്ങളെ വർജ്ജിക്കണം. ആത്മാവിൽ സ്ത്രീപുരുഷഭേദമില്ല. പിന്നെ എന്തിന് അതു കാമസങ്കല്പങ്ങളാൽ സ്വയം അധഃപതിപ്പിക്കണം? ഈവക വിചാരങ്ങളെ വർജ്ജിക്കേണ്ടതിന്റെ ആവശ്യം ഉത്തരഭാഗ ങ്ങൾകൊണ്ടു സ്പഷ്ടമാകും. ദാനം വാങ്ങുന്നവന്റെ മനസ്സു ദാതാ വിന്റെ മനസ്സിനാൽ ചോദിതമാകാനും തന്മൂലം അവൻ ദുഷിച്ചു പോകാനും ഇടയുണ്ട്. ദാനസ്വീകാരം മനസ്സിന്റെ സ്വാതന്ത്ര്യം ഭഞ്ജിച്ചു നമ്മെ പരാധീനരാക്കും. അതുകൊണ്ട് ഒരു ദാനവും പരിഗ്രഹിക്കരുത്.

31. ഏതേ ജാതിദേശകാലസമയാനവച്ഛിന്നാ
സാർവഭൗമാ മഹാവ്രതം.

**ജാതിദേശകാലസമയാനവച്ഛിന്നാഃ** ജാതി (ബ്രാഹ്മണ ത്വാദി,) ദേശം (പുണ്യതീർത്ഥങ്ങൾ പുണ്യക്ഷേത്രങ്ങൾ മുതലാ

1. സത്യം ബ്രൂയാത് പ്രിയം ബ്രൂയാന്ന ബ്രൂയാത് സത്യമപ്രിയം
പ്രിയം ച നാനൃതം ബ്രൂയാദേഷ ധർമ്മഃ സനാതനഃ (മനു. 4. 138)
2. സ്മരണം കീർത്തനം കേളിഃ പ്രേക്ഷണം ഗുഹ്യഭാഷണം
സങ്കല്പോ*f* ധ്യവസായശ്ച ക്രിയാനിഷ്പത്തിരേവ ച
ഏതന്മൈഥുനമഷ്ടാംഗം പ്രവദന്തി മനീഷിണഃ
വിപരീതം ബ്രഹ്മചര്യമനുഷ്ഠേയം മുമുക്ഷുഭിഃ. (ദ. സം. 7.31.32)
3. ഈ യമങ്ങൾ നിവൃത്തിപരങ്ങളാണ്. പ്രവൃത്തിപരങ്ങളല്ലതന്നെ.
വിവേകം കെട്ട് ന്യായാന്യായങ്ങളറിയാതെ പ്രവർത്തിച്ചുപോരുന്ന ജനങ്ങ ളെ മെല്ലെമെല്ലെ നിവൃത്തിയിലേക്കു നയിക്കുകയാണ് ശാസ്ത്രത്തിന്റെ വഴി. ദേഹാത്മബുദ്ധികൾക്കു ഹിംസയെത്തള്ളി ജീവിപ്പാൻ പ്രയാസമുണ്ട്. എന്നാൽ വിവേകംകൊണ്ട് ദേഹാത്മബുദ്ധി മുതലായവയ്ക്കു അയവു വരുന്നതിനനു സരിച്ച് പരഹിംസയ്ക്കും അയവു വരുന്നു. ഇങ്ങനെ സ്വാഭാവികമായ ഹിംസ യിൽനിന്നു നിവൃത്തിയുണ്ടാകുന്നു. പരവൈരാഗ്യം എത്തുന്നതുവരെ അഹിംസ പൂർണ്ണമല്ലെങ്കിലും ഏറ്റക്കുറവോടുകൂടിയെങ്കിലും അതു രക്ഷിക്കാൻ നമുക്കു സാധിക്കും. ഇതുപോലെ സ്വാഭാവികമായി പ്രാണികളിൽ കുടികൊള്ളുന്ന അസത്യം സ്തേയം മൈഥുനം പരിഗ്രഹം ഇവയിൽനിന്നും മെല്ലെമെല്ലെ നിവർത്തിക്കേണ്ടതാണ്. അതുകൊണ്ട് അഹിംസാദികളായ യമങ്ങൾ നിവൃ ത്തിപരങ്ങൾതന്നെ.
വിവേകസഹിതം അനുഷ്ഠിക്കപ്പെടുന്ന നിവൃത്തിപരങ്ങളായ ഈ യമങ്ങൾ ചിത്തത്തെ വിഷയങ്ങളിൽനിന്നു വിമുഖമാക്കി അന്തരംഗങ്ങ (ധാരണാധ്യാന സമാധിക)ളിലുള്ള പ്രയത്നത്തിനു ലാഘവം കൊടുക്കുന്നു. ഈ യമങ്ങൾ സപ്തമപ്രജ്ഞാഭൂമികയിലെത്തിയവനും കൈവിടാൻ പാടില്ലാത്തതാണ്.

യവ), കാലം (ഏകാദശി, ചതുർദ്ദശി മുതലായവ), സമയം (ബ്രാഹ്മണാദിപ്രയോ ജനകരം മുതലായവ) ഇവകൊണ്ട് അതിരില്ലാത്ത, **സാർവഭൗമാഃ** എല്ലാ അവസ്ഥകളിലും എന്നും നിലകൊള്ളുന്ന, **ഏതേ** ഈ യമങ്ങൾ, **മഹാവ്രതം** മഹാവ്രതമെന്നു പറയപ്പെടുന്നു.

കാലവും ദേശവും പ്രയോജനവും ജാതിനിയമങ്ങളും കൊണ്ടു വിച്ഛേദം വരാത്ത ഇവ സാർവ്വലൗകികമഹാവ്രതങ്ങളാകുന്നു.

മേല്പറഞ്ഞ അഹിംസ സത്യം അസ്തേയം ബ്രഹ്മചര്യം അപരിഗ്രഹം എന്നീ യമങ്ങൾ എല്ലാവരും, സ്ത്രീപുരുഷബാല വൃദ്ധഭേദമെന്യേ, ജാതിദേശാവസ്ഥാഭേദമെന്യേ എല്ലാ കാലത്തും അനുഷ്ഠിക്കേണ്ട അതിവിശിഷ്ടധർമ്മങ്ങളാകുന്നു.

32. ശൗചസന്തോഷതപഃസ്വാധ്യായേശ്വര –
പ്രണിധാനാനി നിയമാഃ.

**ശൗചം**[1] ബാഹ്യവും [2]ആഭ്യന്തരവുമായ ശുദ്ധി, **സന്തോഷഃ** സംതൃപ്തി,[3] **തപഃ** തപസ്സ്,[4] **സ്വാധ്യായഃ** സ്വാധ്യായം, **ഈശ്വര പ്രണിധാനം** ഈശ്വരോപാസനം, (**ഇതി ഏതേ** എന്നിവ) **നിയമാഃ** നിയമങ്ങൾ[5] ആകുന്നു.

ബാഹ്യാഭ്യന്തരശൗചം സംതൃപ്തി തപസ്സ് സ്വാധ്യായം ഈശ്വരോപാസനം എന്നിവയാകുന്നു നിയമങ്ങൾ.

ബാഹ്യശൗചം എന്നതു ശരീരത്തെ നിർമ്മലമാക്കി വെയ്ക്കുകയാകുന്നു. അശുചിയായ മനുഷ്യൻ ഒരിക്കലും യോഗിയാകയില്ല. ആഭ്യന്തരശൗചവും അവശ്യം വേണ്ടതാകുന്നു. അത് 1.33–ൽ പ്രതിപാദിച്ച മൈത്ര്യാദികളുടെ ഭാവനകൊണ്ടുണ്ടാകും. ആന്തരശുദ്ധി തന്നെയാണു ബാഹ്യശുദ്ധിയെക്കാൾ ശ്രേഷ്ഠം എന്നതിൽ സംശയമില്ല എന്നാൽ, രണ്ടും ആവശ്യമാണ്: അന്തരംഗശുദ്ധിയില്ലാതെയുള്ള ബാഹ്യശുദ്ധി നിഷ്പ്രയോജനവുമാണ്.

33. വിതർക്കബാധേന പ്രതിപക്ഷഭാവനം.

---

1. മണ്ണും വെള്ളവും മറ്റുംകൊണ്ട് ശരീരശുചീകരണം
2. അതാതു വിഷയങ്ങളിൽ മൈത്ര്യാദിഭാവനകൊണ്ട് ചിത്തമലദൂരീകരണം.
3. പ്രാണധാരണത്തിന്നനുകൂലമായതിൽക്കവിഞ്ഞ് ഒന്നിലും തൃഷ്ണയില്ലാതിരിക്കുക.
4. തപസ്സുമുതൽ മൂന്നിൻെറയും വ്യാഖ്യാനത്തിനു 2.1 നോക്കുക.
5. ശൗചാദികൾ നിവൃത്തിപരങ്ങളല്ല. പ്രവൃത്തിപരങ്ങളാണ്.

**വിതർക്കബാധനേ**[1] വിതർക്കങ്ങളെ (യോഗശത്രുക്കളായ ഹിംസാദികളെ) ബാധിക്കുവാൻ (നിവർത്തിക്കുവാൻ), **പ്രതിപക്ഷ ഭാവനം** പ്രതിപക്ഷങ്ങളെ ഭാവനചെയ്യേണ്ടതാണ്.

യോഗവിരോധിപ്രത്യയങ്ങളെ നിവാരണം ചെയ്വാൻ വിപരീത ഭാവനകളെ ശീലിക്കണം.

യോഗവിരോധിപ്രത്യയങ്ങളെ നിരോധിക്കാൻ വിപരീതഭാവന കളെ ഉളവാക്കണം. അതാണ് മേല്പറഞ്ഞ സദ്ധർമ്മങ്ങളെ അനുഷ്ഠി ക്കാനുള്ള ഉപായം. ഉദാഹരണമായി, ഒരു ഉത്കടകോപവൃത്തി ചിത്തത്തിലുയരുമ്പോൾ അതിനെ എങ്ങനെ നിരോധിക്കാം? വിപ രീതവൃത്തിയെ ഉളവാക്കിയിട്ടുതന്നെ: അതായത് സ്നേഹത്തെ ഭാവന ചെയ്യണം. ചിലപ്പോൾ ഒരമ്മ തൻെറ ഭർത്താവിനോടു വളരെ കുപിതയായിരിക്കും. ആ സമയം ഓമനക്കുട്ടി അടുക്കൽ വന്നാൽ അമ്മ അതിനെ എടുത്തുമ്മവെയ്ക്കുന്നു. ആദ്യത്തെ കോപവികാരം അടങ്ങി, കുട്ടിയോടുള്ള സ്നേഹമാകുന്ന നൂതനവികാരം ആ സ്ഥാ നത്ത് ഉണർന്നു വരുന്നു. അതു മറ്റതിനെ പ്രതിരോധിക്കുന്നു: സ്നേഹം കോപത്തിൻെറ പ്രതിപക്ഷമാണല്ലോ. അതുപോലെ സ്തേയബുദ്ധി യുണ്ടാകുമ്പോൾ അസ്തേയത്തെ ഭാവനചെയ്യണം. പരിഗ്രഹബുദ്ധി ഉദിക്കുമ്പോൾ ഒരു വിപരീതപ്രത്യയത്താൽ അതിനെ നീക്കണം.

34. വിതർക്കാ ഹിംസാദയഃ കൃതകാരിതാനു -
മോദിതാ ലോഭക്രോധമോഹപൂർവകാ
മൃദുമധ്യാധിമാത്രാ ദുഃഖാജ്ഞാനാനന്ത
ഫലാ ഇതി പ്രതിപക്ഷഭാവനം.

**വിതർക്കാഃ**[2] വിതർക്കങ്ങൾ,[3] **ഹിംസാദയഃ** ഹിംസാദിക ളാകുന്നു; (അവ) **കൃതകാരിതാനുമോദിതാഃ** സ്വയം ചെയ്തവ, മറ്റൊരാളെ ക്കൊണ്ടു ചെയ്യിച്ചവ, ചെയ്യുന്നതു കണ്ടു സന്തോഷിച്ചവ (ഇങ്ങനെ മൂന്നുവിധം: കൂടാതെ), **ലോഭക്രോധമോഹപൂർവ്വ കാഃ** ലോഭം, ക്രോധം, മോഹം ഇവയിൽനിന്നുണ്ടാകുന്നവയാ കുന്നു:

---

1. വിതർക്കങ്ങൾ ബാധി(പീഡിപ്പി)ക്കുമ്പോൾ എന്ന് അർത്ഥം
2. ഈ പദം പാരിഭാഷികമാണ് (സാങ്കേതികം)
3. വിതർക്കങ്ങൾ ആദ്യം കൃതാദി മൂന്നുതരം; ലോഭാദികളെക്കൊണ്ടുണ്ടാകു ന്നതുകൊണ്ട് പിന്നെയും മൂന്നുതരം: മൃദു തുടങ്ങിയ ഭേദങ്ങൾകൊണ്ട് വീണ്ടും മൂന്നുതരം. ഇങ്ങനെ വിതർക്കങ്ങൾ ഇരുപത്തേഴുവിധമുണ്ട്. ഇവയ് ക്കെല്ലാംകൂടിയുള്ള ഫലം ഒടുങ്ങാത്ത ദുഃഖവും അജ്ഞാനവുമാകുന്നു. ഇവയെല്ലാം സമാധിക്കു വിരോധിയാണ് എന്നു വിചാരം ചെയ്തുകൊണ്ടിരു ന്നാൽ അഹിംസാദികൾ ഭാവനയുടെ താരതമ്യത്തിനനുസരിച്ചു വളർന്നു വളർന്നു വരും.

**മൃദുമധ്യാധി മാത്രാഃ** (അവ) മൃദു, മധ്യം, അധിമാത്രം (തീവ്രം) എന്ന ഭേദങ്ങളോടു കൂടിയവയാണ്: **ദുഖാജ്ഞാനാന ന്തഫലാഃ** ദുഃഖവും അജ്ഞാനവുമാകുന്ന ഒടുങ്ങാത്ത ഫലം നല്കുന്നവയുമാണ്: **ഇതി** എന്നാണ്, **പ്രതിപക്ഷഭാവനം** പ്രതിപക്ഷഭാവനം.

യോഗവിരോധികളായ ഹിംസ അസത്യം മുതലായവ, ചെയ്തതോ ചെയ്യിച്ചതോ അനുമോദിച്ചതോ, ലോഭം ക്രോധം അവിവേകം ഇവ മൂലമോ, മൃദുവോ മധ്യമോ തീവ്രമോ, ആയിരുന്നാലും അവയുടെ ഫലം അന്തമില്ലാത്ത ദുഃഖവും അജ്ഞാനവുമാണ്. ഇതാണ് പ്രതിപക്ഷഭാവനത്തിൻെറ രീതി.

ഞാൻ സ്വയം ഒരസത്യം പറഞ്ഞാലും മറ്റാരെക്കൊണ്ടെങ്കിലും പറയിച്ചാലും മറ്റൊരാൾ പറയുന്നതിനെ അനുമോദിച്ചാലും എല്ലാം ഒരുപോലെ പാപമാണ്. അതു വളരെ മൃദുവായ ഒരസത്യമായാലും, അസത്യംതന്നെ. ഓരോ ദുർവിചാരവും തിരിച്ചടിക്കും. നിങ്ങളിലുദിക്കുന്ന ഓരോ ദേ്വഷവിചാരവും – അതൊരു ഗുഹയ്ക്കുള്ളിലിരുന്നു വിചാരിക്കുന്നതായാലും ശരി – സഞ്ചിതമായിട്ട് ഏതെങ്കിലും ദുഃഖരൂപമായ ഫലമായി പരിണമിച്ച് ഉത്കടശക്തിയോടുകൂടി നിങ്ങളിലേക്കു മടങ്ങിവരും. നിങ്ങൾ പുറത്തേക്കു വിടുന്നതു ദേ്വഷവും ഈർഷ്യയുമാണെങ്കിൽ അവ പലിശയോടുകൂടി നിങ്ങളിലേക്കു തിരിച്ചടിക്കും. ഒരു ശക്തിക്കും അതിനെ തടുക്കാവതല്ല. നിങ്ങൾ ഒരിക്കൽ അവയെ ഇളക്കിവിട്ടാൽ, അവയുടെ ഫലം അനുഭവിച്ചേ തീരൂ. ഈ വസ്തുതയെ അനുസ്മരിച്ചുകൊണ്ടാണു നിങ്ങൾ ദുഷ്പ്രവൃത്തികളിൽനിന്നു വിരമിക്കേണ്ടത്.

35. അഹിംസാപ്രതിഷ്ഠായാം തത്സന്നിധൗ
വൈരത്യാഗഃ.

**അഹിംസാപ്രതിഷ്ഠായാം** അഹിംസയിൽ ഉറപ്പുകിട്ടിയാൽ, **തത്സന്നിധൗ** ആ അഹിംസകൻെറ സന്നിധിയിൽ, **വൈരത്യാഗഃ** (സഹജവിരോധികളായ പാമ്പ്, കീരി മുതലായവയ്ക്കും) വൈരത്യാഗം ഉണ്ടാകുന്നു. (വൈരം അസ്തമിച്ചുപോകുന്നു.)

അഹിംസ ഉറച്ചാൽ അയാളുടെ സാന്നിധ്യത്തിൽ വൈരമെല്ലാം (ആരിലും) അറ്റുപോകും.

ഒരുവന് അഹിംസാധർമ്മത്തിൽ പ്രതിഷ്ഠ ലഭിക്കുമ്പോൾ അവൻെറ മുമ്പിൽ ജാത്യാ ക്രൂരസ്വഭാവികളായ ജന്തുക്കൾ പോലും ശാന്തമായി വർത്തിക്കുന്നു. യോഗിയുടെ സാന്നിധ്യത്തിൽ നരിയും ആട്ടിൻകുട്ടിയും ഒന്നിച്ചു കളിക്കും. ഈ നിലയിലെത്തിയാൽ മാത്ര മേ നിങ്ങൾ

അഹിംസാധർമ്മത്തിൽ സുപ്രതിഷ്ഠിതമായി എന്നു വിചാരിച്ചുകൂടു.

36. സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം.

**സത്യപ്രതിഷ്ഠായാം** സത്യത്തിൽ ഉറപ്പുകിട്ടിയാൽ, ക്രിയാ **ഫലാശ്രയത്വം** ക്രിയയുടെ (ധർമ്മാധർമ്മങ്ങളുടെ) ഫലത്തിൻെറ (സ്വർഗ്ഗനരകാദികളുടെ), ആശ്രയത്വം (സ്വാധീനത) ഉണ്ടാകുന്നു.[1]

സത്യം ഉറയ്ക്കുന്നതോടെ തനിക്കും അന്യർക്കും ക്രിയകൂടാതെ ക്രിയാഫലങ്ങളെ കൊടുക്കുവാനുള്ള സിദ്ധി യോഗിക്കു കൈവരുന്നു.

സത്യത്തിൻെറ പ്രഭാവം നിങ്ങളിൽ സുപ്രതിഷ്ഠിതമായാൽ സ്വപ്ന ത്തിൽപ്പോലും നിങ്ങൾ അസത്യം ഉച്ചരിക്കയില്ല; വിചാരത്തിലും വാക്കിലും പ്രവൃത്തിയിലും സത്യവാനായിരിക്കും. അപ്പോൾ നിങ്ങൾ പറയുന്നതെല്ലാം യഥാർത്ഥമായി ഭവിക്കും. 'നീ ധന്യനായിത്തീരട്ടെ' എന്നു നിങ്ങൾ ഒരുവനെ അനുഗ്രഹിച്ചാൽ അവൻ ധന്യനാകും. രോഗിയോടു 'നിൻെറ രോഗം ശമിക്കട്ടെ' എന്നു പറഞ്ഞാൽ അവൻ ആരോഗ്യവാനായി ഭവിക്കും.

37. അസ്തേയപ്രതിഷ്ഠായാം സർവ്വരത്നോപസ്ഥാനം.

**അസ്തേയപ്രതിഷ്ഠായാം** അസ്തേയത്തിൽ ഉറപ്പുകിട്ടിയാൽ, യോഗിക്കു **സർവരത്നോപസ്ഥാനം** എല്ലാ രത്നങ്ങ(ഉത്കൃഷ്ട വസ്തുക്ക)ളുടെയും, ഉപസ്ഥാനം[2] (അടുത്തിരിപ്പ്) ഉണ്ടാകുന്നു.

അസ്തേയം ഉറയ്ക്കുന്നതോടെ സർവ്വസമ്പത്തും യോഗിയെ പ്രാപി ക്കുന്നു.

നിങ്ങൾ പ്രകൃതിയിൽനിന്നു എത്രദുരം അകന്നുപോകുന്നുവോ അത്രയടുത്ത് അവൾ നിങ്ങളെ പിന്തുടരുന്നു. നിങ്ങൾ അവളെ തെല്ലും ഗൗനിക്കുന്നില്ലെന്നുവരുമ്പോൾ അവൾ നിങ്ങളുടെ ദാസി യാകും.

38. ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ

**ബ്രഹ്മചര്യപ്രതിഷ്ഠായാം** ബ്രഹ്മചര്യം ഉറച്ചാൽ, **വീര്യ**

---

1. അവൻ അമോഘവാക്ക് ആയിത്തീരുന്നു. എന്തുപറഞ്ഞാലും ഫലിക്കും.
2. സർവ്വരത്നങ്ങളും യോഗിയെ സേവിച്ചു നില്ക്കും: വിചാരിക്കാതെതന്നെ വന്നുവീഴും.

**ലാഭഃ** അത്യുത്കൃഷ്ടമായ (കാര്യകാരണ) സാമർത്ഥ്യം[1] ഉണ്ടാകുന്നു.

ബ്രഹ്മചര്യം ഉറയ്ക്കുന്നതുകൊണ്ട് വീര്യം ഉണ്ടാകുന്നു.

ചാരിത്രശുദ്ധിയുള്ള പുരുഷൻെറ ബുദ്ധിക്ക് അതിമഹത്തായ ഓജസ്സും അതുല്യമായ ഇച്ഛാശക്തിയുമുണ്ടാകും. ചാരിത്രമില്ലാതെ ആദ്ധ്യാത്മികബലം സിദ്ധിക്കില്ല. ബ്രഹ്മചര്യനിഷ്ഠയാൽ മനുഷ്യ രാശിയുടെ മേൽ മഹത്തായ വശീകാരശക്തി ലഭിക്കുന്നു. ലോക ത്തെ ആദ്ധ്യാത്മികപഥത്തിൽ നയിച്ച മഹാപുരുഷന്മാരെല്ലാം ബ്രഹ്മചര്യത്തിൽ അത്യന്തനിഷ്ഠയുള്ളവരായിരുന്നു. അതിൽനിന്നാ ണ് അവർക്ക് ആ മഹാപ്രഭാവം സിദ്ധിച്ചത്. അതുകൊണ്ട്, യോഗി ബ്രഹ്മചര്യനിഷ്ഠനായിരിക്കണം.

39. അപരിഗ്രഹസ്ഥൈര്യേ ജന്മകഥന്താസംബോധഃ.

**അപരിഗ്രഹസ്ഥൈര്യേ** അപരിഗ്രഹം ഉറച്ചാൽ,[2] **ജന്മ കഥന്താസംബോധഃ** (കഴിഞ്ഞതും നിലവിലുള്ളതും വരാൻ പോകുന്നതുമായ) ജന്മങ്ങൾ എങ്ങനെയുണ്ടായി എന്ന യഥാർത്ഥ സാക്ഷാത്ക്കാരം ഉണ്ടാകുന്നു.

അപരിഗ്രഹത്തിൽ ഉറയ്ക്കുമ്പോൾ അയാൾക്ക് പൂർവ്വജന്മ സ്മൃതി ലഭിക്കുന്നു.

ദാനം വാങ്ങാത്തവന് ആരോടും ഒരു കടപ്പാടുമില്ല. അയാൾ നിരപേക്ഷനും സ്വതന്ത്രനുമാകുന്നു. അയാളുടെ മനസ്സ് നിർമ്മല മായിത്തീരുന്നു. ഓരോ ദാനം സ്വീകരിക്കുമ്പോഴും ദാതാവിൻെറ പാപംകൂടി സ്വീകരിക്കേണ്ടിവരും. അതു സ്വീകരിക്കാത്തപ്പോൾ മനസ്സു നിർമ്മലമാവുന്നു. അതിൻെറ ആദ്യസിദ്ധി പൂർവ്വജന്മസ്മരണ യാകുന്നു. അപ്പൊഴേ യോഗി തൻെറ വ്രതത്തിൽ സ്ഥിരനിഷ്ഠനാകു ന്നുള്ളു. താൻ പല തവണയും ഗതാഗതം (ജനിക്കയും മരിക്കയും) ചെയ്തിട്ടുണ്ടെന്ന് അയാൾ കാണുന്നു. അതുകൊണ്ട് ഇത്തവണ താൻ മുക്തിനേടുമെന്നും, ഇനിയൊരിക്കലും ജനനമരണങ്ങൾക്കു വിധേയ നായി പ്രകൃതി വശഗനാകയില്ലെന്നും ദൃഢനിശ്ചയം ചെയ്യുന്നു.

---

1. അണിമാദിശക്തികൾ അവനെ പ്രാപിക്കുന്നു;ശിഷ്യന്മാർക്കു ചെയ്ത ഉപദേശം ഫലിക്കുന്നു.

2. ശരീരം ഭോഗസാധനമാകയാൽ ശരീരഗ്രഹണേച്ഛയും പരിഗ്രഹമാണ്. അതുകൊണ്ട് അതിലും അപേക്ഷയില്ലാതെ മദ്ധ്യസ്ഥവൃത്തിയെ അവലംബി ക്കെ അവൻ ശരീരമില്ലാത്തവനെപ്പോലെയാകുന്നു: അപ്പോൾ അവൻ അപരിഗ്രഹകാഷ്ഠയെ പ്രാപിക്കുന്നു.

40. ശൗചാത് സ്വാംഗജുഗുപ്സാ പരൈരസംസർഗ്ഗഃ.

**ശൗചാത്** ബാഹ്യശൗചംകൊണ്ട്, **സ്വാംഗജുഗുപ്സാ** തൻെറ ശരീരത്തിൽ അറപ്പ് (ഈ ദേഹം ഇത്രയും അശുചിയാണല്ലോ എന്ന നിന്ദ) (അതിൻെറ ഫലമായി), **പരൈഃ** പരന്മാരോട്, **അസം സർഗഃ** സംസർഗ്ഗമില്ലായ്മ[1] ഉണ്ടാകുന്നു.

ബാഹ്യവും ആഭ്യന്തരവുമായ[2] ശൗചനിഷ്ഠയാൽ സ്വന്തം ശരീരത്തെക്കുറിച്ചു വെറുപ്പും അന്യരുമായി തൊട്ടുപെരുമാറായ്കയും ഉണ്ടാകുന്നു.

ബാഹ്യാഭ്യന്തരശൗചങ്ങൾ ശരിക്കുണ്ടാകുമ്പോൾ സ്വന്തം ദേഹത്തിൽ ഉപേക്ഷ തോന്നുകയും അതിനെ കമനീയമാക്കി വെയ്ക്കണമെന്ന വിചാരം ഇല്ലാതാവുകയും ചെയ്യുന്നു. അതിസുന്ദരമെന്നു മറ്റുള്ളവർ പുകഴ്ത്തുന്ന മുഖം ആത്മചൈതന്യത്തെ പ്രകാശിപ്പിക്കുന്നതാണെങ്കിൽ, അതു സ്വർഗ്ഗീയമായിട്ടാണു യോഗി കരുതുക. ശരീരതൃഷ്ണയാണു മനുഷ്യജീവിതത്തിലെ ഏറ്റവും വലിയ ദോഷം. അതുകൊണ്ട്, ശൗചത്തിൽ സംസിദ്ധനായി എന്നതിൻെറ പ്രഥമ ലക്ഷണം, നിങ്ങൾ ഒരു ശരീരമാണെന്നു വിചാരിക്കുന്നതിൽ അനാസ്ഥ ജനിക്കുകയാണ്. ശുചിത്വം ശരിക്കുണ്ടാകുമ്പൊഴേ ദേഹാത്മബുദ്ധി നമ്മെ വിട്ടുപോവൂ.

41. സത്ത്വശുദ്ധിസൗമനസ്യൈകാഗ്ര്യേന്ദ്രിയ – ജയാത്മദർശനയോഗ്യത്വാനി ച.

**സത്ത്വശുദ്ധിസൗമനസ്യൈകാഗ്ര്യേന്ദ്രിയജയാത്മദർശനയോഗ്യത്വാനി ച** (ആഭ്യന്തരശൗചംകൊണ്ട്) ചിത്തശുദ്ധിയും[3] സൗമനസ്യവും[4] ഏകാഗ്രതയും[5] ഇന്ദ്രിയജയവും[6] ആത്മസാക്ഷാത്ക്കാരത്തിനു യോഗ്യതയും[7] (ചിത്തത്തിനുണ്ടാകുന്നു.)

---

1. പരശരീരം തൊട്ടുപെരുമാറായ്കയാണ് ശൗചത്തിൻെറ പരമഫലം. സ്വന്തം ശരീരം മലിനമാണെന്നുള്ള ബോധം വഴിക്കാണ് ഈ പരമഫലം ഉണ്ടാകുന്നത്.

നവച്ഛിദ്രകൃതാ ദേഹാ സ്രവന്തി ഘടികാ ഇവ
ബാഹ്യശൗചൈർന്ന ശുദ്ധ്യന്തി നാന്തഃശൗചം തു വിദ്യതേ.
സ്വദേഹാശുചിഗന്ധേന ന വിരജ്യേത യഃ പുമാൻ
വിരാഗകാരണം തസ്യ കിമന്യദ്യുപദിശ്യതേ. (യോ. വാ. )

2. ബാഹ്യശൗചത്തിൻെറ ഫലം ഈ സൂത്രത്തിലും ആഭ്യന്തരശൗചത്തിൻെറ ഫലം അടുത്തതിലും പറയുന്നു.
3. രജസ്തമസ്സുകൾകൊണ്ട് മനസ്സിനു കറപിടിക്കാതിരിക്കുക.
4. ദുഃഖമില്ലാത്ത മനഃപ്രീതി.
5. ചിത്തസ്ഥൈര്യം.
6. വിഷയങ്ങളിൽനിന്നു പിൻവാങ്ങിയ ഇന്ദ്രിയങ്ങൾ ചിത്തത്തിൽത്തന്നെ ഇരിക്കുക.
7. ഇവയ്ക്കു ഉത്തരോത്തരം കാരണകാര്യബന്ധമുണ്ട്.

ബുദ്ധിനൈർമ്മല്യവും മനഃപ്രസാദവും ഏകാഗ്രതയും ഇന്ദ്രി യജയവും ആത്മസാക്ഷാത്കാരസാമർത്ഥ്യവുംകൂടി ഉണ്ടാകുന്നു.

ശൗചംകൊണ്ടുതന്നെ സത്ത്വത്തിനു പ്രാബല്യവും മനഃപ്രസാദവും ചിത്തത്തിന് ഏകാഗ്രതയുമുണ്ടാകും. നിങ്ങൾ സാത്ത്വികനായി ത്തീരുന്നതിൻെറ മുഖ്യലക്ഷണം പ്രസന്നതയാണ്. മുഖം മ്ലാനമാ യിരിക്കുന്നെങ്കിൽ അതിനു ഹേതു അഗ്നിമാന്ദ്യമാവണം. അതു സാത്ത്വികതയല്ല. സൗഖ്യം തോന്നുകയാണു സത്ത്വലക്ഷണം. സാത്ത്വികനായ പുരുഷന് എല്ലാ വസ്തുക്കളും സുഖകരമത്രേ. ഈ അനുഭവമുണ്ടായിത്തുടങ്ങുമ്പോൾ നിങ്ങൾ യോഗനിഷ്ഠനായിത്തു ടങ്ങി എന്നു കരുതാം. ദുഃഖമെല്ലാം തമസ്സുനിമിത്തമാണുണ്ടാകു ന്നത്. അതിനാൽ അതിനെ ത്യജിക്കണം. ബലവും ദേഹദാർഢ്യവും യൗവനവും ആരോഗ്യവും തികഞ്ഞ ധീരന്മാർക്കേ യോഗികളാ വാൻ യോഗ്യതയുള്ളു. യോഗിക്കു സർവ്വവും ആനന്ദകരം: അയാൾ ദർശിക്കുന്ന എല്ലാ മുഖങ്ങളും അയാൾക്കു സുഖാവഹം. അതാണു സുകൃതിയുടെ ലക്ഷണം. ദുഃഖത്തിനു കാരണം ദുഷ്കൃതമാണ്, മറ്റൊന്നുമല്ല. നിങ്ങളെന്തിനു ദുർമ്മുഖം വെച്ചുകൊണ്ടിരിക്കുന്നു? അതു ഭയങ്കരമാണ്. നിങ്ങളുടെ മുഖം ഇരുണ്ടിരിക്കുന്നെങ്കിൽ അന്നു പുറത്തേക്കു പോകരുത്. വാതിലടച്ചു മുറിയിൽ ഇരുന്നുകൊള്ളുക. ഈ വ്യാധിയെ ലോകരുടെയിടയിൽ കൊണ്ടുനടക്കാൻ നിങ്ങൾക്കെ ന്തധികാരം? മനസ്സു സ്വാധീനമായാൽ ശരീരം മുഴുവൻ സ്വാധീനമാ വും. നിങ്ങൾ ഈ ദേഹയന്ത്രത്തിനു ദാസ്യം വഹിക്കുന്നതിനുപ കരം അതു നിങ്ങളുടെ ദാസ്യം വഹിക്കും. അത് ആത്മാവിൻെറ അധോഗതിക്ക് ഉപകരിക്കുന്നതിനുപകരം ഊർദ്ധ്വഗതിക്കു സഹാ യിക്കും.

42. സന്തോഷാദനുത്തമഃ സുഖലാഭഃ.

**സന്തോഷാത്** സന്തോഷാധിക്യംകൊണ്ടു നിഷ്കാമനായ[1] യോഗിക്ക്, **അനുത്തമസുഖലാഭഃ** അത്യുത്തമ (നിരതിശയ)[2] സുഖം ലഭിക്കുന്നു.

സംതൃപ്തികൊണ്ടു നിരതിശയസുഖം ലഭിക്കുന്നു.

43. കായേന്ദ്രിയസിദ്ധിരശുദ്ധിക്ഷയാത്തപസഃ

---

1. മ. ഭാ. ശാ. 174. 48 (പു. 226പു. 5)
2. തൃപ്തി, ആശാത്യാഗം, ആണ് സന്തോഷം. അതുള്ളവന് താരതമ്യസുഖം നല്കുന്ന വിഷയങ്ങളുടെ അപേക്ഷയില്ല. അതുകൊണ്ട് അയാൾ നിരതിശയ സുഖം അനുഭവിക്കുന്നു.

**തപസഃ** തപസ്സിൻെറ സ്ഥൈര്യം മൂലം, **അശുദ്ധിക്ഷയാത്** അശുദ്ധി ഇല്ലാതാകുന്നതുകൊണ്ട്,[1] **കായേന്ദ്രിയസിദ്ധിഃ** കായത്തിൻെറയും ഇന്ദ്രിയങ്ങളുടെയും, സിദ്ധിഃ[2] (സാമർത്ഥ്യം) ഉണ്ടാ കുന്നു.

തപസ്സിൻെറ ഫലമായി അശുദ്ധി നശിച്ചു ദേഹേന്ദ്രിയങ്ങൾ ക്കു സിദ്ധികൾ കൈവരുന്നു.

തപസ്സിൻെറ ഫലം ഉടനടി കാണാം. സൂക്ഷ്മവും ദൂരവസ്ഥവുമായ ശബ്ദാദിവിഷയങ്ങളെ ഗ്രഹിക്കത്തക്കവണ്ണം പ്രകൃഷ്ടമായ ഇന്ദ്രിയശക്തികളായും മറ്റും ചിലപ്പോൾ അതു പ്രത്യക്ഷപ്പെടുന്നു.

44. സ്വാധ്യായാദിഷ്ടദേവതാസംപ്രയോഗഃ.

**സ്വാധ്യായാത്** ചിരകാലം അഭ്യസിച്ച സ്വാധ്യായംകൊണ്ട്, **ഇഷ്ടദേവതാസംപ്രയോഗഃ**[3] അഭീഷ്ടമായ ദേവതയോടു സംബന്ധമുണ്ടാകുന്നു.

മന്ത്രജപംകൊണ്ട് ഇഷ്ടദേവതാസാക്ഷാത്കാരം സിദ്ധിക്കുന്നു.

സാക്ഷാത്കാരവിഷയമായ ദേവതാസ്വരൂപം എത്ര ഉത്കൃ ഷ്ടമോ അത്ര കഠിനമായിരിക്കും പ്രയത്നവും.

45. സമാധിസിദ്ധിരീശ്വരപ്രണിധാനാത്.

**ഈശ്വരപ്രണിധാനാത്** ഈശ്വരങ്കലുള്ള അകൈതവഭക്തി കൊണ്ട്, **സമാധിസിദ്ധിഃ** (പരമ്പരയാ) സമാധി സിദ്ധിക്കുന്നു.

ഈശ്വരന്നു സർവ്വവും സമർപ്പിക്കുന്നതുകൊണ്ടു സമാധി കൈ വരുന്നു.

46. സ്ഥിരസുഖമാസനം

**ആസനം** ആസന[4]മെന്നത്, **സ്ഥിരസുഖം** നിശ്ചലവും ദുഃഖ കരമല്ലാത്തതുമാകുന്നു.

സ്ഥിരവും സുഖവുമായതാണ് ആസനം.

അടുത്തത് ആസനം. ആസനസ്ഥൈര്യം ഉണ്ടാകുന്നതുവരെ

---

1. ക്ലേശാദികളാണ് അശുദ്ധി. തപസ്സുകൊണ്ട് അടുത്തുണ്ടാകുന്ന ഫലം ക്ലേശാദികളായ അശുദ്ധികളുടെ ക്ഷയമാണ്. അതിൽനിന്നാണ് കായേന്ദ്രിയങ്ങൾക്കു സിദ്ധി, യഥേഷ്ടം പ്രവൃത്തിക്കാനുള്ള ശക്തി, ഉണ്ടാകുന്നത്.
2. കായസിദ്ധി: അണിമാദിസാമർത്ഥ്യം: ഇന്ദ്രിയസിദ്ധി; സൂക്ഷ്മവും വ്യവഹിതവും ദൂരസ്ഥവുമായ വസ്തുക്കളെ ഗ്രഹിപ്പാൻ സാമർത്ഥ്യം.
3. സംപ്രയോഗമെന്നാൽ ഇഷ്ടദേവതയെ കാണുക, ദേവതയോടു സംഭാഷണംചെയ്യുക മുതലായവ.
4. ആസനമെന്നത് കൈ, കാൽ മുതലായ അംഗങ്ങളെ ഒരു നിലയിൽ വെയ്ക്കുക എന്നതാണ്. അതു ഉറപ്പും ദുഃഖമറ്റതുമാകുമ്പോൾ യോഗാംഗമായിത്തീരുന്നു. ആസനം പലവിധം: പദ്മം, സ്വസ്തികം, വജ്രം മുതലായവ.

പ്രാണായാമാദിസാധനകളെ ശീലിക്കാൻ പ്രയാസം. ആസന സ്ഥൈര്യം എന്നതു ശരീരമുണ്ടെന്നേ തോന്നാതിരിക്കുകയാണ്. സാധാരണ രീതിയിൽ കുറേ നേരം ഇരിക്കുമ്പോൾ ദേഹത്തിൽ പലതരത്തിലുള്ള അസുഖങ്ങൾ തോന്നിത്തുടങ്ങും. സ്ഥൂലശരീരചിന്ത വിട്ടിരിക്കയാണെങ്കിലോ ശരീരബോധം നിശ്ശേഷം അസ്തമിക്കും. അപ്പോൾ സുഖദുഃഖങ്ങൾ അറിയില്ല. പിന്നീടു ശരീരത്തെ ഗ്രഹിക്കുമ്പോൾ (വ്യുത്ഥാനമുണ്ടാകുമ്പോൾ) പൂർണ്ണമായ വിശ്രമസുഖം അനുഭവമാവുകയും ചെയ്യും. ദേഹത്തിനു നല്കാൻ കഴിയുന്ന പൂർണ്ണവിശ്രാന്തി അതൊന്നു മാത്രമാണ്. ശരീരത്തെ അടക്കി നിശ്ചലമാക്കിവെയ്ക്കാൻ സാധിച്ചാൽ, അഭ്യാസവും ദൃഢീഭവിക്കും. എന്നാൽ അംഗമേജയത്വാദി ദേഹാസ്വാസ്ഥ്യങ്ങൾ ഉണ്ടാകുന്നപക്ഷം നിങ്ങളുടെ നാഡികൾക്കും ചലനമുണ്ടാകും. അപ്പോൾ മനസ്സിനെ ഏകാഗ്രമാക്കാൻ സാധിക്കാതെ വരും.

47. പ്രയത്നശൈഥില്യാനന്തസമാപത്തിഭ്യാം.

**പ്രയത്നശൈഥില്യാനന്തസമാപത്തിഭ്യാം** പ്രയത്നശൈഥില്യം[1] കൊണ്ടും, അനന്തസമാപത്തി[2]കൊണ്ടും ആസനം സ്ഥിരവും ദുഃഖ ഹീനവുമാകുന്നു.

ശരീരത്തിൻെറ സ്വാഭാവിക (ചേഷ്ടാ) പ്രവണതയെ ലഘൂ കരിക്കുന്നതുകൊണ്ടും അനന്തത്തെ ധ്യാനിക്കുന്നതുകൊണ്ടും (ആസനം സ്ഥിരവും സുഖവുമായിത്തീരുന്നു).

അനന്തത്തെ ധ്യാനിക്കുന്നതുകൊണ്ടു നമുക്ക് ആസന സ്ഥൈര്യം സമ്പാദിക്കാം. അവിശിഷ്ടമായ അനന്തത്തെ ധ്യാനിക്കുക സാദ്ധ്യമല്ല: എന്നാൽ അനന്തമായ ആകാശത്തെ ധ്യാനിക്കാം.

48. തതോ ദ്വന്ദ്വാനഭിഘാതഃ.

**തതഃ** ആ ആസനജയത്തിൽനിന്ന്, **ദ്വന്ദ്വാനഭിഘാതഃ** ക്ഷുത്പിപാസകൾ, ശീതോഷ്ണങ്ങൾ എന്നിവകൊണ്ടുള്ള പീഡയില്ലാതാ കുന്നു.

ആസനജയം കിട്ടുകയാൽ ദ്വന്ദ്വങ്ങൾ ഉപദ്രവിക്കുന്നില്ല.

ശുഭാശുഭങ്ങൾ, ശീതോഷ്ണങ്ങൾ തുടങ്ങിയ പ്രതിദ്വന്ദ്വികൾ നിങ്ങളെ പിന്നീടുപദ്രവിക്കുകയില്ല.

49. തസ്മിൻ സതി ശ്വാസപ്രശ്വാസയോർ –
ഗതിവിച്ഛേദഃ പ്രാണായാമഃ.

---

1. ഇരിപ്പിന് ഉറപ്പില്ലാതാക്കുന്ന സ്വാഭാവികമായ പ്രയത്നത്തിൻെറ അയവ്, അംഗചാപല്യത്തിൻെറ കുറവ്.

2. അനേകം ഗോളരാശികളെ ഒരായാസവും കൂടാതെ ഫണങ്ങളിൽ വെച്ചുകൊണ്ടിരിക്കുന്ന സഹസ്രശീർഷനായെ സങ്കർഷണമൂർത്തിയുമായി തന്മയത്വം.

**തസ്മിൻ സതി** ആസനജയം കിട്ടിക്കഴിഞ്ഞാൽ, **ശ്വാസ പ്രശ്വാസയോഃ** ശ്വാസ[1]ത്തിൻെറയും, പ്രശ്വാസ[2]ത്തിൻെറയും, **ഗതിവിച്ഛേദഃ** ഗതിയെ തടയൽ, **പ്രാണായാമഃ** പ്രാണായാമമാ കുന്നു [ആസന ജയം വന്നാലേ ഇത് അനായാസം സാധിക്കൂ].

ശ്വാസപ്രശ്വാസങ്ങളുടെ ഗതിയെ നിരോധിക്കുന്ന പ്രാണായാമം ഇതിനെ തുടർന്നാകുന്നു.

ആസനജയം സിദ്ധിച്ചാൽ പ്രാണചലനങ്ങളെ തടഞ്ഞു നിയ മനം ചെയ്യണം. അതിനുവേണ്ടിയാണു പ്രാണായാമം, അതായത് ശരീരത്തിലെ ജീവശക്തികളെ നിയമനം ചെയ്യുന്ന അഭ്യാസം. പ്രാണശബ്ദത്തിനു ശ്വാസമെന്ന് അർത്ഥം പറയാറുണ്ടെങ്കിലും അതു വാസ്തവത്തിൽ ശ്വാസമല്ല. പ്രാണനെന്നതു ജഗദ്വ്യാപാരശക്തികളുടെ സമഷ്ടിയാണ്. ആ പ്രാണനാണ് ഓരോ ശരീരത്തിലും ജീവശക്തിയായി പ്രവർത്തിക്കുന്നത്. അതിൻെറ സ്ഫുടിതമമായ അഭിവ്യക്തിയാണു ശ്വാസകോശചലനം. പ്രാണൻ ശ്വാസത്തെ ആകർഷിക്കുന്നതുകൊണ്ടാണു കോശങ്ങൾക്ക് ഈ ചലനമുണ്ടാകു ന്നത്. ആ പ്രാണനെ സ്വാധീനമാക്കുക എന്നതാണു പ്രാണായാമ ത്താൽ സാധിക്കേണ്ടതും. ശ്വാസനിയമനത്തോടുകൂടി ഇതാരംഭിക്കുന്നു. എന്തുകൊണ്ടെന്നാൽ പ്രാണനെ സ്വാധീനമാക്കാനുള്ള സുഗമോപായം അതാണ്.

50. ബാഹ്യാഭ്യന്തരസ്തംഭവൃത്തിർദേശകാല -

സംഖ്യാഭിഃ പരിദൃഷ്ടോ ദീർഘസൂക്ഷ്മഃ.

(**സഃപ്രാണായാമഃ** ആ പ്രാണായാമം) **ബാഹ്യാഭ്യന്തരസ്തം ഭവൃത്തിഃ** ബാഹ്യവൃത്തി[3]യും ആഭ്യന്തരവൃത്തിയും[4] സ്തംഭവൃത്തി[5] യുമായി മൂന്നു തരത്തിലുണ്ട് (അതു) **ദേശകാലസംഖ്യാഭിഃ** ദേശം,[6]

1. പുറമേയുള്ള വായുവെ നിയമാനുസൃതം ഉള്ളിലേക്കു വലിക്കുക
2. ഉള്ളിലെ വായുവെ നിയമാനുസൃതം പുറത്തേക്കു തള്ളുക.
3. ഉള്ളിലെ വായുവെ പുറത്താക്കി അവിടെത്തന്നെ നിർത്തുക.
4. പുറത്തെ വായുവെ ഉള്ളിലേയ്ക്കെടുത്തു അവിടെത്തന്നെ നിർത്തുക.
5. രേചനപ്രയത്നവും പൂരണപ്രയത്നവുമില്ലാതെ പ്രാണൻെറ കേവലധാരണ പ്രയത്നംകൊണ്ടുള്ള ഗതിവിച്ഛേദം. ഈ സ്തംഭവൃത്തി, കുടത്തിലെ വെള്ളംപോ ലെ നിശ്ചലമായി ദേഹത്തിലിരിക്കകൊണ്ട് കുംഭകമെന്നു പറയപ്പെടുന്നു. ഉള്ളിലിരിക്കുന്നതുകൊണ്ട് ഇതു രേചകമല്ല" സ്ഥൂലമായി ഉള്ളിൽ നിരുദ്ധമായി ദേഹത്തെ നിറയ്ക്കുന്നതാണ് പൂരകം. ഇതു സൂക്ഷ്മമായി -ചുടുപ്പാറപ്പുറത്തു വീണ വെള്ളത്തുള്ളി വായുവിൽ ആവിയായി വ്യാപിച്ചുനില്ക്കുന്നതുപോലെ - ശരീരത്തിൽ സങ്കോചിച്ചു നില്ക്കുകയാൽ പൂരകവുമല്ല.
6. മൂക്കുമുതൽ പന്ത്രണ്ടംഗുലം എന്നിങ്ങനെ കാണപ്പെട്ട ബാഹ്യസ്ഥാനം. (പുറംതള്ളിയ വായുപോകുന്ന ദൂരം)

കാലം,[1] സംഖ്യ[2] ഇവയാൽ, **പരിദൃഷ്ടഃ** പരിമിതവും,[3] ദീർഘ **സൂക്ഷ്മഃ** ദീർഘവും[4] സൂക്ഷ്മവു[5]മാകുന്നു.

ബാഹ്യം, ആഭ്യന്തരം, സ്തംഭം എന്നിങ്ങനെ മൂന്നു പ്രകാരത്തിലുള്ള പ്രാണായാമം നിയതമായ ദേശകാലസംഖ്യകളോടുകൂടി ദീർഘവും സൂക്ഷ്മവുമായി ഭവിക്കുന്നു.

പ്രാണായാമത്തിൻെറ ത്രിവിധവൃത്തികൾ; ഒന്ന്, ശ്വാസത്തെ ഉൾക്കൊള്ളുന്നത് (പൂരകം): രണ്ട്, അതിനെ വിസർജ്ജിക്കുന്നത് (രേചകം): മൂന്ന്, ശ്വാസകോശങ്ങളിൽനിന്നു പുറത്തുപോകാതെയോ പുറത്തുനിന്ന് ഉള്ളിലേക്കു കടക്കാതെയോ സ്തംഭിപ്പിക്കുന്നത് (കുംഭകം). ഇനി, ദേശംകൊണ്ടും കാലംകൊണ്ടും ഇവയ്ക്കു വ്യത്യാസം വരുന്നു. ദേശമെന്നു പറഞ്ഞതു പ്രാണനെ ബന്ധിക്കുന്ന ചില ശരീരസ്ഥാനങ്ങളെ ഉദ്ദേശിച്ചാണ്. കാലമെന്നത് ഇന്ന ദേശത്തിൽ ഇത്രനേരം പ്രാണനെ ബന്ധിച്ചുനിർത്തണമെന്നു നിർദ്ദേശിക്കുന്നതാണ്. അങ്ങനെ ഒരു വൃത്തിക്ക് എത്രമാത്രം വേണമെന്നും മറ്റേതിന് എത്ര വേണമെന്നും പറയുന്നുണ്ട്. ഈ പ്രാണായാമത്തിൻെറ ഫലം ഉദ്ഘാതം: അതായത് കുണ്ഡലിനിയെ[6] ഉണർത്തുക എന്നതാകുന്നു.

51. ബാഹ്യാഭ്യന്തരവിഷയാക്ഷേപീ ചതുർത്ഥഃ.

**ബാഹ്യാഭ്യന്തരവിഷയാക്ഷേപീ** (മുൻപറഞ്ഞ) ബാഹ്യവിഷയത്തിൻെറയും ആഭ്യന്തരവിഷയത്തിൻെറയും ആക്ഷേപ (സൂക്ഷ്മദൃഷ്ട്യാ പര്യാലോചന)ത്തോടുകൂടിയത്, **ചതുർത്ഥഃ** നാലാമത്തെ[7] പ്രാണായാമമാകുന്നു.

ബാഹ്യമോ ആഭ്യന്തരമോ ആയ വിഷയങ്ങളിൽ അനുസന്ധാനം ചെയ്തുകൊണ്ടുള്ള പ്രാണായാമം നാലാമത്തേതാകുന്നു.

ദീർഘകാലത്തെ അഭ്യാസഫലമായിട്ടാണ് അനുസന്ധാന പൂർവ്വ കമായ ഈ നാലാമത്തെ കുംഭകം സാധിക്കുന്നത്. മുമ്പു പറഞ്ഞ മൂന്നിലും അനുസന്ധാനമില്ല.

---

1. മുപ്പത്താറു മാത്ര മുതലായവകൊണ്ടു കണക്കാക്കപ്പെട്ടത്.
2. ഇത്ര ശ്വാസപ്രശ്വാസങ്ങളെക്കൊണ്ട് ഒന്നാമത്തെ ഉദ്ഘാതം; നിഗ്രഹിക്കപ്പെട്ട ഇത്രകൊണ്ട് രണ്ടാമത്തേത്: എന്നിങ്ങനെ. 'ഉദ്ഘാതം' നാഭിദേശത്തുനിന്നു പ്രേരിതമായ വായുവിൻെറ ശിരോദേശത്തിലുള്ള ആഘാതമാകുന്നു.
3. മൂന്നുവിധം പ്രാണായാമവും ദേശകാലസംഖ്യകളെക്കൊണ്ടു പരിമിതമാണ്.
4. അധികമായദേശ-കാല-സാംഖ്യകളുള്ളത്.
5. പരമനൈപുണ്യത്തോടുകൂടിയത് സൂക്ഷ്മം; മന്ദതയല്ല സൂക്ഷ്മത്വം.
6. രാജയോഗം പൂർവ്വാർദ്ധം 4 -ഉം 5-ഉം അദ്ധ്യായങ്ങൾ നോക്കുക.
7. പൂരകരേചകപ്രാണയാമങ്ങളെ അഭ്യസിച്ച ബലംകൊണ്ടു അവ രണ്ടും തള്ളി ദേശകാലാദികളെ വിട്ട് അത്യന്തസൂക്ഷ്മമായിരിക്കുന്ന സ്തംഭവൃത്തിയാണ് 'കേവലകംഭകം' എന്ന നാലാമത്തെ പ്രാണായാമം. (വി. സാ.സ.I22)

52. തതഃ ക്ഷീയതേ പ്രകാശാവരണം.

**തതഃ** പ്രാണായാമംകൊണ്ട്, **പ്രകാശാവരണം** പ്രകാശ ത്തിനു ചിത്തത്തിലുള്ള ആവരണം (ക്ലേശാദികൾ), **ക്ഷീയതേ** നശിക്കുന്നു.[1]

അതിൽനിന്നു ചിത്തത്തിലെ പ്രകാശത്തിനുള്ള ആവരണം ക്ഷയിക്കുന്നു.

ചിത്തത്തിനു സ്വപ്രകൃത്യാ സർവ്വജ്ഞാനവും ഉണ്ട്. അതു സത്ത്വഗുണാത്മകമാണ്. എന്നാലിപ്പോൾ രജസ്തമോമലങ്ങ ളാൽ ആവൃതമാണ്. പ്രാണായാമംകൊണ്ട് ഈ ആവരണം നീങ്ങുന്നു.

53. ധാരണാസു ച യോഗ്യതാ മനസഃ.

**ധാരണാസു** ധാരണകളിൽ (ധാരണാവിഷയകമായ), **യോഗ്യ താ ച** യോഗ്യതയും,[2] **മനസഃ** (ആവരണം നീങ്ങിയ) മനസ്സിന്, (**ജായതേ** ഉണ്ടാകുന്നു.)

ആവരണം നീങ്ങി തെളിയുമ്പോൾ ചിത്തത്തിനു ധാരണ ചെയ്യാൻ സാമർത്ഥ്യവുമുണ്ടാകുന്നു.

54. സ്വസ്വവിഷയാസംപ്രയോഗേ ചിത്തസ്വ –
രൂപാനുകാര ഇവേന്ദ്രിയാണാം പ്രത്യാഹാരഃ.

**ഇന്ദ്രിയാണാം** (ശ്രോത്രാദി) ഇന്ദ്രിയങ്ങൾക്ക്, **സ്വസ്വവിഷ യാസംപ്രയോഗേ** (ശബ്ദാദികളായി) അതാതു വിഷയങ്ങളു മായി സംപ്രയോഗം ഇല്ലാതിരിക്കെ,[3] **ചിത്തസ്വരൂപാനുകാരഃ ഇവ**[4] ചിത്തത്തിൻെറ (വിഷയത്യാഗ) സ്വരൂപത്തെ അനുകരിക്കുന്ന തുപോലെയുള്ള സ്ഥിതിയാകുന്നു, **പ്രത്യാഹാരഃ** പ്രത്യാഹാരം.[5]

---

1. പ്രാണായാമംകൊണ്ട് ചിത്തമലം നശിക്കുന്നു.

2. സാമർത്ഥ്യം ധാരണ (അടുത്ത പാദത്തിൽ പറയും) ചെയ്യുന്നത് മനസ്സു കൊണ്ടാണ്. അതിനു സാമർത്ഥ്യം ആവരണം നീങ്ങിയാലേ ഉണ്ടാകൂ. പ്രാണായാമംകൊണ്ട് അതുണ്ടായാൽ പ്രാണന്നും മനസ്സിന്നും ഏകത്ര സ്ഥിതി യുള്ളതുകൊണ്ട് ധാരണാവിഷയത്തിൽ ഉറപ്പിക്കാൻ കഴിയും.

3. ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ ഏർപ്പെടാതെ. (ഏർപ്പെടലാണ് സംപ്രയോ ഗം)

4. മക്ഷികകൾ മധുകരരാജാവിനെ ആശ്രയിക്കുംപോലെ എന്ന ദൃഷ്ടാന്തം ഇവ ശബ്ദംകൊണ്ട് ഊഹിക്കാം.

തദ്യഥാ മക്ഷികാ മധുകരരാജാനമുത്ക്രാമന്തം സർവ്വാ ഏവോത്ക്രാമ
ന്തേ തസ്മിംശ്ച പ്രതിഷ്ഠമാനേ സർവ്വാ ഏവ പ്രാതിഷ്ഠന്തേ. (പ്ര. 2.4)

5. ശബ്ദാദിഷ്വനുഷക്താനി നിഗൃഹ്യാക്ഷാണി യോഗവിത്
കുര്യാച്ചിത്താനുകാരീണി പ്രത്യാഹാരപരായണഃ. (വി. പു)

ഇന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളെ വിട്ടു ചിത്തസ്വരൂപത്തെ കൈക്കൊള്ളുന്നത് – എന്നപോലെ – ആണു പ്രത്യാഹാരം.

ഇന്ദ്രിയങ്ങൾ ചിത്തത്തിന്റെ സ്ഥിതിഭേദങ്ങൾ മാത്രമാണല്ലോ. ഞാൻ ഒരു പുസ്തകം കാണുന്നു. ആ രൂപം പുസ്തകത്തിലല്ല ഇരിക്കുന്നത്, പ്രത്യുത മനസ്സിലാണ്. ആ രൂപത്തെ മനസ്സിൽ ഉദ്ബുദ്ധമാക്കാനുള്ള എന്തോ ഒന്നു പുറത്തുണ്ടായിരുന്നു. യഥാർത്ഥ രൂപം ചിത്തത്തിലാണ്. ഇന്ദ്രിയങ്ങൾ, അവയോടു സംബന്ധിക്കുന്ന വിഷയങ്ങളുമായി താദാത്മ്യം പ്രാപിച്ചു തത്തദ്വിഷയാകാരേണ പരിണമിക്കുന്നു. ചിത്തത്തിന്റെ ഏവംവിധമായ വിഷയാകാരപരിണാമത്തെ നിരോധിക്കാൻ കഴിഞ്ഞാൽ, അപ്പോൾ മനസ്സ് ശാന്തമാകും. അതാണ് പ്രത്യാഹാരം.

55. തതഃ പരമാ വശ്യതേന്ദ്രിയാണാം.

**തതഃ** പ്രത്യാഹാരംകൊണ്ട്,[1] **ഇന്ദ്രിയാണാം** ഇന്ദ്രിയങ്ങളുടെ, **പരമാ വശ്യതാ** അത്യുത്കൃഷ്ടമായ സ്വാധീനത യോഗിക്ക് ഉണ്ടാകുന്നു.

പ്രത്യാഹാരമായി പരമമായ ഇന്ദ്രിയജയം സിദ്ധിക്കുന്നു.

ഇന്ദ്രിയങ്ങളുടെ ബാഹ്യവിഷയാകാരപരിണാമത്തെ നിരോധിച്ച് അവയെ ചിത്തസ്വരൂപത്തിൽവെച്ചുകൊണ്ടിരിക്കാൻ സാധിച്ചാൽ, അപ്പോൾ യോഗിക്ക് ഇന്ദ്രിയജയം സംസിദ്ധമാകുന്നു. ഇന്ദ്രിയങ്ങൾ തികച്ചും സ്വാധീനമായാൽ എല്ലാ മാംസപേശികളും നാഡികളും സ്വാധീനമാകും. എന്തുകൊണ്ടെന്നാൽ ഇന്ദ്രിയങ്ങളാണ് എല്ലാ വേദനങ്ങളുടെയും കർമ്മങ്ങളുടെയും കേന്ദ്രങ്ങൾ. ഈ ഇന്ദ്രിയങ്ങൾ ജ്ഞാനേന്ദ്രിയങ്ങളെന്നും കർമ്മേന്ദ്രിയങ്ങളെന്നും രണ്ടുതരം. അവ സ്വാധീനമായാൽ എല്ലാവിധം വേദനങ്ങളെയും കർമ്മങ്ങളെയും യോഗിക്കു സ്വാധീനമാക്കാം, ശരീരമശേഷവും നിയന്ത്രിക്കാം. അപ്പോൾ മാത്രമാണു ജന്മലാഭം ആനന്ദമായി തോന്നിത്തുടങ്ങുക. 'ജന്മത്താൽ ഞാൻ ധന്യനായിരിക്കുന്നു,' എന്ന് അപ്പോൾ യഥാർത്ഥമായി പറയാം. അപ്രകാരമുള്ള ഇന്ദ്രിയവശ്യത സിദ്ധിക്കുമ്പോൾ, ഈ ശരീരം വാസ്തവത്തിൽ എത്ര ആശ്ചര്യകരമായിരിക്കുന്നു എന്നു നമുക്കു തോന്നും.

സാധനപാദം സമാപ്തം.

1. പ്രത്യാഹാരം ഉറച്ച യോഗിക്ക് ഇന്ദ്രിയങ്ങൾ അത്യന്തം വശപ്പെട്ടുനില്ക്കുന്നു.

## III വിഭൂതിപാദം

### സിദ്ധികൾ

നാമിപ്പോൾ യോഗവിഭൂതികളെ വിവരിക്കുന്ന അദ്ധ്യായത്തി ലേക്കു കടക്കുകയാണ്.

1. ദേശബന്ധശ്ചിത്തസ്യ ധാരണാ.

**ചിത്തസ്യ** ചിത്തത്തിന്ന്, **ദേശബന്ധഃ** ദേശ(ആലംബന[1] വിഷയ)ത്തിലുള്ള ബന്ധനം (മറ്റു വിഷയങ്ങളെ തള്ളിക്കൊണ്ടുള്ള ഉറപ്പിക്കൽ), **ധാരണാ** ധാരണ[2]യാകുന്നു.

ചിത്തത്തെ ഒരു വസ്തുവിശേഷത്തിൽ ഊന്നിനിർത്തുന്നതാകുന്നു ധാരണ.

ശരീരത്തിൻെറ ഉള്ളിലോ പുറത്തോ വല്ല ആശ്രയവിശേഷത്തിലും മനസ്സിനെ ഉറപ്പിച്ച് അതേ നിലയിൽ നിർത്തുമ്പോൾ ധാരണയുണ്ടാകുന്നു.

2. തത്ര പ്രത്യയൈകതാനതാ ധ്യാനം.

**തത്ര** (ഏതു വിഷയത്തിൽ ചിത്തം നിർത്തിയോ) അതിൽ, **പ്രത്യയൈകതാനതാ** പ്രത്യയങ്ങ(ജ്ഞാനവൃത്തിക)ളുടെ, **ഏകതാനതാ** പ്രയത്നം കൂടാതെയുള്ള ഏകവിഷയകമായ പ്രവാഹം,[3] **ധ്യാനം** ധ്യാനമാകുന്നു.[4]

ആ വസ്തുവിൽ അവിച്ഛിന്നമായ ജ്ഞാനവൃത്തിപ്രവാഹമാണു ധ്യാനം.

---

1. ദേഹത്തിലുള്ള നാഭിചക്രം, ഹൃദയം, നാസാഗ്രം മുതലായവ പുറമേ ശാസ്ത്രവിധിക്കനുസരിച്ചുള്ള ശ്രീരാമ-കൃഷ്ണ-വിഷ്ണു-ഹിരണ്യഗർഭാദിശരീരങ്ങൾ - ഇവയിൽ ഒന്നിനെ വിഷയീകരിക്കുക.

2. പ്രാണായാമേന പവനം പ്രത്യാഹാരേണ ചേന്ദ്രിയം
വശീകൃത്യ തതഃ കുര്യാച്ചിത്തസ്ഥാനം ശുഭാശ്രയേ.

3. ധാരണാവിഷയത്തിൻെറ ആകാരംപൂണ്ടതിനുശേഷം മറ്റൊരു വിഷയത്തിൽ പ്രവഹിക്കാതെ അതേ വിഷയത്തിലേക്കുമാത്രമുള്ള ചിത്തവൃത്തിപ്രവാഹം.

4. ധാരണയിൽ ചിത്തവൃത്തിക്കു വിക്ഷേപം വരാം. അതു വളരെ പ്രയത്നിച്ചും തടയണം. ധാരണ ഉറയ്ക്കുന്നതോടെ ആ ചിത്തവൃത്തി ആ വിഷയത്തിൽ അപ്രയത്നം, സ്വയം, പ്രവഹിക്കുകയായി. ഇതു ധ്യാനം. പ്രയത്നിച്ചിട്ടുള്ള പ്രവാഹം ധാരണ.

തദ്രൂപപ്രത്യയൈകാഗ്ര്യസന്തതിശ്ചാന്യനിസ്പൃഹാ
തദ്ധ്യാനം പ്രഥമൈരംഗൈഃ ഷഡ്ഭിർനിഷ്പാദ്യതേ നൃപ.

മനസ്സ് ഒരേ വിഷയത്തെപ്പറ്റി ചിന്തിക്കാനും, മൂർദ്ധാവ് ഹൃദയം തുടങ്ങിയ വല്ല ദേശവിശേഷത്തിലും സ്ഥിരമായി നില്ക്കാനും ശ്രമിക്കുന്നു. സ്ഥാനാന്തരങ്ങളെല്ലാം തള്ളി, ആ ശരീര സ്ഥാനത്തിൽക്കൂടി മാത്രം സംവേദനങ്ങളെ ഗ്രഹിക്കാൻ അതിനു സാധിച്ചാൽ, അതു ധാരണയായി. അങ്ങനെ മനസ്സിന് ആ വിഷയത്തിൽത്തന്നെ കുറേ നേരം സ്ഥിരമായി നില്ക്കാൻ സാധിച്ചാൽ അതു ധന്യവുമാകും.

3. തദേവാർത്ഥമാത്രനിർഭാസം

സ്വരൂപശൂന്യമിവ സമാധിഃ.

**തത് ഏവ** അതു (ധ്യാനം)തന്നെ, **അർഥമാത്രനിർഭാസം** (ധ്യേയവസ്തുവിൻെറ ആകാരംപൂണ്ടു മറ്റൊരു വസ്തുവിൻെറയും ഭാന മില്ലാതെ) ധ്യേയസ്വരൂപത്തിൽ മാത്രം സ്ഫുരിച്ചുകൊണ്ടിരി ക്കുന്നത്, (അതുകൊണ്ടുതന്നെ) **സ്വരൂപശൂന്യം**[1] **ഇവ**[2] ധ്യാനമാകുന്ന സ്വരൂപമൊഴിഞ്ഞപോലെയുള്ളതുമാകുമ്പോൾ, **സമാധിഃ**[3] സമാധിയാകുന്നു.

അതുതന്നെ, രൂപങ്ങളെല്ലാം തള്ളി അർത്ഥംമാത്രം പ്രകാശി ക്കുമ്പോൾ, സമാധിയാകുന്നു.

ധ്യാനത്തിൽ അതിൻെറ സ്വരൂപം, അഥവാ ബാഹ്യാംശം, വിട്ടുപോകുമ്പോൾ സമാധിയായി. ഞാൻ ഒരു പുസ്തകത്തെ ധ്യാനി ച്ചുകൊണ്ടിരിക്കുന്നുവെന്നു വിചാരിക്കുക. അങ്ങനെ സാവധാനം മനസ്സ് അതിൽ ഏകാഗ്രമാവുകയും അന്യഥാ പ്രകാശിതമാവാത്ത അതിൻെറ ആന്തരവേദനങ്ങൾ (ആശയം, പൊരുൾ) മാത്രം സ്ഫുരി ക്കുകയും ചെയ്യുന്നു. ആ ധ്യാനസ്ഥിതിയാണു സമാധി എന്നു പറയപ്പെടുന്നത്.

4. ത്രയമേകത്ര സംയമഃ

**ഏകത്ര** ഒരേ വിഷയത്തിൽ (പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന) **ത്രയം** (ധാരണാധ്യാനസമാധികളെന്ന) മൂന്നു, **സംയമഃ** സംയമ മാകുന്നു.

(ഈ) മൂന്നും ഒരേ വിഷയത്തിൽ (ചെയ്താൽ) സംയമമാകുന്നു.

---

1. ധ്യാനശൂന്യമെന്നാണ് അർത്ഥമെങ്കിലും ധ്യാതൃശൂന്യമെന്നുകൂടി ധരിക്കണം. ധ്യാതാവും ധ്യാനവും ഇല്ലാതെ ധ്യേയമാത്രമായ ചിത്തവൃത്തിയാണ് സമാധി.
2. ധ്യാതൃധ്യാനങ്ങളുടെ നേർമയാണ് വിവക്ഷിതം. പൂർണ്ണനാശമല്ല.
3. ധാരണയിലും ധ്യാനത്തിലും ധ്യാതൃധ്യാനധ്യേയങ്ങളുടെ മൂന്നിൻെറയും സ്ഫൂർത്തി– തദാകാരചിത്തവൃത്തി –ഉണ്ട്. സമാധിയിൽ ധ്യേയമാത്രസ്ഫൂർത്തി, സമാധി ദീർഘകാലവ്യാപിയായാൽ സംപ്രജ്ഞാതയോഗം, ധ്യേയ സ്ഫൂർത്തിയും പോയാൽ അസംപ്രജ്ഞാതം.

ഒരു പ്രത്യേകവിഷയത്തിൽ മനസ്സിനെ നിയോഗിപ്പാനും, അവിടെത്തന്നെ സ്ഥിരീകരിക്കാനും, അനന്തരം സ്വരൂപത്തിൽ നിന്നു വിഷയത്തെ വേർപെടുത്തിയെടുത്ത് അതിൽ (അർത്ഥത്തിൽ) ദീർഘനേരം സമാധാനം ചെയ്യാനും സാധിച്ചാൽ അതു സംയമമാകും. അതായത്, ധാരണാധ്യാനസമാധികൾ അനുക്രമിച്ച് ഏകീഭവിക്കുന്നതു സംയമം. ധ്യാനവിഷയത്തിൻെറ സ്വരൂപം മാഞ്ഞുപോയി പൊരുൾമാത്രം ചിത്തത്തിൽ സ്ഫുരിക്കുന്നു.

5. തജ്ജയാത് പ്രജ്ഞാലോകഃ.

**തജ്ജയാത്** അതിൻെറ (സംയമത്തിൻെറ) ജയം (വശീകരണം)കൊണ്ട്,[1] **പ്രജ്ഞാലോകഃ** പ്രജ്ഞ(ജ്ഞേയാകാരവൃത്തി)യുടെ ആലോകം[2] (തെളിച്ചം) ഉണ്ടാകുന്നു.

അതിൻെറ ജയംകൊണ്ട് പ്രജ്ഞയുടെ പ്രകാശം ഉണ്ടാകുന്നു.

സംയമസ്ഥൈര്യം സിദ്ധച്ചവനു സർവ്വശക്തികളും അധീനമാവുന്നു. ഈ സംയമമാണു യോഗിയുടെ പ്രശസ്തമായ ജ്ഞാനസാധനം. ജ്ഞേയങ്ങൾ അനന്തമാണ്. അവയെ സ്ഥൂലം, സ്ഥൂലതരം, സ്ഥൂലതമം, സൂക്ഷ്മം, സൂക്ഷ്മതരം, സൂക്ഷ്മതമം എന്നിങ്ങനെ പല പടികളായി വിഭജിച്ചിട്ടുണ്ട്. ആദ്യം സ്ഥൂല വിഷയങ്ങളിലാണു സംയമം ചെയ്യേണ്ടത്. അങ്ങനെ സ്ഥൂലങ്ങളുടെ വിജ്ഞാനം സിദ്ധിച്ചുതുടങ്ങിയാൽ ക്രമാനുരോധേന മന്ദം മന്ദം സൂക്ഷ്മവിഷയങ്ങളിലേക്കും കടക്കാം.

6. തസ്യ ഭൂമിഷു വിനിയോഗഃ.

**തസ്യ** അതിൻെറ (സംയമത്തിൻെറ), **വിനിയോഗഃ** പ്രവൃത്തി, **ഭൂമിഷു** ഭൂമികകളിൽ,[3] വേണ്ടതാണ്.

അതു പടിപടിയായി വേണം ചെയ്യാൻ.

അതിശീഘ്രം പുരോഗമിക്കാൻ ഉദ്യമിക്കരുതെന്നുള്ള ഒരു മുന്നറിയിപ്പാണ് ഈ ഉപദേശം.

1. സംയമത്തെ സ്വാധീനമാക്കിയാൽ
2. ഭ്രാന്തി സംശയം മുതലായവ വിട്ട് സ്വപ്നമായ ധ്യേയസ്ഫൂർത്തി.
3. സ്ഥൂലവിഷയങ്ങളിൽ അഥവാ വിതർക്കാദികളിൽ

ധാരണാധ്യാനസമാധികൾക്കുള്ള സോപാനക്രമം ഭൂമികകൾക്കുമുണ്ട്. സ്ഥൂലമായ ഒന്നിൽ ധാരണചെയ്തു ധ്യാനം സമ്പാദിച്ചു സമാഹിതനായവൻ. അതിനനുസരിച്ചു ഒരു സൂക്ഷ്മവിഷയത്തിൽ ക്രമേണ ധാരണാദികൾ ചെയ്യണം. ഈ ക്രമം സവിതർക്ക– നിർവിതർക്ക – സവിചാര–നിർവിചാരങ്ങളിലും യോജിപ്പിക്കണം.

7. ത്രയമന്തരംഗം പൂർവ്വേഭ്യഃ.

**ത്രയം** ധാരണാധ്യാനസമാധികളെന്ന ഈ മൂന്നു (സംയമം), **പൂർവ്വേഭ്യഃ** മുൻപറഞ്ഞ (യമം മുതലായ)വയിൽനിന്ന്, **അന്ത രംഗം** അന്തരംഗമാകുന്നു.[1]

ഈ മൂന്ന്, മുൻപുള്ളവയെക്കാളും ഉള്ളിലേതാണ്.

ഇതിനുമുമ്പ് പ്രത്യാഹാരം, പ്രാണായാമം, ആസനം യമനിയമങ്ങൾ എന്നിവയെപ്പറ്റി നിരൂപിച്ചുവല്ലോ. അവ ഈ മൂന്നിൻെറയും ബഹിരംഗങ്ങളാകുന്നു. ഈ അന്തരംഗത്രയം സിദ്ധമായാൽ ഒരുവ ന്നു സർവ്വജ്ഞത്വവും സർവ്വശക്തിത്വവും പ്രാപിക്കാം. എന്നാൽ അതു മോക്ഷപ്രാപ്തിയല്ല. ഇവ മൂന്നും ചിത്തത്തെ പരിണാമശൂന്യ മായ നിർവ്വികല്പം (നിർബീജം) ആക്കുന്നില്ല: വീണ്ടും ശരീരോത്പ ത്തിക്കു ഹേതുവായ കർമ്മബീജങ്ങളെ അവശേഷിപ്പിക്കുന്നുണ്ട്. യോഗി പറയുന്നതുപോലെ, വിത്തുകളെ വറുക്കുമ്പോഴേ അവയുടെ അങ്കുരോത്പാദനസാമർത്ഥ്യം നശിക്കൂ. ഈ സർവ്വജ്ഞത്വാദി വിഭൂതികൾക്കു ബീജദാഹകശക്തിയില്ല.

8. തദപി ബഹിരംഗം നിർബീജസ്യ

**തത്** അത് (സംപ്രജ്ഞാതയോഗത്തിന് അന്തരംഗമായ സംയ മം), **അപി** പോലും, **നിർബീജസ്യ** അസംപ്രജ്ഞാത സമാധിക്ക്, **ബഹിരംഗം**[2] ബഹിരംഗമാകുന്നു.

എന്നാൽ അവ പോലും നിർബീജസമാധിക്കു പുറത്തേതാണ്.

ഈ ധാരണാദികളും, ബീജനാശകങ്ങളല്ലാത്തതിനാൽ നിർബീജ സമാധിയെ അപേക്ഷിച്ചു ബഹിരംഗമേ ആകുന്നുള്ളു. നാമിപ്പോഴും (സംയമം സിദ്ധിച്ചിരിക്കുമ്പോഴും) യഥാർത്ഥ നിർബീജസമാധിയിൽ, യോഗത്തിൻെറ പരമോച്ചകോടിയിൽ, എത്തിയിട്ടില്ല: അതിനെ അപേ ക്ഷിച്ച് അപരമായ, ഈ പ്രപഞ്ചം നാമിപ്പോൾ കാണുംപോലെതന്നെ (ദൃശ്യമായി) ശേഷിക്കുന്ന ഒരു ഭൂമികയിലാണു നിലകൊള്ളുന്നത്. അതിലന്തർഭവിച്ചതത്രേ ഈ വിഭൂതികളെല്ലാം.

9. വ്യുത്ഥാനനിരോധസംസ്കാരയോരഭിഭവ – പ്രാദുർഭാവൗ നിരോധക്ഷണചിത്താന്വയോ നിരോധപരിണാമഃ

1. യമനിയമാസനപ്രാണായാമപ്രത്യാഹാരങ്ങളഞ്ചും യോഗത്തിൻെറ ബഹിരംഗങ്ങളും ധാരണാധ്യാനസമാധികൾ സംപ്രജ്ഞാതസമാധിക്കു സാക്ഷാത് സാധനങ്ങളാകയാൽ അന്തരംഗങ്ങളുമാണ്.

2. പരമ്പരയാമാത്രം കാരണമാകയാൽ.

**വ്യുത്ഥാന**[1]**നിരോധ**[2]**സംസ്കാരയോഃ** സംപ്രജ്ഞാത സമാധിയുടെ സംസ്കാരത്തിൻെറയും അസംപ്രജ്ഞാതസമാധിയുടെ സംസ്കാരത്തിൻെറയും, **അഭിഭവപ്രാദുർഭാവൗ**[3] അഭിഭവവും പ്രാദുർഭാവവും ഉണ്ടാകുമ്പോൾ, നിരോധക്ഷണ **ചിത്താന്വയഃ**[4] അസംപ്രജ്ഞാത യോഗത്തിൻെറ ക്ഷണത്തോടുകൂടിയ ചിത്തത്തിനു ധർമ്മിമാത്രമായുള്ള ഇരിപ്പ്, **നിരോധപരിണാമഃ**[5] നിരോധപരിണാമമാകുന്നു.

വ്യുത്ഥാനസംസ്കാരത്തിൻെറ അമർച്ചയും നിരോധ സംസ്കാരത്തിൻെറ ഉയർച്ചയുംകൊണ്ട് ആ നിരോധക്ഷണത്തിലുള്ള ചിത്തം നിരോധപരിണാമത്തെ പ്രാപിക്കുന്നു എന്നു പറയുന്നു.

ഭാവം ഇതാണ്; നിർബീജസമാധിയുടെ പ്രാരംഭദശയിൽ ചിത്തവൃത്തികൾ നിരുദ്ധമായിട്ടുണ്ടെങ്കിലും, അതു നിശ്ശേഷമല്ല. കാരണം, നിശ്ശേഷനിരുദ്ധമായിരുന്നുവെങ്കിൽ പിന്നീടു പരിണാമങ്ങളൊന്നും ഉണ്ടാകുമായിരുന്നില്ല. ചിത്തത്തെ ഇന്ദ്രിയദ്വാരാ ബഹിർമുഖമാക്കാൻ പോന്ന ഒരു സംസ്കാരം ഉദിക്കുകയും യോഗി അതിനെ നിരോധിക്കാൻ നോക്കുകയും ചെയ്യുമ്പോൾ ആ നിരോധംതന്നെ ഒരു പരിണാമമായിരിക്കും. അങ്ങനെ ഒരു സംസ്കാരം മറ്റൊന്നിനാൽ നിരുദ്ധമാകുമ്പോഴുള്ള ചിത്തസ്ഥിതി, സർവ്വപരിണാമങ്ങളും അസ്തമിച്ചുപോയ യഥാർത്ഥ (നിർബീജ) സമാധിയല്ല. എന്തുകൊണ്ടെന്നാൽ നിരോധംതന്നെ ഒരു പരിണാമമാണല്ലോ. എന്നിരുന്നാലും ഈ അപരസമാധി (നിരോധപരിണാമം), വൃത്തികൾ വ്യുത്ഥാനം

---

1. സംപ്രജ്ഞാതയോഗത്തിൽ ചിത്തത്തിനു ധ്യേയാകാരതയുണ്ട് (3.3) അതുകൊണ്ട് അതു 'വ്യുത്ഥാനം.'

2. വിവേകഖ്യാതികൊണ്ടു വിവേകഖ്യാതിയിൽപ്പോലും വിരക്തമായി കൃതാർത്ഥമായ ചിത്തം അസംപ്രജ്ഞാതസമാധിക്കു കാരണമാകുന്നു. അങ്ങനെ ചിത്തം നിരുദ്ധമാകയാൽ അസംപ്രജ്ഞാതമാണ്. 'നിരോധം'.

3. ധ്യേയാകാരവൃത്തി ചിത്തത്തിൽനിന്നു വിട വാങ്ങിയാലും അതിൻെറ സംസ്കാരം അവിടെയുണ്ട്. അതിനെ അഭിഭവിക്കാൻ നിരോധസംസ്കാരം ആവിർഭവിക്കണം അങ്ങനെ വ്യുത്ഥാനസംസ്കാരം അമർന്ന് നിരോധ സംസ്കാരം ഉയർന്ന നിലയെയാണ് 'വ്യുത്ഥാനനിരോധസംസ്കാരയോരഭിഭവപ്രാദുർഭാവൗ' എന്നു പറഞ്ഞിരിക്കുന്നത്.

4. ഈ രണ്ടു സംസ്കാരങ്ങളും ചിത്തത്തെ സംബന്ധിച്ചു നില്ക്കുന്നു. അതായത്, ചിത്തം രണ്ടിനോടും ചേർന്നുനില്ക്കുന്നു. ആ ചിത്തത്തിൽ ഒരേ ക്ഷണത്തിൽ സംപ്രജ്ഞാതസമാധിയുടെ സംസ്കാരം ലയിച്ചും അസംപ്രജ്ഞാതസമാധിയുടെ സംസ്കാരം പ്രാദുർഭവിച്ചും ഇരിക്കുന്നു. തെളിഞ്ഞുവരുന്ന ഒന്നു തെളിഞ്ഞുനിന്ന മറ്റൊന്നിനെ മറച്ചുംകൊണ്ടേ ഉയരൂ. അതു ഒരേ ക്ഷണത്തിൽ സംഭാവ്യമാണ്. ഈ അർത്ഥത്തിലാണ് 'നിരോധക്ഷണചിത്താന്വയം' എന്നു പറഞ്ഞിട്ടുള്ളത്. ഈ 'ക്ഷണം' എന്നതിന് 3.53 നോക്കുക.

5. പരിണാമത്തിൻെറ ധർമ്മലക്ഷണാവസ്ഥാഭേദത്തെ 3.13 –ൽ പറയും.

ചെയ്തുകൊണ്ടിരിക്കുന്ന ചിത്തനിലയെ അപേക്ഷിച്ചു നിർബീജ സമാധിയോടു തുലോം അടുത്തതാകുന്നു.

10. തസ്യ പ്രശാന്തവാഹിതാ സംസ്കാരാത്.

**സംസ്കാരാത്** നിരോധവാസന വർദ്ധിക്കുന്നതുകൊണ്ട്, **തസ്യ** (വ്യുത്ഥാനസംസ്കാരം നിശ്ശേഷം നീങ്ങിയ്) ചിത്തത്തിന്, **പ്രശാന്തവാഹിതാ**[1] നിരോധം മാത്രമായി പ്രവഹിച്ചുകൊണ്ടിരിക്കുന്ന പരിണാമം (നിരോധസംസ്കാരപരമ്പരയുടെതന്നെ ഒരേ ഒരൊഴുക്ക്) ഉണ്ടാകുന്നു.

അഭ്യാസംകൊണ്ട് അതിൻെറ ഒഴുക്ക് ഒരേപോലെയാകുന്നു.

നിത്യനിരന്തരമായി ശീലിക്കപ്പെടുന്ന നിരോധത്താൽ ആ സംസ്കാരങ്ങൾ അവിച്ഛിന്നമായി പ്രവഹിക്കുകയും ചിത്തത്തിനു സമാധി സ്ഥൈര്യം സിദ്ധിക്കുകയും ചെയ്യുന്നു.

11. സർവാർത്ഥതൈകാഗ്രതയോഃ ക്ഷയോദയൗ
ചിത്തസ്യ സമാധിപരിണാമഃ.

**സർവാർഥതൈകാഗ്രതയോഃ** സർവ്വാർത്ഥതയുടെയും[2] ഏകാഗ്രതയുടെയും,[3] **ക്ഷയോദയൗ** യഥാക്രമം ക്ഷയവും ഉദയവും (തിരോഭാവവും ആവിർഭാവവും), **ചിത്തസ്യ** ചിത്തത്തിൻെറ, സമാധി **പരിണാമഃ**[4] സമാധിപരിണാമമാകുന്നു.

സർവ്വവിധ വിഷയങ്ങളെയും ഗ്രഹിക്കുക, ഒരു വിഷയത്തിൽ ഏകാഗ്രമാകുക എന്നീ രണ്ടു ധർമ്മങ്ങളും യഥാക്രമം ക്ഷയിക്കുകയും ഉദിക്കുകയും ചെയ്യുമ്പോൾ ചിത്തത്തിനു സമാധിയെന്ന പരിണാമം ഉണ്ടാവുന്നു.

മനസ്സ് എമ്പാടും ഇളകിക്കൊണ്ടു നാനാതരം വിഷയങ്ങളെയും ഗ്രഹിച്ചുകൊണ്ടിരിക്കുന്നു. ഇതു താണതരം അവസ്ഥയാണ്. മനസ്സിന് ഇതിലുംമേലെ ഒരവസ്ഥയുണ്ട്. അത്, വിഷയാന്തരങ്ങളെ ത്യജിച്ച് ഒരേ വിഷയത്തെ ഗ്രഹിക്കുമ്പോഴാണ്. അതിൻെറ ഫലം സമാധിയുമാകുന്നു.

---

1. ഈ നിരോധത്തെ 'സ്ഥൈര്യ'മെന്നു പറയും.
2. സർവ്വവിധമായ അർത്ഥ (വിഷയ)ങ്ങളേയും ഗ്രഹിക്കുക, വിക്ഷേപം.
3. ഒരേ വിഷയത്തിലുള്ള സജാതീയ (ഒരേതരം) പരിണാമം.
4. ഏകാഗ്രത ഉയരുന്നതോടെ ചിത്തത്തിൻെറ വിക്ഷേപമെന്ന സർവ്വാർത്ഥതയുടെ മറയൽ, സംപ്രജ്ഞാതം.

12. ശാന്തോദിതൗ തുല്യപ്രത്യയൗ ചിത്തസ്യ ഏകാഗ്രതാപരിണാമഃ.[1]

**ശാന്തോദിതൗ** ഭൂതവും വർത്തമാനവും (കഴിഞ്ഞതും നില വിലുള്ളതും) ആയ, **തുല്യപ്രത്യയൗ** തുല്യങ്ങളായ ചിത്ത വൃത്തികൾ, **ചിത്തസ്യ** ചിത്തത്തിന്റെ, **ഏകാഗ്രതാപരിണാമഃ** ഏകാഗ്രതാപരിണാമമാകുന്നു.[2]

അതീതവും വർത്തമാനവുമായ പ്രത്യയങ്ങൾ സദൃശങ്ങളായിരി ക്കുമ്പോഴാണു ചിത്തത്തിന്റെ ഏകാഗ്രത.

ചിത്തം ഏകാഗ്രമായി എന്ന് എങ്ങനെ അറിയാം? കാലത്തെ പ്പറ്റിയുള്ള ബോധം അപ്പോൾ അസ്തമിച്ചിരിക്കും എന്നതുകൊണ്ട്. എത്രയേറെ നേരം നാം അറിയാതെ കഴിഞ്ഞു പോകുന്നുവോ അത്രയേറെ നേരം ഏകാഗ്രചിത്തരാവുന്നു. ദൈനംദിനജീവിതത്തിൽ ത്തന്നെ ഇതു കാണാം. നാം രസം പിടിച്ച് ഒരു പുസ്തകം വായിച്ചു കൊണ്ടിരിക്കുമ്പോൾ സമയം പോകുന്നത് അറിയുന്നില്ല. വായന നിർത്തുമ്പോഴാണ് അനേക മണിക്കൂറുകൾ കഴിഞ്ഞുപോയി എന്നു കണ്ടു നാം അദ്ഭുതപ്പെടുന്നത്. സർവ്വകാലത്തിനും വർത്തമാനമായ ഏകക്ഷണത്തിൽവന്നൊതുങ്ങിനില്പാൻ ആഭിമുഖ്യമുണ്ടാകുന്നു. അതുകൊണ്ടാണ്, അതീതവും വർത്തമാനവും ഏകത്ര നിലകൊള്ളു മ്പോൾ ചിത്തം ഏകാഗ്രമായി പരിണമിക്കുന്നു എന്നു നിർവ്വചിച്ചത്.

13. ഏതേന ഭൂതേന്ദ്രിയേഷു ധർമ്മലക്ഷണാ – വസ്ഥാപരിണാമാ വ്യാഖ്യാതാഃ.

**ഏതേന** ഈ ചിത്തപരിണാമത്തെ[3] പറഞ്ഞതുകൊണ്ട്, **ഭൂതേ**

1. ഈ സൂത്രത്തിന്റെ ആരംഭത്തിൽ ''തതഃപുനഃ'' എന്നോ ''തത്രപുനഃ' എന്നോ രണ്ടു ശബ്ദങ്ങൾക്കൂടി മറ്റു പല പാഠങ്ങളിലും ചേർത്തുകാണു ന്നുണ്ട്. ''ഇനി അതിൽവെച്ചു, ആ സമാധി പരിണാമത്തിൽത്തന്നെ'' എന്നർ ത്ഥം.
2. ഇവിടെ 9.11.12 എന്നൂ സൂത്രങ്ങളിൽ പറയപ്പെട്ട മൂന്നുവിധമായ പരിണാ മങ്ങൾക്കു തമ്മിലുള്ള ഭേദം ഇതാണ്. ആദ്യത്തേതായ നിരോധപരിണാമ ത്തിൽ, വ്യുത്ഥാനസംസ്കാരങ്ങൾക്കു നിരോധസംസ്കാരങ്ങളാൽ അഭിഭവം വരുന്നതല്ലാതെ, അവ നിശ്ശേഷം ക്ഷയിക്കുന്നില്ല. രണ്ടാമത്തേതായ സമാധി പരിണാമത്തിൽ വ്യുത്ഥാനസംസ്കാരങ്ങൾ നിശ്ശേഷം നിരുദ്ധമായിട്ട് നിരോധ സംസ്കാരം പ്രബലമായി മുന്തിനില്ക്കുന്നു. മൂന്നാമത്തേതായ ഏകാഗ്രതയാ ണ് ഉച്ചപരിണാമം. അവിടെ നിരോധിക്കുന്ന പ്രശ്നമേയില്ല. സദൃശവൃത്തികൾ മാത്രം അനുക്രമമായി ഉദിച്ചുകൊണ്ടു തുടരുന്ന ചിത്തസ്ഥിതിയാണത്.
3. വിഷയാകാരത്തിലും തദ്വാസനാകാരത്തിലുമുള്ള വൃത്തികൾ ചിത്തധർമ്മ ങ്ങളാകുന്നു. ചിത്തം ഘടാകാരവും പടാകാരവും മഠാകാരവും മറ്റുമായി പരിണമിക്കുന്നു. ആ പരിണാമം ചിത്തത്തിന്റെ ധർമ്മമാണ്. ആ അനുഭവ ത്തിൽ നിന്നുണ്ടാകുന്ന വാസനകളും ചിത്തധർമ്മങ്ങൾതന്നെ. വാസനാകാര ത്തിലും ചിത്തം പരിണമിക്കുന്നു. ധർമ്മിയായ ചിത്തത്തിന്റെ ഈ 'ധർമ്മ

**ന്ദ്രിയേഷു** ഭൂതങ്ങളിലും ഇന്ദ്രിയങ്ങളിലും,[1] **ധർമ്മലക്ഷണാവസ്ഥാപരിണാമാഃ** ധർമ്മപരിണാമം, ലക്ഷണപരിണാമം, അവസ്ഥാപരിണാമം എന്നിവ: **വ്യാഖ്യാതാഃ** വിശേഷേണ പറയപ്പെട്ടതായി അറിയേണ്ടതാണ്.

ഇപ്രകാരം സ്ഥൂലസൂക്ഷ്മഭൂതങ്ങളിലും ഇന്ദ്രിയങ്ങളിലും രൂപം, കാലം, അവസ്ഥ ഇവയ്ക്കുണ്ടാകുന്ന ത്രിവിധപരിണാമങ്ങളും വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.

ധർമ്മം കാലം അവസ്ഥ എന്നിവകൊണ്ടു ചിത്തത്തിനുണ്ടാകുന്ന പരിണാമങ്ങൾപോലെതന്നെ സ്ഥൂലസൂക്ഷ്മഭൂതങ്ങളിലും ഇന്ദ്രിയങ്ങളിലുമുള്ള ത്രിവിധപരിണാമങ്ങളെയും അറിയേണ്ടതാകുന്നു. ഒരു സ്വർണ്ണപിണ്ഡമെടുക്കുക. അതിനെ കടകമായും പിന്നീടൊരു കുണ്ഡലമായും മാറ്റുന്നു. ഇതു സ്വർണ്ണത്തിൻെറ ധർമ്മപരിണാമം. ഇതേ പരിണാമത്തെ കാലത്തിൻെറ നിലയിൽനിന്നു (അനാഗത – വർത്തമാന – അതീതലക്ഷണങ്ങളിലൂടെ) വീക്ഷിക്കുമ്പോൾ കാലപരിണാമം കിട്ടും. ഇനി ഈ കടകകുണ്ഡലങ്ങൾ തന്നെ ചിലപ്പോൾ തിളങ്ങുന്നതോ മങ്ങിയതോ ആകാം: ചിലപ്പോൾ കട്ടികൂടിയോ കുറഞ്ഞോ, അതുപോലെ മറ്റവസ്ഥകളിലോ ഇരിക്കാം. ഇത് അവസ്ഥാപരിണാമം.

ഇവിടെ 9, 11, 12 എന്നീ സൂത്രങ്ങളിൽ ചിത്തം നാനാവൃത്തിരൂപമായി പരിണമിക്കുന്നുവെന്നു പറഞ്ഞു; ഇതു ധർമ്മപരിണാമം.

---

പരിണാമം ചിത്തത്തെ ആശ്രയിച്ചു നടക്കുന്നു. ആ ധർമ്മത്തിൽ ശാന്തമെന്നും ഉദിതമെന്നും അവ്യപദേശ്യമെന്നും മൂന്നു ലക്ഷണങ്ങളുണ്ട്. യഥാക്രമം (അവയെ ലോകവ്യവഹാരത്തിലും മറ്റു ശാസ്ത്രങ്ങളിലും ഭൂതം, വർത്തമാനം, ഭാവി – കാലത്രയം എന്നു പറഞ്ഞുവരുന്നു) കഠാകാരപരിണാമം ശാന്തമായി. പടാകാരപരിണാമം ഉദിതമായി. മഠാകാരമോ മറ്റോ ആകാൻ (അവ്യപദേശ്യമായി) ഇരിക്കുന്നു. ഇതു ധർമ്മത്തിലുള്ള 'ലക്ഷണപരിണാമം' ഒരേ ഘടാകാരവൃത്തിതന്നെ ശാന്തോദിതാവ്യപദേശ്യങ്ങളായി നില്ക്കാം. ഇപ്പോൾ ഉദിതമായ ഘടകത്തിൽ നവത്വം (പുതുമ) ഉണ്ട്: ക്ഷണംകൊണ്ട് ശാന്തമാകുന്ന അതിൽ പുരാണത്വം (പഴമ) അപ്രത്യക്ഷമായിരിപ്പുണ്ട്. ഇതുപോലെ അവ്യപദേശ്യത്തോടുകൂടിയ ഘടമാണ് പിണ്ഡം. പിണ്ഡത്തിൽ ഘടത്തിൻെറ പിറവി ഇരിപ്പുണ്ട്. ഇപ്രകാരം ലക്ഷണപരിണാമത്തെ ആശ്രയിച്ച് ധർമ്മത്തിലുള്ള പുരാണത്വനവത്വാദി – അവസ്ഥാഭേദമാണ് 'അവസ്ഥാപരിണാമം'

1. ഇങ്ങനെ പൃഥിവ്യാദിഭൂതങ്ങളിലും ചക്ഷുരാദി ഇന്ദ്രിയങ്ങളിലും ധർമ്മപരിണാമവും ലക്ഷണപരിണാമവും അവസ്ഥാപരിണാമവും അറിയേണ്ടതാണ്. ഈ ഒരു പരിണാമത്തെ ഒരു ക്ഷണമെന്നു പറയും. ഇങ്ങനെയുള്ള ക്ഷണികപരിണാമം സകലവസ്തുവിനും നടന്നുകൊണ്ടേയിരിക്കുന്നു. പരിണാമശൂന്യമായിട്ട് പിച്ഛക്തി (പുരുഷൻ) മാത്രമേയുള്ളു.

'പ്രതിക്ഷണപരിണാമിനോ ഹി സർവേ ഭാവാ ഋതേ ചിതിശക്തേഃ'
(വ്യാ. ഭാ. 3. 13)

ഇനി ആ ധർമ്മംതന്നെ അതീതവും വർത്തമാനവും അനാഗതവുമായ ക്ഷണങ്ങളിൽക്കൂടി കടന്നുപോകുന്നതു ലക്ഷണപരിണാമം. ആ വൃത്തികൾക്കുതന്നെ ഒരു നിയതകാലത്തിൽ – വർത്തമാനക്ഷണത്തിൽത്തന്നെയെന്നു വെയ്ക്കുക – ദാർഢ്യഭേദം വരാം: ഇതു അവസ്ഥാപരിണാമം. പൂർവ്വസൂത്രങ്ങളിൽ ഏകാഗ്രതാലക്ഷണങ്ങളെ പ്രതിപാദിച്ചത്, യോഗിക്കു തൻെറ ചിത്തപരിണാമങ്ങളിന്മേൽ സ്വച്ഛന്ദനിയന്ത്രണം സാധിക്കാൻ വേണ്ടിയാണ്: അതുണ്ടെങ്കിലേ 3.4–ൽ നിർദ്ദേശിച്ച സംയമം ചെയ്വാൻ കഴിവുണ്ടാകൂ.

14. ശാന്തോദിതാവ്യപദേശ്യധർമ്മാനുപാതീ ധർമീ.

**ധർമീ** ധർമ്മി, **ശാന്തോദിതാവ്യപദേശ്യധർമ്മാനുപാതീ** ശാന്തം,[1] ഉദിതം,[2] അവ്യപദേശ്യം[3] എന്ന ധർമ്മത്തോടുകൂടിയത് (ധർമ്മത്തെ വിട്ടുനില്ക്കാത്തത്[4]) ആകുന്നു.

അതീതങ്ങളും വർത്തമാനങ്ങളും അനാഗതങ്ങളുമായ ധർമ്മങ്ങളെ അനുവർത്തിക്കുന്നതേതോ അതു ധർമ്മി.

അതായത് ധർമ്മി എന്നു പറയുന്നത്, കാലത്തിനും സംസ്കാരങ്ങൾക്കും വിധേയമായി സർവ്വദാ പരിണമിച്ചുകൊണ്ട് അഭിവ്യക്തമാകുന്ന വസ്തുവാകുന്നു.

15. ക്രമാന്യത്വം പരിണാമാന്യത്വേ ഹേതുഃ.

**ക്രമാന്യത്വം** ധർമ്മങ്ങളുടെ ക്രമഭേദം, **പരിണാമാന്യത്വേ** പരിണാമഭേദത്തിന്, **ഹേതുഃ** കാരണമാകുന്നു.

---

1. ഭോഗാപവർഗങ്ങളാണ് പ്രകൃതിയുടെ (വിജാതീയ) പരിണാമത്തിൻെറ ഫലം, ആ ഫലം കൊടുത്തു മറഞ്ഞുകിടക്കുന്നതാണ് ശാന്തം. ഇതുതന്നെ 'ഭൂത'വും 'അതീത'വും.
2. പുരുഷാർത്ഥത്തെ കൊടുക്കുന്ന ധർമ്മം: ഇതാണ് 'വർത്തമാനം'
3. പുരുഷാർത്ഥത്തെ കൊടുക്കാൻ തയ്യാറായി ധർമ്മിയിൽ മറഞ്ഞുകിടക്കുന്ന നില. ഇതിനെ 'ഭാവി'യെന്നും 'അനാഗത'മെന്നും പറയും.
4. ധർമ്മത്തിൽ ശാന്തോദിതാവ്യപദേശ്യങ്ങൾ ഉണ്ടെന്നു മുമ്പ് (2.13)പറഞ്ഞു. ആവിധമുള്ള ധർമ്മത്തെ വിട്ടുനില്ക്കാത്തതാണ് ധർമ്മി. ധർമ്മികൾക്കു യോഗശാസ്ത്രത്തിൽ ഭേദമില്ല. എന്നാലും ഭേദം പറഞ്ഞിരിക്കുന്നത് ശിഷ്യബോധനത്തിനും ലോകവ്യവഹാരത്തിനുംവേണ്ടിയാണ്.
5. ഒരു ധർമ്മത്തിനുശേഷം മറ്റൊന്ന്, അതിനുശേഷം വേറൊന്ന് എന്ന നിലയിൽ നിയതമായ ഒരു ക്രമം പരിണാമമുള്ള വസ്തുക്കളിൽ (ഉപാദാനോപാദേയഭാവത്തിൽ) കണ്ടുവരുന്നുണ്ട്.
6. ഈ ധർമ്മക്രമത്തിനുള്ള ഭേദമാണ് പലവിധം പരിണാമങ്ങൾക്കു കാരണം. ചില പരിണാമങ്ങൾ കണ്ടറിയാം. ചിലതു അനുമാനിക്കണം. ബാഹ്യവസ്തുക്കളെപ്പോലെ ചിത്തവും പല പരിണാമങ്ങളുള്ളതാണ്. കാമസുഖാദികളായ

ധർമ്മങ്ങളുടെ ആനന്തര്യമാണു വിവിധപരിണാമത്തിനു കാരണം.

16. പരിണാമത്രയസംയമാദ്
അതീതാനാഗതജ്ഞാനം.

**പരിണാമത്രയസംയമാത്** മൂന്നു പരിണാമങ്ങളിൽ സംയമം ചെയ്യുന്നതുകൊണ്ട്,[1] **അതീതാനാഗതജ്ഞാനം** അതീതവും അനാഗതവുമായ[2] പദാർത്ഥങ്ങളുടെ ജ്ഞാനമുണ്ടാകുന്നു.

ത്രിവിധപരിണാമങ്ങളിൽ സംയമം ചെയ്യുന്നതുകൊണ്ടു ഭൂത ഭവിഷ്യത്തുകളുടെ ജ്ഞാനമുണ്ടാകുന്നു.

സംയമത്തിൻെറ ലക്ഷണം ആദ്യമേ പറഞ്ഞതു വിസ്മരിക്കരുത്. ദീർഘകാലാഭ്യാസത്തിൻെറ ഫലമായി, ധ്യാനവിഷയത്തിൻെറ ബാഹ്യസ്വരൂപം തള്ളി ആന്തരമായ പൊരുളുമായി തന്മയത്വം വന്ന് അതിൽത്തന്നെ സ്ഥിരമായി നില്ക്കാനും, ഏതു നിമിഷ ത്തിലും ആ നിലയെത്താനും ചിത്തത്തിനുകഴിവുണ്ടായാൽ, അപ്പോൾ സംയമം സാധ്യമാകുന്നു. ആ നിലയിലെത്തിയ യോഗിക്കു ഭൂത ഭവിഷ്യത്തുകളെ അറിയണമെങ്കിൽ, അയാൾ 13-ാം സൂത്രത്തിൽ നിർദ്ദേശിച്ച ചിത്തപരിണാമങ്ങളിന്മേൽ സംയമം ചെയ്യണം. ചിലതെ ല്ലാം ഇപ്പോൾ വ്യാപരിച്ചുവരുന്നു, ചിലതു വ്യാപരിച്ചുകഴിഞ്ഞു, ഇനി ചിലതു വ്യാപരിപ്പാൻ കാത്തിരിക്കുന്നു. ഇവയിൽ സംയമം ചെയ്താൽ ഭൂതഭവിഷ്യത്തുകളെ അറിയാം.

17. ശബ്ദാർത്ഥപ്രത്യയാനാമിതരേതരാധ്യാസാത്
സങ്കരഃ തത്പ്രവിഭാഗസംയമാത്
സർവ്വഭൂതരുതജ്ഞാനം.

---

ചിത്തപരിണാമങ്ങൾ പ്രത്യക്ഷമായിത്തന്നെ അറിയാം. അനുമാനഗമ്യങ്ങളായ ചിത്തധർമ്മങ്ങൾ ഏഴുണ്ട്:

നിരോധഃ കർമ്മസംസ്കാരാഃ പരിണാമോƒഥ ജീവനം
ചേഷ്ടാ ശക്തിശ്ച ചിത്തസ്യ ധർമ്മാ ദർശനവർജ്ജിതാഃ.

(1) നിരോധഃ-ലയം (2) കർമ്മ-പുണ്യപാപങ്ങൾ, (3) സംസ്കാരാഃ-വാസനകൾ, (4)പരിണാമഃ-രൂപാന്തരപ്രാപ്തി, (5) ജീവനം- പ്രാണധാരണം, (6)ചെഷ്ടാ- വ്യാപാരം, (7) ശക്തിഃ- കാര്യങ്ങൾക്കു കാരണത്തിലുള്ള സൂക്ഷ്മാവസ്ഥ, സാമർത്ഥ്യം.

1. ഒരു ധർമ്മിയിൽ (i) ഇത് അതിൻെറ ധർമ്മമാണ്: (ii) ഇത് അതിലുള്ള ലക്ഷണം-ശാന്തം, ഉദിതം, അവ്യപദേശ്യം-ആണ്: (iii) ഇത് അതിൻെറ നവപുരാണാദ്യവസ്ഥയാണ്: എന്നീ മൂന്നു പരിണാമങ്ങളിൽ ധാരണ, ധ്യാനം, സമാധി എന്ന സംയമം യഥാക്രമം ചെയ്യുന്നതുകൊണ്ട്.

2. കഴിഞ്ഞും വരാനിരിക്കുന്നതുമായ.

**ശബ്ദാർത്ഥപ്രത്യയാനാം** ശബ്ദം അർത്ഥം ജ്ഞാനം എന്നിവയുടെ,[1] **ഇതരേതരാധ്യാസാത്** അന്യോന്യാധ്യാസം കൊണ്ടാണ്,[2] **സങ്കരഃ** സങ്കരമുണ്ടാകുന്നത്. **തത്പ്രവിഭാഗ സംയമാത്** അവയുടെ ഭേദത്തിൽ,[3] സംയമം ചെയ്യുന്നതുകൊണ്ട്, **സർവ്വഭൂതരുതജ്ഞാനം** എല്ലാ പ്രാണികളുടെയും ശബ്ദങ്ങ ളുടെ ജ്ഞാനം[4] ഉണ്ടാകുന്നു.

ശബ്ദാർത്ഥജ്ഞാനങ്ങളെ തെറ്റിദ്ധരിക്കുകയാണു സാധാരണ ചെയ്യുന്നത്. അവയിൽ സംയമം ചെയ്താൽ എല്ലാ പ്രാണിശബ്ദങ്ങ ളുടെയും ജ്ഞാനം ഉണ്ടാകുന്നു.

ശബ്ദം ബാഹ്യനിമിത്തവും, അർത്ഥം ബാഹ്യനിമിത്തത്തെ അന്തരംഗത്തിലേക്കു നയിപ്പാൻ ഇന്ദ്രിയപ്രാണനാഡീദ്വാരാ മസ്തി ഷ്കത്തിലേക്കു സഞ്ചരിക്കുന്ന ആന്തരവൃത്തിയും, പ്രത്യയം ചിത്ത ത്തിൻെറ പ്രതിസ്ഫുരണവൃത്തിയുമാണ്. അതോടുകൂടി വസ്തു ബോധമുണ്ടാകുന്നു. ഇവ മൂന്നും കൂട്ടിക്കുഴച്ച നിലയിലാണു നമ്മുടെ ഇന്ദ്രിയഗ്രാഹ്യവിഷയങ്ങൾ. ഞാൻ ഒരു ശബ്ദം കേൾക്കുന്നു. ആദ്യം ബാഹ്യസ്പന്ദനം, പിന്നീടു ശ്രോത്രേന്ദ്രിയദ്വാരാ അന്തരംഗത്തി ലേക്കു പ്രവഹിക്കുന്ന ഇന്ദ്രിയവൃത്തി, അനന്തരം ചിത്തപ്രത്യയം: അങ്ങനെ എനിക്ക് ആ ശബ്ദബോധമുണ്ടാവുന്നു. ഞാൻ ബോ ധിക്കുന്ന ശബ്ദം ശബ്ദാർത്ഥജ്ഞാനങ്ങളെന്ന മൂന്നെണ്ണത്തിൻെറ കലർപ്പാണ്. സാധാരണ നിലയിൽ ഇവ മൂന്നും അവിവിക്തമായിട്ടാ ണിരിക്കുന്നത്. എന്നാൽ (വിവേക) അഭ്യാസബലത്താൽ യോഗിക്ക് അവയെ വിവേചിക്കാൻ കഴിയും. അതു സാധിച്ച പുരുഷൻ ഏതു ശബ്ദത്തിൽ സംയമം ചെയ്യുന്നുവോ ആ ശബ്ദത്തിൻെറ വാച്യ മായ അർത്ഥം (പൊരുൾ) – അത് ഒരു മനുഷ്യശബ്ദമോ മറ്റേതെ ങ്കിലും ജന്തുവിൻെറ ശബ്ദമോ ആയാലും – അയാൾക്കു മനസ്സിലാ വുന്നു.

18. സംസ്കാരസാക്ഷാത്കരണാത് പൂർവ്വജാതിജ്ഞാനം.

---

1. 'ശബ്ദം' ശ്രോത്രഗ്രാഹ്യം; പദരൂപവും വാക്യരൂപവും: അതിൻെറ അർത്ഥം വാച്യവും ലക്ഷ്യവും രണ്ടുവിധം: 'പ്രത്യയം' തദാകാരമായ ബുദ്ധിവൃത്തി.

2. ഇവ സ്ഥാനാദികളെക്കൊണ്ടും മറ്റും വെവ്വേറെയാണെങ്കിലും ലോക വ്യവഹാരത്തിൽ, വേർതിരിക്കാതെ ഒന്നായി ധരിച്ചു പ്രയോഗിക്കുന്നതുകൊണ്ട് കൂട്ടിക്കുഴച്ചിൽ ഉണ്ടാകുന്നു.

3. (i)വർണ്ണവ്യംഗ്യമാണ് പദം, പദവ്യംഗ്യമാണ് വാക്യം, ശക്ത്യാദിവൃത്തി കൊണ്ട് ബോധകമാണ് ശബ്ദം എന്ന് 'ശബ്ദ'തത്ത്വവും (ii) ദ്രവ്യം, ഗുണം, ജാതി മുതലായ അർത്ഥം വാച്യവും ലക്ഷ്യവുമായിട്ടുണ്ടെന്ന് 'അർത്ഥ' തത്ത്വവും (iii) ശബ്ദത്തിൽനിന്നുണ്ടായതും വസ്തുവിഷയകവുമായതു ചിത്ത ത്തിലിരിക്കുന്ന പ്രത്യയമാണെന്നു 'ജ്ഞാന'തത്ത്വവും ശാസ്ത്രയുക്തികളെക്കൊ ണ്ടു വേർതിരിച്ചറിയണം.

4. ഇതു ശബ്ദമാണ്. ഇത് അർത്ഥമാണ്. ഇതു ജ്ഞാനമാണ് എന്നു വേർതിരിച്ചുള്ള അറിവ്.

**സംസ്കാര**[1]**സാക്ഷാത്കരണാത്** (സംസ്കാരത്തിൽ സംയമം ചെയ്യുന്നതുകൊണ്ടുണ്ടാകുന്ന) സംസ്കാരത്തിൻെറ സാക്ഷാത്കാരത്താൽ, **പൂർവ്വജാതിജ്ഞാനം** പൂർവ്വജന്മങ്ങ ളുടെ[2] ജ്ഞാനം ഉണ്ടാകുന്നു.

സംസ്കാരങ്ങളെ സാക്ഷാത്കരിച്ചിട്ടു പൂർവ്വജന്മജ്ഞാനം (ഉണ്ടാ കുന്നു).

നമ്മുടെ ഓരോ അനുഭവവും ഓരോ ചിത്തവൃത്തി രൂപത്തി ലുണ്ടാവുന്നു. ആ വൃത്തികൾ അടങ്ങിയിട്ടു സൂക്ഷ്മാത്സൂക്ഷ്മതര സംസ്കാരങ്ങളായി സഞ്ചയിക്കപ്പെടുന്നു: അല്ലാതെ അവ നിശ്ശേഷം നശിക്കുന്നില്ല. അതിസൂക്ഷ്മരൂപത്തിൽ കിടക്കുന്ന ഈ വൃത്തിയെ ഉണർത്തിയാൽ, അതു സ്മൃതിയായിത്തീരും. അങ്ങനെ ചിത്തസ്ഥിത മായ ഈ പൂർവ്വസംസ്കാരത്തിൽ സംയമം ചെയ്യാൻ സാധിച്ചാൽ, യോഗിക്ക് എല്ലാ പൂർവ്വജന്മങ്ങളുടെയും സ്മരണയുണ്ടാകും.

19. പ്രത്യയസ്യ പരചിത്തജ്ഞാനം.

**പ്രത്യയസ്യ (സാക്ഷാത്കരണാത്)** (പര)ചിത്തത്തിൻെറ (സംയമംവഴി) സാക്ഷാത്കാരംകൊണ്ട്, **പരചിത്തജ്ഞാനം** അന്യന്മാരുടെ ചിത്തത്തെ സംബന്ധിച്ച ജ്ഞാനം സിദ്ധിക്കുന്നു.[3]

പരശരീരത്തിലെ ലക്ഷണങ്ങളിൽ സംയമം ചെയ്യുന്നതിനാൽ പരചിത്തജ്ഞാനം ഉണ്ടാകുന്നു.

ഓരോ മനുഷ്യശരീരത്തിലുമുണ്ട് അതിനെ ഇതര ശരീരങ്ങളിൽ നിന്നു വേർതിരിക്കുന്ന പ്രത്യേകലക്ഷണങ്ങൾ. ഈ ലക്ഷണങ്ങളിൽ സംയമം ചെയ്യുന്ന യോഗിക്ക് ആ മനുഷ്യൻെറ ചിത്തപ്രകൃതി അറിയുമാറാകും.

20. ന ച തത്സാലംബനം തസ്യാവിഷയീഭൂതത്വാത്.

**ച** എന്നാൽ, **തത്** ആ പരചിത്തം, **ന സാലംബനം (സാക്ഷാത്ക്രിയതേ)** ആലംബനത്തോടുകൂടി സാക്ഷാത്ക

---

1. സംസ്കാരം രണ്ടുവിധം; അനുഭവത്തിൽനിന്നും കർമ്മങ്ങളിൽനിന്നും ഉണ്ടായവ. ആദ്യത്തേതിൽനിന്നു സ്മൃതിയും (ധർമ്മാധർമ്മരൂപമായ) രണ്ടാമ ത്തേതിൽനിന്നു സുഖദുഃഖാദികളും ഉണ്ടാകുന്നു. അവ പൂർവ്വജന്മാർജ്ജിത മായി കാരണരൂപേണ അതീന്ദ്രിയങ്ങളായി ചിത്തത്തിലിരിക്കുന്നു. അവയുടെ യും സ്വരൂപത്തെ ശാസ്ത്രാചാര്യോƒപദേശം വഴിക്കറിഞ്ഞ് അതിനനുകൂലമായ യുക്തികൊണ്ട് അനുമാനിക്കണം.
2. തൻെറയും മറ്റുള്ളവരുടെയും
3. ബാഹ്യലക്ഷണങ്ങൾകൊണ്ട് പരചിത്തം ഗ്രഹിച്ച് അതിൽ സയമം ചെയ്തിട്ട് എന്നർത്ഥം.

രിക്കപ്പെടുന്നില്ല. **തസ്യ** ആ ആലംബനത്തിന്ന്, **അവിഷയീഭൂതത്വാത്** അവിഷയീഭൂതത്വമുള്ളകൊണ്ട്.[1]

എന്നാൽ അതിൻെറ ഉള്ളടക്കം അറിയപ്പെടുന്നതല്ല, അതു സംയമവിഷയമല്ലാത്തതിനാൽ.

ശരീരത്തിന്മേൽ സംയമം ചെയ്യുന്നതുകൊണ്ടു ചിത്തത്തിൻെറ ഉള്ളടക്കം അറിയാൻ കഴിയില്ല. ആകയാൽ ഇവിടെ രണ്ടുവിധം സംയമം വേണം; ആദ്യം ശരീരത്തിലുള്ള ബാഹ്യലക്ഷണങ്ങളിലും, പിന്നീടു ചിത്തത്തിൽ നേരിട്ടും. അപ്പോൾ ചിത്തത്തിലുള്ള സർവ്വവസ്തുതകളും യോഗിക്കു ജ്ഞാതമാവുന്നു.

21. കായരൂപസംയമാത് തദ്ഗ്രാഹ്യശക്തിസ്തംഭേ
ചക്ഷുഃപ്രകാശാസംയോഗേ അന്തർദ്ധാനം.

**കായരൂപസംയമാത്** (പൃഥ്വി മുതലായ അഞ്ചു ഭൂതങ്ങളെക്കൊണ്ടുണ്ടായ) സ്ഥൂലശരീരത്തിൻെറ രൂപത്തിൽ സംയമം[2] ചെയ്യുന്നതുകൊണ്ട്, **തദ്ഗ്രാഹ്യശക്തിസ്തംഭേ** അതിനെ ഗ്രഹിക്കുന്ന സാമർത്ഥ്യത്തെ തടയുമ്പോൾ, **ചക്ഷുഃപ്രകാശാസംയോഗേ** അന്യൻെറ ചാക്ഷുഷവൃത്തി (കാഴ്ച)യുമായി സംബന്ധിക്കാതിരിക്കെ, **അന്തർധാനം** (യോഗിയെ) കണ്ണുകൊണ്ടറിയാൻ കഴിയായ്ക ഉണ്ടാകുന്നു.

ശരീരത്തിൻെറ രൂപത്തിൽ സംയമം ചെയ്കയാൽ ശരീരഗ്രാഹ്യത പ്രതിബദ്ധമാകയും ചക്ഷുഃപ്രകാശം വേർപെടുകയും ചെയ്യുമ്പോൾ യോഗിശരീരം അപ്രത്യക്ഷമാവുന്നു.

ഈ മുറിയുടെ നടുവിൽ നില്ക്കുന്ന യോഗിക്ക്, മറ്റുള്ളവർ നോക്കിക്കൊണ്ടിരിക്കെത്തന്നെ, അപ്രത്യക്ഷനാകാം. അയാൾ വാസ്തവത്തിൽ അവിടെയില്ലാതാകുന്നില്ല. ആർക്കും അയാളെ കാണ്മാൻ കഴിയുന്നില്ലെന്നുമാത്രം. ശരീരവും അതിൻെറ രൂപവും തമ്മിൽ വേർപെട്ടതുപോലാകുന്നു. രൂപത്തെയും രൂപിയെയും തമ്മിൽ വേർപെടുത്തത്തക്ക ഏകാഗ്രതാശക്തി സിദ്ധിക്കുമ്പൊഴേ യോഗിക്ക് ഇതു സാധ്യമാകൂ എന്നോർക്കണം. ആ നിലയിൽ അയാൾ രൂപത്തിൽ സംയമം ചെയ്യുകയും രൂപഗ്രഹണശക്തിയെ നിരോധിക്കുകയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ, രൂപത്തിൻെറയും രൂപിയുടെയും സംയോഗത്തിൽ നിന്നാണല്ലോ രൂപഗ്രഹണശക്തിയുണ്ടാവുന്നത്: (അവയുടെ വേർപാടിൽ രൂപഗ്രഹണം പ്രതിബന്ധിക്കപ്പെടുന്നു).

1. അപ്പോൾ യോഗിയുടെ ചിത്തത്തിന് അതു വിഷയമാകാത്തതുകൊണ്ട് പരചിത്തത്തിലെ രാഗാദിപ്രത്യയങ്ങളറിയാം: എന്തിലാണ് രാഗാദികൾ, രാഗാദികളുടെ ആലംബനമെന്ത് എന്ന് അറിയുകയില്ല.

2. രൂപമുള്ളതുകൊണ്ടാണ് കാഴ്ചയിൽ പെടുന്നത്: ഈ ശരീരത്തിൽ രൂപമില്ല എന്ന് സംയമം ചെയ്തത്.

22. ഏതേന ശബ്ദാദ്യന്തർധാനമുക്തം.[1]

**ഏതേന** ഇതു (രൂപത്തിന്റെ അന്തർദ്ധാനം)കൊണ്ട്, **ശബ്ദാദ്യന്തർധാനം** ശബ്ദാദികളുടെ അന്തർദ്ധാനവും, **ഉക്തം** പറയപ്പെട്ടിരിക്കുന്നു.

ഇതുകൊണ്ടു ശബ്ദാദികളുടെ അന്തർധാനവും വിവരിക്കപ്പെട്ടിരിക്കുന്നു.

23. സോപക്രമം നിരുപക്രമം ച കർമ്മ, തത്സംയമാദ
പരാന്തജ്ഞാനം, അരിഷ്ടേഭ്യോ വാ.

**കർമ്മ** കർമ്മം,[2] **സോപക്രമം**[3] ഉപക്രമത്തോടുകൂടിയതും, **നിരുപക്രമം**[4] **ച** ഉപക്രമത്തോടുകൂടാത്തതും എന്നു രണ്ടുവിധം . **തത്സംയമാത്**[5] ആ രണ്ടുവിധം കർമ്മത്തിൽ സംയമം ചെയ്യുന്നതു കൊണ്ട്, **അപരാന്തജ്ഞാനം**[5] പ്രജാപതിയുടെ അവസാനമായ മഹാപ്രളയത്തിന്റെയോ അഥവാ മറ്റുള്ളവരുടെ മരണത്തിന്റെയോ ജ്ഞാനം യോഗിക്കുണ്ടാകുന്നു. **വാ** അഥവാ, **അരിഷ്ടേഭ്യഃ** (ശാസ്ത്രോക്തമായ) മരണചിഹ്നങ്ങളെക്കൊണ്ടും (മരണത്തെ അറിയാം).

കർമ്മം രണ്ടുവിധമുണ്ട്; വേഗം ഫലിക്കുന്നതും പതുക്കെ ഫലിക്കുന്നതും. അവയിൽ സംയമം ചെയ്യുന്നതുകൊണ്ടോ മരണലക്ഷണങ്ങളായ അരിഷ്ടങ്ങളിൽനിന്നോ യോഗികൾ തങ്ങളുടെ ദേഹവിയോഗകാലം കൃത്യമായറിയുന്നു.

ഇപ്പോൾ പ്രാരബ്ധമായവയും ഭാവിയിൽ ഫലവത്താകുന്ന ആഗാമിയുമായ തന്റെ ചിത്തസംസ്കാരങ്ങളിൽ സംയമം ചെയ്യുന്ന യോഗിക്ക് ആഗാമികർമ്മങ്ങളിൽനിന്നു സ്വശരീരം എപ്പോൾ വീണുപോകുമെന്നു സൂക്ഷ്മമായി അറിയാൻ കഴിയുന്നു. എപ്പോൾ, ഏതു മണിക്കൂറിൽ. ഏതു നിമിഷം, താൻ മരിക്കുമെന്ന് അയാൾ കൃത്യമായി അറിയുന്നു. ഈ ജ്ഞാനത്തിന്, പ്രയാണകാലജ്ഞാനത്തിന്, ഭാരതീയർ വലിയ പ്രാധാന്യം കല്പിക്കുന്നുണ്ട്. എന്തുകൊണ്ടെന്നാൽ ഭാവിജന്മത്തെ നിർണ്ണയിക്കുന്നതിൽ പ്രയാണകാല

1. വ്യാസഭാഷ്യത്തിൽ ഇങ്ങനെ ഒരു സൂത്രമില്ല. 3.21 –ന്റെ ഭാഷ്യത്തിന്റെ അവസാനം 'ഏതേന ശബ്ദാദ്യന്തർദ്ധാനമുക്തം വേദിതവ്യം' എന്നു പറഞ്ഞ് ഉപസംഹരിക്കുകയാണ് ചെയ്യുന്നത്.
2. മുന്ജന്മങ്ങളിൽ ചെയ്ത് ഇന്നു നിലവിലുള്ളത്.
3. പെട്ടെന്നു ഫലത്തെ കൊടുപ്പാൻ തയ്യാറായി നില്ക്കുന്നത് (ശീഘ്രവിപാകം)
4. കാലാന്തരത്തിൽ ഫലം കൊടുക്കുന്നത് (ചിരവിപാകം)
5. അപരന്റെ അന്തം 'അപരൻ' എന്നതിനു 'പ്രജാപതി' യെന്നും 'അന്യൻ' എന്നും അർത്ഥം. വി. സ.സ. I.23

ചിന്തകൾക്കു വലിയ ശക്തിയുണ്ടെന്നു ഭഗവദ്ഗീതയിൽ[1] ഉപദേശിച്ചി രിക്കുന്നു.

24. മൈത്ര്യാദിഷു ബലാനി

**മൈത്ര്യാദിഷു** മുൻപറഞ്ഞ മൈത്രി, കരുണ, മുദിതം എന്നീ മൂന്നു[2] ഭാവനകളിൽ സംയമം ചെയ്തിട്ട്, **ബലാനി** അതതു വിഷയങ്ങളിലുള്ള സാമർത്ഥ്യം[3] യോഗിക്കുണ്ടാകുന്നു.

മൈത്രി, കരുണ മുതലായവയിൽ സംയമം ചെയ്യുന്നതു കൊണ്ട് അതതു ഗുണങ്ങളിൽ യോഗിക്ക് ഉത്കർഷാതിശയം സിദ്ധിക്കുന്നു.

25. ബലേഷു ഹസ്തിബലാദീനി

**ബലേഷു** (ആന മുതലായവയുടെ) ബലങ്ങളിൽ (സംയമം ചെയ്യുന്നതുകൊണ്ട്), **ഹസ്തിബലാദീനി** ആന മുതലായവയുടെ സാമർത്ഥ്യം ഉണ്ടാകുന്നു.

ആന മുതലായവയുടെ ബലങ്ങളിൽ സംയമം ചെയ്യുന്ന യോഗി ക്ക് അതതിന്റെ ബലം സിദ്ധിക്കും.

ഈ സംയമസിദ്ധി വന്ന യോഗിക്കു ബലമാണ് ആവശ്യമെ ങ്കിൽ, അയാൾ ആനയുടെ ബലത്തിൽ സംയമം ചെയ്ത് അതു നേടുന്നു. അനന്തവീര്യം ഓരോരുവനും സ്വാധീനമാണ്. അതെങ്ങ

---

1. അന്തകാലേ ച മാമേവ സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സ മദ്ഭാവം യാതി നാസ്ത്യത്ര സംശയഃ
യം യം വാഽപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ
തസ്മാത് സർവേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിതമനോബുദ്ധിർമാമേവൈഷ്യസ്യസംശയഃ
അഭ്യാസയോഗയുക്തേന ചേതസാ നാന്യഗാമിനാ
പരമം പുരുഷം ദിവ്യം യാതി പാർത്ഥാനുചിന്തയൻ
കവിം പുരാണമനുശാസിതാരമണോരണീയാംസമനുസ്മരേദ്യഃ
സർവസ്യ ധാതാരമചിന്ത്യരൂപമാദിത്യവർണ്ണം തമസഃ പരസ്താത്
പ്രയാണകാലേ മനസാഽചലേന ഭക്ത്യായുക്തോ യോഗബലേന ചൈവ
ഭ്രുവോർമധ്യേ പ്രാണമാവേശ്യ സമ്യക് സ തം പരംപുരുഷമുപൈതി
ദിവ്യം (ഗീ. 8.5–10)

2. ഉപേക്ഷ (ഔദാസീന്യം) ഭാവനയല്ല. അതുകൊണ്ട് പാപികളിലെ ഉപേക്ഷയെ തള്ളി ബാക്കി മൂന്നിനെ ഗ്രഹിച്ചു.

3. ആ യോഗി സകലപ്രാണികൾക്കും സുഖം നല്കുന്നവനും, സുഹൃത്തും ദുഃഖനിവാരകനുമാകും: പക്ഷപാതം ഉണ്ടാകയുമില്ല.

4. 'ആദി' (മുതലായവ) എന്നതുകൊണ്ട് വായുബലം, സിംഹവീര്യം മുതലായവയെ ഗ്രഹിക്കേണ്ടതാണ്.

നെ സമ്പാദിക്കാമെന്നറികയേ വേണ്ടു. യോഗി അതിനുള്ള ശാസ്ത്രീയ മാർഗ്ഗം കണ്ടെത്തിയിരിക്കുന്നു.

26. പ്രവൃത്ത്യാലോകന്യാസാത് സൂക്ഷ്മ –
വ്യവഹിതവിപ്രകൃഷ്ടജ്ഞാനം.

**പ്രവൃത്ത്യാലോകന്യാസാത്** ജ്യോതിഷ്മതീപ്രവൃത്തി[1]യുടെ (1.36) ആലോക (സാത്ത്വികമായ വെളിച്ച)ത്തിൽ ന്യാസം (സംയമം) ചോയ്യുന്നതുകൊണ്ട്, **സൂക്ഷ്മവ്യവഹിതവിപ്രകൃഷ്ടജ്ഞാനം** സൂക്ഷ്മവും,[2] വ്യവഹിതവും,[3] വിപ്രകൃഷ്ടവു[4]മായ വസ്തുക്കളുടെ,[5] ജ്ഞാനമുണ്ടാകുന്നു.

സംവിദ്ജ്യോതിസ്സിൽ സംയമം ചെയ്താൽ സൂക്ഷ്മവും പ്രച്ഛന്ന വും വിദൂരവുമായ വസ്തുക്കളുടെ ജ്ഞാനം ലഭിക്കും.

ഹൃദയത്തിലുള്ള സംവിദ്ജ്യോതിസ്സിൽ സംയമം ചെയ്യുന്ന യോ ഗിക്കു ദൂരസ്ഥങ്ങളായ വസ്തുക്കളെ അടുത്തു കാണാം. ഉദാഹരണ മായി, ദൂരദേശങ്ങളിൽ നടക്കുന്ന സംഭവങ്ങളും അതുപോലെ പർവ്വതനിരകളുടെ പ്രതിബന്ധത്താൽ കാണ്മാൻ പാടില്ലാത്തവയും അത്യന്തസൂക്ഷ്മങ്ങളുമായ വസ്തുക്കളും അയാൾക്കു കാണ്മാൻ കഴിയും.

27. ഭുവനജ്ഞാനം സൂര്യേ സംയമാത്

**സൂര്യേ** ആദിത്യമണ്ഡലത്തിൽ, **സംയമാത്** സംയമം കൊണ്ട്, **ഭുവനജ്ഞാനം** അതിനെ ആശ്രയിച്ചിരിക്കുന്ന ചതുർദ്ദശ ഭുവനങ്ങളുടെയും ജ്ഞാനം സിദ്ധിക്കുന്നു.

---

1. ഇതിന്റെ അഭ്യാസംകൊണ്ടു പരിപാകത്തിലെത്തിയാൽ യോഗിയുടെ ചിത്തത്തിൽ സാത്വികപ്രകാശം അനുഭവപ്പെടുന്നു.
2. പരമാണു മുതലായവ.
3. ഭൂമിയുടെയും മറ്റും ഉള്ളിൽ മറഞ്ഞുകിടക്കുന്നവ
4. വളരെ ദൂരെയുള്ള ഗോളങ്ങളിൽ
5. അവയിൽ സാത്വികപ്രകാശത്തെ പ്രവർത്തിപ്പിക്കുന്നതിനാൽ അവയുടെ സാക്ഷാത്കാരം ഉണ്ടാകുന്നു.
6. സ്വതഃശുദ്ധമായ ബുദ്ധിസത്വം തമസ്സും രജസ്സുംകൊണ്ടു മലിനവും വിക്ഷിപ്തവുമായിട്ടാണ് വസ്തുയാഥാർത്ഥ്യം അറിയാൻ അസമർത്ഥമാകുന്നത്. ആ രണ്ടു ഗുണങ്ങൾ പോയി നിർമ്മലമായ ബുദ്ധിസത്വം, സൂര്യമണ്ഡല ത്തിൽ സംയമംകൊണ്ട് (നിശ്ചലം പ്രവർത്തിക്കുകയാൽ) സൂര്യനോടുകൂടി നില്ക്കുന്ന എല്ലാ ഭുവനങ്ങളേയും പ്രകാശിപ്പിക്കുന്നു. ഈ സംയമത്തിന്, യോഗി ആദ്യം ആധാരക്രമേണ സുഷുമ്നയിൽ പ്രവർത്തിച്ച് ഇതരനാഡികളുടെ പ്രവൃത്തിയെ സ്തംഭിപ്പിക്കുന്നുണ്ട്.

സൂര്യനിൽ സംയമം ചെയ്യുന്നതുകൊണ്ടു ഭുവനജ്ഞാനം ഉണ്ടാകുന്നു.

28. ചന്ദ്രേ താരാവ്യൂഹജ്ഞാനം

**ചന്ദ്രേ** ചന്ദ്രമണ്ഡലത്തിൽ,[1] സംയമംകൊണ്ട്, **താരാവ്യൂഹ ജ്ഞാനം** നക്ഷത്രവ്യൂഹത്തിൻെറ[2] ജ്ഞാനം സിദ്ധിക്കും.

ചന്ദ്രനിൽ നക്ഷത്രവ്യൂഹങ്ങളുടെ ജ്ഞാനം (ഉണ്ടാകുന്നു).

29. ധ്രുവേ തദ്ഗതിജ്ഞാനം

**ധ്രുവേ** ധ്രുവനക്ഷത്രത്തിൽ, സംയമം ചെയ്യുന്നതുകൊണ്ട്, **തദ്ഗതിജ്ഞാനം** നക്ഷത്രങ്ങളുടെ ഗതിയെ യോഗി അറിയുന്നു.

ധ്രുവനക്ഷത്രത്തിൽ നക്ഷത്രഗതിയുടെ ജ്ഞാനം (ഉണ്ടാകുന്നു)

30. നാഭിചക്രേ കായവ്യൂഹജ്ഞാനം

**നാഭിചക്രേ** ശരീരമദ്ധ്യത്തിലുള്ള നാഭിയെന്ന ചക്രത്തിൽ സംയമം ചെയ്യുന്നതുകൊണ്ട്, **കായവ്യൂഹജ്ഞാനം** ശരീരത്തിൻെറ സന്നിവേശവിശേഷത്തെ യോഗി അറിയുന്നു.

നാഭിചക്രത്തിൽ ശരീരഘടനയുടെ ജ്ഞാനം (ഉണ്ടാകുന്നു).

31. കണ്ഠകൂപേ ക്ഷുത്പിപാസാനിവൃത്തിഃ.

**കണ്ഠകൂപേ** നാവിൻെറ കട തൊട്ടുകിടക്കുന്ന തൊണ്ടക്കുഴിയിൽ സംയമംകൊണ്ട്, **ക്ഷുത്പിപാസാനിവൃത്തിഃ** വിശപ്പും ദാഹവും ശമിക്കുന്നു.

തൊണ്ടക്കുഴിയിൽ വിശപ്പിൻെറയും ദാഹത്തിൻെറയും നിവൃത്തി (ഉണ്ടാകും.)

വളരെ വിശന്നിരിക്കുമ്പോൾ, തൊണ്ടക്കുഴിയിൽ സംയമം ചെയ്താൽ വിശപ്പുതീരും

32. കൂർമനാഡ്യാം സ്ഥൈര്യം.

**കൂർമ്മനാഡ്യാം** കണ്ഠകൂപത്തിനു താഴെ, വക്ഷസ്സിലുള്ള കർമ്മ നാഡിയിൽ സംയമംകൊണ്ട്, **സ്ഥൈര്യം** ശരീരത്തിനും മനസ്സിനും ഉറപ്പ് ഉണ്ടാകുന്നു.

---

1. സൂര്യപ്രകാശത്തിൽ ഇതരതേജസ്സുകൾ മങ്ങിപ്പോകുന്നതിനാൽ നക്ഷത്രങ്ങളെ തെളിഞ്ഞുകാണാൻ സൂര്യസംയമം പോര. ചന്ദ്രൻ നക്ഷത്രങ്ങളുടെകൂടെ സഞ്ചരിക്കുന്നതിനാൽ അവയെ അറിയാൻ ചന്ദ്രനിൽ സംയമം ഉചിതംതന്നെ.
2. നിയതസഞ്ചാരികളായ നക്ഷത്രങ്ങളുടെ സന്നിവേശവിശേഷമാണ് വ്യൂഹം.

കൂർമ്മമെന്ന നാഡിയിൽ ശരീരത്തിന് ഉറപ്പ് (ഉണ്ടാകുന്നു).

അഭ്യസിക്കുമ്പോൾ യോഗിക്കു ദേഹം ഇളകുന്നതല്ല.

33. മൂർധജ്യോതിഷി സിദ്ധദർശനം

**മൂർധാജ്യോതിഷി** മൂർധാവിലുള്ള സാത്ത്വികപ്രകാശത്തിൽ[1] സംയമം ചെയ്യുന്നതുകൊണ്ട്, **സിദ്ധദർശനം** സിദ്ധന്മാരെ നേരിട്ടു ദർശിക്കാൻ സാധിക്കുന്നു.

ഉച്ചിയിൽനിന്നുയരുന്ന വെളിച്ചത്തിൽ സിദ്ധദർശനം.

സിദ്ധന്മാർ പ്രേതങ്ങളെക്കാൾ അല്പംകൂടി സത്ത്വോത്ക്കർഷമുള്ള ജീവികളാണ്. മൂർദ്ധജ്യോതിസ്സിൽ സംയമം ചെയ്യുന്ന യോഗിക്ക് ഈ സിദ്ധന്മാരെ ദർശിക്കാം. സിദ്ധശബ്ദം മുക്തപുരുഷന്മാരെസ്സംബന്ധിച്ചു പലപ്പോഴും ഉപയോഗിക്കാറുണ്ട്. എന്നാൽ ഇവിടെ ആ അർത്ഥത്തിലല്ല പ്രയോഗം.

34. പ്രാതിഭാദ്വാ സർവം.

**വാ** അഥവാ, **പ്രാതിഭാത്** പ്രാതിഭത്താൽ[2] (പ്രതിഭാജന്യമായ ജ്ഞാനത്താൽ), **സർവ്വം** എല്ലാം അറിയുന്നു.

അല്ലെങ്കിൽ, പ്രാതിഭമായ ജ്ഞാനവൈഭവത്താൽ സർവ്വജ്ഞാനവും.

ബുദ്ധിസത്ത്വത്തിൻെറ ശുദ്ധ്യതിശയമാകുന്ന പ്രതിഭയിൽനിന്നു സ്വയമേവ ഉദയംചെയ്യുന്ന ജ്ഞാനലോകമാണു പ്രാതിഭജ്ഞാനം. ഈ വൈഭവമുള്ള യോഗിക്കു മേല്പറഞ്ഞ സിദ്ധികളെല്ലാം സംയമമൊന്നും കൂടാതെതന്നെ ലഭിക്കും. പ്രാതിഭമായ ഉത്കൃഷ്ടയോഗഭൂമികയെ ആരോഹണം ചെയ്തവന്ന് ഈ മഹത്തായ ജ്ഞാനം സിദ്ധമായിരിക്കും. എല്ലാ വസ്തുക്കളും അയാൾക്ക് അപരോക്ഷമാണ്. സംയമം ചെയ്യാതെതന്നെ എല്ലാം അയാൾക്കു സ്വതഃസിദ്ധമാവുന്നു.

35. ഹൃദയേ ചിത്തസംവിത്

---

1. മൂർദ്ധാവിൽ കപാലങ്ങളുടെ സന്ധിയിൽ ബ്രഹ്മരന്ധ്രമുണ്ട്. ഹൃദയത്തിലുള്ള ആ സാത്വികപ്രകാശം അതുവഴിക്കു പിണ്ഡീഭവിച്ചു പുറത്തുനില്ക്കുന്നു. അതാണ് മൂർദ്ധജ്യോതിസ്സ്.

2. വിവേകജ്ഞാനത്തിനു കാരണമായ സംയമത്തിൻെറ ദൃഢാഭ്യാസംകൊണ്ട് ചിത്തത്തിൽ അതീതവും അനാഗതവും സൂക്ഷ്മവും വ്യവഹിതവുമായ പദാർത്ഥങ്ങളുടെ ജ്ഞാനത്തിനു സ്വാഭാവികമായ സാമർത്ഥ്യമുണ്ടാകുന്നു. അതാണ് പ്രാതിഭം. മറ്റുള്ളവരിൽനിന്നു ഗ്രഹിക്കാതെ സ്വാഭാവികമായി സ്വപ്രതിഭയിൽ (പ്രതിഭ ഊഹമാണ്: അതിൽ) നിന്നുണ്ടാകുന്നതുകൊണ്ട് പ്രാതിഭം എന്നു പറയുന്നു. ഇതു സംസാരതാരകമാകയാൽ 'താരക'മെന്നും പറയപ്പെടുന്നു.

**ഹൃദയേ** ഹൃദയത്തിൽ സംയമം ചെയ്യുന്നതുകൊണ്ട്, **ചിത്ത സംവിത്** സ്വചിത്തഗതങ്ങളും പരചിത്തഗതങ്ങളുമായ രാഗാദിവാസനകളുടെ സംവിത് (ജ്ഞാനം) സിദ്ധിക്കുന്നു.

ഹൃദയത്തിൽ, ചിത്തങ്ങളുടെ ജ്ഞാനം.

36. സത്ത്വപുരുഷയോരത്യന്താസങ്കീർണ്ണയോഃ
പ്രത്യയാവിശേഷാദ്ഭോഗഃ, പരാർത്ഥത്വാ -
ദന്യഃ, സ്വാർത്ഥസംയമാത് പുരുഷജ്ഞാനം[1]

**അത്യന്താസങ്കീർണ്ണയോഃ** ഏറ്റവും ഭിന്നങ്ങളായ, **സത്ത്വ-പുരുഷയോഃ** ബുദ്ധിസത്ത്വത്തിൻെറയും പുരുഷൻെറയും, **പ്രത്യയാവിശേഷാത്** വേർതിരിച്ചറിവില്ലായ്മകൊണ്ട് (ഒന്നെന്നറിയുന്നതു കൊണ്ട്) **ഭോഗഃ** ഭോഗം[2] ഉണ്ടാകുന്നു. (തസ്യ), **പരാർഥത്വാത്** അതിനു പരാർത്ഥ[3]ത്വം ഉള്ളതുകൊണ്ട്, ഭോഗം പരാർത്ഥമാകയാൽ, (**സഃ പരഃ** ആ പരൻ, ഭോക്താവായ പുരുഷൻ, **ശുദ്ധപുരുഷാത്** ശുദ്ധപുരുഷനിൽനിന്ന്) **അന്യഃ** ഭിന്നനാകുന്നു. **സ്വാർഥസംയമാത്** ആ സ്വാർത്ഥനിൽ - ഭോക്താവായ പരനിൽ - സംയമം ചെയ്യുന്നതുകൊണ്ട്,[4] **പുരുഷ ജ്ഞാനം** = യഥാർത്ഥത്തിൽ ചിന്മാത്രസ്വരൂപനായ പുരുഷൻെറ ബോധമുണ്ടാകുന്നു.[5]

---

1. വ്യാസഭാഷ്യത്തിൽ സൂത്രം ഇങ്ങനെയാണ്;
സത്ത്വപുരുഷയോരത്യന്താസങ്കീർണ്ണയോഃ പ്രത്യയാവിശേഷോ ഭോഗഃ. പരാർത്ഥത്വാത്: സ്വാർത്ഥസംയമാത് പുരുഷജ്ഞാനം.
ഇതിൻെറ സാരം; അത്യന്തഭിന്നങ്ങളായ സത്വപുരുഷന്മാരെ വേറായറിയായ്കയാണ് ഭോഗം. അതു പരന്നു (പുരുഷനു) വേണ്ടിയാകയാൽ, സ്വാർത്ഥ സംയമത്താൽ ആത്മസാക്ഷാത്കാരം ഉണ്ടാകുന്നു.
2. ബുദ്ധിസത്വവും പുരുഷനും വെവ്വേറെയാണെന്നറിയായ്കയാലാണ് പുരുഷനിൽ ഭോക്തൃത്വം ആരോപിച്ചിരിക്കുന്നത്. ബുദ്ധി, വിഷയങ്ങളെ ഇന്ദ്രിയങ്ങൾ വഴിക്കും മറ്റും ഗ്രഹിച്ച് അതിൽ പ്രതിബിംബിതനായ പുരുഷന്ന് അനുഭവിക്കാൻ വിട്ടുകൊടുക്കുന്നു. ആ പ്രതിബിംബമായ പുരുഷനെ ഭോക്താവെന്നു പറയുന്നു. അവിവേകംകൊണ്ടുള്ള ആ ഭോക്തൃത്വമാണ് ഭോഗം.
3. ബുദ്ധി പരാർത്ഥവും പ്രതിബിംബപുരുഷൻ പരനും സ്വാർത്ഥനും ആകുന്നു.
4. സുഖ ദുഃഖാദികളുടെ ആകാരത്തെ പ്രാപിച്ചിട്ടുള്ള ബുദ്ധിവൃത്തി വ്യുത്ഥാനകാലത്തിൽ ഉണ്ടാകുന്നു. ചൈതന്യത്തിൻെറ ആകാരം പൂണ്ട (ചൈതന്യത്തെ പ്രതിബിംബിപ്പിക്കുന്ന) ചിത്തവൃത്തി മറ്റൊന്നാണ്. ഈ രണ്ടാമത്തെ ചിത്തവൃത്തിയിൽ സംയമംചെയ്യുന്നതുകൊണ്ട് പുരുഷൻെറ ബോധം ഉണ്ടാകുന്നു.
5. സ്വാർത്ഥപ്രത്യയത്തിൽ സംയമം ചെയ്യുന്നതുകൊണ്ടുണ്ടാകുന്ന പുരുഷജ്ഞാന (ആത്മസാക്ഷാത്കാര)വും സ്വയം പ്രകാശനായ ശുദ്ധപുരുഷന് ദൃശ്യമാണ്. ശുദ്ധപുരുഷനെ വിഷയീകരിക്കാൻ ഒരു വൃത്തിക്കും സാധ്യമല്ല. വൃത്തികളൊക്കെ ദൃശ്യങ്ങളും പുരുഷൻമാത്രം ദ്രഷ്ടാവുമാകുന്നു.
''വിജ്ഞാതാരമരേ കേന വിജാനീയാത്'' (ബൃ.2.4. 15)

അത്യന്തഭിന്നങ്ങളായ സത്ത്വപുരുഷന്മാരെ വിവേചിക്കായ്ക നിമിത്തമാണു ഭോഗമുണ്ടാവുന്നത്. ബുദ്ധിയുടെ പ്രവൃത്തി പരന്നു വേണ്ടിയാകയാൽ അതു സ്വാർത്ഥനിൽനിന്നു ഭിന്നമാണ്. സ്വാർത്ഥസംയമത്താൽ പുരുഷജ്ഞാനം ഉണ്ടാകുന്നു.

പ്രകാശവും സുഖവുമാകുന്ന ലക്ഷണത്തോടുകൂടിയ ബുദ്ധിസത്ത്വം പ്രകൃതിയുടെ ഒരു വികാരവും ആത്മാവായ പുരുഷനു വേണ്ടി പ്രവർത്തിക്കുന്നതുമാകുന്നു. ബുദ്ധിസത്ത്വം അഹന്താരഹിതമായി ചിന്മാത്രനായ പുരുഷനാൽ പ്രകാശിതമാവുമ്പോൾ അതിനെ സ്വാർത്ഥൻ എന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ ആ അവസ്ഥയിൽ അതു സർവ്വസംബന്ധാതീതമാകുന്നു.

37. തതഃ പ്രാതിഭശ്രാവണവേദനാദർശാസ്വാദ –
വാർത്താ ജായന്തേ

**തതഃ** സ്വാർത്ഥ സംയമത്താൽത്തന്നെ, **പ്രാതിഭ – ശ്രാവണ വേദന – ആദർശ – വാർത്താഃ**[1] മുൻപറഞ്ഞ പ്രാതിഭജ്ഞാന – ശ്രാവണ ജ്ഞാനം (ദിവ്യശബ്ദശ്രവണം), വേദജ്ഞാനം (ദിവ്യസ്പർശാനുഭവം), ആദർശജ്ഞാനം (ദിവ്യരൂപദർശനം), ആസ്വാദനം (ദിവ്യരസാസ്വാദം), വാർത്താജ്ഞാനം (ദിവ്യഗന്ധാനുഭവം) എന്നിവയും, **ജായന്തേ** ഉണ്ടാകുന്നു.

അതിൽനിന്നു പ്രാതിഭമായ ജ്ഞാനവും (അലൗകികങ്ങളായ) ശബ്ദസ്പർശരൂപസുഗന്ധങ്ങളുടെ അനുഭവവും ഉണ്ടാകുന്നു.

38. തേ സമാധാവുപസർഗാ വ്യുത്ഥാനേ സിദ്ധയഃ.

**തേ** ആ പ്രാതിഭാദികൾ, സമാധൗ = സമാധിയിൽ, **ഉപസർഗാഃ** ഉപദ്രവ (മോക്ഷവിഘ്ന) കരങ്ങളാകുന്നു: വ്യുത്ഥാനേ = വ്യവഹാരത്തിൽ, **സിദ്ധയഃ** = സിദ്ധികളാകുന്നു.

ഇവ സമാധിക്കു വിഘ്നങ്ങളാണ്: എങ്കിലും ലൗകിക നിലയ്ക്കു സിദ്ധികളാണ്.

സത്ത്വപുരുഷന്മാരുടെ സംയോഗത്തിൽനിന്നു ഭോഗപ്രത്യയം ഉദിക്കുന്നു എന്നത്രേ യോഗമതം. അവ രണ്ടും, പ്രകൃതിയും പുരുഷനും, അത്യന്തഭിന്നങ്ങളാണെന്നുള്ള പ്രത്യയത്തിൽ സംയമം ചെയ്യുന്ന യോഗിക്കു പുരുഷജ്ഞാനം ലഭിക്കും, അതിൽനിന്നാണു

1. ശ്രാവണം മുതലായവ, ദിവ്യങ്ങളായ ശ്രോത്രത്വക്ചക്ഷുജിഹ്വാഘ്രാണങ്ങളുടെ പേരുകളാണ്.

വിവേകഖ്യാതിയുടെ ഉദയം. ആ വിവേകഖ്യാതിലാഭത്തിൽ അയാൾക്കു പ്രാതിഭമായ നിരതിശയ ജ്ഞാനശക്തിയും സിദ്ധിക്കുന്നു. എന്നാൽ ഈ വക സിദ്ധികൾ പരമപദപ്രാപ്തിക്ക്, ആത്മസാക്ഷാത്കാരത്തിനും കൈവല്യത്തിനും, പ്രതിബന്ധങ്ങളാകുന്നു. വഴിമദ്ധ്യേ കണ്ടെത്തുന്നവയത്രേ ഈ സിദ്ധികൾ. അവയെ ത്യജിക്കുന്നപക്ഷം യോഗിക്കു കൈവല്യപദം പ്രാപിക്കാം. അവ സമ്പാദിക്കാനാണ് അയാൾക്ക് ഇച്ഛയെങ്കിൽ, പിന്നീടുള്ള പുരോഗതി നിലച്ചുപോകുന്നു.

39. ബന്ധകാരണശൈഥില്യാത് പ്രചാരസം -
വേദനാച്ച ചിത്തസ്യ പരശരീരാവേശഃ.

**ബന്ധകാരണശൈഥില്യാത്** ചിത്തത്തിൻെറ ബന്ധകാരണ[1]ത്തിനു ശൈഥില്യം[2] സംഭവിക്കുന്നതുകൊണ്ടും, **പ്രചാരസംവേദനാത് ച** ചിത്തത്തിൻെറ പ്രചാരമായ (വ്യാപാരമാർഗ്ഗമായ) നാഡീവ്യൂഹത്തിൻെറ സംവേദനത്താലും,[3] **ചിത്തസ്യ** യോഗിചിത്തത്തിനു, **പരശരീരാവേശഃ** സ്വശരീരത്തിലെപ്പോലെ അന്യശരീരങ്ങളിലും വ്യാപാരസാമർത്ഥ്യം ഉണ്ടാകുന്നു.

ചിത്തത്തിൻെറ ബന്ധകാരണങ്ങൾ ശിഥിലീഭവിക്കുമ്പോൾ, യോഗി, അതിൻെറ വ്യാപാരസരണി (നാഡി)കളെക്കുറിച്ചു തനിക്കുള്ള ജ്ഞാനംകൊണ്ടു പരകായത്തിൽ പ്രവേശിക്കുന്നു.

ഒരു ശരീരത്തിൽ വ്യാപരിച്ചുകൊണ്ടിരിക്കെത്തന്നെ യോഗിക്കു മറ്റൊരു മൃതശരീരത്തിൽ പ്രവേശിച്ച് അതിനെ സജീവമാക്കി പ്രവർത്തിപ്പിക്കാൻ കഴിയും. വേണമെങ്കിൽ ഒരു ജീവശരീരത്തിൽത്തന്നെ പ്രവേശിച്ച്, ആ മനുഷ്യൻെറ ഇന്ദ്രിയമനസ്സുകളെ തല്ക്കാലം സ്വാധീനമാക്കി ആ ശരീരത്തിൽക്കൂടി വ്യാപരിക്കാനും കഴിയും. പ്രകൃതിപുരുഷവിവേചനസാമർത്ഥ്യമാകുന്ന ഈ (പ്രതിഭ) ജ്ഞാനം സിദ്ധിച്ച യോഗിക്കാണ് ഇതു സാദ്ധ്യമാവുന്നത്. അയാൾക്കു പരകായത്തിൽ പ്രവേശിക്കണമെങ്കിൽ ആ കായത്തിൽ സംയമം ചെയ്തിട്ടു പ്രവേശിക്കാം. എന്തുകൊണ്ടെന്നാൽ, ആത്മാവിനെപ്പോലെതന്നെ അയാളുടെ ചിത്തവും വിഭു (സർവവ്യാപകം) ആണെന്നാണു യോഗശാസ്ത്രസിദ്ധാന്തം. ഓരോ വ്യഷ്ടിചിത്തവും സമഷ്ടി

1. സ്വാഭാവികമായി സ്ഥിരതയില്ലാതെ വിഷയങ്ങളിലെല്ലാം സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ചിത്തത്തിനു കർമ്മവാസനയുടെ ബലംകൊണ്ടു ശരീരത്തിലുള്ള ഒതുങ്ങിയിരിപ്പാണ് ബന്ധം. അതിൻെറ കാരണം ധർമ്മാധർമ്മങ്ങൾ.
2. സംയമംകൊണ്ട് അവയ്ക്കുണ്ടാകുന്ന അയവ്.
3. ചിത്തം ഇന്ന നാഡിയിലൂടെ ഇപ്പോൾ സഞ്ചരിക്കുന്നു ഇത്യാദി, സമാധിബലംകൊണ്ടുണ്ടാകുന്ന ബോധം.

ചിത്തത്തിൻെറ (മഹത്തത്ത്വത്തിൻെറ) ഓരോ അംശമാണ്. എന്നാൽ ഇപ്പോഴത്തെ സ്ഥിതിയിൽ ഈയൊരു ശരീരത്തിലെ നാഡീധാരകൾ വഴിക്കേ അതിനു വ്യാപരിക്കാനാവൂ. ഈ നാഡീബന്ധങ്ങളിൽ നിന്നു മോചനം നേടുമ്പോൾ മറ്റു വസ്തുക്കളിലും വ്യാപാരം സാധ്യ മാവുന്നു.

40. ഉദാനജയാദ് ജലപങ്കകണ്ടകാദി -
ഷ്വസംഗ ഉത്ക്രാന്തിശ്ച.

**ഉദാനജയാത്** ഉദാനവായുവെ ജയി[1]ച്ചാൽ, **ജലപങ്കകണ്ടകാദിഷു** ജലാശയങ്ങൾ, ചളി, മുള്ള് മുതലായവയിൽ യോഗിക്ക്, **അസംഗഃ** പറ്റിപ്പോകായ്കയും, **ഉത്ക്രാന്തിഃ ച** സ്വച്ഛന്ദമൃത്യുവും ഉണ്ടാകുന്നു.

ഉദാനവൃത്തിയെ സ്വാധീനമാക്കുന്നതുകൊണ്ടു യോഗി വെള്ള ത്തിലോ ചളിയിലോ താണുപോകില്ല. മുള്ളിന്മേലും മറ്റും നടക്കാം: സ്വച്ഛന്ദം മരിക്കുകയും ചെയ്യാം.

ഉദാനൻ എന്നതു ശ്വാസകോശങ്ങളെയും ശരീരത്തിൻെറ ഊർ ദ്ധ്വഭാഗങ്ങളെയും നിയന്ത്രിക്കുന്ന പ്രാണവൃത്തിവിശേഷമാണ്. അതി നെ ജയിച്ച യോഗിയുടെ ശരീരത്തിനു ലാഘവം സിദ്ധിക്കുന്നതി നാൽ അയാൾ വെള്ളത്തിൽ താണുപോകുന്നില്ല. അയാൾക്കു മുള്ളിന്മേലും വാളിൻെറ വായ്ത്തലയിന്മേലും നടക്കാം. തീയിൽ കടന്നുനില്ക്കാം, ഇഷ്ടമുള്ളപ്പോൾ ദേഹം ത്യജിക്കുകയും ചെയ്യാം.

41. സമാനജയാത് പ്രജ്വലനം.

**സമാനജയാത്** സമാനവായുവെ[2] ജയിച്ചാൽ, **പ്രജ്വലനം** മറവറ്റ അഗ്നിയുടെ അദ്ഭുതതേജസ്സോടെ അത്യധികം ജ്വലിക്കുന്ന തുപോലെ കാണപ്പെടുന്നു.

സമാനവൃത്തിയുടെ വിജയംകൊണ്ട് അയാളെ അഗ്നിജ്യോതിസ്സ് ആവരണം ചെയ്യുന്നു.

ഇച്ഛാമാത്രേണ ഏതു സമയത്തും അയാളുടെ ശരീരത്തിൽനിന്നു തേജഃപ്രസരമുണ്ടാകും.

42. ശ്രോത്രാകാശയോഃ സംബന്ധസംയമാദ് -
ദിവ്യം ശ്രോത്രം.

---

1. സംയമംവഴി മറ്റുള്ളവയെ നിരോധിക്കൽ.
2. പ്രാണാദികളായ മറ്റു വായുക്കളെ ജയിക്കുന്നതുകൊണ്ട് അവയുടെ വ്യാപാരസിദ്ധിയും യോഗിക്കുണ്ടാകുമെന്നു അറിഞ്ഞുകൊള്ളണം.

**ശ്രോത്രാകാശയോഃ** ശബ്ദത്തെ ഗ്രഹിക്കുന്ന ഇന്ദ്രിയമായ ശ്രോത്രത്തിൻെറയും ആകാശത്തിൻെറയും, **സംബന്ധസംയമാത്** ആധാരാധേയസംബന്ധത്തിൽ സംയമം ചെയ്യുന്നതുകൊണ്ട്, **ദിവ്യം** അലൗകികമായ, **ശ്രോത്രം** ശ്രോത്രേന്ദ്രിയം[1] ഉണ്ടാകുന്നു.

ശ്രോത്രത്തിൻെറയും ആകാശത്തിൻെറയും സംബന്ധത്തിൽ സംയമം ചെയ്യുന്ന യോഗിക്കു ദിവ്യശ്രവണം ഉണ്ടാകുന്നു.

ആകാശം, ശ്രോത്രേന്ദ്രിയം–എന്നീ രണ്ടെണ്ണമാണിവിടെ. അവയിൽ സംയമംചെയ്യുന്ന യോഗിക്ക് അലൗകികശ്രവണ ശക്തി സിദ്ധിക്കുന്നു. സർവ്വവും, അയാൾക്കു ശ്രവണഗോചരമാണ്: അനേക യോജന ദൂരത്തിരുന്നു സംസാരിക്കുന്നതോ ഒച്ചപ്പെടുന്നതോ ആയ സർവ്വവും അയാൾക്കു കേൾക്കാം.

43. കായാകാശയോഃ സംബന്ധസംയമാത്
ലഘുതൂലസമാപത്തേശ്ചാകാശഗമനം.

**കായാകാശയോഃ** കായത്തിൻെറയും അതിലുള്ള ആകാശത്തിൻെറയും, **സംബന്ധസംയമാത്** സംയോഗമായ സംബന്ധത്തിൽ സംയമം ചെയ്യുന്നതുകൊണ്ടും, **ലഘുതൂലസമാപത്തേഃ ച** നേർത്ത പഞ്ഞിയിഴ മുതലായവയിൽ സംയമം ചെയ്യുന്നത് (തന്മയീഭാവം പ്രാപിക്കുന്നതു)കൊണ്ടും (കനക്കുറവു വന്ന യോഗിക്ക്),. **ആകാശഗമനം** ആകാശത്തിൽ ഗമിക്കാൻ സാധിക്കുന്നു.

ശരീരവും ആകാശവും തമ്മിലുള്ള സംബന്ധത്തിൽ സംയമം ചെയ്യുന്നതുകൊണ്ടും പഞ്ഞി മുതലായ വസ്തുക്കളിലുള്ള സമാപത്തികൊണ്ടും അവയെപ്പോലെ കനം കുറഞ്ഞവനാകുന്നതുകൊണ്ടു യോഗി ആകാശഗമനം ചെയ്യുന്നു.

ആകാശമാണ് ഈ ശരീരത്തിൻെറ ഉപാദാനവസ്തു. അതായത് ആകാശത്തിൻെറ പരിണാമവിശേഷമത്രേ ഈ ദേഹം. യോഗി തൻെറ ദേഹത്തിലെ ആകാശപദാർത്ഥത്തിൽ സംയമം ചെയ്താൽ അയാളുടെ ശരീരത്തിന് ആകാശത്തിനൊത്ത ലഘുത്വം സിദ്ധിക്കും. അപ്പോൾ അയാൾക്ക് ആകാശമാർഗ്ഗേണ എവിടെയും പോകാം. ഇതുപോലെ മറ്റു വിഷയങ്ങളിലും കണ്ടുകൊള്ളണം.

44. ബഹിരകല്പിതാ വൃത്തിർമഹാവിദേഹാ
തതഃ പ്രകാശാവരണക്ഷയഃ.

1. ശ്രോത്രേന്ദ്രിയം അലൗകികശബ്ദത്തെ ഗ്രഹിപ്പാൻ സമർത്ഥമാകുന്നു. ഇതുപോലെ, മറ്റിന്ദ്രിയങ്ങളുടെയും അതതു ഭൂതങ്ങളുടെയും ആധാരാധേയ സംബന്ധത്തിൽ സംയമം ചെയ്യുന്നതുകൊണ്ട് അവയും ദിവ്യവിഷയഗ്രഹണ സമർത്ഥങ്ങളാകുന്നു.

**ബഹിഃ** ശരീരത്തിനു വെളിയിൽ, **അകല്പിതാവൃത്തിഃ** കല്പിതമല്ലാത്ത ചിത്തവൃത്തി, **മഹാവിദേഹാ** 'മഹാവിദേഹ'[1] എന്നു പറയപ്പെടുന്നു. **തതഃ** അതിൽ സംയമം ചെയ്യുന്നതുകൊണ്ട്, **പ്രകാശാവരണക്ഷയഃ** (സംഭവതി) സാത്ത്വികമായ ചിത്തത്തിന്റെ പ്രകാശത്തിനുള്ള ആവരണത്തിനു (ക്ലേശകർമ്മവിപാകങ്ങളായ രജസ്തമോമലങ്ങൾക്കു) നാശം സംഭവിക്കുന്നു.[2]

ചിത്തത്തിന്റെ ശരീരബാഹ്യവും അകല്പിതവുമായ 'മഹാവിദേഹവൃത്തി'യിൽ സംയമം ചെയ്യുന്നതുകൊണ്ടു പ്രകാശത്തിന്റെ ആവരണങ്ങളെല്ലാം ക്ഷയിക്കുന്നു.

ചിത്തം, അതിന്റെ മൗഢ്യം (ആവരണമായ തമസ്സ്) നിമിത്തം, ഈ ശരീരത്തിൽമാത്രം പ്രവൃത്തമാണെന്നു വിചാരിച്ചു പോകുന്നു. അതു വിഭുവാണെങ്കിൽ, എന്തിന് ഈ ഒരു നാഡീവ്യൂഹത്തിൽ ബദ്ധമായി ഇതിൽ മാത്രം അഹന്തകൊള്ളണം? അതിനു തക്ക കാരണമില്ല. യോഗി ഏതു വസ്തുവിലും യഥേഷ്ടം അഹംഭാവന ചെയ്‌വാൻ ഇച്ഛിക്കുന്നു. ഈ ശരീരത്തിൽ അഹംഭാവം ഇല്ലാതാകുമ്പോൾ ഉദിക്കുന്ന ചിത്തവൃത്തികളെ 'അകല്പിത' അഥവാ 'മഹാവിദേഹ' എന്നു പറയുന്നു. ഈ വൃത്തികളിൽ സംയമജയം സിദ്ധിച്ചാൽ എല്ലാ ജ്ഞാനാവരണങ്ങളും നീങ്ങി സർവ്വവിധമായ തമസ്സും അജ്ഞാനവും തിരോഭവിക്കുന്നു. എല്ലാം ജ്ഞാനമായി ഭാസിക്കുന്നു.

45. സ്ഥൂലസ്വരൂപസൂക്ഷ്മാന്വയാർത്ഥവത്ത്വ -
സംയമാദ് ഭൂതജയഃ.

(ഭൂതാനാം) **സ്ഥൂലസ്വരൂപസൂക്ഷ്മാന്വയാർത്ഥവത്ത്വ സംയമാത്** ഭൂതങ്ങളുടെ സ്ഥൂലം, സ്വരൂപം, സൂക്ഷ്മം, അന്വയം, അർത്ഥവത്ത്വം എന്നിങ്ങനെ അഞ്ചു ധർമ്മങ്ങളിൽ[3] സംയമം ചെയ്യുന്നതിനാൽ, **ഭൂതജയഃ** ഭൂതജയം[4] സിദ്ധിക്കുന്നു.

---

1. എന്റെ മനസ്സ് ശരീരത്തിൽനിന്നു പുറമെ നില്ക്കട്ടെ എന്ന കല്പനകൊണ്ടു മനസ്സ് പുറമെ നില്ക്കുന്നു. മനസ്സിന്റെ ആ പുറം നില്പാണ് കല്പിതമായ വിദേഹ'മെന്ന ധാരണ. ആ ധാരണകൊണ്ടു ദേഹത്തിലുള്ള അഹന്ത നശിച്ച്, പുറമെയുള്ള ഇരുപ്പ് മനസ്സിനു തന്നെത്താൻ ഉണ്ടാകുമ്പോൾ അകല്പിതമായ 'മഹാവിദേഹ'മെന്ന ധാരണയായി.
2. ആവരണങ്ങളറ്റ ചിത്തം സർവ്വഗ്രഹണസമർത്ഥമാകുന്നു. യോഗി സർവ്വജ്ഞനാകുന്നു.
3. (i) സ്ഥൂലം; ഗന്ധാദിഗുണങ്ങൾക്ക് ആശ്രയമായ രൂപം (ii) സ്വരൂപം യഥാക്രമം കാഠിന്യം സ്നേഹം, ഉഷ്ണത, പ്രേരണ, സർവ്വഗതത്വം (iii)സൂക്ഷ്മം; കാരണസ്വരൂപേണയുള്ള ഇരിപ്പ് (പഞ്ചതന്മാത്രങ്ങൾ) (iv) അന്വയം; പ്രകാശക്രിയാസ്ഥിതിരൂപേണ എല്ലാറ്റിലും അന്വയിച്ചിരിക്കുന്ന (തുടർന്നിരിക്കുന്ന) മൂന്നു ഗുണങ്ങൾ. (v) അർത്ഥവത്ത്വം; ഭോഗാപവർഗ്ഗങ്ങൾ നല്കാനുള്ള സാമർത്ഥ്യം.
4. ഭൂതങ്ങളുടെ കാര്യസ്വരൂപഹേതുക്കളായ അഞ്ചുഭൂതധർമ്മങ്ങളിൽ

ഭൂതങ്ങളുടെ സ്ഥൂലസൂക്ഷ്മഭാവങ്ങളിലും അവയുടെ സ്വരൂപങ്ങളിലും ഗുണാത്മകത്വത്തിലും പുരുഷാർത്ഥസാധകത്വത്തിലും സംയമം ചെയ്യുന്നതുകൊണ്ടു ഭൂതങ്ങളുടെ മേൽ ആധിപത്യം ഉണ്ടാകുന്നു.

യോഗി പഞ്ചഭൂതധർമ്മങ്ങളിൽ സംയമം ചെയ്യുന്നു; ആദ്യം സ്ഥൂലത്തിലും, പിന്നീടു സൂക്ഷ്മതരങ്ങളായ അവസ്ഥാവിശേഷങ്ങളിലും. ബുദ്ധമതത്തിലെ ഒരു ശാഖക്കാരാണ് ഏറെയും ഈ സംയമം ശീലിക്കാറുള്ളത്. അവർ ഒരു മൺകട്ടയെടുത്ത് അതിന്മേൽ സംയമം ചെയ്തു ക്രമേണ അതിൻെറ മൂലഘടകങ്ങളായ സൂക്ഷ്മദ്രവ്യങ്ങളെ ദർശിക്കുന്നു: അങ്ങനെ സൂക്ഷ്മവസ്തുവിജ്ഞാനം സിദ്ധമായാൽ അവർക്ക് അതിന്മേൽ നിയന്ത്രണവും കൈവരുന്നു. അതുപോലെ മറ്റെല്ലാ ഭൂതവിഷയങ്ങളിലും. യോഗിക്ക് അവയെല്ലാം കീഴടക്കാൻ കഴിയും.

46. തതോഽണിമാദിപ്രാദുർഭാവഃ
കായസംപത്തദ്ധർമാനഭിഘാതശ്ച.

**തതഃ**[1] ഭൂതജയംകൊണ്ട്, **അണിമാദിപ്രാദുർഭാവഃ** അണിമാദി സിദ്ധികൾ ഉണ്ടാകുന്നു. **കായസംപത്** രൂപലാവണ്യാദികളും, **തദ്ധർമ്മാനഭിഘാതഃ ച** ആ രൂപാദിധർമ്മങ്ങൾക്ക് അനഭിഘാതവും (ഹാനിയില്ലായ്മയും) ഉണ്ടാകുന്നു.

---

സ്ഥൂലാദിക്രമേണ സംയമം ചെയ്യുന്നതുകൊണ്ട്, അവ സാക്ഷാദ്ഭവിച്ചു അവൻെറ സങ്കല്പത്തിനൊത്തു നിലകൊള്ളുന്നു.

1. ഭൂതജയംകൊണ്ട്; (i) സ്ഥൂലസംയമജയംകൊണ്ട് അണിമ, ലഘിമ, മഹിമ, പ്രാപ്തി എന്ന നാലു സിദ്ധികൾ (ii) സ്വരൂപസംയമജയംകൊണ്ട് പ്രാകാമ്യം. (iii) സൂക്ഷ്മസംയമജയംകൊണ്ട് വശിത്വം (iv) അന്വയസസംയമജയംകൊണ്ട് ഈശിത്വം (v) അർത്ഥവത്ത്വസംയമജയംകൊണ്ട് യത്രകാമാവസായിത്വം. എത്രവലിയവനും അണുവാകാം: ഇതു അണിമ, വലിയ കനമുള്ളവനും ലഘുവായി പഞ്ഞിയിഴപോലെ ആകാശത്തിൽ പാറുന്നു: ഇതു ലഘിമ. ഏത്ര ചെറിയവനും ആനയുടെയോ പർവ്വതത്തിൻെറയോ ആകാശത്തിൻെറയോ വലിപ്പത്തിലാവുന്നു: ഇതു മഹിമ അഥവാ ഗരിമ. ഇച്ഛാമാത്രംകൊണ്ട് എല്ലാ വസ്തുക്കളും അടുത്തുവന്നുചേരുന്നു. ഇതു പ്രാപ്തി: ഭൂമിയിൽ നിന്നുകൊണ്ട് ചന്ദ്രനെ തൊടാം. ഇച്ഛയ്ക്കു തടവില്ലായ്മയാണ് പ്രാകാമ്യം. ഭൂതസ്വരൂപങ്ങളായ മൂർത്ത്യാദികളെക്കൊണ്ട് ഇവൻെറ ഇച്ഛ തടയപ്പെടുന്നില്ല. വെള്ളത്തിലെന്നപോലെ ഭൂമിയിൽ മുങ്ങാം. ഭൂതങ്ങളും ഭൗതികങ്ങളും ഇവന്നധീനങ്ങളായിത്തീരുന്നത് വശിത്വം. ഭൂതങ്ങളുടെ ഉത്പത്തിവിനാശവ്യൂഹങ്ങളെ നിയമിക്കുന്നത് ഈശിത്വം. ഏതു വിഷയത്തിൽ ഇവനു കാമം, ഇച്ഛ ഉണ്ടാകുന്നുവോ അതിൽത്തന്നെ അവനു അവസായം ഉണ്ടാകുന്നു. ആ സത്യസങ്കല്പതതന്നെയാണ് യത്രകാമാവസായിത്വം. അർത്ഥവത്ത്വത്തെ ജയിച്ച യോഗി ഏതൊന്ന് അർത്ഥത്വേന സങ്കല്പിക്കുന്നുവോ അത് അർത്ഥ (പ്രയോജന)ത്തിന്നായിത്തീരുന്നു.

അതിൽനിന്ന് അണിമാദ്യൈശ്വര്യങ്ങളും കായസമ്പത്തും ആ കായധർമ്മങ്ങൾക്കു ഹാനിയില്ലായ്മയും ഉണ്ടാകുന്നു.

യോഗിക്കുണ്ടാവുന്ന അഷ്ടൈശ്വര്യപ്രാപ്തിയാണ് ഇവിടെ വിവരിക്കുന്നത്. അയാൾക്ക് അണുപോലെ സൂക്ഷ്മമാകാനും പർവ്വതംപോലെ സ്ഥൂലമാകാനും ഭൂമിപോലെ ഗരിഷ്ഠമാകാനും വായുപോലെ ലഘുവാകാനും കഴിയും. അയാൾക്ക് ഏതൊന്നിനെയും യഥേഷ്ടം പ്രാപിക്കാം: ഏതിനെയും സ്വച്ഛന്ദം നിയമനം ചെയ്യാം: ഏതൊന്നിനെയും ജയിച്ചു വശത്താക്കാം, അങ്ങനെ പലതും സാധിക്കാം. സിംഹം ആട്ടിൻകുട്ടിയെപ്പോലെ അയാളുടെ കാല്ക്കലിരിക്കും. അയാളുടെ അഭീഷ്ടങ്ങളെല്ലാം ഇച്ഛാമാത്രേണ നിറവേറും.

47. രൂപലാവണ്യബലവജ്രസംഹനനത്വാനി
കായസംപത്.

**രൂപലാവണ്യബലവജ്രസംഹനനത്വാനി** രൂപം (കണ്ണിന് ഇമ്പം), ലാവണ്യം (സർവ്വാംഗസൗന്ദര്യം), ബലം (കർമ്മശക്തി), വജ്രസംഹ നനത്വം (അവയവങ്ങൾക്കു വജ്രംപോലെയുള്ള കെട്ടുറപ്പ്) **ഇവ കായസംപത്** കായസമ്പത്താകുന്നു.

കായസമ്പത്തു വർണ്ണസൗഭാഗ്യവും സർവ്വാംഗസൗന്ദര്യവും വജ്രത്തിനൊത്ത ദാർഢ്യവുമാകുന്നു.

ശരീരം അമർത്ത്യമാവുന്നു. അതിനെ ഹനിക്കാൻ ഒന്നിനും സാധ്യമല്ല. യോഗി ഇച്ഛിച്ചാലല്ലാതെ അതിനെ നശിപ്പിക്കുവാൻ ഒന്നിനും കഴിവില്ല. "യോഗി കാലദണ്ഡത്തെ ഭഞ്ജിച്ചു സശരീരനായിത്തന്നെ ലോകത്തിലിരിക്കുന്നു." യോഗിക്കു രോഗമോ ജരയോ മൃത്യുവോ സംഭവിക്കുന്നതല്ലെന്നു ശ്രുതികൾ ഘോഷിക്കുന്നു.[1]

48. ഗ്രഹണസ്വരൂപാസ്മിതാന്വയാർത്ഥവത്ത്വ –
സംയമാദ് ഇന്ദ്രിയജയഃ.

(ഇന്ദ്രിയാണാം) ഇന്ദ്രിയങ്ങളുടെ, **ഗ്രഹണസ്വരൂപാസ്മിതാന്വയാർഥവത്ത്വസംയമാത്** ഗ്രഹണം, സ്വരൂപം, അസ്മിത, അന്വയം, അർത്ഥവത്ത്വം[2] ഇവയിൽ സംയമം ചെയ്യുന്നതിനാൽ **ഇന്ദ്രിയജയഃ** ഇന്ദ്രിയങ്ങളുടെ മേൽ സമ്പൂർണ്ണനിയന്തൃത്വം സിദ്ധിക്കുന്നു.

---

1. ന തസ്യ രോഗോ ന ജരാ ന മൃത്യുഃ
പ്രാപ്തസ്യ യോഗാഗ്നിമയം ശരീരം. (ശ്വേ. 2.12)

2. ഗ്രഹണം; ഇന്ദ്രിയങ്ങളുടെ വിഷയാഭിമുഖവൃത്തി, സ്വരൂപം: വിഷയപ്രകാശകത്വം. അസ്മിത; അഹങ്കാരത്തെ അനുഗമിക്കൽ (സാത്വികാഹങ്കാരത്തിൻെറ കാര്യമാണ് ഇന്ദ്രിയങ്ങൾ. കാര്യം കാരണത്തിനു വിധേയമാകയാൽ ഇന്ദ്രിയങ്ങൾ അഹങ്കാരത്തെ അനുഗമിക്കുന്നു) അന്വയം; ത്രിഗുണാത്മകത്വം, അർത്ഥവത്ത്വം ഭോഗാപവർഗ്ഗപ്രദത്വം.

ഇന്ദ്രിയങ്ങളുടെ വിഷയാഭിമുഖ്യം, വിഷയപ്രകാശനസാമർത്ഥ്യം, അസ്മിത, ത്രിഗുണാത്മകത്വം, പുരുഷാർത്ഥസാധകത്വം എന്നീ ധർമ്മങ്ങളിൽ സംയമം ചെയ്യുന്ന യോഗിക്ക് ഇന്ദ്രിയജയം ഉണ്ടാവുന്നു.

ഇന്ദ്രിയങ്ങൾ ബാഹ്യവിഷയങ്ങളെ ഗ്രഹിക്കുവാനായി മനസ്സിലുള്ള അവയുടെ സ്ഥാനംവിട്ടു ബഹിർമുഖമായിപ്പോകുന്നു. അതിനെത്തുടർന്നാണു ജ്ഞാനമുണ്ടാവുന്നത്. ആ വ്യാപാരത്തോടൊപ്പംതന്നെ അഹംബുദ്ധിയുമുണ്ട്. ഇവയിലും, പിന്നീടുള്ള (അന്വയം, അർത്ഥവത്ത്വം എന്ന) രണ്ടു ധർമ്മങ്ങളിലും അനുക്രമമായി സംയമം ചെയ്യുന്ന യോഗി ഇന്ദ്രിയങ്ങളെ ജയിക്കുന്നു. നിങ്ങൾ കാണുന്നതോ തൊടുന്നതോ ആയ വല്ല വിഷയവുമെടുക്കുക. ഒരു പുസ്തകംതന്നെയാകട്ടെ. ദൃഷ്ടമായ ആ വസ്തുവിൽ ആദ്യം ചിത്തത്തെ സംയമം ചെയ്യണം. അനന്തരം പുസ്തകരൂപമായ ജ്ഞാനത്തിലും അതിനുശേഷം അതിനെ ദർശിക്കുന്ന അസ്മിതയിലും ക്രമേണ സംയമം ചെയ്യുക. ഇങ്ങനെ അനുക്രമമായ സംയമാഭ്യാസത്താൽ ഇന്ദ്രിയങ്ങളെല്ലാം വശീകൃതങ്ങളാകുന്നു.

49. തതോ മനോജവിത്വം വികരണഭാവഃ
പ്രധാനജയ ശ്ച.

**തതഃ** ഇന്ദ്രിയജയംകൊണ്ട്, **മനോജവിത്വം** ശരീരത്തിനു മനസ്സിൻെറ വേഗവും, **വികരണഭാവഃ** കരണ(ദേഹ)ത്തെ അപേക്ഷിക്കാതെ വളരെ ദൂരത്തുള്ള വിഷയങ്ങളെ അറിയാൻ ഇന്ദ്രിയങ്ങൾക്കു സാമർത്ഥ്യവും, **പ്രധാനജയഃ ച** പ്രകൃതിയുടെമേൽ സ്വാധീനതയും സിദ്ധിക്കുന്നു.

അതിൽനിന്നു ശരീരത്തിനു മനസ്സിൻെറതുപോലെ ശീഘ്രഗാമിത്വവും ശരീരത്തെ ആശ്രയിക്കാതെ ഇന്ദ്രിയങ്ങൾക്കു സാമർത്ഥ്യവും പ്രകൃതിജയവും സിദ്ധിക്കുന്നു.

ഭൂതജയത്താൽ കായസമ്പത്തികൾ സിദ്ധിക്കുംപോലെ ഇന്ദ്രിയജയത്താൽ മേല്പറഞ്ഞ വൈഭവങ്ങളും സിദ്ധിക്കും.

50. സത്ത്വപുരുഷാന്യതാഖ്യാതിമാത്രസ്യ
സർവ്വഭാവാധിഷ്ഠാതൃത്വം സർവ്വജ്ഞാതൃത്വഞ്ച.

**സത്ത്വപുരുഷാന്യതാഖ്യാതിമാത്രസ്യ** ബുദ്ധിസത്ത്വവും പുരുഷനും ഭിന്നങ്ങളാണെന്ന ജ്ഞാനത്തിൽമാത്രം നിലയുറച്ചു നില്ക്കുന്നവന്, **സർവ്വഭാവാധിഷ്ഠാതൃത്വം** എല്ലാ ഗുണങ്ങളുടെയും ഗുണപരിണാമങ്ങളുടെയും മേല്ക്കോയ്മയും, **സർവ്വജ്ഞാതൃത്വം ച** ശാന്തം, ഉദിതം, അവ്യപദേശ്യം എന്ന നിലകളിലിരിക്കുന്ന വസ്തുക്കളുടെ (ഗുണ-ഗുണപരിണാമങ്ങളുടെ) യഥാർത്ഥജ്ഞാനവും ഉണ്ടാകുന്നു.

സത്ത്വപുരുഷാന്യതാഖ്യാതിയിൽ സംയമം ചെയ്യുന്ന യോഗിക്കു സർവ്വാധിപത്യവും സർവ്വജ്ഞത്വവും കൈവരുന്നു.

പ്രകൃതിയെ ജയിച്ചു പുരുഷനും പ്രകൃതിക്കും തമ്മിലുള്ള ഭേദത്തെ സാക്ഷാത്കരിക്കുമ്പോൾ, അതായത് പുരുഷൻ അമൃതനും ശുദ്ധനും പരിപൂർണ്ണനുമാണെന്നു സ്വയം അനുഭവപ്പെടുമ്പോൾ, യോഗിക്കു സർവ്വാധിപത്യവും സർവ്വജ്ഞത്വവും സിദ്ധിക്കുന്നു.

51. തദ്വൈരാഗ്യാദപി ദോഷബീജക്ഷയേ കൈവല്യം.

**തദ്വൈരാഗ്യാത് അപി** ആ സിദ്ധിയിലും വൈരാഗ്യമുണ്ടായാൽ, **ദോഷബീജക്ഷയേ** രാഗാദിദോഷങ്ങളുടെ ബീജമായ അവിദ്യാദികൾ നശിക്കെ, **കൈവല്യം** കൈവല്യം (ആത്മാവിന്നു ഗുണങ്ങളുമായി വിട്ടിരുപ്പ്) സിദ്ധിക്കുന്നു.

ഈ സിദ്ധികളും കൈവെടിയുന്നതുകൊണ്ടു ദോഷബീജവും നശിച്ചു കൈവല്യം പ്രാപിക്കുന്നു.

അങ്ങനെ യോഗി കേവലവും നിരപേക്ഷവുമായ പദം പ്രാപിച്ചു മുക്തനാവുന്നു. സർവ്വാധിപത്യസർവ്വജ്ഞത്വപ്രത്യയങ്ങളെക്കൂടി പരിത്യജിക്കുമ്പോഴേ പൂർണ്ണവൈരാഗ്യം – ദേവാദികൃതമായ ഭോഗപ്രലോഭനങ്ങളുടെയും നിശ്ശേഷത്യാഗം – സിദ്ധിക്കൂ. ഈ അദ്ഭുതസിദ്ധികളെല്ലാം കണ്ട് അവയെ ത്യജിക്കുന്ന യോഗി പരമപദം പ്രാപിക്കുന്നു. എന്താണീ സിദ്ധികൾ? വെറും പ്രകൃതിവികാരങ്ങൾ. അവ സ്വപ്നങ്ങളെക്കാൾ ഒട്ടും മേലെയല്ല. സർവ്വാധിപത്യംപോലും സ്വപ്നമത്രേ. എന്തെന്നാൽ, അതു ചിത്തത്തെ ആശ്രയിച്ചിരിക്കുന്നതാണ്. ചിത്തമുള്ളപ്പോഴേ അതിന്റെ ഉപലബ്ധിയുള്ളു. പരമപദമാകട്ടെ ചിത്തത്തെയും അതിക്രമിച്ചതാകുന്നു.

52. സ്ഥാന്യുപനിമന്ത്രണേ സംഗസ്മയാകരണം
പുനരനിഷ്ടപ്രസംഗാത്.

**സ്ഥാന്യുപനിമന്ത്രണേ** ആ (സിദ്ധാവസ്ഥയിൽ)സ്ഥാനികൾ (സ്വർഗ്ഗാദിസ്ഥാനത്തിന്റെ അധിപന്മാർ) വന്നു ക്ഷണിക്കുകയോ പ്രാർത്ഥിക്കുകയോ ചെയ്യുമ്പോഴും **പുനരനിഷ്ടപ്രസംഗാത്** വീണ്ടും അനിഷ്ടം വന്നുചേരുമെന്നുള്ളതുകൊണ്ട്, **സംഗസ്മയാകരണം** അതിൽ സംഗ(കാമ)മോ, സ്മയ (ഗർവ്വ)മോ,[1] ചെയ്യരുത്.

1. സംഗംകൊണ്ടു വീണ്ടും വിഷയഭോഗം. ഗർവ്വംകൊണ്ടു, കൃതകൃത്യത തോന്നി സമാധിയിൽ പ്രയത്നിക്കായ്ക.

സ്വർഗ്ഗവാസികളുടെ നിവേദനങ്ങളിൽ, വീണ്ടും അനിഷ്ടം ഭയന്ന്, യോഗി സംഗിക്കുകയോ ഗർവ്വിക്കുകയോ ചെയ്യരുത്.

ആപത്തുകൾ വേറെയുമുണ്ട്. ദേവാദിസത്ത്വങ്ങൾ യോഗിയെ പ്രലോഭിപ്പിക്കുവാൻ വരും. ആരും സമ്പൂർണ്ണം മുക്തരാകുന്നത് അവർക്ക് ഇഷ്ടമല്ല. നമ്മെപ്പോലെ അവരും അസൂയാലുക്കളുമാണ്, ചിലപ്പോൾ നമ്മെക്കാളും മോശക്കാർ. സ്വന്തം സ്ഥാനങ്ങൾ പൊയ് പോകുന്നതിൽ അവർ വല്ലാതെ ഭയപ്പെടുന്നു. കൈവല്യം സിദ്ധിക്കാതെ വിദേഹന്മാരായിത്തീരുന്ന യോഗികളത്രേ ദേവന്മാരാകുന്നത്. അവർ മോക്ഷത്തിലേക്കുള്ള നേർവഴി വെടിഞ്ഞ് ഊടുവഴികളിൽക്കൂടി പോയി ഈ സിദ്ധികളെ സമ്പാദിക്കുന്നു: അതുകൊണ്ട്, അവർക്കു വീണ്ടും ജനിക്കാനിട വരുന്നു. ഈ പ്രലോഭനങ്ങളോട് എതിരിട്ടു ജയിക്കത്തക്ക കരുത്തുള്ള ധീരപുരുഷനാകട്ടെ, ലക്ഷ്യത്തിലേക്കു നേരിട്ടു പോവുകയും മുക്തിപദം പ്രാപിക്കുകയും ചെയ്യും.

53. ക്ഷണതത്ക്രമയോഃ സംയമാദ്
വിവേകജം ജ്ഞാനം

**ക്ഷണതത്ക്രമയോഃ** ക്ഷണ[1]ത്തിലും ക്ഷണങ്ങളുടെ ക്രമത്തി[2]ലും, **സംയമാത്** സംയമംകൊണ്ട്, **വിവേകജം** വിവേകത്തിൽനിന്നുണ്ടാകുന്ന, **ജ്ഞാനം**[3] ജ്ഞാനം സിദ്ധിക്കുന്നു.

ക്ഷണത്തിലും അതിൻെറ മുൻപിൻനിലയിലും സംയമം ചെയ്യുന്നതുകൊണ്ട് വിവേകം ഉണ്ടാകുന്നു.

ഈ ദേവന്മാരെയും സ്വർഗ്ഗീയഭോഗങ്ങളെയും സിദ്ധികളെയും എങ്ങനെ പരിത്യജിക്കാം? വിവേകശക്തികൊണ്ട്, അസത്തിൽനിന്നു സത്തിനെ വേർതിരിച്ചറിയുന്നതുകൊണ്ട്. ആകയാൽ വിവേകശക്തിയെ പ്രബലമാക്കാനുള്ള ഒരു സംയമത്തെ ഇവിടെ വിധിക്കുന്നു: അതു ഒരു ക്ഷണത്തെയും അതിൻെറ പൗർവ്വാപര്യക്രമത്തെയും വിഷയീകരിക്കുന്ന സംയമമാകുന്നു.

---

1. പ്രകൃതിയുടെയും പ്രകൃതിപരിണാമങ്ങളുടെയും ഒരു രൂപാന്തരപ്രാപ്തിയാണ് ഒരു പരിണാമം. ആ പരിണാമത്തിനുള്ള കാലമാണ് 'ക്ഷണം' അതായത് പരിണാമംതന്നെക്ഷണം. ആ ക്ഷണം അനുമാനഗമ്യംമാത്രമാണ്. അത് അനേകം ചേർന്നിട്ടു നാം നിമിഷമെന്നും മറ്റും വ്യവഹരിക്കുന്നു. പ്രകൃതിമുതൽ മഹാഭൂതങ്ങൾവരെയുള്ള ഇരുപത്തിനാലു തത്ത്വങ്ങളും പ്രതിക്ഷണം പരിണമിച്ചുകൊണ്ടിരിക്കുന്നവയാണ്.
2. ഒരു നൊടിക്കുള്ളിൽ അനേകം പരിണാമ (ക്ഷണ)ങ്ങൾ അടങ്ങിയിരിക്കുന്നു. അവ ഒന്നിനുശേഷം ഒന്നായി, ശാന്തോദിതാവ്യപദേശ്യങ്ങളായി നീങ്ങിക്കൊണ്ടിരിക്കുന്നു. ഇടമുറിയാത്ത ഈ പരിണാമധാരയിൽ ഓരോ ക്ഷണത്തിൻെറയും മുൻപിൻനിലയത്രേ ക്രമം.
3. പ്രകൃതികാര്യങ്ങളായ മഹത്തത്ത്വാദികളുടെ നിലയെ വേർതിരിച്ചറിയുന്നു.

54. ജാതി ലക്ഷണദേശൈരന്യതാനവച്ഛേദാത്
തുല്യയോസ്തതഃ പ്രതിപത്തിഃ

**ജാതിലക്ഷണാദേശൈഃ** ജാതി (ഗോത്വാദി)കൊണ്ടും ലക്ഷണം (സാസ്നാഭിമത്ത്വം; താടയും മറ്റുമുണ്ടെന്നതു)കൊണ്ടും, ദേശം (നില്ക്കുന്നേടം)കൊണ്ടും, **തുല്യയോഃ** (തുല്യങ്ങളായ) രണ്ടു വസ്തുക്കളുടെ, **അന്യതാനവച്ഛേദാത്** ഭേദത്തെ നിർണ്ണയിക്കാൻ കഴിയാത്തതുകൊണ്ട്, **തതഃ** ക്ഷണതത്ക്രമസംയമംകൊണ്ടുണ്ടായ വിവേകജ്ഞാനത്തിൽനിന്ന്, ആ തുല്യവസ്തുക്കളുടെ, **പ്രതിപത്തിഃ** ഭിന്നബോധം[1] യോഗിക്കുണ്ടാകുന്നു.

ജാതി-ലക്ഷണ-ദേശങ്ങളെക്കൊണ്ടു വേർതിരിക്കാനാവാത്ത വസ്തുക്കളെപ്പോലും മേല്പറഞ്ഞ സംയമത്താൽ വിവേചിച്ചറിയാം.

നമ്മുടെ സർവദുഃഖങ്ങൾക്കും കാരണം അജ്ഞാനമാകുന്നു, സത്യവും മിഥ്യയും തമ്മിൽ വിവേചിക്കായ്കതന്നെ. ഈ അവിവേകം നിമിത്തം നാം തിന്മയെ നന്മയായും മിഥ്യയെ സത്യമായും തെറ്റിദ്ധരിക്കുന്നു. ആത്മാവുമാത്രമാണു സത്യമെന്നുള്ള വസ്തുത നാം വിസ്മരിച്ചിരിക്കുന്നു. ദേഹം ഒരു മിഥ്യാസ്വപ്നമാണ്. എന്നിട്ടും നാം ദേഹമാണെന്നു വിചാരിക്കുന്നു. ഇവയെ വിവേചിച്ചറിയാതിരിക്കുന്നത് (ദേഹാത്മ ബുദ്ധി) ആണ്, സർവ്വദുഃഖങ്ങൾക്കും ഹേതു. അതിനു മൂലം അവിദ്യയും. വിവേകജ്ഞാനത്തിൻെറ ഉദയത്തിൽ വൈരാഗ്യം പ്രബലമാകും. അപ്പോൾമാത്രമേ ശരീരത്തെയും സ്വർഗ്ഗാദി ലോകങ്ങളെയും ദേവന്മാരെയും മറ്റും സംബന്ധിച്ച പ്രത്യയം ത്യജിക്കാൻ സാധിക്കൂ. ഈ അവിവേകം ജാതിലക്ഷണദേശങ്ങളെക്കൊണ്ടു വസ്തുക്കളെ വേർതിരിക്കുന്നിടത്താണു പ്രത്യക്ഷമാവുന്നത്. ഉദാഹരണമായി ഒരു പശുവിനെ എടുക്കാം. പശു പട്ടിയിൽനിന്നു ജാതികൊണ്ടു വ്യത്യസ്തമാണ്. ഇനി, പശുജാതിയിൽത്തന്നെ, ഒന്നിൽനിന്നു മറ്റൊന്നിനെ വിവേചിക്കുന്നതെങ്ങനെ? ലക്ഷണം കൊണ്ട്. ഇനി, ജാതികൊണ്ടും ലക്ഷണം കൊണ്ടും തുല്യമായ രണ്ടു വസ്തുക്കൾ ഭിന്നദേശങ്ങളിലിരിക്കുന്നതുകൊണ്ടു നാം അവയെ വേർതിരിക്കുന്നു. ഇവയൊന്നു കൊണ്ടും വേർതിരിക്കാൻ വയ്യാത്ത വിധം വസ്തുക്കൾ അത്രമാത്രം അവിവിക്തമായിരിക്കുന്നിടത്തും, അവയെ വിവേചിക്കാൻ പൂർവ്വോക്താഭ്യാസജന്യമായ വിവേകജ്ഞാനം നമ്മെ സമർത്ഥരാക്കും. പുരുഷൻമാത്രമാണു ജഗത്തിൽ നിത്യശുദ്ധവും അസംഹതവും പരിപൂർണ്ണവുമായ കേവലവസ്തു

1. ഒരേ ജാതിലക്ഷണദേശങ്ങളോടുകൂടിയ രണ്ടു വസ്തുക്കളേയും വേർതിരിച്ചറിയുന്നു. ഉദാ; ഒരേ നിറവും തൂക്കവും വലിപ്പവുമുള്ള രണ്ടു നെല്ലിക്ക സ്ഥാനം മാറ്റിവെച്ചാൽ, യോഗി, ക്ഷണക്രമസംയമംകൊണ്ട് അവയെ വേർതിരിച്ചറിയുന്നു. നെല്ലിക്ക, അതിരുന്ന ദേശം, അവയ്ക്കു രണ്ടും തമ്മിലുള്ള സംബന്ധം ഇവയ്ക്കുള്ള പരിണാമഭേദം അവൻ അറിയുന്നു. (വി. സാ. സ I. 24) വി. സ.സ. I.24

എന്ന തത്ത്വത്തിന്മേലാണു പരമോത്കൃഷ്ടമായ യോഗവിജ്ഞാനം സ്ഥാപിതമായിരിക്കുന്നത്. ശരീരവും മനസ്സുമെല്ലാം സംഘാതങ്ങളാണ്. എന്നിട്ടും നാം അവയെ ആത്മാവായി ഭാവിക്കുന്നു. അവയുടെ ഭേദപ്രത്യയം കൈവിട്ടതാണു നമുക്കു പിണഞ്ഞ വലിയ തെറ്റ്. അതറിയാനുള്ള വിവേകശക്തി ലഭിക്കുമ്പോൾ കായികവും മാനസികവും (സ്ഥൂലവും സൂക്ഷ്മവും) ആയ സമസ്തപ്രപഞ്ചവും ഒരു സംഘാതമാണെന്നും അക്കാരണത്താൽ അവ പുരുഷനല്ലെന്നും യോഗി സാക്ഷാത്കരിക്കുന്നു.

55. താരകം സർവവിഷയം സർവഥാവിഷയം
അക്രമം ചേതി വിവേകജം ജ്ഞാനം

**വിവേകജം ജ്ഞാനം** വിവേകജ്ഞാനം എന്നത്, **താരകം** സംസാരസാഗരതാരകമാകയാൽ താരകവും, **സർവ്വവിഷയം** എല്ലാ വസ്തുക്കളുടെയും, യഥാർത്ഥരൂപത്തെ അറിയിക്കുന്നതും, **സർവ്വഥാവിഷയം** എല്ലാ വിഷയത്തിൻെറയും എല്ലാ അവസ്ഥയെയും അറിയിക്കുന്നതും, **അക്രമം ച** ക്രമം വിട്ട് ഒരേ ക്ഷണത്തിൽത്തന്നെ വസ്തുക്കളെ അറിയാൻ ശക്തിയുള്ളതുമാകുന്നു.

സർവ്വവിഷയങ്ങളെയും സർവ്വപ്രകാരെണയും സമകാലത്തിൽ വിഷയീകരിക്കുന്ന വിവേകജ്ഞാനമാണു താരകജ്ഞാനം.

ഈ വിവേകജ്ഞാനം, യോഗിയെ ജനനമരണമാകുന്ന സംസാരസാഗരം കടത്തിവിടുന്നതിനാൽ, താരകം എന്നു പറയപ്പെടുന്നു. സ്ഥൂലസൂക്ഷ്മാദ്യവസ്ഥകളിലുള്ള സമസ്തപ്രകൃതിയും ഈ ജ്ഞാനത്തിനു ഗോചരമാണ്. ഈ വിവേകസാക്ഷാത്കാരത്തിനു മുമ്പുപിമ്പ് എന്ന ക്രമവുമില്ല. ഇതു സർവ്വവസ്തുക്കളെയും, ഏകക്ഷണത്തിൽ ഒരൊറ്റ ദർശനത്തിൽത്തന്നെ ഗ്രഹിക്കുന്നു.

56. സത്ത്വപുരുഷയോഃ ശുദ്ധിസാമ്യേ
കൈവല്യമിതി.

**സത്ത്വപുരുഷയോഃ** ബുദ്ധിസത്ത്വത്തിൻെറയും പുരുഷൻെറയും, **ശുദ്ധിസാമ്യേ** യഥാക്രമം വൃത്തിശൂന്യതയെന്ന ശുദ്ധിയും കല്പിതഭാഗത്യാഗമെന്ന ശുദ്ധിയും സമമായിരിക്കെ, **കൈവല്യം** പുരുഷൻെറ കേവലീഭാവം (മോക്ഷം) ഉണ്ടാകുന്നു. **ഇതി** ഇങ്ങനെ (**അദ്ധ്യായ സമാപ്തിഃ** അദ്ധ്യായം കഴിഞ്ഞു.)

സത്ത്വത്തിനും പുരുഷനും ശുദ്ധിയുടെ സാമ്യമുണ്ടാകുമ്പോൾ കൈവല്യം ഉണ്ടാകുന്നു.

ഈ പ്രപഞ്ചത്തിൽ ദേവന്മാർമുതൽ പരമാണുവരെയുള്ള യാതൊന്നിനെയും താൻ ആശ്രയിക്കുന്നില്ലെന്നു പുരുഷൻ സാക്ഷാത്കരിക്കുമ്പോൾ, ആ സ്ഥിതിയെ കൈവല്യം (സ്വരൂപ മാത്രാവസ്ഥാനം) എന്നും സംസിദ്ധി (സംപൂർണ്ണത്വപ്രാപ്തി, മോക്ഷം) എന്നും പറയുന്നു. അതു സിദ്ധിക്കുന്നതു ശുദ്ധ്യശുദ്ധികളുടെ കലർപ്പായ ബുദ്ധിസത്ത്വം പുരുഷനെപ്പോലെ ശുദ്ധമായിത്തീരുമ്പോളാകുന്നു. അപ്പോൾ കേവലശുദ്ധിമാത്ര സ്വരൂപനായ പുരുഷനെ മാത്രമേ സത്ത്വം പ്രതിഫലിപ്പിക്കുന്നുള്ളു.

**വിഭൂതിപാദം സമാപ്തം.**

# IV കൈവല്യപാദം

### മുക്തി

1. ജന്മൌഷധിമന്ത്രതപഃസമാധിജാഃ സിദ്ധയഃ.

**സിദ്ധയഃ** സിദ്ധികൾ,[1] **ജന്മൌഷധിമന്ത്രതപഃസമാധിജാഃ** ജന്മം,[2] ഔഷധം,[3] മന്ത്രം,[4] തപസ്സ്,[5] സമാധി[6] ഇവയെക്കൊണ്ടുണ്ടാകുന്നവയാണ്.

ജന്മം, ഔഷധം, മന്ത്രം, തപസ്സ്, സമാധി ഇവയിലേതു കൊണ്ടും സിദ്ധികളെ പ്രാപിക്കാം.

**ജന്മസിദ്ധികൾ;** ചിലപ്പോൾ ചിലർ സിദ്ധികളോടുകൂടിത്തന്നെ ജനിക്കുന്നു. ആ സിദ്ധികൾ അയാൾ പൂർവ്വജന്മത്തിൽ സമ്പാദിച്ചവയാണ്. അവയുടെ ഫലാനുഭവത്തിനായി ഇപ്പോൾ ജന്മമെടുത്തതാവാം. സാംഖ്യദർശനത്തിൻെറ ഉപജ്ഞാതാവായ കപിലമഹർഷി ജന്മനാ സിദ്ധനായിരുന്നുവെന്നു പറയപ്പെടുന്നു.[7] സിദ്ധൻ എന്നു വെച്ചാൽ പുരുഷാർത്ഥം സാധിച്ചു കൃതകൃത്യനായവൻ എന്നർത്ഥം.

**ഔഷധസിദ്ധികൾ;** ഔഷധപ്രയോഗംകൊണ്ടും സിദ്ധികൾ സമ്പാദിക്കാമെന്നു യോഗികൾ പറയുന്നു. പ്രാചീനകാലത്തു രസായനവിദ്യയായി[8] (alchemy) ആരംഭിച്ചതാണ് ഇന്നത്തെ രസതന്ത്രം (chemistry) എന്നു നിങ്ങൾക്കെല്ലാം അറിയാമല്ലോ. അന്നുസ്പർശ

1. എല്ലാം യോഗഫലങ്ങളാകുന്നു. ആദ്യത്തെ നാലും മുൻജന്മങ്ങളിൽ അഭ്യസിച്ച യോഗംകൊണ്ട് ഉണ്ടായവയാണ്. ജന്മാദികൾ അവയെ വെളിപ്പെടുത്തുന്നവമാത്രം.
2. ജന്മാന്തരം ഉണ്ടാകുന്ന സിദ്ധി, വാവലിനു ഒന്നിലും തട്ടാതെ പറക്കാം. ചെമ്മരിയാട്, ഒട്ടകം മുതലായവയ്ക്കു വെള്ളം ദൂരെനിന്നു അറിയാം. കപിലാദികൾക്കു ജ്ഞാനം ജന്മജമായിരുന്നു.
3. രസായനൗഷധങ്ങൾ കഴിച്ച് ആരോഗ്യാദിസിദ്ധി.
4. മന്ത്രജപംകൊണ്ട് ശാന്ത്യാദി സിദ്ധികൾ.
5. തപസ്സുകൊണ്ട് വിശ്വാമിത്രൻ മുതലായവരുടെ സിദ്ധി.
6. കായേന്ദ്രിയസിദ്ധിയാണ് സമാധിജം. ഇത് ജന്മാന്തരമുള്ള പ്രയത്നം കൊണ്ടു സാധിക്കുന്നു.
7. ''സിദ്ധാനാം കപിലോ മുനിഃ'' (ഗീ. 10. 26)
8. രസായനവിദ്യ (Alchemy) ചെമ്പ് തുടങ്ങിയ താണതരംലോഹങ്ങളെ സ്വർണ്ണമാക്കുന്നവിദ്യ. പൂർവകാലങ്ങളിൽ ഈജിപ്റ്റ്, ബാബിലോണിയ, യൂറോപ്പ് മുതലായ പാശ്ചാത്യദേശങ്ങളിലും ഈ വഴിക്ക്പരീക്ഷണങ്ങൾ നടന്നിട്ടുണ്ട്. രസം (Mercury) എന്ന ദ്രവ്യത്തെക്കൊണ്ട് പ്രാചീനഭാരതീയർ അനേകതരം പരീക്ഷണങ്ങൾ നടത്തുകയും പല ഔഷധപ്രയോഗങ്ങൾ കണ്ടുപിടിക്കയും ചെയ്തിട്ടുണ്ട്.

മണി, കായകല്പം, മൃതസഞ്ജീവിനി തുടങ്ങി പലതും സമ്പാദിക്കാൻ ആളുകൾ പ്രയത്നിച്ചിരുന്നു. ഭാരതത്തിൽ 'രസായനന്മാർ' എന്നു പറയുന്ന ഒരു സമ്പ്രദായക്കാർ തന്നെ ഉണ്ടായിരുന്നു. അവരുടെ വാദം ഇതാണ്; പരമപുരുഷാർത്ഥവും ജ്ഞാനവും ഈശ്വരഭക്തിയും ധർമ്മാചരണവുമെല്ലാം നന്ന്. ഇവയുടെയെല്ലാം സമ്പാദനത്തിനുള്ള ഏകസാധനം ശരീരമാണ്. ആ ശരീരം അടിക്കടി ജീർണ്ണിവരികയാണെങ്കിൽ, ലക്ഷ്യപ്രാപ്തിക്ക് അത്രകണ്ട് കാലവിളംബം നേരിടും. ഉദാഹരണമായി, ഒരുവൻ യോഗാഭ്യാസം ചെയ്വാൻ, അല്ലെങ്കിൽ ഈശ്വരഭജനം ചെയ്വാൻ, ഇച്ഛിക്കുന്നുവെന്നു വിചാരിക്കുക. അയാൾ അല്പം പുരോഗമിക്കുമ്പോഴേക്കും മൃത്യുവിന്നിരയാകുന്നു. അനന്തരം പുതിയ ശരീരമെടുത്തു യത്നമാരംഭിക്കുമ്പോൾ അതും വീണു പോകുന്നു. പിന്നേയും ഗതി ഇതു തന്നെ. ഇങ്ങനെ ജനിച്ചും മരിച്ചും എത്രകാലമാണു നമുക്കു നഷ്ടപ്പെടുന്നത്! ശരീരത്തെ ജന്മനിധനങ്ങൾക്കു വിധേയമാകാത്തവണ്ണം ബലിഷ്ഠവും സമ്പന്നവുമാക്കുകയാണെങ്കിലോ, നിഃശ്രേയസപ്രാപ്തിക്കായി അത്രയും കൂടുതൽ സമയം വിനിയോഗിക്കാം. അതുകൊണ്ട് ആദ്യമേ ശരീരം സുദൃഢമാക്കുക എന്നാണ് ഈ രസായനന്മാർ പറയുന്നത്. ഈ മർത്ത്യദേഹത്തെ അമർത്ത്യമാക്കാമെന്നുകൂടി അവർ വാദിക്കുന്നുണ്ട്.[1] അതിനുള്ള അവരുടെ ന്യായം ഇതാണ്; മനസ്സാണു ശരീരത്തെ നിർമ്മിക്കുന്നതെന്നതും ഓരോ മനസ്സും അനന്തശക്തിയിലേക്കുള്ള ഓരോ പ്രവേശദ്വാരമാണെന്നതും ശരിയാണെങ്കിൽ, ആ ഓരോ ദ്വാരത്തിൽക്കൂടിയും എത്ര ശക്തി വേണമെങ്കിലും യഥേഷ്ടം സംഭരിക്കാനുള്ള കഴിവ് അപരിമിതമാണ്. ഈ കാലമത്രയും ശരീരത്തെ നിലനിർത്തുക എന്തുകൊണ്ടു സാധ്യമല്ല? ഏതു കാലത്തും നാംതന്നെയാണു നമ്മുടെ ശരീരങ്ങളെ നിർമ്മിക്കേണ്ടത്. ഈ ശരീരം നശിച്ചാൽ വേറൊന്നു നാം നിർമ്മിക്കണം. നമുക്കതു സാദ്ധ്യമാണെങ്കിൽ, ഈ വർത്തമാനശരീരത്തിൽനിന്നു പോകാതെ, ഇപ്പോൾ ഇവിടെവെച്ചുതന്നെ, എന്തുകൊണ്ടതു ചെയ്തുകൂടാ? അവരുടെ വാദം തികച്ചും ന്യായയുക്തമാണ്. മരണാനന്തരവും നാം നിലനിന്നു മറ്റു ശരീരങ്ങളെ നിർമ്മിക്കുന്നുണ്ടെങ്കിൽ, ഈ ശരീരത്തെ നിശ്ശേഷം നശിപ്പിക്കാതെ അതിനെ തുടരെത്തുടരെ നവീകരിച്ചുകൊണ്ട് ഇവിടെത്തന്നെ ദേഹം നിർമ്മിക്കാൻ എന്തുകൊണ്ടു വയ്യ? ഗന്ധകത്തിലും രസത്തിലും അത്യദ്ഭുതശക്തികൾ ഒളിഞ്ഞുകിടക്കുന്നുണ്ടെന്നും, അവയെക്കൊണ്ടുള്ള ചില സിദ്ധൗഷധപ്രയോഗങ്ങളാൽ എത്രകാലമെങ്കിലും ശരീരത്തെ അഭംഗുരമായി

1. ഷഡ്ദർശനേƒപി മുക്തിസ്തു ദർശിതാ പിണ്ഡപാതനേ
കരാമലകവത് സാപി പ്രത്യക്ഷാ നോപലഭ്യതേ
തസ്മാത് തം രക്ഷയേത് പിണ്ഡം രസൈശ്ചൈവ രസായനൈഃ.
(സ. ഭ. സം. രസേശ്വരദർശനം. 79)

സൂക്ഷിക്കാൻ കഴിയുമെന്നും അവർ വിശ്വസിച്ചിരുന്നു. ചില സിദ്ധൗഷധങ്ങൾക്ക് ആകാശഗമനം മുതലായവ സാധിപ്പിക്കാൻ ശക്തിയുണ്ടെന്നു വിശ്വസിച്ചിരുന്നവരും ഉണ്ടായിരുന്നു. ഇന്നു നമുക്കു ലഭിച്ചിട്ടുള്ള അതിവിശിഷ്ടൗഷധങ്ങളിൽ പലതിനും, വിശിഷ്യ ധാതുദ്രവ്യങ്ങളെക്കൊണ്ടുള്ള ഔഷധപ്രയോഗങ്ങൾക്ക്, ഈ രസായനന്മാരോടു കടപ്പാടുണ്ട്. ചില യോഗസമ്പ്രദായക്കാർ, തങ്ങളുടെ പ്രധാനാചാര്യന്മാരിൽ പലരും സ്വപൂർവ്വശരീരങ്ങളിൽത്തന്നെ ഇന്നും ജീവിച്ചിരിപ്പുണ്ടെന്നു വാദിക്കുന്നു. യോഗവിഷയത്തിൽ പരമപ്രാമാണികനായ പതഞ്ജലി മഹർഷി ഇതിനെ നിഷേധിക്കുന്നില്ല.

**മന്ത്രസിദ്ധികൾ;** യഥാവിധി (ശാസ്ത്രാചാര്യോപദേശമനുസരിച്ച്) ജപിച്ചാൽ അസാധാരണസിദ്ധികളെ പ്രദാനം ചെയ്യാൻ ശക്തിയുള്ള ചില മന്ത്രങ്ങൾ, അതായതു പവിത്രശബ്ദങ്ങൾ ഉണ്ട്. എത്രയെത്ര അദ്ഭുതശക്തികളാണു ലോകത്തുള്ളത്! അവയുടെ മദ്ധ്യത്തിൽത്തന്നെ നാം രാപ്പകൽ വർത്തിക്കുന്നതിനാൽ അവയെപ്പറ്റി അത്ര ചിന്തിക്കാറില്ല. മനുഷ്യൻെറ വൈഭവം, അവൻെറ വാക്കിനും മനസ്സിനുമുള്ള ശക്തി, സീമാതീതമാണ്.

**തപഃസിദ്ധികൾ;** കായക്ലേശകരങ്ങളായ തപശ്ചര്യകളും വ്രതാനുഷ്ഠാനങ്ങളും എല്ലാ മതക്കാരുടെയിടയിലും കണ്ടുവരുന്നു. മതവിഷയകമായ ഇത്തരം കാര്യങ്ങളിൽ ഹിന്ദുക്കൾ എപ്പോഴും അങ്ങേയറ്റംവരെ പോകുന്നവരാണ്. ആയുഷ്കാലമത്രയും കൈ പൊക്കിപ്പിടിച്ചുകൊണ്ടുനില്ക്കുന്നവരെ അവിടെ കാണാം. അങ്ങനെതന്നെ നിന്ന് ഒടുവിൽ അവരുടെ ദേഹം ശുഷ്കിച്ചു മൃതപ്രായമാവുന്നു. അതുപോലെ കാലുരണ്ടും നീരുകെട്ടി വീർക്കുന്നതുവരെ അഹോരാത്രം ഒരേ നിലയിൽ നില്ക്കുന്നവരുമുണ്ട്. അവർ ആയുസ്സോടിരിക്കയാണെങ്കിൽ ആ വിധത്തിൽ നിന്നുകൊണ്ടുതന്നെ ജീവിതം കഴിച്ചുകൂട്ടണം. എന്തെന്നാൽ, അവരുടെ കാലുകൾ അത്രമാത്രം മരവിച്ചു മടക്കാൻ വയ്യാതായിട്ടുണ്ട്. ഇപ്രകാരം കയ്യു പൊക്കിപ്പിടിച്ചിരിക്കുന്ന ഒരു തപസ്വിയെ ഞാനൊരിക്കൽ കാണുകയുണ്ടായി. ഇതാരംഭിച്ചപ്പോൾ എന്തനുഭവമാണുണ്ടായിരുന്നതെന്നു ഞാൻ അയാളോടു ചോദിച്ചു. അത്യുഗ്രയാതന എന്ന് അയാൾ പറഞ്ഞു. വേദന സഹിക്കവയ്യാതെ ഒരു നദിയിൽ പോയി മുങ്ങിക്കിടക്കേണ്ടിവന്നു. അപ്പോൾ അല്പം ആശ്വാസമുണ്ടായി. അത്ര കഠിനമായിരുന്നു പ്രാരംഭമെങ്കിലും ഒരു മാസം കഴിഞ്ഞപ്പോൾ അത്രത്തോളം ക്ലേശം തോന്നാതായി. ഈ വിധമുള്ള തപശ്ചര്യകളാലും സിദ്ധികൾ നേടാം.

**ചിത്തൈകാഗ്രതാസിദ്ധികൾ;** ചിത്തൈകാഗ്രത എന്നു വെച്ചാൽ സമാധി – അതാണു ശരിയായ യോഗം, ഈ ശാസ്ത്രത്തിൻെറ മുഖ്യവിഷയവും അതത്രേ, അത്യുത്തമമായ ഉപായവും അതുതന്നെ. മുമ്പു പറഞ്ഞവയെല്ലാം (ഔഷധമന്ത്രതപസ്സുകൾ)അമുഖ്യം,

രണ്ടാംതരം, മാത്രമാണ്: അതുകൊണ്ടു പരമപദം സിദ്ധിക്കാവതല്ല.[1] മാനസികമോ ധാർമ്മികമോ ആദ്ധ്യാത്മകമോ ആയ ഏതൊരുത്കർഷവും സർവ്വാത്മനാ സമ്പാദിക്കാനുള്ള ഉത്തമോപായം സമാധിയാകുന്നു.

2. ജാത്യന്തരപരിണാമഃ പ്രകൃത്യാപൂരാത്.

**പ്രകൃത്യാപൂരാത്** പ്രകൃതിയുടെ[2] ആ (എങ്ങുനിന്നുള്ള) പൂരണം[3] കൊണ്ട്, **ജാത്യന്തരപരിണാമഃ** മറ്റൊരു ജന്മത്തിൻെറ പരിണാമം[4] ഉണ്ടാകുന്നു.

ഒരു ജാതി മറ്റൊന്നായി മാറുന്നതു പ്രകൃതി നടത്തുന്ന ആപൂരണംകൊണ്ടാകുന്നു.

സിദ്ധികൾ ജന്മത്തോടുകൂടിയും, ചിലപ്പോൾ ഔഷധങ്ങളെക്കൊണ്ടും തപോബലംകൊണ്ടും ലഭിക്കുന്നതാണെന്നു പതഞ്ജലിമഹർഷി പ്രഖ്യാപനം ചെയ്തിട്ടുണ്ടല്ലോ. ഈ ശരീരം എത്രകാലമെങ്കിലും നിലനിർത്താവുന്നതാണെന്നും അദ്ദേഹം സമ്മതിക്കുന്നു. ഇനിയിപ്പോൾ പറയാൻപോകുന്നത് ഒരു ജാതി മറ്റൊന്നായി പരിണമിക്കാനുള്ള കാരണത്തെയാണ്. അതു പ്രകൃതി നടത്തുന്ന ആപൂരണനിമിത്തമാണെന്നു പറയുന്നു. ഇതിൻെറ താല്പര്യം അടുത്ത സൂത്രത്തിൽ വിവരിക്കും.

3. നിമിത്തമപ്രയോജകം പ്രകൃതീനാം
വരണഭേദസ്തു തതഃ ക്ഷേത്രികവത്.

**നിമിത്തം** ധർമ്മാധർമ്മങ്ങൾ, **പ്രകൃതീനാം** പ്രകൃതികൾക്ക്, **അപ്രയോജകം** ആപൂരണം ചെയ്‌വാൻ പ്രേരകമല്ല:[5] **തതഃ** ആ

1. കേചിദ്ദേഹമിമം ധീരാഃ സുകല്പം വയസി സ്ഥിരം
വിധായ വിവിധോപയൈരഥ യുഞ്ജന്തി സിദ്ധയേ
ന ഹി തത് കുശലാദൃത്യം തദായാസോ ഹ്യപാർത്ഥകഃ
അന്തവത്വാത് ശരീരസ്യ ഫലസ്യേവ വനസ്പതേഃ. (ഭാ. 11.28.41,42)

2. പ്രധാനംമുതൽ പൃഥിവിവരെയുള്ളവ പ്രകൃതികളാണ്. ശരീരത്തിൻെറ പ്രകൃതി പൃഥിവ്യാദികളും ഇന്ദ്രിയങ്ങൾക്കു അസ്മിതയും അവ ഏവിടെയുംഉണ്ട്.

3. മനുഷ്യാദിശരീരാവയവങ്ങളിൽ ധർമ്മാധർമ്മങ്ങളാകുന്ന നിമിത്തങ്ങൾക്കനുസരിച്ച് അതാതു പ്രകൃതികൾ അനുപ്രവേശിക്കുന്നതാണ് 'ആപൂരണം'

4. തിര്യഗ്ജാതിയിലെ ശരീരേന്ദ്രിയങ്ങൾ മനുഷ്യജാതിയിലേതായും മനുഷ്യജാതിയിലേതു ദേവാദിജാതിയിലേതായും മാറും. ഉദാ; തീപ്പൊരി കാട്ടുതീയായി പ്പരിണമിക്കുന്നു. പ്രകൃതിയുടെ അനുഗ്രഹംകൊണ്ടു (സർവവ്യാപിയായ അഗ്നി അവിടവിടെ അനുപ്രവേശിച്ച് ആവിർഭവിക്കയാൽ)

5. പ്രകൃതികളുടെ കാര്യമായ ധർമ്മാധർമ്മങ്ങൾക്കു ആ പ്രകൃതികളെ പ്രേരിപ്പിക്കാൻ കഴിവില്ല. കാരണം കാര്യത്തെയല്ലാതെ കാര്യം കാരണത്തെ പ്രേരിപ്പിക്കാറില്ല. പ്രകൃതികൾ കാര്യങ്ങളായ ദേഹേന്ദ്രിയങ്ങളെ എന്നും സ്വയം നിറച്ചുകൊണ്ടിരിക്കുകയാണ്. തടസ്സത്തിൻെറ കുറവനുസരിച്ച്.

ധർമ്മാധർമ്മങ്ങളിൽനിന്നു, **തു** ആകട്ടെ, **വരണഭേദഃ** പ്രതിബന്ധഭേദനം[1] (തടസ്സം നീക്കൽ) മാത്രമാണ് ഉണ്ടാകുന്നത്. ദൃഷ്ടാന്തം, **ക്ഷേത്രികവത്** കൃഷിക്കാരന്റെ മാതിരി.[2]

ധർമ്മാധർമ്മങ്ങൾ പ്രകൃതിയുടെ പരിണാമങ്ങൾക്കു നേരിട്ടു കാരണമാകുന്നില്ല. എന്നാൽ അവ പ്രകൃതിപരിണാമത്തിനുള്ള തടസ്സങ്ങളെ നീക്കുന്നു: കൃഷിക്കാരൻ വെള്ളത്തിന്റെ ഒഴുക്കിനുള്ള തടസ്സങ്ങളെ പൊളിക്കുകയും വെള്ളം തനിയെ താഴേക്ക് ഒഴുകുകയും ചെയ്യുന്നതുപോലെ.

പാടം നനയ്ക്കാനുള്ള വെള്ളം ചാലിൽ സ്വതേയുണ്ട്. ചിറകെട്ടി ചീപ്പിട്ടു തടഞ്ഞുനിർത്തുകയാൽ ഒഴുകിവരുന്നില്ലെന്നേ ഉള്ളു. കൃഷിക്കാരൻ ചീപ്പു തുറക്കുന്നതോടുകൂടി കെട്ടി നില്ക്കുന്ന വെള്ളം തനിയേ ഒഴുകുന്നു. എപ്പോഴും താഴ്ന്ന സ്ഥലത്തേക്ക് ഒഴുകുകയാണല്ലോ ജലസ്വഭാവം, അതുപോലെയാണിവിടെയും. സർവവിധമായ ഉത്കർഷങ്ങളും ശക്തികളും ഓരോ പുരുഷനിലും സ്വതേയുണ്ട്. പൂർണ്ണതയാണു മനുഷ്യന്റെ ആത്മപ്രകൃതി (സ്വഭാവം). അതിന്റെ സ്വാഭാവികഗതിക്കു പ്രതിബന്ധം നേരിട്ടിരിക്കുന്നുവെന്നേയുള്ളു. ഈ പ്രതിബന്ധം നീങ്ങിയാൽ ഉടനടി ആ പ്രകൃതി പാഞ്ഞൊഴുകിവന്നു നിറയും. അപ്പോൾ പുരുഷൻ തന്നിൽ സ്വതേയുള്ള ഐശ്വര്യങ്ങളാൽ സമ്പന്നനാവും. പാപികളെന്നു കരുതപ്പെടുന്നവരുടെ പ്രതിബന്ധങ്ങൾ നീങ്ങി പ്രകൃതി അനുപ്രവേശിക്കുന്നതോടുകൂടി അവർ പുണ്യാത്മാക്കളാവും. നമ്മുടെ ആത്മപ്രകൃതിയാണു നമ്മെ മേല്ക്കുമേൽ പൂർണ്ണതയിലേക്കു നയിക്കുന്നത്. ഒടുവിൽ എല്ലാവരെയും അവിടെ എത്തിക്കുകയും ചെയ്യും. ധാർമ്മികമായ ഈ വിവിധ സാധനാനുഷ്ഠാനങ്ങളെല്ലാം, നമുക്കു സ്വതഃസിദ്ധമായ, നമ്മുടെ പ്രകൃതിതന്നെയായ, ആ പൂർണ്ണതയുടെ കവാടം തുറക്കുവാൻ, തത്പ്രതി ബന്ധികളായ അധർമ്മങ്ങളെ അപനയിക്കുവാൻ, ഉദ്ദേശിച്ചുള്ള നിവൃത്തിനിഷ്ഠകളാകുന്നു. പ്രാചീനയോഗികളുടെ പരിണാമവാദത്തിന്റെ അർത്ഥമെന്തെന്നു നവീനശാസ്ത്രഗവേഷണങ്ങളുടെ വെളിച്ചത്തിൽ നമുക്കിന്നു കുറെക്കൂടി സ്പഷ്ടമായി മനസ്സിലാക്കാം. അതോടൊപ്പം യോഗികളുടെ വാദമാണ് അധികം ഉപപന്നമെന്നും കാണാം. പരിണാമത്തിനു കാരണമായി നവീനന്മാർ ഉന്നയിക്കുന്ന രണ്ടു സംഗതികളും–അതായത്, ഇണ

1. ധർമ്മംകൊണ്ട് അധർമ്മപ്രതിബന്ധം നീങ്ങുമ്പോൾ ദേവാദിപരിണാമത്തിൽ പ്രകൃതി സ്വയമേവ പ്രവർത്തിക്കുന്നു. അവയവങ്ങൾ വഴി അനുപ്രവേശിക്കുന്നു. അതുപോലെ അധർമ്മംകൊണ്ട് ധർമ്മപ്രതിബന്ധം നീങ്ങുമ്പോൾ തിര്യഗാദിപരിണാമത്തിന്നും പ്രവർത്തിക്കുന്നു.

2. കൃഷിക്കാരൻ ഒരു കണ്ടത്തിൽനിന്നു വേറൊന്നിലേക്കു വെള്ളം തള്ളിക്കൊണ്ടുപോകുന്നില്ല. തടസ്സമായ തിണ്ടും മറ്റും നീക്കുന്നതേയുള്ളു.

യെ തിരഞ്ഞെടുക്കലും അർഹതയേറിയതിൻെറ അതിജീവനവും[1] – മതിയായ ന്യായങ്ങളല്ല. ആകട്ടെ, ദേഹസന്ധാരണത്തിനും ഇണയെ സമ്പാദിക്കാനുമുള്ള ഇരു മത്സരങ്ങളും കൂടാതെ ജീവിക്കത്തക്കവണ്ണം മനുഷ്യബുദ്ധി വികസിച്ചുവെന്നു വിചാരിക്കുക. അങ്ങനെ വന്നാൽ, നവീനന്മാരുടെ അഭിപ്രായപ്രകാരം, മനുഷ്യരാശിയുടെ അഭ്യുദയം നിലച്ചു പോവുകയും മാനവജാതിതന്നെ നശിച്ചുപോവുകയും വേണം. ഈ വാദത്തിൻെറ പരിണതഫലമെന്തെന്നാൽ ഓരോ ഖലനും ഉള്ളിൽത്തോന്നുന്ന പാപശങ്കയെ ആറ്റുവാൻ പറ്റിയ ഒരു യുക്തി ഒരുക്കിക്കൊടുക്കുകമാത്രം. സ്വയം വിദ്വാന്മാരെന്നു ഭാവിച്ച്, തങ്ങളുടെ ദൃഷ്ടിയിൽ ദുഷ്ടരും അപ്രാപ്തരുമായി കാണപ്പെടുന്നവരെയെല്ലാം കൊന്നൊടുക്കി മനുഷ്യവർഗ്ഗത്തെ സംരക്ഷിക്കാൻ ഒരുമ്പെടുന്ന മനുഷ്യരും ലോകത്തിൽ ഇല്ലാതില്ല. ഇവരാണുപോൽ ജനങ്ങളുടെ യോഗ്യതായോഗ്യതകൾ നിർണ്ണയിക്കാനുള്ള ഏകാധികാരികൾ! പഴയ പരിണാമവാദികളിൽ അഗ്രഗണ്യനായ പതഞ്ജലിമഹർഷി പ്രഖ്യാപിക്കുന്നതാകട്ടെ, ഓരോ ജീവിയിലും സ്വതഃസിദ്ധമായുള്ള പൂർണ്ണതയുടെ ആവിഷ്കരണമാണു പരിണാമത്തിലന്തർഭവിച്ചിരിക്കുന്ന തത്ത്വമെന്നാകുന്നു. പ്രതിരുദ്ധമായിരിക്കുന്ന ആ പൂർണ്ണപ്രകൃതി, ആ മഹാഗംഭീരതരംഗം, സ്വയം പ്രകാശിപ്പാൻ ഉള്ളിൽനിന്നും ആക്കംകൊള്ളുകയാണ്. സ്ഥൂലമായിക്കാണുന്ന ഈ അദ്ധ്വാനങ്ങളും കിടമത്സരങ്ങളുമെല്ലാം നമ്മുടെ അജ്ഞാനംകൊണ്ട് (ആത്മപ്രകൃതിയറിയായ്കകൊണ്ട്) ഉണ്ടായതാകുന്നു: ചിറ തുറന്ന് അകത്തേക്കു വെള്ളം വിടാനുള്ള വഴി നമു ക്കറിഞ്ഞുകൂടാ. നമ്മുടെ ഉള്ളിൽനിന്ന് ആക്കം കൊള്ളുന്ന ആ മഹാഗംഭീരതരംഗം സ്വയം അഭിവ്യക്തമായേ തീരൂ. അതിൻെറ തള്ളലാണു വിവിധപ്രകൃതിപരിണാമങ്ങൾക്കും കാരണം. ജീവിതമത്സരവും കാമപൂരണവുമൊക്കെ ക്ഷണികം: അജ്ഞാനത്തിൽനിന്നുണ്ടാവുന്ന പരിണാമബാഹ്യങ്ങളായ അനാവശ്യകാര്യങ്ങളാണവ. ഈ മത്സരങ്ങളെല്ലാം അവസാനിച്ചാലും നമ്മളിലോരോ പുരുഷനും പൂർണ്ണതയെ പ്രാപിക്കും. അതുവരെ ഉള്ളിലുള്ള പൂർണ്ണപ്രകൃതി നമ്മെ മുമ്പോട്ടു തള്ളിക്കൊണ്ടിരിക്കും. ആകയാൽ ഉത്കർഷത്തിനു കിടമത്സരം വേണമെന്നു വിശ്വസിക്കാൻ ന്യായമില്ല. മൃഗത്തിൽ മനുഷ്യപ്രകൃതി തടവിൽപ്പെട്ടുകിടക്കുന്നു. കവാടം തുറക്കുന്ന മാത്രയിൽ മനുഷ്യൻ പ്രത്യക്ഷനാകുന്നു. അതുപോലെ മനുഷ്യനിൽ ദേവപ്രകൃതി ബദ്ധമായി കിടക്കുന്നു: അജ്ഞാനമാകുന്ന ഇരുമ്പഴിക്കുള്ളിൽ ദേവനെ പൂട്ടിയിട്ടിരിക്കയാണ്. സമ്യഗ്ജ്ഞാനത്താൽ ഈ ബന്ധനം ഛേദിക്കപ്പെട്ടാലുടനെ ദേവൻ പ്രത്യക്ഷനാകുന്നു.

4. നിർമാണചിത്താന്യസ്മിതാമാത്രാത്.

**നിർമ്മാണചിത്താനി** യോഗപ്രഭാവത്താൽ നിർമ്മിക്കപ്പെടുന്ന ചിത്തങ്ങൾ,[1] അസ്മിതാമാത്രാത് = അതിൻെറ കാരണമായ അസ്മിത

1. Sexual selection and survival of the fittest.

യിൽനിന്നു[2] തന്നെ ഉണ്ടാകുന്നതാണ്.

അസ്മിതയിൽനിന്നുമാത്രമാണു നിർമ്മിതചിത്തങ്ങൾ പുറപ്പെടുന്നത്.

നാം ചെയ്യുന്ന ശുഭാശുഭകർമ്മങ്ങളുടെ ഫലമായിട്ടാണു നാം ക്ലേശിക്കുന്നതെന്നു കർമ്മസിദ്ധാന്തം. അതേസമയം, തത്ത്വജ്ഞാനത്തിൻെറ സമസ്തലക്ഷ്യവും പുരുഷൻെറ യഥാർത്ഥമഹിമയെ പ്രാപിക്കുകയുമാകുന്നു. വേദങ്ങളെല്ലാം പുരുഷ മാഹാത്മ്യത്തെ, ആത്മാവിൻെറ സർവ്വോത്കൃഷ്ടതയെ, പ്രകീർത്തിക്കുന്നു. എന്നാൽ അതേ ശ്വാസത്തിൽ അവ കർമ്മനിയതിയെയും പ്രതിപാദിക്കുന്നുണ്ട്. സത്കർമ്മം തദനുരൂപമായ ഫലവും ദുഷ്കർമ്മം അതിനനുസരിച്ചുള്ള ഫലവും നല്കും. എന്നാൽ ഒരു സത്കർമ്മത്തിനും ഒരു ദുഷ്കർമ്മത്തിനും ആത്മാവിൽ ക്ഷതമേല്പിക്കാൻ കഴിവില്ല. ഉണ്ടെന്നു വന്നാൽ ആത്മാവു കേവലം തുച്ഛമാണെന്നു വരും. ദുഷ്കർമ്മങ്ങൾ (അധർമ്മം) പുരുഷസ്വരൂപപ്രകാശനത്തിനു പ്രതിബന്ധമുണ്ടാക്കുന്നു. സത്കർമ്മം (ധർമ്മം) ആ പ്രതിബന്ധത്തെ നീക്കുന്നു, അപ്പോൾ പുരുഷൻ സ്വമഹിമയിൽ പ്രകാശിക്കുന്നു. പുരുഷൻ സ്വതേ നിർവ്വികാരനാണ്. നിങ്ങൾ ചെയ്യുന്ന ഒരു കർമ്മവും നിങ്ങളുടെ സ്വഭാവമഹിമയെ, ആത്മസ്വരൂപത്തെ, ഒരു തരത്തിലും ഒരിക്കലും ഹനിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ആത്മാവ് അവികാര്യമാണ്. കർമ്മം മൂടുപടംപോലെ ആത്മാവിൻെറ പൂർണ്ണതയെ മറയ്ക്കുകയത്രേ ചെയ്യുന്നത്.

യോഗികൾ എത്രയും വേഗത്തിൽ തങ്ങളുടെ കർമ്മം അനുഭവിച്ചുതീർക്കാൻവേണ്ടി തദനുരൂപമായ അനേകശരീരങ്ങളെ സൃഷ്ടിക്കുന്നു. 'കായവ്യൂഹം' എന്നു പറയുന്ന ഈ ശരീരഗണങ്ങൾക്കു വേണ്ട ചിത്തങ്ങളെയും അവർ അസ്മിതാ മാത്രത്താൽ നിർമ്മിക്കുന്നു. അവയെ മൂലചിത്തങ്ങളിൽനിന്നു വ്യാവർത്തിക്കാനാണു 'നിർമ്മാണചിത്തങ്ങൾ' എന്നു പറഞ്ഞത്.

5. പ്രവൃത്തിഭേദേ പ്രയോജകം
ചിത്തമേകമനേകേഷാം.

**അനേകഷാം** അനേകം നിർമ്മിതചിത്തങ്ങളുടെ, **പ്രവൃത്തിഭേദേ** അഭിപ്രായനാനാത്വത്തിൽ (അനേകാഭിപ്രായങ്ങളിൽ) **പ്രയോജകം** പ്രേരകമായിട്ടുള്ളത്, **ഏകം ചിത്തം** ഒരു ചിത്തം[1]

1. യോഗി ഒരേ കാലത്തു അനേകം വിഷയങ്ങൾ ഭുജിക്കുവാൻ വേണ്ടി അനേകം ശരീരങ്ങളെ നിർമ്മിക്കുന്നു. അപ്പോൾ ഭോഗസാധനമായ ചിത്തവും അതിലോരോന്നിലും വേണം.

2. എന്നാൽ ആ അസ്മിത അവൻെറ സങ്കല്പത്തിന്നധീനമായ പ്രകൃതിയുടെ ആപുരണംകൊണ്ടുണ്ടാകുന്നു. അസ്മിതയിൽനിന്നും ചിത്തങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കെ കുറഞ്ഞുവരുന്ന അസ്മിതയെ നികത്തുന്നത് അതിൻെറ പ്രകൃതിയാണ്.

ആകുന്നു.

നിർമ്മാണചിത്തങ്ങളുടെ പ്രവൃത്തിയിൽ വൈവിധ്യമുണ്ടെ ങ്കിലും, യോഗിയുടെ മൂലചിത്തമൊന്നത്രേ അവയുടെയൊക്കെ നിയന്താവ്.

കായവ്യൂഹസംബന്ധിയായ വിവിധചിത്തങ്ങളെ നിർമ്മാണ ചിത്ത ങ്ങളെന്നും, ആ ശരീരങ്ങളെ നിർമ്മാണകായങ്ങളെന്നും പറയുന്നു: (അസ്മിതാമാത്രത്താൽ) നിർമ്മിക്കപ്പെട്ട ചിത്തങ്ങളെ ന്നും ശരീരങ്ങളെന്നും അർത്ഥം. പഞ്ചഭൂതങ്ങളും ചിത്തവും അക്ഷയ മായ രണ്ടു സംഭരണശാലകളാണെന്നു പറയാം. നിങ്ങൾ യോഗിയാ വുമ്പോൾ അവയെ നിയമനം ചെയ്യുന്ന രഹസ്യം അറിയും. ആ നിയാമകത്വം നിങ്ങളിൽ നിത്യസിദ്ധമാണ്. പക്ഷേ, നിങ്ങളതു വിസ്മ രിച്ചിരിക്കുന്നു. ഒരു യോഗിയാവുമ്പോൾ അതിൻെറ സ്മരണയുണ്ടാ വും. അപ്പോൾ അതുകൊണ്ട് എന്തും ചെയ്യാം. യഥേഷ്ടം ഏതു വിധത്തിലും അതിനെ കൈകാര്യം ചെയ്യാം. ഒരു നിർമ്മാണചിത്ത ത്തിൻെറ സൃഷ്ടിക്കുതകുന്ന അതേ ഉപാദാനവസ്തുതന്നെയാണു ബ്രഹ്മാണ്ഡ സൃഷ്ടിക്കും ഉപാദാനം. പഞ്ചഭൂതങ്ങളും ചിത്തവും അത്യന്തഭിന്നമായ വസ്തുക്കളല്ല. ആ രണ്ടു വകയും ഒരേ പദാർത്ഥ ത്തിൻെറ രണ്ടു ഭാവങ്ങൾമാത്രം. അസ്മിത എന്ന അഹംതത്ത്വമാണ് ഈ ഉപാദാനദ്രവ്യം: സത്തയുടെ സൂക്ഷ്മഭാവമായ അതിൽ നിന്നാ ണു യോഗിയുടെ നിർമ്മാണചിത്തങ്ങളും നിർമ്മാണകായങ്ങളും സൃഷ്ടിക്കപ്പെടുന്നത്. ആകയാൽ, പ്രകൃതിശക്തികളുടെ അസ്മിത യെന്ന രഹസ്യമറിയുമ്പോൾ യോഗിക്കു ദ്രവ്യത്തിൽനിന്നു കായങ്ങ ളെയോ ചിത്തങ്ങളെയോ എത്രയെങ്കിലും ഇഷ്ടംപോലെ നിർമ്മിക്കാം.

6. തത്ര ധ്യാനജമനാശയം.

**തത്ര** ചിത്തങ്ങളിൽ,[2] **ധ്യാനജം** സമാധിയിൽനിന്നുണ്ടായത്, **അനാശയം** കർമ്മവാസനാശൂന്യമാകുന്നു.[3]

വിവിധചിത്തങ്ങളിൽവെച്ചു സമാധിപ്രാപ്തമായതു വാസനാശൂന്യ മാണ്.

പലതരം മനുഷ്യരുടെ ഇടയിൽ വിചിത്രമായി കാണപ്പെടുന്ന ചിത്തങ്ങളിൽവെച്ചു സമാധിയെ, അസംപ്രജ്ഞാതയോഗത്തെ, പ്രാപിച്ച

1. ബഹുനായകത്വംകൊണ്ട് എല്ലാം നശിക്കാതിരിക്കാൻ ഇവയ്ക്കെല്ലാം കൂടി പ്രേരകമായി ഒരു ചിത്തത്തെ സ്വീകരിക്കണം. ഒരേ ശരീരത്തിലുള്ള അനേകം പ്രവൃത്തികളെ ഒരേ മനസ്സു നിയന്ത്രിക്കുന്നതുപോലെ ഒരു ചിത്തം അനേകചിത്തങ്ങളെയും നിയന്ത്രിക്കുന്നു.

2. ജന്മാദി- അഞ്ചിൽനിന്നു സിദ്ധികൾ അഞ്ചുവിധം. അവയിൽനിന്നുള്ള ചിത്തവും അങ്ങനെ അഞ്ചുതരം. അവയിൽ ആദ്യത്തെ നാലിനും വാസന യുണ്ട്. അഞ്ചാമത്തേതു വാസനാശൂന്യമാണ്.

3. അതുകൊണ്ട് മോക്ഷയോഗ്യമാണ്.

ചിത്തമാണു പരമോത്കൃഷ്ടം. ഔഷധവീര്യത്താലോ മന്ത്രശക്തിയാലോ തപോബലത്താലോ സിദ്ധമായ ചിത്തങ്ങളിൽ ഭോഗവാസന ശേഷിച്ചിരിക്കും. ധ്യാനപ്രകർഷത്താൽ സമാധ്യാരൂഢനായ പുരുഷൻമാത്രമേ സർവ്വവിധവാസനകളിൽനിന്നും വിനിർമ്മുക്തനായിട്ടുള്ളു.

7. കർമ്മ അശുക്ലാകൃഷ്ണം യോഗിന -
സ്ത്രിവിധമിതരേഷാം.

**യോഗിനഃ** യോഗി (സന്ന്യാസി) യുടെ, **കർമ്മ** കർമ്മം, **അശുക്ലാകൃഷ്ണം**[1] അശുക്ല[2]വും അകൃഷ്ണ[3]വും (പുണ്യപാപബന്ധമില്ലാത്തത്) ആകുന്നു. **ഇതരേഷാം** മറ്റുള്ള (യോഗികളല്ലാത്ത) വരുടെ കർമ്മം, **ത്രിവിധം** മൂന്നുവിധം (ശുക്ലം,[4] കൃഷ്ണം,[5] ശുക്ലകൃഷ്ണം[6]) ആകുന്നു.

യോഗികളുടെ കർമ്മങ്ങൾ കറുത്തതുമല്ല, വെളുത്തതുമല്ല. മറ്റുള്ളവർക്കു മൂന്നുതരം; കറുത്തതും വെളുത്തതും രണ്ടും കലർന്നതും.

സംസിദ്ധനായ യോഗിയുടെ കർമ്മങ്ങളും തജ്ജന്യമായ കർമ്മവാസനകളും അയാളെ ബന്ധിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അയാൾക്ക് അവയിൽ ആസക്തിയില്ല. അയാൾ കേവലം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു: ലോകഹിതാർത്ഥം പ്രവർത്തിച്ചു ലോകഹിതം കൈവരുത്തുന്നു, എന്നാൽ അയാൾക്കു ഫലത്തിൽ കാംക്ഷയില്ലാത്തതുകൊണ്ട് അതൊന്നും അയാളെ ബന്ധിക്കുന്നില്ല.[7] ഈ ഉത്കൃഷ്ടനിലയെത്തിയിട്ടില്ലാത്ത സാധാരണജനങ്ങൾക്കാകട്ടെ, ശുക്ല-കൃഷ്ണ-മിശ്രങ്ങളായ മൂന്നുവിധം കർമ്മങ്ങളുണ്ട്.[8]

[കർമ്മാശയം വിവേചിച്ചു. ഇനി ക്ലേശാശയഗതി പറയുന്നു;]

8. തതസ്തദ്വിപാകാനുഗുണാനാമേവാ -
ഭിവ്യക്തിർവാസനാനാം.

---

1. സന്ന്യാസിക്കു ബാഹ്യസാധനസാധ്യമായ കർമ്മില്ലാത്തതുകൊണ്ട്.
2. ഫലാപേക്ഷയില്ലാതെ ചെയ്കയാലും ചെയ്തതെല്ലാം ഈശ്വരന്നർപ്പിക്കയാലും ശുക്ലമല്ല.
3. ക്ലേശങ്ങൾ നശിച്ചതുകൊണ്ടു കൃഷ്ണമല്ല.
4. വാങ്മനസ്സുകൾകൊണ്ടു സാധിക്കുന്നതും സുഖമാത്രഫലം കൊടുക്കുന്നതും: ഇതു തപഃസ്വാധ്യായശീലന്മാർക്കുള്ളത്.
5. ദുഃഖമാത്രഫലം കൊടുക്കുന്നത്: ഇതു ദുരാത്മാക്കൾക്ക്
6. സുഖദുഃഖമിശ്രഫലം കൊടുക്കുന്നത്: വൈദികയാഗാദിതല്പരന്മാർക്ക്.
7. ത്യക്ത്വാ കർമ്മാഫലാസംഗം നിത്യതൃപ്തോ നിരാശ്രയഃ
കർമ്മണ്യഭിപ്രവൃത്തോഽപി നൈവ കിഞ്ചിത് കരോതി സഃ. (ഗീ. 4.20)
8. അനിഷ്ടമിഷ്ടം മിശ്രം ച ത്രിവിധം കർമ്മണഃ ഫലം
ഭവത്യത്യാഗിനാം പ്രേത്യ ന തു സന്ന്യാസിനാം ക്വചിത് .(ഗീ. 18.12)

**തതഃ** ആ മൂന്നു വിധം കർമ്മത്തിന്റെ, **വിപാകാനുഗുണാനാം** ജാത്യായുർഭോഗങ്ങളെന്ന വിപാകങ്ങൾക്കനുസരിച്ചുള്ള, **വാസനാനാം** വാസനകൾക്ക്,[1] **ഏവ** മാത്രമേ, **അഭിവ്യക്തിഃ**[2] തെളിവ് ഉണ്ടാകുന്നുള്ളു.

ഈ ത്രിവിധകർമ്മങ്ങളിൽ, അതാതവസ്ഥകൾക്കനുസരിച്ച വാസനകൾമാത്രമേ അഭിവ്യക്തമാകയുള്ളു (മറ്റുള്ളവ തല്ക്കാലം ഒതുങ്ങിക്കിടക്കും.)

ശുഭവും അശുഭവും ശുഭാശുഭമിശ്രവുമായ ത്രിവിധകർമ്മങ്ങളും ഞാൻ ചെയ്തിട്ടുണ്ടെന്നുവെയ്ക്കുക. മരണാനന്തരം ഞാൻ സ്വർഗ്ഗത്തിൽ ദേവനായി ജനിക്കുന്നുവെന്നിരിക്കട്ടെ. ദേവശരീരത്തിലെ വാസനകളും മനുഷ്യശരീരത്തിലെ വാസനകളും ഒരുപോലെയല്ല. ദേവശരീരത്തിൽ ഇമ്മാതിരി തീനുംകുടിയുമില്ല. അപ്പോൾ, പാനഭോജനാദിതൃഷ്ണയെ ജനിപ്പിക്കുന്നതും ഇതുവരെ അനുഭവിച്ചു തീരാത്തതുമായ പൂർവ്വാർജ്ജിത കർമ്മങ്ങളുടെ സ്ഥിതി എന്താവും? ഞാൻ ഒരു ദേവനാവുമ്പോൾ ഈ കർമ്മങ്ങളെല്ലാം എവിടെ പോകും? അതിനു സമാധാനം, അനുകൂലപരിസ്ഥിതിയിൽ മാത്രമേ വാസനകൾക്ക് ഉണർന്നുവരാൻ ആഭിമുഖ്യമുണ്ടാവൂ എന്നത്രേ. പരിസ്ഥിതി ഏതു വിധമോ അതിനു യോജിച്ച വാസനകൾമാത്രമേ അപ്പോൾ അഭിവ്യക്തമാകൂ. അവശിഷ്ടം ഒതുങ്ങിക്കിടക്കും. ഈ ജീവിതത്തിൽ അനവധി ദൈവികവാസനകളും മാനുഷിക വാസനകളും മൃഗീയവാസനകളും നമ്മളിലുണ്ട്. ഞാൻ ദേവ ശരീരം സ്വീകരിക്കയാണെങ്കിൽ അപ്പോൾ തദുചിതമായ ദൈവികവാസനകൾ ഉണർന്നുവരും. എന്തുകൊണ്ടെന്നാൽ, ആ പരിസ്ഥിതി അവയ്ക്കനുകൂലമാണ്. മൃഗശരീരമാണു സ്വീകരിക്കുന്നതെങ്കിൽ അപ്പോൾ മൃഗീയവാസനകൾമാത്രമേ അഭിവ്യക്തമാകൂ. മറ്റു ശുഭവാസനകൾ കാലം പ്രതീക്ഷിച്ച് അടങ്ങിക്കിടക്കും. ഇതുകൊണ്ടു തെളിയുന്നതെന്തെന്നാൽ, പരിസ്ഥിതികളാൽ വാസനകളെ നിരോധിക്കാം എന്നാകുന്നു. ഒരു പ്രത്യേക പരിസ്ഥിതിയിൽ അതിനൊത്ത കർമ്മങ്ങളേ ആവിർഭവിക്കൂ എന്നുള്ളതുകൊണ്ടു പരിസ്ഥിതികളുടെ ബലത്താൽ നമുക്കു കർമ്മത്തെപ്പോലും നിരോധിക്കാൻ കഴിയും എന്നു സ്പഷ്ടമാവുന്നു.

9. ജാതിദേശകാലവ്യവഹിതാനാമപ്യാനന്തര്യം
സ്മൃതിസംസ്കാരയോരേകരൂപത്വാത്.

1. കർമ്മവാസനകളുടെ ഫലം വിപാകമോ സ്മൃതിയോ ആകാം. ഇതിൽ, വിപാകഫലങ്ങളായ വാസനകൾ ആ ജന്മത്തിലും എല്ലാ മുന്ജന്മങ്ങളിലും ചെയ്തവ ഒക്കെ മരണവേളയിൽ ഒന്നിച്ചു ചേർന്നു അഭിവ്യക്തമായി ഒരു അടുത്ത - ജന്മത്തെ ആരംഭിക്കുന്നു. (യോഗികൾ ഏകഭവികവാദികളാണ്.)

2. രണ്ടാമത്തെ, സ്മൃതിഫലകങ്ങളായ, കർമ്മവാസനകൾ എല്ലാം ഒരു ആയുസ്സിൽ തെളിയുന്നില്ല. ഏതുകർമ്മംകൊണ്ടു ഏതു ശരീരം ഉണ്ടായോ അതിനനുസരിച്ച വാസനകൾമാത്രമേ ആ ആയുസ്സിൽ തെളിയൂ.

**ജാതിദേശകാലവ്യവഹിതാനാം അപി** ജാതി, ദേശം, കാലം ഇവകൊണ്ടു മറയ്ക്കപ്പെട്ട[1] വാസനകൾക്കും, **ആനന്തര്യം** = മറവില്ലായ്മ[2] ഉണ്ടാകുന്നു. **സ്മൃതിസംസ്കാരയോഃ** സ്മൃതി യുടെയും സംസ്കാരത്തിൻെറയും, **ഏകരൂപത്വാത്** ഐകരൂപ്യം[3] (ഏകവിഷയകത്വം)കൊണ്ട്.

ജന്മമോ ദേശമോ കാലമോകൊണ്ടു വേർപെട്ടാലും സ്മൃതിക്കും സംസ്കാരങ്ങൾക്കും ഐകരൂപ്യമുള്ളതുകൊണ്ട്, വാസനകൾക്കു തുടർച്ചയുണ്ട്.

അനുഭവങ്ങൾ സൂക്ഷ്മീഭവിച്ചു സംസ്കാരങ്ങളാവുകയും സംസ് കാരങ്ങൾ വീണ്ടും ഉണർന്നു സ്മൃതിയായി പരിണമിക്കുകയും ചെയ്യുന്നു. സംസ്കാരരൂപേണ സഞ്ചിതമായിട്ടുള്ള പൂർവ്വകർമ്മങ്ങൾ ബോധപൂർവ്വമായ വർത്തമാനകർമ്മങ്ങളോടുകൂടി അറിയാതെതന്നെ ചേർന്നുപോകുന്നുണ്ട്. അബോധപൂർവ്വമായ ഈ ചേർച്ചയും ഇവി ടെപ്പറഞ്ഞ സ്മൃതിയിലുൾപ്പെടുന്നു. ഓരോ ശരീരത്തിലും തജ്ജാ തീയ ശരീരങ്ങളിൽ ആർജ്ജിച്ച കർമ്മവാസനകളേ കാര്യകാരിക ളായി ഭവിക്കൂ. വിജാതീയജന്മാർജ്ജിതങ്ങളായ വാസനകൾ അപ്രവൃത്തങ്ങളായി കിടക്കും. ഓരോ ജന്മവും തജ്ജാതീയജന്മ പരമ്പരയിലെ ഒരു സന്താനമെന്നപോലെയാണു പ്രവർത്തിക്കുന്നത്. അതിനാൽ വാസനകളുടെ ആനന്തര്യത്തിനു ഭംഗമുണ്ടാകുന്നില്ല.

10. താസാമനാദിത്വം[4] ചാശിഷോ നിത്യത്വാത്.

**താസാം** ആ വാസനകൾക്ക്, **അനാദിത്വം ച** അനാദിത്വവും ഉണ്ട്. **ആശിഷഃ**[1] ജീവിതേച്ഛയുടെ, **നിത്യത്വാത്** നിത്യത[2]കൊണ്ട്.

---

1. ഒരിക്കൽ ചെയ്തിട്ടുള്ള കർമ്മത്തിൻെറ വാസനകൾ ഏറേ ജന്മങ്ങളോ ഏറെ ദൂരമോ ഏറെ കാലമോ കഴിഞ്ഞിട്ട് സ്മൃതിരൂപത്തിൽ അഭിവ്യക്തമായേ യ്ക്കാം. അതുവരെ ജാതികൊണ്ടോ ദേശംകൊണ്ടോ കാലംകൊണ്ടോ വാസനകൾ മറഞ്ഞു കിടക്കുകയാണ്.
2. ഏതു ജന്മവും കർമ്മവുംകൊണ്ട് ഒരു വാസന ഉണ്ടായോ അതേ ജന്മവും കർമ്മവും വീണ്ടും ഉണ്ടാകുമ്പോൾ ആ വാസന ഉണർന്നു ഫല ത്തെ കൊടുക്കുന്നു. മനുഷ്യജന്മത്തിൽ സഞ്ചയിച്ച വാസന മനുഷ്യജന്മ ത്തിലും മൃഗജന്മത്തിലേതു മൃഗജന്മത്തിലും മാത്രമേ ഉണരൂ.
3. അനുഭവംതന്നെയാണ് സംസ്കാരം അതുതന്നെ സ്മൃതിയായി പരിണമി ക്കുന്നു. അഥവാ സംസ്കാരംതന്നെ സ്മൃതി. അനുഭവം യാതൊരു ശബ്ദാദി യെ വിഷയീകരിച്ചുവോ അതുതന്നെ സ്മൃതിസംസ്കാരങ്ങൾക്കും വിഷയം. അങ്ങനെ സ്മൃതിസംസ്കാരങ്ങൾക്കു ഏകവിഷയത്വം കിട്ടുന്നു.
4. മുൻസൂത്രത്തിൽപറഞ്ഞ ആനന്തര്യം മാത്രമല്ല.

സുഖതൃഷ്ണ നിത്യമാകയാൽ വാസനകൾ അനാദിയാകുന്നു.

എല്ലാ അനുഭവവും സുഖാശിസ്സിനെ തുടർന്നാണുണ്ടാവുന്നത്. ഓരോ അനുഭവവും പൂർവ്വാനുഭവജന്യമായ വാസനയെ ആശ്രയിച്ചുണ്ടാകുന്നതിനാൽ അനുഭവങ്ങൾക്ക് ആദിയില്ല, അതുകൊണ്ട് വാസനകൾക്കും ആദിയില്ല.

11. ഹേതുഫലാശ്രയാലംബനൈഃ സംഗൃഹീത –
ത്വാദേഷാമഭാവേ തദഭാവഃ.

**ഹേതുഫലാശ്രയാലംബനൈഃ** ഹേതു,[3] ഫലം,[4] ആശ്രയം (ചിത്തം), ആലംബനം (വിഷയം; ശബ്ദാദി) ഇവകൊണ്ടു **സംഗൃഹീതത്വാത്** സംഗ്രഹിക്കപ്പെട്ടിരിക്കയാൽ,[5] **ഏഷാം** ഇവയുടെ (ഹേതു മുതലായവയുടെ), **അഭാവേ** അഭാവത്തിൽ,[6] **തദഭാവഃ** വാസനകളുടെ അഭാവം[7] ഉണ്ടാകുന്നു.

ഹേതു, ഫലം, ആശ്രയം, വിഷയം ഇവ ചേർന്ന് അതിനെ ഗ്രഹിച്ചിരിക്കുകയാൽ ഇവയുടെ അഭാവത്തിലാണ് അതിന്റെ അഭാവം.

വാസനകൾ കാര്യകാരണബന്ധത്താൽ സംഘടിതമാണ്. ഒരു വാസന ഉദ്ബുദ്ധമായാൽ ഫലം ജനിപ്പിക്കാതെ അടങ്ങുന്നതല്ല. കൂടാതെ സംസ്കാരാശ്രയമായ ചിത്തവുമുണ്ട്. അത് ഈ സംസ്കാരങ്ങളെയെല്ലാം സൂക്ഷ്മരൂപേണ സംഗ്രഹിച്ചുവെച്ചിട്ടുള്ള മഹാഭണ്ഡാഗാരമാണ്. ഈ വാസനകളെല്ലാം അനുഭവിച്ചുതീരാതെ ഒടുങ്ങുന്നതല്ല. ഇതിനുംപുറമെ, ഇന്ദ്രിയങ്ങൾ ബാഹ്യവിഷയങ്ങളെ

---

1. ആശിസ്സു രണ്ടുതരം; സുഖസാധനമായ നല്ല വിഷയത്തെ കൊള്ളാനുള്ള ഇച്ഛ: ദുഃഖസാധനമായ ചീത്ത വിഷയത്തെ തള്ളാനുള്ള ഇച്ഛ.
2. രാഗദ്വേഷങ്ങൾ അനുഭൂതവിഷയസ്മൃതിയിൽനിന്നും, സ്മൃതി സംസ്കാരത്തിൽനിന്നും, സംസ്കാരം അനുഭവത്തിൽനിന്നും, അനുഭവം പ്രവൃത്തിയിൽനിന്നും മാത്രമേ ഉദിക്കൂ. ആ പ്രവൃത്തിക്കു മുമ്പു രാഗദ്വേഷങ്ങൾ വേണം. അപ്പോൾ രാഗദ്വേഷം, സ്മൃതി, സംസ്കാരം, അനുഭവം, പ്രവൃത്തി, രാഗദ്വേഷം എന്നിങ്ങനെ പിന്നോട്ടു പിന്നോട്ടു പോയാൽ അവസാനമില്ല. ഇതാണ് ആശിസ്സിന്റെ നിത്യത്വവും അതുകൊണ്ട് വാസനകളുടെ അനാദിത്വവും.
3. വാസനകളെ തൊട്ടുനില്ക്കുന്ന അനുഭവമാണ് ഇവിടെ ഹേതു. അനുഭവത്തിനു രാഗാദികളും അവയ്ക്കു അവിദ്യയും. ഇങ്ങനെ ഇവയാണ് നേരിട്ടും പിന്നിട്ടുമുള്ള ഹേതുക്കൾ.
4. ജാത്യായുർഭോഗങ്ങളും സ്മൃതിയും
5. നാലും ഒന്നുചേർന്നു വാസനയെ ഉളവാക്കി നിലനിർത്തുന്നതിനാൽ.
6. ജ്ഞാനവും യോഗവുംകൊണ്ട് ഹേതുഫലാശ്രയാലംബനങ്ങൾ വറുത്ത വിത്തുപോലെയായിത്തീരുമ്പോൾ.
7. വിത്തുവെന്തുപോകയാൽ വാസന മുളയ്ക്കാതാകുന്നു: കാര്യത്തെ ഉളവാക്കാതാകുന്നു.

ഗ്രഹിക്കുന്ന കാലത്തോളം പുതിയ വാസനകൾ ജനിച്ചുകൊണ്ടിരിക്കും. ഈ കാര്യകാരണങ്ങളെയും ആശ്രയത്തെയും ഭോഗ്യവിഷയങ്ങളെയും ഇല്ലായ്മ ചെയ്യാൻ സാധിച്ചാൽ, അപ്പോൾമാത്രമേ വാസനകൾ നശിക്കൂ.

12. അതീതാനാഗതം സ്വരൂപതോഽ -
സ്ത്യധ്വഭേദാദ്ധർമാണാം.

**ധർമ്മാണാം** ധർമ്മ[1]ങ്ങൾക്ക്, **അധ്വഭേദാത്** അധ്വ(കാല)ഭേദം[2] ഉള്ളതുകൊണ്ട്, **അതീതാനാഗതം** അതീതവും അനാഗതവുമായിട്ട്,[3] **സ്വരൂപതഃ** സ്വരൂപേണ,[4] **അസ്തി** ധർമ്മം ഉണ്ട്.[5]

ധർമ്മങ്ങൾക്ക് അധ്വഭേദം ഉള്ളതിനാൽ കഴിഞ്ഞതും വരാനിരിക്കുന്നതും അവയുടെ സ്വന്തം രൂപത്തിൽ ഇരിപ്പുണ്ട്.

ഭാവം ഇതാണ്; അസത്തിൽനിന്ന് ഒരിക്കലും സദ്ഭാവമുണ്ടാവില്ല. ഭൂതവും ഭാവിയും വ്യക്തമല്ലെന്നാലും അവ അവ്യക്തരൂപേണ ഉള്ളവതന്നെ.

13. തേ വ്യക്തസൂക്ഷ്മാ ഗുണാത്മാനഃ.

**വ്യക്തസൂക്ഷ്മാഃ** വ്യക്ത[6]ങ്ങളും സൂക്ഷ്മ[7]ങ്ങളുമായ, **തേ** അവ[8], **ഗുണാത്മാനഃ** ഗുണസ്വരൂപങ്ങളാകുന്നു.[9]

ഗുണസ്വരൂപമായിട്ട് അവ വ്യക്തമോ സൂക്ഷ്മമോ ആണ്.

ഗുണങ്ങളെന്നു പറഞ്ഞതു സത്ത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു

---

1. ധർമ്മം വർത്തമാനകാലങ്ങളിൽ അഭിവ്യക്തമായി ധർമ്മിയിൽ ഇരിക്കുന്നു. ധർമ്മിയെ ആശ്രയിച്ചു പരിണമിക്കുകയും ചെയ്യുന്നു.
2. ധർമ്മത്തിനു മൂന്നു അധ്വപരിണാമം അഥവാ ലക്ഷണപരിണാമം ഉണ്ട്. (3.13) ഒരേ അധ്വാവിന്നു (വഴിക്ക്) ഉള്ള മൂന്നു ഭാഗങ്ങളാണ് അതീത– വർത്തമാന–അനാഗതങ്ങൾ.
3. അതീതമായ ധർമ്മം തീരെ നശിക്കുന്നില്ല. അഭിവ്യക്തമല്ലാതെ ധർമ്മിയിൽ ഇരിക്കുന്നു. അനാഗതം വർത്തമാനപ്രാപ്തിക്കുമുമ്പും ധർമ്മിയിൽ ഇരിപ്പുണ്ട്: ഇല്ലായിരുന്നെങ്കിൽ ഉണ്ടാകുമായിരുന്നില്ല.
4. ധർമ്മിയുടെ രൂപത്തിൽ.
5. എന്തെന്നാൽ ഇല്ലാത്തതുണ്ടാകയോ ഉള്ളതില്ലാതകയോ ഇല്ല. ധർമ്മങ്ങൾക്കല്ലാതെ ധർമ്മിക്കു വിജാതീയപരിണാമമില്ല. അതുകൊണ്ട് ധർമ്മങ്ങൾ അതീതാനാഗതങ്ങളായിട്ടു ധർമ്മിരൂപേണ ഇരിപ്പുണ്ട്. ഇങ്ങനെ ചിത്തധർമ്മമായ സംസ്കാരാദികളെല്ലാം കൈവല്യംവരെ ചിത്തത്തിൽ കുടികൊള്ളുന്നു. കൈവല്യത്തോടുകൂടി ആ ചിത്തവും അതിൻെറ പ്രകൃതിയായ ധർമ്മിയിൽ സ്ഥിതിചെയ്യുന്നു.
6. വർത്തമാനാധ്വാവിനെ പ്രാപിച്ചവ.
7. അതീതാനാഗതാധ്വാക്കളെ പ്രാപിച്ചവ.
8. ഘടാദികളും മഹത്തത്ത്വാദികളുമായ എല്ലാ ഭാവങ്ങളും.
9. അവയുടെ ധർമ്മിയും സത്വരജസ്തമോഗുണസ്വരൂപവുമായ പ്രധാനത്തിൻെറ രൂപത്തിലിരിക്കുന്നു.

പദാർത്ഥങ്ങളെയാണ്. അവയുടെ വ്യക്തപരിണാമമാണ് ഇന്ദ്രിയ ഗ്രാഹ്യമായ പ്രപഞ്ചം. ഭൂതവും ഭാവിയും ഈ ഗുണങ്ങളുടെ നാനാവിധമായ കാര്യപരിണാമത്തിൽനിന്നാണുണ്ടാവുന്നത്.

14. പരിണാമൈകത്വാദ് വസ്തുതത്ത്വം.

**പരിണാമൈകത്വാദ്** പരിണാമത്തിന്റെ ഏകത്വം[1]കൊണ്ട്, **വസ്തുതത്ത്വം** വസ്തുവിന്റെ തത്ത്വം[2] ഒന്നാണെന്നറിയേണ്ടതാണ്.

വസ്തുക്കളുടെ ഏകത്വം പരിണാമങ്ങളുടെ ഏകത്വത്തിൽ നിന്നാണ്.

പരിണാമങ്ങളുടെ ഏകത്വംകൊണ്ടാണ് വസ്തുക്കൾക്കും ഏകത്വം.

15. വസ്തുസാമ്യേ ചിത്തഭേദാത്
തയോർവിഭക്തഃപന്ഥാഃ.

**വസ്തുസാമ്യേ** വസ്തുവിനോട് (വസ്തുവിന്ന്) സാമ്യം[3] ഇരിക്കെ, **ചിത്തഭേദാത്** ചിത്തത്തിനു ഭേദം[4] ഉള്ളതുകൊണ്ട്. **തയോഃ** ആ വസ്തുവിന്നും ചിത്തത്തിനും, **വിഭക്തഃ** വേർതിരിഞ്ഞ,[5] **പന്ഥാഃ** മാർഗ്ഗം ആകുന്നു.

ഒരേ വസ്തുവിനെക്കുറിച്ചു വിജ്ഞാനവും വാസനകളും മാറുന്നതിനാൽ ചിത്തവും വസ്തുവും ഭിന്നസ്വഭാവങ്ങളാകുന്നു.

അതായത്, നമ്മുടെ ചിത്തങ്ങളിൽനിന്നു ഭിന്നമായി സ്വതന്ത്രമായ ഒരു ദൃശ്യപ്രപഞ്ചമുണ്ടെന്നർത്ഥം. ഇതു ബൗദ്ധന്മാരുടെ ക്ഷണികവിജ്ഞാനവാദത്തെ ഖണ്ഡിക്കുന്നതാണ്. ഒരു വസ്തുവിനെ പലർ പലതരത്തിൽ കാണുന്നതിനാൽ അത് ഒരു പ്രത്യേകവ്യക്തിയുടെ സങ്കല്പംമാത്രമാകുവാൻ വയ്യ.

---

1. മൂന്നു ഗുണങ്ങളും ഒന്നിച്ചുചേർന്ന്, അംഗാംഗിഭാവത്തിൽ, തരതമഭേദേന പരിണമിച്ചുകൊണ്ടാണ് ഒരു തത്ത്വത്തെ, മഹത്തത്ത്വം മുതലായവയെ, ഉണ്ടാക്കുന്നത്. ഈ ഏകീഭവിച്ചുള്ള പരിണാമമാണ് പരിണാമൈകത്വം.
2. എല്ലാ വസ്തുക്കളിലും ത്രൈഗുണ്യമെന്ന ഒരേ തത്ത്വം എല്ലാം ത്രിഗുണങ്ങൾ ചേർന്നുണ്ടായതാകയാൽ ത്രിഗുണാത്മകംതന്നെ.
3. ചിത്തവൃത്തിയും വസ്തുവും ഒന്നുതന്നെ എന്ന വിജ്ഞാനവാദം ഒരു വസ്തു പല ചിത്തങ്ങൾക്കും വിഷയമായിരിക്കുമ്പോൾ എന്നും അർത്ഥമെടുക്കാം.
4. ഒരേ വസ്തുവിൽ അനേകം ചിത്തങ്ങൾ പ്രവർത്തിക്കുമ്പോൾ വസ്തുവിനു മാറ്റം കാണുന്നില്ലെങ്കിലും ആ ചിത്തങ്ങൾക്കു വെവ്വേറെ ഭാവം – സുഖ–ദുഃഖമോഹങ്ങൾ – കാണാനുണ്ട്.
5. വസ്തുവും ചിത്തവും ഒന്നാവുന്ന പക്ഷം വസ്തുവിന്നില്ലാത്ത ഭാവഭേദം ചിത്തത്തിന്നുണ്ടാവാൻ പാടില്ല. അതുകൊണ്ട് വസ്തു വേറെ, ചിത്തം വേറെ വിജ്ഞാനവാദഖണ്ഡനമാണിത്. (വി. സാ. സ I.24)

(വിജ്ഞാനവാദത്തെ ഖണ്ഡിക്കുന്ന ഒരു സൂത്രംകൂടെ വ്യാസഭാഷ്യത്തിൽ കാണുന്നുണ്ട്;)

ന ചൈകചിത്തതന്ത്രം വസ്തു തദപ്രമാണകം
തദാ കിം സ്യാത്.

**വസ്തു** ബാഹ്യവസ്തു, **ഏകചിത്തതന്ത്രം ന ച** ഒരു ചിത്ത[1]ത്തിന്ന് അധീനമല്ലതന്നെ. (ജ്ഞാനകാലത്തുമാത്രം) വസ്തുവിൻെറ സത്തയെ സ്വീകരിക്കുന്നപക്ഷം. (യദാ = എപ്പോൾ) **അപ്രമാണകം** ജ്ഞാനമാകുന്ന പ്രമാണത്തിനു വിഷയമല്ലയോ,[2] **തദാ** എന്താകും?[3]

വസ്തു ഒരു ചിത്തത്തിന്നു വിധേയമല്ലതന്നെ. ആണെങ്കിൽ (അറിവിൻെറ) പ്രമാണമില്ലാത്തപ്പോൾ അത് എന്തായിരിക്കും?]

16. തദുപരാഗാപേക്ഷിത്വാച്ചിത്തസ്യ
വസ്തു ജ്ഞാതാജ്ഞാതം

**ചിത്തസ്യ** ചിത്തത്തിന്, **തദുപരാഗാപേക്ഷിത്വാത്** വസ്തു പ്രതിബിംബത്തിൻെറ അപേക്ഷയുള്ളതുകൊണ്ട്,[4] **വസ്തു** വസ്തു, **ജ്ഞാതാജ്ഞാതം** ജ്ഞാതവും അജ്ഞാതവും[5] ആകുന്നു.

വസ്തുക്കൾ ചിത്തത്തിനു നിറം കൊടുക്കുന്നതിനെ അപേക്ഷിച്ച് അവ ജ്ഞാതമോ അജ്ഞാതമോ ആകുന്നു.

---

1. ചിത്തം, ജ്ഞാനം, വിജ്ഞാനം എന്നു മൂന്നു പദങ്ങളും വിജ്ഞാനമെന്ന ഒരേ അർത്ഥത്തെ സൂചിപ്പിക്കുന്നതാണ് വിജ്ഞാനവാദികൾക്ക്.

2. ഘടജ്ഞാനമാണ് ഈ ക്ഷണത്തിലുള്ളതെങ്കിൽ (i) പൂർവ്വോത്തരക്ഷണങ്ങളിൽ (ii) പടജ്ഞാനമുണ്ടാകുമ്പോൾ (iii) വിവേകജ്ഞാനംകൊണ്ട് ചിത്തം നിരുദ്ധമാകുമ്പോൾ ഘടം ഉണ്ടെന്നതിനു വിജ്ഞാനവാദിക്കു പ്രമാണമില്ല.

3. ഇല്ലാതിരിക്കണം (നശിക്കണം). ആ ഘടം വേറൊരുവൻെറ ചിത്തത്തോടു ബന്ധിക്കുമ്പോൾ അതു ഉണ്ട്. എവിടെനിന്നുണ്ടായി? കാരണമില്ലാതെ ഉണ്ടായി എന്നു പറഞ്ഞുകൂടാ. അനുഭവവിരുദ്ധമാണ്. ജ്ഞാനം ലയിക്കുന്നതോടെ ലയിക്കുകയും ഉദിക്കുന്നതോടെ കാരണമില്ലാതെ ഉദിക്കുകയും ചെയ്യുന്നു എന്നു പറയുന്നതു തെറ്റ്. അതുകൊണ്ട് മുമ്പേതന്നെയുള്ള ബാഹ്യവസ്തുക്കളെ ചിത്തം ഇന്ദ്രിയദ്വാരാസംബന്ധിച്ചു ഗ്രഹിക്കുന്നു എന്നതാണ് ശരി. അപ്പോൾ വസ്തുവും ചിത്തവും വേറെതന്നെ.

4. ചിത്തം ഇന്ദ്രിയദ്വാരാ വിഷയങ്ങളുടെ ആകാരത്തെ (പ്രതിബിംബത്തെ) പ്രാപിക്കുമ്പോൾ വസ്തു അറിയപ്പെടുന്നു: അല്ലാത്തപ്പോളില്ല.

5. വിഷയോപരാഗമുള്ളപ്പോൾമാത്രമേ ചിത്തത്തിനു വസ്തുവിനെ ഗ്രഹിക്കാൻ പറ്റൂ. അതുകൊണ്ടു ചിത്തത്തിനും വസ്തുവിനും ഭിന്നസത്തകളുണ്ട്.

17. സദാ ജ്ഞാതാശ്ചിത്തവൃത്തയസ്തത്പ്രഭോഃ
പുരുഷസ്യാപരിണാമിത്വാത്[1]

**ചിത്തവൃത്തയഃ** ചിത്തവൃത്തികൾ, **തത്പ്രഭോഃ** ആ ചിത്തത്തിൻെറ പ്രഭുവായ, **പുരുഷസ്യ** പുരുഷന്ന്, **സദാ** എപ്പോഴും **ജ്ഞാതാഃ** അറിയപ്പെട്ടവ[2]യാണ് (വിഷയമാണ്): എന്തുകൊണ്ടെന്നാൽ, **അപരിണാമിത്വാത്** (പുരുഷൻ)പരിണാമശൂന്യനാകയാൽ.

ചിത്തത്തിൻെറ പ്രഭുവായ പുരുഷൻ പരിണാമശൂന്യനാകയാൽ ചിത്തവൃത്തികളെല്ലാം സദാ ജ്ഞാതമാണ്.

ഈ വാദത്തിൻെറ ഒട്ടാകെയുള്ള സാരം ഇതത്രേ; പ്രപഞ്ചമെന്നതു മാനസികവും ഭൗതികവും (ഗ്രഹണവും ഗ്രാഹ്യവും) ചേർന്നതാണ്: അവ രണ്ടും നിരന്തരപരിണാമപ്രവാഹശീലവുമാണ്. ഈ പുസ്തകമെന്ത്? അതു പരിണമിച്ചുകൊണ്ടിരിക്കുന്ന ഭൂതാണുക്കളുടെ ഒരു സംഘാതം: ഒരു കൂട്ടം അതിൽനിന്നു പുറത്തേക്കൊഴുകിപ്പോകുന്നു. മറ്റൊരു കൂട്ടം അതിലേക്കൊഴുകിവരുന്നു. അതൊരു നീർച്ചുഴിപോലെയാണ്. എന്നിട്ടും അതിന് ഏകത്വം എങ്ങനെയുണ്ടായി? അത് അതേ പുസ്തകമാണെന്നു വരുത്തുന്നതെന്ത്? അതിൻെറ പരിണാമങ്ങൾക്കുള്ള ഐകരൂപ്യം, സാജാത്യം. അതിലെ അണുക്കൾ, പരിണമിക്കുന്ന ക്രമത്തിനുതന്നെ, എൻെറ ചിത്തത്തിൽ സജാതീയവൃത്തികളെ ഉണർത്തുന്നു. ഇതിലോരോ ധർമ്മവും പ്രതിക്ഷണം മാറിക്കൊണ്ടിരിക്കുന്നതെങ്കിലും, അവ, ഏകത്ര (ബുദ്ധിയിൽ) സമാഹൃതമായിട്ട്, പുസ്തകമെന്ന തുടർച്ചയായ ബോധമുണ്ടാക്കുന്നു. ചിത്തവും നിരന്തരം പരിണമിച്ചുകൊണ്ടാണിരിക്കുന്നത്. ഈ ചിത്തവും ശരീരവും, ഒരേ ദ്രവ്യത്തിനുള്ളിൽ ഭിന്നവേഗക്രമങ്ങളോടു കൂടി ചലിക്കുന്ന രണ്ട് അടുക്കുകളാണെന്നു പറയാം. ഒന്നു മന്ദമായും മറ്റൊന്നു പൂർവ്വാപേക്ഷയാ ശീഘ്രമായും ചലിക്കുമ്പോൾ അവയുടെ ചലനങ്ങളെ തിരിച്ചറിയാം. ഉദാഹരണമായി, ഓടുന്ന തീവണ്ടിയുടെ പാർശ്വത്തിൽ ഒരു കാളവണ്ടി മുമ്പോട്ടു നീങ്ങുന്നു, അവ രണ്ടിൻേറയും ഗതിവേഗങ്ങളെ നമുക്ക് ഏറെക്കുറെ മനസ്സിലാക്കാം. എന്നാലും പോരാ, വേറെ ഒന്നു കൂടി വേണം: മറ്റൊരു നിശ്ചലവസ്തുവുണ്ടെങ്കിലെ ചലനംതന്നെ ഗ്രഹിക്കാൻ കഴിയൂ. രണ്ടോ മൂന്നോ വസ്തുക്കൾ വേഗതാരതമ്യേന നീങ്ങുകയാണെങ്കിൽ, അതിൽവെച്ചു വേഗം കൂടിയതിൻെറ ചലനത്തെ ആദ്യവും, വേഗം കുറഞ്ഞവയുടെ ചലനത്തെ പിന്നീടും നാം ഗ്രഹിക്കുന്നു. ചിത്തംതന്നെ സദാ ചഞ്ചലമാകയാൽ അതെങ്ങനെ വിഷയത്തെ

1. 17–23 പുരുഷനുണ്ടെന്നു തെളിയിക്കുന്നു. (17) ദ്രഷ്ടാവുവേണം (18,19) ചിത്തം ജഡം (20) ബുദ്ധി ദ്രഷ്ടാവായാൽ ദോഷം (21) ചിതിയുടെ ദ്രഷ്ടൃത്വം (22.23) ചിത്തത്തിൻെറ ചേതനത്വം. പരാർത്ഥത്വം.

2. ചിത്തവൃത്തികളെ പുരുഷൻ എപ്പോഴും പ്രകാശിപ്പിക്കുന്നു.

ഗ്രഹിക്കും? അതുകൊണ്ട്, അതിനെക്കാൾ മന്ദമായി ചലിക്കുന്ന മൂന്നാമതൊരു വസ്തു കൂടിയേ കഴിയൂ. പിന്നെ അതിനെക്കാളും മന്ദതരമായ ഒന്ന്, പിന്നെ അതിനെക്കാളും മന്ദതരമായ മറ്റൊന്ന്–ഇങ്ങനെ പോയിപ്പോയി നാം അനവസ്ഥയിൽ ചെന്നുചാടും. ആകയാൽ, ഒരിടത്തു വിശ്രമിക്കാൻ യുക്തി നമ്മെ നിർബ്ബന്ധിക്കുന്നു: ഈ പരിണാമപരമ്പരയെ ഒരിക്കലും പരിണമിക്കാത്ത ഒന്നിൽ അവസാനിപ്പിക്കേണ്ടിയിരിക്കുന്നു. അന്തമില്ലാത്ത ഈ പരിണാമശൃംഖലയ്ക്ക് അധിഷ്ഠാനം അപരിണാമിയും അവർണ്ണനും അലസനുമായ പുരുഷനാകുന്നു. ഈ വൈചിത്ര്യങ്ങൾ (ചിത്ത പരിണാമങ്ങൾ) എല്ലാം ആ പുരുഷനിൽ കേവലം പ്രതിബിംബിക്കുകയത്രേ ചെയ്യുന്നത്; തിരശ്ശീലയിന്മേൽ പതിക്കുന്ന മായാദീപചിത്രങ്ങൾ അതിനെ ഒരു വിധത്തിലും മലിനപ്പെടുത്താത്തതുപോലെ.

18. ന തത് സ്വാഭാസം ദൃശ്യത്വാത്.

**തത്** ആ ചിത്തം, **സ്വാഭാസം** സ്വപ്രകാശം (താനേ പ്രകാശിക്കുന്നത്) **ന** അല്ല. **ദൃശ്യത്വാത്** പുരുഷന്ന് ദൃശ്യം,[1] (വിഷയം) ആകയാൽ.

ചിത്തം ദൃശ്യമാകയാൽ സ്വപ്രകാശമല്ല.

പ്രകൃതിയിലെല്ലായിടത്തും അതിമഹത്തായ പ്രഭാവം പ്രകടമാവുന്നുണ്ട്, എങ്കിലും അത് (ചിത്തപ്രകൃതി, ത്രിഗുണം) സ്വപ്രകാശമല്ല, സ്വരൂപേണ ജ്ഞാനശക്തിയല്ല. പുരുഷൻമാത്ര മാണു സ്വപ്രകാശം. അതിൻെറ പ്രകാശമാണു മറ്റെല്ലാറ്റിനും പ്രകാശം നല്കുന്നത്. പുരുഷപ്രഭാവമാണ് എല്ലാത്തരം ജഡ വസ്തുക്കളിലും ചലനശക്തികളിലും (പ്രഭാവമായി) പ്രകാശിക്കുന്നത്.[2]

19. ഏകസമയേ ചോഭയാനവധാരണം.

**ച** കൂടാതെ, **ഏകസമയേ** ഒരേ ക്ഷണത്തിൽ,[3] **ഉഭയാനവധാരണം** ചിത്ത (ജ്ഞാന)ത്തിൻെറയും, ചൈത്യ(ഗ്രാഹ്യ,ജ്ഞേയ)ത്തിൻെറയും അറിവുണ്ടാകുന്നില്ല.[4]

ഒരേ സമയം രണ്ടിനെയും അറിവാൻ കഴിവില്ലാത്തതുകൊണ്ടും (അതു സ്വപ്രകാശമല്ല).

1. ദൃശ്യമായതെല്ലാം ദ്രഷ്ടാവിന്നു വേദ്യമാകുന്നു. ഘടംപോലെ, ചിത്തം പുരുഷനു വേദ്യമാണ്. അതുകൊണ്ട് അതു സ്വപ്രകാശമല്ല. വേറെയൊന്നിനാൽ അറിയപ്പെടേണ്ടതാണ്. ആ വേറെയൊന്നാണ് പുരുഷൻ.

2. തമേവ ഭാന്തമനുഭാതി സർവ്വം
തസ്യ ഭാസാ സർവമിദം വിഭാതി. (ശ്വേ. 6.14)

3. ഒരേ ക്ഷണത്തിൽ ചിത്തത്തിൻേറയും വിഷയത്തിൻേറയും ജ്ഞാനമുണ്ടാകുമെന്നാണ് 'യോഗാചാര'ബൗദ്ധന്മാരുടെ (ക്ഷണികവിജ്ഞാനവാദികളുടെ) മതം.

4. ഒരേ ക്ഷണത്തിൽ ചിത്തചൈത്യങ്ങളുടെ അറിവില്ലാത്തതുകൊണ്ട് രണ്ടും

ചിത്തം സ്വപ്രകാശമാണെങ്കിൽ അതിന് ഒരേ സമയത്തു സ്വയം അറിയുവാനും വിഷയത്തെ ഗ്രഹിക്കാനും കഴിവുണ്ടാകേണ്ടിയിരിക്കുന്നു. അതുണ്ടാകുന്നില്ല: വിഷയത്തെ ദർശിക്കുമ്പോൾ സ്വയം ദർശിക്കുന്നില്ല. അതിനാൽ, പുരുഷനാണു സ്വപ്രകാശമെന്നും, ചിത്തം അങ്ങനെയല്ലെന്നും സിദ്ധിക്കുന്നു.

20. ചിത്താന്തരദൃശ്യേ ബുദ്ധിബുദ്ധേരതി - പ്രസങ്ഗഃ സ്മൃതിസങ്കരശ്ച

**ചിത്താന്തരദൃശ്യേ** വേറൊരു ചിത്തംകൊണ്ടു ദൃശ്യമാണു ബുദ്ധിയെന്നു പറയുന്നപക്ഷം, **ബുദ്ധിബുദ്ധേഃ** ആ ബുദ്ധിയെ അറിയുവാൻ മറ്റൊരു ബുദ്ധിയെ സ്വീകരിക്കേണ്ടിവരും: അങ്ങനെ വന്നാൽ, **അതിപ്രസങ്ഗഃ** അതിപ്രസംഗം[1] (അനവസ്ഥാദോഷം) വരും: **സ്മൃതിസങ്കരഃ ച** സ്മൃതിയുടെ കൂട്ടിക്കുഴച്ചിൽ[2] ഉണ്ടാകുകയും ചെയ്യും.

ഒരു ചിത്തത്തെ ദർശിക്കാൻ മറ്റൊരു ചിത്തത്തെ കല്പിച്ചാൽ അത്തരം കല്പനകൾക്ക് അറുതിയുണ്ടാവില്ല; ഫലം, സ്മൃതിസങ്കരവുമായിരിക്കും.

വസ്തുക്കളെ ഗ്രഹിച്ചുകൊണ്ടിരിക്കുന്ന സാധാരണ ചിത്തത്തെ ഗ്രഹിക്കാൻ മറ്റൊരു ചിത്തമുണ്ടെന്നു വിചാരിക്കുക. അപ്പോൾ അതിനെ ഗ്രഹിക്കാൻ വേറൊരു ചിത്തം വേണമെന്നു വരും. അങ്ങനെ പോയാൽ അവസാനമില്ല. ഇതു സ്മൃതിസങ്കരത്തിൽ കലാശിക്കുമെന്നു മാത്രമല്ല സ്മൃതിനിധാനമായിട്ടൊന്നില്ലെന്നും വന്നുകൂടും.

21. ചിതേരപ്രതിസംക്രമായാസ്തദാകാരാപത്തൗ സ്വബുദ്ധിസംവേദനം.

---

രണ്ടുതന്നെ. ജ്ഞാനം കാര്യമാകയാൽ അതുണ്ടാവാൻ ക്രിയയും കാരകവും വേറെ വേണം. കാര്യംതന്നെ ക്രിയാകാരകങ്ങൾ എന്ന് ക്ഷണികവിജ്ഞാനികൾ ഇതു ലോകവാദത്തിനും ശാസ്ത്രവാദത്തിനും വിരുദ്ധം. അതുകൊണ്ട് ചിത്തചൈതന്യജ്ഞാനങ്ങൾ ഏകക്ഷണത്തിലില്ല.

1. വസ്തുബോധം ഉണ്ടാകണമെങ്കിൽ ഗ്രഹണപരമ്പര അവസാനിച്ചിട്ടേ പറ്റൂ. അതു അവസാനിക്കാൻ ഭാവമില്ലെങ്കിൽ ഒരു പുരുഷായുസ്സുകൊണ്ടും ഒരു വസ്തുവിന്റെ പ്രത്യക്ഷം ഉണ്ടാകാൻ പോകുന്നില്ല. പക്ഷേ, ഉണ്ടാകുന്നുണ്ട്. അതുകൊണ്ട് ചിത്തം ചിത്താന്തരദൃശ്യമല്ല, പുരുഷദൃശ്യമാണ്.

2. രൂപത്തിന്റെയോ രസത്തിന്റെയോ വിജ്ഞാനമുണ്ടായിരിക്കെ അതിനെ ഗ്രഹിക്കുന്ന അനന്തം ബുദ്ധികളും അവയിൽനിന്നുണ്ടായ അനന്തം സംസ്കാരങ്ങളും ഒന്നായി ഉദിക്കയാൽ രൂപസ്മൃതിയേതു രസസ്മൃതിയേതു എന്നു വേർതിരിക്കാൻ കഴിയാത്തവിധം സ്മൃതികൾക്കു സാങ്കര്യമുണ്ടാകും. അതുകൊണ്ട് ബുദ്ധിസംവേദനത്തിനു അപരിണാമിയായ പുരുഷൻതന്നെ വേണം. അപരിണാമിയാണ് പുരുഷനെങ്കിൽ ബുദ്ധിസംവേദനം സാധിക്കുമോ? അതിനുത്തരം അടുത്ത സൂത്രം.

**അപ്രതിസംക്രമായാഃ** വ്യാപകവും അസംഗവുമാകയാൽ മറ്റൊന്നിലും സംക്രമിക്കാത്ത (ചെന്നൊട്ടാത്ത), **ചിതേഃ** ചിതിശക്തിയായ പുരുഷന്, **തദാകാരാപത്തൗ** അതിൻെറ (ചേതന പ്രതിബിംബമുള്ള ബുദ്ധിയുടെ) ആകാരത്തിൻെറ പ്രാപ്തിയിൽ,[1] **സ്വബുദ്ധിസംവേദനം** തനിക്കു ഭോഗ്യമായ ബുദ്ധിയുടെ സംവേദനം[2] (സാക്ഷാത്കാരം) ഉണ്ടാവുന്നു.

ചിന്മാത്രനായ പുരുഷനു പരിണാമമില്ലാതിരിക്കെ, അതിൻെറ ആകാരത്തെ മനസ്സു കൈക്കൊള്ളുമ്പോൾ, അതു സംവേദനമുള്ളതായിത്തീരുന്നു.

ജ്ഞാനമെന്നതു പുരുഷൻെറ ഒരു ഗുണമല്ലെന്ന് (അതു പുരുഷസ്വരൂപംതന്നെയെന്ന്) ഒന്നുകൂടി സ്പഷ്ടമാക്കുകയാണു പതഞ്ജലി മഹർഷി ഈ സൂത്രംകൊണ്ടു ചെയ്യുന്നത്. ചിത്തത്തിനു പുരുഷസാന്നിദ്ധ്യമുണ്ടാകുമ്പോൾ പുരുഷൻ അതിൽ പ്രതിഫലിച്ചതുപോലെയാവുകയും, അങ്ങനെ ആ സമയം ചിത്തം ചേതനം (ജ്ഞാനശക്തിയുള്ളത്) ആയിട്ട് പുരുഷനെന്ന പോലെ സ്വയം അവഭാസിക്കുകയും ചെയ്യുന്നു.

22. ദ്രഷ്ടൃദൃശ്യോപരക്തം ചിത്തം സർവാർത്ഥം.

**ദൃഷ്ടൃദൃശ്യോപരക്തം** ദ്രഷ്ടാവായ പുരുഷനാൽ ഉപരക്തവും ദൃശ്യമായ വിഷയത്താൽ ഉപരക്തവും[3] ആയ, **ചിത്തം** ചിത്തം,[1] **സർവ്വാർഥം** എല്ലാ വിഷയത്തെയും[2] അറിയുന്നതാണ്.

~~ദ്രഷ്ടാവിൻെറയും ദൃശ്യത്തിൻെറയും നിറം കലർന്ന ചിത്തം സർവ്വവും~~

1. സ്വയം അചലമായ സൂര്യബിബം, ജലത്തിൽ പ്രതിബിംബിക്കുമ്പോൾ, ജലത്തിൽ സംക്രമിച്ചതുപോലെയും ജലത്തിൻെറ ചലനത്തിനൊത്തു ചലിക്കുന്നതുപോലെയും കാണാം. അതുപോലെ സ്വയം അപരിണാമിനിയും അപ്രതിസംക്രമയുമായ ചിതിക്ക്, ഉപരാഗംകൊണ്ട്, ചിത്തത്തിൽ സംക്രമവും ചിത്തത്തിനനുസരിച്ചു പരിണാമവും ഉള്ളതുപോലെ കാണാം. ബുദ്ധിവൃത്തിയിൽ ചിതിയുടെ ഛായ പതിഞ്ഞാൽ ബുദ്ധിവൃത്തിയെ ചിതിയും ചിതിയെ ബുദ്ധിവൃത്തിയും അനുകരിക്കുന്നതായി തോന്നും.

2. ഈ അനുകരണംകൊണ്ടുമാത്രമുണ്ടായ ബുദ്ധിവൃത്തിഭേദമാണ് ചിതിക്കുള്ള സ്വബുദ്ധിസംവേദനം: സ്വഭോഗ്യമായ ബുദ്ധിയുടെ സംവേദനം – ജ്ഞാനം, ദർശനം, ഭോഗം. അല്ലാതെ ശുദ്ധപുരുഷനു പ്രതിസംക്രമമോ സ്വബുദ്ധിസംവേദനമോ ഇല്ല.

അപരിണാമിനി ഹി ഭോക്തൃശക്തിരപ്രതിസംക്രമാ ച പരിണാമിന്യർ-ത്ഥേ പ്രതിസംക്രാന്തേവ തദ്വൃത്തിമനുപതതി (ന്തി), തസ്യാശ്ച പ്രാപ്ത-ചൈതന്യോപഗ്രഹരൂപായാ ബുദ്ധിവൃത്തേരനുകാരമാത്രതയാ ബുദ്ധിവൃ-ത്ത്യവിശിഷ്ടാ ഹി ജ്ഞാനവൃത്തിരിത്യാഖ്യായതേ. (വ്യാഭാ. 4.22)

3. പുരുഷസാന്നിധ്യംകൊണ്ട് പുരുഷൻെറ ദ്രഷ്ടൃത്വാദികളെ പ്രാപിച്ചതും ഇന്ദ്രിയദ്വാരാ വിഷയസാന്നിധ്യംകൊണ്ട് വിഷയാകാരമായി പരിണമിച്ചതും.

അറിയാൻ സമർത്ഥമാണ്.

ഒരു വശത്തു ദൃശ്യമായ ബാഹ്യലോകത്തിന്റെ പ്രതിബിംബം, മറുവശത്തു ചിതിശക്തിയായ പുരുഷന്റെ പ്രതിബിംബം: ഈ വിധത്തിലാണു ചിത്തത്തിനു സർവ്വജ്ഞാന യോഗ്യതയുണ്ടാവുന്നത്.

23. തദസംഖ്യേയവാസനാഭിശ്ചിത്രമപി
പരാർത്ഥം സംഹത്യകാരിത്വാത്.

**തത്** ആ ചിത്തം, **അസംഖ്യേയവാസനാഭിഃ** എണ്ണമറ്റ വാസനക (ക്ലേശകർമ്മവിപാകാശയങ്ങ)ളെക്കൊണ്ട്, **ചിത്രം അപി** നാനാ രൂപത്തോടുകൂടിയതാ[3]ണെങ്കിലും[4], **സംഹത്യകാരിത്വാത്** ദേഹേന്ദ്രിയാദികളോടു കൂടിച്ചേർന്നു പ്രവർത്തിക്കുന്നതുകൊണ്ട്,[5] **പരാർത്ഥം** പര[6] (അന്യ)ന്നുവേണ്ടിയുള്ളതാകുന്നു.

ചിത്തം, എണ്ണമറ്റ വാസനകളാൽ വിചിത്രമാണെങ്കിലും കൂട്ടുകൂടി പ്രവർത്തിക്കയാൽ, പരന്നു (പുരുഷനു) വേണ്ടി വ്യാപരിക്കുന്നു.

ചിത്തം അനേകവസ്തുക്കളുടെ സംഘാതമാണ്. ആകയാൽ അതിനു സ്വാർത്ഥമായി പ്രവർത്തിക്കാൻ കഴിവില്ല. ലോകത്തിൽ സംഘടിച്ചുണ്ടായ ഏതിനും സംഘടനോദ്ദേശ്യം ഉണ്ടായിരിക്കും. അതായത് മൂന്നാമതൊന്നിനുവേണ്ടിയാണു ഈ സംഘടിതകാര്യം നടക്കുന്നത്. അതുകൊണ്ട് ചിത്തത്തിന്റെ ഈ സംഹിത്യകാരിത്വം പുരുഷനുവേണ്ടിയാണെന്നു സിദ്ധിക്കുന്നു.

24. വിശേഷദർശിന ആത്മഭാവഭാവനാനിവൃത്തിഃ.

**വിശേഷദർശിനഃ** ബുദ്ധിപുരുഷന്മാരുടെ വിശേഷ (അന്യോ

---

1. ചിത്തത്തിന്റെ ഒരു ലക്ഷണവും നമുക്കു ഇവിടെ കിട്ടുന്നു. ദ്രഷ്ടാവിന്റെയും ദൃശ്യത്തിന്റെയും ഉപരാഗമുള്ളതു ചിത്തം. പുരുഷപ്രതിബിംബത്തോടുകൂടിയ വിഷയാകാരവൃത്തിയാണ് ചിത്തം. പുരുഷപ്രതിബിംബമില്ലാതെ വിഷയാകാരവൃത്തിയില്ല: വൃത്തിയില്ലാതെ ചിത്തവുമില്ല.
2. ചേതനാചേതനങ്ങളായ എല്ലാ വിഷയങ്ങളെയും
3. വേർതിരിച്ചറിയാൻ കഴിയാത്തവിധം അത്ര കുഴഞ്ഞുകിടക്കുന്നത്.
4. 'അപി' ശബ്ദംകൊണ്ട് ചിത്തത്തിൽ കൂടിക്കുഴഞ്ഞുകിടക്കുന്ന ക്ലേശകർമ്മവിപാകാശയങ്ങൾ കാലദേശാദികളെ അപേക്ഷിച്ച് ധർമ്മാധർമ്മങ്ങൾക്കൊത്തു അവയിൽനിന്നു വേർതിരിഞ്ഞ് ഓരോ പുരുഷനിലും തെളിഞ്ഞു നില്ക്കുന്നു എന്നു കാണിക്കുന്നു.
5. സഹായത്തോകൂടിമാത്രം പ്രവർത്തിക്കുന്ന ചിത്തം അതിന്റെ ഭോഗാപവർഗ്ഗങ്ങൾക്ക് ഉപകരിക്കുന്നില്ല. സംഹതങ്ങളൊക്കെ പരാർത്ഥമാണ്. ''സംഘാതപരാർത്ഥത്വാത്.'' സാം. കാ. 17: 2.18,11 ഇവയും നോക്കുക.
6. സംഹതനല്ലാത്ത പുരുഷൻ.

ന്യഭേദ)ത്തെ അറിയുന്നവൻെറ (ചിത്തത്തിൽ), **ആത്മഭാവ ഭാവനാ നിവൃത്തിഃ** ആത്മഭാവത്തിൻെറ ഭാവനയുടെ നിവൃത്തി[1] ഉണ്ടാകുന്നു.

വിവേകികൾക്കു മനസ്സ് ആത്മാവാണെന്ന ഭാവന ഇല്ലാതാകുന്നു.

വിവേകാഭ്യാസത്താൽ പുരുഷൻ ചിത്തമല്ലെന്നു യോഗി സാക്ഷാത്ക്കരിക്കുന്നു.

25. തദാ വിവേകനിമ്നം കൈവല്യപ്രാഗ്ഭാവം ചിത്തം.

**തദാ** വിവേകഖ്യാതികൊണ്ടു തത്ത്വം ഗ്രഹിച്ച അവസരത്തിൽ, **ചിത്തം** ഭ്രമം നീങ്ങിയ ചിത്തം, **വിവേകനിമ്നം** ദൃഗ്ദൃശ്യ വിവേകമെന്ന നിമ്ന(ആശ്രയ)ത്തോടുകൂടിയതും,[2] **കൈവല്യ പ്രാഗ്ഭാവം**[3] കൈവല്യത്തിൻെറ മുൻനിലയോ[4] (ആരംഭത്തോ)ടു കൂടിയതും ആകുന്നു.

അപ്പോൾ, ചിത്തം, വിവേകം ചെയ്തുകൊണ്ടുതന്നെ കൈവല്യത്തിൻെറ മുൻനിലയെ പ്രാപിക്കുന്നു.

ഈ വിധത്തിൽ യോഗാഭ്യാസം നമുക്കു വിവേകശക്തിയും ജ്ഞാനവൈശാരദ്യവും സമ്പാദിച്ചുതരുന്നു. നമ്മുടെ ദൃഷ്ടിയെ മറച്ചിരുന്ന മൂടുപടം നീങ്ങുകയും വസ്തുക്കൾ യഥാസ്വരൂപം പ്രകാശിക്കുകയും ചെയ്യുന്നു. പ്രകൃതി ഒരു സംഘാതം മാത്രമാണെന്നും, അതു സാക്ഷിയായ പുരുഷനുവേണ്ടി ഈ വൈചിത്ര്യങ്ങളെല്ലാം പ്രദർശിപ്പിക്കുകയായിരുന്നുവെന്നും അപ്പോൾ നാം അറിയും. പ്രകൃതിയല്ല പ്രഭു (സ്വാമി): പ്രകൃതിയുടെ ഈ സംഘടിതകാര്യങ്ങളെല്ലാം ഹൃദയസിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന മഹാപ്രഭുവിനെ,

---

1. ചിത്തത്തിൻെറയും പുരുഷൻെറയും താദാത്മ്യം കൊണ്ടുണ്ടായ അസ്മിതയും മറ്റും തീരെ വിട്ട് അവയുടെ യഥാർത്ഥരൂപം മനസ്സിലാക്കിയ ചിത്തം ഞാൻ ആത്മാവാണെന്നു വിചാരിക്കുന്നില്ല. അഥവാ ആ ചിത്തത്തിൽ ആത്മാവ് എന്താണെന്നറിയാനുള്ള ഉത്കണ്ഠ ഉണ്ടാകുന്നില്ല. കാരണം, അതു ആത്മസ്വരൂപത്തെ അതിനുമുമ്പുതന്നെ ശരിക്കറിഞ്ഞു കഴിഞ്ഞിരിക്കുന്നു. അഥവാ മനസ്സിനെ ആത്മാവാണെന്നു ഭാവനചെയ്യാതാകുന്നു.
2. വിവേകത്തെ ആശ്രയിച്ചു നില്ക്കുന്നത്.
3. ''കൈവല്യപ്രാഗ്ഭാരം'' - എന്നു പാഠാന്തരം കൈവല്യമാകുന്ന അവധിയോടുകൂടിയതു എന്നർത്ഥം. ''മുമ്പു വിഷയപ്രവണവും അജ്ഞാനപ്രാഗ്ഭാര (സംസാരാഭിമുഖ)വുമായിരുന്ന ചിത്തം (ഇപ്പോൾ വിശേഷദർശനം സിദ്ധിച്ചിരിക്കുമ്പോൾ) വിവേകഖ്യാതിപ്രവണമായിട്ടു കൈവല്യപ്രാഗ്ഭാരമായി ഭവിക്കുന്നു: ഒഴുക്കു വിപരീതമാവുന്നു എന്നു ഭാവം.'' (യോ. ഭാ. വി. 4.26)
4. വിവേകശൂന്യമായിനിന്ന് അവിദ്യാദിക്ലേശങ്ങൾക്കാശ്രയമായ ചിത്തം യമാദികളഭ്യസിച്ച് ക്രമേണ വിവേകഖ്യാതി സമ്പാദിച്ച് അവിദ്യാദികളെ വിട്ടുനില്ക്കുമ്പോൾ സ്വതഃസിദ്ധമായ കൈവല്യം ഉദിക്കുന്നു.

പുരുഷനെ, ദർശിപ്പിക്കുവാനുള്ള വിലാസങ്ങൾമാത്രം. ദീർഘകാലത്തെ അഭ്യാസഫലമായി വിവേകഖ്യാതി ഉദിക്കുമ്പോൾ സർവ്വഭയങ്ങളും അസ്തമിക്കുകയും ചിത്തം വിയുക്തമാവുകയും[1] ചെയ്യുന്നു.

26. തച്ഛിദ്രേഷു പ്രത്യയാന്തരാണി സംസ്കാരേഭ്യഃ.

**തച്ഛിദ്രേഷു** വിവേകനിഷ്ഠമായ ചിത്തവൃത്തികളുടെ പഴുതുകളിൽ,[2] **സംസ്കാരേഭ്യഃ** പ്രാക്തനസംസ്കാരങ്ങളിൽനിന്ന്, **പ്രത്യയാന്തരാണി** വ്യുത്ഥാനസംസ്കാരങ്ങൾ[3] ഉണ്ടാകുന്നു.

പ്രതിബന്ധകപ്രത്യയങ്ങളുടെ ഉദയം സംസ്കാരങ്ങളിൽ നിന്നാകുന്നു.

നമ്മുടെ സുഖത്തിനു ബാഹ്യവിഷയങ്ങൾ ആവശ്യമാണെന്നു നമ്മെ വിശ്വസിപ്പിച്ചുകൊണ്ട് ഉദയം ചെയ്യുന്ന പ്രത്യയങ്ങളെല്ലാം കൈവല്യസിദ്ധിക്കു പ്രതിബന്ധങ്ങളാണ്. പുരുഷൻ സ്വരൂപേണ തന്നെ ആനന്ദമാത്രനും നിത്യതൃപ്തനുമത്രേ. എന്നാൽ ആ ബോധം പൂർവ്വസംസ്കാരങ്ങളാൽ ആവരണം ചെയ്യപ്പെടുന്നു. അങ്ങനെയുള്ള സംസ്കാരങ്ങളെ സമൂലം നശിപ്പിക്കുകതന്നെ വേണം.

27. ഹാനമേഷാം ക്ലേശവദുക്തം.

**ഏഷാം** വ്യുത്ഥാനസംസ്കാരങ്ങളുടെ, **ഹാനം** ഹാനം, **ക്ലേശവത്** ക്ലേശങ്ങളുടെ (ഹാനം) പോലെ,[4] **ഉക്തം** മുമ്പു (2.10) പറഞ്ഞിട്ടുള്ളതാണ്.

അവിദ്യ, അസ്മിത മുതലായവയുടെ ഹാനത്തെ മുമ്പു പ്രതിപാദിച്ച പ്രകാരമാണ് ഇവയുടെ ഹാനം.

28. പ്രസംഖ്യാനേfപ്യകുസീദസ്യ സർവഥാ

---

1. യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ
യസ്മിംസ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ
തം വിദ്യാദ് ദുഃഖസംയോഗവിയോഗം യോഗസംജ്ഞിതം. (ഗീ. 6.22.23)
യാതൊന്നിനെ പ്രാപിച്ചശേഷം അതിലുമുപരിയായി മറ്റൊന്നിന്റെ ലാഭത്തെ കരുതുന്നില്ലയോ, യാതൊരു ഭൂമികയിൽ സ്ഥിതിചെയ്യുന്നവനായിട്ട് എത്ര വലുതായ ദുഃഖത്താലും കൂടി ഇളക്കപ്പെടാതിരിക്കുന്നുവോ, ദുഃഖസംയോഗവിയോഗമാകുന്ന ആ അവസ്ഥയാണ് യോഗം എന്നു പറയപ്പെടുന്നത്.

2. സംപ്രജ്ഞാതസമാധിയിലും ചിത്തം സമ്പൂർണ്ണമായി ഒതുങ്ങിനില്ക്കുന്നില്ല; ഇടയ്ക്കിടെ പ്രവർത്തിക്കുന്നു. അപ്പോൾ അവിടെയും ചിത്തം നശിച്ചിട്ടില്ല.

3. അനാദികാലമായി ചിത്തത്തിൽ സംഭരിച്ചുവെച്ച ക്ലേശവാസനകൾ, വിവേകഖ്യാതികൊണ്ടു ചിത്തം നിരോധിക്കുന്നതിന്റെ ഇടയ്ക്കിടെ, യോഗിയെ പിടികൂടുന്നു.

4. സംസ്കാരഹാനക്രമം; വിവേകജ്ഞാനം പരിപക്വമാകാത്ത ചിത്തത്തിൽ വ്യുത്ഥാനസംസ്കാരങ്ങളുദിക്കുമെങ്കിലും അതു പരിപക്വമായാൽ അവ

വിവേകഖ്യാതേർധർമമേഘഃ സമാധിഃ

**പ്രസംഖ്യാനേ അപി** പ്രസംഖ്യാന[1]ത്തിലും, **അകുസീദസ്യ**[2] വിരക്തനായ യോഗിക്ക്, **സർവ്വഥാ** എല്ലാ പ്രകാരത്തിലുമുണ്ടാ കുന്ന, **വിവേകഖ്യാതേഃ** വിവേകഖ്യാതിയിൽനിന്ന്,[3] **ധർമ്മ മേഘഃ** ധർമ്മമേഘ[4]മെന്നു പേരുള്ള, **സമാധിഃ** ഉണ്ടാകുന്നു.

തത്ത്വപ്രസംഖ്യാനത്തിൽ എത്തുമ്പോഴും, അതിൻെറ ഫലങ്ങ ളെ ത്യജിക്കുന്ന യോഗിക്ക്, സമ്പൂർണ്ണ വിവേകഖ്യാതിയുടെ ഫല മായി, ധർമ്മമേഘം എന്ന സമാധി സിദ്ധിക്കുന്നു.

പൂർവ്വാദ്ധ്യായത്തിൽ പറഞ്ഞ വിഭൂതികളെല്ലാം വിവേകഖ്യാതി സമ്പന്നനായ യോഗിക്കു വന്നുചേരുന്നു. എന്നാൽ യഥാർത്ഥ യോഗി അവയെല്ലാം പരിത്യജിക്കും. കുശലിയായ ആ മഹാപുരുഷ നു ധർമ്മമേഘം എന്നു പറയുന്ന വിശിഷ്ട സമാധിപ്രജ്ഞാലോകം സിദ്ധിക്കുന്നു. ചരിത്രവിഖ്യാതരായിട്ടുള്ള ധർമ്മസ്ഥാപകരായ എല്ലാ മഹാപുരുഷർന്മാർക്കും ഈ വിശിഷ്ടസമാധി ഉണ്ടായിരുന്നു. അവർ സർവ്വജ്ഞാനാശ്രയമായ തത്ത്വത്തെ സ്വാത്മാവിൽ ദർശിച്ചിരുന്നു. പരമസത്യം അവർക്കു പ്രത്യക്ഷമായിരുന്നു. മേല്പറഞ്ഞ വിഭൂതികളിൽ

---

ഒതുങ്ങിപ്പോകും. യോഗാഭ്യാസംകൊണ്ട് ആദ്യം വിവേകജ്ഞാനത്തിൻെറ അഭ്യാസം. അഭ്യാസംകൊണ്ട് വിവേകജ്ഞാനസംസ്കാരങ്ങളെ സമ്പാദിക്കുക. അതുകൊണ്ട് വ്യുത്ഥാനസംസ്കാരനിരോധം, പിന്നെ, നിരോധസംസ്കാരംകൊണ്ടു വിവേകജ്ഞാനത്തിൻെറ സംസ്കാരങ്ങളെ നശിപ്പിക്കുക. ആ നിരോധസംസ്കാരങ്ങളെ സംപ്രജ്ഞാതസമാധികൊണ്ടു നശിപ്പിക്കുക.

വിവേകജ്ഞാനത്തെ സമ്പാദിച്ചതുകൊണ്ടുമാത്രം തൃപ്തിയടയരുതെന്നർത്ഥം. (1.18.50,51:3.9 ഇവയും കാണുക)

1. വിടാതെ തത്ത്വവിവേചനം ചെയ്യുന്ന യോഗിക്ക് സത്വപുരുഷവിവേകഖ്യാതി യുണ്ടാകുന്നു. അതിൻെറ അവാന്തരഫലമായി സർവ്വാധിഷ്ഠാതൃത്വവും സർവ്വജ്ഞത്വവും ഉണ്ടാകുന്നു.

2. കുത്സിത-നിന്ദ്യ-വിഷയങ്ങളിൽ സീദതി-തളരുന്നു എന്നതുകൊണ്ട് കുസീദ ത്തിനു രാഗം എന്നർത്ഥം. അതില്ലാത്തവൻ അകുസീദൻ, വിരക്തൻ.

3. പ്രസംഖ്യാനത്തിലും പരവൈരാഗ്യംവഴിക്ക് ചിത്തം വിരക്തമാകുമ്പോൾ നിരന്തരമായ വിവേകഖ്യാതിയുണ്ടാകും. വിവേകഖ്യാതിയുടെ ദൃഢാഭ്യാസം കൊണ്ടും വ്യുത്ഥാനസംസ്കാരങ്ങളുടെ ക്ഷയമുണ്ടാകുന്നു.

4. ഇടവിടാതെയുള്ള വിവേകഖ്യാതിയെന്ന ചിത്തസ്ഥിതിയാണ് 'ധർമ്മമേഘ സമാധി' സംപ്രജ്ഞാതസമാധിയുടെ പരമകാഷ്ഠയാണിത്.

അയം തു പരമോ ധർമ്മോ യദ്യോഗേനാത്മദർശനം. (യാ. സ്മൃ. 1.8)
ധർമ്മമേഘമിമം പ്രാഹുഃ സമാധിം യോഗവിത്തമാഃ
വർഷത്യേഷ യതോ ധർമ്മാമൃതധാരാഃ സഹസ്രശഃ. (പ. ദ. 1.60)

മിഥ്യാഭിമാനം വെടിഞ്ഞതോടുകൂടി ശാന്തിയും സമാധനവും സമ്പൂർണ്ണശുദ്ധിയും അവരുടെ സ്വഭാവംതന്നെയായിത്തീർന്നു.

29. തതഃ ക്ലേശകർമ്മനിവൃത്തിഃ.

**തതഃ** ആ ധർമ്മമേഘസമാധിയിൽനിന്ന്, **ക്ലേശകർമ്മനിവൃ ത്തിഃ** ക്ലേശങ്ങളുടെയും കർമ്മങ്ങളുടെയും നിവൃത്തി[1]യുണ്ടാകുന്നു.

അതിൽനിന്നു ക്ലേശങ്ങളും കർമ്മങ്ങളും നശിക്കുന്നു.

ധർമ്മമേഘസമാധി ലഭിച്ചാൽപ്പിന്നെ ഒരു കാലത്തും അധഃപതന ഭയമില്ല: ആ യോഗിയെ സംസാരത്തിലേക്കു വലിക്കാൻ പിന്നൊന്നിനും കഴിവില്ല. അയാൾക്കു പിന്നീടു ക്ലേശങ്ങളോ ക്ലേശഹേതുക്കളായ കർമ്മങ്ങളോ ഒന്നും ശേഷിക്കുന്നില്ല.

30. തദാ സർവ്വാവരണമലാപേതസ്യ
ജ്ഞാനസ്യാനന്ത്യാദ് ജ്ഞേയമല്പം.

**തദാ** അപ്പോൾ (ജീവന്മുക്ത്യവസ്ഥയെ പ്രാപിക്കെ), **സർവ്വാവരണമലാപേതസ്യ** ക്ലേശാദികളായ എല്ലാ ആവരണമലങ്ങളും വിട്ടൊഴിഞ്ഞ, **ജ്ഞാനസ്യ** ജ്ഞാനത്തിന്ന്, **ആനന്ത്യാത്** അവധിയില്ലാത്തതുകൊണ്ട്, **ജ്ഞേയ**ം അറിയപ്പെടേണ്ടത് (ചേതനാ = ചേതനമായ സർവ്വവും), **അല്പം** അല്പമാണ്.[2]

അപ്പോൾ, എല്ലാ മറകളും മലങ്ങളുമൊഴിഞ്ഞു ജ്ഞാനം അനന്തമാകുകയാൽ ജ്ഞേയം അല്പമായിത്തീരുന്നു.

അനന്തമായ ജ്ഞാനം സ്വതേയുണ്ട്. അതിൻെറ മറവ് (ആവരണമലങ്ങൾ) ഇപ്പോൾ നിശ്ശേഷം നീങ്ങിയിരിക്കുന്നു. ബൗദ്ധാഗമങ്ങളിലൊന്നിൽ 'ബുദ്ധൻ' എന്ന ശബ്ദത്തിൻെറ അർത്ഥം നിർവ്വചിക്കുന്നുണ്ട്. അതൊരു പദവി അഥവാ അവസ്ഥയാണ്. ആകാശംപോലെ അനന്തമായ ജ്ഞാനം എന്നാണതിൻെറ അർത്ഥം. ശ്രീയേശു ആ പദത്തെ പ്രാപിച്ചിട്ടാണു ക്രിസ്തുവായത്. നിങ്ങളെല്ലാവരും ആ പദത്തെ പ്രാപിക്കും. ജ്ഞാനം അനന്തമാകുമ്പോൾ ജ്ഞേയം അല്പമായിത്തീരും.

---

1. അവിദ്യാദിക്ലേശങ്ങൾ സംസ്കാരങ്ങളോടുകൂടെ നശിക്കുന്നു. ക്ലേശങ്ങളിൽ നിന്നുണ്ടാകുന്ന ശുഭാശുഭകർമ്മാശയങ്ങളെല്ലാം – പ്രാരബ്ധമൊഴിച്ച് – നശിക്കുന്നു. ക്ലേശങ്ങും കർമ്മാശയങ്ങും നശിക്കുന്നതോടെ മൂന്നുവിധം ദുഃഖങ്ങളും മെല്ലെ നിവർത്തിക്കുന്നു അങ്ങനെ, വിവേകഖ്യാതിയുടെ പരിപാകമായ ധർമ്മമേഖസമാധികൊണ്ട് വിപര്യയം ക്ഷയിച്ച് ജന്മമരണങ്ങളൊടുങ്ങി ബന്ധങ്ങളെല്ലാം അറ്റു യോഗി ജീവന്മുക്തനാകുന്നു.
2. ജ്ഞാനത്തിൻെറ ആനന്ത്യത്തിൽ ജ്ഞേയം ആകാശത്തിൽ മിന്നാമിനുങ്ങുകണക്കെ, അല്പമായി (അപ്രയത്നം അറിയത്തക്കതായി)ത്തീരുന്നു.

എല്ലാ ജ്ഞേയപദാർത്ഥങ്ങളും ഉൾക്കൊള്ളുന്ന ഈ സമസ്തപ്രപഞ്ചവും പുരുഷൻെറ മുമ്പിൽ ശൂന്യപ്രായമായി ഭവിക്കുന്നു. സാധാരണമനുഷ്യൻ ആത്മാവിനെ അല്പമായി വിചാ രിക്കുന്നു: അതുകൊണ്ടു ജ്ഞേയം അവന് അനല്പമായി തോന്നുന്നു.

31. തതഃ കൃതാർത്ഥാനാം പരിണാമ ക്രമസമാപ്തിർഗുണാനാം

**തതഃ** ധർമ്മമേഘസമാധിയുടെ, ഉത്പത്തികൊണ്ട്, **കൃതാർത്ഥാനാം** കൃതാർത്ഥങ്ങളായ,[1] **ഗുണാനാം** കാര്യോത്പാദകങ്ങളായ ഗുണങ്ങളുടെ, **പരിണാമക്രമസമാപ്തിഃ** പരിണാമക്രമത്തിനു സമാപ്തി[2] വരുന്നു.

അപ്പോൾ കൃതാർത്ഥങ്ങളായ ഗുണങ്ങളുടെ പരിണാമക്രമം സമാപിതമാവുന്നു.

അപ്പോൾ ജാത്യന്തരസംക്രമരൂപമായിരിക്കുന്ന വിവിധ ഗുണപരിണാമങ്ങളും എന്നേക്കുമായി അവസാനിക്കുന്നു.

32. ക്ഷണപ്രതിയോഗീ പരിണാമാപരാന്തനിർഗ്രാഹ്യഃ ക്രമഃ[3]

**ക്രമഃ** ക്രമമെന്നത്, **ക്ഷണപ്രതിയോഗീ** ഇരുക്ഷണങ്ങളാകുന്ന പ്രതിയോഗികളോടു കൂടിയത്, (രണ്ടു ക്ഷണങ്ങളെക്കൊണ്ടു നിരൂപിക്കപ്പെടുന്നത്, പ്രേരിപ്പിക്കപ്പെടുന്നത്) ആകുന്നു: അത്, **പരിണാമാപരാന്തനിർഗ്രാഹ്യഃ** പരിണാമ[1]ത്തിൻെറ അപരാന്തം[2] കൊണ്ടു നിശ്ചയിക്കപ്പെടാവുന്നതാണ്.[3]

ക്ഷണങ്ങളോടു ചേർന്നു നിലകൊള്ളുന്നതും (ഒരു പരമ്പര യുടെ)

1. പുരുഷനുവേണ്ടി ഭോഗാപവർഗ്ഗങ്ങളെന്ന രണ്ടർത്ഥങ്ങൾ പ്രകൃതിക്ക് (ചിത്തത്തിന്) സമ്പാദിക്കേണ്ടതുണ്ടായിരുന്നു. അതിനുവേണ്ടി ഗുണങ്ങൾ മഹദാദി. ക്രമേണ പരിണമിച്ചുകൊണ്ടേയിരിന്നു. രണ്ടു കാര്യവും ചെയ്ത ശേഷം ചിത്തം കൃതാർത്ഥമായി, സമാപ്താധികാരമായി.
2. പിന്നെ ഗുണങ്ങൾ മഹദാദിക്രമേണ അനുലോമമായി പരിണമിക്കുന്നില്ല. മഹാഭൂതങ്ങൾ പ്രതിലോമക്രമത്തിൽ പരിണമിച്ച്, വീണ്ടും പ്രഥമകാര്യമായ മഹത്തത്ത്വത്തിൽ ചേർന്ന് ഒടുക്കം പരമകാരണമായ ത്രിഗുണത്തിൽ ലയിക്കുന്നു. ഇതോടെ അനുലോമപ്രതിലോമക്രമപരിണാമങ്ങൾ സമാപ്തങ്ങളാകുന്നു. 'ക്രമ'ത്തിൻെറ അർത്ഥം അടുത്ത സൂത്രം പറയും.
3. മുൻപും പിൻപുമുള്ളവ. മുന്ക്ഷണം അതീതമാകുമ്പോഴേയ്ക്കും തത്സ്ഥാനത്ത് അനാഗതക്ഷണം വന്നെത്തുന്നു. ഈ മുൻപിൻക്ഷണങ്ങളെക്കൊണ്ടാണ് ക്രമമുണ്ടാകുന്നത്. അതുകൊണ്ടാണ് ക്രമത്തെ ക്ഷണപ്രതിയോഗിയെന്നു പറയുന്നത്.

മറ്റെ അറ്റത്തു കാണപ്പെടുന്നതുമാണ് ക്രമം.

പതഞ്ജലിമഹർഷി ഇവിടെ ക്രമം എന്ന പദത്തെ നിർവ്വചിക്കുന്നു. പ്രതിക്ഷണമുണ്ടാകുന്ന പരിണാമങ്ങളെയാണ് അതുകൊണ്ടു നിരൂപിക്കുന്നത്. ഞാൻ വല്ലതും വിചാരിച്ചിരിക്കുന്നതിനിടയിൽ അനേകക്ഷണങ്ങൾ കഴിഞ്ഞുപോകുന്നു. അതിലോരോക്ഷണത്തിലും ചിത്തവൃത്തിക്കു മാറ്റമുണ്ടായിട്ടുണ്ട്. എന്നാൽ വിചാരപരമ്പരയുടെ അന്ത്യത്തിൽ മാത്രമേ ഞാൻ ആ മാറ്റത്തെ ഗ്രഹിക്കുന്നുള്ളൂ. ഇതാണു ക്രമം. സർവ്വവ്യാപിത്വം സിദ്ധിച്ച ചിത്തത്തിനാകട്ടെ, ഈ ക്രമമില്ല. അതിനു സർവ്വവും അപരോക്ഷമാണ്. വർത്തമാനമായ ഏകക്ഷണമേ അതിനുള്ളൂ. ഭൂതവും ഭാവിയും വിലയിച്ചിരിക്കുന്നു: കാലം നിരുദ്ധമായിരിക്കുന്നു. സർവ്വജ്ഞാനവും ആ ഏകക്ഷണത്തിലുണ്ട്. ഒരു മിന്നൽപോലെ സർവ്വവും വിദിതമാവുന്നു.

33. പുരുഷാർത്ഥശൂന്യാനാം ഗുണാനാം പ്രതിപ്രസവഃ കൈവല്യം. സ്വരൂപപ്രതിഷ്ഠാ വാ ചിതിശക്തേരിതി.

**പുരുഷാർത്ഥശൂന്യാനാം** ഭോഗാപവർഗ്ഗങ്ങൾ കൊടുക്കേണ്ടതു കൊടുത്തുതീർന്ന, **ഗുണാനാം** ഗുണങ്ങളുടെ, **പ്രതിപ്രസവഃ** പ്രതിലോമപരിണാമം,[4] **കൈവല്യം** കൈവല്യമാകുന്നു.[5] **വാ** അഥവാ, **ചിതിശക്തേഃ**[1] ചിതിശക്തിയുടെ, **സ്വരൂപപ്രതിഷ്ഠാ**[2] സ്വരൂപത്തിലുള്ള സ്ഥിതിയാണ് (കൈവല്യം), **ഇതി** ഇങ്ങനെ (ശാസ്ത്രസമാപ്തിഃ) ശാസ്ത്രം സമാപ്തമായി.

---

1. ഈ ക്ഷണങ്ങളുടെ ആവിർഭാവതിരോഭാവമാണ് പരിണാമം.
2. പരിണാമപരമ്പരയുടെ മറ്റേ അറ്റമാണ് അപരാന്തം. പൂർവ്വാന്തരവും അപരാന്തവുമാണ് രണ്ടറ്റങ്ങൾ. മൃത്തിൽ പിണ്ഡം പൂർവ്വാന്തരപരിണാമമായാൽ ഘടം അപരാന്തപരിണാമമാണ്. ഇതുപോലെ മൃത്തിന്റെ എല്ലാ പരിണാമങ്ങളുടെയും പൂർവ്വാപരാന്തങ്ങളെ അറിയണം.
3. സ്ഥൂലമായ പ്രത്യക്ഷത്തെ മുൻനിർത്തി പരിണാമക്രമത്തെ നിശ്ചയിക്കണം. ഈ ക്രമം കാര്യരൂപേണയും കാരണരൂപേണയും (വിജാതീയവും സജാതീയവുമായി) നടന്നുകൊണ്ടേ ഇരിക്കുന്നു. യോഗിയുടെ ചിത്തം കൃതാർത്ഥമാകയാൽ, അവനെസ്സംബന്ധിച്ച് ഈ ക്രമം നിലച്ചുപോകുന്നു.
4. ഗുണങ്ങൾ സജാതീയമായി മാത്രം പരിണിക്കുക എന്നത്.
പ്രതിപ്രസവം സ്വകാരണമായ പ്രധാനത്തിൽ ലയമാണ്. കാര്യകാരണരൂപമായ ആ ഗുണങ്ങളുടെ വ്യുത്ഥാനം -സമാധി നിരോധസംസ്കാരങ്ങൾ (വഴിക്കുവഴി) മനസ്സിൽ ലയിക്കുന്നു: മനസ്സ് അസ്മിതയിലും അസ്മിത ലിംഗ (മഹ)ത്തിലും ലിംഗം അലിംഗ (പ്രധാനത്തിലും ലയിക്കുന്നു. (ത. വൈ. 4.34)
5. പ്രകൃതിയോടോ പ്രകൃതികാര്യങ്ങളോടോ സംബന്ധിക്കാതെയുള്ള പുരുഷന്റെ ഇരുപ്പ്.

പുരുഷനു നിഷ്പ്രയോജനങ്ങളായ ഗുണങ്ങളുടെ തിരിച്ചുള്ള ലയ മാണു കൈവല്യം: അഥവാ, അതു ചിതിശക്തിക്കു സ്വരൂപത്തിലുള്ള പ്രതിഷ്ഠയാണ്.

പ്രകൃതിയുടെ കാര്യം സാധിച്ചു: നമ്മുടെ വത്സലയായ ആ പ്രകൃതിധാത്രി സ്വയം ഏറ്റെടുത്ത പരാർത്ഥകൃത്യം നിർവ്വഹിച്ചു കഴിഞ്ഞ് ആത്മപ്രമാദിയായ ജീവനെ കൈയ്ക്കു പിടിച്ചെന്നപോലെ സാവധാനം നയിച്ച്, പ്രാപഞ്ചികമായ എല്ലാ അനുഭവങ്ങളും സർവ്വ വിധ വിഭവങ്ങളും കാണിച്ചുകൊടുത്ത്, നാനാജന്മങ്ങളിലൂടെ മേല് ക്കുമേൽ ഉയർത്തിക്കൊണ്ടുവരികയാണല്ലോ ചെയ്തത്. അങ്ങനെ ഒടുവിൽ, പുരുഷൻ പൊയ്പോയ മഹിമയെ വീണ്ടെടുക്കുകയും സ്വസ്വരൂപത്തെ വീണ്ടും സ്മരിക്കുകയും ചെയ്യുന്നു. അപ്പോൾ ആ വത്സലയായ മാതാവ്, സംസാരമരുഭൂമിയിൽ വഴി കാണാതെ ചുറ്റിത്തിരിയുന്ന മറ്റു ജീവന്മാരെയും ഉദ്ധരിക്കാനായി, വന്ന വഴി ക്കേ മടങ്ങിപ്പോകുന്നു. ഇപ്രകാരം അവൾ അനാദ്യനന്തമായി പ്രവർ ത്തിച്ചുകൊണ്ടിരിക്കയാണ്. അപ്രകാരംതന്നെ ജീവരാശികളുടെ അനന്തനദി സുഖദുഃഖങ്ങളിലും ശുഭാശുഭങ്ങളിലും കൂടി ഒഴുകി ആത്മസാക്ഷാത്കാരമാകുന്ന കൈവല്യ മഹാസമുദ്രത്തിൽ വില യിച്ചുകൊണ്ടിരിക്കുന്നു.

സ്വസ്വരൂപസാക്ഷാത്കാരം സിദ്ധിച്ച മഹാപുരുഷന്മാർ സർവ്വോ ത്കർഷേണ വർത്തിക്കട്ടെ! അവരുടെ അനുഗ്രഹത്താൽ നമുക്കെ ല്ലാം സ്വസ്തി ഭവിക്കട്ടെ!

**കൈവല്യപാദം സമാപ്തം**
**ഓം തത് സത്.**

**അനുബന്ധം**

---

1. 'ചിതിശക്തിരിതി' എന്നാണ് വ്യാസപാഠം. അർത്ഥത്തിനു മാറ്റമില്ല.
2. യഥാർത്ഥത്തിൽ പുരുഷൻ അസംഗനാകയാൽ ഒന്നിനോടും ഒരിക്കലും ഒട്ടിനിന്നിട്ടില്ല. നില്ക്കുന്നില്ല. നില്ക്കുകയുമില്ല. മുമ്പ് പലയിടത്തും പറഞ്ഞ പ്രകാരം ഉണ്ടായ താദാത്മ്യഭ്രമം ഇപ്പോൾ നീങ്ങിയിരിക്കുന്നു. അതുകൊണ്ടാ ണ് സ്വരൂപപ്രതിഷ്ഠയെന്നു പറഞ്ഞത്.

ചിത്തംകൂടി അതിൻെറ കാരണമായ ഗുണങ്ങളിൽ, ഇനി ഉണർന്നു വരാത്ത വിധം കൃതാർത്ഥമായി, ചേർന്നതിൻെറ ഫലമായി ആ പുരുഷനുവേണ്ടി പരിണമിക്കാത്തതുകൊണ്ട് ഗുണങ്ങളുടെ പ്രതിപ്രസവവും കൈവല്യംതന്നെ യാണ്.

'പ്രതിപ്രസവ'മെന്നും 'സ്വരൂപപ്രതിഷ്ഠ'യെന്നും വാക്കുകൊണ്ടുള്ള ലക്ഷണ ഭേദമേ ഇവിടെ കൈവല്യത്തിനുള്ളു. ലക്ഷ്യഭേദമില്ല.

## യോഗവിഷയകമായ ഗ്രന്ഥാന്തരവാക്യങ്ങൾ

### 1. ശ്വേതാശ്വതരോപനിഷത്

അഗ്നിർയത്രാഭിമഥ്യതേ വായുർയത്രാധിരുധ്യതേ
സോമോ യത്രാതിരിച്യതേ തത്ര സംജായതേ മനഃ. 2.6

യാതൊരിടത്ത് (ജ്ഞാനമാകുന്ന) അഗ്നിയെ (ധ്യാനംകൊണ്ട്) കടഞ്ഞെടുക്കുന്നുവോ, യാതൊരിടത്ത് (പ്രാണസംയമനത്തിൽ) വായുവിനെ നിരോധിക്കുന്നുവോ, യാതൊരിടത്ത് (സമാധിയിൽ) സോമരസം വഴിഞ്ഞൊഴുകുന്നുവോ, അവിടെ മനസ്സു സംസിദ്ധമാക്കപ്പെടുന്നു.

ത്രിരുന്നതം സ്ഥാപ്യ സമം ശരീരം
ഹൃദീന്ദ്രിയാണി മനസാ സന്നിവേശ്യ
ബ്രഹ്മോഡുപേന പ്രതരേത വിദ്വാൻ
സ്രോതാംസി സർവാണി ഭയാവഹാനി. 2.8

ഉരസ്സും ശിരസ്സും കണ്ഠവും സമമാക്കി, ശരീരം നിവർത്തിയിരുന്ന്, മനസ്സോടൊപ്പം ഇന്ദ്രിയങ്ങളെയും ഹൃദയത്തിൽ തീരെ ഒതുക്കിനിർത്തി, ബ്രഹ്മമാകുന്ന പൊങ്ങുതടിയുടെ സഹായത്താൽ (പ്രണവം ജപിച്ചു) വിദ്വാനായ യോഗി ഭയങ്കരങ്ങളായ സർവ്വ (സംസാര) പ്രവാഹങ്ങളെയും തരണം ചെയ്യുന്നു.

പ്രാണാൻ പ്രപീഡ്യേഹ സംയുക്തചേഷ്ടഃ
ക്ഷീണേ പ്രാണേ നാസികയോച്ഛ്വസീത
ദുഷ്ടാശ്വയുക്തമിവ വാഹമേനം
വിദ്വാൻ മനോ ധാരയേതാപ്രമത്തഃ. 2.9

ദേഹേന്ദ്രിയവ്യാപാരങ്ങളെ നല്ലവണ്ണം അടക്കിവെച്ച യോഗി പ്രാണനെ സംയമനം ചെയ്ത് അതു ശാന്തമാകുമ്പോൾ നാസാദ്വാരേണ പുറത്തേക്കു വിടുന്നു. മിടുക്കനായ സാരഥി ദുഷ്ടശ്വാങ്ങളെ പൂട്ടി വാഹനത്തെയെന്നപോലെ, ബുദ്ധിമാനായ യോഗി നിരന്തരം പ്രയത്നിച്ച് ഈ മനസ്സിനെ പാട്ടിലാക്കുന്നു.

സമേ ശുചൗ ശർക്കരാവഹ്നിവാലുകാ –
വിവർജ്ജിതേ ശബ്ദജലാശ്രയാദിഭിഃ
മനോനുകൂലേ ന തു ചക്ഷുപീഡനേ

ഗുഹാനിവാതാശ്രയണേ പ്രയോജയേത്. 2.10

ഗിരിഗഹ്വരങ്ങൾപോലുള്ള ഏകാന്തപ്രദേശങ്ങളിൽ, നിരപ്പും വെടിപ്പുമുള്ള തും, കല്ലും മണലുമില്ലാത്തതും, അഗ്നിഭയം തീണ്ടാത്തതും, ചിത്തവിക്ഷേപ കരങ്ങളായ മനുഷ്യശബ്ദങ്ങളോ വെള്ളച്ചാട്ട ത്തിൻെറ ഇരമ്പലോ ഇല്ലാത്തതു മായ സ്ഥലത്തിരിക്കണം. അങ്ങനെ, മനസ്സിൻെറ ഏകാഗ്രതയ്ക്കു സഹായ വും നയനാനന്ദജനകവുമായ ഒരിടത്തിരുന്നു യോഗം ശീലിക്കണം. (മനസ്സിനെ യോജിപ്പിക്കണം.)

നീഹാരധൂമാർക്കനിലാനലാനാം
ഖദ്യോതവിദ്യുത്സ്ഫടികശശീനാം
ഏതാനി രൂപാണി പുരഃസരാണി
ബ്രഹ്മണ്യഭിവ്യക്തികരാണി യോഗേ. 2.11

യോഗം, അഭ്യസിക്കുമ്പോൾ, മഞ്ഞ്, പുക, സൂര്യൻ, കാറ്റ്, തീയ്യ്, മിന്നാമിനുങ്ങ്, മിന്നൽപിണർ, സ്ഫടികമണി, ചന്ദ്രൻ എന്നിവയുടേതു പോലുള്ള രൂപങ്ങൾ ബ്രഹ്മസാക്ഷാത്കാരത്തിൻെറ മുൻഗാമികളായി അഭിവ്യക്തമാവുന്നു.

പൃഥിവ്യപ്തേജോനിലഖേ സമുത്ഥിതേ
പഞ്ചാത്മകേ യോഗഗുണേ പ്രവൃത്തേ
ന തസ്യ രോഗോ ന ജരാ ന മൃത്യുഃ
പ്രാപ്തസ്യ യോഗാഗ്നിമയം ശരീരം. 2.12

ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്നീ പഞ്ചഭൂതങ്ങളിൽ നിന്ന് (സംയമബലത്താൽ) യോഗാനുഭൂതികൾ ഉത്ഥിതങ്ങളായി പ്രവർത്തിച്ചു തുടങ്ങുമ്പോൾ യോഗം ആരംഭിച്ചിരിക്കുന്നു. അങ്ങനെ യോഗാഗ്നിമയമായ ശരീരം സിദ്ധിച്ചിട്ടുള്ള യോഗിക്കു രോഗമോ ജരയോമരണമോ ഉണ്ടാകുന്നതല്ല.

ലഘുത്വമാരോഗ്യമലോലുപത്വം
വർണ്ണപ്രസാദഃ സ്വരസൗഷ്ഠവം ച
ഗന്ധഃ ശുഭോ മൂത്രപുരീഷമല്പം
യോഗപ്രവൃത്തിം പ്രഥമാം വദന്തി. 2.13

ശരീരലാഘവം, ആരോഗ്യം, കൊതിയില്ലായ്മ, രൂപസൗന്ദര്യം, ശബ്ദമാധുര്യം, സുഗന്ധം, മലമൂത്രക്കുറവ് എന്നീ അനുഭവങ്ങൾ യോഗം പ്രവർത്തിച്ചുതുടങ്ങുന്നതിൻെറ പ്രഥമലക്ഷണങ്ങളാകുന്നു.

യഥൈവ ബിംബം മൃദയോപലിപ്തം

തേജോമയം ഭ്രാജതേ തത്സുധാന്തം
തദ്വാത്മതത്ത്വം പ്രസമീക്ഷ്യ ദേഹീ
ഏകഃ കൃതാർത്ഥോ ഭവതേ വീതശോകഃ. 2.14

മണ്ണു പുരണ്ടിരിക്കുന്ന സ്വർണ്ണമോ വെള്ളിയോ കഴുകി ശുദ്ധമാക്കുമ്പോൾ തേജോമയമായി ശോഭിക്കുന്നു. അതു പോലെ (ക്ഷീണക്ലേശനായ) ദേഹി ഏകമായ ആത്മതത്ത്വത്തെ സാക്ഷാത്കരിച്ചു കൃതാർത്ഥനും ശോകരഹിതനുമായിത്തീരുന്നു.

## 2. യാജ്ഞവല്ക്യവചനങ്ങൾ

[ശ്വേതാശ്വതരഭാഷ്യത്തിൽ (2.9)
ശ്രീശങ്കരാചാര്യസ്വാമികൾ ഉദ്ധരിച്ചത്.)

ആസനാനി സമഭ്യസ്യ വാഞ്ഛിതാനി യഥാവിധി
പ്രാണായാമം തതോ ഗാർഗ്ഗി ജിതാസനഗതോഽഭ്യസേത്. 1

മൃദ്വാസനേ കുശാൻ സമ്യഗാസ്തീര്യാജിനമേവ ച
ലംബോദരം ച സംപൂജ്യ ഫലമോദകഭക്ഷണൈഃ. 2

തദാസനേ സുഖാസീനഃ സവ്യേ ന്യസേതരം കരം
സമഗ്രീവശിരാഃ സമ്യക്സംവൃതാസ്യഃ സുനിശ്ചലഃ. 3

പ്രാങ്മുഖോദങ്മുഖോ വാപി നാസാഗ്രന്യസ്തലോചനഃ
അതിഭുക്തമഭുക്തം വാ വർജ്ജയിത്വാ പ്രയത്നതഃ. 4

നാഡീസംശോധനം കുര്യാദുക്തമാർഗ്ഗേണ യത്നതഃ
വൃഥാ ക്ലേശോ ഭവേത്തസ്യ തച്ഛോധനമകുർവതഃ. 5

അല്ലയോ ഗാർഗ്ഗി, ശാസ്ത്രാചാര്യോപദേശമനുസരിച്ച് അഭീഷ്ടങ്ങളായ ആസനങ്ങളെ അഭ്യസിച്ച് ആസനജയം സമ്പാദിച്ച ശേഷം വേണം പ്രാണായാമം അഭ്യസിക്കുക.

മൃദുവായ ഇരിപ്പിടത്തിന്മേൽ കുശപ്പുല്ലു വിരിച്ച് അതിന്മേൽ മൃഗചർമ്മമോ വ്യാഘ്രചർമ്മമോ നന്നായി വിരിച്ച് ആസനമൊരുക്കണം. അനന്തരം പഴം മോദകം മുതലായ ഭക്ഷണദ്രവ്യങ്ങളാൽ ആദ്യം ഗണപതിയെ യഥാവിധി പൂജിച്ചിട്ട്, ആ ആസനത്തിൽ കിഴക്കോട്ടോ വടക്കോട്ടോ തിരിഞ്ഞു സുഖമായിരിക്കണം. അങ്ങനെയിരുന്നുകൊണ്ട്, ഇടതുകയ്യിൽ വലതു കൈയ്യ് വെച്ച്, കഴുത്തും ശിരസ്സും ഋജുവാക്കിനിർത്തി, വായ് അടച്ച്, സ്വനാസാഗ്രദൃഷ്ടി യായി,

അമിതാഹാരവും അനാഹാരവും നിഷ്കൃഷ്ടമായി വെടിഞ്ഞ്, ശാസ്ത്രോക്തമാർഗ്ഗേണ നാഡീശോധനം ചെയ്യണം. ഇപ്രകാരം നാഡീശോധനം ചെയ്യാത്തവൻെറ പ്രയത്നങ്ങളെല്ലാം വ്യർത്ഥമായിപ്പോകുന്നതാണ്.

നാസാഗ്രേ ശശഭൃദ്ബീജം ചന്ദ്രാതപവിതാനിതം
സപ്തമസ്യ തു വർഗ്ഗസ്യ ചതുർത്ഥം ബിന്ദുസംയുതം 6

വിശ്വമധ്യസ്ഥമാലോക്യ നാസാഗ്രേ ചക്ഷുഷീ ഉഭേ
ഇഡയാ പൂരയേദ്വായും ബാഹ്യം ദ്വാദശമാത്രകൈഃ. 7

തതോഽഗ്നിം പൂർവവദ്ധ്യായേത് സ്ഫുരജ്ജ്വാലാവലീയുതം
രൂഷഷ്ഠം ബിന്ദുസംയുക്തം ശിഖിമണ്ഡലസംസ്ഥിതം 8

ധ്യായേദ്വിരേചയേദ്വായും മന്ദം പിംഗളയാ പുനഃ
പുനഃ പിംഗളയാപൂര്യ ഘ്രാണം ദക്ഷിണതഃ സുധീഃ. 9

തദ്വദ്വിരേചയേദ്വായുമിഡയാ തു ശനൈഃ ശനൈഃ
ത്രിചതുർവത്സരം ചാപി ത്രിചതുർമാസമേവ വാ. 10

ഗുരുണോക്തപ്രകാരേണ രഹസ്യേവം സമഭ്യസേത്
പ്രാതർമാധ്യന്ദിനേ സായം സ്നാത്വാ ഷട്കൃത്വ ആചരേത്. 11

സന്ധ്യാദികർമ്മ കൃത്വൈവ മധ്യരാത്രേഽപി നിത്യശഃ

ഇഡയും പിംഗളയും (ഇടത്തേതും വലത്തേതുമായ നാസാദ്വാര ങ്ങളോടു സംബന്ധിച്ച നാഡികൾ) സന്ധിക്കുന്ന നാസാഗ്രത്തിൽ ദൃഷ്ടിയുറപ്പിച്ച് 'ഹം' എന്ന ബീജാക്ഷരത്തെ ധ്യാനിച്ചുകൊണ്ട്, ഇഡവഴിയായി പന്ത്രണ്ടു മാത്രയാൽ ബാഹ്യവായുവിനെ ഉള്ളിലേക്കു വലിച്ചു നിറയ്ക്കണം. അനന്തരം യോഗി, മുമ്പിലത്തെപ്പോലെ, അതേ സ്ഥാനത്ത് അഗ്നിമണ്ഡലസംസ്ഥിത മായി അത്യന്തം ജാജ്വല്യമാനമായിരിക്കുന്ന 'രം' എന്ന ബീജാക്ഷരത്തെ ധ്യാനിച്ചുകൊണ്ടു പിംഗളവഴിയായി വായുവിനെ പുറത്തേക്കു വിടണം. പിന്നീടു പിംഗളയിൽക്കൂടി മുൻപറഞ്ഞപ്രകാരംതന്നെ വായുവിനെ ഉള്ളി ലേക്കു വലിച്ചു മന്ദംമന്ദം ഇഡവഴിയായി പുറത്തേക്കു വിടണം. ഇപ്രകാരം മൂന്നു നാലു മാസമോ മൂന്നുനാലു വർഷങ്ങളോ ഗുരൂപദേശമനുസരിച്ച് ഏകാന്തത്തിലിരുന്ന് അഭ്യസിക്കണം. പ്രാതഃകാലത്തും മദ്ധ്യാഹ്നത്തിലും സായംസന്ധ്യയിലും അതുപോലെ അർദ്ധരാത്രിയിലും സ്നാനം ചെയ്തു ദേഹശുദ്ധി വരുത്തി (സന്ധ്യാവന്ദനാദികൃത്യങ്ങൾ ചെയ്തശേഷം) ആറു പ്രാവശ്യം വീതം നിത്യം അഭ്യസിക്കേണ്ടതാകുന്നു.

നാഡീശുദ്ധിമവാപ്നോതി തച്ചിഹ്നം ദൃശ്യതേ പൃഥക്. 12

ശരീരലഘുതാ ദീപ്തിർജഠരാഗ്നിവിവർദ്ധനം
നാദാഭിവ്യക്തിരിത്യേതല്ലിങ്ഗം തച്ഛുദ്ധിസൂചനം. 13

ഇതിൻെറ ഫലമായി നാഡികൾ ശുദ്ധമായി ഭവിക്കുന്നു. ശരീരലാഘവം, ദേഹകാന്തി, ജഠാരാഗ്നിവർദ്ധനം, സ്വരസൗഷ്ഠവം എന്നിവയാണു നാഡികൾ ശുദ്ധമായതിൻെറ ലക്ഷണങ്ങൾ.

പ്രാണായാമം തതഃ കുര്യാദ്രേചപൂരകകുംഭകൈഃ. 14
പ്രാണാപാനസമായോഗഃ പ്രാണായാമഃ പ്രകീർത്തിതഃ. 15

അതിനുശേഷം രേചകം, പൂരകം, കുംഭകം എന്ന മൂന്നംഗങ്ങളോടുകൂടിയ പ്രാണായാമത്തെ അഭ്യസിക്കണം. പ്രാണനെ അപാനനോടു സമമായി (അഭേദേന) യോജിപ്പിക്കുന്നതാണു പ്രാണായാമം.

പൂരയേത് ഷോഡശൈർമാത്രൈരാപാദതലമസ്തകം
മാത്രൈർദ്വാത്രിംശകൈഃ പശ്ചാദ്രേചയേത് സുസമാഹിതഃ. 20

സംപൂർണ്ണകുംഭവദ്വായോർനിശ്ചലം മൂർദ്ധ്നി ദേശതഃ
കുംഭകം ധാരണം ഗാർഗ്ഗി ചതുഃഷഷ്ട്യാ തു മാത്രയാ. 21

അല്ലയോ ഗാർഗ്ഗി, പതിനാറു മാത്രകൊണ്ടു ശരീരത്തെ ആപാദതലമസ്തകം പ്രാണപൂരിതമാക്കിയിട്ടു മുപ്പത്തിരണ്ടു മാത്രയാൽ പ്രാണനെ രേചിക്കണം. അറുപത്തിനാലു മാത്ര കുംഭകം ചെയ്യണം. സമ്പൂർണ്ണകുംഭംപോലെ പ്രാണനെ നിശ്ചലമായി മൂർദ്ധാവിൽ ധരിക്കുന്നതാകുന്നു കുംഭകം.

ഋഷയസ്തു വദന്ത്യന്യേ പ്രാണായാമപരായണാഃ
പവിത്രീഭൂതാഃ പൂതാന്ത്രാഃ പ്രഭഞ്ജനജയേ രതാഃ. 22

തത്രാദൗ കുംഭകം കൃത്വാ ചതുഃഷഷ്ട്യാ തു മാത്രയാ
രേചയേത് ഷോഡശൈർമാത്രൈർനാസേനൈകേന സുന്ദരി
തതശ്ച പൂരയേദ്വായും ശനൈഃ ഷോഡശമാത്രയാ. 23

പ്രാണജയത്തിൽ രമിക്കുന്നവരും പ്രാണായാമപരായണന്മാരും കുടൽ ശുദ്ധി ചെയ്തിട്ടുള്ളവരും പവിത്രന്മാരുമായ മറ്റു ചില ഋഷികൾ പറയുന്നതിങ്ങനെയാണ്; ആദ്യം അറുപത്തിനാലുമാത്ര കൊണ്ടു കുംഭകം ചെയ്ത്, അനന്തരം പതിനാറു മാത്രയിൽ രേചകവും അതിനുശേഷം പതിനാറു മാത്ര കൊണ്ടു പൂരകവും ചെയ്യണം.

പ്രാണായാമൈർദഹേദ്ദോഷാൻ ധാരണാഭിശ്ച കില്ബിഷാൻ
പ്രത്യാഹാരാച്ച സംസർഗാൻ ധ്യാനേനാനീശ്വരാൻ ഗുണാൻ. 24

പ്രാണായാമങ്ങളാൽ ശരീരദോഷങ്ങളും, ധാരണകളാൽ മനോമാലിന്യങ്ങളും പ്രത്യാഹാരത്താൽ സംഗദോഷവും ധ്യാന(സമാധി) യോഗത്താൽ ആത്മാവിനെ ആവരണം ചെയ്യുന്ന അനീശ്വരഗുണങ്ങളും നിർമ്മാർജ്ജനം ചെയ്യപ്പെടുന്നു.

## 3. സാംഖ്യസൂത്രങ്ങൾ

ഭാവനോപചയാത് ശുദ്ധസ്യ സർവം പ്രകൃതിവത്. 3.29

ധ്യാനപ്രകർഷത്താൽ ശുദ്ധനായ പുരുഷനു പ്രകൃതിയുടെ സർവ്വശക്തികളും സിദ്ധിക്കുന്നു.

രാഗോപഹതിർധ്യാനം 3.30

രാഗത്തിൻെറ (സംഗദോഷത്തിനു കാരണമായ രജോഗുണത്തിൻെറ) നാശമാകുന്നു ധ്യാനം.

വൃത്തിനിരോധാത് തത്സിദ്ധിഃ. 3.31

(ചിത്ത) വൃത്തിനിരോധത്താൽ അത് (ധ്യാനം) സിദ്ധമാവുന്നു.

ധാരണാസനസ്വകർമ്മണാ തത്സിദ്ധിഃ 3.32

ധാരണ, ആസനം, സ്വധർമ്മാനുഷ്ഠാനം എന്നിവയാൽ അതു (ചിത്തവൃത്തിനിരോധം) സിദ്ധിക്കുന്നു.

നിരോധശ്ഛർദ്ദിവിധാരണാഭ്യാം. 3.33

പ്രാണനിരോധം രേചകകുംഭകങ്ങളാൽ സാധിക്കുന്നു.

സ്ഥിരസുഖമാസനം 3.34

സ്ഥിരമായും സുഖമായുമുള്ള ഇരിപ്പാണ് ആസനം.

വൈരാഗ്യാദഭ്യാസാച്ച. 3.36

വൈരാഗ്യംകൊണ്ടും അഭ്യാസംകൊണ്ടും ധ്യാനം സിദ്ധമാവുന്നു.

തത്ത്വാഭ്യാസാന്നേതി നേതീതി
ത്യാഗാദ്വിവേകസിദ്ധിഃ. 3.74

പ്രകൃതിതത്ത്വങ്ങളെ അന്വീക്ഷചെയ്ത്, 'അതല്ല, അതല്ല,' എന്നിങ്ങനെ (പുരുഷനല്ലാത്തതിനെ) നിഷേധിക്കുന്ന അഭ്യാസത്താൽ വിവേകം സിദ്ധിക്കുന്നു.

ആവൃത്തിരസകൃദുപദേശാത്. 4.3

(തീവ്രവൈരാഗ്യമില്ലാത്തവരുടെ വിഷയത്തിൽ) ഉപദേശം വീണ്ടും വീണ്ടും ആവർത്തിക്കണം.

ശ്യേനവത് സുഖദുഃഖീ ത്യാഗവിയോഗാഭ്യാം. 4.5

ആഹാരം അപഹരിക്കപ്പെടുമ്പോൾ ദുഃഖിയും, സ്വയം ത്യജിക്കുമ്പോൾ സുഖിയുമാകുന്ന ശ്യേനപ്പക്ഷിയെപ്പോലെ[1] (സ്വേച്ഛയാ സർവ്വവും ത്യജിക്കുന്നവൻ സുഖിയായി ഭവിക്കുന്നു.)

അഹിർനിർല്വയനീവത് 4.6

സർപ്പം അതിൻെറ ജീർണ്ണകഞ്ചുകം[2] (തൊലി) കളയുമ്പോൾ സുഖിയാകുന്നപോലെ.

അസാധനാനുചിന്തനം ബന്ധായ ഭരതവത്. 4.8

മോക്ഷസാധനമല്ലാത്തതിനെപ്പറ്റി വിചാരിക്കരുത്. അങ്ങനെ ചെയ്താൽ ഭരതനു[3] സംഭവിച്ചതുപോലെ ബന്ധഹേതുവായിത്തീരും.

ബഹുഭിർയോഗേ വിരോധോ രാഗാദിഭിഃ
കുമാരീശംഖവത്. 4.9

അനേകവിഷയങ്ങളുമായുള്ള സമ്പർക്കം രാഗാദിദോഷങ്ങളെ ജനിപ്പിച്ചു ധ്യാനത്തിനു വിഘ്നമുണ്ടാക്കും. എങ്ങനെയെന്നാൽ കന്യകയുടെ കയ്യിലെ ശംഖുവളകൾ[4]പോലെ.

ദ്വാഭ്യാമപി തഥൈവ. 4.10

രണ്ടുപേരുടെ വിഷയത്തിലും അതുതന്നെ ഫലം.

1. ഭാ. 11.9 (2) ബൃ. 4.4.7; (3) ഭാ. 5.8: (4) ഭാ. 11.8,9

നിരാശഃ സുഖീ പിംഗളാവത്. 4.11.

ആശയെ ത്യജിക്കുന്നവൻ പിംഗള[1]യെന്ന യുവതിയെപ്പോലെ സുഖിയാ കുന്നു.

ബഹുശാസ്ത്രഗുരൂപാസനേfപി സാരാദാനം
ഷട്പദവത്. 4.13

അനേകം ശാസ്ത്രങ്ങളെയും ആചാര്യന്മാരെയും ഉപാസിക്കുന്നതാ യാലും, എങ്ങുനിന്നും സാരാംശമാണു ഗ്രഹിക്കേണ്ടത്, അനേക പുഷ്പങ്ങളെ സേവിക്കുന്ന വണ്ട്[2] അവയിലെ തേൻമാത്രം നുകരുന്നതു പോലെ.

ഇഷ്ടകാരവന്നൈകചിത്തസ്യ സമാധിഹാനിഃ 4.14

ഏകാഗ്രചിത്തത്തിനു സമാധിവിഘ്നമുണ്ടാകുന്നില്ല. ശരമുണ്ടാക്കുന്നവൻെറ വിഷയത്തിലെന്നപോലെ.

കൃതനിയമലംഘനാദാനർഥക്യം ലോകവത്. 4.15

(ഒരു നിശ്ചിതകാര്യസിദ്ധിക്കായി) മുൻചെയ്തിട്ടുള്ള നിശ്ചയങ്ങളെ ലംഘിച്ചാൽ കാര്യം സഫലമാകാതെ പോകും: ലൗകികവിഷയങ്ങളിലെന്നപോലെ തന്നെ.

പ്രണതിബ്രഹ്മചര്യോപസർപ്പണാനി കൃത്വാ
സിദ്ധിർബഹുകാലാത്, തദ്വത്. 4.19

പ്രശ്രയം, ബ്രഹ്മചര്യാനുഷ്ഠാനം, ഗുരൂപസർപ്പണം എന്നിവയാൽ ചിരകാലംകൊണ്ടു സിദ്ധിയുണ്ടാകുന്നു. (ഇന്ദ്രൻെറ)[3] വിഷയത്തിലെന്നപോലെ.

ന കാലനിയമോ വാമദേവവത്. 4.20

മോക്ഷാർത്ഥമുള്ള പ്രയത്നത്തിനു കാലനിയമമില്ല. വാമദേവൻെറ[4] വിഷയത്തിലെന്നപോലെ.

ലബ്ധാതിശയയോഗാദ്വാ തദ്വത്. 4.24

അതിശയകരമാംവണ്ണം സിദ്ധിയെ പ്രാപിച്ചിട്ടുള്ള പുരുഷൻെറ സമ്പർക്കംകൊണ്ടുമോ (അതുപോലെയായിത്തീരാം).

1 ഠ് 2 ഭാ. 11. 8.9

3. ഛാന്ദോഗ്യോപനിഷത്ത് 8 -ാമദ്ധ്യായത്തിലുള്ള കഥ രാജയോഗം പൂർവ്വാർദ്ധം 2 -ാമദ്ധ്യായത്തിൽ വിസ്തരിച്ചിട്ടുള്ളതു കാണുക.

4. വാമദേവൻ ഗർഭത്തിൽ കിടക്കെത്തന്നെ താൻ ബ്രഹ്മമാണെന്നറിഞ്ഞു ഗർഭ ഏവൈതച്ഛയാനോ വാമദേവ ഏവമുവാച (ഐ. 2.5): തദ്ധൈതത് പശ്യന്നൃഷിർവാമദേവഃ പ്രതിപേദേ. ബൃ. 1.4.10

ന ഭോഗാദ്രാഗശാന്തിർമുനിവത്. 4.27

(ചിരകാലം യോഗം ശീലിച്ചിട്ടുള്ള) മുനിമാർക്കുപോലും ഭോഗത്താൽ രാഗനിവൃത്തി (ഭോഗതൃഷ്ണാക്ഷയം) ഉണ്ടാകുന്നതല്ല.

യോഗസിദ്ധയോ$f$പി ഔഷധസിദ്ധിവത്
നാപലപനീയാഃ. 5.128

യോഗപ്രഭവങ്ങളായ സിദ്ധികൾ ഔഷധാദികളെക്കൊണ്ടുണ്ടാകുന്ന സിദ്ധികൾപോലെ നിന്ദ്യങ്ങളല്ല.

സ്ഥിരസുഖമാസനമിതി ന നിയമഃ. 6.24

സ്ഥിരവും സുഖവുമായ ഇരിപ്പാണ് ആസനം. വേറെ നിയമമില്ല.

## വ്യാസസൂത്രങ്ങൾ

ആസീനഃ സംഭവാത്. 4.1.7

ഉറച്ചിരുന്നാലേ ഉപാസന സാദ്ധ്യമാവൂ.

ധ്യാനാച്ച. 4.1.8

ഉപാസന ധ്യാനമാകയാലും (ഇരുന്നേ പറ്റൂ.)

അചലത്വം ചാപേക്ഷ്യ. 4.1.9

ധ്യാനിക്കുന്ന പുരുഷനെ അചലമായ ഭൂമിയോടു സാമ്യപ്പെടുത്താറുള്ളതുകൊണ്ടും.

സ്മരന്തി ച. 4.1.10

സ്മൃതികളും അങ്ങനെ ഉപദേശിക്കുന്നു.

യത്രൈകാഗ്രതാ തത്രാവിശേഷാത്. 4.1.11

എവിടെയിരുന്നാൽ ചിത്തൈകാഗ്രത ലഭിക്കുമോ അവിടെയിരുന്നുപാസിക്കണം എന്നല്ലാതെ സ്ഥലത്തെസ്സംബന്ധിച്ചു വിശേഷനിയമം ഇല്ല.

യോഗാഭ്യാസത്തെപ്പറ്റി മറ്റു ഭാരതീയദർശനങ്ങൾ എന്തു പറയുന്നുവെന്നു മേലുദ്ധരിച്ച വാക്യങ്ങളിൽനിന്നു സാമാന്യമായി മനസ്സിലാക്കാം.

**ഓം തത് സത്.**

---

1. ശുചൗ ദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസനമാത്മനഃ. (ഗീ. 6.11)
2. ശ്വേ. 2. 10.

# പ്രാർത്ഥന

സ തന്മയോ ഹ്യമൃത ഈശസംസ്ഥോ
ജ്ഞഃ സർവഗോ ഭുവനസ്യാസ്യ ഗോപ്താ
യ ഈശേƒസ്യ ജഗതോ നിത്യമേവ
നാന്യോ ഹേതുർവിദ്യത ഈശനായ.

യോ ബ്രഹ്മാണം വിദധാതി പൂർവ്വം
യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ
തം ഹ ദേവം ആത്മബുദ്ധിപ്രകാശം
മുമുക്ഷുർവൈ ശരണമഹം പ്രപദ്യേ.

അവൻ വിശ്വാത്മാവും അമൃതനുമാണ്. അവൻതന്നെയാണ് ഈശ സംസ്ഥൻ. അവൻ സർവ്വജ്ഞനും സർവ്വഗനുമാണ്. ഈ ഭുവനത്തിൻെറ രക്ഷകനും നിത്യേശ്വരനും അവനാണ്. ഇതിൻെറ നിത്യനിയമനത്തിനു പോന്ന വർ മറ്റാരുമില്ല. സൃഷ്ടിയുടെ ആരംഭത്തിൽ (സമഷ്ടിബുദ്ധിയായ) ബ്രഹ്മാ വിനെ ഉളവാക്കി, അവനു വേദങ്ങളെയും പ്രദാനം ചെയ്തതാരോ, യാതൊരു വൻെറ പ്രകാശം ബുദ്ധിയെ ആത്മാഭിമുഖമാക്കുന്നുവോ, ആ സ്വയം ജ്യോതിഃസ്വരൂപനെ മോക്ഷാർത്ഥിയായ ഞാൻ ശരണം പ്രാപിക്കുന്നു.

–ശ്വേതാശ്വതരോപനിഷത് 6.17.18.

# അദ്ധ്യായം ഒന്ന്

## ഭക്തി

സത്യ(നിഷ്കപട)വും ശുദ്ധ (ഫലനിരപേക്ഷ)വുമായ ഈശ്വരാന്വേഷണമത്രേ ഭക്തിയോഗം.[1] അതു പ്രേമത്തിൽനിന്നു ജനിച്ച് പ്രേമത്തിൽ വളർന്ന് പ്രേമത്തിൽത്തന്നെ പര്യവസാനിക്കുന്നു. പരമേശ്വരനെക്കുറിച്ച് പരമപ്രേമോന്മാദം ഒരു നിമിഷനേരം ഉണ്ടായാൽ മതി. അതു നമുക്കു നിത്യമുക്തിയെ പ്രദാനം ചെയ്യും.[2] ''പരമപ്രേമമാകുന്നു ഭക്തിയുടെ സ്വരൂപം''[3] എന്ന് ശ്രീനാരദൻ ഭക്തിസൂത്രങ്ങളിൽ വിവരിച്ചിരിക്കുന്നു. ''അതു ലഭിച്ച മനുഷ്യൻ എല്ലാറ്റിനെയും സ്നേഹിക്കും, ഒന്നിനെയും വെറുക്കുകയില്ല: നിത്യ

---

1. മദ്ഗുണശ്രുതിമാത്രേണ മയി സർവഗുഹാശയേ
മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോ$f$ബുധൗ
ലക്ഷണം ഭക്തിയോഗസ്യ നിർഗുണസ്യ ഹ്യുദാഹൃതം
അഹൈതുക്യവ്യവഹിതാ യാ ഭക്തിഃ പുരുഷോത്തമേ. (ഭാ. 3.29.11.12)

സത്യജ്ഞാനാനന്ദാദി ഭഗവദ്ഗുണങ്ങളെക്കുറിച്ചു കേൾക്കുന്ന മാത്രയിൽ, മനസ്സ്, സർവ്വഭൂതങ്ങളുടെയും ഹൃദയങ്ങളിൽ കുടികൊള്ളുന്ന പരമേശ്വരനിലേക്ക് ഇടമുറിയാതെ – ആഴിയിലേക്ക് ഗംഗാപ്രവാഹംപോലെ – ചെന്നുചേരുന്നതിനെയാണ് ഗുണാതീതമായ ഭക്തിയോഗത്തിനു ലക്ഷണമായി പറയുന്നത്. ഈ ഭക്തിയോഗം സ്വാഭാവികവും ഫലനിരപേക്ഷവുമാണ്, ജീവേശ്വരഭേദഭാവമില്ലാത്തതുമാണ്.

2. കേവലേന ഹി ഭാവേന ഗോപ്യോ ഗാവോ നഗാ മൃഗാഃ
യേ$f$ന്യേ മൂഢധിയോ നാഗാഃ സിദ്ധാ മാമീയുരഞ്ജസാ. (ഭാ. 11.12.8)

കേവലം പ്രേമഭാവം ഒന്നുകൊണ്ടുമാത്രം ഗോപികളും ഗോക്കളും മരങ്ങളും മാനുകളും വിവേകബുദ്ധിയില്ലാത്ത വെറും പാമ്പുകളും മറ്റും പോലും അനായാസേന എന്നെ പ്രാപിച്ചു കൃതാർത്ഥരായി.

തം കാചിന്നേത്രരന്ധ്രേണ ഹൃദി കൃത്യ നിമീല്യ ച
പുളകാംഗ്യുപഗുഹ്യാസ്തേ യോഗീവാനന്ദസംപ്ലുതാ. (ഭാ. 10.32.8)

ഒരുവൾ ഭഗവാനെ കണ്ണിലൂടെ കരളിലേക്ക് പ്രവേശിപ്പിച്ച് പ്രേമമൂർത്തിയെ പുണർന്നു പുളകംപൂണ്ട് യോഗിയെപ്പോലെ ആനന്ദത്തിൽ ആറാടി ഇരുന്നുപോകുന്നു.

നാരദൻതന്നെ സ്വാനുഭവം വർണ്ണിച്ചിട്ടുണ്ട്;

പ്രേമാതിഭരനിർഭിന്നപുളകാംഗോ$f$തിനിർവൃതഃ
ആനന്ദസംപ്ലവേ ലീനോ നാപശ്യമുഭയം മുനേ. (ഭാ. 1.6.18)

ആനന്ദമഗ്നനായി നാരദൻ അകവും പുറവും പോലും അറിയാതെപോയി!

3. സാ ത്വസ്മിൻ പരമപ്രേമരൂപാ അനിർവചനീയം പ്രേമസ്വരൂപം.
(നാ. ഭ. സൂ. 2.51)

സംതൃപ്തനായി ഭവിക്കും.''[1] ഈ പ്രേമം ലൗകികസുഖാനുഭവങ്ങൾക്ക് ഉപകരിപ്പിക്കാവതല്ല.[2]. എന്തുകൊണ്ടെന്നാൽ, ആ വിധം സുഖ വാഞ്ഛകളുള്ള കാലത്തോളം ഈ പ്രേമം ഉണ്ടാവില്ല.[3] ''ഭക്തി കർമ്മത്തെക്കാൾ ശ്രേഷ്ഠമാകുന്നു, യോഗത്തേക്കാളും ശ്രേഷ്ഠമാകുന്നു.[4] എന്തുകൊണ്ടെന്നാൽ ഇവ (രണ്ടും) ഭാവിതമായ ഒരു ഫലത്തിനുവേണ്ടിയാണ്. ഭക്തിയാകട്ടെ അതിൻെറതന്നെ ഫലമാകുന്നു: സാധനം ഭക്തി: സാദ്ധ്യവും ഭക്തി.[5]

ഭക്തി നമ്മുടെ മഹർഷിമാർക്ക് ഒരു നിരന്തരചിന്താവിഷയമായിരുന്നു. ശാണ്ഡില്യൻ നാരദൻ മുതലായവർ അതിനെപ്പറ്റി വേറെ ഗ്രന്ഥങ്ങൾ[6] നിർമ്മിച്ചിട്ടുണ്ട്. അവർക്ക് പുറമെ, തികച്ചും ജ്ഞാനത്തെ പ്രതിപാദിക്കുന്ന വ്യാസസൂത്രഭാഷ്യകാരന്മാരും ഭക്തിയെപ്പറ്റി ചില മുഖ്യസംഗതികൾ പറഞ്ഞിട്ടുണ്ട്. ഭാഷ്യകാരന്മാർക്ക് സൂത്രങ്ങളെയെല്ലാം, അഥവാ പലതിനെയും ശുഷ്കജ്ഞാനപരമായി വ്യാഖ്യാനിപ്പാൻ അതിയായ താല്പര്യമുണ്ടായിരുന്നിട്ടും, ചില സൂത്രങ്ങൾ – പ്രത്യേകിച്ച് ഉപാസനാകാണ്ഡത്തിലെ സൂത്രങ്ങൾ – ആ വിധത്തിൽ വളച്ചുകൊണ്ടുപോവാൻ എളുപ്പത്തിൽ വഴങ്ങിക്കൊടുത്തിട്ടില്ല.

ജ്ഞാനത്തിനും ഭക്തിക്കും തമ്മിൽ ജനങ്ങൾ ചിലപ്പോൾ വിചാരിക്കുന്നതുപോലെ വലിയ വ്യത്യാസം വാസ്തവത്തിലില്ല. അവ

---

1. യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവതി അമൃതോ ഭവതി തൃപ്തോ ഭവതി.
യത്പ്രാപ്യ ന കിഞ്ചിദ് വാഞ്ഛതി ന ശോചതി ന ദ്വേഷ്ടി ന രമതേ നോത്സാഹീ ഭവതി. (നാ. ഭ. സൂ. 4.5)
2. സാ ന കാമയമാനാ നിരോധരൂപത്വാത് നിരോധസ്തു ലോകവേദവ്യാ. പാരന്യാസഃ. (നാ. ഭാ. സൂ. 7.8)
ഈ പരമപ്രേമം കാമാത്മകമല്ല: എന്തെന്നാൽ നിരോധമാണ് അതിൻെറ സ്വരൂപം. നിരോധമെന്നുവെച്ചാൽ ലൗകികവും വൈദികവുമായ സർവ്വകർമ്മങ്ങളുടെയും ന്യാസമാണ്, ഈശ്വരസമർപ്പണമാണ്.
3. യദാ സർവ്വേ പ്രമുച്യന്തേ കാമാ യേƒസ്യ ഹൃദി ശ്രിതാഃ
അഥ മർത്ത്യോƒമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ. (ക. 6.14)
കരളിലുള്ള സർവ്വകാമങ്ങളും തീരെ കൊഴിഞ്ഞുപോയാൽ, ഉടൻതന്നെ, മർത്ത്യൻ അമൃതനാകുന്നു: ഇവിടെ, ഈ ജന്മത്തിൽത്തന്നെ, ബ്രഹ്മാനന്ദം അനുഭവിക്കുന്നു.
4. സ്വയം ഫലരൂപതേതി ബ്രഹ്മകുമാരഃ. (നാ. ഭ. സൂ. 30)
5. സാ തു കർമ്മജ്ഞാനയോഗേഭ്യോƒപ്യധികതരാ, ഫലരൂപത്വാത്. (നാ. ഭ. സൂ. 25.26)
പരമപ്രേമം കർമ്മയോഗത്തെയും ജ്ഞാനയോഗത്തെയുംകാൾ മേലെയാണ്. എന്തെന്നാൽ അവയുടെകൂടെ ഫലമാണ്, സാദ്ധ്യമാണ്, ഈ ഭക്തി.
6. നാരദഭക്തിസൂത്രങ്ങളും ശാണ്ഡില്യഭക്തിസൂത്രങ്ങളും ഛാന്ദോഗ്യോപനിഷത്തിൽ മൂന്നാമദ്ധ്യായം പതിന്നാലാം ബ്രാഹ്മണത്തിലുള്ള 'സർവം ഖല്വിദം ബ്രഹ്മ' എന്നു തുടങ്ങുന്ന ഉപാസനാപരമായ ശാണ്ഡില്യവിദ്യ പ്രസിദ്ധമാണ്.

രണ്ടും അന്യോന്യം അടുത്തടുത്ത് ഒടുവിൽ ഒരേസ്ഥാനത്തു കൂടിച്ചേരും: ഇതു നമുക്കു വഴിയേ കാണാം. ആ വിധമാകുന്നു രാജയോഗത്തിൻെറയും ഗതി.[1] പക്ഷേ നിർഭാഗ്യവശാൽ അതു പലപ്പോഴും, ആലോചനയില്ലാത്തവരെ കബളിപ്പിക്കാൻ, കള്ളത്തട്ടിപ്പുകാരുടെയും ഗൂഢവിദ്യാവില്പനക്കാരുടെയും കൈയിൽ, ഒരായുധമായിത്തീരാറുണ്ട്. ആ വിധമല്ലാതെ, മോക്ഷപ്രാപ്തിക്ക് ഒരു സാധനയായി അഭ്യസിക്കയാണെങ്കിൽ അതും നമ്മെ ആ ലക്ഷ്യത്തിലെത്തിക്കും.

ഭക്തിക്ക് ഒരു വലിയ മെച്ചമുണ്ട്; അതാകുന്നു നമുക്കു മഹത്തായ ദിവ്യലക്ഷ്യത്തിൽ എത്തിച്ചേരുവാൻ ഏറ്റവും എളുപ്പവും സ്വാഭാവികമായ മാർഗ്ഗം[2] അതിനൊരു വലിയ ന്യൂനതയുമുണ്ട്; താണ പടികളിൽ അത് ദുഷിച്ച് പലപ്പോഴും ബീഭത്സമായ മതഭ്രാന്തായിത്തീരാം. ഹിന്ദുക്കളുടെയോ മുഹമ്മദീയരുടെയോ ക്രിസ്ത്യാനിമാരുടെയോ ഇടയിൽ കാണാവുന്ന മതഭ്രാന്തസംഘം മിക്കവാറും ഭക്തിയുടെ താണപടികളിൽനിന്നുമാത്രം ചേർന്നുകൂടീട്ടുള്ളതാകുന്നു. നിശ്ചയമായും സ്വന്തം ഇഷ്ടദേവതയിൽ നിഷ്ഠയുണ്ടായിരിക്കണം, അതില്ലാതെ യഥാർത്ഥഭക്തി വളരില്ല. എന്നാൽ ആ നിഷ്ഠ പലപ്പോഴും മറ്റു സർവ്വത്തേയും നിന്ദിച്ചു തള്ളുവാൻ കാരണമാകുന്നുണ്ട്. മനസ്സിനു ബലവും വികാസവും കുറഞ്ഞ ഭക്തന്മാർക്ക്, ഏതു മതക്കാരായാലും, തങ്ങളുടെ ഇഷ്ടദേവതയെ സ്നേഹിപ്പാൻ ഒരു മാർഗ്ഗമേ ഉള്ളു - അന്യദേവതകളെ വെറുക്കുകതന്നെ. സ്വന്തം ഇഷ്ടദേവതയിൽ അതിഭക്തിയും സ്വധർമ്മത്തിൽ അതിനിഷ്ഠയുമുള്ള ഒരാൾ തന്നെ അന്യദേവതയെപ്പറ്റി വല്ലതും കാണുകയോ കേൾക്കുകയോ ചെയ്യുമ്പോൾ പെട്ടെന്നു വെറിയെടുത്തലറുന്ന മതഭ്രാന്തനാകുന്നതിനു കാരണം മുൻപറഞ്ഞതിൽനിന്നു വെളിവാകും. ആ വിധമുള്ള ഭക്തി, നായ്ക്കു തൻെറ എജമാനൻെറ സ്വത്തിനെ അന്യൻ കയ്യേറാതെ തടഞ്ഞു

---

1 ഭക്തിയും ജ്ഞാനവും വൈരാഗ്യവും യോഗവും ഒന്നിച്ചുമാത്രമേ കാണൂ;
ജ്ഞാനവൈരാഗ്യയുക്തേന ഭക്തിയോഗേന യോഗിനഃ
ക്ഷേമായ പാദമൂലം മേ പ്രവിശന്ത്യകുതോഭയം. (ഭാ. 3.25.43)
ജ്ഞാനവും വൈരാഗ്യവും ഇണങ്ങിയ ഭക്തിയോഗംകൊണ്ട് യോഗികൾ ഒരു ഭയത്തിനും ഇടയില്ലാത്ത എൻെറ പാദമൂലത്തെ ക്ഷേമത്തിനുവേണ്ടി പ്രാപിക്കുന്നു.

2. ന ഹ്യതോഽന്യഃ ശിവഃ പന്ഥാ വിശതഃ സംസൃതാവിഹ
വാസുദേവേ ഭഗവതി ഭക്തിയോഗോ യതോ ഭവേത്. (ഭാ. 2.2.33)
എങ്ങനെയായാൽ സർവഭൂതങ്ങളുടെയും ഉള്ളിൽ വിളങ്ങുന്ന സർവൈശ്വര്യപൂർണ്ണനായ ഭഗവാൻ വാസുദേവനിൽ ഭക്തിയുണ്ടാകുമോ അതിൽപരം ശുഭമായ ഒരു വഴി സംസാരത്തിലകപ്പെട്ടവർക്കു വേറെയില്ല.

ന ഹ്യച്യുതം പ്രീണയതോ ബഹ്വായാസോഽസുരാത്മജാഃ
ആത്മത്വാത് സർവഭൂതാനാം സിദ്ധത്വാദിഹ സർവതഃ. (ഭ. 7.6.19)
അച്യുതനായ ഈശ്വരനെ പ്രീതിപ്പെടുത്തുവാൻ, അല്ലയോ അസുരബാലന്മാരെ, വലിയ പ്രയാസമില്ല. അച്യുതൻ സർവഭൂതങ്ങളുടെയും ആത്മാവാണ്. എവിടെയും എന്നും ആർക്കും ആത്മാവ് അനുഭവസിദ്ധമാണല്ലോ.

കാക്കുവാനുള്ള സഹജവാസനയോടു ഏതാണ്ട് സമമാണ്: എന്നാൽ ഒരു വ്യത്യാസമുണ്ട്. ശ്വാവിൻെറ സഹജവാസന മതഭ്രാന്തൻെറ ബുദ്ധിയേക്കാൾ മീതെയാണ്. എങ്ങനെയെന്നാൽ, യജമാനൻ ഏതു വേഷത്തിൽ മുമ്പിൽ വന്നാലും അത് ഒരു ശത്രുവാണെന്ന് നായ് തെറ്റിദ്ധരിക്കില്ല. മതഭ്രാന്തനു വിവേചന ശക്തി തീരെയില്ലാതാകുന്നു. ഒരു സംഗതിയെപ്പറ്റി, അതു ശരിയോ തെറ്റോ എന്നല്ല നോക്കുക, അതു പറയുന്ന ആൾ ആര് എന്നറിവാനാണ് അയാൾക്കെപ്പോഴും ശ്രദ്ധ. വ്യക്തിയെക്കുറിച്ചുള്ള താല്പര്യത്തിൽ അയാളുടെ മറ്റു ഗുണദോഷവിചാരമെല്ലാം മുങ്ങിപ്പോകുന്നു. സ്വമതസ്ഥരെ സംബന്ധിച്ച് ദയയും നന്മയും സത്യസന്ധതയും സ്നേഹവുമുള്ള മതഭ്രാന്തൻതന്നെ ആ മതസാഹോദര്യത്തിൻെറ അതിർത്തിക്കു പുറമേയുള്ളവർക്ക് എതിരായിട്ടാണെങ്കിൽ അത്യന്തം നികൃഷ്ടമായ കർമ്മങ്ങൾ ചെയ്യാനും മടിക്കില്ല.

എന്നാൽ ഈ ന്യൂനത ഭക്തിയുടെ ഗൗണീ എന്ന പ്രാരംഭാവസ്ഥയിലേ ഉണ്ടാകൂ. ഭക്തി പരിപക്വമായി പരാ എന്ന അത്യുച്ചഭാവത്തിലെത്തിയാൽപ്പിന്നെ മതഭ്രാന്തിൻെറ ഇത്തരം ബീഭത്സപ്രകടനങ്ങൾ ഉണ്ടാകുമെന്ന് ഒട്ടും ഭയപ്പെടേണ്ടതില്ല: പരഭക്തിയിൽ മുഴുകിയ ജീവൻ പിന്നെ ലോകത്തിൽ വിദ്വേഷം പരത്തുന്നതിൽ ആയുധമാവാൻ പറ്റാത്തവിധത്തിൽ പ്രേമസ്വരൂപനായ ഭഗവാൻെറ സമീപത്തെത്തിയിരിക്കുന്നു.

നമ്മുടെ പ്രകൃതിയുടെ നാനാവശങ്ങളും ഒന്നോടൊന്നിണക്കി വളർത്തിക്കൊണ്ടുവരാൻ നമുക്കെല്ലാപേർക്കും ഈ ജന്മം സാധ്യമല്ല. എന്നാൽ നമുക്ക് ഒന്നറിയാം: ജ്ഞാനം ഭക്തി യോഗം എന്നീ മൂന്നും സംമിളിതമായിരിക്കുന്ന പ്രകൃതിയാകുന്നു ശ്രേഷ്ഠതമം[1] എന്ന്. പക്ഷിക്കു പറക്കുവാൻ മൂന്നു കരണങ്ങൾ വേണം: ഇരുചിറകുകളും നയിക്കുന്ന ചുക്കാൻപോലെ ഒരു വാലും. ജ്ഞാനമത്രേ ഒരു ചിറക്, ഭക്തി മറ്റേത്: യോഗം എന്ന മൂന്നാമത്തെ കരണം സമത്വം പാലിക്കുവാനുള്ള വാലും. ഇപ്പറഞ്ഞ മൂന്നു സാധനാസമ്പ്രദായങ്ങളെയും യോജിപ്പിച്ച് അനുഷ്ഠിപ്പിക്കാൻ കഴിവില്ലാതെ ഭക്തിയെമാത്രം സ്വന്തം മാർഗ്ഗമായി കൈക്കൊണ്ടവർ എപ്പോഴും ഓർമ്മവെയ്ക്കേണ്ട ഒരു സംഗതിയുണ്ട്: വിഗ്രഹാദികളും ആരാധനാസമ്പ്രദായങ്ങളും. സാധകനെ മുമ്പോട്ടു കൊണ്ടുപോകുവാൻ ആവശ്യംതന്നെ: എങ്കിലും അവയ്ക്കുള്ള വില, നമ്മെ

1 ഭക്തിഃ പരേശാനുഭവോ വിരക്തിരന്യത്ര ചൈഷ ത്രിക ഏകകാലഃ
പ്രപദ്യമാനസ്യ യഥാശ്നതഃ സ്യുസ്തുഷ്ടിഃ പുഷ്ടിഃ ക്ഷുദപായോഽനുഘാസം.
(ഭാ. 11.2.42)

ഭഗവാനെത്തന്നെ ശരണം പ്രാപിക്കുന്നവന്നു ഭക്തി, പരമേശ്വരജ്ഞാനാനുഭവം, മറ്റുള്ളവയിലെല്ലാം വിരക്തി എന്നീ മൂന്നും ഒരേകാലത്തിൽ ഉണ്ടാകുന്നു. ഊണു കഴിക്കുന്നവന്ന് ഓരോ ഉരുള ചെല്ലുംതോറും ഇന്ദ്രിയപ്രീതിയും ശരീരബലവും വിശപ്പിനു കുറവും വരുന്നതുപോലെയാണിത്.

ഈശ്വരനോട് അത്യന്തം പ്രേമപ്പെട്ടിരിക്കുക എന്ന നിലയിൽ എത്തിക്കുകമാത്രം, അതിനപ്പുറമില്ല.[1] ഇത് എപ്പോഴും ഓർമ്മവേണം.

ജ്ഞാനാചാര്യന്മാരും ഭക്ത്യാചാര്യന്മാരും ഭക്തിയുടെ ശക്തി സമ്മതിക്കുന്നുണ്ട്. എന്നാൽ അവർക്കു തമ്മിൽ അല്പം അഭിപ്രായ വ്യത്യാസമുണ്ട്. ഭക്തി മുക്തിസാധനമാകുന്നു എന്ന് ജ്ഞാനികളും[2] സാദ്ധ്യവും സാധനവും രണ്ടുമാകുന്നു എന്നു ഭക്തന്മാരും[3] പറയുന്നു. ഈ വ്യത്യാസത്തിൽ വാസ്തവത്തിൽ പൊരുളില്ല എന്നാണെനിക്കു തോന്നുന്നത്. ഭക്തിയെ ഒരു സാധനമാക്കുമ്പോൾ അത് ഒരു താണതരം ഉപാസനമാത്രമാണ്: ഉയർന്നതരത്തെ, കാലാന്തരത്തിൽ താണതരം സാക്ഷാത്കാരത്തിൽനിന്നു വേർപെടുത്തുവാൻ കഴിയാത്തതുമാകും. പ്രേമം പരിപൂർണ്ണമാകുമ്പോൾ അതോടുകൂടി യഥാർത്ഥജ്ഞാനം തനിയെ വന്നുചേരും. യഥാർത്ഥജ്ഞാനത്തിൽ നിന്ന് ശരിയായ ഭക്തിയെ വേർപെടുത്താവതുമല്ല. ഇതു മറന്ന് ഓരോരുത്തരും അവരവരുടെ സാധനാമാർഗ്ഗത്തെ അധികം ഊന്നിപ്പറയുന്നതുപോലെ തോന്നുന്നു.

ഇത്രയും മനസ്സിൽവെച്ചുകൊണ്ട്, ഇനി നമുക്ക് മഹാന്മാരായ വേദാന്തഭാഷ്യകാരന്മാർക്ക് ഈ വിഷയത്തിൽ എന്തു പറവാനുണ്ടെന്നു നോക്കാം.

''ആവൃത്തിരസകൃദുപദേശാത്''[4] എന്ന (വ്യാസ) സൂത്രം വ്യാഖ്യാനിക്കുന്നതിൽ ഭഗവാൻ ശ്രീശങ്കരാചാര്യർ പറയുന്നു; ''രാജാവിനെ ഉപാസിക്കുന്നു, ഗുരുവിനെ ഉപാസിക്കുന്നു എന്ന് ജനങ്ങൾ പറയാറുണ്ട്. അതു രാജാവിനെയോ ഗുരുവിനെയോ താത്പര്യത്തോടെ അനുസരിക്കുന്നവനെപ്പറ്റിയാണ്. അതുപോലെ പ്രിയപത്നി പ്രിയപതിയെ ധ്യാനിക്കുന്നു എന്നു പറയാറുണ്ട്. ഇവിടെയും ഉത്കണ്ഠയോടുകൂടിയ നിരന്തരസ്മരണമെന്നാണ് അർത്ഥം.''

---

1. അർച്ചാദാവർച്ചയേത് താവദീശ്വരം മാം സ്വകർമ്മകൃത്
യാവന്ന വേദ സ്വഹൃദി സർവഭൂതേഷ്വസ്ഥിതം.

സ്വധർമ്മാനുഷ്ഠാനത്തോടുകൂടി ഒരുവൻ ഈശ്വരനായിരിക്കുന്ന എന്നെ വിഗ്രഹാദികളിൽ പൂജിക്കണം. ഏതുവരെ? സർവഭൂതങ്ങളിലും കുടികൊള്ളുന്ന പരമാത്മാവിനെ തൻെറ ഉള്ളിൽത്തന്നെ കാണാൻ കഴിയാത്തേടത്തോളം കാലം.

2 ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാസ്മി തത്ത്വതഃ
തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം. (ഗീ. 18.55)

ഞാൻ എപ്രകാരം കാണപ്പെടുന്നു എന്നും വാസ്തവത്തിൽ ആരെന്നും ഭക്തികൊണ്ടു ഉള്ളവണ്ണം അറിഞ്ഞ് എന്നിൽത്തന്നെ ലയിക്കുന്നു.

3. യത്കർമ്മഭിർയത് തപസാ ജ്ഞാനവൈരാഗ്യതശ്ച യത്
യോഗേന ദാനധർമേണ ശ്രേയോഭിരിതരൈരപി
സർവം മദ്ഭക്തിയോഗേന മദ്ഭക്തോ ലഭതേഽഞ്ജസാ
സ്വർഗാപവർഗം മദ്ധാമ കഥഞ്ചിദ് യദി വാഞ്ഛതി.
(ഭ. 11.28.32.33)

4. 4.1.1.

ഇതാകുന്നു ഭക്തി എന്ന് ശങ്കരാചാര്യപക്ഷം.

''അഥാതോ ബ്രഹ്മജിജ്ഞാസാ''[1] എന്ന സൂത്രത്തിൻെറ ഭാഷ്യത്തിൽ ഭഗവാൻ രാമാനുജാചാര്യർ ഇങ്ങനെ പറയുന്നു; ''ഒരു പാത്രത്തിൽനിന്നു മറ്റൊന്നിലേയ്ക്കൊഴിക്കുന്ന എണ്ണ ഇടമുറിയാതെ ധാരയായൊഴുകുന്നതുപോലെ (ധ്യാനിക്കപ്പെടുന്ന വസ്തുവിനെപ്പറ്റി) നിന്തരസ്മരണമാകുന്നു ധ്യാനം.'' ഈ സ്മരണം (ഈശ്വരനെപ്പറ്റി) ഉണ്ടായാൽ സർവ്വബന്ധങ്ങളും അറ്റുപോകും. നിരന്തരസ്മരണത്തെ മോക്ഷസാധനമായി ശാസ്ത്രങ്ങളിൽ അങ്ങനെ പറഞ്ഞിട്ടുണ്ട്. ഈ സ്മരണം, ദർശനം എന്ന രൂപത്തിൽത്തന്നെയുള്ളതുമാണ്. അതെങ്ങനെയെന്നാൽ, ''ദൂരസ്ഥനും സമീപസ്ഥനുമായിരിക്കുന്നവനെ ദർശിക്കുമ്പോൾ ഹൃദയത്തിൻെറ കെട്ടുകൾ പൊട്ടിപ്പോകുന്നു, സർവ്വസംശയങ്ങളും നീങ്ങിപ്പോകുന്നു, സർവ്വകർമ്മങ്ങളും ക്ഷയിച്ചുപോകുന്നു.''[2] എന്ന വാക്യത്തിൽ ദർശനം എന്ന പദത്തിന് സ്മരണം എന്നർത്ഥം വന്നുചേരുന്നു. അതെങ്ങനെയെന്നാൽ;– സമീപസ്ഥനെ കാണാം, ദൂരസ്ഥനെ സ്മരിപ്പാനേ കഴിയൂ. എങ്കിലും ശ്രുതി പറയുന്നു, സമീപസ്ഥനും ദൂരസ്ഥനുമായവനെ 'ദർശിക്കണം' എന്ന്. മുൻപറഞ്ഞവിധം സ്മരണം ദർശനത്തിനു സമമാകുന്നു എന്ന് അതുകൊണ്ടു സൂചിതമായി. ഈ സ്മരണം ഉച്ചാവസ്ഥയിലാകുമ്പോൾ അതു ദർശനത്തിൻെറതന്നെ രൂപത്തിലാകുന്നു..... നിരന്തരസ്മരണമാകുന്നു ഉപാസന എന്ന് ശാസ്ത്രങ്ങളിലെ മുഖ്യവാക്യങ്ങളിലും കാണാം. ഉപാസനാഭ്യാസമാകുന്ന ജ്ഞാനത്തെ നിരന്തരസ്മരണമെന്നു വർണ്ണിച്ചിട്ടുണ്ട്. ................... ഇപ്രകാരം പ്രത്യക്ഷാനുഭവത്തോളം ഉച്ചനിലയിലെത്തിയ സ്മരണമാണ് മോക്ഷസാധനമെന്ന് ശ്രുതി പറഞ്ഞിട്ടുണ്ട്. ''ഈ ആത്മാവ് വിവിധശാസ്ത്രങ്ങൾകൊണ്ടോ ബുദ്ധികൊണ്ടോ ഏറിയ വേദാദ്ധ്യയനംകൊണ്ടോ ലഭിക്കാവതല്ല. ആരെ ഈ ആത്മാവു വരിക്കുന്നുവോ അവനാൽ ആത്മാവു ലഭിക്കപ്പെടുന്നു. അവന് ഈ ആത്മാവ് സ്വന്തം രൂപത്തെ വെളിപ്പെടുത്തുന്നു.''[3] ഇവിടെ ആത്മലാഭത്തിനു വെറും ശ്രവണമനനനിദിധ്യാസനങ്ങളല്ല സാധനങ്ങൾ എന്നു പറഞ്ഞിട്ട്, ''ആരെ ഈ ആത്മാവ് വരിക്കുന്നുവോ അവനാൽ ആത്മാവു ലഭിക്കപ്പെടുന്നു' എന്നു പറഞ്ഞിരിക്കുന്നു, അത്യന്തം പ്രിയപ്പെട്ടതിനെയാണ് വരിക്കുക. ആർക്ക് ആത്മാവ് അത്യന്തം പ്രിയപ്പെട്ടിരിക്കുന്നുവോ ആ ആൾ ആത്മാവിനും അതിപ്രിയനായിരിക്കും. ആ പ്രിയന് ആത്മലാഭമുണ്ടാകുവാൻ ഈശ്വരൻ സഹായിക്കും. ഭഗവാൻതന്നെ പറഞ്ഞി

1 1.1.1

2. ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ. (മു. 2.2.9)

3. നായമാത്മാ പ്രവചനേന ലഭ്യോ ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യസ്തസ്യൈഷ ആത്മാ വിവൃണുതേ
തനൂം സ്വാം. (ക. 2.23)

രിക്കുന്നു; ''ആർ എപ്പോഴും എന്നിൽ മനസ്സുവെച്ച് എന്നെ പ്രീതിയോടുകൂടി ഭജിക്കുന്നുവോ അവർക്ക് എന്നെ പ്രാപിക്കുവാൻ മതിയായ ബുദ്ധിയോഗം ഞാൻ നല്കുന്നു.[1]'' (ബുദ്ധി) പ്രത്യക്ഷ സ്വരൂപമായ ഈ സ്മരണ, അതിൻെറ വിഷയത്തിന് (ആത്മാവിന്) പ്രിയമാകയാൽ, ആർക്കാണോ അതിപ്രിയമായിരിക്കുന്നത് അവനെ ഈ പരമാത്മാവ് വരിക്കുകയും അവനാൽ പരമാത്മാവ് ലഭിക്കപ്പെടുകയും ചെയ്യുന്നു എന്നു പറഞ്ഞിരിക്കുന്നത് അതുകൊണ്ടാണ്. ഈ നിരന്തരസ്മരണമാണ് ഭക്തി എന്ന പദംകൊണ്ട് നിർദ്ദേശിക്കപ്പെടുന്നത്.

പാതഞ്ജലസൂത്രങ്ങളിലെ 'ഈശ്വരപ്രണിധാനാദ്വാ'[2] (പരമേശ്വരോപാസനകൊണ്ടോ) എന്ന സൂത്രം വ്യാഖ്യാനിക്കുമ്പോൾ ഭോജൻ പറഞ്ഞിട്ടുള്ളത്, ''പ്രണിധാനം എന്നത് ഇന്ദ്രിയസുഖാദിഫലങ്ങളെ കാംക്ഷിക്കാതെ സർവ്വകർമ്മങ്ങളെയും ആ പരമഗുരുവിനു സമർപ്പിക്കയാകുന്നു'' എന്നാണ്. അതേ സൂത്രത്തിൻെറ വ്യാഖ്യാനത്തിൽ ഭഗവാൻ വ്യാസൻ പ്രണിധാനം എന്ന പദത്തിന്, ''യാതൊരുവിധം ഭക്തികൊണ്ട് പരമേശ്വരൻ യോഗിയിൽ കൃപതോന്നി അയാളെ അഭീഷ്ടദാനം ചെയ്ത് അനുഗ്രഹിക്കുന്നുവോ ആ വിധം ഭക്തി,'' എന്ന് അർത്ഥം പറഞ്ഞിരിക്കുന്നു.

ഭക്തിക്ക് ''ഈശ്വരങ്കൽ അതിപ്രേമം''[3] എന്നാകുന്നു ശാണ്ഡില്യൻെറ വിവരണം. എന്നാൽ ഭക്തിക്ക് ഉത്തമമായ വിവരണം ഭക്തരാജാവായ പ്രഹ്ലാദൻെറതാകുന്നു;

യാ പ്രീതിരവിവേകാനാം വിഷയേഷ്വനപായിനീ
ത്വാമനുസ്മരതഃ സാ മേ ഹൃദയാന്മാപസർപ്പതു.[4]

''അവിവേകികൾക്കു വിഷയങ്ങളിൽ യാതൊരു ഒടുങ്ങാത്ത പ്രേമമുണ്ടോ അത് നിന്തിരുവടിയെ നിരന്തരം സ്മരിക്കുന്ന എൻെറ ഹൃദയത്തിൽനിന്ന് ഒഴിഞ്ഞു പോകാതിരിക്കണം.'' പ്രേമം! ആരോട്? പരമേശ്വരനോട്. എത്ര മഹത്ത്വമുള്ള മറ്റ് ഏതിനോടും ഉണ്ടാകുന്ന പ്രേമം ഭക്തിയാകയില്ല. രാമാനുജാചാര്യൻ ഒരു പുരാതനാചാര്യവചനം ഉദ്ധരിച്ച് ശ്രീഭാഷ്യത്തിൽ പറഞ്ഞിരിക്കുന്നു;

ആബ്രഹ്മസ്തംബപര്യന്താഃ ജഗദന്തർവ്യവസ്ഥിതാഃ
പ്രാണിനഃ കർമ്മജനിതസംസാരവശവർത്തിനഃ
യതസ്തതോ ന തേ ധ്യാനേ ധ്യാനിനാമുപകാരകാഃ
അവിദ്യാന്തർഗ്ഗതാഃ സർവ്വേ തേ ഹി സംസാരഗോചരാഃ.

''ബ്രഹ്മാവുമുതൽ തൃണംവരെ ജഗത്തിലുള്ള സർവ്വജീവികളും

---

1. തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവകം
ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ. (ഗീ. 10.10)

2 1.28. 3 സാ പരാനുരക്തിരീശ്വരേ ശാ.2. 4. വി. പു.(വി. സാ. സ. 1. 27)
വി. സ.സ. I.27

കർമ്മവശാലുണ്ടാകുന്ന ജനനമരണങ്ങൾക്ക് അധീനരത്രേ. അവരെല്ലാം അജ്ഞാനത്തിൽ വർത്തിക്കുന്നു, മാറിമാറിക്കൊണ്ടുമിരിക്കുന്നു. അതുകൊണ്ട് അവരൊന്നും ധ്യാനത്തിന് ഉപകരിക്കുന്നവരല്ല.''

ശാണ്ഡില്യൻ ഉപയോഗിച്ചിട്ടുള്ള അനുരക്തി എന്ന പദത്തിന് ''അനു (പിന്നാലെ വരുന്ന) രക്തി (ആസക്തി), അതായത് ഈശ്വരന്റെ ഗുണമാഹാത്മ്യങ്ങളറിഞ്ഞതിനുശേഷം അതുവഴിക്ക് അവിടുത്തോടുണ്ടാകുന്ന പ്രേമം എന്നർത്ഥമാകുന്നു. അങ്ങനെയല്ലെങ്കിൽ, ഭാര്യയോടോ മക്കളോടോ മറ്റോ ഉണ്ടാകുന്ന പ്രേമവും ഭക്തി എന്നതാകും"' എന്നാകുന്നു സ്വപ്നേശ്വരവ്യാഖ്യാനം. അതുകൊണ്ട്, ഭക്തി എന്നത് (ഈശ്വര) തത്ത്വസാക്ഷാത്കാരത്തിനുവേണ്ടി മനസ്സുകൊണ്ട് തുടരെത്തുടരെ ചെയ്യുന്ന യത്നമാണെന്നും, അതു സാധാരണ ഉപാസനകൊണ്ടാരംഭിച്ച് പരമേശ്വരനോടുള്ള പരാനുരക്തിയിൽ പര്യവസാനിക്കുന്നതാണെന്നും വെളിവായി കാണുന്നു.[1]

1. ഭക്തിസാധനയുടെ ഈ ക്രമം പ്രഹ്ലാദൻ വിവരിക്കുന്നു;
ശ്രവണം കീർത്തനം വിഷ്ണോഃ സ്മരണം പാദസേവനം
അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം (ഭ. 7.5.23)

## അദ്ധ്യായം രണ്ട്

## ഈശ്വരതത്ത്വം

ഈശ്വരൻ ആര്? ജന്മാദ്യസ്യ യതഃ.[1] ''ഈ ജഗത്തിന്റെ ജന്മസ്ഥിതിലയങ്ങൾ ആരിൽനിന്നോ'' അവൻ ഈശ്വരൻ; ''ശാശ്വതൻ, നിർമ്മലൻ, നിത്യസ്വതന്ത്രൻ, സർവ്വശക്തൻ, സർവ്വജ്ഞൻ, കരുണാമയൻ, സർവ്വഗുരുക്കന്മാരുടെയും ഗുരു,'' സർവ്വോപരി, സ ഈശ്വരഃ അനിർവ്വചനീയപ്രേമസ്വരൂപഃ[2] ''വിവരിക്കാവതല്ലാത്ത പ്രേമംതന്നെ സ്വരൂപമായിട്ടുള്ളവൻ.''

ഈ വിശേഷണങ്ങൾ നിശ്ചയമായും സഗുണനായ ഈശ്വരന്നേ ചേരൂ. അപ്പോൾ ഈശ്വരൻ രണ്ടുണ്ടോ – ജ്ഞാനിയുടെ നേതി, നേതി[3] (ഇതല്ല, ഇതല്ല) എന്ന സച്ചിദാനന്ദവും ഭക്തന്റെ പ്രേമസ്വരൂപനും? ഇല്ല, സച്ചിദാനന്ദം ഏതോ അതുതന്നെ പ്രേമസ്വരൂപൻ. നിർഗുണവും സഗുണവും ഒന്നുതന്നെ. ഭക്തൻ ഉപാസിക്കുന്ന ഈശ്വരൻ പ്രേമത്തിൽനിന്നു വ്യത്യാസപ്പെട്ടതോ വേറിട്ടതോ അല്ല. ഏകവും അദ്വിതീയവുമായ ബ്രഹ്മംതന്നെ എല്ലാം. എന്നാൽ ഏകവും നിർവിശേഷവുമായ ബ്രഹ്മം നമ്മുടെ പ്രേമത്തിനോ ആരാധനയ്ക്കോ വിഷയമാവാത്തവിധം അത്ര സൂക്ഷ്മമായ തത്ത്വമാകകൊണ്ട് ഭക്തൻ അതിന്റെ സവിശേഷഭാവമായ പരമേശ്വരനെ ഉപാസ്യനായെടുത്തിരിക്കുന്നു. ഇതിന് ഒരുപമ പറയാം. മണ്ണ് – ഒരേ വസ്തു – അതുകൊണ്ട് എണ്ണമറ്റതരം സാധനങ്ങൾ രൂപപ്പെടുത്താം. മണ്ണിന്റെ നിലയിൽ അവയെല്ലാം ഒന്ന്: രൂപം അഥവാ രചന അവയെ വേർതിരിക്കുന്നു. രൂപപ്പെടുത്തുന്നതിനു മുമ്പ് അവയെല്ലാം മണ്ണിൽ സത്തായിരുന്നു: (കാരണ) വസ്തുത്വേന അവ അഭിന്നമാണ്. എങ്കിലും രൂപപ്പെട്ടു രൂപത്തോടെ ഇരിക്കുന്ന കാലത്തോളം അവ വേറിട്ടും വ്യത്യാസപ്പെട്ടുമിരിക്കും. മണ്ണെലി

---

1 ബ്ര. സൂ. 1.1.2. 2. ശാ. 3

3. സ ഏഷ നേതി നേത്യാത്മാ അഗൃഹ്യോ ന ഹി ഗൃഹ്യതേ, അശീര്യോ ന ഹി ശീര്യതേ, അസംഗോ ന ഹി സജ്യതേ ന വ്യഥതേ ന രിഷ്യതി. (ബൃ. 3.9.26)

അജാതജന്മസ്ഥിതിസംയമായാf
ഗുണായ നിർവാണസുഖാർണവായ
അണോരണിമ്നേf പരിഗണ്യധാമ്നേ
മഹാനുഭാവായ നമോ നമസ്തേ. (ഭാ. 8.6.8)

ജന്മസ്ഥിതിനാശങ്ങളില്ലാതെ, സത്വാദിഗുണങ്ങൾ തീണ്ടാതെ, ഒടുങ്ങാത്ത നിർവ്വാണസുഖത്തിന്റെ കടലായി, സൂക്ഷ്മങ്ങളിൽവെച്ചു സൂക്ഷ്മമായിരിക്കയാൽ ആർക്കും ഗണിക്കാനരുതാത്ത സ്വരൂപത്തോടുകൂടി, എങ്കിലും ഭക്തന്മാരിൽ അളവറ്റ കരുണയോടുകൂടിയ അങ്ങേയ്ക്കു വീണ്ടും വീണ്ടും നമസ്കാരം.

മണ്ണാനയാകയില്ല. അവയിൽ രണ്ടിലും ഒരേ വസ്തു, ഒരേ മണ്ണ്: എന്നാൽ രൂപമാത്രത്താൽ അവ വ്യത്യസ്തങ്ങൾതന്നെ.[1] അതുപോലെ അഖണ്ഡസദ്വസ്തുവായ ബ്രഹ്മത്തിൻെറ അത്യുത്കൃഷ്ടപ്രകാശനമത്രേ ഈശ്വരൻ: മറ്റൊരുവിധം പറഞ്ഞാൽ, അഖണ്ഡബ്രഹ്മത്തെസ്സംബന്ധിച്ച് മനുഷ്യമനസ്സുകൊണ്ട് നേടാവുന്ന അത്യുത്തമദർശനം.[2] സൃഷ്ടി നിത്യമായിരിക്കുന്നതുപോലെ ഈശ്വരനും നിത്യനാകുന്നു.[3]

വേദാന്തസൂത്രങ്ങളിൽ ഭഗവാൻ വേദവ്യാസൻ നാലാമദ്ധ്യായം നാലാം പാദത്തിൽ, മുക്തന്മാർക്ക് മോക്ഷാനന്തരം മിക്കവാറും അനന്തമായ ശക്തിയും ജ്ഞാനവും വന്നുചേരുന്നതിനെപ്പറ്റി പറഞ്ഞിട്ട് ജഗത്സൃഷ്ടിസ്ഥിതിസംഹാരശക്തി ഈശ്വരനുമാത്രമുള്ളതാകയാൽ അത് എങ്ങനെയും ആർക്കും ലഭിക്കുന്നതല്ല എന്ന് ഒരു സൂത്രത്തിൽ[4] പറഞ്ഞിരിക്കുന്നു. ഈ സൂത്രം വ്യാഖ്യാനിച്ച് ഈശ്വരന്നുള്ള സർവ്വശക്തിത്വവും പൂർണ്ണസ്വതന്ത്രതയും തദധീനന്മാരായ ജീവന്മാർക്ക് ഒരിക്കലും ഉണ്ടാവാൻ വഴിയില്ലെന്നു കാണിപ്പാൻ ദ്വൈതമതാനുസാരികളായ വ്യാഖ്യാതാക്കൾക്ക് എളുപ്പമാണ്! ശുദ്ധ ദ്വൈതമതവ്യാഖ്യാതാവായ മധ്വാചാര്യർ ഈ സൂത്രം വരാഹപുരാണ ത്തിൽനിന്ന് ഒരു ശ്ലോകം ഉദ്ധരിച്ച് തൻെറ സംക്ഷിപ്തരീതിയിൽ വ്യാഖ്യാനിച്ചുപോയിരിക്കുന്നു.

ഭാഷ്യകാരനായ രാമാനുജാചാര്യൻ ഈ സൂത്രത്തിൻെറ വ്യാഖ്യാനത്തിൽ പറയുന്നതാവാമിത്; ''മുക്തപുരുഷനുണ്ടാകുന്ന സിദ്ധികളിൽ പരമേശ്വരൻെറ അസാധാരണശക്തി, അതായത് ജഗത് സൃഷ്ട്യാദിശക്തിയും സർവ്വനിയന്തൃത്വവും ഉൾപ്പെടുമോ? അതോ, അതൊഴിച്ച് പരമേശ്വരസാക്ഷാത്കാരം ഉണ്ടായിക്കൊണ്ടിരിക്കുക മാത്രമാണോ മുക്തൻെറ മഹത്ത്വം? എന്ന സന്ദേഹമുളവായിരിക്കെ താഴെ കാണിക്കുംപ്രകാരം ഒരു പൂർവ്വപക്ഷം ഉണ്ടാകുന്നു: മുക്തന് ജഗന്നിയന്തൃത്വശക്തി ലഭിക്കുന്നു എന്നുള്ളതു യുക്തിയുക്തമാണ്. എന്തുകൊണ്ടെന്നാൽ, 'മുക്തപുരുഷൻ പരമേശ്വരനോട് പരമൈക്യം പ്രാപിക്കുന്നു. അയാളുടെ കാമങ്ങളെല്ലാം സഫലമാകുന്നു' എന്ന്

1. ജ്ഞാ യോ. അ. 2 നോക്കുക.
2. ത്വം ഭാവയോഗപരിഭാവിതഹൃത്സരോജ
   ആസ്സേ ശ്രുതേക്ഷിതപഥോ നനു നാഥ പുംസാം
   യദ്യദ്ധിയാ ത ഉരുഗായ വിഭാവയന്തി
   തത്തദ്വപുഃ പ്രണയസേ സദനുഗ്രഹായ. (ഭാ. 3.9.11)

   ഗുരുവിങ്കൽനിന്നു ശ്രവണം ചെയ്തറിഞ്ഞ വഴിയിലൂടെ പ്രേമപൂർവ്വം ഭാവന ചെയ്യുന്നവരുടെ ഹൃദയസരോജത്തിലാണ് അങ്ങ് ഇരിക്കുന്നത്. അവർ ഏതേതുഭാവത്തിൽ അങ്ങയെ ഭാവന ചെയ്യുന്നുവോ, അല്ലയോ വിപുലകീർത്തിയുള്ള ഭഗവൻ, സജ്ജനങ്ങളെ അനുഗ്രഹിക്കുവാനായി അതാതു രൂപത്തെ അങ്ങു കൈക്കൊള്ളുന്നു.
3. ബ്ര. സൂ. 2.1.35.36.
4 ജഗദ്വ്യാപാരവർജം പ്രകരണാദസംനിഹിതത്വാച്ച. (ബ്ര. സൂ. 4.4.17)

ശ്രുതിവാക്യമുണ്ട്. പരമേശ്വരന്റെ വിശിഷ്ടശക്തിയെന്ന ജഗദ്വ്യാപാരം കൂടാതെ പരമൈക്യപ്രാപ്തിയും സർവ്വകാമസാഫല്യവും സിദ്ധിക്കയില്ല. അതുകൊണ്ട് സർവ്വകാമങ്ങളും ഈശ്വരനോട് പരമൈക്യവും പ്രാപിക്കുവാൻ മുക്തന് ജഗദ്വ്യാപാരമെന്ന വിശിഷ്ടശക്തി കൂടി സിദ്ധിക്കാനുണ്ട് എന്നു സമ്മതിക്കണം. ഇതിന്നു ഞങ്ങളുടെ സമാധാനം: മുക്തന് ജഗദ്വ്യാപാരമൊഴികെയുള്ള സർവ്വശക്തികൾ മാത്രം സിദ്ധിക്കുന്നു. ജഗദ്വ്യാപാരമെന്നതു സകലചരാചരങ്ങളുടെയും രൂപം കാമം ജീവിതം എന്നിവയെ സ്വേച്ഛാനുസാരം നിയന്ത്രിപ്പാനുള്ള ശക്തിയാകുന്നു. ഈ ശക്തി മുക്തന്നുണ്ടാവുകയില്ല. ഈശ്വരന്റെ യാഥാർത്ഥ്യത്തെ മറച്ചിരിക്കുന്ന മറവുകളെല്ലാം തന്നിൽ നിന്നു നീങ്ങി തടവറ്റ ബ്രഹ്മദർശനം ആസ്വദിക്കുകമാത്രമാണ് മുക്തൻ ചെയ്യുന്നത്. ഈ സംഗതി ശ്രുതിവാക്യങ്ങളാൽ വെളിവാകുന്നുണ്ട്. 'ഈ ഭൂതങ്ങൾ ഏതിൽനിന്നു ജനിക്കുന്നു, ഏതുനിമിത്തം ജീവിക്കുന്നു, ജീവിതാന്ത്യത്തിൽ ഏതിൽ തിരികെ ചെന്നുചേരുന്നു, അതിനെ അന്വേഷിക്കുക, അതു ബ്രഹ്മമാകുന്നു,[1] ഈ ജഗദ്വ്യാപാരശക്തി മുക്തന്മാർക്കുകൂടി സാധാരണമാണെങ്കിൽ ജഗദ്വ്യാപാരിത്വപ്രതിപാദകമായ ഈ വാക്യം ബ്രഹ്മത്തിനു വിവരണമാകയില്ല. മറ്റൊന്നിനും ചേരാത്ത അസാധാരണലക്ഷണംകൊണ്ടാണല്ലോ ഒന്നിനും ശരിയായ വിവരണം പറയേണ്ടത്. താഴെ കാണിക്കുന്ന ശ്രുതിവാക്യങ്ങളും നോക്കുക; സൗമ്യ, ആദിയിൽഒന്നുമാത്രം, രണ്ടാമതൊന്നില്ലാതെ ഉണ്ടായിരുന്നു. അതു വീക്ഷണം ചെയ്തു, ഞാൻ പലതാകും എന്നു സങ്കല്പിച്ചു. അതു തേജസ്സിനെ സൃഷ്ടിച്ചു.[2]' 'ആദിയിൽ ബ്രഹ്മംമാത്രമുണ്ടായിരുന്നു. അതു ബഹുവായി: അത് ഒരു ധന്യരൂപത്തെ സൃഷ്ടിച്ചു – ക്ഷത്രത്തെ, ഈ ദേവന്മാർ ക്ഷത്രങ്ങളാകുന്നു: വരുണൻ, സോമൻ, രുദ്രൻ, പർജ്ജന്യൻ, യമൻ, മൃത്യു. ഈശാനൻ, ഇവരെല്ലാം ക്ഷത്രങ്ങളാകുന്നു.'[3] 'ആദിയിൽ ആത്മാവുമാത്രം ഉണ്ടായിരുന്നു, മറ്റൊന്നും അനങ്ങിയിരുന്നില്ല: അതു ലോകം സൃഷ്ടിപ്പാൻ സങ്കല്പിച്ചു: അതിനുശേഷം ലോകത്തെ സൃഷ്ടിച്ചു.'[4] 'നാരായണൻ കേവലനായുണ്ടായിരുന്നു: ബ്രഹ്മാവോ ഈശാനനോ ദ്യാവാപൃഥിവിയോ നക്ഷത്രങ്ങളോ ജലമോ വഹ്നിയോ

1. യതോ വാ ഇമാനി ഭൂതാനി ജായന്തേ യേന ജാതാനി ജീവന്തി
യത്പ്രയന്ത്യഭിസംവിശന്തി തദ് വിജിജ്ഞാസസ്വ തദ്ബ്രഹ്മേതി.(തൈ. 3.1)

2. സദേവ സോമ്യേദമഗ്ര ആസീദ് ഏകമേവാദ്വിതീയം (ഛാ. 6.2.1)
തദൈക്ഷത ബഹു സ്യാം പ്രജായേയേതി. തത്തേജോഽസൃജത. (ഛാ.6.2.3)

3. ബ്രഹ്മവാ ഇദമഗ്ര അസീദേകമേവ: തദേകം സന്ന വ്യഭവത്:
തച്ഛ്രേയോരൂപമസൃജത ക്ഷത്രം: യാന്യേതാനി ദേവത്രാ ക്ഷത്രാണി
ഇന്ദ്രോ വരുണഃ സോമോ രുദ്രഃ പർജന്യോ യമോ മൃത്യുരീശാന ഇതി.
(ബൃ.1.4.11)

4. ആത്മാ വാ ഇദമേക ഏകാഗ്ര ആസീത്: നാന്യത് കിഞ്ചന മിഷത്
സ ഈക്ഷത ലോകാൻ നു സൃജാ ഇതി സ ഇമാൻ ലോകാനസൃജത.
(ഐ. 1.1.1.2.)

സോമനോ സൂര്യനോ ഉണ്ടായിരുന്നില്ല: ഏകനായി വന്നതിൽ നാരായണനു സന്തുഷ്ടിയുണ്ടായില്ലവ, പിന്നെ ധ്യാനിച്ചശേഷം അദ്ദേഹത്തിന് ഒരു പുത്രി, ദശേന്ദ്രിയങ്ങൾ മുതലായവയുണ്ടായി.' 'ആർ ഭൂമിയിൽ ഇരുന്നുകൊണ്ട് അതിൽനിന്നു വേറായും ഇരിക്കുന്നുവോ, ആർ ആത്മാവിൽ ഇരുന്നുംകൊണ്ട് ...... [1] ഇത്യാദിവാക്യങ്ങളിൽ ജഗദ്വ്യാപാരകർത്താവായി പരമേശ്വരനെയാകുന്നു ശ്രുതി പറയുന്നത്. മുക്തപുരുഷന് അതിൽ കർത്തൃത്വമുണ്ടെന്നു വരുത്തുവാൻ, ജഗദ് വ്യാപാരപരങ്ങളായ വിവരണങ്ങളിലൊന്നിലും ഒരേടത്തും മുക്തപുരുഷന് ഒരു സ്ഥാനവും ശ്രുതി കൊടുത്തിട്ടില്ല.'' അടുത്ത സൂത്ര[2] വ്യാഖ്യാനത്തിൽ രാമാനുജാചാര്യർ (പൂർവ്വപക്ഷം തുടർന്ന്) പറയുന്നു; ''അതു ശരിയല്ല, അതിനു നേരെ വിപരീതം പറയുന്ന ശ്രുതി വാക്യങ്ങളുണ്ട് എന്നു നിങ്ങൾ പറയുമായിരിക്കും. എന്നാൽ ആ വാക്യങ്ങൾ മുക്തന്മാർക്ക് ഉപദേവതകളുടെ ലോകങ്ങളിലുള്ള മാഹാത്മ്യത്തെ മാത്രം സംബന്ധിച്ചുള്ളവയാകുന്നു.'' ഇങ്ങനെ ഒരെളുപ്പമായ പരിഹാരമാകുന്നു രാമാനുജൻ ഈ വൈഷമ്യത്തിന് കണ്ടിട്ടുള്ളത്! അദ്ദേഹത്തിൻെറ (വിശിഷ്ടാദ്വൈത) സമ്പ്രദായത്തിൽ സമഷ്ടിക്ക് ഏകത്വമുണ്ടെന്നു സമ്മതിക്കുന്നുണ്ട്: എന്നാൽ ആ ഏകസമഷ്ടിക്കുള്ളിൽ നാനാവ്യക്തികളും ശാശ്വതമായുണ്ടെന്നും ആ മതം പറയുന്നു. അതുകൊണ്ട് അദ്ദേഹത്തിൻെറ മതവും ഫലത്തിൽ ദ്വൈതത്തോടു തുല്യമാകുന്നു. ആ നിലയിൽ സാധാരണ ജീവനും സഗുണേശ്വരന്നും തമ്മിലുള്ള വ്യത്യാസം വളരെ വെളിവാക്കിവെപ്പാൻ രാമാനുജന് എളുപ്പമായിരുന്നു.

ഇനി നമുക്ക് ഈ വിഷയത്തിൽ അദ്വൈതമഹാചാര്യൻ എന്തു പറയുന്നു എന്നു നോക്കാം. അദ്വൈതമതം ദ്വൈതിയുടെ സർവ്വാഭിലാഷങ്ങളെയും ലക്ഷ്യങ്ങളെയും അന്യൂനമായി സംരക്ഷിച്ചുകൊണ്ടു തന്നെ, മനുഷ്യദിവ്യത്വത്തിൻെറ പരിപൂർത്തിക്ക് അനുഗുണമാം വണ്ണം, ഈ വിഷമപ്രശ്നത്തിന് സ്വന്തം സമാധാനം പ്രതിപാദിക്കുന്നത് എങ്ങനെയെന്നു കാണാം. മുക്തി സിദ്ധിച്ചതിനുശേഷം സ്വന്തം അന്തഃകരണം വെച്ചിരുന്ന് വ്യക്തിഭാവം നിലനിർത്തണമെന്നുള്ളവർക്ക് അങ്ങനെ ചെയ്ത് സഗുണബ്രഹ്മാനന്ദം അനുഭവിച്ചുകൊണ്ടിരിപ്പാൻ വേണ്ടുവോളം വഴിയുണ്ട്. അവരെക്കുറിച്ച് ശ്രീമദ് ഭാഗവതപുരാണത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു; ആത്മാവിൽ മാത്രം രമിക്കുന്നവരും ബന്ധങ്ങൾ ഒന്നുമില്ലാത്തവരുമായ മുനികൾ പോലും വിചിത്രലീലാമയനായ ഹരിയിൽ കാമസ്പർശം കൂടാതെയുള്ള ഭക്തിയെ പരിപാലിച്ചുകൊണ്ടിരിക്കുന്നു. അത്ര ഗുണവാനുമാകുന്നു ഹരി[1].'' അവരെക്കുറിച്ച് സാംഖ്യന്മാർ പറയുന്നത്; 'സിദ്ധന്മാ

1. യഃ പൃഥിവ്യാം തിഷ്ഠൻ പൃഥിവ്യാ അന്തരോ യം പൃഥിവീ ന വേദ യസ്യ പൃഥിവീശരീരം യഃ പൃഥിവീമന്തരോ യമയത്യേഷ ത ആത്മാ അന്തർയാമ്യമൃതഃ. (ബൃ.3.7.3)

2. പ്രത്യക്ഷോപദേശാദിതി ചേന്നാധികാരികമണ്ഡലസ്തോക്തേഃ. (ബ്ര. സൂ. 4.4.18)

രായതിൽപ്പിന്നെ അടുത്ത കല്പത്തിൽ ലോകപാലന്മാരായി വരത്തക്കവണ്ണം അവർ ഈ കല്പത്തിൽ പ്രകൃതിയിൽ ലയിക്കുന്നു' എന്നാകുന്നു.[2] എന്നാൽ അവരാരും ഈശ്വരതുല്യന്മാരാകയില്ല. ഏതവസ്ഥയിൽ സൃഷ്ടിയെന്നും സൃഷ്ടങ്ങളെന്നും സ്രഷ്ടാവെന്നുമുള്ള ഭേദമില്ലയോ, ഏതവസ്ഥയിൽ ജ്ഞാതാവ് ജ്ഞാനം ജ്ഞേയം എന്ന ഭേദമില്ലയോ, ഏതവസ്ഥയിൽ ഞാൻ നീ അവൻ എന്ന ഭേദമില്ലയോ, ഏതവസ്ഥയിയിൽ ദൃക് ദൃശ്യം തത്സംബന്ധം എന്ന ഭേദവുമില്ലയോ, ആ അവസ്ഥയിൽ ''ആർ ആരെ കാണും?''[3] ആ അവസ്ഥയിൽ എത്തിയവൻ സർവ്വത്തേയും അതിക്രമിച്ച് ''വാക്കിനോ മനസ്സിനോ ഗതിയില്ലാത്ത'' സ്ഥാനം പ്രാപിച്ചിരിക്കുന്നു: ഏതിനെക്കുറിച്ച് ശ്രുതികൾ ''നേതി, നേതി'' എന്നു പറയുന്നുവോ അതിനെ പ്രാപിച്ചിരിക്കുന്നു.[4] ആ അവസ്ഥയിലെത്തുവാൻ കഴിവോ മനസ്സോ ഇല്ലാത്തവർക്ക് ഏകവും അഖണ്ഡവുമായ ബ്രഹ്മത്തിൻെറ തന്നെ ദർശനം, ജീവനെന്നും ജഗത്തെന്നും അവയിൽ അന്തര്യാമിയായി അവയെ നിലനിർത്തുന്ന ഈശ്വരനെന്നുമുള്ള ത്രൈവിധ്യദർശനം, നീക്കുപോക്കില്ലാതെ നില നില്ക്കുന്നതാണ്. പ്രഹ്ലാദൻ തന്നെത്താൻ മറന്നപ്പോൾ ജഗത്തിനെയോ തത്കാരണത്തെയോ ദർശിച്ചില്ല, നാമരൂപകൃതമായ ഭേദംകൂടാതെ ഏകവും അഖണ്ഡവുമായ അനന്തസത്തമാത്രം അദ്ദേഹത്തിനു ബോധവിഷയമായി 'ഞാൻ പ്രഹ്ലാദൻ' എന്ന ഭാവം ഉദിച്ചപ്പോഴാകട്ടെ, അദ്ദേഹം പ്രപഞ്ചത്തെ കണ്ടു: അതോടുകൂടി പ്രപഞ്ചനാഥനായ അനന്തകല്യാണഗുണനിധിയേയും കണ്ടു. അതേവിധമായിരുന്നു മഹാധന്യകളായ ഗോപിമാരുടെയും അനുഭവം. അവർ ഇന്നിന്നവരെന്ന വ്യക്തിബോധം അവർക്കില്ലാതിരുന്നപ്പോൾ അവർ ഏവരും കേവലകൃഷ്ണന്മാരായി.[5] എന്നാൽ കൃഷ്ണൻ തങ്ങളുടെ പ്രാണപ്രേഷ്ഠൻ എന്ന ഭാവം അവർക്ക് എപ്പോളുണ്ടായോ അപ്പോൾ അവർ വീണ്ടും ഗോപിമാരായി. അപ്പോൾ,

> താസാമാവിരഭൂച്ഛൗരിഃ സ്മയമാനമുഖാംബുജഃ
> പീതാംബരധരഃ സ്രഗ്വീ സാക്ഷാന്മന്മഥമന്മഥഃ.[1]

---

1. ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
   കുർവന്ത്യഹൈതുകീം ഭക്തിം ഇത്ഥം ഭൂതഗുണോ ഹരിഃ. (1.7.10)
2. വൈരാഗ്യാത് പ്രകൃതിലയഃ. (സാം. കാ. 45) യോ. സൂ. 1.19. കാണുക
3. യത്ര വാ അസ്യ സർവ്വമാത്മൈവാഭൂത് തത് കേനം കം ജിഘ്രേത്
   കേന കം പശ്യേത്. (ബൃ. 2.4.14)
4. ന തത്ര ചക്ഷുർഗച്ഛതി ന വാഗ്ഗച്ഛതി നോ മനഃ. (കേ. 1. 3)
   അഥാത ആദേശോ നേതി നേതി. (ബൃ. 2. 3. 6)
5. കസ്യാംചിത് സ്വഭുജം ന്യസ്യ ചലന്ത്യാഹാപരാ നനു
   കൃഷ്ണോഽഹം പശ്യത ഗതിം ലളിതാമിതി തന്മനാഃ. (ഭാ. 10.30.19)
   വേറൊരുവൾ ഒരുവളുടെ മേൽ കൈവെച്ചു നടന്നുകൊണ്ട് ''ഇതാ ഞാൻ കൃഷ്ണനാണ്, എൻെറ ലളിതഗതി കണ്ടാലും'' എന്ന് ഭഗവന്മയമായിത്തീർന്ന മനസ്സോടെ പറഞ്ഞു!

''മുഖാംബുജത്തിൽ പുഞ്ചിരി വിളങ്ങി, വനമാലയണിഞ്ഞ്, മഞ്ഞപ്പൂ ഞ്ചേല ചാർത്തി, സൗന്ദര്യത്താൽ സാക്ഷാത് കാമദേവനെപ്പോലും വെല്ലുന്ന മനോഹരമൂർത്തിയായി, ശ്രീകൃഷ്ണൻ അവരുടെ മുമ്പിൽ പ്രത്യക്ഷനായി.''

ഇനി നമ്മുടെ ശങ്കരാചാര്യരുടെ അടുക്കലേക്കു മടങ്ങുക. അദ്ദേഹം പറയുന്നു;[2] ''സഗുണബ്രഹ്മോപാസനകൊണ്ടു മുക്തൻമാരായി, എന്നാൽ മനോനാശം വരുത്താതെ വ്യക്തിത്വം വെച്ചുകൊണ്ടിരിക്കുന്നവർക്കുള്ള മഹത്ത്വം പരിമിതമോ അപരിമിതമോ? ഈ സന്ദേഹം സഞ്ജാതമായിരിക്കെ, ഒരു പൂർവ്വപക്ഷം; അവരുടെ മഹത്ത്വം അപരിമിതംതന്നെ: എന്തുകൊണ്ടെന്നാൽ ശ്രുതി പറയുന്നു, 'അവർ സ്വാരാജ്യം പ്രാപിക്കുന്നു, അവരെ സർവ്വദേവൻമാരും വണങ്ങുന്നു, അവർ എല്ലാ ലോകങ്ങളിലും ആപ്തകാമൻമാരാകുന്നു,' എന്ന്. ഇതിന്ന് വ്യാസൻെറ സമാധാനമാണ്, 'ജഗദ്വ്യാപാരമൊഴികെ' എന്ന്. സൃഷ്ട്യാദികൾക്കുള്ള ശക്തിയൊഴിച്ച് അണിമാദികളായ മറ്റു ശക്തികൾ മുക്തൻമാർക്കുണ്ടാകും. ജഗദീശത്വമാകട്ടെ നിത്യസിദ്ധനായ ഈശ്വരനുമാത്രം .... എന്തുകൊണ്ട്? സൃഷ്ട്യാദിയെപ്പറ്റിയ ശ്രുതിവാക്യങ്ങളെല്ലാം ഈശ്വരനെമാത്രമാണ് തത്കർത്താവാക്കി പറയുന്നത്. അവയിലൊന്നിലും മുക്തൻമാരെപ്പറ്റി ഒരു തരത്തിലും പറയുന്നില്ല. പരമേശ്വരനുമാത്രമത്രേ ജഗന്നിയമനകർത്തൃത്വം. സൃഷ്ട്യാദിവിഷയങ്ങളായ ശ്രുതിവാക്യങ്ങളെല്ലാം ഈശ്വരനെമാത്രമേ നിർദ്ദേശിക്കുന്നുള്ളു, പോരെങ്കിൽ ഈശ്വരന് നിത്യസിദ്ധൻ എന്നൊരു വിശേഷണവും കൊടുത്തിട്ടുണ്ട്. വേറെയും ഒരു സംഗതി;

---

1. ഭാ. 10.32.2

2. യേ സഗുണബ്രഹ്മോപാസനാത് സഹൈവ മനസാ ഈശ്വരസായൂജ്യം വ്രജന്തി, കിം തേഷാം നിരവഗ്രഹം ഐശ്വര്യം ഭവതി ആഹോസ്വിത് സാവഗ്രഹമിതി സംശയഃ. കിം താവത് പ്രാപ്തം? നിരങ്കുശമേവ ഏഷാമൈശ്വര്യം ഭവിതുമർഹതി: 'ആപ്നോതി സ്വാരാജ്യം' (തൈ. 1.6.2) 'സർവേfസ്മൈ ദേവാ വലിമാവഹന്തി' (തൈ. 1.5.3) 'തേഷാം സർവേഷു ലോകേഷു കാമ ചാരോ ഭവതി' (ഛാ. 7.25.2) ഇത്യാദി ശ്രുതിഭ്യ ഇതി. ഏവം പ്രാപ്തേ പഠതി ജഗദ്വ്യാപാരവർജമിതി. ജഗദുത് പത്ത്യാദിവ്യാപാരം വർജ്ജിയത്വാ അന്യദണിമാദ്യാത്മകം ഐശ്വര്യം മുക്താനാം ഭവിതുമർഹതി: ജഗദ്വ്യാപാര സ്തു നിത്യസിദ്ധസ്യേശ്വരസ്യ. കുതഃ? തസ്യ തത്ര പ്രകൃതത്വാദ് അസംനിഹിതത്വാചേതരേഷാം. പര ഏവ ഹീശ്വരോ ജഗദ്വ്യാപാരേfധികൃതഃ തമേവ പ്രകൃത്യ ഉത്പത്യാദ്യുപദേശാത്. നിത്യശബ്ദനിബന്ധനത്വാച്ച. തദന്വേഷണ വിജിജ്ഞാസാപൂർവ്വകം ത്വിതരേഷാമണിമാദ്യൈശ്വര്യം ശ്രൂയതേ. തേനാ സംനിഹിതാസ്തേ ജഗദ്വ്യാപാരേ സമനസ്കത്വാദേവ ചൈഷാമനൈകമത്യേ കസ്യചിത് സ്ഥിത്യഭിപ്രായഃ കസ്യചിത് സംഹാരാഭിപ്രായ ഇത്യേവം വിരോധോ fപി കദാചിത് സ്യാത്. അഥ കസ്യചിത് സങ്കല്പമനു അന്യസ്യ സങ്കല്പ ഇത്യവിരോധഃ സമർഥ്യേത. തതഃ പരമേശ്വരാനുകൂലതന്ത്രമേവേതരേഷാമിതി വ്യവതിഷ്ഠതേ. (ബ്ര. സൂ. ശം. ഭാ. 4.4.17.)

മുക്തന്മാരുടെ അണിമാദിസിദ്ധികൾ അവരുടെ ഈശ്വരാന്വേഷണവും ഈശ്വരോപാസനയുംകൊണ്ടാണെന്നും ശ്രുതികൾ പറയുന്നു. അതുകൊണ്ട് അവർക്ക് ജഗദ്വ്യാപാരത്തിൽ ഒരു സ്ഥാനവുമില്ല. ഒരു സംഗതികൂടിയുണ്ട്; മുക്തന്മാർക്ക് അവരുടെ സ്വന്തം മനസ്സുകൾ ഉള്ളതുകൊണ്ട് അവരുടെ അഭിപ്രായങ്ങളും ഭിന്നങ്ങളാവാം. ഒരാൾ സൃഷ്ടിപ്പാൻ ഇച്ഛിക്കുമ്പോൾ മറ്റൊരാൾ സംഹരിപ്പാനാവാം ഇച്ഛിക്കുക. ഈ വിരോധം പരിഹരിപ്പാൻ ഒരു മാർഗ്ഗമേ ഉള്ളൂ. അത് എല്ലാ ഇച്ഛകളെയും ഒരേ ഇച്ഛയ്ക്ക് അധീനമാക്കുക എന്നതുതന്നെ. അതുകൊണ്ടും മുക്തന്മാരുടെ ഇച്ഛകളെല്ലാം ഈശ്വരേച്ഛയ്ക്ക് അധീനമായിരിക്കണം എന്നു സിദ്ധിക്കുന്നു.''

അപ്പോൾ ഭക്തി ബ്രഹ്മത്തിൻെറ സഗുണഭാവത്തോടായിരിപ്പാനേ തരമുള്ളൂ. ക്ലേശോഽധികതരസ്തേഷാമവ്യക്താസക്തചേതസാം[1] ''അവ്യക്തത്തെ ഉപാസിക്കുന്നവരുടെ ഗതി അധികം ക്ലേശമുള്ളതാണ്'' എന്ന് ഭഗവാൻ ഗീതയിൽ പറഞ്ഞിട്ടുണ്ട്. ഭക്തി നമ്മുടെ പ്രകൃതിയുടെ പോക്കിന്നനുസരിച്ച് മയത്തിൽ പാറിക്കൊണ്ടുപോകണം. മനുഷ്യത്വത്തിൻെറ കലർപ്പു കൂടാതെ നമുക്ക് ബ്രഹ്മത്തെപ്പറ്റി ഒരു ബോധമുണ്ടാവാൻ തരമില്ലെന്നതു സത്യം. എന്നാൽ അത് നമുക്കറിവാകുന്ന ഏതൊന്നിനെപ്പറ്റിയും അതുപോലെ സത്യമാണ്. പുറമെനിന്നു ഇന്ദ്രിയങ്ങൾവഴിയായോ ഉള്ളിൽനിന്നു മനസ്സുവഴിയായോ അറിവാകുന്ന ഏതൊരു വസ്തുവിൻെറയും സ്വരൂപഘടനയിൽ മാനുഷികമായ ബോധം എന്നൊരു മൂലവസ്തുകൂടി കലർന്നിരിക്കും.[2] അങ്ങനെ കലർന്നുകൊണ്ടേ വസ്തുജ്ഞാനം ഉണ്ടാവുകയുള്ളൂ. ഈ വാസ്തവം, ലോകത്തിന് അറിവായിട്ടുള്ള മനശ്ശാസ്ത്രജ്ഞന്മാരിൽവെച്ചു മഹത്തമനായ ഭഗവാൻ കപിലാചാര്യൻ പണ്ടു പണ്ടേ തെളിയിച്ചുതന്നിരിക്കുന്നു. നമ്മുടെ ശരീരം മുതൽ മേല്പോട്ട് ഈശ്വരൻവരെ, നമ്മുടെ അറിവിന് വിഷയമാകുന്ന ഏതൊന്നും, നമ്മുടെ ബോധവും വേറെ ഏതോ ഒന്നുംകൂടി കലർന്നതാകുന്നു.[3] ആ ഒന്ന് ഏതായാലും ശരി, ഈ അനിവാര്യമായ കലർപ്പിനെയാണ് തനിപദാർത്ഥം (സാക്ഷാൽ സാധനം) എന്ന് സാധാരണയായി കരുതിവരുന്നത്. മനുഷ്യന്ന് അറിവാൻ സാദ്ധ്യമാകുന്ന ഏതു പദാർത്ഥവും ഈ കലർപ്പാകുന്നു. അത് ഏതു കാലത്തും അങ്ങനെ ഇരിക്കയും ചെയ്യും. അതുകൊണ്ട് ഈശ്വരൻ എന്ന ഭാവനയിൽ മനുഷ്യത്വം കലർന്നിരിക്കയാൽ ഈശ്വരൻ യഥാർത്ഥമായുള്ളതല്ല എന്നു പറയുന്നതു തികഞ്ഞ വിഡ്ഢിത്തമാകുന്നു. ആ പറയുന്നത് ഏതാണ്ട്, ഭാവനാമാത്രസത്യത്വമെന്നും യഥാർത്ഥസത്യത്വമെന്നുമുള്ള

1. ഗീ. 12.6

2. പ്രത്യക്ഷാനുമാനാഗമങ്ങളിൽ ഏതുകൊണ്ടും ഉണ്ടാകുന്ന പ്രമ (യഥാർത്ഥജ്ഞാനം) ബുദ്ധിവൃത്തിയാണ്. ഈശ്വരനെപ്പറ്റിയുള്ള ജ്ഞാനവും ബുദ്ധിവൃത്തിതന്നെ - ഈശ്വരാകാരവൃത്തി.

3. ദ്രഷ്ടൃദൃശ്യോപരക്തം ചിത്തം സർവാർത്ഥം. (യോ. സൂ. 4.22)

പാശ്ചാത്യവാദകോലാഹലം പോലെയാകുന്നു. ഭയങ്കരമായി തോന്നാവുന്ന ആ തർക്കകോലാഹലം സത്യമെന്ന വാക്കിൻെറ അർത്ഥത്തിന്മേലുള്ള ഒരു കളിയിൽമാത്രമാണ് നിലനില്ക്കുന്നത്. സത്യമെന്നോ വാസ്തവമെന്നോ ഉള്ള വാക്കുകൊണ്ട് എന്തു നിർദ്ദേശിക്കപ്പെടുന്നുവോ, അതിനു എന്തർത്ഥമാണോ അതെല്ലാം ഈശ്വരൻ എന്ന ഭാവനയിൽ ഒതുങ്ങിയും അതിനാൽ വ്യാപിക്കപ്പെട്ടും ഇരിക്കുന്നു. ലോകത്തിൽ ഏതു പദാർത്ഥത്തിന്നുമുള്ള സത്യത്വം ഈശ്വരനുമുണ്ട്.[1] സത്യമെന്ന പദത്തിന് മേൽ കാണിച്ചതിനേക്കാൾ കവിഞ്ഞ ഒരർത്ഥവുമില്ല. ഇതത്രേ ഈശ്വരതത്ത്വത്തെപ്പറ്റി ഞങ്ങൾക്കുള്ള ബോധം.[2]

---

1. ഘടാകാരവൃത്തി സത്യമാണെങ്കിൽ ഈശ്വരാകാരവൃത്തിയും സത്യംതന്നെ.

2. അനുഭവമുള്ളവയിലല്ലാതെ അനുഭവമില്ലാത്ത ഭഗവാനിൽ എങ്ങനെയാണ് രതി വരിക എന്ന ശങ്കയെ ഉന്നയിച്ച് അതിനു സമാധാനമായി ശ്രീധരസ്വാമികൾ ഈ ശ്ലോകം അവതരിപ്പിക്കുന്നു;

ഭഗവാൻ സർവ്വഭൂതേഷു ലക്ഷിതഃ സ്വാത്മനാ ഹരിഃ
ദൃശ്യൈർബുദ്ധ്യാദിഭിർദ്രഷ്ടാ ലക്ഷണൈരനുമാപകൈഃ. (ഭാ. 2.2.35)

അത്യന്തമനോഹരനായിരിക്കുന്ന ഭഗവാൻ ഹരി സർവഭൂതങ്ങളിലും സ്വാത്മാവായി - അന്തർയാമിയായി - കാണപ്പെടുന്നു. ദൃശ്യങ്ങളായ - കാണപ്പെടുന്ന - ബുദ്ധി, മനസ്സ് മുതലായവ സ്വയം ജഡങ്ങളാകയാൽ അവയിൽക്കൂടി - അവയ്ക്കു സ്വചൈതന്യം നല്കി - ദർശിക്കുന്ന ദ്രഷ്ടാവു വേണം. ജഡങ്ങളാകയാൽ സ്വയം പ്രവർത്തനശക്തിയില്ലെങ്കിലും ബുദ്ധി മുതലായവ പ്രവർത്തിക്കുന്നുണ്ട് എന്ന ലക്ഷണംകൊണ്ട് അവ പരതന്ത്രങ്ങളായ വെറും ഉപകരണങ്ങൾ മാത്രമാണെന്നു വരുന്നതിനാൽ അവയെ പ്രയോഗിക്കുന്ന സ്വതന്ത്രനായ കർത്താവു വേണമെന്ന് അനുമാനിക്കാം. അങ്ങനെ അനുമാനത്തിനുതകുന്ന ലക്ഷണങ്ങളെക്കൊണ്ട് സ്വയം പ്രകാശസ്വരൂപിയും സ്വതന്ത്രനും സർവഭൂതനായകനുമായ ഭഗവാൻ ഹരിയുണ്ടെന്നു സിദ്ധിക്കുന്നു. അതുകൊണ്ട് ഈശ്വരൻ നമ്മുടെ നിത്യാനുഭവത്തിൽ നാം അറിയാതെതന്നെ പെട്ടിരിക്കുന്നു. അപ്പോൾ ഹരിയിൽ രതിയാകാം, രതി വേണംതാനും.

ഇത്രയും പറഞ്ഞത് ഹരിയേ ഗതിയുള്ളു എന്ന ഉപദേശത്തിൽ ശുകൻെറ യുക്തികളാണ്.

തസ്മാത് സർവാത്മനാ രാജൻ ഹരിഃ സർവത്ര സർവദാ
ശ്രോതവ്യഃ കീർത്തിതവ്യശ്ച സ്മർത്തവ്യോ ഭഗവാൻ നൃണാം.
(ഭാ. 2. 2. 36)

അതുകൊണ്ട്, അല്ലയോ രാജൻ. എവിടെയും എപ്പോഴും എല്ലാപ്രകാരവും ഹരിയെത്തന്നെ മനുഷ്യർ കേൾക്കണം, കീർത്തിക്കണം, ഓർക്കണം.

## അദ്ധ്യായം മൂന്ന്

## ഭക്തിയോഗലക്ഷ്യം ആത്മസാക്ഷാത്കാരം

ഇതുവരെ വിസ്തരിച്ച ശുഷ്കസംഗതികൾ ഭക്തന്റെ നിശ്ചയ ദാർഢ്യത്തിനുമാത്രം വേണ്ടതാണ്: അതിൽക്കവിഞ്ഞൊരുപയോഗം അയാൾക്കു അവകൊണ്ടില്ല. എന്തുകൊണ്ടെന്നാൽ, തെളിവു കുറഞ്ഞു കലങ്ങിമറിഞ്ഞ തർക്കവിചാരഭൂമിക്കപ്പുറം വേഗത്തിൽ കടത്തി അയാളെ സാക്ഷാത്കാരസാമ്രാജ്യത്തിലെയ്ക്കെത്തിപ്പാൻ തക്കമാർഗ്ഗത്തിലാണ് അയാൾ സഞ്ചരിക്കുന്നത്. ആ വഴിക്ക് ചെന്ന്, പാണ്ഡിത്യപ്രൗഢവും ശക്തിഹീനവുമായ യുക്തിവാദത്തെ സുദൂരം പിന്നിട്ട്, അന്ധകാരത്തിൽ വെറും ബുദ്ധി തപ്പിത്തടയുന്ന നിലയും വിട്ട്, സാക്ഷാദ്ദർശനം എന്ന സൂര്യപ്രകാശം വിലസുന്ന തലത്തിലേയ്ക്കു അയാൾ ഈശ്വരകൃപയാൽ വേഗത്തിൽ എത്തും. പിന്നെ അയാൾ യുക്തിയെ ആശ്രയിച്ചു വിശ്വസിക്കുകയല്ല, മിക്കവാറും നേരിട്ടു കണ്ടറിയുകയാണ്: യുക്തികൊണ്ടു സമർത്ഥിക്കുകയല്ല, ഇന്ദ്രിയം കൊണ്ടു പ്രത്യക്ഷത്തിൽ കാണുകയാണ്.[2] അങ്ങനെ

---

1 നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ ന ചക്ഷുഷാ. (ക. 6.12)

വാദോ നാവലംബ്യഃ (നാ. ഭ. സൂ. 74)

ശുഷ്കതർക്കത്തിൽ ഏർപ്പെടരുത്.

ശ്രേയഃസ്രുതിം ഭക്തിമുദസ്യ തേ വിഭോ
ക്ലിശ്യന്തി യേ കേവലബോധലബ്ധയേ
തേഷാമസൗ ക്ലേശല ഏവ ശിഷ്യതേ
നാന്യദ്യഥാ സ്ഥൂലതുഷാവഘാതിനാം. (ഭാ. 10.14.4)

ശ്രേയോമാർഗ്ഗമായ ഭക്തിയെ വിട്ട് ആരാണോ കേവലജ്ഞാനത്തിനുവേണ്ടി ക്ലേശിക്കുന്നത്, അതു അകത്ത് അരിയുള്ള ചെറുനെല്ലു വേണ്ടെന്നുവെച്ച് വലിയ പതിരിടിക്കുന്നതുപോലെ വെറും പാഴ്വേലകൊണ്ടു പാടുപെടൽമാത്രമാണ്.

2. ന രോധയതി മാം യോഗോ ന സാംഖ്യ ധർമ്മ ഏവ ച
ന സ്വാധ്യായസ്തപസ്ത്യാഗോ നേഷ്ടാപൂർത്തം ന ദക്ഷിണാ.
വ്രതാനി യജ്ഞശ്ഛന്ദാംസി തീർത്ഥാനി നിയമാ യമാഃ
യഥാവരുന്ധേ സത്സംഗഃ സർവസംഗാപഹോ ഹിമാം
താ നാവിദൻ മയ്യനുഷംഗബദ്ധധിയഃ സ്വാമാത്മാനമദസ്തഥേദം
യഥാ സമാധൗ മുനയോഽബ്ധിതോയേ നദ്യഃ പ്രവിഷ്ടാ ഇവ നാമരൂപേ.
(ഭാ. 11 . 12. 1. 2, 12)

സർവസംഗങ്ങളും നശിപ്പിക്കുന്ന പരമാത്മ (സത്) പ്രേമം (സംഗം) ഒന്നുകൊണ്ടല്ലാതെ യോഗസാംഖ്യാദികൾകൊണ്ടൊന്നും ഈശ്വരനായ എന്നെ വശീകരിക്കുക സാധ്യമല്ല. വേദാധ്യയനമോ വ്രതമോ തപസോ ഒന്നുംതന്നെ ഇല്ലാതിരുന്ന ഗോപിമാർ, പരമാത്മാവായ എന്നിൽ അനുരാഗബദ്ധബുദ്ധികളായി, തന്നെത്താൻ മറന്നുപോയി: ഇഹവും പരവും അറിഞ്ഞില്ല. പുഴകൾ

യുണ്ടാകുന്ന ഭഗവദ്ദർശനം, ഈശ്വരാനുഭൂതി, ഈശ്വരാനന്ദാനുഭവം, മറ്റേതൊന്നിനെക്കാളും മീതയല്ലേ?[1] അതു മോക്ഷത്തേക്കാളും മീതെയാണെന്നു പ്രഖ്യാപിച്ചിട്ടുള്ള ഭക്തന്മാരും ഇല്ലായ്കയില്ല.[2] പ്രയോജനം നോക്കിയാലും അതു മറ്റെല്ലാറ്റിനെക്കാളും മീതയല്ലേ?[3] ഇന്ദ്രിയസുഖം ഉണ്ടാകുന്നതേതോ അതിനുമാത്രമേ പ്രയോജനവും ഉപയോഗവുമുള്ളു എന്ന് തികച്ചും ബോധ്യപ്പെട്ടിട്ടുള്ള മനുഷ്യർ ലോകത്തിലുണ്ട്. അവരുടെ സംഖ്യ കുറച്ചധികമുണ്ടുതാനും. അവർക്ക്, മതം ഈശ്വരൻ ദൈവം നിത്യത്വം ആത്മാവ് ഇതൊക്കെ നിരുപയോഗമാണ്: അവ ധനത്തെ–ദേഹസുഖത്തെ–തരുന്നവയല്ലല്ലോ. ഇന്ദ്രിയങ്ങളെ സുഖിപ്പിച്ചു കാമങ്ങളെ തൃപ്തിപ്പെടുത്താത്തതൊന്നും അവർക്ക് ഒന്നിനും കൊള്ളില്ല. എന്നാൽ ഓരോ മനസ്സിലും അതിൻെറ പ്രത്യേകാവശ്യങ്ങളെ അനുസരിച്ചാണ് പ്രയോജനം നിർണ്ണയിക്കപ്പെടുന്നത്. ഭോജനം പാനം സന്തത്യുല്പാദനം മരണം എന്നവയിൽനിന്നു ഒരിക്കലുമുയരാത്ത മനുഷ്യർക്ക് ഇന്ദ്രിയസംതൃപ്തിമാത്രമാകുന്നു ജന്മഫലം[4] അവയിൽനിന്നുയർന്ന വല്ലതിൻെറയും ആവശ്യം നേരിയ മട്ടിലെങ്കിലും

---

കടൽവെള്ളത്തിൽ ഒഴുകിയണഞ്ഞാലെന്ന മട്ടിൽ സമാധിയിൽ മുഴുകിയ മുനിമാർ നാമരൂപങ്ങളെ അറിയുന്നില്ലല്ലോ.അതുപോലെയായിരുന്നു ഗോപിമാർ.

1 സ്വജനസുതാത്മദാരധനധാന്യധരാസുരഥൈ–
സ്ത്വയി സതി കിം നൃണാം ശ്രയത ആത്മനി സർവരസേ?
ഇതി സദജാനതാം മിഥുനതോ രതയേ ചരതാം
സുഖയതി കോ ന്വിഹ സ്വവിഹതേ സ്വനിരസ്തഭഗേ? (ഭ. 10.87.34)

അങ്ങയെ സേവിക്കുന്നവർക്ക് സർവരസമായ അങ്ങുതന്നെ ആത്മാവായി ഉണ്ടായിരിക്കെ തുച്ഛങ്ങളായ ബന്ധുക്കൾ, മക്കൾ, ശരീരം, ഭാര്യ, ധനം, ധാന്യം, ഭൂമി, പ്രാണൻ, രഥം എന്നിവയെക്കൊണ്ടൊക്കെ എന്തു പ്രയോജനം? ഈ സത്യസുഖം അറിയാതെ, ഇണചേർന്നു രമിക്കുവാൻമാത്രം ജീവിതയാത്ര ചെയ്യുന്നവരെ സ്വതേ നശ്വരവും രസരഹിതവുമായ ഈ സംസാരത്തിൽ സുഖിപ്പിക്കുന്നതായി എന്തുള്ളു?

2. ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം ന സാർവഭൗമം ന രസാധിപത്യം
ന യോഗസിദ്ധീരപുനർഭവം വാ മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത്.
(ഭാ. 11. 14.14)

എന്നിൽ (ഈശ്വരനിൽ) മനസ്സുറപ്പിച്ചവൻ എന്നെ വിട്ടു മറ്റുള്ള ബ്രഹ്മപദമോ ഇന്ദ്രപ്പട്ടമോ ചക്രവർത്തിസ്ഥാനമോ രസാതലാധിപത്യമോ യോഗസിദ്ധികളോ മോക്ഷം പോലുമോ ഇച്ഛിക്കുന്നില്ല.

3. ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന. (തൈ. 2.9)
ബ്രഹ്മാനന്ദം അനുഭവിക്കുന്നവന്ന് ഒരിടത്തും പേടിയില്ല.
ഭക്തിം ലബ്ധവതഃ സാധോ കിമന്യദവശിഷ്യതേ
മയ്യനന്തഗുണേ ബ്രഹ്മണ്യാനന്ദാനുഭവാത്മനി? (ഭാ. 11.26.30)

സത്യാദ്യനന്തഗുണങ്ങളുള്ളവനും ആനന്ദാനുഭവസ്വരൂപനുമായ എന്നിൽ പ്രേമം കൈവന്ന സർവസുഹൃത്തായ ഒരുവന് പിന്നെയെന്താണ് നേടേണ്ടതായി ബാക്കിയുള്ളത്?

4. ആത്മജായാസുതാഗാരപശുദ്രവിണബന്ധുഷു
നിരൂഢമൂലഹൃദയ ആത്മാനം ബഹു മന്യതേ.

തോന്നണമെങ്കിൽ അവർക്ക് ജന്മജന്മാന്തരങ്ങൾ വളരെ കഴിയേണ്ടിവരും. മറിച്ച് ഈ മർത്ത്യജീവിതത്തിലെ ക്ഷണികകാര്യങ്ങളേക്കാൾ ആത്മാവിൻെറ ശാശ്വതകാര്യങ്ങൾ വില കൂടിയവയാണെന്നു ആർക്കു തോന്നുന്നുവോ, ഇന്ദ്രിയങ്ങളെ ലാളിക്കുന്നത് ആലോചനയില്ലാത്ത ബാലക്രീഡപോലെയാണെന്നു ആർക്ക് തോന്നുന്നുവോ, അവർക്ക് ഈശ്വരനും ഈശ്വരപ്രേമവുമാകുന്നു. മനുഷ്യജീവിതംകൊണ്ടുള്ള ഏകപ്രയോജനം, മഹാപ്രയോജനം[1].

ഗൃഹേഷു കൂടധർമ്മേഷു ദുഃഖതന്ത്രേഷ്വതന്ദ്രിതഃ
കുർവൻ ദുഃഖപ്രതീകാരം സുഖവന്മന്യതേ ഗൃഹീ. (ഭാ. 3. 30. 6. 9)

ശരീരം, ഭാര്യ, മക്കൾ, വീട്, വീട്ടുമൃഗങ്ങൾ, പണം, ബന്ധുക്കൾ ഇവയിൽ മനസ്സു വേരൂന്നിപ്പോയവൻ അവയുടെ സമൃദ്ധിയിൽ താൻ സമൃദ്ധനായി എന്നു വിചാരിക്കുന്നു. ദുഃഖങ്ങളുടെ പിടിയിൽപെട്ട് കപടതകൊണ്ട് കുടുംബം പുലർത്തുന്നതിൽ ഒട്ടും തളരാതെ, വന്നുകയറുന്ന ഓരോ ദുഃഖത്തിനും പ്രതികാരം ചെയ്തു ചെയ്ത്, അതിനെ സുഖമെന്നു വെറുതെ വിചാരിച്ചുപോകുകയാണ് ഗൃഹാസക്തൻ ചെയ്യുന്നത്.

ഏവം കുടുംബഭരണേ വ്യാപൃതാത്മാ ƒ ജിതേന്ദ്രിയഃ
മ്രിയതേ രുദതാം സ്വാനാമുരുവേദനയാസ്തധീഃ. (ഭാ. 3. 30. 18)

ഇങ്ങനെ കുടുംബഭരണത്തിൽത്തന്നെ പടർന്നുപിടിച്ച മനസ്സോടുകൂടിയവൻ ഇന്ദ്രിയങ്ങളെ ഏതും ജയിക്കാൻ ഇതുവരെയും കഴിഞ്ഞിട്ടില്ലായ്കയാൽ വിഷയങ്ങളിൽനിന്നു പിൻവലിയാനാവാതെ, വിഷയങ്ങളിൽനിന്നൊക്കെ ബലാൽ പിടിച്ചു പിൻവലിക്കപ്പെടുമ്പോഴുള്ള വലിയ വേദനകൊണ്ടു ബുദ്ധികെട്ട്, സ്വജനങ്ങൾ നിഃസഹായരായി കരഞ്ഞു നോക്കിയിരിക്കെ, മരിച്ചുപോകുന്നു.

1. ന തസ്യ തത്ത്വഗ്രഹണായ സാക്ഷാദ്
വരീയസീരപി വാചഃ സമാസൻ
സ്വപ്നേ നിരുക്ത്യാ ഗൃഹമേധിസൗഖ്യം
ന യസ്യ ഹേയാനുമിതം സ്വയം സ്യാത്. (ഭാ. 5. 11. 3)

ഗൃഹസ്ഥസൗഖ്യം സ്വപ്നതുല്യമെന്നു നിശ്ചയിച്ചു തള്ളിക്കളയേണ്ടതാണെന്ന് ആർക്ക് തനിയേ തോന്നുന്നില്ലയോ അയാൾക്ക് ആത്മതത്ത്വം നേരിട്ട് അറിയിച്ചുകൊടുക്കാൻ വിശിഷ്ടങ്ങളായ – ആത്മതത്ത്വപ്രതിപാദകങ്ങളായ –വേദാന്തവാക്യങ്ങൾക്കുപോലും സാധിക്കില്ല.

തത് തു വിഷയത്യാഗാത് സംഗത്യാഗാത് ച. (നാ. ഭ. സൂ. 35)

കിമേതൈരാത്മനസ്തുച്ഛൈഃ സഹ ദേഹേന നശ്വരൈഃ
അനർഥൈരർഥസങ്കാശൈർനിത്യാനന്ദമഹോദധേഃ? (ഭാ. 7. 7. 45)

നിത്യാനന്ദമഹാസമുദ്രമായ ആത്മാവിനു വെറും തുള്ളിപോലെ തുച്ഛമായ ധനാദികളെക്കൊണ്ട് – ദേഹത്തോടൊപ്പം നശിക്കുന്നവയും പുരുഷാർത്ഥം പോലെ തോന്നിക്കുന്നവയുമായ ഈ അനർത്ഥങ്ങളെക്കൊണ്ടു – എന്തു പ്രയോജനം?

ഏതാവാനേവ ലോകേ ƒ സ്മിൻ പുംസഃ സ്വാർത്ഥഃ പരഃ സ്മൃതഃ
ഏകാന്തഭക്തിർഗോവിന്ദേ യത് സർവത്ര തദീക്ഷണം. (ഭാ. 7. 7. 35)

മനുഷ്യനു ജന്മംകൊണ്ടുള്ള പരമലാഭം ശ്രീഗോവിന്ദനിൽ അചഞ്ചലപ്രേമവും സർവത്ര ഈ ഗോവിന്ദദർശനവുമാകുന്നു.

വിഷയാസക്തി മുഴുത്ത ഈ ലോകത്തിൽ അങ്ങനെയുള്ളവർ[1] കുറച്ചു പേരെങ്കിലും ഈശ്വരാനുഗ്രഹത്താൽ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്.

ഭക്തിയോഗത്തിനു ഗൗണി (പ്രാരംഭം) എന്നും പര (ഉച്ചതമം) എന്നും രണ്ടു ദശകളുണ്ടെന്നു പറഞ്ഞുവല്ലോ. പ്രാരംഭദശയിൽ പുരോഗതിക്കു സഹായിപ്പാൻ പല സ്ഥൂലാവലംബനങ്ങളും ഒഴിച്ചുകൂടാത്തവയാണ്. ഇതു വഴിയെ മനസ്സിലാകും. എല്ലാ മതങ്ങളിലുമുള്ള പുരാണാത്മകങ്ങളും പ്രതീകാത്മകങ്ങളുമായ ഭാഗങ്ങൾ സ്വഭാവേന വളർന്നുവന്നവയാണ്. അവ സാധകന്ന് ആദിമരക്ഷാവലയമായി നിന്ന് അവനെ ഈശ്വരപ്രാപ്തിക്കു തുണയ്ക്കുന്നു.[2] ആവിധമുള്ള കഥാസമ്പത്തും ക്രിയാകലാപവും തിങ്ങിവളർന്ന മത സമ്പ്രദായങ്ങളിൽനിന്നേ അദ്ധ്യാത്മകേസരികൾ ഉണ്ടായിട്ടുള്ളു. ഇത് ആലോചിച്ചുനോക്കേണ്ട മുഖ്യസംഗതിയാണ്. മതവിഷയത്തിൽ ഏതേതു ഭാഗങ്ങളിൽ കവിതാസ്വാരസ്യവും മനോഹാരിതയും ഗാംഭീര്യവും വിളങ്ങുന്നുണ്ടോ ആ ഭാഗങ്ങളെല്ലാം വേരോടെ പറിച്ചു നീക്കിക്കളവാൻ, ഈശ്വരാഭിമുഖമായി ഇടറിച്ചെല്ലുന്ന ബാലമനസ്സിന് മുറുകെ പിടിപ്പാനുതകുന്ന സർവ്വാവലംബങ്ങളെയും തട്ടിനീക്കിക്കളവാൻ, ഉദ്യമിക്കുന്ന മതസമ്പ്രദായങ്ങളുണ്ടല്ലോ – അദ്ധ്യാത്മസൗധത്തിന്റെ മോന്തായത്തെത്തന്നെ തച്ചുതകർക്കാനും, അജ്ഞാനവും അന്ധവിശ്വാസവും നിമിത്തം തത്ത്വം തെറ്റിദ്ധരിച്ച്, വാസ്തവത്തിൽ പ്രാണപ്രദാനം ചെയ്യുന്നതൊക്കെയും, മനുഷ്യഹൃദയത്തിൽ വളർന്നുവരുന്ന അദ്ധ്യാത്മപ്രരോഹത്തിനു വളക്കൂറു നല്കുന്നതൊക്കെയും തട്ടിക്കളവാനും ഉദ്യമിക്കുന്ന മതസമ്പ്രദായ ങ്ങൾ – അവയ്ക്കു മതമായി ശേഷിക്കുന്നത് ഒഴിഞ്ഞ തൊണ്ടു മാത്രം: വാക്കും ദുര്യുക്തിയുംകൂടി കെട്ടിയുണ്ടാക്കിയ ഒരു വെറും കൂടുമാത്രം: പക്ഷേ അതിൽ ഒരുവക സമുദായക്കുപ്പനീക്കലിന്റെ അല്പം മണമോ പരിഷ്കാരമെന്നു പറയപ്പെടുന്നതിന്റെ സ്വല്പം ചുണയോ കലർന്നിരിക്കാം, അത്രതന്നെ – എന്ന് അവർ വഴിയെ വൈകാതെ കാണും.

---

1. ന കാമകർമ്മബീജാനാം യസ്യ ചേതസി സംഭവഃ
   വാസുദേവൈകനിലയഃ സ വൈ ഭാഗവതോത്തമഃ. (ഭാ; 11. 2. 50)
   വാസുദേവനിൽത്തന്നെ നിലയുറയ്ക്കുകകാരണം ആരുടെ മനസ്സിലാണോ കാമങ്ങളും കാമലാഭത്തിനുള്ള കർമ്മപ്രേരകങ്ങളായ വാസനകളും കർമ്മങ്ങ ളും ഉണ്ടാകാത്തത് അയാൾത്തന്നെയാണ് ഭാഗവതോത്തമൻ.
2. ഭാ. 3. 29. 25.
   യാവന്ന ജായതേ പരാവരേƒസ്മിൻ വിശ്വേശ്വരേ ദ്രഷ്ടരി ഭക്തിയോഗഃ
   താവത് സ്ഥവീയഃ പുരുഷസ്യ രൂപം ക്രിയാവസാനേ പ്രയതഃ സ്മരേത.
   (ഭാ. 2. 2. 14)

ബ്രഹ്മാദികൾക്കും പരനായ വിശ്വേശ്വരനും, സർവപ്രാണികളുടെയും ഉള്ളിലിരുന്നു കാണുന്ന സ്വയംപ്രകാശസ്വരൂപനുമായ പരമാത്മാവിൽ പ്രേമ ഭാവം ഉണ്ടാവുന്നതുവരെ പുജാവസാനത്തിൽ പരമപുരുഷന്റെ വിരാഡ്രൂപം മനസ്സിരുത്തി സ്മരിക്കണം.

ഈവക മതം അനുസരിക്കുന്നവരിൽ അധികഭാഗവും അറിഞ്ഞോ അറിയാതെയോ ഉള്ള ചാർവ്വാകന്മാരാകുന്നു: (നാസ്തിക വിഷയികളാകുന്നു). അവരുടെ ജന്മോദ്ദേശ്യം ഇഹത്തിലും പരത്തിലും ഇന്ദ്രിയസുഖാനുഭവം. അതാകുന്നു അവർക്കു മനുഷ്യജീവിതത്തിൻെറ തുടക്കവും ഒടുക്കവും. അതാണ് അവരുടെ ഇഷ്ടാപൂർത്തം. തെരുവുകൾ അടിച്ചുവാരുക, മലങ്ങൾ നീക്കംചെയ്യുക മുതലായി ഭൗതികസുഖത്തിനുതകുന്ന കാര്യങ്ങളാകുന്നു അവരുടെ ദൃഷ്ടിയിൽ ജീവിതവും ജീവിതകൃത്യവും മുഴുവൻ. അജ്ഞാനവും അസഹിഷ്ണുതയും കൂടിയ ഈ വിചിത്രമിശ്രത്തിൻെറ അനുയായികൾ അവരുടെ തനിനിറത്തിൽ പുറത്തുവന്ന് അവർക്ക് ചേർന്നു നില്പാൻ തികച്ചും അർഹമായ നാസ്തികചാർവ്വാകപംക്തികളിൽ എത്രവേഗം ചേരുന്നുവോ അത്രയും ലോകാപകാരം. ഒരു പണത്തൂക്കം ധർമ്മാചരണവും ആത്മസാക്ഷാത്കാരവും, അനേകഭാരം പാഴ്വാക്കുകളേക്കാളും അസംബന്ധഭാവനകളേക്കാളും കൂടുതൽ തൂങ്ങും. അജ്ഞതയുടെയും അസഹിഷ്ണുതയുടെയും വരണ്ട മണലിൽനിന്ന് ഒരാദ്ധ്യാത്മകേസരി – ഒരേ ഒരാളെങ്കിലും – വളർന്നിട്ടുള്ളതായി കാണിച്ചുതരുമോ? വയ്യെങ്കിൽ, വായ് പൂട്ടുക. സത്യത്തിൻെറ വിമലപ്രകാശം അകത്തു കടപ്പാൻതക്കവണ്ണം ഹൃദയവാതായനങ്ങൾ തുറന്നുവെയ്ക്കുക. തങ്ങൾ പറയുന്നതെന്താണെന്നു പൂർണ്ണമായറിയുന്നവരുടെ – ഭാരതീയമഹർഷിമാരുടെ – പാദാന്തികത്തിൽ ബാലപ്രായം ചെന്നിരിക്കുക[1] അവർ പറയുന്നതെന്തെന്നു മനസ്സിരുത്തി കേൾക്കുക.

---

1 രഹൂഗണൈതത് തപസാ ന യാതി
ന ചേജ്യയാ നിർവപണാദ്ഗൃഹാദ്വാ
ന ഛന്ദസാ നൈവ ജലാഗ്നിസൂര്യൈർ–
വിനാ മഹത് പാദരജോഽഭിഷേകാത്. (ഭ. 5. 12. 12)

രഹൂഗണ, ഇത് (ഈശ്വരതത്ത്വജ്ഞാനം) തപസ്സുകൊണ്ടു കിട്ടുകയില്ല: പൂജകൊണ്ടോ, അന്നദാനംകൊണ്ടോ, ഗൃഹസ്ഥനായി പരോപകാരം ചെയ്തിട്ടോ, വേദാധ്യയനംകൊണ്ടോ, ജലാഗ്നിസൂര്യോപാസനകൊണ്ടുമോ പ്രാപിക്കാനാവില്ലതന്നെ. മഹാന്മാരുടെ കാലടിയിലെ പൊടികൊണ്ടു കുളിക്കുകയെന്നതൊഴിഞ്ഞ് മറ്റൊന്നുകൊണ്ടും സാദ്ധ്യമല്ല.

## അദ്ധ്യായം നാല്

## ഗുരുവിൻെറ ആവശ്യം

ഓരോ ജീവനും പരിപൂർണ്ണനാകണമെന്നത് നിയതിനിശ്ചയമാണ്. ഒടുക്കം ആ പരിപൂർത്തിയെത്തുമെന്നുള്ളതും നിശ്ചയം. നാം ഇപ്പോൾ ഏതു നിലയിലായിരിക്കുന്നുവോ അതുനമ്മുടെ പൂർവ കർമ്മങ്ങളുടെയും വിചാരങ്ങളുടെയും ഫലമാകുന്നു.[1] മേൽ നമുക്കു ഏതുനില വരുമെന്നത് നമ്മുടെ ഇപ്പോഴത്തെ കർമ്മങ്ങളുടെയും വിചാരങ്ങളുടെയും ഫലവുമായിരിക്കും.[2] ഇങ്ങനെ നമ്മുടെ നില നാംതന്നെയാണ് രൂപപ്പെടുത്തുന്നത് എന്നുവെച്ചു നമുക്കു പുറമേ നിന്നു സഹായം സ്വീകരിക്കരുതെന്നില്ല: എന്നല്ല വളരെയധികം ജനങ്ങൾക്കും ആവിധം സഹായം അവശ്യം ആവശ്യവുമാണ്! അതുണ്ടാകുമ്പോൾ ജീവൻെറ കഴിവുകൾക്കും പ്രകൃഷ്ടശക്തികൾക്കും പ്രസരിപ്പുകൂടും, അദ്ധ്യാത്മജീവിതത്തിന് ഉണർവ്വ്, കൂടും, വളർച്ചയ്ക്കു വേഗം കൂടും, ഒടുവിൽ പരിശുദ്ധിയും സിദ്ധിയും കൈവരികയും ചെയ്യും.

പ്രസരിപ്പിനുള്ള ഈ പ്രേരണ ഗ്രന്ഥങ്ങളിൽനിന്നു ലഭ്യമല്ല. ഒരു ജീവനു മറ്റൊരു ജീവനിൽനിന്നല്ലാതെ വേറെ എങ്ങുനിന്നും അതു ലഭിക്കാവതല്ല. ആയുഷ്കാലം മുഴുവനും ഗ്രന്ഥങ്ങൾ പഠിക്കാം, വലിയ ബുദ്ധിശാലികളാവാം, എന്നാൽ അതുകൊണ്ടൊന്നും നമുക്ക് ആത്മവികാസം ഉണ്ടായിട്ടില്ലെന്ന് ഒടുവിൽ കാണാം. ഉയർന്ന തരം ബുദ്ധിവികാസത്തോടൊപ്പം ആ തോതിൽ ആദ്ധ്യാത്മികവികാസവും എപ്പോഴും ഉണ്ടാകണമെന്നില്ല. ഗ്രന്ഥപഠന

---

1. യേന യേന യഥാ യദ്യത് പുരാ കർമ്മ സമീഹിതം
തത്തദേവ നരോ ഭുങ്ക്തേ നിത്യം വിഹിതമാത്മനാ
അചോദ്യമാനാനി യഥാ പുഷ്പാണി ച ഫലാനി ച
സ്വം കാലം നാതിവർത്തന്തേ തഥാ കർമ്മ പുരാ കൃതം.
(മ. ഭാ. ശാ. 181. 10. 12)

ഏതേതുകൊണ്ട് ഏതുവിധം എന്തെന്തു കർമ്മമാണോ മുമ്പു ചെയ്തിട്ടുള്ളത്, അങ്ങനെ തനിക്കു താൻ രചിച്ച അതൊക്കെത്തന്നെ മനുഷ്യർ അനുഭവിക്കുന്നു. പ്രത്യേകപ്രേരണയൊന്നും കൂടാതെതന്നെ പൂക്കളും കായ്കളും അതാതിൻെറ കാലത്തെ അതിക്രമിച്ചു പോകാത്തതുപോലെ പൂർവകർമ്മവും യഥാകാലം കാലപ്പിഴവരാതെ, ഫലിക്കും.

2. അഥ ഖലു ക്രതുമയഃ പുരുഷോ യഥാ ക്രതുരസ്മിംല്ലോകേ
പുരുഷോ ഭവതി, തഥേതഃ പ്രേത്യ ഭവതി സ ക്രതും കുർവീത.
(ഛാ. 3. 14. 1)

ഉറച്ച നിശ്ചയമാണ് മനുഷ്യൻ. മനുഷ്യൻ ഈ ജന്മത്തിൽ ഏതുതരം നിശ്ചയമുള്ളവനാണോ അതിനനുസരിച്ചിരിക്കും, ഇവിടം വിട്ടുപോയാലും അതുകൊണ്ടു ഉറച്ച നിശ്ചയം ഇവിടെവെച്ചു ചെയ്യണം.

ത്തിൽനിന്ന് അദ്ധ്യാത്മസഹായം ഉണ്ടാകുന്നുണ്ട് എന്നൊരു തെറ്റിദ്ധാരണ നമുക്കു ചിലപ്പോൾ പറ്റാറുണ്ട്. എന്നാൽ ആ പഠനംകൊണ്ട് എന്തുഫലമുണ്ടായി എന്നു നാം ഒരാത്മപരീക്ഷണം നടത്തിയാൽ നമ്മുടെ ബുദ്ധിക്കുമാത്രമേ ലാഭമുണ്ടായിട്ടുള്ളു, ആത്മാവിന് ഒന്നും കിട്ടിയില്ല എന്നു കാണാം. അദ്ധ്യാത്മവികാസത്തെ ത്വരപ്പെടുത്തുവാൻ ഗ്രന്ഥങ്ങൾക്കു ശക്തിയില്ലാത്തതുകൊണ്ടത്രേ, നമ്മളിൽപ്പലർക്കും ആത്മിക വിഷയങ്ങളെപ്പറ്റി വിസ്മയകരമായി പ്രസംഗിപ്പാൻ കഴിവുണ്ടായിട്ടും ആചരണത്തിലും ശരിയായ അദ്ധ്യാത്മജീവിതം നയിക്കുന്നതിലും പരിതാപകരമാംവണ്ണം പരാജയം പിണഞ്ഞുകാണുന്നത്. ജീവനെ ഉണർത്തിവിടുവാനുള്ള പ്രേരണ മറ്റൊരു ജീവനിൽനിന്നു തന്നെ വരണം, നിശ്ചയം.[1]

ആ പ്രേരണ വരുന്നത് ആരുടെ ജീവനിൽനിന്നോ ആ ആളെ ഗുരുവെന്നും, അതു സംക്രമിക്കുന്നത് ആരുടെ ജീവനിലേക്കോ ആ ആളെ ശിഷ്യനെന്നും പറയുന്നു. ഇങ്ങനെ ഒരു ജീവനിലേക്ക് ശക്തി സഞ്ചരിപ്പിക്കുന്ന കാര്യത്തിൽ, ഒന്നാമത് അതു സഞ്ചരിപ്പിക്കാനുള്ള കഴിവ് ഗുരുവിന്നും, രണ്ടാമത് അതു സ്വീകരിപ്പാനുള്ള യോഗ്യത ശിഷ്യന്നും ഉണ്ടായിരിക്കണം. ബീജത്തിനു ജീവസ്സുണ്ടായിരിക്കണം, നിലം ഉഴുതു ശരിപ്പെടുത്തിയുമിരിക്കണം. അതു രണ്ടും വേണ്ടതുപോലെയായാൽ യഥാർത്ഥമായ ആദ്ധ്യാത്മികത വിസ്മയി

---

1 ഈ തത്ത്വം ആരുണി തന്റെ മകനായ ശ്വേതകേതുവിന് ഉപദേശിക്കുന്ന ഒരു കഥ ഛാന്ദോഗ്യോപനിഷത്തിലുണ്ട്.

യഥാ സോമ്യ പുരുഷം ഗന്ധാരേഭ്യോ*f*ഭിനി ദ്ധാക്ഷമാനീയ തം തതോ*f*തിജനേ വിസൃജേത്, സ യഥാ തത്ര പ്രാങ്‌വാ ഉദങ്‌വാ അധരാങ്‌വാ പ്രത്യങ്‌വാ പ്രധ്മായീത അഭിനദ്ധാക്ഷ ആനീതഃ അഭിനദ്ധാക്ഷോ വിസൃഷ്ടാഃ തസ്യ യഥാ അഭിനഹനം പ്രമുച്യ പ്രബ്രൂയാദ് ഏതാം ദിശം ഗന്ധാരാ ഏതാം ദിശം വ്രജേതി സ ഗ്രാമാദ്ഗ്രാമം പൃച്ഛൻ പണ്ഡിതോ മേധാവീ ഗന്ധാരാനേവോപസംപദ്യേത ഏവമേവേഹ ആചാര്യവാൻ പുരഷോ വേദ. (6. 14. 1. 2)

അല്ലയോ, സൗമ്യ ഒരു കള്ളൻ ഗന്ധാരദേശത്തുനിന്ന് ഒരുവനെ കണ്ണുമൂടിക്കെട്ടി കൊണ്ടുവന്ന് വിജനമായ വനത്തിൽ വിട്ടുകളഞ്ഞു. അവൻ ദിഗ്ഭ്രമം കൊണ്ട്, കിഴക്കോട്ടോ വടക്കോട്ടോ തെക്കോട്ടോ പടിഞ്ഞാട്ടോ വിളിച്ചലച്ചു; "എന്നെ കണ്ണുകെട്ടിക്കൊണ്ടു വന്നിരിക്കുന്നേ, കണ്ണുകെട്ടി വിട്ടിരിക്കുന്നേ" എന്നിങ്ങനെ. കരുണാമയനായ ഒരുവൻ അവന്റെ കൺകെട്ടഴിച്ച്, പറഞ്ഞു; "ഈ വഴിക്കാണ്, ഗന്ധാരദേശം, ഈ വഴിക്കു പോകൂ" എന്ന്. അങ്ങനെ വഴി അറിഞ്ഞ ബുദ്ധിമാൻ, അപ്പുറം ഗ്രാമത്തിൽനിന്ന് ഗ്രാമത്തിലെക്ക് വഴിചോദിച്ച് ഗന്ധാരദേശത്തെത്തന്നെ പിഴയ്ക്കാതെ ചെന്നു പ്രാപിച്ചു. ഇതുപോലെതന്നെ ഈ സംസാരത്തിലും ആചാര്യനുള്ള പുരുഷൻമാത്രമേ പരമാർത്ഥ മറിയൂ.

മുഖ്യതസ്തു മഹത്കൃപയൈവ ഭഗവത്കപാലേശാദ്വാ (നാ. ഭ. സൂ. 38)
ഭഗവത്പ്രേമം മുഖ്യമായി മഹാപുരുഷന്മാരുടെ കൃപകൊണ്ടുമാത്രമേ ഉണ്ടാകൂ: ഭഗവത്കൃപാലേശംകൊണ്ടും ഉണ്ടാകാം. (വി. സാ. സ. 1. 28)

ക്കത്തക്കവിധം വളർന്നുവരും. ആശ്ചര്യോ വക്താ കുശലോ$f$സ്യ ലബ്ധാ[1] ''വക്താവ് - ഗുരു-ആശ്ചര്യപ്പെടത്തക്ക ശക്തിയുള്ളവനും ലബ്ധാവ് - ശിഷ്യൻ - കുശലനുമായിരിക്കണം.'' ഇങ്ങനെ ഇരുവരും ശരിക്കു വിസ്മയനീയരും അസാധാരണരുമായാൽ - എന്നാൽ മാത്രം - ആദ്ധ്യാത്മികത ഗംഭീരമായുണരും. അങ്ങനെയുള്ളവർമാത്രം യഥാർത്ഥഗുരുക്കന്മാർ, അങ്ങനെയുള്ളവർമാത്രം യഥാർത്ഥശിഷ്യന്മാർ - ആരോഹണേച്ഛുക്കൾ: മറ്റുള്ളവർ അദ്ധ്യാത്മതയുംവെച്ചു കളിക്കുന്നതേയുള്ളു അവർക്ക് അല്പം കൗതുകമുണർന്നിട്ടുണ്ട്, ബുദ്ധിക്ക് അല്പം ഉണർവ്വ് തോന്നീട്ടുണ്ട്. എന്നാൽ അവരുടെ നില്പ് അദ്ധ്യാത്മതയുടെ പുറംചുറ്റിന്റെ വക്കത്താണ്. അതിനും അല്പം വിലയുണ്ട്, സംശയമില്ല. എന്തുകൊണ്ടെന്നാൽ അതു കാലക്രമത്തിൽ യഥാർത്ഥമതതൃഷ്ണയായിവരാം. കൃഷിനിലം പാകമായാൽ അതിലേക്കുള്ള വിത്ത് ഉടനെ വന്നെത്തണം, നിശ്ചയം: വരുകയും ചെയ്യും. ഇത് പ്രകൃതിയുടെ ഒരു ദുരൂഹനിശ്ചയമാണ്. ഒരു ജീവന്ന് മതവാഞ്ഛ യഥാർത്ഥമായുണ്ടായലപ്പോൾ അതിനെ സഹായിപ്പാൻ ശക്തി സംക്രമിപ്പിക്കുന്ന ഗുരു നിശ്ചയമായും വരണം, വരുകയും ചെയ്യും. തങ്കലേക്ക് അദ്ധ്യാത്മപ്രകാശം ആകർഷിക്കാൻ ശിഷ്യന്റെ ജീവനിലുള്ള ശക്തി പൂർണ്ണവും പ്രബലവുമാകുമ്പോൾ ആ ആകർഷണത്തിനു വഴിപ്പെട്ട് പ്രകാശം അയച്ചുകൊടുക്കുന്ന ശക്തി പ്രകൃത്യാ വന്നുചേരുന്നു.

അങ്ങനെയായാലും വഴിയിൽ ചില വലിയ അപായങ്ങളുണ്ട്. ശിഷ്യനു വരാവുന്ന അപകടത്തിന് ഒരുദാഹരണം; അയാൾ ക്ഷണികങ്ങളായ വികാരാവേശങ്ങളെ സ്ഥിരം മതതൃഷ്ണയായി തെറ്റിദ്ധരിച്ചേയ്ക്കും. ഇത് നമ്മുടെ സ്വാനുഭവം നോക്കിയാലറിയാം. പലപ്പോഴും സംഭവിക്കുന്ന ഒരു സംഗതി; നാം സ്നേഹിച്ചിരുന്ന ഒരാൾ മരിച്ചുപോകുന്നു; അതു നമുക്ക് ഒരടി കിട്ടിയതുപോലാകുന്നു. അപ്പോൾ ലോകത്തിൽ ഒന്നും നമ്മുടെ പിടിയിൽ നില്ക്കുന്നില്ല. എല്ലാം വഴുതിപ്പോകുന്നു. ഇതിലും ഉയർന്നതും ഉറച്ചതുമായി വല്ലതും വേണം, ഈശ്വരവിചാരം ചെയ്യണം എന്നെല്ലാം തോന്നുന്നു കുറച്ചു നാൾക്കുള്ളിൽ ആ തോന്നൽ, ഒരു അല വന്നുപോയപോലെ മറഞ്ഞു പോകുന്നു: വീണ്ടും നാം മുൻനിലയിൽ പെട്ടിരിക്കുന്നു. അങ്ങനെയുള്ള താല്ക്കാലികഭാവങ്ങളെ യഥാർത്ഥമതതൃഷ്ണയെന്ന് നാമെല്ലാം പലപ്പോഴും തെറ്റിവിചാരിക്കാറുണ്ട്. ആ വിധം തെറ്റായ വിചാരമുള്ള കാലത്തോളം യഥാർത്ഥമതതൃഷ്ണ സ്ഥായിയായുണ്ടാവുന്നതല്ല. നമ്മുടെ പ്രകൃതിയിൽ അദ്ധ്യാത്മത സംക്രമിപ്പിക്കുന്ന ഗുരുവിനെ കണ്ടെത്തുകയുമില്ല. അതുകൊണ്ട്, അത്യന്തം ആഗ്രഹത്തോടെ ചെയ്യുന്ന തത്ത്വാന്വേഷണങ്ങളെല്ലാം നിഷ്ഫലമാകുന്നുവല്ലോ എന്നാവലാതിപ്പെടാൻ തോന്നുമ്പോൾ അതിനുപകരം ആദ്യമായി നാം ചെയ്യേണ്ടത് ആത്മപരിശോധന നടത്തി നമുക്കുണ്ടെന്നു വിചാരിക്കുന്ന

1. ക. 2. 7

മതതൃഷ്ണ നമ്മുടെ ഹൃദയത്തിൽ യഥാർത്ഥമായുണ്ടോ എന്നു നോക്കിക്കാണുകയാകുന്നു. അങ്ങനെ ചെയ്യുമ്പോൾ അധികം സംഗതികളിലും കണ്ടെത്തുന്നത്, നമുക്ക് വാസ്തവമായ തൃഷ്ണയുണ്ടായിരുന്നില്ല, തത്ത്വഗ്രഹണത്തിനു യോഗ്യത സിദ്ധിച്ചിട്ടില്ല എന്നായിരിക്കും.[1]

ഇതിനേക്കാൾ വമ്പിച്ചതാകുന്നു ഗുരുവിൻെറ കാര്യത്തിലുണ്ടാകുന്ന അപകടങ്ങൾ. അജ്ഞാനത്തിൽ മുഴുകി ഔദ്ധത്യത്താൽ തങ്ങൾ സർവ്വജ്ഞരെന്നു കരുതി അതിലും നില്ക്കാതെ അന്യരെ തോളിലേറ്റിക്കൊണ്ടുപോകാം എന്നേറ്റ്, അന്ധനെ അന്ധൻ വഴി നടത്തുന്നതുപോലെ, ഇരുവരും ചാൽക്കുണ്ടിൽ ചെന്നു വീഴുന്ന തരത്തിലുള്ള വരും ഏറെയുണ്ട്.

അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിത്യംമന്യമാനാഃ
ജംഘന്യമാനാഃ പരിയന്തി മൂഢാഃ
അന്ധേനൈവ നീയമാനാ യഥാന്ധാഃ[2]

അന്ധകാരത്തിൽ വർത്തിക്കുന്ന മൂഢന്മാർ തങ്ങൾ ധീരന്മാരും പണ്ഡിതനമാരുമാണെന്നു അഭിമാനിച്ച് ഉദ്ധതന്മാരായി, കുരുടരെ നയിക്കുന്ന കുരുടന്മാരെപ്പോലെ തപ്പിത്തടഞ്ഞ് ഇടറിനടന്നു ചുറ്റിത്തിരിയുന്നു. അങ്ങനെയുള്ളവരെക്കൊണ്ട് ലോകം നിറഞ്ഞിരിക്കുന്നു. എല്ലാവരും ഗുരുവായിരിക്കാൻ ആഗ്രഹിക്കുന്നു. ലക്ഷക്കണക്കിൽ ദാനം ചെയ്യാൻ ഏതു യാചകനും ആഗ്രഹിക്കുന്നു. യാചകൻ എത്ര പരിഹാസ്യനോ അത്രതന്നെ ഈ ഗുരുക്കന്മാരും.

---

1. മതിർന കൃഷ്ണേ പരതഃ സ്വതോ വാ മിഥോഽഭിപദ്യേത ഗൃഹവ്രതാനാം
അദാന്തഗോഭിർവിശതാം തമിസ്രം പുനഃ പുനശ്ചർവിതചർവണാനാം.
(ഭാ. 7. 5. 30)

വീട്ടുകാര്യങ്ങളെ വിട്ടൊരു ചിന്തയുമില്ലാതെ, ചവച്ച വിഷയങ്ങളെത്തന്നെ വീണ്ടും വീണ്ടും ചവച്ച്, ഒരടക്കവും വരാത്ത പത്തിന്ദ്രിയങ്ങളുടെയും പിടിയിൽ പെട്ട്, ഇരുട്ടിലേക്ക് നീങ്ങുന്നവർക്ക് സ്വയമായോ പരസഹായംകൊണ്ടോ തങ്ങളിൽ തങ്ങളിൽ ചേർന്നിട്ടോ മനസ്സ് കൃഷ്ണനിൽ പ്രവേശിക്കുന്നതല്ല. കാമഗൃഹഗൃഹീതസ്യ ജ്ഞാനമപ്യസ്യ ന പ്ലവഃ (മ. ഭാ. ശാ. 234. 20) കാമമാകുന്ന മുതലയുടെ പിടിയിൽ പെട്ടവനെ ജ്ഞാനമാകുന്ന തോണിയും രക്ഷിക്കുന്നില്ല.

2 മു. 1. 2. 8

## അദ്ധ്യായം അഞ്ച്

## ഗുരുശിഷ്യന്മാർക്ക് വേണ്ടുന്ന യോഗ്യതകൾ

അപ്പോൾ, ഗുരുവിനെ എങ്ങനെയാണ് അറിയുക? സൂര്യനെ കണ്ടറിവാൻ പന്തം വേണ്ട, തിരികൊളുത്തി നോക്കേണ്ട. സൂര്യൻ ഉദിക്കുമ്പോൾ അത് അന്യസഹായം കൂടാതെ നമുക്കറിവാകും. ഒരു ലോകാചാര്യൻ നമ്മെ അനുഗ്രഹിക്കുവാനെത്തുമ്പോൾ തത്ത്വം അന്തരാത്മാവിൽ പ്രകാശിച്ചുതുടങ്ങിയെന്ന് ജീവൻ തന്നുള്ളിൽ ഉദയം ചെയ്തുകാണും. സത്യം സ്വന്തം തെളിവിന്മേൽ നിലകൊള്ളുന്നു. അതിന്റെ സത്യത്വം തെളിയിപ്പാൻ വേറെ തെളിവുവേണ്ട. അത് സ്വയം ഉജ്ജ്വലിപ്പിക്കുന്ന ജ്യോതിസ്സാകുന്നു. അതു നമ്മുടെ പ്രകൃതിയുടെ അടിത്തട്ടിലുള്ള മൂലകളിലും കടന്നെത്തും. അതിന്റെ സന്നിധിമാത്രയിൽ ലോകം ആദരപൂർവ്വമെഴുന്നേറ്റ് 'ഇതാ സത്യം' എന്ന് ഉദ്ഘോഷിക്കും. സൂര്യജ്യോതിസ്സിനു സമം പ്രകാശിക്കുന്ന ജ്ഞാനവും സത്യവും ധരിച്ച ആചാര്യന്മാരത്രേ ലോകത്തിൽ അറിയപ്പെട്ടവരിൽവെച്ച് മഹത്തമന്മാർ. ലോകത്തിൽ ഭൂരിപക്ഷക്കാരാലും അവർ ഈശ്വരന്മാരെന്നു ആരാധിക്കപ്പെടുന്നു. എന്നാൽ താരതമ്യേന അവരേക്കാൾ താണവരിൽനിന്നും നമുക്കു സഹായം ലഭിക്കാം. പക്ഷേ അങ്ങനെയുള്ളവരിൽവെച്ച് ആരിൽനിന്ന് നമുക്ക് ഉപദേശവും മാർഗ്ഗദർശനവുമുണ്ടാകാമോ അവരുടെ യോഗ്യത ശരിയായി നിർണ്ണയിപ്പാൻ തക്ക ബോധോധദയം നമുക്കില്ല. അതു കൊണ്ട് ആൾ യോഗ്യൻതന്നെയോ എന്നു മനസ്സിലാക്കുവാൻ ചില പരീക്ഷകൾ ആവശ്യമാണ്. ശിഷ്യന്റെ കാര്യത്തിലും അതു വേണം.

ശിഷ്യന് അവശ്യം വേണ്ടത് പരിശുദ്ധി,[1] യഥാർത്ഥജ്ഞാനദാഹം,

---

1. ബുദ്ധ്യാ വിശുദ്ധയാ യുക്തോ ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ രാഗദ്വേഷൗ വ്യുദസ്യ ച
വിവിക്തസേവീ ലഘ്വാശീ യതവാക്കായമാനസഃ
ധ്യാനയോഗപരോ നിത്യം വൈരാഗ്യം സമുപാശ്രിതഃ
അഹങ്കാരം ബലം ദർപം കാമം ക്രോധം പരിഗ്രഹം
വിമുച്യ നിർമ്മമഃ ശാന്തോ ബ്രഹ്മഭൂയായ കല്പതേ
ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാംക്ഷതി
സമഃ സർവേഷു ഭൂതേഷു മദ്ഭക്തിം ലഭതേ പരാം. (ഗീ. 18. 51–54)

കപടമല്ലാത്ത ബുദ്ധികൊണ്ട് തത്ത്വം ഉറപ്പായി അറിഞ്ഞ്, തൻേറടംകൊണ്ടു തന്നെത്താൻ വശപ്പെടുത്തി, അത്യാവശ്യമില്ലാത്ത ശബ്ദാദിവിഷയങ്ങളെ തള്ളി, രാഗവും ദ്വേഷവും വെടിഞ്ഞ്, ഏകാന്തവാസിയായി, ആഹാരം ലഘുവാക്കി, വാക്കും ശരീരവും മനസ്സും നന്നായി ഒതുക്കി, എന്നും ആത്മതത്ത്വവിചാരത്തിലും ആത്മധ്യാനത്തിലും നിരതനായി, കണ്ടതും കാണാത്തതുമായ വിഷയങ്ങളിൽ തീരെ കൊതിയില്ലാതെ, ശരീരാദികളിൽ ഞാനെന്നഭിമാനി

സ്ഥിരപരിശ്രമം[1] ഇവയാകുന്നു. മലിനജീവന് യഥാർത്ഥ ധാർമ്മികത്വം ഉണ്ടാവാൻ നിവൃത്തിയില്ല. അദ്ധ്യാത്മോന്നതി കാംക്ഷിക്കുന്നവന് മനസ്സിലും വാക്കിലും കർമ്മത്തിലും പരിശുദ്ധി നിർബ്ബന്ധമാണ്.

---

ക്കാതെ കാമംകൊണ്ടു ബലപ്രയോഗം ചെയ്യാതെ, മര്യാദ ലംഘിക്കാനുള്ള ധിക്കാരം വിട്ട്, കാമക്രോധങ്ങൾ കൂടാതെ, പരിഗ്രഹം വേണ്ടെന്നുവെച്ച്, ഒന്നിലും എൻേറതെന്ന വിചാരം പുലർത്താതെ, ശാന്തനായുള്ളവൻ ബ്രഹ്മമായിത്തീരുവാൻ സമർത്ഥനാകുന്നു. ബ്രഹ്മമായിത്തീർന്നവന് ആത്മപ്രസാദം ഉണ്ടാകുന്നു. പിന്നെ അയാൾക്ക് ശോകമില്ല, ആഗ്രഹമില്ല. സുഖദുഃഖങ്ങളിലെല്ലാം സർവ്വഭൂതസമനായിരിക്കുന്ന ആ ജ്ഞാനിക്ക് പരമേശ്വരനായ എന്നിൽ പരഭക്തിയുണ്ടാകുന്നു.

അഹം ചാത്മാത്മജാഗാരദാരാർത്ഥസ്വജനാദിഷു
ഭ്രമാമി സ്വപ്നകല്പേഷു മൂഢഃ സത്യധിയാ വിഭോ.
അനിത്യാനാത്മദുഃഖേഷു വിപര്യയമതിർഹ്യഹം
ദ്വന്ദ്വാരാമസ്തമോവിഷ്ടോ ന ജാനേ ത്വാfത്മനഃ പ്രിയം
യഥാബുധോ ജലം ഹിത്വാ പ്രതിച്ഛന്നം തദുദ്ഭവൈഃ
അഭ്യേതി മൃഗതൃഷ്ണാം വൈ തദ്വത്ദ്വാഹം പരാങ്മുഖഃ
നോത്സഹേfഹം കൃപണധീഃ കാമകർമ്മഹതം മനഃ
രോദ്ധും പ്രമാഥിഭിശ്ചാക്ഷൈർഹ്രിയമാണമിതസ്തതഃ
സോfഹം തവാം ഘ്ര്യുപഗതോfസ്മ്യസതാം ദുരാപം
തച്ചാപ്യഹം ഭവദനുഗ്രഹ ഈശ മന്യേ
പുംസോ ഭവേദ് യർഹി സംസരണാപവർഗ്ഗം
സ്ത്വയ്യബ്ജനാഭ സദുപാസനയാ മതിഃ സ്യാത്. (ഭ. 10. 40. 24–28)

ഭഗവാനേ, സ്വന്തമായി ഉണ്മയില്ലായ്കയാൽ സ്വപ്നതുല്യങ്ങളായ ശരീരാദികളിൽ ഉണ്മ തോന്നി മൂഢനായ ഞാനും, ഭ്രമിച്ചുകൊണ്ടിരിക്കുന്നു. അനിത്യവും അനാത്മാവും ദുഃഖവുമായവയെ നിത്യവും ആത്മാവും സുഖമെന്നു തെറ്റിദ്ധരിച്ച് സുഖദുഃഖങ്ങളിൽ കളിച്ച്, ഇരുട്ടിൽ പെട്ട്, എൻെറ പ്രേമാസ്പദമായ അങ്ങയെ അറിയാതെ പോയി. വെള്ളത്തിൽനിന്നുണ്ടായ പുല്ലുകൊണ്ടുതന്നെ വെള്ളംമറഞ്ഞുകിടക്കുന്നു എന്ന് അറിഞ്ഞുകൂടാത്തവൻ മൃഗതൃഷ്ണയിലേക്കു തിരിഞ്ഞോടുന്നതുപോലെ, മായകൊണ്ടു മറഞ്ഞുനില്ക്കുന്ന നിന്നെ അറിയാതെ, പരാങ്മുഖനായി പരിത്യജിച്ച്. ദേഹാദികളിലേക്ക് പാഞ്ഞുപോകുകയാണ് ഞാൻ ചെയ്യുന്നത്! ഇത്രയും അറിഞ്ഞിട്ടും, കരുത്തു പെരുത്ത ഇന്ദ്രിയങ്ങളുടെ പിടിയിൽ അങ്ങിങ്ങലയുന്ന കാമകർമ്മഹതമായ എൻെറ മനസ്സിനെ നിരോധിക്കാൻ എനിക്കു കഴിയുന്നില്ല. അത്ര അവശനായിരിക്കുന്ന ഞാൻ അങ്ങയുടെ കാലടികൾതന്നെ ശരണം പ്രാപിക്കുന്നു. പിഴച്ചുകഴിയുന്നവർക്കു കിട്ടാൻ വളരെ വിഷമമുള്ളതാണ് അങ്ങയുടെ അടുത്ത് അഭയം തേടൽതന്നെ. അതുകൊണ്ട് അതും അങ്ങയുടെ അനുഗ്രഹംതന്നെ. അങ്ങയുടെ കരുണകൊണ്ട് സംസാരസമാപ്തിയുണ്ടാകാറാകുമ്പോഴാണ് സത്സേവകൊണ്ട് അങ്ങയിൽ ആളുകൾക്ക് പ്രേമമുണ്ടാകുന്നത്.

1. സ്വർണ്ണം യഥാ ഗ്രാവസു ഹേമകാരഃ
ക്ഷേത്രേഷു യോഗൈസ്തദിഭിജ്ഞ ആപ്നുയാത്
ക്ഷേത്രേഷു ദേഹേഷു തഥാത്മയോഗൈ-
രധ്യാത്മവിദ് ബ്രഹ്മഗതിം ലഭേത. (ഭാ. 7. 7. 21)

ജിജ്ഞാസയെസ്സംബന്ധിച്ച്, നാം എന്തിന്നാഗ്രഹിക്കുന്നുവോ അത് നമുക്കു ലഭിക്കുമെന്നുള്ളത് ഒരു പുരാതനനിയമമാണ്. നാം ഏതൊന്നിൽ മനസ്സുറപ്പിച്ചിരിക്കുന്നുവോ അതല്ലാതെ മറ്റൊന്നും നമുക്കു ലഭിക്കയുമില്ല. അദ്ധ്യാത്മതയ്ക്കുവേണ്ടി വീർപ്പുമുട്ടലുണ്ടാകുക വളരെ പ്രയാസമാണ്, അതു നാം സാധാരണ വിചാരിക്കുന്നതുപോലെ അത്ര എളുപ്പമല്ല. മതപ്രസംഗങ്ങൾ കേൾക്കുന്നതും മതഗ്രന്ഥങ്ങൾ വായിക്കുന്നതും യഥാർത്ഥമായ ജ്ഞാനതൃഷ്ണ ഹൃദയത്തിലുണ്ടെന്നതിനു തെളിവല്ല.[1] അദ്ധ്യാത്മത ഉണ്ടാവണം എന്ന തൃഷ്ണ വാസ്തവത്തിൽ അനുഭവപ്പെട്ടാൽ വിജയം കൈവരുന്നതുവരെ ഹീനപ്രകൃതിയോടു നിരന്തരമായി മല്പിടുത്തം, തുടർന്നുനില്ക്കുന്ന യുദ്ധം, വിട്ടുവീഴ്ചയില്ലാത്ത പോരാട്ടം, നടത്തണം. ഈ സമരം ഒന്നോ രണ്ടോ ദിവസമല്ല, മാസമല്ല, ജന്മമല്ല, നൂറുനൂറു ജന്മങ്ങളിൽ തുടരേണ്ടതായിവരാം.[2] ചിലപ്പോൾ വിജയം ഉടനടി കൈവന്നേയ്ക്കാം. എന്നാൽ, അവധിയറ്റതെന്നു തോന്നുന്ന കാലത്തോളം ക്ഷമയോടെ കാത്തിരിപ്പാൻ നാം തയ്യാറായിരിക്കണം. അങ്ങനെ സ്ഥിരപരിശ്രമശീലത്തോടുകൂടി യത്നിക്കുന്ന ശിഷ്യന് ജയവും സാക്ഷാത്കാരവും ഒടുവിൽ തീർച്ചയായും സിദ്ധിക്കും.

ഗുരുവിന്റെ കാര്യം; ഗുരു ശാസ്ത്രങ്ങളുടെ സാരാംശം ഗ്രഹിച്ചവ നാണെന്നു[3] ബോധപ്പെടണം. ലോകരെല്ലാം ബൈബിളും വേദവും ഖുറാനും വായിക്കുന്നുണ്ട്. എന്നാൽ അവ വെറും വാക്കുകൾ,

സ്വർണ്ണഖനികളിലെ കല്ലുകളിൽനിന്നു പല പ്രയോഗങ്ങളെക്കൊണ്ട് വിദഗ്ദ്ധരായ പൊന്നെടുപ്പുകാർ സ്വർണ്ണം നേടുന്നതുപോലെ അദ്ധ്യാത്മ തത്ത്വജ്ഞന്മാർ ദേഹങ്ങളാകുന്ന ക്ഷേത്രങ്ങളിൽവെച്ച് ആത്മലബ്ധിക്കുള്ള യോഗസാധനങ്ങളെക്കൊണ്ട് ബ്രഹ്മഗതിയെ പ്രാപിക്കുന്നു.

1. മൗനവ്രതശ്രുതതപോƒധ്യയനസ്വധർമ്മ-
വ്യാഖ്യാരഹോജപസമാധയ ആപവർഗ്യാഃ
പ്രായഃ പരംപുരുഷ തേ ത്വജിതേന്ദ്രിയാണാം
വാർത്താ ഭവന്ത്യുത ന വാത്ര തു ദാംഭികാനാം. (ഭാ. 7. 9. 46)

മൗനവ്രതാദി പത്തും മോക്ഷം തരുന്നവതന്നെ. പക്ഷേ ഇന്ദ്രിയജയം വരാത്തവർക്ക് പ്രായേണ ഇവയെല്ലാം കാലക്ഷേപത്തിനുള്ള വകയായിട്ടേ തീരുന്നുള്ളു. ദാംഭികന്മാർക്കാകട്ടെ അതിനും ഉതകിയില്ലെന്നു വരാം.

2. ഇഹ ചേദവേദീദഥ സത്യമസ്തി ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ
ഭൂതേഷു ഭൂതേഷു വിചിത്യ ധീരാഃ പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി. (കേ. 2.5)

ആത്മതത്ത്വം ഇവിടെവെച്ചറിഞ്ഞാൽ ജന്മം സത്യമായി (സഫലമായി): ഇപ്പോൾത്തന്നെയറിഞ്ഞില്ലെങ്കിലോ നഷ്ടം ഭയങ്കരം! വിവേകികൾ സർവ്വഭൂത ങ്ങളിലും ബ്രഹ്മതത്ത്വം ദർശിച്ച് അവിദ്യാത്മകമായ അഹംമമാദിഭാവങ്ങളിൽ നിന്ന് വിട്ട് അമൃതന്മാരാകുന്നു.

3. ആചിനോതി ച ശാസ്ത്രാർത്ഥമാചാരേ സ്ഥാപയത്യപി
സ്വയമാചരതേ യസ്തു സ ആചാര്യഃ പ്രകീർത്തിതഃ.

വാക്യഘടന, ശബ്ദവ്യുത്പത്തി, ഭാഷാതത്ത്വം, മതത്തിൻെറ ശുഷ്കാസ്ഥികൾമാത്രം. വാക്കു പെരുകി അതിൻെറ തള്ളിച്ചയിൽ മനസ്സ് ഒഴുകിപ്പോകാനിടയാകുന്ന ഗുരുവിനു വാക്കിൻെറ ജീവൻ നഷ്ടമാകുന്നു. ശാസ്ത്രത്തിൻെറ ജീവനായ തത്ത്വം[1] എന്തെന്നു ഗ്രഹിച്ചിരിക്കയാകുന്നു യഥാർത്ഥഗുരുവിൻെറ ലക്ഷണം. ശാസ്ത്രങ്ങളിലെ ശബ്ദസമൂഹം ഒരു വൻകാട്, ബുദ്ധി അതിൽ പെട്ട് പുറത്തു കടക്കാൻ വഴി കാണാതെ നട്ടം തിരിയും. ശബ്ദജാലം മഹാരണ്യം ചിത്തഭ്രമണകാരണം[2]. പദങ്ങളെ പലവിധം യോജിപ്പിക്കുക, ഭംഗിയുള്ള ഭാഷയിൽ പലവിധം സംസാരിക്കുക. ശാസ്ത്രങ്ങളെ പലവിധം വ്യാഖ്യാനിക്കുക, വിദ്വത്തം പ്രകടിപ്പിക്കുക ഇതെല്ലാം വിദ്വാന്മാർക്കു വാദിക്കാനും വിനോദിക്കാനുംമാത്രം കൊള്ളാം: ഒന്നുമുക്തിക്കുതകുന്നതല്ല.

വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൗശലം
വൈദുഷ്യം വിദുഷാം തദ്വദ് ഭുക്തയേ ന തു മുക്തയേ.

ആ വക സമ്പ്രദായം ഉപയോഗിച്ചു മതമുപദേശിക്കുന്നവർ തങ്ങളെ വലിയ പണ്ഡിതന്മാരെന്ന് ലോകം പുകഴ്ത്തുവാൻ വേണ്ടി വിദ്വത്ത്വം പ്രകടിപ്പിക്കണമെന്നേ ആഗ്രഹിക്കുന്നുള്ളു. ലോകത്തിൽ ഉണ്ടായിട്ടുള്ള പരമാചാര്യന്മാരാരും, ഒരാൾപോലും, ആവിധം ശാസ്ത്രവ്യാഖ്യനങ്ങളിൽ ഇറങ്ങിയിട്ടില്ലെന്നു കാണാം: അവർ ശാസ്ത്രവാക്യങ്ങളെ ഭേദ്യംചെയ്യാനോ പദങ്ങളുടെയും പദധാതുക്കളുടെയും അർത്ഥം പിടിച്ചു തീരാക്കളി കളിപ്പാനോ ശ്രമിച്ചിട്ടില്ല. എങ്കിലും അവർ ഉൽകൃഷ്ടനിലയിൽ ഉപദേശിച്ചു. ഉപദേശിപ്പാൻ വകയൊന്നുമില്ലാത്തവർ ചിലപ്പോൾ ഒരു വാക്കെടുത്ത് അത് ആദ്യമായുപയോഗിച്ചതാർ, അയാളുടെ പതിവുഭക്ഷണമെന്ത്, അയാളുടെ നിദ്രയുടെ നീളം എന്ത് ഇത്യാദി വിഷയങ്ങളെക്കുറിച്ച് മൂന്നു സ്കന്ധമടങ്ങിയ ഒരു ഗ്രന്ഥം പ്രസിദ്ധപ്പെടുത്തും.

ഭഗവാൻ ശ്രീരാമകൃഷ്ണൻ ഒരു കഥ പറയാറുണ്ട്. ചിലർ ഒരു മാവിൻതോട്ടത്തിൽ ചെന്നു: അതിലെ വൃക്ഷങ്ങളിൽ ഇലയെത്ര, കൊമ്പെത്ര, ചുള്ളിയെത്ര എന്ന് എണ്ണിക്കണക്കാക്കി, അവയുടെ വണ്ണം

ശാസ്ത്രങ്ങളുടെ താല്പര്യം സംഗ്രഹിക്കുകയും അതിൻെറ ആചാരം നടപ്പിലാക്കുകയും സ്വയം ആചരിക്കുകയും ചെയ്യുന്ന ആളാണ് ആചാര്യൻ.

1. ശാസ്ത്രേഷ്വയാനേവ സുനിശ്ചിതോ നൃണാം
ക്ഷേമസ്യ സധ്ര്യഗ് വിമൃശേഷു ഹേതുഃ
അസംഗ ആത്മവ്യതിരിക്ത ആത്മനി
ദൃഢാ രതിർബ്രഹ്മണി നിർഗുണേ ച യാ. (ഭാ. 4. 22. 21)

മനുഷ്യർക്ക് ക്ഷേമത്തിനുള്ള വഴി നന്നായി വിചാരംചെയ്യുന്ന ശാസ്ത്രങ്ങളിൽ നിശ്ചയിച്ചുറപ്പിച്ചിട്ടുള്ളത് ഇതുമാത്രമാണ്. ആത്മാവല്ലാത്തവയിൽ വൈരാഗ്യവും ആത്മാവിൽ, നിർഗുണബ്രഹ്മത്തിൽ, രാഗവും.

2. വി. ചൂ. 60. 3. വി. ചൂ. 58

പരിശോധിച്ച് വലുപ്പം താരതമ്യപ്പെടുത്തി അതെല്ലാം അതിസൂക്ഷ്മമായി കുറിച്ചെടുത്ത് ഒടുവിൽ ഈ ഓരോ വിഷയത്തെപ്പറ്റിയും വിദ്വദ്വിവാദം നടത്തി. അതെല്ലാം അവർക്ക് അത്യന്തം രസകരവുമായിരുന്നു. എന്നാൽ അക്കൂട്ടത്തിൽ കുറച്ചുബോധം കൂടുതലുണ്ടായിരുന്ന ഒരുവൻ അതിലൊന്നും ശ്രദ്ധവെയ്ക്കാതെ മാമ്പഴം തിന്നുതുടങ്ങി. അയാൾ ബുദ്ധിമാനായിരുന്നില്ലേ? അതുകൊണ്ട് ഇലയും ചുള്ളിയും എണ്ണി കുറിച്ചെടുക്കുന്നത് ആർക്കാനും വിട്ടുകൊടുക്കുക. ആ പ്രവൃത്തിക്കും തക്ക സ്ഥാനമുണ്ട്: പക്ഷേ അത് അദ്ധ്യാത്മവിഷയത്തിലല്ല. 'ഇലയെണ്ണി'കളുടെ കൂട്ടത്തിൽ അദ്ധ്യാത്മവീരനായ ഒരാളെ ഒരു കാലത്തും കാണില്ല. അദ്ധ്യാത്മതയാണ് മനുഷ്യൻെറ പരമലക്ഷ്യം. പരമമഹത്ത്വവും അതത്രേ! എന്നാൽ അതിനു അത്രയൊന്നും ക്ലേശം വേണ്ട.[1] (കൃഷ്ണ) ഭക്തനാകണമെന്നുണ്ടെങ്കിൽ കൃഷ്ണൻ ജനിച്ചത് മഥുരയിലോ വ്രജത്തിലോ, കൃഷ്ണൻ നടത്തിയ കാര്യങ്ങളെന്തെല്ലാം, ഗീതയുപദേശിച്ച കൃത്യമായ തീയതിയേത് എന്നൊന്നും അറിയേണ്ട. ഗീതയിൽ ഉപദേശിച്ച ഭക്തിയും ധർമ്മവും തനിക്കുണ്ടാകണമെന്ന തീവ്രവാഞ്ഛ, മനോവ്യാകുലത, ഇതുണ്ടായാൽ മതി. ഗീതയേയും തത്കർത്താവിനെയും സംബന്ധിച്ച മറ്റു വിവരങ്ങൾ വിദ്വാന്മാർക്കു രസിപ്പാനുള്ളതാണ്. അവർ ആ രസം അനുഭവിച്ചുകൊള്ളട്ടെ. അവരുടെ പാണ്ഡിത്യവ്യവഹാരങ്ങൾക്ക് 'ശാന്തിഃ ശാന്തിഃ' എന്നാശംസിച്ച് നമുക്കു മാമ്പഴം തിന്നാം.

ഗുരുവിനുണ്ടാകേണ്ട രണ്ടാമത്തെ ഗുണം, പരിശുദ്ധി – നിഷ്പാപത്വം – ആകുന്നു. ചിലർ പലപ്പോഴും ചോദിക്കാറുണ്ട്; ''ഗുരുവിൻെറ പ്രകൃതിയും സ്വഭാവശുദ്ധിയും എന്തിനു നോക്കുന്നു? അദ്ദേഹം പറയുന്നത് ശരിയോ എന്നു നോക്കി അതു ഗ്രഹിച്ചാൽ മതിയല്ലോ'' എന്ന്. അതു ശരിയല്ല. പഠിപ്പിക്കുന്നത് രസതന്ത്രമോ ചലച്ഛക്തിതന്ത്രമോ മറ്റു വല്ല ഭൗതികശാസ്ത്രമോ മാത്രമാണെങ്കിൽ ഗുരു തന്നിഷ്ടം നടുക്കുന്ന വല്ലവനുമായിക്കോട്ടെ: പ്രകൃതിശാസ്ത്രം പഠിപ്പിക്കുവാൻ ബുദ്ധിനൈപുണ്യമേ വേണ്ടൂ. അദ്ധ്യാത്മശാസ്ത്രത്തിൽ അങ്ങനെയല്ല. ഒരശുദ്ധജീവനിൽ ആത്മപ്രകാശമുണ്ടാവുന്ന കാര്യം ആദ്യന്തം അസാദ്ധ്യം. അശുദ്ധൻ എന്തുധർമ്മം ഉപദേശിപ്പാനാണ്? ആത്മതത്ത്വം സ്വയം സാക്ഷാത്കാരിപ്പാനോ അന്യന്നുപദേശിപ്പാനോ കഴിവുണ്ടാകണമെങ്കിൽ അവശ്യം വേണ്ടത് ഹൃദയ (ഭാവ) ശുദ്ധിയും ആത്മ(ചിത്ത)ശുദ്ധിയുമാണ്. ആത്മശുദ്ധിയുണ്ടാകുംവരെ ഈശ്വരനേയോ പരതത്ത്വത്തേയോ ഒരു നോക്കു കാണ്മാൻ ഒരിക്കലും സാധിക്കയില്ല. അതുകൊണ്ട് ഗുരുവിൻെറ കാര്യത്തിൽ അദ്ദേഹം എങ്ങനെയുള്ളവനെന്ന് ആദ്യമേ നോക്കണം: പിന്നെ അദ്ദേഹം പറയുന്നതെന്തെന്നും. അദ്ദേഹം തികച്ചും നിർമ്മലനായിരുന്നാലേ തൻെറ വാക്കിനു വില വരൂ, താൻ ശക്തനാകൂ, തന്നിൽത്തന്നെ, ആത്മികശക്തിയില്ലാത്തവർ അതെങ്ങനെ മറ്റൊരുവ

1. ഭാ. 7. 6. 19. (പു. 413. ചു. 2 നോക്കുക)

നിലേക്ക് സംക്രമിപ്പിക്കും? അദ്ധ്യാത്മതയുടെ യഥാർത്ഥസ്ഫുരണം ഗുരുവിൻെറ മനസ്സിലുണ്ടായിട്ടു വേണം അത് ശിഷ്യൻെറ മനസ്സിലേക്കു യഥാർഭാവം പകർന്നുചെല്ലാൻ. വാസ്തവത്തിൽ ശക്തി പകർന്നുകൊടുക്കുകയാണ് ഗുരു ചെയ്യേണ്ടത്. അല്ലാതെ ശിഷ്യ ൻെറ ബുദ്ധിപരമോ മറ്റോ ആയ ശക്തികളെ ഇളക്കിവിടുക മാത്രമല്ല, സത്യവും സംവേദ്യവുമായ എന്തോ ഒരു പ്രഭാവം ഗുരുവിൽനിന്ന് പുറപ്പെട്ട് ശിഷ്യനിൽ പ്രവേശിക്കുകയാണ്. അതുകൊണ്ട് ഗുരു നിർമ്മ ലനായിരിക്കണം.

മൂന്നാമത്തെ ഗുണം, ഉദ്ദേശ്യത്തെ സംബന്ധിച്ചാണ്. ഗുരു യാതൊരു സ്വാർത്ഥത്തിനും, ധനത്തിനനോ പേരിനോ പെരുമയ്ക്കോ, വേണ്ടി ഉപദേശിച്ചുകൂടാ. ഗുരു ചെയ്യുന്നത് സ്നേഹനിമിത്തമായിരിക്കണം, സർവ്വമനുഷ്യരോടുള്ള പരിശുദ്ധസ്നേഹംനിമിത്തം. ആത്മശക്തി സംക്രമിപ്പിക്കാനുള്ള വഴിച്ചാൽ സ്നേഹംമാത്രമാണ്. ഗുരുവിന് ധനമാമാദി സ്വാർത്ഥോദ്ദേശ്യമുണ്ടായാൽ അത് ആ വഴിച്ചാലിനെ തടഞ്ഞു നശിപ്പിക്കും. ഈശ്വരൻ പ്രേമസ്വരൂപൻ: ഈശ്വരനെപ്പറ്റി യോ ദിവ്യത്വത്തെപ്പറ്റിയോ മറ്റൊരുവന് ഉപദേശിപ്പാൻ യോഗ്യത യുള്ളു.

മേല്പറഞ്ഞ ഗുണങ്ങൾ നിങ്ങളുടെ ഗുരുവിന്നുണ്ടെങ്കിൽ നിങ്ങൾ ക്കു രക്ഷയായി. ഇല്ലെങ്കിലോ, അദ്ദേഹത്തിൻെറ ശിഷ്യത്വം വരി പ്പാൻ ഒരുങ്ങരുത്. ഉപദേശം സ്വീകരിച്ചാൽ അപകടമുണ്ടാവാം. നിങ്ങൾക്കു നന്മയുണ്ടാക്കുവാൻ അദ്ദേഹത്തിനു കഴിവുണ്ടായില്ലെ ങ്കിലും തിന്മയുണ്ടാക്കി എന്നു വരാം. ഈ അപകടം പിണയാതിരി പ്പാൻ സർവ്വഥാ സൂക്ഷിക്കണം. യഥാർത്ഥഗുരുവാകട്ടെ, ശ്രോത്രി യോƒവൃജിനോƒകാമഹതോ യോ ബ്രഹ്മവിത്തമഃ ''വേദജ്ഞനും പാപഹീനനും കാമം തീണ്ടാത്തവനും ബ്രഹ്മജ്ഞന്മാരിൽ മുമ്പ നു''മായിരിക്കണം.[1]

മതത്തെ സ്നേഹിക്കാനും അനുമോദിക്കാനും സാത്മീകരിക്കാനും പഠിപ്പിച്ചുതരാൻ എവിടെയും എല്ലാവർക്കും കഴിയുന്നതല്ല എന്നാണ് ഇതുവരെ പറഞ്ഞതിൽനിന്നു വന്നുകൂടന്നത്. ''കല്ലുകളിൽ ധർമ്മോ പദേശവും ഒഴുക്കുചോലകളിൽ ശ്രുതിവാക്യങ്ങളും സർവ്വവസ്തുക്ക ളിലും നന്മയും'' (ഷേക്സ്പിയർമഹാകവി പറഞ്ഞിട്ടുള്ളത്) ഒക്കെ കാവ്യഭാഷയിൽ ശരി: പക്ഷേ, അവികസിതതത്ത്വബീജങ്ങൾ അക മേയില്ലാത്തപക്ഷം അതിൻെറ ഒരു മണിയെങ്കിലും വിളയിപ്പാൻ ഒന്നിനും കഴിവില്ല കല്ലുകളും ചോലകളും ആർക്കാണുപദേശം കൊടു ക്കുക? ഏതൊരു ജീവൻെറ പാവനഗർഭഗൃഹത്തിലെ ഹൃദയ

1. ബ്രഹ്മണ്യുപരതഃശാന്തോ നിരിന്ധന ഇവാനലഃ
അഹേതുകദയാസിന്ധുർബന്ധുരാനമതാം സതാം. (വി. ചൂ. 33)
വിറകെല്ലാം കത്തിത്തീർന്ന തീയ്യുപോലെ ബ്രഹ്മത്തിൽ ലയിച്ചു ശാന്ത നായിരിക്കുന്നവനും കാരണമില്ലാത്ത ദയയ്ക്കു കടലായവനും, തന്നെ ശരണം പ്രാപിക്കുന്ന സജ്ജനങ്ങൾക്കു ബന്ധുവുമാണ് ഗുരു.

സരോജത്തിൽ ചൈതന്യം തുടിച്ചുകൊണ്ടിരിക്കുന്നുവോ ആ ജീവന്. ആ സരോജത്തെ സുന്ദരമായി വിടർത്തിക്കൊണ്ടുവരുന്ന പ്രകാശം എപ്പോൾ വരുന്നതും ജ്ഞാനിയായ സദ്ഗുരുവിങ്കൽനിന്നുതന്നെ. അങ്ങനെ ഹൃദയം വികസിച്ചുകഴിഞ്ഞാൽ പിന്നെ അതിന് കല്ലോ ചോലയോ, സൂര്യനോ ചന്ദ്രനോ നക്ഷത്രമോ എന്നുവേണ്ട ഈ ദിവ്യപ്രപഞ്ചത്തിൽ എന്തെല്ലാമുണ്ടോ അതിൽനിന്നെല്ലാം ധർമ്മോപദേശം ഗ്രഹിക്കാൻ യോഗ്യതയുണ്ടാവും. അവികസിതഹൃദയമാകട്ടെ അവയിൽ വെറും കല്ലും ചോലയും മാത്രമേ കാണൂ. കുരുടൻ കാഴ്ചബംഗ്ലാവിൽ പോയെന്നു വരാം. അതുകൊണ്ട് അയാൾക്ക് ഒരു ലാഭവുമുണ്ടാവില്ല. ആദ്യം അയാളുടെ കണ്ണു തുറക്കണം. പിന്നെയേ ആ ബംഗ്ലാവിലെ സാധനങ്ങളിൽനിന്നു അയാൾക്കു ഉപദേശം കിട്ടൂ.

സാധകൻെറ കണ്ണുതുറപ്പിക്കുന്നവനാകുന്നു ഗുരു.[1] അതുകൊണ്ട് ഗുരുവിനോടു നമുക്കുള്ള ബന്ധം പിതൃപുത്രബന്ധംതന്നെ. ഗുരുവിൻെറ നേർക്കു നമ്മുടെ ഹൃദയത്തിൽ വിശ്വാസവും അനുസരണയും താഴ്മയും ഭക്തിയും ഇല്ലാഞ്ഞാൽ ആത്മികപുരോഗതിയുണ്ടാവില്ല.[2] അങ്ങനെയുള്ള ഗുരുശിഷ്യബന്ധം ഉള്ളേടത്തേ അദ്ധ്യാത്മപുരുഷന്മാർ വളർന്നുവരുന്നുള്ളു എന്നതു ശ്രദ്ധാർഹമത്രേ. ആവിധം ബന്ധം പുലർത്തുവാൻ അനാസ്ഥ കാണിക്കുന്ന രാജ്യങ്ങളിൽ മതാചാര്യൻ വെറും പ്രാസംഗികൻ എന്നായിട്ടുണ്ട്: ആചാര്യൻ

---

1. അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ
   ചക്ഷുരുന്മിലിതം യേന തസ്മൈ ശ്രീ ഗുരവേ നമഃ.
2. യസ്യ ദേവേ പരാ ഭക്തിർയഥാ ദേവേ തഥാ ഗുരൗ
   തസ്യൈതേ കഥിതാ ഹ്യർഥാഃ പ്രകാശന്തേ മഹാത്മനഃ. (ശ്വേ. 6. 23)

സ്വയംപ്രകാശസ്വരൂപനായ ഭഗവാനിലും ഭഗവാനിലെന്നപോലെതന്നെ ഗുരുവിലും പരഭക്തിയുള്ളവന് ഈ ഉപനിഷദർത്ഥമെല്ലാം വെളിവാകുന്നു. ആത്മജ്ഞാനലാഭംകൊണ്ടു കൃതാർത്ഥരായ ആറു മഹാത്മാക്കൾ ഗുരുവായ പിപ്പലായനമഹർഷിയെ പൂജിച്ചു നമസ്കരിക്കുന്നു.

ത്വം ഹി നഃ പിതാ യോഽസ്മാകമവിദ്യായാഃ പരം പാരം താരയസി നമഃ പരമൃഷിഭ്യോ നമഃ പരമൃഷിഭ്യഃ. (പ്ര. 6.8)

അറിവില്ലായ്മയുടെ മറുകര കയറ്റി ഞങ്ങളെ രക്ഷിച്ച അവിടന്ന് ഞങ്ങളുടെ അച്ഛനാണ്. പരമർഷേ! അങ്ങയ്ക്കു നമസ്കാരം! പരമർഷേ! അങ്ങയ്ക്കു നമസ്കാരം!

''അഭയം വൈ ജനക പ്രാപ്തോഽസി'' എന്നിങ്ങനെ ജനകന്ന് അഭയമരുളി – ബ്രഹ്മപദം നല്കി – അനുഗ്രഹിച്ച യാജ്ഞവല്ക്യനോട് ജനകൻ പറയുന്നു; ''യോ നോ ഭഗവന്നഭയം വേദയസേ നമസ്തേഽസ്ത്വിമേ വിദേഹാ അയമഹമസ്മി.'' (ബൃ. 4.2.4)

ഞങ്ങൾക്ക് അഭയമായ ബ്രഹ്മത്തെ അരുളിയ അങ്ങയ്ക്കു, ഈ വിദ്യയ്ക്കു പകരം എന്തു തരട്ടെ! അതുകൊണ്ട് അങ്ങയ്ക്കു നമസ്കാരം. ഈ വിദേഹരാജ്യം യഥേഷ്ടം അനുഭവിച്ചാലും. ഇതാ ഞാനും അങ്ങയുടെ ദാസനായിരിക്കുന്നു. ഇഷ്ടംപോലെ എന്നെയും രാജ്യത്തെയും കൈക്കൊണ്ടാലും! (ബൃ. ശം. ഭാ. 4.2.4)

തനിക്കവകാശപ്പെട്ട അഞ്ചു ഡോളർ കയ്യിൽ കിട്ടുവാൻ കാക്കുന്നു. ശിഷ്യൻ ആചാര്യന്റെ വാക്കുകൾകൊണ്ടു തന്റെ തലച്ചോറു നിറപ്പാൻ പ്രതീക്ഷിക്കുന്നു. ഇത്രയും കഴിഞ്ഞ് അവർ താന്താങ്ങളുടെ വഴിക്കുപോകുന്നു. ഈ സ്ഥിതിയിൽ അദ്ധ്യാത്മത എന്നുള്ളത് മിക്കവാറും അജ്ഞാതമായ ഒരു വസ്തുവായിരിക്കുന്നു. അതു സംക്രമിപ്പിച്ചുകൊടുപ്പാനോ കൈക്കൊള്ളുവാനോ ആരുമില്ല. അവർക്കു മതം ഒരു വ്യാപാരവസ്തു. അതു ഡോളർ കൊടുത്താൽ കിട്ടുമെന്നാണ് അവരുടെ വിചാരം. അത് അത്ര ലഘുവായി കിട്ടാൻ ഭഗവാൻ അനുഗ്രഹിച്ചിരുന്നെങ്കിൽ! പക്ഷേ, നിർഭാഗ്യവശാൽ അതു സാദ്ധ്യമല്ല.

അത്യുത്കൃഷ്ടമായ ജ്ഞാനവും വിജ്ഞാനവുമാകുന്നു ആത്മജ്ഞാനം[1] അതു പണം കൊടുത്തു വാങ്ങാവുന്നതല്ല. ഗ്രന്ഥങ്ങളിൽനിന്നു പഠിക്കാവുന്നതല്ല. ലോകത്തിന്റെ എല്ലാ മൂലകളിലും നിങ്ങൾക്കു തലയിട്ടുനോക്കാം: ഹിമാലയനിരകളിലും നീളെ തിരഞ്ഞുനോക്കാം: ആൽപ്സ് - കോക്കസസ്പർവ്വതങ്ങളിലും കിണഞ്ഞുനോക്കാം: സമുദ്രത്തിന്നടിയിൽ ചുഴിഞ്ഞുനോക്കാം: തിബത്ത് പീഠഭൂമിയിലും ഗോപിമരുഭൂമിയിലും ഒട്ടൊഴിയാതെ നോക്കാം. എന്നാലും അതു കൈക്കൊൾവാൻ നിങ്ങളുടെ ഹൃദയം യോഗ്യമാവുകയും നിങ്ങൾക്കുള്ള ഗുരു വന്നെത്തുകയും ചെയ്യുന്നതുവരെ അതു നിങ്ങൾക്കു ലഭിക്കുന്നതല്ല. ഈശ്വരനിയുക്തനായ ഗുരു[2] വന്നു ചേരുമ്പോൾ അദ്ദേഹത്തെ ശിശുസഹജമായ വിശ്വാസത്തോടും സരളതയോടുംകൂടി പരിചരിക്കുക, അദ്ദേഹത്തിന്റെ പ്രഭാവത്തിലെക്കു നിങ്ങളുടെ ഹൃദയം തുറന്നേ വെയ്ക്കുക, ഈശ്വരൻ അദ്ദേഹത്തിൽ

---

1. ഇദം പ്രിയായ പുത്രായ ശിഷ്യായാനുഗതായ ച
രഹസ്യധർമ്മം വക്തവ്യം നാന്യസ്മൈ തു കദാചന
യദ്യപ്യസ്യ മഹീം ദദ്യാദ് രത്നപൂർണ്ണാമിമാം നരഃ
ഇദമേവ തതഃ ശ്രേയ ഇതി മന്യേത തത്ത്വവിത്. (മ. ഭാ. ശാ. 245. 19.20)

ഈ ആത്മജ്ഞാനമെന്ന രഹസ്യധർമ്മം പ്രിയപുത്രനും പ്രേമപൂർവ്വം അനുഗമിക്കുന്ന (സേവിക്കുകയും പഠിക്കുകയും ചെയ്യുന്ന) ശിഷ്യന്നും പറഞ്ഞുകൊടുക്കേണ്ടതാണ്. അല്ലാതെ മറ്റാർക്കും ഒരിക്കലും കൊടുക്കരുത്. ഒരാൾ രത്നപൂർണ്ണമായ ഈ ഭൂമിയെത്തന്നെ കൊടുത്തു എന്നു വെയ്ക്കുക: അതിനേക്കാളും ഇത് (ആത്മജ്ഞാനം)തന്നെയാണ് മെച്ചം എന്നു തത്ത്വവിവേകി അറിഞ്ഞിരിക്കട്ടെ.

2. സന്തോഽനപേക്ഷാ മച്ചിത്താഃ പ്രശാന്താഃ സമദർശിനഃ
നിർമ്മമാ നിരഹങ്കാരാ നിർദ്വന്ദ്വാ നിഷ്പരിഗ്രഹാഃ
യഥോപശ്രയമാണസ്യ ഭഗവന്തം വിഭാവസും
ശീതം ഭയം തമോഽപ്യേതി സാധൂൻ സംസേവതസ്തഥാ.
നിമജ്യോന്മജ്ജതാം ഘോരേ ഭവാബ്ധൗ പരമായനം
സന്തോ ബ്രഹ്മവിദഃ ശാന്താ നൗർദൃഢേവാപ്സു മജ്ജതാം.
(ഭാ. 11. 26.27.31.32)

സജ്ജനങ്ങൾ പ്രതിഫലേച്ഛയില്ലാത്തവരും ഈശ്വരനിൽത്തന്നെ മനസ്സുറപ്പിച്ചവരും പ്രശാന്തന്മാരും സർവ്വത്രസമമായ ആത്മാവിനെ ദർശിക്കുന്നവരും

പ്രത്യക്ഷനായിരിക്കുന്നു എന്നു ദർശിക്കയും ചെയ്ക.[1] ആവിധം പ്രേമബഹുമാനഭാവത്തിൽ സത്യം അന്വേഷിച്ചു ചെല്ലുന്നവർക്ക് 'സത്യം, ശിവം, സുന്ദരം' എന്നതിൻെറ പരമാശ്ചര്യതത്ത്വങ്ങൾ സത്യസ്വരൂപനായ പരമേശ്വരൻ പ്രത്യക്ഷമാക്കിക്കൊടുക്കും.

---

എൻെറയെന്നോ ഞാനെന്നോ വിചാരമില്ലാത്തവരും സുഖദുഃഖങ്ങൾക്കു വശപ്പെടാത്തവരും തൻകാര്യത്തിനായി ഒന്നും കൈക്കൊള്ളാത്തവരുമാകുന്നു. അഗ്നിഭഗവാൻെറ അടുത്തുകൂടുന്നവർക്ക് തണുപ്പു പോയി സുഖവും ഭയം പോയി അഭയവും ഇരുട്ടുപോയി വെളിച്ചവും കിട്ടുന്നതുപോലെ സജ്ജനസേവ ചെയ്യുന്നവർക്ക് ആനന്ദവും അഭയവും ആത്മജ്ഞാനവും ഉണ്ടാകുന്നു. തുടരെത്തുടരെ ശരീരേന്ദ്രിയമനോവിഷയങ്ങളിലെല്ലാം താനെന്നും തൻേറതെന്നും തോന്നുകയാൽ അവയെല്ലാം താനായിത്തീർന്ന് അവയുടെ നാശത്തോടെ നശിക്കുക എന്ന ഘോരസംസാരസാഗരത്തിൽ മുങ്ങിപ്പൊങ്ങി (ഉടയുകയും ഉളവാകയും ചെയ്തു)കൊണ്ടിരിക്കുന്നവർക്ക് സത്തുക്കളാണ് അങ്ങേയറ്റത്തെ അവലംബം. ബ്രഹ്മജ്ഞാനികളും ശാന്തന്മാരുമായ അവർ, മുങ്ങുന്നവർക്ക് ഉറപ്പുള്ള തോണിപോലെയാണ്.

1. നിരതിശയസുഖം കിട്ടാൻ – കിട്ടുമെന്നുള്ള ഉറപ്പോടെ – സർവേന്ദ്രിയങ്ങളും സംയമം ചെയ്ത് ഗുരുശുശ്രൂഷാനിഷ്ടനായവന്ന് ശാസ്ത്രാചാര്യോപദേശങ്ങളിൽ ശ്രദ്ധയും അതിൽനിന്നു മനനവും വിജ്ഞാനവും സത്യദർശനവും പടിപടിയായുണ്ടാകുന്നതായി സനത്കുമാരൻ നാരദനെ പഠിപ്പിക്കുന്നു. (ഛ. 7.17.22)

തസ്മാദ് ഗുരും പ്രപദ്യേത ജിജ്ഞാസുഃ ശ്രേയ ഉത്തമം<br>
ശാബ്ദേ പരേ ച നിഷ്ണാതം ബ്രഹ്മണ്യുപശമാശ്രയം<br>
തത്ര ഭാഗവതാൻ ധർമ്മാൻ ശിക്ഷേദ് ഗുർവാത്മദൈവതഃ<br>
അമായയാനുവൃത്ത്യാ യൈസ്തുഷ്യേദാത്മാത്മദോ ഹരിഃ.(ഭാ. 11–3.21.22)

ദേഹാദിസമസ്തവും നശ്വരമെന്നു കണ്ട് ഉത്തമശ്രേയസ്സിനെ അറിയാനുള്ള ആഗ്രഹത്തോടുകൂടി ശബ്ദബ്രഹ്മത്തിലും (വേദാർത്ഥത്തിലും) പരബ്രഹ്മത്തിലും വിദ്വാനും അങ്ങനെ ശാന്തിനിഷ്ഠനുമായ ഗുരുവിനെ ശരണം പ്രാപിക്കുക. അവിടെ ഗുരുവിനെത്തന്നെ തൻെറ ആത്മാവും ദൈവതവുമായിക്കരുതി നിഷ്ക പടം ശുശ്രൂഷിച്ച് അസംഗാദിഭാഗവതധർമ്മങ്ങൾ പരിശീലിക്കണം. ഇങ്ങനെ ധർമ്മസമ്പന്നനായാൽ തനിക്കു തൻെറ ആത്മാവിനെത്തന്നെ തരുന്ന ഭഗവാൻ ഹരി സന്തോഷിക്കും.

ഗുരുവിനെത്തന്നെ ശരണം പ്രാപിക്കണമെന്ന് ശ്രുതിയും ശാസിക്കുന്നു: തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേത് സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം. (മു. 1.2.12)

അങ്ങനെ, തന്നെ ശരണം പ്രാപിച്ച പ്രശാന്തചിത്തനും ശമാന്വിതനുമായ ശിഷ്യന്ന് ബ്രഹ്മജ്ഞാനിയായ ഗുരു നാശമറ്റ സത്യപുരുഷനെ അറിയാനുള്ള ബ്രഹ്മവിദ്യ വേണ്ടപോലെ ഉപദേശിക്കണമെന്നും വിധിയുണ്ട്.

തസ്മൈ സ വിദ്വാനുപസന്നായ സമ്യക് പ്രശാന്തചിത്തായ ശമാന്വിതായ<br>
യേനാക്ഷരം പുരുഷം വേദ സത്യം പ്രോവാച താം തത്ത്വതോ ബ്രഹ്മവിദ്യാം. (മു. 1.2.13)

## അദ്ധ്യായം ആറ്

## അവതാരഗുരുക്കന്മാരും അവതാരവും

ഈശ്വരനാമം എവിടെവെച്ചുച്ചരിക്കപ്പെടുന്നുവോ അവിടംകൂടി പവിത്രമാകുന്നു.[1] അപ്പോൾ ആ നാമമുച്ചരിക്കുന്ന ആൾ ആ സ്ഥല ത്തേക്കാൾ എത്രയധികം പവിത്രനാവണം[2] ആ ആളുടെ അടുക്കൽ –ഈശ്വരതത്ത്വം ഉപദേശിച്ചുതരുന്ന ആ മഹാത്മാവിൻെറ അടുക്കൽ – നാം ചെല്ലുന്നത് എത്ര ഭക്ത്യാദാരങ്ങളോടുകൂടി വേണം! ആവിധം മഹാന്മാരായ തത്ത്വോപദേഷ്ടാക്കൾ വളരെക്കുറച്ചുപേരേ ഈ ലോകത്തിലുള്ളു. അവർ ഒരു കാലത്തും തീരെയില്ലാതാവുകയില്ല. ഏതു കാലത്തും മനുഷ്യജീവിതത്തിലെ സുന്ദരതമങ്ങളായ കുസുമ ങ്ങൾ, അഹേതുകദയാസിന്ധുക്കൾ, ഒരുദ്ദേശ്യവും കരുതാത്ത ദയാവാരിധികൾ, അവരാകുന്നു. ആചാര്യം മാം വിജാനീയാത്[3] ''ആചാര്യൻ ഞാൻ തന്നെ എന്നറിഞ്ഞാലും,'' എന്ന് ശ്രീകൃഷ്ണൻ ഭാഗവതത്തിൽ അരുളിച്ചെയ്തിരിക്കുന്നു. അവരിൽ ഒരാളെങ്കിലും ലോകത്തിൽ ഇല്ലാതാകുന്ന നിമിഷം ലോകം ബീഭത്സനരകമായി നാശത്തിലേക്കു കുതിച്ചുപോകും.

എല്ലാ സാധാരണഗുരുക്കന്മാരേക്കാളും ഉയർന്നവരും ഉത്കൃഷ്ട രുമായ മറ്റൊരുതരം ആചാര്യന്മാർ ലോകത്തിലുണ്ട് – ഈശ്വരാ വതാരങ്ങൾ. അവർക്ക് ഒരു സ്പർശംകൊണ്ടോ വെറും സങ്കല്പംകൊ ണ്ടോ അദ്ധ്യാത്മത സംക്രമിപ്പിക്കാൻ കഴിയും. അവർ കല്പിച്ചാൽ,

---

1. മഹാജ്ഞാനിയായ ഉദ്ധവർ തലയിൽ കൈകൂപ്പി തൊഴുതുപോകുന്നു;
വന്ദേ നന്ദവ്രജസ്ത്രീണാം പാദരേണുമഭീക്ഷ്ണശഃ
യാസാം ഹരികഥോദ്ഗീതം പുനാതി ഭുവനത്രയം. (ഭാ. 10.47.63)
നന്ദഗോകുലത്തിലെ ഗോപസ്ത്രീകളുടെ കാലടിയിലെ പൊടിയെ ഞാൻ സദാ വന്ദിക്കുന്നു. അഹോ! അവർ ഉച്ചത്തിൽ ചെയ്യുന്ന ഹരികഥാഗാനം മൂന്നു ലോകത്തെയും പരിശുദ്ധമാക്കുന്നു.

2. ന ഹ്യമ്മയാനി തീർത്ഥാനി ന ദേവാ മൃച്ഛിലാമയാഃ
തേ പുനന്ത്യുരുകാലേന ദർശനാദേവ സാധവഃ. (ഭ. 10.48.31)
വെള്ളംകൊണ്ടുള്ള തീർത്ഥങ്ങളും മണ്ണും കല്ലുംകൊണ്ടുള്ള ദേവന്മാരും സാധുക്കളെപ്പോലെ (പരമപുരുഷാർത്ഥം) സ്വയം സാധിച്ചുകഴിഞ്ഞവരും മറ്റുള്ളവർക്കു സാധിച്ചുകൊടുക്കുന്നവരും എന്നപോലെ) പരിശുദ്ധമാക്കുന്നില്ല. അവയൊക്കെ വളരെക്കാലംകൊണ്ടാണെങ്കിൽ സാധുക്കൾ ദർശനമാത്രയിൽ ശുദ്ധീകരിക്കും.

3. ആചാര്യം മാം വിജാനീയാത് നാവമന്യേത കർഹിചിത്
ന മർത്ത്യബുദ്ധ്യാസൂയേത സർവദേവമയോ ഗുരുഃ. (ഭാ. 11.17.27)
ആചാര്യനെ ശ്രീപരമേശ്വരനായിത്തന്നെ അറിഞ്ഞുകൊള്ളുക. ഒരിക്കലും അവമാനിച്ചുപോകരുത്. മനുഷ്യനെന്നു കരുതി കുറ്റം കാണരുത്. എന്തെ ന്നാൽ സർവദേവമയനത്രേ ഗുരു.

ഏറ്റവും അധഃപതിച്ച നീചൻമാർപോലും നിമിഷംകൊണ്ട് മഹാത്മാക്കളാകും. അവർ മറ്റു സർവഗുരുക്കൻമാരുടെയും ഗുരുക്കൻമാരാകുന്നു[1]. അവരാകുന്നു മനുഷ്യരൂപത്തിൽ ഈശ്വരൻെറ പരമോച്ചപ്രകാശനങ്ങൾ. അവരിൽക്കൂടിയല്ലാതെ നമുക്ക് ഈശ്വരദർശനം സാദ്ധ്യമല്ല.[2] നമുക്ക് അവരെ ആരാധിക്കാതിരിക്ക വയ്യ. വാസ്തവത്തിൽ അവരെ മാത്രമാകുന്നു നാം ആരാധിപ്പാൻ ചുമതലപ്പെട്ടിരിക്കുന്നത്.

ഈശ്വരപ്രകാശനങ്ങളായ ഈ മനുഷ്യരിൽക്കൂടിയല്ലാതെ ആർക്കും ഈശ്വരദർശനം യഥാർത്ഥത്തിൽ സാദ്ധ്യമല്ല.[3] മറ്റൊരു വിധത്തിൽ ദർശിപ്പാൻ ശ്രമിച്ചാൽ നാം ഉണ്ടാക്കുന്നത് ഈശ്വരനെന്ന ഒരു ബീഭത്സരൂപമായിരിക്കും, ആ വികൃതരൂപം സാക്ഷാൽ സ്വരൂപത്തേക്കാൾ

1. സത്യവ്രതമനുവും മഹർഷിമാരും, മത്സ്യമായി അവതരിച്ച ഭഗവാനെ നമസ്കരിക്കുന്നു;

അചക്ഷുരന്ധസ്യ യഥാഗ്രണീഃ കൃത-
സ്തഥാ ജനസ്യാവിദുഷോഽബുധോ ഗുരുഃ
ത്വമർക്കദൃക് സർവദൃശാം സമീക്ഷണോ
വൃതോ ഗുരുർന്നഃ സ്വഗതിം ബുഭുത്സതാം. (ഭാ. 8.24.50)

കുരുടൻെറ നേതാവായി കണ്ണുപൊട്ടനെ ആക്കുന്നതുപോലെയാണ് അറിവില്ലാത്തവന് അറിവുണ്ടാകാത്തവനെ ഗുരുവാക്കുന്നത്. അങ്ങാകട്ടെ സൂര്യതുല്യം സ്വചൈതന്യംകൊണ്ടുതന്നെ കാണുന്നവനും എല്ലാ കണ്ണുകൾക്കും കാഴ്ച നല്കുന്നവനുമാകുന്നു, അങ്ങനെയുള്ള അങ്ങയെത്തന്നെ ഞങ്ങൾ ആത്മതത്ത്വം അറിവാനായിക്കൊണ്ടു ശരണം പ്രാപിക്കുന്നു.

2. യത്കീർത്തനം യത്സ്മരണം യദീക്ഷണം
യദ് വന്ദനം യച്ഛ്രവണം യദർഹണം
ലോകസ്യ സദ്യോ വിധുനോതി കല്മഷം
തസ്മൈ സുഭദ്രശ്രവസേ നമോ നമഃ. (ഭാ. 2.4.15)

യാതൊരു ഭഗവാൻെറ കീർത്തനവും ദർശനവും വന്ദനവും ശ്രവണവും പൂജയുംകൊണ്ട് ഉടൻതന്നെ ലോകത്തിൻെറ പാപം പാടേ നശിച്ചുപോകുന്നുവോ ആ പുണ്യകീർത്തിയെ ഞാൻ വീണ്ടും വീണ്ടും വണങ്ങുന്നു.

താപത്രയേണാഭിഹതസ്യ ഘോരേ സന്തപ്യമാനസ്യ ഭവാധ്വനീശ
പശ്യാമി നാന്യച്ഛരണം തവാംഘ്രിദ്വന്ദ്വാതപത്രാദമൃതാഭിവർഷാത്.

മൂന്നുവിധം ദുഃഖങ്ങൾകൊണ്ടു തകർന്ന് ഘോരമായ സംസാരമാർഗ്ഗത്തിൽ ചുട്ടുപൊരിയുന്ന എനിക്ക് അമൃതു പൊഴിച്ചു താപശാന്തിയരുളുന്ന അങ്ങയുടെ പാദങ്ങളല്ലാതെ മറ്റൊരു ശരണവും ഞാൻ കാണുന്നില്ല.

3. സ്വമൂർത്ത്യാ ലോകലാവണ്യനിർമുക്ത്യാ ലോചനം നൃണാം
ഗീർഭിസ്താഃ സ്മരതാം ചിത്തം പദൈസ്താനീക്ഷതാം ക്രിയാഃ
ആച്ഛിദ്യ, കീർത്തിം സുശ്ലോകാം വിതത്യ ഹ്യഞ്ജസാ നു കൗ
തമോഽനയാ തരിഷ്യന്തീത്യഗാത് സ്വം പദമീശ്വരഃ. (ഭാ. 11. 1. 6,7)

ലോകലാവണ്യസീമയെ കവിഞ്ഞ തൻെറ തിരുമേനികൊണ്ടു മനുഷ്യരുടെ കണ്ണിനെയും, വാക്കുകളെക്കൊണ്ട് അവയെ മനനം ചെയ്യുന്നവരുടെ മനസ്സിനെയും, തൃപ്പാദങ്ങൾകൊണ്ട് അവയെ ദർശിക്കുന്നവരുടെ ക്രിയകളെയും അപഹരിച്ച്, ഇതുകൊണ്ട് ആളുകൾ അജ്ഞാനാന്ധകാരം കടന്നുപോരട്ടെ എന്നുവെച്ച് പാരെങ്ങും പുണ്യകീർത്തി പരത്തി പരമേശ്വരൻ സ്വപദത്തിലേക്കുതന്നെ പോയി.

ഒട്ടും മോശമല്ലെന്നു നാം വിചാരിക്കയും ചെയ്യും. ഒരു മുറാളനോടു ശിവൻെറ രൂപമുണ്ടാക്കുവാൻ പറഞ്ഞു. അയാൾ ഏറെനാൾ പണിപ്പെട്ട് ഒരു രൂപമുണ്ടാക്കി, പക്ഷേ അത് ഒരു കുരങ്ങൻേറതായിപ്പോയി എന്നൊരു കഥയുണ്ട്. അതുപോലെ നാം ഈശ്വരനെ കേവലപരിപൂർണ്ണാവസ്ഥയിൽ ചിന്തിപ്പാൻ ശ്രമിക്കുന്നത് എപ്പോഴും ഏറ്റവും ദയനീയമായ പരാജയത്തിൽ കലാശിക്കും. എന്തുകൊണ്ടെന്നാൽ, മനുഷ്യരായിരിക്കുന്ന കാലത്തോളം നമുക്ക് ഈശ്വരനെ മനുഷ്യനിൽനിന്നുകവിഞ്ഞ നിലയിൽ ഭാവനചെയ്യുക സാദ്ധ്യമല്ല. നാം മനുഷ്യപ്രകൃതിയിൽനിന്നു ഉയർന്ന് ഈശ്വരനെ യഥാവത്തായി അറിയുന്ന കാലംവരും. അതുവരെ നമുക്ക് ഈശ്വരനെ മനുഷ്യനിൽക്കൂടിയും മനുഷ്യരൂപത്തിലും ആരാധിക്കതന്നെവേണം. ഇതിന്നെതിരായി എത്രയെങ്കിലും വാദിച്ചോളൂ, എത്രയെങ്കിലും ശ്രമിച്ചോളൂ: പക്ഷേ മനുഷ്യത്വം വിട്ടു വിചാരിപ്പാൻ നിങ്ങൾക്കു സാദ്ധ്യമല്ല. ഈശ്വരനെയോ മറ്റോ സംബന്ധിച്ച് അവനവൻെറ ബുദ്ധിക്കൊത്തവിധം ഗംഭീരമായി പ്രസംഗിക്കാം, വലിയ യുക്തിവാദികളാവാം, ഈശ്വരൻ മനുഷ്യനായവതരിക്കുമെന്നു പറയുന്നത് വിഡ്ഢിത്തമാണെന്നു തെളിയിച്ചു എന്ന് സ്വയം കൃതാർത്ഥതയും നേടാം: എന്നാൽ കാര്യത്തിനു കൊള്ളുന്ന സാധാരണ ബുദ്ധികൊണ്ട് അല്പം ആലോചിച്ചു നോക്കുക. ഈ വാദിക്കുന്ന വലിയ ബുദ്ധിയുടെ ഉള്ളിൽ എന്തുണ്ട്? പൂജ്യം, മറ്റൊന്നുമില്ല: കുറെ നുരയും പതയും ഉണ്ടായിരിക്കും. വലിയ വല്ല യുക്തിവാദിയും അവതാരാരാധനയ്ക്കെതിരായി പ്രസംഗിക്കുന്നത് കേൾപ്പാൻ എപ്പോഴെങ്കിലും ഇടവന്നാൽ നിങ്ങൾ അയാളോടു നിർത്തിച്ചോദിക്കു; ഈശ്വരനെപ്പറ്റി അയാളുടെ ഭാവന എന്താണ്, ''സർവശക്തിത്വം, സർവവ്യാപിത്വം'' മുതലായ സംജ്ഞകൾകൊണ്ട് ആ പദങ്ങളിലെ അക്ഷരച്ചേർച്ചയല്ലാതെ മറ്റു വല്ലതും അയാൾ മനസ്സിലാക്കീട്ടുണ്ടോ, എന്ന്. ആ പദങ്ങൾക്കു ശരിയായ ഒരർത്ഥവും അയാൾ വാസ്തവത്തിൽ ധരിച്ചിട്ടില്ല. അയാളുടെ സ്വന്തം മനുഷ്യപ്രകൃതിയുടെ ബാധയില്ലാത്ത ഒരർത്ഥം അവയ്ക്കു കല്പിക്കുവാൻ അയാൾ ശക്തനല്ല. ആ വിഷയത്തിൽ അയാൾ വെറും പാമരനേക്കാൾ ഒട്ടും മീതെയല്ല. ഒരു സംഗതിയിൽ പാമരൻ ഭേദമാണ്! ആ പാമരൻ ശാന്തനാണ്, ലോകശാന്തിയെ ഭഞ്ജിക്കുന്നുമില്ല. ഈ വലിയ വാചാലനാകട്ടെ മനുഷ്യരുടെ മനസ്സിൽ കുഴപ്പവും ക്ഷോഭവും ഉണ്ടാക്കുകയാണ്. മതം വാസ്തവത്തിൽ അനുഭൂതിയാണ്. പ്രസംഗവും അപരോക്ഷാനുഭൂതിയും തമ്മിൽ അതിനിശിതമായി വിവേചിക്കുകയും വേണം. ഹൃദയാന്തർഭാഗത്തുള്ള സ്വാനുഭവമാണ് അനുഭൂതി. ഇതു മനസ്സിലാക്കുവാൻ സാധാരണബുദ്ധിയേ വേണ്ടൂ. പക്ഷേ ഈ വിഷയത്തിൽ സാധാരണബുദ്ധിയെപ്പോലെ അത്ര അസാധാരണമായി കാണുന്നതു മറ്റൊന്നുമില്ല.

നാം നമ്മുടെ ഇപ്പോഴത്തെ (മനുഷ്യ) പ്രകൃതികൊണ്ട് പരിമിത

രാണ്. ഈശ്വരനെ മനുഷ്യഭാവത്തിൽ വിചാരിപ്പാൻ നിർബ്ബദ്ധരുമാണ്. അതുപോലെ മഹിഷങ്ങൾ ഈശ്വരഭജനത്തിനു തുനിഞ്ഞാൽ അവ സ്വപ്രകൃതിയനുസരിച്ച് ഈശ്വരനെ ഒരു മഹാമഹിഷമായി വിചാരിക്കും. മത്സ്യങ്ങളാണ് ഭജനത്തിനൊരുങ്ങുന്നതെങ്കിൽ അവയ്ക്ക് ഈശ്വരനെ ഒരു പെരുംമത്സ്യമായി വിചാരിക്കേണ്ടിവരും. മനുഷ്യൻ അവനെ മനുഷ്യനായിട്ടും വിചാരിക്കേണ്ടിയിരിക്കുന്നു. ഈ പലവിധം ഭാവനകൾ ഒരുതരം ചൊറി മാന്തുന്ന മനോരാജ്യത്തിൽനിന്നുണ്ടാവുന്നതല്ല. മനുഷ്യൻ, മഹിഷം, മത്സ്യം എന്നീ ഓരോ ജാതിയും ഓരോ പാത്രംപോലെയാണെന്നു വിചാരിക്കുക. അവയെല്ലാം ഈശ്വരനെന്ന സമുദ്രത്തിലേക്കു പോകുകയാണ്, ഓരോ പാത്രവും അതാതിന്െറ രൂപത്തിനും വലുപ്പത്തിനുമനുസരിച്ച് വെള്ളംകൊണ്ട് നിറയുവാൻവേണ്ടി. മനുഷ്യപാത്രത്തിൽ വെള്ളം മനുഷ്യരൂപം കൈക്കൊള്ളുന്നു, മഹിഷത്തിൽ മഹിഷരൂപം, മത്സ്യത്തിൽ മത്സ്യരൂപം. ഈ ഓരോ പാത്രത്തിലും ഈശ്വരസാഗരത്തിലെ ഒരേ വെള്ളംതന്നെ. മനുഷ്യന് ഈശ്വരദർശനമുണ്ടാകുമ്പോൾ അതു മനുഷ്യഭാവത്തിലാവും: തിര്യക്കുകൾക്ക് എന്തെങ്കിലും ഈശ്വരഭാവനയുണ്ടെങ്കിൽ അത് തിര്യഗ്രൂപത്തിലാവും – അതാതിന്െറ ദർശനം അതാതിന്െറ ഭാവനപോലെ. അതുകൊണ്ട് നമുക്ക് ഈശ്വരനെ മനുഷ്യഭാവത്തിൽ വിചാരിക്കയല്ലാതെ ഗത്യന്തരമില്ല: അങ്ങനെ ആരാധിക്കാതെയും നിവൃത്തിയില്ല. വേറെ വഴിയില്ല.

എന്നാൽ ഈശ്വരനെ മനുഷ്യഭാവത്തിൽ ഉപാസിക്കാത്ത രണ്ടു തരക്കാരുണ്ട്: ഒന്ന്, മതബോധമേ ഇല്ലാത്ത മനുഷ്യപ്പശു: രണ്ട്, മാനവദൗർബ്ബല്യങ്ങൾക്കെല്ലാം ഉപരി ഉയർന്ന്, സ്വന്തം മാനവഭാവത്തിന്െറ സീമകളെയും അതിലംഘിച്ച പരമഹംസൻ. പരമഹംസന്ന് പ്രകൃതിമുഴുവനും തന്െറ ആത്മാവായിരിക്കുന്നു. അദ്ദേഹത്തിനുമാത്രമേ ഈശ്വരനെ യഥാവത്തായി ആരാധിപ്പാൻ കഴിവുള്ളൂ. ഇവിടെയും മറ്റുകാര്യങ്ങളിലെന്നപോലെ, രണ്ടറ്റങ്ങൾ ഒന്നിക്കുന്നു. ഒരറ്റം അജ്ഞാനത്തിന്േറത്, മറ്റേതു ജ്ഞാനത്തിന്േറത്: രണ്ടിലും ഉപാസനയില്ല. മനുഷ്യപ്പശു തന്െറ അജ്ഞതനിമിത്തം ഉപാസിക്കുന്നില്ല: പരമഹംസൻ, ജീവന്മുക്തൻ, ഈശ്വരനെ സ്വാത്മാവിൽ സാക്ഷാത്കരിച്ചിരിക്കനിമിത്തവും ഉപാസിക്കുന്നില്ല. ഈ രണ്ടറ്റങ്ങളുടെയും ഇടയിലുള്ള ഏതൊരാളും ഈശ്വരനെ മനുഷ്യഭാവത്തിൽ ആരാധിക്കയില്ലെന്നു പറഞ്ഞാൽ അയാളോട് ദയാപൂർവ്വം പെരുമാറണം: അയാളെപ്പറ്റി കടുപ്പംകൂടാതെ പറകയാണെങ്കിൽ, അയാൾ ഉത്തരവാദിത്വമില്ലാതെ ചെലയ്ക്കുന്നവനാണ്, നിലതെറ്റി ശൂന്യമായ തലച്ചോറിനു ചേർന്നതാണ് അയാളുടെ മതം.

മനുഷ്യന്െറ പോരായ്മകൾ ഈശ്വരന്നറിയാം: അവന്െറ നന്മയ്ക്കുവേണ്ടി അവിടുന്നു മനുഷ്യനായവതരിക്കുകയും ചെയ്യുന്നു.

യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.[1]

''എപ്പോളെപ്പോൾ ധർമ്മത്തിനു വാട്ടവും അധർമ്മത്തിനു മുതിർച്ചയും ഉണ്ടാകുന്നുവോ അപ്പോളപ്പോൾ ഞാൻ എന്നെ വെളിപ്പെടുത്തുന്നു. സാധുസംരക്ഷണത്തിനും ദുഷ്ടനിഗ്രഹത്തിനും ധർമ്മസംസ്ഥാപനത്തിനുംവേണ്ടി ഞാൻ യുഗംതോറും അവതരിക്കുന്നു.''

അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂമമഹേശ്വരം.[2]

''മനുഷ്യശരീരം ധരിച്ച എന്നെ മൂഢന്മാർ നിസ്സാരമാക്കിത്തള്ളുന്നു. എന്റെ ഉത്കൃഷ്ടമായ ഭൂതമഹേശ്വരഭാവത്തെ അവർ അറിയുന്നില്ല'' എന്നിങ്ങനെയാണ് അവതാരകാര്യത്തെപ്പറ്റി ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പ്രഖ്യാപിച്ചിരിക്കുന്നത്.

''ഒരു വൻതിര കയറിയടിക്കുമ്പോൾ വെറും പുഴകളും തോടുകളും പോലും, അറിയാതെ, അനായാസം തട്ടൊപ്പം നിറയും, അതുപോലെ ഒരവതാരം ഉണ്ടാകുമ്പോൾ അദ്ധ്യാത്മതയുടെ വലിയ കല്ലോലം ലോകത്തിന്റെ മേൽ തകർത്തുകയറും. അപ്പോൾ അന്തരീക്ഷവായുവിൽ അദ്ധ്യാത്മത ഏതാണ്ടു നിറഞ്ഞുനില്ക്കുന്നതായി നിങ്ങൾക്ക് അനുഭവമാകുകയും ചെയ്യും.'' എന്ന് ഭഗവാൻ ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്തിട്ടുണ്ട്.

1. ഗീ. 4.7.8 2. ഗീ. 9. 11

## അദ്ധ്യായം ഏഴ്

## മന്ത്രം; ഓം; വാക്കും വിജ്ഞാനവും

എന്നാൽ നാമിപ്പോൾ നിരൂപിക്കുന്നത് ഈ അവതാരമഹാപുരുഷന്മാരെക്കുറിച്ചല്ല, (ലക്ഷ്യം പ്രാപിച്ച) സിദ്ധഗുരുക്കന്മാരെക്കുറിച്ചാണ്. അവർ സാധാരണമായിട്ട് ശിഷ്യന്മാർക്ക് അദ്ധ്യാത്മജ്ഞാനബീജങ്ങൾ ചെലുത്തിക്കൊടുക്കുന്നത് ധ്യാനത്തിനുള്ള വാക്കുകൾ (മന്ത്രങ്ങൾ) മുഖേന വേണ്ടിവരുന്നു. എന്താണ് ഈ മന്ത്രങ്ങൾ?[1] ഈ ജഗത്ത് വെളിപ്പെടുവാൻ നാമമെന്നും രൂപമെന്നും രണ്ടുപാധികൾ വേണമെന്ന് ഭാരതീയതത്ത്വദർശനങ്ങൾ നിശ്ചയിച്ചിരിക്കുന്നു. നാമരൂപങ്ങൾക്കധീനമല്ലാതെ മനുഷ്യശരീരമാകുന്ന പിണ്ഡാണ്ഡത്തിൽ ഒരു ചിത്തവൃത്തിയും ഉണ്ടാകുന്നതല്ല. പ്രപഞ്ചമാസകലം ഒരേ ഘടനാരീതിയിൽ നിർമ്മിക്കപ്പെട്ടതാണെന്നതു ശരിയാണെങ്കിൽ, ബ്രഹ്മാണ്ഡം[2] മുഴുവനും, അതിലോരോന്നും, ആവിധം നാമരൂപാത്മകമായിരിക്കണം. അപ്പോൾ യഥൈകേന മൃത്പിണ്ഡേന സർവ്വം മൃൺമയം വിജ്ഞാതം ഭവതി:[3] ''മണ്ണിൻെറ ഒരു കട്ടയുടെ തത്ത്വം അറിഞ്ഞാൽ മണ്ണായതിൻെറ എല്ലാം തത്ത്വം അറിയാം.'' അതുപോലെ പിണ്ഡാണ്ഡത്തിൻെറ ജ്ഞാനമുണ്ടായാൽ അത് ബ്രഹ്മാണ്ഡത്തിൻെറയാകെ ജ്ഞാനത്തിലേക്ക് വഴിയാകും. രൂപം പുറമേ കാണുന്ന തൊണ്ടും നാമം, ആശയം അതിനകത്തെ കഴമ്പുമാകുന്നു: രൂപം ശരീരം, നാമം അന്തഃകരണവും. നാമത്തോടു സർവ്വത്ര സംബന്ധപ്പെട്ടവയാണ് ശബ്ദങ്ങളെന്നുള്ള അടയാളങ്ങൾ. വാക്കുച്ചരിപ്പാൻ കഴിവുള്ള സർവജീവികളിലും ഇങ്ങനെയാണ്. ഓരോ മനുഷ്യൻെറയും ചിത്തത്തിൽ (പരിമിതമായ മഹത്തിൽ) പൊന്തുന്ന വിചാരങ്ങളായ തിരകൾ ആദ്യം വാക്കുകളായും പിന്നീട് സ്ഥൂലതരങ്ങളായ രൂപങ്ങളായും വേണം വെളിപ്പെടുവാൻ.[4].

---

1. മനനാത്ത്രാണനാച്ചൈവ മദ്രൂപസ്യാവബോധനാത്
   മന്ത്രമിത്യുച്യതേ ബ്രഹ്മൻ മദധിഷ്ഠാനതോഽപി വാ. (യോ. ശി. 2.7.8)

   മനനംകൊണ്ട് ത്രാണം ചെയ്യുന്നതും പരമേശ്വരസ്വരൂപബോധം തരുന്നതും ഈശ്വരൻെറ ഇരിപ്പിടവും ആകയാൽ മന്ത്രം എന്നു പറയുന്നു.
2. ബ്രഹ്മാണ്ഡപിണ്ഡാണ്ഡങ്ങളെക്കുറിച്ചുള്ള വിസ്തൃതപഠനത്തിന് ജ്ഞാ. യോ. 14 -ഉം 15 -ഉം അദ്ധ്യായങ്ങൾ കാണുക.
3. ഛ. 6. 1. 4.
4. ചികീർഷിതമർത്ഥമനുതിഷ്ഠംസ്തസ്യ വാചകം ശബ്ദം പൂർവം സ്മൃത്വാ പശ്ചാത് തമർത്ഥമനുതിഷ്ഠതീതി സർവേഷാം നഃ പ്രത്യക്ഷമേതത്. തഥാ പ്രജാപതേരപി സ്രഷ്ടുഃ സൃഷ്ടേഃ പൂർവം വൈദികാഃ ശബ്ദാഃ മനസി പ്രാദുർ ബഭൂവുഃ. പശ്ചാത് തദനുഗതാനർത്ഥാൻ സസർജേതി ഗമ്യതേ. (ബ്ര സു. ശം. ഭാ. 1. 3. 28)

ജഗത്തിൽ ഹിരണ്യഗർഭനെന്നും മഹത്തത്ത്വമെന്നും പേരുള്ള ബ്രഹ്മാവ് ആദ്യം നാമമായും പിന്നീട് രൂപമായും ഈ ജഗത്തായി സ്വയം വെളിപ്പെട്ടു.[1] ഇന്ദ്രിയഗ്രാഹ്യമായ ജഗത്ത് രൂപമത്രേ. അതിനെ പ്രകാശിപ്പിക്കുന്നതായി അതിനു പിറകിൽ നില്ക്കുന്നത് ശബ്ദ ശക്തിയാകുന്നു. അതിനു സ്ഫോടം[2] എന്നു പേർ പറയുന്നു. അത് അനശ്വരവും അവർണ്യവുമാകുന്നു. എല്ലാ നാമങ്ങളുടെയും അഥവാ ആശയങ്ങളുടെയും സാരഭൂതമായ ഉപാദാനമായി നില്ക്കുന്ന ഈ അനശ്വരസ്ഫോടശക്തിയിൽക്കൂടെയാണ് ഈശ്വരൻ ഈ ജഗത്തിനെ സൃഷ്ടിക്കുന്നത്: എന്നുമാത്രമല്ല, ആദിയിൽ ഈശ്വരൻ സ്ഫോടമായി പരിച്ഛിന്നനാകയും അനന്തരം ഈ സ്ഥൂലദൃശ്യജഗത്തായി പരിണമിക്കയുമത്രേ, ചെയ്തത്. സ്ഫോടസംജ്ഞയായി പറയാവുന്ന വാക്ക് ഒന്നേയുള്ളു. അത് ഓം എന്നാകുന്നു. ഒരു വാക്കും അതിന്റെ അർത്ഥവും തമ്മിൽ വേർതിരിപ്പാൻ ഒരു വിശകലനം കൊണ്ടും സാദ്ധ്യമല്ല: രണ്ടും അവിഭാജ്യമാകുന്നു. അതുകൊണ്ട് ഈ ഓംകാരവും നിത്യസ്ഫോടവും അവിഭാജ്യങ്ങളാണ്. ഇക്കാരണത്താൽ എല്ലാ നാമരൂപങ്ങളുടെയും മാതാവും പവിത്രശബ്ദങ്ങളിൽ വെച്ച് അത്യന്തപവിത്രവും അനശ്വരവുമായ ഈ ഓംകാരത്തിൽ നിന്നാകുന്നു സർവ്വജഗത്തും സൃഷ്ടിക്കപ്പെട്ടതെന്നു വിചാരിക്കാം.[3]

---

ഒരു കാര്യം ചെയ്യാൻ ഉദ്ദേശിക്കുന്നവൻ അതിനെ കുറിക്കുന്ന ശബ്ദം ആദ്യം ഓർത്തു പിന്നീട് അക്കാര്യം ചെയ്യുന്നു എന്നത് നമുക്കെല്ലാം പ്രത്യക്ഷമാണല്ലോ. അപ്രകാരം സ്രഷ്ടാവായ പ്രജാപതിയുടെയും മനസ്സിൽ വൈദികശബ്ദങ്ങൾ പ്രകടമായി പിന്നീട് അതിനനുസരിച്ച പദാർത്ഥങ്ങളെ സൃഷ്ടിച്ചു എന്നു വിചാരിക്കാം.

1. യഃ സർവജ്ഞഃ സർവവിദ് യസ്യ ജ്ഞാനമയം തപഃ
   തസ്മാദേതദ് ബ്രഹ്മ നാമ രൂപമന്നം ച ജായതേ. (മു.ഭാ. 1.9)

   യാതൊരുവനാണോ എല്ലാം സാമാന്യമായും വിശേഷമായും അറിയുന്നത്, ആരുടെ തപസ്സാണോ ജ്ഞാനസ്വരൂപമായിരിക്കുന്നത് ആ കാരണ ബ്രഹ്മത്തിൽനിന്ന് കാര്യബ്രഹ്മം –ഹിരണ്യഗർഭൻ ഉണ്ടാകുന്നു. ഹിരണ്യ ഗർഭങ്കൽ നിന്ന് നാമവും നാമത്തിൽനിന്ന് രൂപവും അന്നവും (ജഗത്ത് മുഴുവനും) ഉണ്ടാകുന്നു.

2. തസ്മാത് നിത്യാച്ഛബ്ദാത് സ്ഫോടരൂപാദ് അഭിധായകാത്
   ക്രിയാകാരഫലലക്ഷണം ജഗത് അഭിധേയഭൂതം പ്രഭവതി.
   (ബ്ര. സൂ. ശം. ഭാ. 1.3.28)

   അതുകൊണ്ട് സ്ഫോടരൂപവും അഭിദായക (വാചക, നാമ)വുമായ നിത്യശബ്ദത്തിൽനിന്ന് ക്രിയകൾ, കാരകങ്ങൾ (കർത്തൃകരണാദികൾ), ഫലങ്ങൾ എന്നിവയോടുകൂടി, അഭിധേയ (വാച്യ, രൂപ)മായ ജഗത്തുണ്ടാകുന്നു.

3. ഓമിത്യേതദക്ഷരമിദം സർവം.
   ഓം എന്ന ഈ അക്ഷരമാണ് ഈ ജഗത്തു മുഴുവൻ. (മാ.1)
   യദിദമർത്ഥജാതം അഭിധേയഭൂതം തസ്യ അഭിധാനാവ്യതിരേകാത്:
   അഭിധാനസ്യ ച ഓംകാരവ്യതിരേകാദ് ഓംകാര ഏവേദം സർവം.
   (മാ. ശം. ഭാ. 1)

ഈ സമസ്തവിഷയസമൂഹവും (ജഗത്താകെ) അഭിധേയ (വാച്യ) മായിരിക്കുന്നു. (രൂപാത്മകമാണ്) അഭിധേയമായതെല്ലാം അഭിധാന(വാചക)ത്തിൽ

ഇവിടെ ഒരു വാദം; – ആശയവും അതിനെക്കുറിക്കുന്ന വാക്കും തമ്മിൽ വേർതിരിക്കാവതല്ലെങ്കിലും ഒരേ ആശയത്തെക്കുറിക്കുവാൻ സംജ്ഞകൾ (വാക്കുകൾ) പലതുണ്ടാകാമല്ലോ. അപ്പോൾ ഏതാശയത്തിൻറ പ്രകാശനമായി ഈ ജഗത്തുണ്ടായോ ആ ആശയത്തിൻെറ സംജ്ഞ ഓം എന്ന വാക്കു മാത്രമായിരിക്കണമെന്നില്ല. ഇതിനു ഞങ്ങളുടെ സമാധാനം, ജഗത്തിനെ മുഴുവൻ അടക്കിക്കാണിക്കുവാൻ ഓംകാരം മാത്രമേ സമർത്ഥമാകുന്നുള്ളു. അതിനു തുല്യം വേറെ ഒരു വാക്കുമില്ല എന്നാണ്. സ്ഫോടം സർവ്വവാക്കുകളുടെയും ഉപാദാനമാണെങ്കിലും പൂർണ്ണരൂപം പ്രാപിച്ച ഒരു പ്രത്യേകപദമല്ല. ഒരു പദത്തെ മറ്റൊരു പദത്തിൽനിന്നു വ്യത്യാസപ്പെടുത്തുന്ന സർവ്വവിശേഷതകളെയും നീക്കിക്കളഞ്ഞാൽ എന്തു ശേഷിക്കുമോ അതാണ് സ്ഫോടം, അതുകൊണ്ടത്രേ സ്ഫോടത്തെ നാദബ്രഹ്മം എന്നു പറയുന്നത്. അങ്ങനെ നിർവ്വിശേഷമായ സ്ഫോടത്തിൻെറ സംജ്ഞയായി ഒരു വാക്കുണ്ടായാൽ അത് അതിൻെറ വിശേഷതകളെക്കൊണ്ട് സ്ഫോടത്തെ പരിച്ഛേദിക്കും, അതിനെ സ്ഫോടമല്ലാതാക്കും. അപ്പോൾ അതിനെ എത്രയും കുറച്ചുമാത്രം പരിച്ഛേദിച്ച് അതിൻെറ സ്വഭാവത്തെ എത്രയും അടുത്തു പ്രകാശിപ്പിക്കുന്ന സംജ്ഞയേതോ അതായിരിക്കും അതിന് ഉത്തമമായ സംജ്ഞ. അത് ഓം എന്നതാകുന്നു, അതു മാത്രം. എന്തുകൊണ്ടെന്നാൽ, ഓം എന്നു കൂട്ടിച്ചേർത്തുച്ചരിക്കപ്പെടുന്ന അ, ഉ, മ് എന്ന മൂന്നക്ഷരങ്ങൾ, നമുക്കുച്ചരിപ്പാൻ കഴിയുന്ന സർവ്വശബ്ദങ്ങൾക്കും ഏറ്റവും സാമാന്യമായ ചിഹ്നമാകുന്നു.[1] എല്ലാ ശബ്ദങ്ങളിലുംവെച്ച് വിശേഷത നന്നെ ചുരുങ്ങിയത് അകാരമാകുന്നു. അതുകൊണ്ടാണ്, ഗീതയിൽ അക്ഷരാണാം അകാരോ*f*സ്മി[2] എന്ന് ശ്രീകൃഷ്ണൻ പറഞ്ഞിരിക്കുന്നത്. ശബ്ദോഛാരണങ്ങളെല്ലാം വായിൽ നാവിൻെറ കടയ്ക്കൽനിന്നു തുടങ്ങി ചുണ്ടുവരെയുള്ള ഏതെങ്കിലും സ്ഥാനത്തുനിന്നാണല്ലോ ഉണ്ടാകുന്നത്. (ആദിയിൽ) കണ്ഠത്തിൽ

---

നിന്നു വേറിട്ടല്ല, (രൂപം നാമത്തിൽനിന്നു വേറിട്ടല്ല) അഭിധാന (നാമ)മാകട്ടെ ഓംകാരത്തിൽനിന്നും വേറിട്ടല്ല. അതുകൊണ്ട് ഈ ജഗത്താകെ ഓംകാരംമാത്രം.

1. മാ. 8

ഏഷാം ഭൂതാനാം പൃഥിവീ രസഃ. പൃഥിവ്യാ ആപോ രസഃ. അപാമോ ഷധയോ രസ, ഓഷധീനാം പുരുഷോ രസഃ, പുരുഷസ്യ വാഗ്രസോ, വാച ഋഗ് രസഃ, ഋചഃ സാമ രസഃ. സാമ് ന ഉദ്ഗീഥോ രസഃ. സ ഏഷാം രസാനാം രസതമഃ പരമഃ പരാർധ്യോ*f*ഷ്ടമോ യദുദ്ഗീഥഃ (ഛാ. 1. 1. 2. 3)

ഈ ഭൂതങ്ങളുടെ രസം പൃഥിവിയും, പൃഥിവിയുടെ രസം അപ്പും (വെള്ളവും), അപ്പിൻെറ രസം ഓഷധിയും ഓഷധികളുടെ രസം പുരുഷനും പുരുഷൻെറ രസം വാക്കും വാക്കിൻെറ രസം ഋക്കും ഋക്കിൻെറ രസം സാമവും, സാമത്തിൻെറ രസം ഓംകാരമായ ഉദ്ഗീഥവുമാകുന്നു. ഈ ഉദ്ഗീഥം രസങ്ങളിൽവെച്ച് ഏറ്റവും വലിയ രസമാണ്: പരമാത്മപ്രതീകമാണ്: പരമാത്മതുല്യം ഉപാസ്യമാണ് ഈ എട്ടാം രസമായ ഉദ്ഗീഥം.

2. ഗീ. 10. 38

നിന്ന് ഉണ്ടാവുന്നത് 'അ'കാരം. അന്ത്യത്തിൽ ഓഷ്ഠത്തിൽനിന്നുണ്ടാവുന്നത് 'മ'കാരം. 'ഉ'കാരമാകട്ടെ, ജിഹ്വാമൂലത്തിൽനിന്നാരംഭിച്ച് ഓഷ്ഠങ്ങളിലവസാനിക്കുന്ന ശബ്ദപ്രയത്നം മുമ്പോട്ട് ഉരുണ്ടുപോകുന്നതിനെ (മദ്ധ്യത്തെ) കുറിക്കുന്നു. (ഇങ്ങനെ ആദിമദ്ധ്യാന്തങ്ങളായ അ-ഉ-മ കാരങ്ങൾ സന്ധിച്ചിട്ടുള്ള) ഓംകാരം ശരിയായുച്ചരിച്ചാൽ അതു സർവ്വശബ്ദോച്ചാരണകാര്യങ്ങളെയും അടക്കിക്കാണിക്കും. മറ്റൊരു വാക്കിനും ഇതു സാദ്ധ്യമല്ല. അതുകൊണ്ട് അതുതന്നെയാണ് സ്ഫോടത്തിനു ഏറ്റവും യോജിച്ച സംജ്ഞ. ഓംകാരത്തിൻെറ സാക്ഷാൽ അർത്ഥം സ്ഫോടം. ശബ്ദാർത്ഥങ്ങൾ അവിഭാജ്യങ്ങളാകകൊണ്ട് സ്ഫോടവും ഓംകാരവും അവിഭാജ്യമായി ഒന്ന്. സ്ഫോടമാകട്ടെ ദൃശ്യജഗത്തിൻെറ സൂക്ഷ്മതരഭാഗമായതുകൊണ്ട് ഈശ്വരനോട് ഏറ്റവുമടുത്തതും വാസ്തവത്തിൽ ചിച്ഛക്തിയുടെ പ്രഥമപ്രകാശവുമത്രേ. അങ്ങനെ ഓംകാരം ഈശ്വരൻെറയും ശരിയായ സംജ്ഞയാകുന്നു.[1] 'ഏകംമാത്ര'മായ അഖണ്ഡസച്ചിദാനന്ദബ്രഹ്മത്തെപ്പറ്റി ചിന്തിപ്പാൻ അപൂർണ്ണരായ മനുഷ്യർക്കു സാദ്ധ്യമാകുന്നത് അതിൻെറ ചില പ്രത്യേകഭാവങ്ങളിൽക്കൂടെയും പ്രത്യേകഗുണങ്ങളോടുകൂടിയും മാത്രമായിരിക്കുന്നതുപോലെ[2], ഈശ്വരശരീരമാകുന്ന ജഗത്തിനെപ്പറ്റി

---

1. ഓമിത്യേതദക്ഷരമുദ്ഗീഥമുപാസീത. (ഛാ. 1.1.1)

ഉച്ചത്തിൽ, പാടപ്പെടുന്ന ഓം എന്ന ഈ അക്ഷരത്തെ പരമാത്മാവിൻെറ പ്രതീകമായി, ഉറച്ച ഏകാഗ്രതയോടെ, ഉപാസിച്ചാലും.

ഓമിത്യേതദക്ഷരം പരമാത്മനോഽഭിധാനം നേദിഷ്ഠം. തസ്മിൻ ഹി പ്രയുജ്യമാനേ സ പ്രസീദതി, പ്രിയനാമഗ്രഹണ ഇവ ലോകഃ..... ഏവം നാമത്വേന പ്രതീകത്വേന ച പരമാത്മോപാസനസാധനം ശ്രേഷ്ഠമിതി സർവ വേദാന്തേഷ്വവഗതം. ജപകർമ്മസ്വാധ്യായാദ്യന്തേഷു ച ബഹുശഃ പ്രയോഗാത് പ്രസിദ്ധമസ്യ ശ്രൈഷ്ഠ്യം. (ഛാ. ശം. ഭാ. 1.1.1)

ഓം എന്ന ഈ അക്ഷരം പരമാത്മാവിൻെറ ഏറ്റവും അടുത്ത പേരാണ്. ആളുകൾ അരുമപ്പേർ കേട്ടാലെന്നപോലെ, പ്രണവം പ്രയോഗിച്ചു വിളിച്ചാൽ പരമാത്മാവു പ്രസാദിക്കുന്നു.... ഇപ്രകാരം ഓകാരം നാമമായും പ്രതീകമായും പരമാത്മോപാസനയ്ക്കുള്ള ശ്രേഷ്ഠമായ സാധനമാണെന്ന് എല്ലാ ഉപനിഷത്തിലും അറിയപ്പെടുന്നു. ജപകർമ്മത്തിലും വേദാദ്ധ്യയനത്തിലും ആദ്യന്തങ്ങളിൽ പലപ്പോഴും പ്രയോഗിക്കാറുള്ളതുകൊണ്ട് പ്രണവത്തിൻെറ ശ്രേഷ്ഠത പ്രസിദ്ധമാണ്.

സർവേ വേദാ യത് പദമാമനന്തി
തപാംസി സർവാണി ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത് തേ പദം സംഗ്രഹേണ ബ്രവീമ്യോമിത്യേത്. (ക. 2.15)

സർവ്വവേദങ്ങളും യാതൊന്നാണോ പ്രാപ്യമായി ഒരുപോലെ പ്രതിപാദിക്കുന്നത്, തപസ്സുകളൊക്കെ എന്തു പ്രാപിക്കാനാണോ, യാതൊന്നിച്ഛിച്ചാണോ ആളുകൾ ബ്രഹ്മചര്യവ്രതം അനുഷ്ഠിക്കുന്നത് ആ പദം നിനക്കു ഞാൻ ചുരുക്കി പറഞ്ഞുതരാം; ഓം എന്നതാണത്.

2. പരബ്രഹ്മവും പരധാമവും പരമപവിത്രനും ശാശ്വതപുരുഷനും ദിവ്യനും ആദിദേവനും അജനും വിഭുവുമായ പുരുഷോത്തമൻെറ സ്വരൂപത്തെക്കുറിച്ച്

ചിന്തിക്കുന്നതും[1] ചിന്തകൻെറ മനോഗതിക്കനുസരിച്ചായിരിക്കണം.

ഉപാസകൻെറ മനോഗതി ആ മനസ്സിൽ മികച്ചുനില്ക്കുന്ന തത്ത്വ (ഗുണ)ങ്ങളെ അനുസരിച്ചിരിക്കും. അതുകൊണ്ട് വന്നുകൂടുന്നതെന്തെന്നാൽ, ഒരേ ഈശ്വരൻ വിവിധഭാവങ്ങളിൽ വിവിധമുഖ്യഗുണങ്ങളോടുകൂടി ദർശിക്കപ്പെടും.[2] ഒരേ ജഗത്ത് വിവിധരൂപങ്ങളെക്കൊണ്ട് പൂർണ്ണമായും ദർശിക്കപ്പെടും. ശബ്ദങ്ങളിൽവെച്ചു പ്രത്യേ

---

ഒരു പിടിയുമില്ലാതെ കുഴങ്ങിയ അർജ്ജുനൻ (ഗീ. 10 .12–16) ഭഗവാനോടു ചോദിക്കുകയാണ്;

കഥം വിദ്യാമഹം യോഗിംസ്ത്വാം സദാ പരിചിന്തയൻ
കേഷു കേഷു ച ഭാവേഷു ചിന്ത്യോƒസി ഭഗവൻ മയാ? (ഗീ. 10. 17)

അല്ലയോ യോഗിൻ, അങ്ങയെ എങ്ങനെ ധ്യാനിച്ചാണ് ഞാൻ അറിയേണ്ടത്? ഭഗവൻ! ഏതെല്ലാം ഭാവങ്ങളിലാണ് ഞാൻ അങ്ങയെ ധ്യാനിക്കേണ്ടത്?

ഇതിനു മറുപടിയായി ഭഗവാൻ ആദ്യം സർവ്വഭൂതങ്ങളുടെയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന പ്രത്യഗാത്മാവായി തന്നെ ധ്യാനിക്കുവാൻ ഉപദേശിക്കുന്നു. അതാവാത്തവർക്ക് ആദിത്യാദിവിഭൂതികളിൽ ധ്യാനിക്കുവനായി തുടർന്നു പറഞ്ഞുകൊടുക്കുന്നു: വിശിഷ്ടമായതെല്ലാം ഭഗവദ്വിഭൂതിയാണെന്നു പറഞ്ഞുപസംഹരിക്കുന്നു. ഒടുവിൽ വിശ്വരൂപദർശനവും നല്കി അനുഗ്രഹിക്കുന്നു.

ഛാന്ദോഗ്യോപനിഷത്തിലെ പ്രസിദ്ധമായ ശാണ്ഡില്യവിദ്യ ബ്രഹ്മത്തിൻെറ സഗുണോപാസനയെ വിധിക്കുന്നു.

സർവം ഖല്വിദം ബ്രഹ്മ തജ്ജലാനിതി ശാന്ത ഉപാസീത. മനോമയഃ പ്രാണശരീരോ ഭാരൂപഃ സത്യസങ്കല്പ ആകാശാത്മാ സർവകർമ്മാ സർവകാമഃ സർവഗന്ധഃ സർവരസഃ സർവമിദമഭ്യാത്തോƒവാക്യനാദരഃ. (3.14.1.2)

ഇതു മുഴുവനും (ജഗത്താകെ) ബ്രഹ്മംതന്നെ. എല്ലാം അതിൽ ഉണ്ടായി ലയിക്കുന്നു, അതിൽ നിലനില്ക്കുന്നു എന്ന് രാഗദ്വേഷാദിരഹിതനായി ഉപാസിക്കുക. ഈ ഈശ്വരൻ മനസ്സിൽ വിളങ്ങുന്ന മനോമയനാണ്, പ്രാണശരീരനും ചൈതന്യരൂപേണ പ്രകാശിക്കുന്നവനും സത്യസങ്കല്പനും, ആകാശംപോലെ അനന്തനും സൂക്ഷ്മരൂപനും സർവകർമ്മങ്ങളും ചെയ്യിക്കുന്നവനും സർവ്വകർമ്മനും സർവ്വഗന്ധനും സർവ്വരസനും (ഭഗവാൻെറ കാമാദികൾ സർവ്വവും ദോഷരഹിതമാണ്) ആണ്. ഈശ്വരൻ സർവ്വവും വ്യാപിച്ചിരിക്കുന്നു. അവന്ന് വാഗാദി ഇന്ദ്രിയങ്ങൾ ഇല്ല: ആപ്തകാമനാകയാൽ സംഭ്രമവുമില്ല.

1. പുരുഷസൂക്തം മുഴുവൻതന്നെ ഈശ്വരനെ വിശ്വമൂർത്തിയായി, 'വിരാട്' ആയി ഉപാസിക്കുവാനുള്ള മന്ത്രസമൂഹമാണ്. ദേവതാവിഗ്രഹങ്ങളെല്ലാം തന്നെ വിരാൺമൂർത്തികളാണ്.

2. കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ പ്രപദ്യന്തേƒന്യദേവതാഃ
തം തം നിയമമാസ്ഥായ പ്രകൃത്യാ നിയതാഃ സ്വയാ
യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർച്ചിതുമിച്ഛതി
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം. (ഗീ. 7.20,21)

അവരവരുടെ സ്വഭാവത്തിനു വിധേയരായി അതാതാഗ്രഹങ്ങൾകൊണ്ടു വിവേകം നശിച്ച് അന്യദേവതമാരെ അതാതു നിയമപ്രകാരം ആളുകൾ പ്രാപിക്കുന്നു. ആരാര് ഏതേതു ദേവതാമൂർത്തിയെ വിശ്വാസപൂർവ്വം പൂജിക്കുവാനാഗ്രഹിക്കുന്നുവോ അവരവർക്ക് അതാതിൽത്തന്നെ ഞാൻ വിശ്വാസം ഉറപ്പിക്കുന്നു. (ഭാ. 10. 40. 11 –ൽ ആശയം വളരെ മനോഹരമായി പ്രതിപാദിക്കുന്നുണ്ട്.)

കത നന്നെ ചുരുങ്ങിയും സാമാന്യത വളരെ കൂടിയുമിരിക്കുന്ന ഓംകാരത്തിൻെറ സംഗതിയിൽ അവിഭാജ്യമായിക്കണ്ട ശബ്ദാർത്ഥ നിയതസംബന്ധം മേൽക്കാണിച്ചവിധം ഈശ്വരനെയും ജഗത്തിനെയും സംബന്ധിച്ച വിവിധഭാവനകളുടെ കാര്യത്തിലും സംബന്ധിക്കും. ഓരോ ഭാവനയ്ക്കും ഓരോ പ്രത്യേകശബ്ദചിഹ്നമുണ്ടാവണം. അങ്ങനെയുള്ള ശബ്ദചിഹ്നങ്ങൾ (മന്ത്രങ്ങൾ) മഹർഷിമാർ ഗാഢസമാധിയിൽ ദർശിച്ചിട്ടുള്ളവയും[1], ഈശ്വരനെയും ജഗത്തിനെയും പറ്റിയ വിവിധഭാവനകൾക്കു പ്രതിനിധീഭവിച്ച് കഴിവുള്ളേടത്തോളം അർത്ഥബോധം ജനിപ്പിക്കുന്നവയുമാകുന്നു. ഓംകാരം ബ്രഹ്മത്തെ നിർദ്ദേശിക്കുന്നതുപോലെ മറ്റുള്ള ശബ്ദചിഹ്നങ്ങൾ ഒരേ ഈശ്വരനെ വിവിധഭാവങ്ങളിൽ നിർദ്ദേശിക്കുന്നു. അവയെല്ലാം ഈശ്വരധ്യാനത്തിനും തത്ത്വജ്ഞാനലബ്ധിക്കും സഹായങ്ങളാകുന്നു.[2]

---

1. യജ്ഞേന വാചഃ പദവീയമായൻ
   താമന്വവിന്ദൻ ഋഷിഷു പ്രവിഷ്ടാം. (ഋ. 10. 71. 3)

   പൂർവ്വസുകൃതംകൊണ്ട് അവർ വേദം ഗ്രഹിക്കുവാനുള്ള യോഗ്യതയെ പ്രാപിച്ചു: ഋഷിമാരിൽ പ്രവേശിച്ചു വിളങ്ങിയ മന്ത്രത്തെ അവർ നേടുകയും ചെയ്തു.

   യുഗാന്തേƒന്തർഹിതാൻ വേദാൻ സേതിഹാസാൻ മഹർഷയഃ
   ലേഭിരേ തപസാ പൂർവ്വമനുജ്ഞാതാഃ സ്വയംഭുവാ. മാ. ഭാ. ശാ. 290.19)

   യുഗാവസാനത്തിൽ മറഞ്ഞുകിടക്കുന്ന വേദങ്ങളെ ഇതിഹാസങ്ങളോടു കൂടി മഹർഷിമാർ ബ്രഹ്മാവിൻെറ അനുഗ്രഹത്താൽ തപസ്സുകൊണ്ടു പണ്ടു നേടി.

2. യഥാദ്രിപ്രഭവാ നദ്യഃ പർജ്ജന്യാപൂരിതാഃ പ്രഭോ
   വിശന്തി സർവതഃ സിന്ധും തദ്വത് ത്വാം ഗതയോƒന്തതഃ.
   (ഭാ. 10.40.10)

   മഴപെയ്തു മലകളിൽനിന്നു നിറഞ്ഞൊഴുകിവരുന്ന പുഴകൾ ഏതു ഭാഗത്തുനിന്നുവന്നാലും ആഴിയിൽത്തന്നെ ലയിക്കുന്നതുപോലെ സർവോപാസകന്മാരുടെയും ഗതികൾ അങ്ങയെത്തന്നെ പ്രാപിക്കുന്നു.

## അദ്ധ്യായം എട്ട്

## പ്രതീക - പ്രതിമോപാസനകൾ

ഇനി നിരൂപിപ്പാനുള്ളത് പ്രതീകപ്രതിമോപാസനയെപ്പറ്റിയാണ്. പ്രതീകമെന്നത് ഈശ്വരന്റെ സ്ഥാനത്ത് ഏറെക്കുറെ തൃപ്തികരമായി പകരംവെയ്ക്കുന്ന വസ്തുവാകുന്നു. പ്രതീകംവഴി ഈശ്വരനെ ഉപാസിക്കുന്നതെങ്ങനെ? അബ്രഹ്മണി ബ്രഹ്മദൃഷ്ട്യാ അനുസന്ധാനം (ബ്രഹ്മമല്ലാത്തതിൽ ബ്രഹ്മഭാവനയോടെ ഭക്തിപൂർവ്വം മനസ്സിനെ യോജിപ്പിക്ക) എന്ന് ഭഗവാൻ രാമാനുജാചാര്യർ പറയുന്നു. ''മനസ്സിനെ ബ്രഹ്മമായി ഉപാസിക്കുക, ഇത് ആന്തരം: ആകാശവും ബ്രഹ്മമാകുന്നു, ഇത് ദേവതാസംബന്ധി'' എന്ന് ശങ്കരാചാര്യരും പറയുന്നു. മനസ്സ് ആന്തരപ്രതീകം, ആകാശം ബാഹ്യപ്രതീകം, രണ്ടും ഈശ്വരനുപകരമായി ഉപാസിക്കപ്പെടാം. ശങ്കരാചാര്യർ തുടരുന്നു; ''അതുപോലെ 'ആദിത്യൻ ബ്രഹ്മമാകുന്നു, ഇത് ആദേശമാകുന്നു,' 'നാമത്തെ ബ്രഹ്മമായുപാസിക്കുന്നവൻ-'ഈവക വാക്യങ്ങളിൽ പ്രതീകോപാസനയെക്കുറിച്ചു ശങ്കയുണ്ടാകുന്നു.''[1] പ്രതീകം, എന്ന പദത്തിന് അഭിമുഖമായിപ്പോകുന്നത് എന്നർത്ഥം. പ്രതീകോപാസന എന്നത്, ബ്രഹ്മമല്ലാത്തതും എന്നാൽ ഒന്നോ അധികമോ സംഗതികളിൽ ബ്രഹ്മത്തോട് ഏറെക്കുറെ സാമ്യമുള്ളതുമായ വസ്തുവിനെ ബ്രഹ്മത്തിനു പകരം വെച്ച് ഉപാസിക്കുകയാകുന്നു. ശ്രുതികളിൽ പറഞ്ഞ പ്രതീകങ്ങളോടുകൂടിയ വേറെ പല പ്രതീകങ്ങളെയും പുരാണങ്ങളിലും തന്ത്രങ്ങളിലും കാണാം. ഈവിധമുള്ള പ്രതീകോപാസനയിൽ പലവിധം പിതൃപൂജയും ദേവപൂജയുമുൾപ്പെടുത്താം.[2]

എന്നാൽ ഈശ്വരനെ ഉപാസിക്കുന്നതുമാത്രമേ ഭക്തിയാവൂ. മറ്റു പിതൃദേവാരാധനകളൊന്നും ഭക്തിയാവില്ല. വിവിധദേവന്മാർക്കുള്ള വിവിധാരാധനകൾ താന്ത്രികകർമ്മത്തിൽ പെടും. അവയുടെ ഫലം ഉപാസകന് ഏതെങ്കിലും സ്വർഗ്ഗസുഖാനുഭവം എന്നല്ലാതെ ഭക്തിയല്ല

---

1. 'മനോ ബ്രഹ്മേത്യുപാസിതേത്യധ്യാത്മം: അഥാധിദൈവതം ആകാശോ ബ്രഹ്മേതി' (ഛാ. 3.18.1 തഥാ) 'ആദിത്യോ ബ്രാഹ്മത്യാദേശഃ' (ഛാ; 3.19.1) 'സ യോ നാമ ബ്രഹ്മേത്യുപാസ്തേ' (ഛാ. 7.1.5) ഇത്യേവമാദിഷു പ്രതീകോപാസനേഷു സംശയഃ, കിംതേഷ്വാത്മാവഗ്രഹഃ കർത്തവ്യോ ന വേതി.

(ബ്ര. സൂ. ശം. ഭാ. 4.1.4)

2. ഭാ. 2.3.2–9 ഓരോരോ കാമസാധ്യത്തിന് അതാതു ദേവതകളെ പൂജിക്കാൻ ഉപദേശിച്ച്, ഒടുവിൽ

അകാമഃ സർവകാമോ വാ മോക്ഷകാമ ഉദാരധീഃ
തീവ്രേണ ഭക്തിയോഗേന യജേത പുരുഷം പരം. (ഭാ. 2.2.10)

ഒന്നും കാമിക്കാത്തവനോ എല്ലാം കാമിക്കുന്നവനോ അഥവാ മോക്ഷകാമനോ ആകട്ടെ തീവ്രമായ ഭക്തിയോഗത്തോടുകൂടി പരമപുരുഷനെ പൂജിക്കട്ടെ.

മുക്തിയുമല്ല.[1] പ്രതീകോപാസനയിൽ ചിലപ്പോൾ സംഭവിക്കാവുന്ന ഒരു വൈഷമ്യം പ്രത്യേകം ഓർമ്മവേണം. അതെന്തെന്നാൽ; ഉച്ചതമാദർശമായ പരബ്രഹ്മത്തെ പ്രതീകത്തിൻെറ നിലയിലേക്കു വലിച്ചു താഴ്ത്തി, ആ പ്രതീകംതന്നെയാണ് ഉപാസകൻെറ ആത്മാവോ അന്തര്യാമിയോ എന്ന് ഭാവനചെയ്വാൻ ഇടയുണ്ട്. അതു തീരെ പിഴച്ച വഴിയാണ്. ഒരു പ്രതീകവും ബ്രഹ്മമാകയില്ല.[2] മറിച്ച് ഉപാസ്യം ബ്രഹ്മംതന്നെയായും പ്രതീകം തത്സ്ഥാനത്ത് തത്സ്മാരകമായ ചിഹ്നമായും ഭാവിച്ച് – അതായത്, പ്രതീകദ്വാരാ സർവ്വവ്യാപിയായ ബ്രഹ്മത്തെ ഉപാസിക്കുന്നതായും പ്രതീകത്തിൽ സർവകാരണമായ ബ്രഹ്മത്തെ ദർശിക്കുന്നതായും ഭാവിച്ച് – ഉപാസിച്ചാൽ അതു തീർച്ചയായും ഗുണകരമാകും[3]: എന്നു മാത്രമല്ല ഉപാസനയെസ്സംബന്ധിച്ച് പ്രാരംഭാവസ്ഥയിൽനിന്നുയർന്നിട്ടില്ലാത്ത സകല മനുഷ്യർക്കും ഈവിധം ഉപാസന അത്യാവശ്യവുമാകുന്നു. വല്ല ദേവന്മാരേയോ മറ്റു മൂർത്തികളേയോ അവരുടെ നിലയ്ക്കും അവരെ ഉദ്ദേശിച്ചും ഉപാസിക്കുന്നത് താന്ത്രികകർമ്മമാകുന്നു. (ആവിധം ഉപാസനയ്ക്കു തന്ത്രശാസ്ത്രത്തിൽ വിദ്യ എന്നു പേരുണ്ട്. ഉദാഹരണം ശ്രീവിദ്യ, ചന്ദ്രവിദ്യ മുതലായവ) ഏതു വിദ്യയ്ക്കും

1. യാന്തി ദേവവ്രതാ ദേവൻ പിതൃൻ യാന്തി പിതൃവ്രതാഃ
ഭൂതാനി യാന്തി ഭൂതേജ്യാ യാന്തി മദ്യാജിനോഽപി മാം. (ഗീ. 9. 25)

ദേവഭക്തന്മാർ ദേവന്മാരെയും പിതൃഭക്തന്മാർ പിതൃക്കളേയും ഭൂതപൂജകന്മാർ ഭൂതങ്ങളെയും പ്രാപിക്കുന്നു. എൻെറ ഭക്തന്മാർ എന്നെയും പ്രാപിക്കുന്നു. ആയാസം ഒരുപോലെയായിരിക്കെ ആളുകൾ അറിവില്ലായ്മ കൊണ്ട് ഈശ്വരഭജനം ചെയ്യാതെ അല്പഫലംമാത്രം പ്രാപിക്കുന്നു.

2. ന പ്രതീകേഷു ആത്മമതിം ബധ്നീയാത്. ന ഹി സ ഉപാസകഃ
പ്രതീകാനി വ്യസ്താനി ആത്മത്വേന ആകലയേത യത് പുനഃ
ബ്രഹ്മവികാരത്വാത് പ്രതീകാനാം ബ്രഹ്മത്വം തതശ്ചാത്മത്വമിതി, തദസത്:
പ്രതീകാഭാവപ്രസംഗാത്. (ബ്ര. സൂ. ശം. ഭാ. 4.1.4)

3. ബ്രഹ്മദൃഷ്ടിരേവ ആദിത്യാദിഷു സ്യാദിതി കസ്മാത്? ഉത്കർഷാത്, ഏവമുത്കർഷേണാദിത്യാദയോ ദൃഷ്ടാ ഭവന്തി...... യഥാ രാജദൃഷ്ടിഃ ക്ഷത്തരി. സ ചാനുസർത്തവ്യഃ .... യഥാ ശുക്തികായാം രജതമിതി പ്രത്യേതീത്യത്ര, ശുക്തി വചന ഏവ ശുക്തികാശബ്ദോ രജതശബ്ദസ്തു രജതപ്രതീതിലക്ഷണാർത്ഥഃ. പ്രത്യേത്യേവ ഹി കേവലം രജതമിതി, ന തു തത്ര രജതമസ്തി. ഏവമത്രാപ്യാ-ദിത്യാദീൻ ബ്രഹ്മേതി പ്രതീയാദിതി ഗമ്യതേ. (ബ്ര. സൂ. ശം. ഭാ. 4. 1. 5)

ആദിത്യാദികളിൽ ബ്രഹ്മദൃഷ്ടി മാത്രമേ പാടുള്ളു. എന്തുകൊണ്ട്? ഉത്കർഷം കൊണ്ട്. ഇങ്ങനെ ആദിത്യാദികൾ ഉത്കൃഷ്ടങ്ങളായി കാണപ്പെടുന്നു. ശൂദ്രനിൽ രാജദൃഷ്ടി എന്നപോലെ: ശൂദ്രനെ അനുസരിക്കേണ്ടതാണ് (എന്നു പറയാറുണ്ടല്ലോ.) ചിപ്പിയെ വെള്ളിയെന്നു ധരിക്കുന്നിടത്ത് 'ചിപ്പി'യെപ്പറയുന്നതിനുതന്നെയാണ് ചിപ്പിയെന്ന വാക്ക്: 'വെള്ളി'യെന്ന വാക്ക് വെള്ളിയെന്ന തോന്നലിനെ കാണിക്കാനാണ്. വെള്ളിയുണ്ടെന്നു വെറുതെ തോന്നുന്നുണ്ടെന്നല്ലാതെ അവിടെ വെള്ളിയില്ല. അതുപോലെ ഇവിടെയും ആദിത്യാദികളെ ബ്രഹ്മമായി കാണുക എന്നു സിദ്ധിക്കുന്നു. (അല്ലാതെ ബ്രഹ്മത്തിൽ ആദിത്യാദിദൃഷ്ടിയല്ല വേണ്ടത്.)

അതിൻെറ പ്രത്യേകഫലം ഉള്ളതുകൊണ്ട് മേൽക്കാണിച്ചവിധം ഉപാസനയ്ക്കു ഒരു വിദ്യയുടെ നിലയിൽ ഫലമുണ്ടാകയും ചെയ്യും. എന്നാൽ ദേവന്മാരെയോ ഇതരന്മാരെയോ ബ്രഹ്മഭാവനയിൽ ഉപാസിച്ചാൽ അതിന് ഈശ്വരോപാസനാഫലംതന്നെ സിദ്ധിക്കും.[1] അതുനിമിത്തമത്രേ, ദേവനേയോ ഋഷിയേയോ അസാധാരണമഹത്ത്വമുള്ള മറ്റു വല്ലവരെയുമോ അവരുടെ ഉപാധികൾ നീക്കി പ്രകൃതിയിൽ നിന്നുയർത്തി ബ്രഹ്മദൃഷ്ട്യാ ഉപാസിക്കുക എന്നൊരു സമ്പ്രദായം ശ്രുതിസ്മൃതികളിൽ പലേടത്തും കാണുന്നത്.[2] നാമരൂപങ്ങളൊഴിച്ചാൽ ഏതൊന്നും ബ്രഹ്മംതന്നെയല്ലേ എന്ന് അദ്വൈതപക്ഷം. 'സർവ്വേശ്വരനായ ഭഗവാനല്ലേ സർവ്വരുടെയും

---

1. സൂര്യോƒഗ്നിർബ്രാഹ്മണോ ഗാവോ വൈഷ്ണവഃ ഖം മരുജ്ജലം
ഭൂരാത്മാ സർവഭൂതാനി ഭദ്ര പൂജാപദാനി മേ. (ഭാ. 11. 11. 42)

സൂര്യൻ, അഗ്നി, ബ്രാഹ്മണൻ, പശു, വൈഷ്ണവൻ, (ഈശ്വരപ്രേമി), ആകാശം, വായു, ജലം, ഭൂമി, ആത്മാവ് എന്നുവേണ്ട സർവഭൂതങ്ങളും, അല്ലയോ ഭദ്ര, എൻെറ (ഈശ്വരൻെറ) പൂജാപദങ്ങൾ – പൂജയ്ക്കുചിതമായ സ്ഥാനങ്ങളാണ്. (ഈ പ്രതീകങ്ങളിൽ എങ്ങനെയാണ് ഉപാസിക്കേണ്ടത് എന്ന് 11. 11. 43. 47 ഉപദേശിക്കുന്നു.)

2. മാതൃദേവോ ഭവ, പിതൃദേവോ ഭവ, ആചാര്യദേവോ ഭവ, അതിഥിദേവോ ഭവ. (തൈ. 1. 11. 2)

അമ്മയും അച്ഛനും ഗുരുവും അതിഥിയും നിങ്ങൾക്കു ദേവൻ – സ്വയം പ്രകാശസ്വരൂപിയായ ഈശ്വരൻ – ആയിരിക്കട്ടെ.

മനസൈതാനി ഭൂതാനി പ്രണമേദ് ബഹുമാനയൻ
ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി. (ഭാ. 3. 29. 34)

ഈശ്വരൻതന്നെ ജീവനായി ഉൾപ്പുക്കിരിക്കുന്നു എന്നു കണ്ട് ഈ ഭൂതങ്ങളെയെല്ലാം മനസ്സുകൊണ്ടു ബഹുമാനിച്ചു പ്രണമിക്കണം.

മാമേവ സർവഭൂതേഷു ബഹിരന്തരപാവൃതം
ഈക്ഷേതാത്മനി ചാത്മാനം യഥാ ഖമമലാശയഃ
ബ്രാഹ്മണേ പുല്കസേ സ്തേനേ ബ്രഹ്മണ്യേƒർക്കേ സ്ഫുലിംഗകേ
അക്രൂരേ ക്രൂരകേ ചൈവ സമദൃക് പണ്ഡിതോ മതഃ
വിസൃജ്യ സ്മയമാനാൻ സ്വാൻ ദൃശം വ്രീഡാം ച ദൈഹികീം
പ്രണമേദ് ദണ്ഡവദ് ഭൂമാവാശ്വചണ്ഡാലഗോഖരം
യാവത് സർവേഷു ഭൂതേഷു മദ്ഭാവോ നോപജായതേ
താവദേവമുപാസീത വാങ്മനഃകായവൃത്തിഭിഃ. (ഭാ. 11. 29. 12.14.16.17.)

അകവും പുറവും മറവറ്റ ആകാശത്തെയെന്നപോലെ, സർവഭൂതങ്ങളിലും അവനവനിലും വിശുദ്ധബുദ്ധികൊണ്ട് പരമാത്മാവായ എന്നെത്തന്നെ കാണുക. ബ്രാഹ്മണനിലും പുലയനിലും കള്ളനിലും ആസ്തികനിലും സൂര്യനിലും തീപ്പൊരിയിലും ശാന്തനിലും ക്രൂരനിലും കൂടെ സമമായ ബ്രഹ്മത്തെത്തന്നെ ദർശിക്കുന്നവനാണ് പണ്ഡിതൻ.

പരിഹസിക്കുന്ന സ്വജനങ്ങളുടെ കൂട്ടും സ്വദേഹത്തെക്കുറിച്ചുള്ള ആഢ്യത്വാദ്യഭിമാനവും ലജ്ജയും ഉപേക്ഷിച്ച് നായ്, പറയൻ, കാള, കഴുത എന്നിവവരെ എല്ലാത്തിനെയും നിലത്തു വടിപോലെ വീണു നമസ്കരിക്കണം. സർവഭൂതങ്ങളിലും ബ്രഹ്മദർശനമുണ്ടാകുന്നതുവരെ ഇങ്ങനെ വാങ്മനഃകായ വ്യാപാരങ്ങൾകൊണ്ട് ഉപാസിക്കണം.

അന്തരാത്മാവ്?' എന്ന് വിശിഷ്ടാദ്വൈതപക്ഷം. 'ഫലം ആദിത്യാദ്യുപാസനേഷു ബ്രഹ്മൈവ ദാസ്യതി സർവ്വാദ്ധ്യക്ഷത്വാത്'[1] 'സർവ്വാദ്ധ്യക്ഷനായതുകൊണ്ട് ബ്രഹ്മംതന്നെയാണ് ആദിത്യാദ്യുപാസനയ്ക്കുള്ള ഫലം നല്കുന്നത്. 'ഈദൃശം ചാത്ര ബ്രഹ്മണ ഉപാസ്യത്വം യതഃ പ്രതീകേഷു തദ്ദൃഷ്ട്യാ അധ്യാരോപണം പ്രതിമാദിഷ്വിവ വിഷ്ണ്വാദീനാം.'[2] 'പ്രതിമാദികളിൽ വിഷ്ണുമുതലായവരെ അദ്ധ്യാരോപിക്കുന്നതുപോലെ പ്രതീകങ്ങളിൽ ബ്രഹ്മത്തെ അദ്ധ്യാരോപണം ചെയ്യുന്നതുകൊണ്ട് ബ്രഹ്മം ഉപാസ്യമാകുന്നു' എന്ന് ശങ്കരാചാര്യർ വേദാന്തസൂത്രഭാഷ്യത്തിൽ പറഞ്ഞിരിക്കുന്നു.

ഇങ്ങനെ പ്രതീകോപാസനയ്ക്കു പറഞ്ഞതുപോലെതന്നെ പ്രതിമോപാസനയ്ക്കും ഫലം. പ്രതിമ വല്ല ദേവൻെറയോ ഋഷിയുടെയോ നിലയ്ക്കുമാത്രമാണെങ്കിൽ തദുപാസന ഭക്തിയിൽനിന്നുണ്ടായതോ മുക്തിയിലേയ്ക്കു നയിക്കുന്നതോ അല്ല: സർവ്വേശ്വരൻേറതായിട്ടു ഗണിക്കപ്പെട്ടാലേ അത് ഭക്തിയും മുക്തിയും സാധിപ്പിക്കൂ. ലോകത്തിലെ പ്രധാനമതങ്ങളിൽവെച്ച് വേദാന്തമതവും ബുദ്ധമതവും ക്രിസ്തുമതത്തിലെ ചില ശാഖകളും പ്രതിമകളെ യഥേഷ്ടം ഉപയോഗിച്ചു കാണുന്നുണ്ട്. മുഹമ്മദുമതവും ക്രിസ്ത്യൻ പ്രൊട്ടസ്റ്റൻറ് ശാഖയും പ്രതിമാസഹായത്തെ നിരസിച്ചിരിക്കുന്നു. എന്നാൽ മുഹമ്മദീയർ അവരുടെ പുണ്യവാന്മാരുടെയും സെയ്താക്കന്മാരുടെയും 'കബറു'കളെ മിക്കവാറും പ്രതിമാസ്ഥാനത്തു വെച്ചിരിക്കുന്നു. പ്രൊട്ടസ്റ്റൻറുകാരാകട്ടെ ദൃശ്യസഹായങ്ങളെ തീരെ തള്ളിക്കളകനിമിത്തം അവർ ആത്മാനുഭൂതിയിൽ നിന്നു ക്രമത്തിൽ അകുന്നു പതറിപ്പോയി. ഇപ്പോൾ അവർക്കും, സദാചാരംമാത്രം ഉപദേശിക്കുന്ന അജ്ഞേയവാദികൾ, ആഗാസ്തകോങ്ങിൻെറ (Auguste Comte) അനുയായികൾ എന്നിവർക്കും തമ്മിൽ പറയത്തക്ക വ്യത്യാസമൊന്നും ഇല്ലാത്ത മട്ടായിരിക്കുന്നു, വിശേഷിച്ച്, മേൽപ്പറഞ്ഞപ്രകാരം മുഹമ്മദുമതത്തിലോ ക്രിസ്തുമതത്തിലോ

---

വിദ്യാവിനയസനമ്പന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി
ശൂനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ. (ഗീ. 8.18)
ആത്മജ്ഞാനി ഇവയിലെല്ലാം സമമായ ബ്രഹ്മത്തെ ദർശിച്ചുകൊണ്ടിരിക്കുന്നു.

1. ബ്ര. സൂ. ശ. ഭാ. 4. 1. 5.

ഫലമത ഉപപത്തേഃ (ബ്ര. സൂ. 3.2.38)
കർമ്മഫലം ഈശ്വരനിൽനിന്നുതന്നെയാണ് കിട്ടുന്നത്: അതിന് ഉപപത്തിയുള്ളതുകൊണ്ട്.

സ തയാ ശ്രദ്ധയാ യുക്തസ്തസ്യാരാധനമിഹതേ
ലഭതേ ച തതഃ കാമാൻ മയൈവ വിഹിതാൻ ഹി താൻ. (ഗീ. 7. 22)
അയാൾ ആ വിശ്വാസത്തോടുകൂടി ഇഷ്ടദേവതയെ ആരാധനം ചെയ്യുന്നു. ദേവതയിൽനിന്നു ഞാൻതന്നെ കൊടുക്കുന്ന ആ കാമങ്ങളെ നേടുകയും ചെയ്യുന്നു.

2. ബ്ര. സൂ. ശം. ഭാ. 4. 1. 5.

പ്രതിമാരാധനയുടെ നിലയിൽ എന്തുണ്ടോ, അത് ആ പ്രതിമാപ്രതീക ങ്ങളെ അവയുടെ നിലയ്ക്കു ആരാധിക്കുന്ന സമ്പ്രദായത്തിലാണ്: അല്ലാതെ ഈശ്വരോപാസനയ്ക്കു ദൃഷ്ടി സൗകര്യം എന്ന നിലയ് ക്കല്ല. അതുകൊണ്ട് ആ ഉപാസന കവിഞ്ഞ പക്ഷം താന്ത്രികകർമ്മ ത്തിൻെറ നിലയിൽ പെട്ടതാണെന്നു പറയാം: അതു ഭക്തിക്കോ മുക്തിക്കോ ഉപകരിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ ആ വിധം ഉപാസനയാൽ സാധകൻ തൻെറ ആത്മാവിനെ അർപ്പിക്കുന്നത് ഈശ്വരന്നല്ല, ഈശ്വരനല്ലാത്ത ചില വസ്തുക്കൾക്കാണ്. അതു കൊണ്ട് ആ വിധത്തിൽ പ്രതിമകളേയോ കബറുകളേയോ ആരാധനാ മന്ദിരങ്ങളേയോ ശവകുടീരങ്ങളേയോ ഉപാസിക്കുന്നതാകുന്നു ശരിയായ വിഗ്രഹാരാധന.[1] അങ്ങനെ ചെയ്യുന്നത് സ്വതവേ പാപമോ ദുഷ്ടമോ അല്ല, അത് ഒരു ചടങ്ങ്, ഒരു കർമ്മം മാത്രം: അതിൻെറ ഫലം ആരാധകനു ലഭിച്ചേ തീരൂ, ലഭിക്കയും ചെയ്യും.

---

1. അഹം സർവേഷു ഭൂതേഷു ഭൂതാത്മാവസ്ഥിതഃ സദാ
തമവജ്ഞായ മാം മർത്ത്യഃ കരുതേƒർച്ചാവിഡംബനം
യോ മാം സർവേഷു ഭൂതേഷു സന്തമാത്മാനമീശ്വരം
ഹിത്വാർച്ചാം ഭജതേ മൗഢ്യാദ് ഭസ്മന്യേവ ജുഹോതി സഃ.(ഭാ. 3.29.21.22)

സർവഭൂതങ്ങളിലും ജീവസ്വരൂപേണ എപ്പോഴും കുടികൊള്ളുന്ന എന്നെ അവഗണിച്ച് മരണഭീരുവായവൻ വിഗ്രഹാരാധന ചെയ്യുന്നു. സർവഭൂത ങ്ങളിലും ഉണ്മയായി, അന്തര്യാമിയായിരിക്കുന്ന ഈശ്വരനായ എന്നെ വിട്ട് വിഗ്രഹത്തെ ഭജിക്കുന്നവൻ തെറ്റിദ്ധരിച്ച് ചാമ്പലിൽ (തീയിലല്ല)ത്ത ന്നെയാണ് ഹോമിക്കുന്നത്. (ഭാ. 11. 2.45–47 കൂടെ നോക്കുക)

# അദ്ധ്യായം ഒമ്പത്

## ഇഷ്ടദേവത

അടുത്തു വിചാരിക്കേണ്ട വിഷയം 'ഇഷ്ടനിഷ്ഠ.' ''എത്രമതങ്ങളോ അത്ര മാർഗ്ഗങ്ങൾ'': ഇത് ഭക്തിസാധകൻ മനസ്സിലാക്കിയിരിക്കണം. നാനാമതങ്ങളും അതുകളിലെ നാനാശാഖകളും ഒരേ ഈശ്വരന്റെ മാഹാത്മ്യത്തെയാണ് നാനാപ്രകാരത്തിൽ പ്രകാശിപ്പിക്കുന്നതെന്ന് സാധകൻ അറിഞ്ഞിരിക്കണം. ''ഭഗവൻ! അങ്ങേയ്ക്കു നാമങ്ങൾ ബഹുപ്രകാരത്തിൽ കല്പിച്ചിരിക്കുന്നു. നാമഭേദങ്ങളെക്കൊണ്ട് ജനങ്ങൾ അങ്ങയെ വിഭജിച്ചതുപോലെയുണ്ടെങ്കിലും ഓരോ നാമത്തിലും അങ്ങയുടെ സർവ്വശക്തിയും അർപ്പിച്ചിരിക്കുന്നു. ഏതു നാമത്തിൽക്കൂടെയും അങ്ങു ഭക്തന്റെ സമീപത്തു ചെല്ലുന്നു, അങ്ങയെ സ്മരിപ്പാൻ ഇന്ന കാലം വേണമെന്നും നിയമിച്ചിട്ടില്ല, അതിനു തീവ്രപ്രേമമുണ്ടായാൽ മതി. എത്രയോ എളുപ്പത്തിൽ അങ്ങയെ പ്രാപിക്കാം. ആവിധമിരിക്കുന്നു അങ്ങയുടെ കാരുണ്യം. ഞാനാകട്ടെ അനുരാഗലേശമില്ലാത്തവനായി ജനിച്ചിരിക്കുന്നു. എന്റെ നിർഭാഗ്യം ആവിധമിരിക്കുന്നു.''[1] അതുമാത്രമല്ല, ജ്യോതിസ്സന്താനങ്ങളായുജ്ജ്വലിക്കുന്ന വിവിധശാഖാസ്ഥാപകന്മാരെ ഭക്തൻ വെറുക്കുകയോ ആക്ഷേപിക്കുകയോ അന്യൻ ദൂഷിക്കുന്നതു കേൾക്കപോലുമോ ചെയ്യാതിരിപ്പാൻ പ്രത്യേകം സൂക്ഷിക്കണം.[2] സ്വന്തം ഇഷ്ടദേവതയോടു ഗാഢപ്രേമവും, അതോടൊപ്പം മറ്റുള്ളവയോട് പരക്കെ സൗഹാർദ്ദവും അനുമോദനവുമുണ്ടാകുന്നവർ ദുർല്ലഭമാണ്. കുറേ വിശാലതയും സൗഹാർദ്ദവുമുള്ളവർക്ക് ഇഷ്ടനിഷ്ഠയിൽ ദാർഢ്യം കുറവായിട്ടാണ് സാധാരണ കാണുക. അവർക്ക് മതകാര്യംതന്നെയും ഒരു രാഷ്ട്രീയ – സാമുദായിക – സമാജകാര്യം എന്ന നിലയിൽ അധഃപതിച്ചിരിക്കും. മറിച്ച്, ഏറ്റവും ഇടുങ്ങിയ ശാഖക്കാർ അവരുടെ സ്വന്തം ഇഷ്ടങ്ങളിൽ അഭിനന്ദിക്കത്തക്ക പ്രേമം പ്രദർശിപ്പിക്കുന്നുണ്ട്: എന്നാൽ ആ പ്രേമത്തിന്റെ ഓരോ കണികയും തങ്ങളുടെ മതത്തോടു സമ്പൂർണ്ണമായി യോജിക്കാത്തവരോടുള്ള വിദ്വേഷംകൊണ്ടു സമ്പാദിച്ചതാണെന്നു തോന്നിപ്പോകും. സ്വന്തം ഇഷ്ടത്തിൽ തീവ്രപ്രതിപത്തിയും അത്രതന്നെ ലോകരോടൊട്ടുക്കു സൗഹാർദ്ദവും സർവ്വമനുഷ്യർക്കും

---

1. നാമ്നാമകാരി ബഹുധാ നിജസർവശക്തി–
സ്തത്രാർപ്പിതാ നിയമിതഃ സ്മരണേ ന കാലഃ
ഏതാദൃശീ തവ കൃപാ ഭഗവൻ! മമാപി
ദുർദ്ദൈവമീദൃശമിഹാജനി നാനുരാഗഃ.
(ശിക്ഷാഷ്ടകം – ശ്രീചൈതന്യദേവൻ)

2. ശ്രദ്ധാം ഭാഗവതേ ശാസ്ത്രേ*f* നിന്ദാമന്യത്ര ചാപി ഹി. (ഭാ. 11. 3. 26)

ഉണ്ടാകുവാൻ ഈശ്വരനോടു പ്രാർത്ഥിക്കുക. അതുരണ്ടുമുള്ളവർ എത്രയോ ചുരുക്കമായും ദൂരപ്പെട്ടുമിരിക്കുന്നു. എങ്കിലും പ്രേമത്തിൻെറ തീവ്രതയും ഹൃദയത്തിൻെറ വിശാലതയും കൂടി വിസ്മയകരമായിണങ്ങിയ ഉന്നതപദവിയിലേക്കു ഒട്ടധികം ജനങ്ങളെയും അഭ്യസിപ്പിച്ചുകൊണ്ടുപോവാൻ സാദ്ധ്യമാണെന്നു നമുക്കറിയാം. അതിനുള്ള മാർഗ്ഗം ഇഷ്ടനിഷ്ഠാസമ്പ്രദായമാകുന്നു. ഓരോ മതശാഖയും അതിൻെറ പ്രത്യേകലക്ഷ്യത്തെമാത്രമേ ലോകത്തിനു കാണിച്ചുകൊടുക്കുന്നുള്ളു. സനാതനമായ വേദാന്തമാകട്ടെ, ഏതു മനുഷ്യനും ഈശ്വരസന്നിധിയിൽ കടപ്പാൻ, ദിവ്യഗർഭഗൃഹത്തിൽ പ്രവേശിപ്പാൻ, അസംഖ്യം വാതിലുകൾ തുറന്നുകൊടുക്കുന്നു: നിത്യസത്യസ്വരൂപൻ പ്രകാശിക്കുന്ന ദിവ്യാദർശങ്ങളെ നിരനിരയായി നിരവധിയായി ലോകസമക്ഷം പ്രദർശിപ്പികയും ചെയ്യുന്നു.[1] പുരാതനരും ആധുനികരുമായ ദിവ്യാത്മാക്കൾ അഥവാ ഈശ്വരാവതാരങ്ങൾതന്നെ മനുഷ്യജീവിതത്തിലെ യാഥാർത്ഥ്യങ്ങളാകുന്ന കടുംപാറകൾ വെട്ടിപ്പൊളിച്ചു നിർമ്മിച്ച അനേകം രാജമാർഗ്ഗങ്ങളെ അത്യന്തം അനുഗ്രഹബുദ്ധിയോടുകൂടി വേദാന്തം മുമുക്ഷുക്കളായ സകലസ്ത്രീപുരുഷന്മാർക്കും കാട്ടിക്കൊടുക്കുകയും, എല്ലാവരെയും ഇനിമേലിൽ ജനിക്കാനിരിക്കുന്നവരെയും മായാജാലത്തിൽനിന്നു പുറത്തുവന്ന് പൂർണ്ണസ്വാതന്ത്ര്യത്തോടും അനവരതാഹ്ലാദത്തോടും കൂടി വിഹരിപ്പാനുള്ള സത്യധാമത്തിലേക്കു, അനന്താനന്ദപയോധിയിലേക്ക്, സ്വാഗതം ചെയ്വാൻ കൈനീട്ടി നില്ക്കയും ചെയ്യുന്നു.[2]

മുക്തിക്ക് മാർഗ്ഗങ്ങൾ അനേകമുണ്ട്, അതിൽ ഒന്നിനെയും വെറുക്കരുത്, നിഷേധിക്കരുത്: ഇത് ഭക്തിയോഗത്തിൻെറ കഠിനശാസനയാണ്. എങ്കിലും, വളരുന്ന ചെടി വൻതടിയാകുവോളം അതിനു ചുറ്റും വേലികെട്ടി രക്ഷിക്കണം. ഇളംതൈപ്രായമായ ഭക്തിയെ മൂപ്പെത്തുംമുമ്പ് ഭാവഭേദങ്ങളും ആദർശഭേദങ്ങളും അടിക്കടി ബാധിച്ചുകൊണ്ടിരുന്നാൽ അതു നശിച്ചുപോകും. മതവിഷയത്തിലും

1. ഏകം സദ്വിപ്രാ ബഹുധാ വദന്ത്യഗ്നിം യമം മാതരിശ്വാനമാഹുഃ.
(ഋ. 1. 164. 46)

2. ത്രയീ സാംഖ്യം യോഗഃ പശുപതിമതം വൈഷ്ണവമിതി
പ്രഭിന്നേ പ്രസ്ഥാനേ പരമിദമദഃ പഥ്യമിതി ച
രുചീനാം വൈചിത്ര്യാദൃജുകുടിലനാനാപഥജുഷാം
നൃണാമേകോ ഗമ്യസ്ത്വമസി പയസാമർണ്ണവ ഇവ. (ശി. മ. 7)

രുചിവ്യത്യാസംകൊണ്ട് മീമാംസ, സാംഖ്യം, യോഗം, പാശുപതും, വൈഷ്ണവം എന്നിങ്ങനെ വളരെ ഭിന്നങ്ങളായ പ്രസ്ഥാനങ്ങളിൽ ഒന്നു മറ്റതിനേക്കാൾ തങ്ങൾക്കു നല്ലതാണെന്നുവെച്ച് നേരെയോ വളഞ്ഞോ ഉള്ള അനേകം വഴികളിൽക്കൂടിയും പോകുന്നവർക്കെല്ലാം പ്രാപിക്കേണ്ടത്, പുഴകൾക്കെല്ലാം, ആഴിയെന്നപോലെ, അങ്ങയെത്തന്നെയാണ്. (ഈ രുചിവ്യത്യാസം ഗൗണഭക്തിയിൽമാത്രം: പരഭക്തിയിലില്ല. സാധകനിലുള്ള സത്വരജസ്തമോഗുണഭേദംകൊണ്ട് ഇഷ്ടദേവതയും സഗുണയാകും. അവൻ ഗുണങ്ങളെ കവിഞ്ഞാൽ ദേവതയും ഗുണാതീതമാവും.)

വിശാലമനസ്കത വേണ്ടതുതന്നെ: എന്നാൽ വിശാലമനസ്കത എന്നു ഭാവിച്ച് ആ പേരും പറഞ്ഞ്, ആശയങ്ങളേയും ആദർശങ്ങളെയും അന്നന്നു മാറി മാറി സ്വീകരിച്ച് വെറും കൗതുകരസത്തെ പോറ്റുന്ന ചിലരുണ്ട്. അവർക്ക് പുതിയ പുതിയ സംഗതികൾ കേൾപ്പാനുള്ള കൗതുകം ഒരുതരം രോഗംപോലെ, ഒരുതരം മദ്യാസക്തിപോലെയാണ്. അങ്ങനെ കേൾക്കുന്നത് തൽക്കാലത്തേയ്ക്ക് ഒരു വികാരാവേശം ഉണ്ടാവാൻ വേണ്ടിമാത്രം. ഒരാവേശത്തിൻെറ ഫലം അനുഭവിച്ചുതീർന്നാൽ അവർ മറ്റൊന്നിനും തയ്യാർ. ഈ തരക്കാർക്ക് മതമെന്നുള്ളത് ബുദ്ധിക്ക് ഒരുവിധം കറുപ്പു സേവിക്കലാണ്. അത്രയേ ഉള്ളൂ. ''വേറെ ഒരു തരക്കാരുണ്ട്'' എന്ന് ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ട്. 'അവർ, കഥയിൽ പറയുന്ന മുത്തുച്ചിപ്പിപോലെയാണ്. കടലിന്നടിയിൽ കിടക്കുന്ന ചിപ്പി സ്വാതിനക്ഷത്രം ഉച്ചമാകുമ്പോൾ വീഴുന്ന ഒരു മഴത്തുള്ളി പിടിപ്പാൻ വേണ്ടി മീതേയ്ക്കു പൊന്തിവരും. തൻെറ കക്കയും തുറന്നുവെച്ച് കടലിന്മീതെ പാറി നടക്കും: ഒരു തുള്ളി മഴവെള്ളം കക്കയിൽ പെട്ടുകഴിഞ്ഞാൽ ഉടനെ കടലിന്നടിയിലേക്ക്, സ്വസ്ഥാനത്തേയ്ക്ക്, താണുപോകും. ആ വെള്ളത്തുള്ളി ഒരു മനോഹരമുത്താക്കുന്നതുവരെ അവിടെത്തന്നെ കിടക്കുകയും ചെയ്യും.''

ഇതാകുന്നു ഇഷ്ടനിഷ്ഠാഭാവത്തിനുള്ള വിവരണങ്ങളിൽവെച്ച് ഏറ്റവും കവിതാഭംഗിയും ശക്തിയുമുള്ളത്: ഭക്തിസാധനകൾ അഭ്യസിപ്പാൻ തുടങ്ങുന്നവർക്ക് ഇപ്രകാരമുള്ള നിഷ്ഠ നിർബ്ബന്ധമായുണ്ടായിരിക്കണം; ''ശ്രീനാഥ(കൃഷ്ണ)നും ജാനകീനാഥ(രാമ)നും പരമാത്മഭാവത്തിൽ ഒന്നുതന്നെ. എന്നാലും എൻെറ സർവ്വസ്വം കമലലോചനനായ രാമൻതന്നെ''[1] എന്ന് ഹനുമാൻ പറഞ്ഞതുപോലെയും ''എല്ലാറ്റിൻെറയും മാധുര്യം നുകരാം, എല്ലാവരോടും കൂടിയിരിക്കാം, എല്ലാ നാമങ്ങളും ഗ്രഹിക്കാം. എല്ലാം ശരി ശരി എന്നു പറയാം. പക്ഷേ അപ്പോഴൊക്കെയും സ്വന്തം ഇരിപ്പിൽ ഉറച്ചിരിക്കണം'' എന്നു തുളസീദാസൻ പറഞ്ഞതുപോലെയുമായിരിക്കണം സാധകൻെറ നില. അങ്ങനെയിരിക്കുന്നവന്നു കിട്ടിയ ചെറുവിത്തിൽനിന്ന് ഒരു മാമരം ഉണ്ടാകും: അത് വടവൃക്ഷംപോലെ വേരിനു പിറകേ വേരും കൊമ്പിനു പിറകെ കൊമ്പും എമ്പാടും നീട്ടിയയച്ചു വളർന്നു പടർന്നു മരുഭൂമി മുഴുവൻ വ്യാപിച്ചു നില്ക്കും. അപ്പോൾ ജീവിതസർവ്വസ്വമായി താൻ ഉപാസിക്കുന്ന ഇഷ്ടദേവതയെത്തന്നെയാണ് ഏതു ശാഖക്കാരും ഏതാദർശത്തി

1. ശ്രീനാഥേ ജാനകീനാഥേ അഭേദഃ പരമാത്മനി
തഥാപി മമ സർവസ്വം രാമഃ കമലലോചനഃ.

ലും ഏതു രൂപത്തിലും ഏതു നാമത്തിലും ഉപാസിക്കുന്നത് എന്ന് യഥാർത്ഥഭക്തന് അനുഭവമാകും.[1]

1. സ ബ്രഹ്മാ സ ശിവഃ സേന്ദ്രഃ സോഽക്ഷരഃ പരമഃ സ്വരാട്
സ ഏവ വിഷ്ണുഃ സ പ്രാണഃ സ കാലോഽഗ്നിഃ സ ചന്ദ്രമാഃ
സ ഏവ സർവം യദ്ഭൂതം യച്ച ഭവ്യം സനാതനം
ജ്ഞാത്വാ തം മൃത്യുമത്യേതി നാന്യഃ പന്ഥാ വിമുക്തയേ. (കൈ. 1.8)

ബ്രഹ്മാദികളെല്ലാം പരമാത്മാവുതന്നെ. ആത്മാവിനെ അറിഞ്ഞാൽ മൃത്യുവിനെ കടക്കാം. വിമുക്തിക്കു വഴി വേറെയില്ല.

സർവ ഏവ യജന്തി ത്വാം സർവദേവമയേശ്വരം
യേഽപ്യന്യദേവതാഭക്താ യദ്യപ്യന്യധിയഃ പ്രഭോ. (ഭാ. 10.40.9)

സർവ്വദേവസ്വരൂപനും ഈശ്വരനുമായ അങ്ങയെത്തന്നെയാണ് സർവ്വരും പൂജിക്കുന്നത്: അവർ മറ്റു ദേവതകളിൽ ഭക്തിയോടുകൂടിയവരായിക്കൊള്ളട്ടെ, ഭേദബുദ്ധിയുള്ളവരും ആയിക്കൊള്ളട്ടെ.

## അദ്ധ്യായം പത്ത്

## ക്രമവും സാധനങ്ങളും

ഭക്തിയോഗത്തിൻെറ ക്രമത്തെയും സാധനങ്ങളെയും സംബന്ധിച്ചു ഭഗവാൻ രാമാനുജാചാര്യർ വേദാന്തസൂത്രഭാഷ്യത്തിൽ പറഞ്ഞിരിക്കുന്നതാവിത്; ''വിവേകം, സംയമം, അഭ്യാസം, യജ്ഞം, വിശുദ്ധി, ബലം, അനുർദ്ധർഷം, ഇവ തത്സാധകങ്ങളാകുന്നു.'' വിവേകമെന്നു പറഞ്ഞതിൽ, മറ്റു സംഗതികളുടെകൂടെ ആഹാരത്തിൻെറ ശുദ്ധ്യശുദ്ധകളെസ്സംബന്ധിച്ച വിവേകംകൂടി ഉൾപ്പെടുമെന്നാണ് അദ്ദേഹത്തിൻെറ പക്ഷം. ആഹാരം അശുദ്ധമാകുന്നതിനു മൂന്നു കാരണങ്ങൾ (ദോഷങ്ങൾ) അദ്ദേഹം പറയുന്നുണ്ട്. (1) ജാതിദോഷം' ഉള്ളി മുതലായവയ്ക്കു പ്രകൃത്യാ ഉള്ളത്. (2) ആശ്രയദോഷം; ദുഷ്ടന്മാരുടെയും നീചന്മാരുടെയും കയ്യിൽനിന്നു വരുന്നതുനിമിത്തം. (3) സംസർഗ്ഗദോഷം; അഴുക്ക്, രോമം മുതലായ മലിനവസ്തുക്കളുടെ സമ്പർക്കംകൊണ്ട്, ''ആഹാരം ശുദ്ധമായാൽ സത്വം ശുദ്ധമാകും; സത്ത്വം ശുദ്ധമായാൽ സ്മൃതി സ്ഥിരമാകും'' എന്ന ഛാന്ദോഗ്യോപനിഷത്ത് വാക്യം[1] ഉദ്ധരിച്ച് അദ്ദേഹം ശ്രുതിപ്രാമാണ്യം കാണിച്ചിരിക്കുന്നു.

ആഹാരകാര്യം അതിപ്രധാനമെന്നത്രേ ഭക്തന്മാർ നിശ്ചയിച്ചിരിക്കുന്നത്. ചില ശാഖക്കാർ ഇതു കണക്കല്ലാതെ വിസ്തരിച്ചിട്ടുള്ളത് ഗണ്യമാക്കേണ്ടതില്ലെങ്കിലും ഇതിൽ ഒരു വലിയ തത്ത്വം കിടപ്പുണ്ട്. സാംഖ്യദർശനപ്രകാരം, സത്ത്വരജസ്തമസ്സുകൾ പ്രകൃതിയുടെ മൂലദ്രവ്യങ്ങളും ഗുണങ്ങളും രണ്ടുമാകുന്നു.[2] അവ സമനിലയിൽ ശാന്തമായിരിക്കുമ്പോൾ പ്രകൃതി എന്ന അവസ്ഥയും, കൂടിക്കലർന്നു പ്രക്ഷുബ്ധമാകുമ്പോൾ പ്രപഞ്ചം എന്ന അവസ്ഥയുമാകുന്നു. ഇങ്ങനെ (പ്രപഞ്ചമൂലവസ്തുക്കളായ) ആ ത്രിഗുണങ്ങളെക്കൊണ്ടാണ് മനുഷ്യശരീരം നിർമ്മിക്കപ്പെട്ടിരിക്കുന്നത്. അതുകളിൽ വെച്ച് സത്ത്വഗുണത്തിൻെറ ആധിക്യമാണ് ആദ്ധ്യാത്മികാഭിവൃദ്ധിക്ക് അവശ്യം ആവശ്യം.[3] മനസ്സിൻെറ രൂപവത്കരണത്തിൽ, ഒരു വലിയ പങ്ക് നാം ആഹാരം വഴി ശരീരത്തിലേക്ക് ചെലുത്തുന്ന പദാർത്ഥങ്ങൾക്കുണ്ട്: അതുകൊണ്ട്

---

1. ആഹാരശുദ്ധൗ സത്ത്വശുദ്ധിഃ സത്ത്വശുദ്ധൗ ധ്രുവാ സ്മൃതിഃ
സ്മൃതിലംഭേ സർവഗ്രന്ഥീനാം വിപ്രമോക്ഷഃ. (ഛാ. 7. 26.2)

2. സാം. കാ. 11

3. സത്ത്വാത് സംജായതേ ജ്ഞാനം രജസോ ലോഭ ഏവ ച
പ്രമാദമോഹൗ തമസോ ഭവതോഽജ്ഞാനമേവ ച. (ഗീ. 14.27)
സത്ത്വത്തിൽനിന്നു ജ്ഞാനവും രജസ്സിൽനിന്നു ലോഭവും തമസ്സിൽനിന്നു പ്രമാദം തെറ്റിദ്ധാരണ അജ്ഞാനം ഇവയും ഉണ്ടാകുന്നു.
വി. സാ.സ. I.30

ആഹാരകാര്യം പ്രത്യേകം ശ്രദ്ധേയമാണ്. എന്നാൽ ഇതിലും മറ്റു വിഷയങ്ങളിലെന്നപോലെ സാധകന്മാർക്ക് ഒരു മതഭ്രാന്ത് പറ്റാറുണ്ട്, അതിനു ആചാര്യന്മാർ ഉത്തരവാദികളല്ല.

എന്തായാലും ഈ ആഹാരവിവേചനത്തിനു രണ്ടാംകിട പ്രാധാന്യമേ ഉള്ളൂ. മേലുദ്ധരിച്ച ശ്രുതി വാക്യത്തെത്തന്നെ മറ്റൊരർത്ഥത്തിലാണ് ശ്രീശങ്കരാചാര്യർ ഉപനിഷദ്ഭാഷ്യത്തിൽ വ്യാഖ്യാനിച്ചിട്ടുള്ളത്. ആഹാരമെന്നതിനു അന്നമെന്നാണ് സാധാരണാർത്ഥം. ശങ്കരാചാര്യർ പറയുന്നു; ''ആഹരിക്കപ്പെടുന്നത് (ഉള്ളിലേക്ക് എടുക്കുന്നത്) ആഹാരം, ശബ്ദാദിവിഷയസ്പർശങ്ങളുടെ ജ്ഞാനം, (അന്തര്യാമിയായ) ഭോക്താവിൻെറ ഭോഗത്തിനുവേണ്ടി ആഹാരിക്കപ്പെടുന്നതാകുന്നു. ആ വഴിക്കുണ്ടാകുന്ന ജ്ഞാനത്തിൻെറ ശുദ്ധീകരണമത്രേ ആഹാരശുദ്ധീകരണം. (ജ്ഞാനത്തെ മലിനപ്പെടുത്തുന്ന) ദോഷങ്ങളായ രാഗ-ദ്വേഷ -മോഹങ്ങളുടെ കലർപ്പില്ലാതെ (ശുദ്ധമായ) ഇന്ദ്രിയസ്പർശജ്ഞാനം സമ്പാദിക്കുന്നതാകുന്നു യഥാർത്ഥമായ ആഹാരശുദ്ധീകരണം, ആഹാരം അതായത് ജ്ഞാനം അങ്ങനെ ശുദ്ധമാകുമ്പോൾ, ആഹരിക്കുന്നവൻെറ അതായത് അന്തഃകരണത്തിൻെറ സത്ത്വാംശം ശുദ്ധമാവുകയും, സത്ത്വശുദ്ധിയുണ്ടാകുമ്പോൾ ശ്രുതിപ്രമാണങ്ങളാൽ യഥാർത്ഥസ്വരൂപം ഇന്നതെന്നറിയപ്പെട്ട അഖണ്ഡാദ്വൈത (ബ്രഹ്മ)ത്തിൻെറ ധാരാവാഹിയായ സ്മൃതിയുണ്ടാകയും ചെയ്യും.''[1]

ഈ രണ്ടർത്ഥങ്ങൾ പ്രത്യക്ഷത്തിൽ പരസ്പരവിരോധികളാണെങ്കിലും രണ്ടും ശരിയാണ്, ആവശ്യവുമാണ്. സൂക്ഷ്മശരീരമെന്നു പറയാവുന്ന മനസ്സിനെ പിടികൂടി നിയന്ത്രിക്കുന്ന കാര്യം മാംസമയമായ സ്ഥൂലശരീരത്തിനെ നിയന്ത്രിക്കുന്നതിനെക്കാൾ ഉയർന്നതരം ശക്തികളുപയോഗിച്ചു വേണ്ടതാണ്, സംശയമില്ല. എന്നാൽ സൂക്ഷ്മത്തിൻെറ നിയന്ത്രണത്തിൽ എത്തണമെങ്കിൽ ആദ്യം സ്ഥൂലത്തെ നിയന്ത്രിച്ചേ മതിയാവൂ. അതുകൊണ്ട് സാധകൻ ആരംഭദശയിൽ ഗുരുപാരമ്പര്യമനുസരിച്ച ഭക്ഷ്യനിയമങ്ങളിൽ ശ്രദ്ധവെയ്ക്കതന്നെ വേണം. പക്ഷേ പല ശാഖകളും ചെയ്തുകാണുംപോലെ, അദ്ധ്യാത്മസൂര്യപ്രകാശമേല്ക്കുവാൻ എപ്പോഴെങ്കിലും പുറത്തിറങ്ങുമെന്ന് ആശിപ്പാനേ വഴിയില്ലാത്തവിധം മതകാര്യത്തെ അടുക്കളയിലേക്ക്

1. ആഹ്രിയത ഇത്യാഹാരഃ ശബ്ദാദിവിഷയവിജ്ഞാനം ഭോക്തുർഭോഗായ ആഹ്രിയതേ തസ്യ വിഷയോപലബ്ധിലക്ഷണസ്യ വിജ്ഞാനസ്യ ശുദ്ധിരാഹാരശുദ്ധിഃ, രാഗദ്വേഷമോഹദോഷൈരസംസൃഷ്ടം വിഷയവിജ്ഞാനമിത്യർത്ഥഃ. തസ്യാമാഹാരശുദ്ധൗ സത്യാം തദ്വതഃ അന്തഃകരണസ്യ സത്ത്വസ്യ ശുദ്ധിർ നൈർമല്യം ഭവതി. സത്ത്വശുദ്ധൗ ച സത്യാം യഥാവഗതേ ഭൂമാത്മനി ധ്രുവാ അവിച്ഛിന്നാ സ്മൃതിരവിസ്മരണം ഭവതി. തസ്യാം ച ലബ്ധായാം സ്മൃതിലംഭേ സതി സർവേഷാം അവിദ്യാകൃതാനർത്ഥപാശരൂപാണാം അനേകജന്മാന്തരാനുഭവഭാവനാകഠിനികൃതാനാം ഹൃദയാശ്രയാണാം ഗ്രന്ഥീനാം വിപ്രമോക്ഷോ വിശേഷേണ പ്രമോക്ഷണം വിനാശോ ഭവതീതി. യത ഏതദുത്തരോത്തരം യഥോക്തമാഹാരശുദ്ധിമൂലം തസ്മാത് സാ കാര്യേത്യർഥഃ.
(ഛാ. ശം. ഭാ. 7.26.2)

ആട്ടിയോടിച്ചിരിക്കുന്ന നിരർത്ഥവും നിർമ്മര്യാദവുമായ ശുദ്ധിഭ്രാന്ത് ഒരുതരം തനി ഭൗതികത്വമെന്നേ പറഞ്ഞുകൂടൂ. അതു ജ്ഞാനമല്ല, ഭക്തിയല്ല, കർമ്മമല്ല, ഒരു പ്രത്യേകതരം ഭ്രാന്ത്: അതുപിടിപെട്ടവർ ബ്രഹ്മലോകത്തിലേക്കു പോവാനല്ല, ഭ്രാന്തശാലയിലേക്കു പോവാനാണ് അധികം എളുപ്പം. അപ്പോൾ, ഭക്ഷ്യാഭക്ഷ്യാവിവേകം വേണമെന്നുള്ളതു യുക്തിയുക്തംതന്നെ, അന്തഃകരണത്തിലെ സത്ത്വാംശത്തിന്ന് ഉത്കർഷമുണ്ടാക്കുവാൻ അത്യാവശ്യമാണ്.[1] അതിനു എളുപ്പവഴി വേറെയില്ല.

തുടർന്നാലോചിക്കേണ്ട വിഷയം സംയമം: ഇന്ദ്രിയങ്ങളെ വിഷയങ്ങളിലേക്ക് പോകാതെ തടഞ്ഞ് ഒതുക്കിനിർത്തി ഇച്ഛാശക്തിക്ക് അധീനമാക്കുന്നതാകുന്നു അദ്ധ്യാത്മസംസ്കാരത്തിൻെറ മൂലധർമ്മം.[2] അതിനെത്തുടർന്നാണ് ആത്മനിയന്ത്രണവും ആത്മത്യാഗവും അഭ്യസിക്കേണ്ടത്. ആ വിധം അഭ്യാസവും കഠിനപ്രയത്നവും[3]. കൂടാതെ, സാധകൻെറ ആത്മാവിൽ ദിവ്യാനുഭൂതിക്കുള്ള മഹത്തായ കഴിവുകൾ സഫലങ്ങളാകയില്ല. ''മനസ്സ് എപ്പോഴും ഈശ്വരനെത്തന്നെ വിചാരിക്കണം.[4] അതിനു മനസ്സിനെ നിർബ്ബന്ധിക്കണം. ആരംഭത്തിൽ അതു തുലോം വിഷമം. എന്നാൽ ഓരോരിക്കൽ ചെയ്യുന്ന

---

1. ആഹാരാണാം ച രസ്യസ്നിഗ്ദ്ധാദിവർഗത്രയരൂപേണ ഭിന്നാനാം യഥാക്രമം സാത്ത്വികരാജസതാമസപുരുഷപ്രിയത്വദർശനമിഹ ക്രിയതേ രസ്യസ്നിഗ്ദ്ധാദിഷ്വാഹാരവിശേഷേഷ്വാത്മനഃ പ്രീത്യതിരേകേണലിംഗേനസാത്ത്വികത്വം രാജസത്വം താമസത്വം ച ബുദ്ധ്വാ രജസ്തമോലിംഗാനാമാഹാരാണാം പരിവർജ്ജനാർത്ഥം സത്ത്വലിംഗാനാം ചോപാദാനാർത്ഥം തഥാ യജ്ഞാദീനാമപി സത്ത്വാദിഗുണഭേദേന ത്രിവിധത്വപ്രതിപാദനമിഹ രാജസതാമസാൻ ബുദ്ധ്വാ കഥം നു നാമ പരിത്യജേത് സാത്ത്വികാനേവാനുതിഷ്ഠേദിത്യേവമർത്ഥം. (ഗീ. ശം.ഭാ. 17.7)

രസ്യം സ്നിഗ്ദ്ധം തുടങ്ങിയ മൂന്നുതരമായി ഭിന്നങ്ങളായ ആഹാരങ്ങൾ യഥാക്രമം സാത്ത്വിക - രാജസ-താമസപുരുഷന്മാർക്ക് പ്രിയമാണെന്നുള്ള വസ്തുത അവിടെ കാണിച്ചിരിക്കുന്നു. രസ്യസ്നിഗ്ദ്ധാദികളായ ഓരോ ആഹാരങ്ങളിൽ അവനവനുള്ള അതിപ്രീതികൊണ്ട് അവനവൻെറ സാത്ത്വികത്വമോ രാജസത്ത്വമോ താമസത്വമോ സൂചിപ്പിക്കപ്പെടുന്നതായറിയണം. എന്നിട്ട് രജസ്തമസ്സുകളെ സൂചിപ്പിക്കുന്ന ആഹാരങ്ങൾ വെടിഞ്ഞു സത്ത്വസൂചകങ്ങളായവ കൈക്കൊള്ളണം. അപ്രകാരം യജ്ഞാദികളുടെയും സത്ത്വാദിഗുണഭേദങ്ങളുടെ ത്രിവിധത്വം ഇവിടെ പ്രതിപാദിക്കുന്നുണ്ട്. (ഇതൊക്കെ) എങ്ങനെയായാൽ രാജസതാമസങ്ങളെ അറിഞ്ഞു തീരേ വെടിയാം, സാത്വികങ്ങളെമാത്രം അനുഷ്ഠിക്കാം എന്നുവെച്ചിട്ടാണ്. (ഗീ. 17.8.10 നോക്കുക)

2. ക. 4.1 (പു. 12.പു.4)

3. മ. ഭാ. ശാ. 330. 28 (പു. 12. പു. 3)

4. ആലോഡ്യ സർവശാസ്ത്രാണി വിചാര്യ ച പുനഃ പുനഃ
ഇദമേകം സുനിഷ്പന്നം ധ്യേയോ നാരായണഃ സദാ. (ലിം. പു. 2.7.11)

സർവ്വശാസ്ത്രങ്ങളും തിരഞ്ഞുനോക്കി വീണ്ടും വീണ്ടും വിചാരം ചെയ്തിട്ട് ഇതൊന്നാണ് നന്നെന്നു തീർച്ചയാക്കിയിട്ടുള്ളത്; ''സദാ നാരായണനെ ധ്യാനിക്കേണ്ടതാകുന്നു.''

ശ്രമവും അതിനുള്ള ശക്തി വർദ്ധിപ്പിക്കും. ''അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും അതിനെ ഒതുക്കാം''[1] എന്നാണ്ശ്രീകൃഷ്ണൻ ഗീതയിൽ ഉപദേശിക്കുന്നത്.

പിന്നെ യജ്ഞത്തെപ്പറ്റി; പഞ്ചമഹായജ്ഞങ്ങൾ[2] പതിവുപോലെ ചെയ്യണം എന്നാകുന്നു അഭിപ്രായം.

അടുത്തതു പരിശുദ്ധി;[3] പരിശുദ്ധിയത്രേ ഭക്തിസൗധത്തിൻെറ തറയും അസ്ഥിവാരശിലയും. ബാഹ്യശരീരം ശുദ്ധിയാക്കുന്നതും ഭക്ഷ്യവിവേകം ചെയ്യുന്നതും രണ്ടും എളുപ്പം. എന്നാൽ അന്തഃശുദ്ധിയും പവിത്രതയുമില്ലാതെ ബാഹ്യാചരണങ്ങൾക്ക് ഒരു വിലയുമില്ല. പരിശുദ്ധിയുണ്ടാകുവാൻ സഹായിക്കുന്ന ഗുണങ്ങളിൽ ശ്രീരാമാനുജാചാര്യർ കണക്കാക്കീട്ടുള്ളവ സത്യം, ആർജ്ജവം, ദയ (പ്രതിഫലേച്ഛ തീണ്ടാത്ത പരോപകാരം), അഹിംസ (മനസാ വാചാ കർമ്മണാ അന്യനെ ദ്രോഹിക്കായ്ക), അനഭിധ്യ (പരസ്വം കാംക്ഷിക്കായ്ക, വൃഥാ ചിന്തകൂടാതിരിക്ക, തനിക്ക് അന്യൻ ചെയ്ത ദ്രോഹത്തെപ്പറ്റി വിചാരപ്പെടായ്ക) ഇവയാകുന്നു.[4] ഇവയിൽ പ്രത്യേകം

---

1. അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ. (ഗീ. 6. 35)
2. അധ്യാപനം ബ്രഹ്മയജ്ഞഃ പിതൃയജ്ഞസ്തു തർപ്പണം
   ഹോമോ ദൈവോബലിർഭൗതോ നൃയജ്ഞോഽതിഥി പൂജനം
   (മനു. 3. 70)

ബ്രഹ്മ(ഋഷി) യജ്ഞം അധ്യാപനം, പിതൃയജ്ഞം, തർപ്പണം. ദേവയജ്ഞം ഹോമം, ഭൂതയജ്ഞം ബലി, നൃ (മനുഷ്യ)യജ്ഞം അതിഥിപൂജനം.

യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവകില്ബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്. (ഗീ. 3. 13)

ദേവാദിയജ്ഞത്തിൻെറ ശിഷ്ടം (അതിൻെറ പേര് അമൃതെന്നാണ്, അത്ര ദിവ്യമാണത്. അതു നേടാൻ കഴിയുന്നവർ ദുർല്ലഭം. ഗീ. 4. 31 നോക്കുക) കഴിക്കുന്ന ശീലമുള്ളവർ സർവവിധപാപങ്ങളിൽനിന്നും മുക്തന്മാരാകുന്നു. ദേവാദികൾക്കു കൊടുക്കാതെ അവനവനുവേണ്ടി വെച്ചുതിന്നുന്ന പാപികൾ പാപമത്രേ തിന്നുന്നത്.

സിദ്ധൈർയജ്ഞാവശിഷ്ടാർഥൈഃ കല്പയേദ് വൃത്തിമാത്മനഃ
ശേഷേ സ്വത്വം ത്യജൻ പ്രാജ്ഞഃ പദവീം മഹതാമിയാത്
ദേവാനൃഷീൻ നൃഭൂതാനി പിതൄനാത്മാനമന്വഹം
സ്വവൃത്ത്യാഗതവിത്തേന യജേത പുരുഷം പൃഥക്. (ഭാ. 7. 14.14.15)

പഞ്ചയജ്ഞാവശിഷ്ടമായി എന്തുണ്ടോ അതുകൊണ്ട് തൻെറ നിത്യവൃത്തി കഴിക്കുക, ശേഷിക്കുന്നതിൽപ്പോലും തൻേറതെന്ന ഭാവം വെയ്ക്കരുത്. ഇങ്ങനെ ഗൃഹസ്ഥധർമ്മം പാലിക്കുന്ന വിവേകി മഹാന്മാരുടെ – പരമഹംസന്മാരുടെ–പദവിയെ പ്രാപിക്കും. ദേവാദി അഞ്ചുപേരിലും അവനവനിലുമുള്ള അന്തർയാമിയായ പുരുഷനെ തൻെറ തൊഴിൽകൊണ്ടു വന്നുചേരുന്ന ധനംകൊണ്ട് പൂജിക്കണം.

3. യോ. സൂ. 33, 2.5, 40,41 ഇവ കാണുക
4. തിതിക്ഷയാ കരുണയാ മൈത്ര്യാ ചാഖിലജന്തുഷു
   സമത്വേന ച സർവാത്മാ ഭഗവാൻ സംപ്രസീദതി (ഭാ. 4. 11. 13)

ശ്രദ്ധാർഹമായിട്ടുള്ളത് അഹിംസയത്രേ.[1] ഇത് സർവജീവികളെസ്സംബന്ധിച്ചും അവശ്യം വേണം. അങ്ങനെയല്ലാതെ, ചിലർ വിചാരിക്കുംപോലെ മനുഷ്യരോട് അഹിംസ, താണജീവികളോടു നിർദ്ദയത്വം എന്നല്ല ഇതിന്നർത്ഥം. വേറെ ചിലർ കാണിക്കുംപോലെ നായ്ക്കളെയും പൂച്ചകളേയും തീറ്റിപ്പോറ്റുക, ഉറുമ്പിനു തിന്നാൻ പഞ്ചസാര കൊടുക്കുക, മനുഷ്യ (സഹോദര)നെ എത്ര കഠോരമായും യഥേഷ്ടം ഹിംസിക്കുക എന്നുമല്ല ഇതിന്നർത്ഥം. ഏതൊരു നല്ല ഭാവത്തെയും അതിൽ വെറുപ്പു തോന്നത്തക്കവിധം അങ്ങേ അറ്റത്തേയ്ക്കു കടത്തി അനുഷ്ഠിക്കാം. ഇത് ലോകത്തിലെ ഒരു വിചിത്ര സംഗതിയാണ്. ഒരു സദാചാരം, അതിന്റെ താല്പര്യാർത്ഥം നോക്കാതെ വാക്യാർത്ഥം മാത്രമനുസരിച്ച് പരമാവധിവരെ നീട്ടിയനുഷ്ഠിക്കപ്പെട്ടാൽ കേവലം ദുരാചാരമാവാം. ദേഹത്തിൽ പറ്റുന്ന കൃമികീടങ്ങളെപ്പോലും ഹിംസിക്കരുതെന്നു നിശ്ചയിച്ച് കുളിയുപേക്ഷിച്ചിട്ടുള്ള ദുർഗ്ഗന്ധിസന്ന്യാസികൾ ചില മതശാഖകളിലുണ്ട്. തങ്ങൾ സഹജീവികളായ മനുഷ്യർക്ക് എത്ര സുഖവിരോധവും രോഗവുമാണ് വരുത്തിക്കൂട്ടുന്നതെന്നൊരാലോചനപോലും അവർക്കു ഒരിക്കലുമില്ല. ഏതായാലും അവർ വൈദികധർമ്മത്തിൽ ചേർന്നവരല്ല!

അഹിംസയ്ക്കുള്ള ഒരു പരീക്ഷ അസൂയയുടെ അഭാവമാണ്. പെട്ടെന്നൊരു തോന്നൽകൊണ്ടോ വല്ല അന്ധവിശ്വാസത്തിന്റേയോ പൗരോഹിത്യത്തിന്റെയോ ശക്തികൊണ്ടോ ഒരാൾ ഒരു സത്കർമ്മമോ വലിയൊരു ദാനമോ ചെയ്തെന്നുവരാം: എന്നാൽ യഥാർത്ഥത്തിൽ മനുഷ്യരെ സ്നേഹിക്കുന്നവൻ ആരുടെ മേന്മയിലും കണ്ണുകടിയില്ലാത്തവനാണ്. ലോകത്തിൽ മഹാന്മാരെന്നുവെച്ചിട്ടുള്ളവർ പോലും ചെറിയൊരു പേരോ പുകഴോ സ്വർണ്ണക്കഷണമോ നിമിത്തം അന്യോന്യം അസൂയാലുക്കളാകുന്നത് കാണ്മാനുണ്ട്. അസൂയ അകത്തുള്ള കാലത്തോളം അഹിംസാഗുണപൂർത്തി വളരെ അകലത്താണ്. പശുക്കൾ മാംസം തിന്നുന്നില്ല. ആടുകളുമില്ല. അതുകൊണ്ടവ മഹായോഗികളും അഹിംസകരുമാണോ? ഏതെങ്കിലും ഒരു ഭക്ഷ്യം വർജ്ജിപ്പാൻ ഏതു വിഡ്ഢിക്കും കഴിയും. അതുകൊണ്ട് അയാൾക്ക് സസ്യഭുക്കായ മൃഗത്തിനുള്ളതിനേക്കാളേറെ യോഗ്യതയ്ക്കവകാശമില്ല. ധനത്തിനുവേണ്ടി വിധവകളെയും അനാഥക്കുട്ടികളെയും നിർദ്ദയം വഞ്ചിച്ചു നീചകർമ്മങ്ങൾ ചെയ്യുന്ന മനുഷ്യർ പുല്ലുമാത്രം തിന്നാലും ക്രൂരമൃഗങ്ങളേക്കാൾ നികൃഷ്ടനാണ്: മറിച്ച്, ആരുടെ ഹൃദയത്തിൽ ഒരിക്കലും പരദ്രോഹചിന്തയുദിക്കാതെയും പരമശത്രുവിന്റെ പോലും അഭ്യുദയത്തിൽ ആഹ്ലാദം വഴിഞ്ഞും ഇരിക്കുന്നുവോ, അയാൾ നിത്യവും പന്നിയിറച്ചി തിന്നു ജീവിച്ചാലും അയാളത്രേ ഭക്തൻ, അയാളത്രേ യോഗി, അയാളത്രേ ജഗദ്ഗുരു. അന്തഃശുദ്ധി വികസിപ്പാൻ സഹായകമാകുന്നേടത്തോളമേ

തിതിക്ഷയും കരുണയും മൈത്രിയും സർവജന്തുക്കളിലും സമത്വവും കൊണ്ട് സർവാത്മാവായ ഭഗവാൻ തികച്ചും പ്രസാദിക്കുന്നു.

1. പു. 61, ചു. 2,3

ബാഹ്യാനുഷ്ഠാങ്ങൾക്കു വിലയുള്ളു. ഇത് നാം എപ്പോഴും ഓർക്കണം. ബാഹ്യാനുഷ്ഠാനങ്ങൾക്കു തികച്ചും സൗകര്യമില്ലാതെ വരുമ്പോൾ അന്തഃശുദ്ധിമാത്രമുണ്ടായിരിക്കുന്നത് ഏറെ നന്ന്. മതത്തിൻെറ യഥാർത്ഥവും ആന്തരവും ആദ്ധ്യാത്മികവുമായ സാരാംശങ്ങളെ മറന്നുംവെച്ച്, എല്ലാ പുറംചടങ്ങുകളെയും അർത്ഥബോധമെന്യേ മരണപ്പിടുത്തം പിടിച്ച് ഒരിക്കലും ആ പിടി വിടാതിരിക്കുന്ന മനുഷ്യനാകട്ടെ, ഒരു ജനവർഗ്ഗത്തിനാവട്ടെ അന്ത്യഫലം, കഷ്ടം, ദുർഗ്ഗതിതന്നെ. ഉള്ളിലുള്ള ചൈതന്യത്തെ പ്രകാശിപ്പിക്കുന്നേടത്തോളമേ പുറം രൂപങ്ങൾക്കു വിലയുള്ളു. അതിനെ പ്രകാശിപ്പിക്കാൻ എപ്പോൾ അവയ്ക്കു കഴിവില്ലാതെവരുന്നുവോ അപ്പോൾ അവയെ നിർദ്ദയം മർദ്ദിച്ചുതള്ളുക.

അനന്തരസാധനം അനവസാദം (ബലം) ആകുന്നു. ''ഈ ആത്മാവ് ബലഹീനനാൽ ലഭിക്കാവതല്ല.''[1] എന്നാകുന്നു ശ്രുതിവാക്യം, ഇതിൽ ദേഹദൗർബ്ബല്യവും മനോദൗർബ്ബല്യവും രണ്ടും വിവക്ഷിച്ചിട്ടുണ്ട്. ''ദൃഢിഷ്ഠന്മാർ ബലിഷ്ഠന്മാർ''[2] മാത്രമാണ് സാധനായോഗ്യന്മാർ: അല്പ–ക്ഷുദ്ര–ജീർണ്ണദേഹങ്ങൾ എന്തിനു കൊള്ളാം? വല്ല യോഗവുമഭ്യസിക്കുമ്പോൾ അതിൻെറ ഫലമായി ദേഹത്തിലും മനസ്സിലും കിടക്കുന്ന ഗംഭീരശക്തികൾ അല്പമൊന്നുണരുന്നതു താങ്ങുവാനാകാതെ ആ ദേഹങ്ങൾ തകർന്നുപോകും. യൗവനവും[3] ആരോഗ്യവും കരുത്തുമുള്ളവർമാത്രമേ ജയം നേടൂ. അതുകൊണ്ട് ശരീരത്തിനു നല്ല ബലമുണ്ടായിരിക്കണം. ഇന്ദ്രിയങ്ങളെ നിയന്ത്രിപ്പാൻ യത്നിക്കുന്നതിൻെറ ഫലമായുണ്ടാകുന്ന പ്രത്യാഘാതപ്രഹരം പൊറുത്തുനില്പാൻ ദൃഢശരീരങ്ങൾക്കേ കഴിയൂ. ഭക്തനാകണമെങ്കിൽ

---

1. നായമാത്മാ ബലഹീനേന ലഭ്യഃ (മു. 3.24)

2 യുവാ സ്യാത് സാധുയുവാധ്യായകഃ, ആശിഷ്ഠോ ദൃഢിഷ്ഠോ ബലിഷ്ഠഃ. (തൈ. 2.8.1)

യുവാവായിരിക്കണം, നല്ല യുവാവ്: പഠിപ്പുള്ളവൻ: ശാസനത്തിൽ ശ്രേഷ്ഠൻ ഉറപ്പിലും കരുത്തിലും മികച്ചവൻ.

3. കോ ഹി ജാനാതി കസ്യാസ്യ മൃത്യുകാലോ ഭവിഷ്യതി
യുവൈവ ധർമ്മശീലഃ സ്യാദ് അനിത്യം ഖലു ജീവിതം.
(മാ. ഭാ. ശാ. 175.15)

ആർക്കറിയാം, ആരുടെ മരണകാലം അടുത്തെന്ന്? യുവാവായിരിക്കെത്തന്നെ ധർമ്മശീലനാകുക. ഈ ജീവിതം അനിത്യമാണ്.

കൗമാര ആചേരത് പ്രാജ്ഞോ ധർമാൻ ഭാഗവതാനിഹ
ദുർലഭം മാനുഷം ജന്മ തദപ്യധ്രുവമർഥദം. (ഭാ. 7.6.1)

വിവേകമുള്ളവൻ കുമാരനായിരിക്കത്തന്നെ ശ്രവണകീർത്തനാദിഭാഗവതധർമ്മങ്ങൾ അനുഷ്ഠിക്കണം. മനുഷ്യജന്മം എത്രയോ ദുർല്ലഭം. കിട്ടിയാലും എപ്പോൾ നശിക്കുമെന്നു തീർച്ചയില്ല. പരമപുരുഷാർത്ഥം തരാൻ അതിനേ കഴിയൂ.

അരോഗദൃഢഗാത്രനാകണം[1] അതിദുർബ്ബലന്മാർ വല്ല യോഗവും അഭ്യസിച്ചാൽ അവർക്കു വല്ല മാറാവ്യാധിയും പിടിപെട്ടേയ്ക്കാം, അല്ലെങ്കിൽ മനസ്സു തളർന്നേയ്ക്കാം. ശരീരത്തെ മനഃപൂർവ്വം ക്ഷീണിപ്പിക്കുന്നത് ആത്മലാഭത്തിനു വിധിച്ചിട്ടുള്ളതല്ല.

ദുർബ്ബലമനസ്സുകൾക്കും ആത്മലാഭത്തിൽ ജയമുണ്ടാവില്ല. ഭക്തസാധകൻ എപ്പോഴും പ്രസന്നനായിരിക്കണം. പാശ്ചാത്യലോകത്തിൽ ഭക്തനെപ്പറ്റിയുള്ള ഭാവന: അയാൾ ഒരിക്കലും ചിരിക്കില്ല, മുഖത്ത് എപ്പോഴും ഒരു കാർമേഘം മൂടിത്തൂങ്ങിയിരിക്കും; മുഖം നീട്ടിപ്പിടിച്ച് താടിയെല്ലുകൾ ചതഞ്ഞുതൂങ്ങിയതുപോലിരിക്കും. ഇങ്ങനെയെല്ലാമാണ്. ചടച്ച ശരീരവും നീട്ടിപ്പിടിച്ച മുഖവും ചികിത്സാവിഷയങ്ങളും രോഗലക്ഷണങ്ങളുമാണ്: യോഗിലക്ഷണങ്ങളല്ല. പ്രസന്നമനസ്സിനു ഉത്സാഹം സ്ഥിരമായിരിക്കും. മനക്കരുത്തു പതിനായിരം പ്രതിബന്ധങ്ങളെ തകർത്തു മുമ്പോട്ടു കയറും: മായാജാലം ഭേദിച്ചു പുറത്തു കടക്കുക എന്നതു സർവ്വപ്രയത്നങ്ങളിലും വെച്ച് അത്യന്തം കഠിനമത്രേ: അത് ഗംഭീരമനശ്ശക്തിയുള്ളവർക്കുമാത്രം നീക്കിവെച്ചിട്ടുള്ളതുമാകുന്നു.

പ്രസന്നതയോടൊപ്പം അനുദ്ധർഷവും (അത്യാഹ്ലാദം ഇല്ലാതിരിക്കലും) വേണം. അത്യാഹ്ലാദം നമ്മെ കനത്ത ചിന്തക്ക് അനർഹരാക്കും. മനശ്ശക്തികളെ ചിന്നിക്കളകയും ചെയ്യും. ഇച്ഛാശക്തിക്ക് എത്രകണ്ട് ബലം കൂടുന്നുവോ അത്രകണ്ട് വികാരത്തള്ളൽ തടുത്തുനില്പാൻ കഴിവു കൂടും. അത്യാഹ്ലാദം അതിയായ വിഷാദഗൗരവഭാവങ്ങൾപോലെ നിഷിദ്ധമാണ്! മനസ്സ് സർവ്വാവസ്ഥയിലും സമനിലയിൽ[2] സ്ഥിരവും പ്രശാന്തവുമായിരുന്നാലേ ആദ്ധ്യാത്മികാ

---

1. യാവത് സ്വസ്ഥമിദം ശരരമരുജം യാവജ്ജരാ ദൂരതോ
യാവച്ചേന്ദ്രിയശക്തിരപ്രതിഹതാ യാവത് ക്ഷയോ നായുഷഃ
ആത്മശ്രേയസി താവദേവ വിദുഷാ കാര്യഃ പ്രയത്നോ മഹാൻ
സന്ദീപ്തേ ഭവനേ തു കൂപഖനനം പ്രത്യുദ്യമഃ കീദൃശഃ? (വൈ. ശ. 75)
ഈ ശരീരം എന്നോളം സ്വസ്ഥവും അരോഗവുമായിരിക്കുന്നുവോ, എന്നോളം ജര ദൂരെയിരിക്കുന്നുവോ, എന്നോളം ഇന്ദ്രിയങ്ങൾക്കെല്ലാം അപ്രതിഹതശക്തിയുണ്ടോ. എന്നോളം ആയസ്സു ക്ഷയിക്കാതിരിക്കുന്നുവോ, അന്നോളം വിവേകിയായവൻ ആത്മശ്രേയസ്സിനുവേണ്ടി വലിയ പ്രയത്നം ചെയ്യണം. പുരയ്ക്കു തീ പിടിക്കുമ്പോൾ കിണർ കുഴിക്കാ നോക്കിയിട്ടെന്താ?
2. സംനിയമ്യേന്ദ്രിയഗ്രാമം സർവത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സർവഭൂതഹിതേ രതാഃ (ഗീ. 12.4)
എല്ലാ ഇന്ദ്രിയങ്ങളെയും നന്നായി നിയമിച്ച്, എല്ലാക്കാലത്തും – ഇഷ്ടം വന്നാലും അനിഷ്ടം വന്നാലും – ഒരേ ബുദ്ധിയോടുകൂടി, സർവ്വഭൂതങ്ങളുടെയും ഹിതത്തിൽ രമിക്കുന്നവർ എന്നെത്തന്നെ പ്രാപിക്കുന്നു.
ന യസ്യ സ്വഃ പര ഇതി വിത്തേഷ്വാത്മനി വാ ഭിദാ
സർവഭൂതസമഃ ശാന്തഃ സ വൈ ഭാഗവതോത്തമഃ. (ഭാ. 11. 2. 52)
ധനങ്ങളിലാകട്ടെ ശരീരത്തിലാകട്ടെ തൻേറതെന്നോ വേറൊരുത്തൻേറതെന്നൊ ഉള്ള ഭേദബുദ്ധിയില്ലാതെ, സർവ്വഭൂതങ്ങളിലും സമനും ശാന്തനുമായവനത്രേ ഭാഗവതോത്തമൻ.

നുഭവങ്ങളെല്ലാം ഉണ്ടാകുവാൻ സാദ്ധ്യതയുള്ളു.

ഈവിധമത്രേ, ഈശ്വരനെ സ്നേഹിക്കേണ്ടതെങ്ങിനെ എന്നു മനസ്സിലാക്കുവാൻ ആരംഭിക്കാവുന്നത്[1].

1. പ്രാരംഭത്തിൽ ഭക്തി ഭക്തമനസ്സിൻെറ ഗുണത്തിനും ഭാവത്തിനും അനുസരിച്ചിരിക്കും. (ഭാ. 3. 29. 7) തമോരജഃസത്ത്വഗുണക്കാർ മൂവരും ജീവേശ്വരഭേദഭാവമുള്ളവരും അർച്ചാദികളിൽ അർച്ചിക്കുന്നവരുമാണ്. താമസനിൽ ദംഭാദിഗുണങ്ങൾ മുന്നിട്ടിരിക്കും. വിഷയാഭിലാഷം താമസനും രാജസനുമുണ്ട്. രാജസന്നു യശസ്സിലും ഐശ്വര്യത്തിലുംകൂടി ആഗ്രഹമുണ്ട്. സാത്ത്വികൻ കർമ്മക്ഷയത്തിന് നിഷ്കാമകർമ്മം ചെയ്ത് പരമേശ്വരനിൽ സർവ്വവും സമർപ്പിക്കുന്നു. ഗുണാതീതനാവട്ടെ ഭഗവത്പ്രേമപ്രവാഹത്തിൽ അലിഞ്ഞു തന്മയനാകുന്നു. (ഭാ. 3. 29. 8.14) ഇതു നിർഗുണഭക്തിയാണ്. ആദ്യത്തേതു മൂന്നും ഗുണത്തിനനുസരിച്ചാകയാൽ ഗൗണഭക്തിയാണ്. 'പര' എന്നും 'അപര' എന്നും ഇവയെ പറയാറുണ്ട്. 'അപര'ഭക്തിയെ ഭക്തൻെറ ഭാവത്തിനനുസരിച്ച് മൂന്നായി തിരിക്കാറുണ്ട്; ധർമ്മാർത്ഥകാമങ്ങളായ പുരുഷാർത്ഥങ്ങളിൽ അതൃപ്തനായി പരമപുരുഷാർത്ഥത്തെത്തന്നെ അന്വേഷിക്കുന്ന 'അർത്ഥാർത്ഥി' അനിത്യത്വാദിദോഷങ്ങൾ തീണ്ടാത്ത ആത്മാവിനെ അറിയാനുള്ള അടങ്ങാത്ത ആഗ്രഹമുള്ള 'ജിജ്ഞാസു:' സത്യജ്ഞാനാനന്ദാദി ലക്ഷണയുക്തമായി പരമപ്രേമാസ്പദമായ പരമാത്മതത്ത്വത്തെ വിട്ട് ഒരു നിമിഷവും നില്ക്കുന്നതിൽ അതുല്യദുഃഖമനുഭവിക്കുന്ന 'ആർത്തൻ' ഇവർ മൂന്നുകൂട്ടരും സാത്ത്വികന്മാർതന്നെ. ആത്മതത്ത്വം അറിഞ്ഞു തന്മയനായവനെ, ബ്രഹ്മാനന്ദം അനുഭവിക്കുന്നവനെ, ഭക്തന്മാർ പരഭക്തനെന്നും ജ്ഞാനികൾ ജ്ഞാനിയെന്നും പറയും ഭക്തിയുടെ പരമോച്ചാവസ്ഥയാണ് പരഭക്തി. നിർഗുണഭക്തി ഗീതയിൽ ഈ ചതുർവിധവിഭാഗം പ്രസിദ്ധമാണ്.

ചതുർവിധാ ഭജന്തേ മാം ജനാഃ സുകൃതിനോഽർജ്ജുന
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ ജ്ഞാനീ ച ഭരതർഷഭ! (ഗീ. 7.16)

ഗൗണീ ത്രിധാ ഗുണഭേദാദ് ആർത്താദിഭേദാദ് വാ. (നാ. ഭ. സൂ. 56) ഗുണഭേദംകൊണ്ടോ ആർത്താദിഭേദംകൊണ്ടോ ഗൗണഭക്തി മൂന്നുവിധമാണ്.

# പരഭക്തി

## അദ്ധ്യായം പതിനൊന്ന്

## പ്രാരംഭത്യാഗം

ഭക്തിയുടെ പ്രാരംഭ(ഗൗണ)ാവസ്ഥയെ നിരൂപിച്ചു. ഇനി പരഭക്തിയെക്കുറിച്ചു വിചാരിക്കാം. ഈ പരഭക്തിയുടെ പരിശീലനത്തിനും ഒരു പ്രാരംഭം പറവാനുണ്ട്, ഒരു ഒരുക്കംകൂട്ടൽ. ഈ പ്രാരംഭച്ചടങ്ങുകളെല്ലാം ആത്മ(ചിത്ത)ശുദ്ധിയെ ഉദ്ദേശിച്ചുള്ളതാണ്. നാമജപം, കർമ്മാനുഷ്ഠാനം, വിഗ്രഹങ്ങൾ, ചിഹ്നങ്ങൾ ഇവയെല്ലാം ആത്മശുദ്ധിക്കുമാത്രം.[1] ഇങ്ങനെയുള്ളവയിൽവെച്ച് അത്യന്തം ശുദ്ധികരമായിട്ടുള്ളതത്രേ ത്യാഗം.[2] അതില്ലാതെ പരഭക്തിഭൂമികകളിൽ

---

1. യതഃ പ്രവൃത്തിർഭൂതാനാം യേന സർവമിദം തതം
സ്വകർമ്മണാ തമഭ്യർച്യ സിദ്ധിം വിന്ദതി മാനവഃ. (ഗീ. 18. 46)

യാതൊരുവനെക്കൊണ്ട് പ്രാണികൾ ഉണ്ടായി പ്രവർത്തിക്കുന്നുവോ, യാതൊരുവനെക്കൊണ്ട് ഈ ജഗത്ത് മുഴുവൻ വ്യാപ്തമായിരിക്കുന്നുവോ, ആ ഈശ്വരനെ സ്വകർമ്മംകൊണ്ടു പൂജിച്ച് മനുഷ്യൻ ചിത്തശുദ്ധി നേടുന്നു.

കർമ്മയോഗം വദത നഃ പുരുഷോ യേന സംസ്കൃതഃ
വിധൂയേഹാശു കർമ്മാണി നൈഷ്കർമ്മ്യം വിന്ദതേ പരം. (ഭാ. 11.3.41)

യാതൊനുകൊണ്ട് പുരുഷൻ (ജീവൻ) സംസ്കരിക്കപ്പെട്ട് കർമ്മബന്ധങ്ങൾ വിട്ട് നൈഷ്കർമ്മ്യസാധ്യമായ പരമപദം പ്രാപിക്കുമോ. ആ കർമ്മയോഗം – ഈശ്വരാരാധനക്രമം – ഞങ്ങൾക്കു പറഞ്ഞുതന്നാലും.

(യോ. സൂ. 2.1.2 കാണുക)

2. ന കർമ്മണാ ന പ്രജയാ ധനേന
ത്യാഗേനൈകേ അമൃതത്വമാനശുഃ. (കൈ. 1.3)

കർമ്മംകൊണ്ടോ പുത്രനെക്കൊണ്ടോ ധനംകൊണ്ടോ അല്ല, ത്യാഗംകൊണ്ടാണ് മഹാഭാഗ്യവാന്മാരായ ചിലർ അമൃതത്വം പ്രാപിച്ചത്.

ത്വം തു സർവം പരിത്യജ്യ സ്നേഹം സ്വജനബന്ധുഷു
മയ്യാവേശ്യ മനഃ സമ്യക് സമദൃഗ് വിചരസ്വ ഗാം. (ഭാ. 11.7.6)

നീയാകട്ടെ, സ്വജനങ്ങളിലും ബന്ധുക്കളിലുമുള്ള സ്നേഹം (മമത) തീരെ വെടിഞ്ഞ്, മനസ്സ് തികച്ചും എന്നിൽത്തന്നെ വെച്ച്, എവിടെയും സമമായ ആത്മതത്ത്വത്തെത്തന്നെ ദർശിച്ച് ഭൂമിയിൽ സഞ്ചരിച്ചാലും.

ആത്മാത്മജാപ്തഗൃഹവിത്തജനേഷു സക്തൈർ–
ദുഷ്പ്രാപണായ ഗുണസംഗവിവർജിതായ
മുക്താത്മഭിഃ സ്വഹൃദയേ പരിഭാവിതായ
ജ്ഞാനാത്മനേ ഭഗവതേ നമ ഈശ്വരായ (ഭാ. 8.3.18)

പ്രവേശിപ്പാനേ സാദ്ധ്യമല്ല. ഇതു കേൾക്കുമ്പോൾ പലരും ഭയപ്പെടുന്നു. പക്ഷേ ഇതില്ലാതെ ആത്മികപുരോഗതിയില്ല. ഏതുയോഗം അഭ്യസിപ്പാനും ത്യാഗം വേണം. അദ്ധ്യാത്മസംസ്കാരത്തിലേക്കു ചുവടുവെയ്ക്കാനുള്ള പടി, അതിൻെറ സാക്ഷാൽ കേന്ദ്രം, യഥാർത്ഥഹൃദയം, ത്യാഗമാണ്. മതംതന്നെയും ത്യാഗമത്രേ.[1] മനുഷ്യാത്മാവ് ലൗകികവിഷയങ്ങളിൽനിന്നൊഴിഞ്ഞ് അതിലും ആഴത്തിൽ കിടക്കുന്ന സംഗതികളിലേക്കു പ്രവേശിപ്പാൻ എപ്പോൾ യത്നിക്കുന്നുവോ, ചൈതന്യസ്വരൂപനായ മനുഷ്യൻ ഏതോ പ്രകാരത്തിൽ കനത്തു ജഡീഭവിച്ച് തന്മൂലം മിക്കവാറും ജഡംതന്നെയായി നശിപ്പാൻ പോകുന്നു എന്നറിഞ്ഞ് ആ ജഡത്തിൽനിന്ന് എപ്പോൾ മുഖം തിരിക്കുന്നുവോ, അപ്പോൾ ത്യാഗം ആരംഭിക്കുന്നു[2] – അപ്പോൾ ആദ്ധ്യാത്മികാഭിവൃദ്ധി ആരംഭിക്കുന്നു. കർമ്മയോഗിയുടെ ത്യാഗം സർവ്വകർമ്മങ്ങളുടെയും ഫലം ത്യജിക്കുക എന്ന രൂപത്തിലാണ്

---

ഇന്ദ്രിയങ്ങളുടെ പിടിക്കപ്പുറത്താകയാൽ ശരീരം, മക്കൾ, ബന്ധുക്കൾ, വീട്, ധനം, സ്വജനങ്ങൾ എന്നിവയിൽ ആസക്തരായവർക്ക് കിട്ടാത്തവനെങ്കിലും അവയിൽനിന്ന് മനസ്സിനെ പിഴുതെടുത്തു സ്വതന്ത്രരായവർക്ക് സ്വഹൃദയത്തിൽത്തന്നെ തികഞ്ഞു വിളങ്ങുന്നതായി കാണപ്പെടുന്ന ജ്ഞാനസ്വരൂപനും സർവൈശ്വര്യപരിപൂർണ്ണനുമായ എൻെറ പ്രാണനായകന്നു നമസ്കാരം.

1. കസ്തരതി കസ്തരതി മായാം? യഃ സംഗം ത്യജതി, യോ മഹാനുഭാവം സേവതേ, നിർമ്മമോ ഭവതി, യോ വിവിക്തസ്ഥാനം സേവതേ, യോ ലോകബന്ധമുന്മൂലയതി, നിസ്ത്രൈഗുണ്യോ ഭവതി, യോഗക്ഷേമം ത്യജതി, യഃകർമ്മഫലം ത്യജതി, കർമ്മാണി സംന്യസ്യതി, തതോ നിർദ്വന്ദ്വോ ഭവതി, വേദാനപി സംന്യസ്യതി, കേവലവിച്ഛിന്നാനുരാഗം ലഭതേ സ തരതി സ തരതി സ ലോകാംസ്താരയതി. (നാ. ഭ. സൂ.46–50)

ആരു തരണം ചെയ്യുന്നു, ആരു മായയെ തരണം ചെയ്യുന്നു? ആരോ സംഗം വെടിയുന്നു, ആരോ മഹാനുഭാവനെ സേവിക്കുന്നു, ആരോ നിർമ്മമനായിത്തീരുന്നു: ആരോ ഏകാന്തസ്ഥാനം സേവിക്കുന്നു, ആരോ ലോകബന്ധം പിഴുതുകളയുന്നു, ആരു യോഗക്ഷേമം (ഇല്ലാത്തതു കിട്ടാനും കിട്ടിയതു രക്ഷിക്കാനുമുള്ള യത്നം)വിട്ടുകളയുന്നു: ആരു കർമ്മഫലം ത്യജിക്കുന്നു, ആരു (കാമ്യ)കർമ്മങ്ങളെത്തന്നെ കൈവെടിയുന്നു, അങ്ങനെ ആരു സുഖദുഃഖങ്ങളിൽ സമനായിത്തീരുന്നു; വേദങ്ങളെപ്പോലും വേണ്ടെന്നുവെയ്ക്കുന്നു, ഇടമുറിയാത്ത അനുരാഗം വെച്ചുകൊണ്ടിരിക്കുന്നു, അയാൾ തരണം ചെയ്യുന്നു, അയാൾ തരണം ചെയ്യുന്നു, അയാൾ ലോകങ്ങളെ തരണം ചെയ്യിക്കുന്നു.

2. ഇന്ദ്രിയൈർവിഷയാകൃഷ്ടൈരാക്ഷിപ്തം ധ്യായതാം മനഃ
ചേതനാം ഹരതേ ബുദ്ധേഃ സ്തംബസ്തോയമിവ ഹ്രദാത്
ഭ്രശ്യത്യനുസ്മൃതിശ്ചിത്തം ജ്ഞാനഭ്രംശഃസ്മൃതിക്ഷയേ
തദ്രോധം കവയഃ പ്രാഹുരാത്മാപഹ്നവമാത്മനഃ
നാതഃ പരതരോ ലോകേ പുംസഃ സ്വാർഥവ്യതിക്രമഃ
യദധ്യന്യസ്യ പ്രേയസ്ത്വമാത്മനഃ സ്വവ്യതിക്രമാത്.
അർഥേന്ദ്രിയാർഥാഭിധ്യാനം സർവാർഥാപഹ്നവോ നൃണാം
ഭ്രംശിതോ ജ്ഞാനവിജ്ഞാനാദ്യേനാവിശതി മുഖ്യതാം.

കർമ്മയോഗിക്കു കർമ്മഫലത്തിൽ ആസക്തിയില്ല: ഇഹത്തിലോ പരത്തിലോ ഒരു പ്രതിഫലവും അയാൾക്കു വേണ്ട.1 രാജയോഗിയാവാട്ടെ, പ്രകൃതി മുഴുവൻ ജീവൻെറ അനുഭവത്തിന്നുള്ളതാണ്, അനുഭവങ്ങളുടെ ഫലം ജീവൻ പ്രകൃതിയിൽനിന്നു നിത്യവിഭിന്നനാണെന്ന ബോധം സമ്പാദിക്കുകയാണ്: ജീവൻ ഏതു കാലത്തും ശുദ്ധചൈതന്യമായിരുന്നതല്ലാതെ ജഡവസ്തുവായിട്ടില്ല. ജഡസംബന്ധം താൽക്കാലികമാണ്. അങ്ങനെയാകുവാനേ വഴിയുള്ളു, ഇതറിഞ്ഞു സാക്ഷാത്കരിക്കണം എന്നറിയുന്നു. രാജയോഗി തനിക്കു പ്രകൃതിയിൽ നിന്നുണ്ടാവുന്ന അനുഭവങ്ങളെക്കൊണ്ട് ത്യാഗതത്ത്വം പഠിക്കുന്നു[2] ജ്ഞാനയോഗിയുടെ ത്യാഗമാണ്

---

ന കുര്യാത് കർഹിചിത് സംഗം തമസ്തീവ്രം തിതീരിഷുഃ
ധർമ്മാർഥകാമമോക്ഷാണാം യദത്യന്തവിഘാതകം
തത്രാപി മോക്ഷ ഏവാർത്ഥ ആത്യന്തികതയേഷ്യതേ
ത്രൈവർഗ്യോf ർഥോ യതോ നിത്യം കൃതാന്തഭയസംയുതഃ.

(ഭാ. 4.22.30–35)

വിഷയങ്ങളെ ആസ്വദിച്ചോർത്തുകൊണ്ടിരിക്കുന്നവൻെറ ഇന്ദ്രിയങ്ങളെ വിഷയങ്ങൾ ആകർഷിക്കുന്നു. വിഷയാകൃഷ്ടങ്ങളായ ഇന്ദ്രിയങ്ങൾ മനസ്സിനെ അങ്ങോട്ടു പിടിക്കുന്നു. ഇന്ദ്രിയങ്ങളുടെ പിടിക്കു പായുന്ന മനസ്സ് ബുദ്ധിയുടെ വിചാരശക്തിയെ അപഹരിക്കുന്നു. തടാകതീരത്തു നില്ക്കുന്ന പുല്ല് ആരുമറിയാതെ തടാകത്തിൽനിന്നു വെള്ളം വലിച്ചെടുക്കുന്നതുപോലെ, വിചാരശക്തിയുടെ നാശത്തോടെ വിവേകവും അതോടെ ആത്മതത്ത്വജ്ഞാനവും നശിക്കുന്നു. ഈ ജ്ഞാനനഷ്ടത്തിനാണ് സ്വകൃതമായ ആത്മനാശമെന്നു പറയുന്നത്. യാതൊന്നിനെക്കൊണ്ടാണോ മറ്റെല്ലാം എത്രയും പ്രിയമാകുന്നത്, ആ പരമപ്രേമാസ്പദമായ ആത്മാവിനു താനായി വരുത്തുന്ന നാശത്തിൽക്കവിഞ്ഞ് ഒരു സ്വാർത്ഥനാശം ആർക്കും വരാനില്ല. അർത്ഥങ്ങളും കാമങ്ങളും പ്രീതിപൂർവ്വം ഓർത്തുകൊണ്ടിരിക്കുന്നതാണ് മനുഷ്യൻെറ സർവ്വസ്വനാശം. അതോടെ അവൻ ശാസ്ത്രജ്ഞാനത്തിൽനിന്നും ആത്മവിജ്ഞാനത്തിൽനിന്നും തെറ്റി – താൻ സത്യജ്ഞാനാനന്ദസ്വരൂപനാണെന്നുള്ളത് തീരെ വിസ്മരിച്ച് – വെറും കല്ലുംമരവുമായിപ്പോകുന്നു (ജഡം മാത്രമായിത്തീരുന്നു). സംസാരമാകുന്ന കൂരിരുട്ട് കടന്നുപോകണമെന്നു വിചാരിക്കുന്നവർ ഒരിടത്തും ആസക്തരായിപ്പോകരുത്. ധർമ്മാർത്ഥകാമമോക്ഷങ്ങൾക്കു തടസ്സമാണ് വിഷയാസക്തി. നാലിലുംവെച്ച് അഴിവില്ലായ്കയാൽ മോക്ഷം തന്നെയാണ് പരമപുരുഷാർത്ഥം. മറ്റുമൂന്നും എന്നും നശിക്കുമെന്നു തീർച്ചയാണ്. (കേ. 2.5.ക. 4.2. ഭാ. 11.8.8 കൂടി കാണുക)

1. ന നരഃ സ്വർഗതിം കാംക്ഷേന്നാരകീം വാ വിചക്ഷണഃ
നേമം ലോകം ച കാംക്ഷേത ദേഹാവേശാത് പ്രമാദ്യതി (ഭാ. 11. 20. 13)

വിവേകസാമർത്ഥ്യമുള്ളവൻ സ്വർഗ്ഗമോ നരകമോ ഈ ലോകംപോലുമോ കാംക്ഷിക്കരുത്: എന്തെന്നാൽ ദേഹാദികളിൽ ആസക്തനായവൻ ആത്മതത്ത്വത്തിൽനിന്നു വഴുക്കിവീഴുന്നു.

2. ജ്ഞാനേന ദൃഷ്ടതത്ത്വേന വൈരാഗ്യേണ ബലീയസാ
തപോയുക്തേന യോഗേന തീവ്രേണാത്മസമാധിനാ.
പ്രകൃതിഃ പുരുഷസ്യേഹ ദഹ്യമാനാ ത്വഹർനിശം
തിരോഭവിത്രീ ശനകൈരഗ്നേർയോനിരിവാരണിഃ.

ത്യാഗങ്ങളിൽവെച്ച് തുലോം കഠിനം. ഈ കടുത്തു കട്ടിയായിക്കാണുന്ന ജഗത്താകെ ഒരു മിഥ്യാഭ്രമമാണെന്ന് അയാൾ ആദ്യം മുതല്ക്കേ സാക്ഷാത്കരിക്കണം. പ്രകൃതിയിൽ ശക്തിപ്രകാശനമായി കാണുന്നതേതും ആത്മചൈതന്യത്തിൽ അധിഷ്ഠിതമാണ്, പ്രകൃതിയുടേതല്ല: എല്ലാ ജ്ഞാനവും എല്ലാ അനുഭവബോധവും ആത്മാവിലാണ്, പ്രകൃതിയിലല്ല:[1] എന്നെല്ലാം അയാൾ തുടക്കത്തിലേ അറിയണം. അങ്ങനെയുണ്ടായ വിവേകഖ്യാതിയുടെ ദൃഢശക്തികൊണ്ട് പ്രകൃതിബന്ധത്തിൽനിന്നൊക്കെ തന്നെത്താൻ വലിച്ചുകീറി മാറിപ്പോരണം.[2] അയാൾ പ്രകൃതിയെയും തത്കാര്യങ്ങളെയും ഒടുക്കത്തെ വിട നല്കി അയയ്ക്കുന്നു, മറഞ്ഞുപോകുവാൻ ത്യജിച്ചുകളയുന്നു, താൻ കേവലനായി നില്പാൻ യത്നിക്കുന്നു.[3]

---

ഭുക്തഭോഗാ പരിത്യക്താ ദൃഷ്ടദോഷാ ച നിത്യശഃ
നേശ്വരസ്യാശുഭം ധത്തേ സ്വേ മഹിമ്നി സ്ഥിതസ്യ ച. (ഭാ. 3.27.22.24)

പുരുഷന്റെ വിവേകജ്ഞാനംകൊണ്ടും കരുത്തുറ്റ വൈരാഗ്യംകൊണ്ടും ശരീരേന്ദ്രിയമനഃസമാധാനംകൊണ്ടും യമനിയമാദ്യനുഷ്ഠാനംകൊണ്ടും തീവ്രമായ ആത്മധ്യാനംകൊണ്ടും രാപ്പകൽ ദഹിക്കപ്പെട്ടുകൊണ്ടിരിക്കുന്ന പ്രകൃതി, തീകൊണ്ട് അതിന്റെ ഉത്പത്തിസ്ഥാനമായ വിറകെന്നപോലെ, പതുക്കെ തിരോഭവിക്കുന്നു. പുരുഷൻ പ്രകൃതിയെ വേണ്ടത്ര അനുഭവിച്ച് ഒടുവിൽ ഉപേക്ഷിച്ചു. ഭോഗം തനിക്കു ബന്ധഹേതുവാകയാൽ ദോഷമെന്ന് നിത്യവും കണ്ട് സ്വതന്ത്രനായി സ്വമഹിമയിൽത്തന്നെ അനന്യാധാരനായി സ്ഥിതിചെയ്യുന്ന പുരുഷന് ഇനി അശുഭം വരുത്താൻ പ്രകൃതിക്കു കഴിയുന്നതല്ല.

1. യദിദം മനസാ വാചാ ചക്ഷുർഭ്യാം ശ്രവണാദിഭിഃ
നശ്വരം ഗൃഹ്യമാണം ച വിദ്ധി മായാമനോമയം. (ഭാ. 11. 7.7)

മനസ്സുകൊണ്ടോ വാക്കുകൊണ്ടോ കണ്ണുകൊണ്ടോ കാതുകൊണ്ടോ മറ്റോ ഗ്രഹിക്കപ്പെടുന്ന ഈ ജഗത്തു സമസ്തവും സ്വയം അസത്യവുമാണ്. മനോമയം മാത്രമാണ് എന്നറിഞ്ഞാലും.

തസ്മാദിദം ജഗദശേഷമസത്സ്വരൂപം
സ്വപ്നാഭമസ്തധിഷണം പുരുദുഃഖദുഃഖം
ത്വയ്യേവ നിത്യസുഖബോധതനാവനന്തേ
മായാത ഉദ്യദപി യത് സദിവാവഭാതി. (ഭാ. 10.14.22)

അതുകൊണ്ട് ഈ ജഗത്തു മുഴുവനും സ്വതേ അസത്താണ്. ഇല്ലാത്തതാണ്: സ്വപ്നത്തിലെ ഉണ്മയേ ഇതിനുള്ളു. സ്വന്തമായി ചൈതന്യമില്ല. ജഡമാണ്: സുഖത്തിന്റെ കണികയേയില്ല. ദുഃഖത്തിനുമേൽ ദുഃഖമേ ഇതിലുള്ളു. എങ്കിലും നിത്യ-ബോധ-സുഖ(സത്-ചിത്-ആനന്ദ)സ്വരൂപനും അനന്തനുമായ അങ്ങയിൽ, (അങ്ങയെ അറിയായ്മ എന്ന) മായകൊണ്ട്, ജഗത്തു മുഴുവനും ഉദിച്ച് ഉള്ളതുപോലെ തോന്നിച്ചു ലയിക്കുകയാണ് ചെയ്യുന്നത്.

2. തം സ്വാച്ഛരീരാത് പ്രവൃഹേന്മുഞ്ജാദിവേഷീകാം ധൈര്യേണ. (ക. 6.17)

അന്തരാത്മാവിനെ സൂക്ഷ്മശരീരപര്യന്തമായ സർവപ്രകൃതിയിൽനിന്നും, മുഞ്ഞപ്പുല്ലിൽനിന്നും നാമ്പെന്നപോലെ, പിഴയ്ക്കാതെ പിഴുതൂരി വേർപെടുത്തണം. (ഗീത. 15.3.4 കൂടി നോക്കുക)

3. യതോ ന ചാന്യഃ പരമാത് സനാതനാത്
സദൈവ തൃപ്തോƒഹമതോ ന മേƒർഥിതാ.

എല്ലാ ത്യാഗങ്ങളിലുംവെച്ച് ഏറ്റവും സ്വാഭാവികമെന്നു പറയാവുന്നതത്രേ ഭക്തിയോഗിയുടെ ത്യാഗം. അതിൽ ബലപ്രയോഗമില്ല, കൈവിടേണ്ടതായൊന്നുമില്ല, വലിച്ചുകീറിക്കളയേണ്ടതായൊന്നുമില്ല. യാതൊന്നിൽനിന്നും നമ്മെ സാഹസപ്പെട്ടു വേർപെടുത്തേണ്ടതില്ല. ഭക്തൻെറ ത്യാഗം – അതു തടവറ്റ, മൃദുവായ ഒഴുക്കാണ്, നമുക്കു ചുറ്റും കാണുന്ന ദൃശ്യങ്ങളെപ്പോലെ അത്ര സ്വാഭാവികം.[1] ഈ രൂപത്തിലുള്ള ത്യാഗം, ഏറെക്കുറെ വികൃതരൂപത്തിലെങ്കിലും, നമുക്കു ചുറ്റും നിത്യവും കാണാം. ഒരു പുരുഷൻ ഒരു സ്ത്രീയെ സ്നേഹിക്കുന്നു. കുറച്ചുകാലം കഴിയുമ്പോൾ അയാളുടെ സ്നേഹം മറ്റൊന്നിലാകുന്നു. പിന്നെ അയാൾക്കു ആദ്യത്തെ സ്ത്രീയെപ്പറ്റി വിചാരമില്ല: അവൾ അയാളുടെ മനസ്സിൽ നിന്ന് മൃദുവായ് തനിയെ കൊഴിഞ്ഞുപോകുന്നു. അവൾ ഇലല്ലോ എന്നൊരു വിചാരമേ അയാൾക്കില്ല. അതുപോലെ ഒരു സ്ത്രീ ഒരു പുരുഷനെ സ്നേഹിക്കുന്നു. അവൾ പിന്നെ മറ്റൊരു പുരുഷനെ സ്നേഹിച്ചുതുടങ്ങുമ്പോൾ ആദ്യപുരുഷൻ അവളുടെ മനസ്സിൽനിന്ന് സ്വാഭാവികമായി മാഞ്ഞു പോകുന്നു. ആ വിധംതന്നെ ഒരാൾ സ്വദേശത്തെ സ്നേഹിക്കുന്നു, പിന്നീട് അയാൾ സ്വരാജ്യത്തെ സ്നേഹിച്ചുതുടങ്ങുന്നു. അപ്പോൾ അതുവരെയുണ്ടായിരുന്ന ദേശസ്നേഹം സ്വാഭാവികമായി തനിയെ വഴുതിപ്പോകുന്നു: കുറേക്കഴിഞ്ഞ് ആയാൾ ലോകത്തെ മുഴുവൻ സ്നേഹിക്കണം എന്നു മനസ്സിലാക്കുന്നു. അപ്പോൾ ആ സ്വരാജ്യസ്നേഹം, അതുവരെ തീവ്രമായുണ്ടായിരുന്ന രാജ്യസ്നേഹോന്മാദം, ഒരു വേദനയും ഉണ്ടാകാതെ, ബലപ്രയോഗമൊന്നും കൂടാതെ തനിയെ കൊഴിഞ്ഞുപോകുന്നു. പ്രാകൃതമനുഷ്യൻ ഇന്ദ്രിയസുഖങ്ങളിൽ അതിയായി രമിക്കും. അയാൾക്കു സംസ്കാരമുണ്ടാകുമ്പോൾ ബുദ്ധിപരങ്ങളായ സുഖങ്ങളിൽ താൽപര്യം തോന്നിത്തുടങ്ങും, ഇന്ദ്രിയസുഖതൃപ്തി കുറഞ്ഞുംവരും. നായയ്ക്കോ ചെന്നായയ്ക്കോ തീറ്റയിലുള്ള രുചിയോടും തൃപ്തിയോടുംകൂടി ഭക്ഷണസുഖ

---

സദൈവ തൃപ്തശ്ച ന കാമയേ ഹിതം
യതസ്വ ചേതഃ പ്രശമായ തേ ഹിതം. (ഉ. സാ. 2. 19.3)

പൂർണ്ണാനന്ദസ്വരൂപനായ പരമാത്മാവല്ലാതെ മറ്റാരുമല്ലായ്കയാൽ, ഞാൻ, എപ്പോഴും തൃപ്തൻതന്നെ. അതുകൊണ്ട് എനിക്ക് ഒന്നും ആവശ്യമില്ല: സദാ തൃപ്തനായിരിക്കുന്നവന് ഒരു നന്മയും ഉണ്ടാകുവാൻ ആഗ്രഹിക്കാനില്ല. അതുകൊണ്ട് മനസ്സേ നീ അടങ്ങിക്കൊള്ളു. അതാണ് നിനക്കു നല്ലത്.

1. വേശ്യയായിരുന്ന പിംഗള സർവകാമുകന്മാരിലും ഭോഗങ്ങളിലും വിരക്തിവന്ന് തൻെറ നിത്യസുഹൃത്തും പ്രിയതമനും പ്രാണനാഥനും സർവശരീരാത്മാവുമായ ഭഗവാന് തന്നെത്തന്നെ വിറ്റ്, (സമർപ്പിച്ച്) ലക്ഷ്മീഭഗവതിയെപ്പോലെ ആ പ്രേമമൂർത്തിയോടു ചേർന്ന് – പരമാത്മാവിൽ ലയിച്ച് – രമിക്കുവാൻ തീർച്ചയാക്കുന്നു. പിംഗളയുടെ വിരക്തി സുഖവും സുഖാവഹവുമായിരുന്നു.

സുഹൃത് പ്രേഷ്ഠതമോ നാഥ ആത്മാ ചായം ശരീരിണാം
തം വിക്രീയാത്മനൈവാഹം രമേƒനേന യഥാ രമാ. (ഭാ. 11.8.35)

മനുഭവിപ്പാൻ മനുഷ്യനു സാദ്ധ്യമല്ല, എന്നാൽ ബുദ്ധിയുപയോഗിച്ചുണ്ടാകുന്ന സുഖലാഭങ്ങൾ നായയ്ക്ക് ഒരു കാലത്തും ഉണ്ടാകയില്ല. ആദികാലത്ത് സുഖാനുഭവം നീചേന്ദ്രിയങ്ങളോടു ചേർന്നിരിക്കും. പിന്നീട് ജീവിതത്തിന്റെ ഉച്ചതലങ്ങളിലെത്തുമ്പോൾ നീചസുഖങ്ങൾ കുറഞ്ഞുവരും. മനുഷ്യൻ മൃഗസ്വഭാവത്തോട് എത്രത്തോളം അടുത്തിരിക്കുന്നുവോ അത്രത്തോളം ഇന്ദ്രിയസുഖാസക്തി കൂടിയിരിക്കും. അതിൽനിന്നുയർന്ന് സംസ്കാരം സിദ്ധിക്കുന്നതോടൊപ്പം വിദ്യാവിഷയത്തിലും സുകുമാരകലാകാര്യങ്ങളിലുമായിരിക്കും കൂടുതൽ സുഖാനുഭവം. അയാൾ പിന്നെയും പിന്നെയും ഉയർന്ന് ബുദ്ധിതലത്തെയും ചിന്താഭൂമികയെയും കടന്ന് ആദ്ധ്യാത്മികദിവ്യാനുഭൂതികളുടെ നിരപ്പിലെത്തുമ്പോൾ ഇന്ദ്രിയസുഖവും ചിന്താരതിയുമെല്ലാം താരതമ്യേന ശൂന്യമെന്നു തോന്നിക്കുന്ന ഒരാനന്ദം അവിടെ അനുഭവപ്പെടും[1] ചന്ദ്രപ്രകാശത്തിൽ നക്ഷത്രങ്ങൾ മങ്ങുന്നു, ചന്ദ്രൻ സൂര്യപ്രകാശത്തിലും മങ്ങുന്നു. ശക്തികൂടിവരുന്ന പ്രകാശത്തിൽ ശക്തി കുറഞ്ഞവ മങ്ങിമങ്ങി ക്രമത്തിൽ തീരെ മറഞ്ഞുപോകുംപോലെ അത്ര സ്വാഭാവികമായിട്ടാണ് ഭക്തിക്കാവശ്യമായ ത്യാഗം വന്നുചേരുന്നത്. അതു ഒന്നിനെയും നശിപ്പിച്ചിട്ടുണ്ടാകുന്നതല്ല. ഈശ്വരപ്രേമം ഉദിച്ചുതുടങ്ങുമ്പോൾ അതുനിമിത്തം ബുദ്ധീന്ദ്രിയസുഖപ്രേമങ്ങളെല്ലാം തനിയെ മങ്ങി ദൃഷ്ടിപഥത്തിൽ നിന്ന് തീരെ അകന്നുപോകുന്നു,[2] ആ ഈശ്വരപ്രേമം

---

1. വാസുദേവേ ഭഗവതി തദ്ഭക്തേഷു ച സാധുഷു
പ്രാപ്തോ ഭാവം പരം വിശ്വം യേനേദം ലോഷ്ടവത് സ്മൃതം
സ ഇത്ഥം ഭക്തിയോഗേന തപോയുക്തേന പാർത്ഥിവഃ
സ്വധർമ്മേണ ഹരിം പ്രീണൻ സംഗാൻ സർവ്വാഞ്ഛനൈർജഹൗ
ഗൃഹേഷു ദാരേഷു സുതേഷു ബന്ധുഷു ദ്വിപോത്തമസ്യന്ദനവാജിപത്തിഷു
അക്ഷയ്യരത്നാഭരണായുധാദിഷ്വനന്തകോശേഷ്വകരോദസന്മതിം.
(ഭാ. 9.4.17.26.27)

അംബരീഷമഹാരാജാവ് ഭഗവാൻ വാസുദേവനിലും ഭഗവദ്ഭക്തന്മാരിലും ആത്മാനുഭൂതി സാധിച്ച സന്ന്യാസിമാരിലും പരപ്രേമം ഉണ്ടായി, ഈ ജഗത്തിനെ മുഴുവൻ വെറും മൺകട്ടയെപ്പോലെ നിഃസാരവും നീരസവും നിർജ്ജീവവുമായി കണ്ടു. അല്ലയോ രാജാവേ, ആ ഭാഗ്യശാലി ഇപ്രകാരം ഭക്തിയോഗവും തപസ്സും സ്വധർമ്മവുംകൊണ്ട് ഹരിയെ പ്രസാദിപ്പിച്ച് – ഹരിയിൽ കൂടുതൽ കൂടുതൽ രസിച്ചിട്ട് – വിഷയസംഗങ്ങളെയെല്ലാം പതുക്കെ (അനായസേന) വെടിഞ്ഞു. കൊട്ടാരങ്ങളിലും പട്ടമഹിഷിയിലും മക്കളിലും ബന്ധുക്കളിലും ആനതേർതുകിരകാലാൾപ്പടകളിലും ഒടുങ്ങാത്ത രത്നാഭരണായുധാദികളിലും അനന്തനിധികളിലും എങ്ങും സ്വതഃസിദ്ധമായ ഉണ്മയില്ലെന്നു കണ്ടു.

2. കിം പ്രജയാ കരിഷ്യാമോ യേഷാം നോഽയമാത്മാഽയം ലോകേ ഇതി തേ ഹ സ്മ പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി. (ബൃ. 4.4.22)

ആത്മലോകം നേടിയിരിക്കുന്ന ഞങ്ങൾ പ്രജയെക്കൊണ്ട് എന്തുകാട്ടും? ഇങ്ങനെ വിചാരിച്ച് അവർ പുത്രവിത്തലോകാഗ്രഹങ്ങളിൽനിന്ന് നിഃശേഷം വിട്ടുയർന്നു അപരിഗ്രഹികളായി ഭിക്ഷയെടുത്തു നടന്നുപോൽ.

വളർന്ന് പരഭക്തിരൂപത്തിൽ എത്തുന്നു[1] ഈ പരഭക്തി എന്തെന്നറിഞ്ഞവൻെറ മുമ്പിൽനിന്നു രൂപകല്പനകൾ മാറിപ്പോകുന്നു. ക്രിയാകലാപങ്ങൾ പറന്നുപോകുന്നു, ശാസ്ത്രവിധികളും പിൻമാറുന്നു, വിഗ്രഹങ്ങൾ അമ്പലങ്ങൾ പള്ളികൾ മതങ്ങൾ മതശാഖകൾ രാജ്യങ്ങൾ രാഷ്ട്രങ്ങൾ എന്നീ ക്ഷുദ്രോപാധികളും ബന്ധങ്ങളും എല്ലാം തനിയെ വീണുപോകുന്നു. പിന്നീട് അയാളെ ബന്ധിപ്പാനോ അയാളുടെ സ്വാതന്ത്ര്യതയെ തടയുവാനോ യാതൊന്നും അവശേഷിക്കുന്നില്ല. ഒരു കപ്പൽ (സഞ്ചാരത്തിനിടയിൽ) പെട്ടെന്ന് ഒരു കാന്തശിലയ്ക്കു സമീപം എത്തുന്നു. അപ്പോൾ അതിലുള്ള ഇരുമ്പുസാധനങ്ങൾ –

---

കുർവന്തി ഹി ത്വയി രതിം കുശലാഃ സ്വ ആത്മൻ
നിത്യപ്രിയേ പതിസുതാദിഭിരാർത്തിദൈഃകിം?
തന്നഃ പ്രസീദ പരമേശ്വര മാ സ്മ ഛിന്ദ്യാ
ആശാം ഭൃതാം ത്വയി ചിരാദരവിന്ദനേത്ര! (ഭാ. 10. 29. 33)

വിവേകികൾ സ്വാത്മാവായിരിക്കുന്ന അങ്ങയിൽത്തന്നെ രമിക്കുന്നു. (ആത്മകാമിനികളായ ഞങ്ങൾക്ക്) അങ്ങ് നിത്യപ്രിയനായിരിക്കെ ദുഃഖം വരുത്തിവെയ്ക്കുന്ന പതിസുതാദികളെക്കൊണ്ട് എന്തുവേണം? അതുകൊണ്ട് പ്രാണനാഥ, ഞങ്ങളിൽ പ്രസാദിക്കണേ! ചിരകാലമായി ഞങ്ങൾ അങ്ങയിൽ പുലർത്തിപ്പോരുന്ന ആശയെ നശിപ്പിക്കല്ലേ!

1. തദാ പുമാൻ മുക്തസമസ്തബന്ധനസ്തദ്ഭാവഭാവാനുകൃതാശയാകൃതിഃ
നിർദഗ്ദ്ധബീജാനുശയോ മഹീയസാ ഭക്തിപ്രയോഗേണ സമേത്യധോക്ഷജം.
അധോക്ഷജാലംഭമിഹാശുഭാത്മനഃ ശരീരിണഃ സംസൃതിചക്രശാതനം
തദ്ബ്രഹ്മനിർവാണസുഖം വിദുർബുധാസ്തതോ ഭജധ്വം ഹൃദയേ ഹൃദീശ്വരം.
(ഭാ. 7.7.36.37)

(പരഭക്തിയാൽ ആവിഷ്ടനായി നാണം വിട്ട് നാരായണനാമങ്ങൾ പാടുമ്പോൾ) മനുഷ്യൻ സർവബന്ധങ്ങളും അഴിഞ്ഞ് പരമാത്മപ്രേമംകൊണ്ട് തന്മയനായി കർമ്മബീജങ്ങളെല്ലാം കരിഞ്ഞ് മഹിമയേറിയ പരഭക്തിയോഗം കൊണ്ട് പ്രത്യഗാത്മാവിനെ ഹൃദയത്താൽ ഒന്നു സ്പർശിച്ചാൽ മതി. ശുഭമായ ആത്മാവിനെ വിട്ട് ശരീരമാണ് താനെന്നഭിമാനിക്കുന്ന ജീവൻെറ ജനനമരണ ചക്രം അതോടെ തകർന്നുപോകും. അതാണ് ബ്രഹ്മനിർവാണ (ബ്രഹ്മത്തിൽലയിച്ചാലുള്ള )സുഖം എന്ന് ആത്മജ്ഞാനികൾ അറിയുന്നു. അതുകൊണ്ട് കുട്ടികളേ, നിങ്ങൾ നിങ്ങളുടെ ഹൃദയനായകനെ ഹൃദയത്തിൽ ഭാവനചെയ്തു ഭജിക്കുക.

പ്രേമത്തിൻെറ വളർച്ചയെ മൂന്നുതരം ഭക്തന്മാരിൽക്കൂടെ കാണാം;–

സർവഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ
ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച
പ്രേമമൈത്രീകൃപോപേക്ഷാ യഃ കരോതി സ മധ്യമഃ
അർച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ
ന തദ്ഭക്തേഷു ചാന്യേഷു സ ഭക്തഃ പ്രാകൃതഃ സ്മൃതഃ
(ഭാ. 11. 2. 45–47)

കമ്പികൾ, താഴുകൾ, തണ്ടുകൾ - എല്ലാം കാന്തത്തിൻെറ ആകർഷണം നിമിത്തം കപ്പലിൽനിന്ന് ഊരിപ്പോകയും കപ്പലിലെ മരപ്പലകകൾ ബന്ധമറ്റ് കടലിൽ അങ്ങിങ്ങ് ഒഴുകുകയും ചെയ്യുന്നു. ഭഗവദ്കൃപ ജീവബന്ധകരങ്ങളായ തണ്ടുകളെയും താഴുകളെയും വലിച്ചകറ്റുന്നു, ജീവൻ മുക്തനാകയും ചെയ്യുന്നു. ഈവിധത്തിൽ ഭക്തിക്കു സാധകമായ ത്യാഗത്തിൻെറ കാര്യത്തിൽ കർക്കശത്വമില്ല, നീരസത്വമില്ല, ഞെരുക്കമില്ല, നിഗ്രഹമില്ല, നിരോധവുമില്ല. ഭക്തനു സഹജമായുള്ള മനോവികാരങ്ങളിൽ ഒന്നിനെയും അമർത്തിവെയ്ക്കേണ്ടതില്ല. അവയെ ശക്തിപ്പെടുത്തി ഈശ്വരങ്കലേക്കു തിരിക്കുവാൻ യത്നിക്കുകയേ വേണ്ടൂ.[1]

---

സർവഭൂതങ്ങളിലും തൻേറതായ ഭഗവദ്ഭാവത്തെയും തൻേറതായ ഭഗവദ്ഭാവത്തിൽ സർവഭൂതങ്ങളെയും കാണുന്നതാരോ അയാൾ ഭാഗവതോത്തമൻ. ഈശ്വരനിൽ പ്രേമവും ഈശ്വരഭക്തന്മാരിൽ മൈത്രിയും ബാലിശന്മാരിൽ കൃപയും ഈശ്വരദ്വേഷികളിൽ ഉപേക്ഷയും ചെയ്യുന്നയാൾ മധ്യമഭക്തൻ. ഈശ്വരവിഗ്രഹത്തിൽമാത്രം വിശ്വാസപൂർവ്വം ഹരിയെ പൂജിക്കയും ഈശ്വരഭക്തന്മാരെയും മറ്റുള്ളവരെയും പൂജിക്കാതിരിക്കയും ചെയ്യുന്നവൻ പ്രാകൃതഭക്തൻ.

1. കാമാദ്ദ്വേഷാദ് ഭയാത് സ്നേഹാദ് യഥാ ഭക്ത്യേശ്വരേ മനഃ
ആവേശ്യ തദഘം ഹിത്വാ ബഹവസ്തദ്ഗതിം ഗതാഃ
ഗോപ്യഃ കാമാദ്, ഭയാത് കംസോ, ദ്വേഷാച്ചൈദ്യാദയോ നൃപാഃ
സംബന്ധാദ് വൃഷ്ണയഃ, സ്നേഹാദ്‌യൂയം, ഭക്ത്യാ വയം വിഭോ
കതമോ$f$പി ന വേനഃ സ്യാത് പഞ്ചാനാം പുരുഷം പ്രതി
തസ്മാത്കേനാപ്യുപായേന മനഃ കൃഷ്ണേ നിവേശയേത്.(ഭാ. 7.1.29–31)

ഭക്തികൊണ്ടെന്നപോലെ കാമംകൊണ്ടും ദ്വേഷംകൊണ്ടും ഭയംകൊണ്ടും സ്നേഹംകൊണ്ടും ഈശ്വരനിൽ മനസ്സുചെലുത്തി, അതുകൊണ്ടുതന്നെ കാമാദികളായ പാപങ്ങളും നശിപ്പിച്ച്, വളരെപ്പേർ പ്രത്യഗാത്മാവായ ഭഗവാനെ പ്രാപിച്ചിട്ടുണ്ട്. ഗോപികൾ കാമംകൊണ്ടും കംസൻ ഭയംകൊണ്ടും, ശിശുപാലൻ തുടങ്ങിയ രാജാക്കന്മാർ ദ്വേഷംകൊണ്ടും യാദവന്മാർ ചാർച്ചകൊണ്ടും നിങ്ങൾ (പാണ്ഡവർ) സ്നേഹംകൊണ്ടും ഞങ്ങൾ (നാരദാദികൾ) ഭക്തികൊണ്ടും ഭഗവാനിൽ ആവിഷ്ടരായി. (ഭക്തിയൊഴിച്ചുള്ള) ഈ അഞ്ചിൽ ഒരു ഭാവവും വേനന്ന് പരമപുരുഷനോടുണ്ടായിരുന്നില്ല. (അയാൾക്കു ഭക്തിയേ ഇല്ലായിരുന്നു). അതുകൊണ്ടാണ് അയാൾക്ക് ഗതി കിട്ടാതെ പോയത്. അതുകൊണ്ട് എങ്ങനെയെങ്കിലും മനസ്സ് കൃഷ്ണനിൽ വെയ്ക്കുക.

തദർപിതാഖിലാചാരഃ സൻ കാമക്രോധാഭിമാനാദികം തസ്മിന്നേവ കരണീയം. (നാ. ഭ. സൂ. 65)

സർവ്വകർമ്മങ്ങളും ഭഗവാനിൽത്തന്നെ സമർപ്പിച്ചുകൊണ്ട് കാമം, ക്രോധം, അഭിമാനം മുതലായവ അവനിൽത്തന്നെ ചെയ്യേണ്ടതാണ്.

## അദ്ധ്യായം പന്ത്രണ്ട്

## ഭക്തൻെറ ത്യാഗം പ്രേമത്തിൽനിന്ന്

പ്രേമം പ്രകൃതിയിലെങ്ങും കാണാം. മനുഷ്യസമുദായത്തിൽ ഉത്കൃഷ്ടവും മഹത്തും ഗംഭീരവുമായി എന്തുണ്ടോ അത് പ്രേമത്തിൻെറ വിലാസമാണ്: നികൃഷ്ടവും ആസുരവുമായി എന്തുണ്ടോ? അതും പ്രേമത്തിൻെറ വിലാസമത്രേ: ഇത് ദുർമ്മാർഗ്ഗത്തിൽക്കൂടിയുള്ള പ്രകടനമാണെന്നു മാത്രം. ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള പാവനപുണ്യസ്നേഹമായിക്കാണുന്ന അതേ പ്രേമഭാവമാണ്, മൃഗീയമായ കാമത്തിൻെറ നീചതമപ്രകൃതിയെ തൃപ്തിപ്പെടുത്തുന്നതും. രണ്ടിലും മൂലവികാരംഒന്നുതന്നെ. അത് ഭിന്നാവസ്ഥകളിൽ ഭിന്നരൂപങ്ങളിൽ പ്രകടമാകുന്നു. സന്മാർഗ്ഗത്തിലിറങ്ങി നന്മ ചെയ്യാനും സർവ്വസ്വവും ദാനം ചെയ്വാനും ഒരു മനുഷ്യനെ പ്രേരിപ്പിക്കുന്ന പ്രേമം തന്നെയാണ്, ദുർമ്മാർഗ്ഗത്തിലിറങ്ങി തിന്മ ചെയ്വാനും സഹോദരൻെറ കഴുത്തറുത്ത് സർവ്വസ്വവും അപഹരിപ്പാനും മറ്റൊരു മനുഷ്യനെ പ്രേരിപ്പിക്കുന്നത്. ഒടുക്കത്തെ ആൾക്കു എത്രത്തോളം സ്വാർത്ഥപ്രതിപത്തിയുണ്ടോ അത്രയും പരാർത്ഥരതി ആദ്യത്തെ ആൾക്കുണ്ട്. ഒരാളുടെ പ്രേമഗതി പിഴച്ചതും മറ്റേ ആളുടേതു ശരിയും യോഗ്യവുമാകുന്നു. നമുക്കു ഭക്ഷണം പാകംചെയ്തുതരുന്ന അതേ അഗ്നി ഒരു ശിശുവിനെ ദഹിപ്പിച്ചു എന്നുവരാം. അത് തീയിൻെറ കുറ്റമല്ല. അതിൻെറ പ്രയോഗം വ്യത്യാസപ്പെട്ടതേയുള്ളു. ഇങ്ങനെ പ്രേമം –അതായത്, തമ്മിൽ ചേരുവാനുള്ള പ്രബലാഭിലാഷം, രണ്ടുപേർക്ക് ഒന്നായിത്തീരുവാനുള്ള തീവ്രതൃഷ്ണ, പക്ഷേ അതിന്നും ഉപരിയായി, സർവ്വർക്കുംകൂടി ഏകത്തിൽ ലയിപ്പാനുള്ള ഉത്കടവാഞ്ഛ–ഉച്ചമോ നീചമോ ആയ ഭാവങ്ങളിൽ പ്രകടമാകുന്നു.

ഉത്കൃഷ്ടരൂപത്തിലുള്ള പ്രേമത്തിൻെറ ശാസ്ത്രമാകുന്നു ഭക്തിയോഗം. പ്രേമത്തെ ഏതുവഴിക്കു തിരിക്കണം, അതിനെ എങ്ങനെ നിയന്ത്രിക്കണം, അതുകൊണ്ട് എങ്ങനെ കൈകാര്യം ചെയ്യണം, എങ്ങനെ പ്രയോഗിക്കണം, അതിനു പുതിയതെന്നപോലെ ഒരു ലക്ഷ്യം കൊടുത്തു അതിൽനിന്ന് അത്യുച്ചവും അത്യുത്കൃഷ്ടവുമായ ഫലങ്ങളെ എങ്ങനെ സമ്പാദിക്കാം, അതായത് ആത്മാനന്ദപരമശാന്തിക്ക് അതിനെ എങ്ങനെ ഉപകരണമാക്കാം എന്നെല്ലാം ആ ശാസ്ത്രം അറിവുതരുന്നു. ഭക്തിയോഗം ഒന്നിനെയും കൈവിടുവാൻ നമ്മോടാവശ്യപ്പെടുന്നില്ല. സ്നേഹിക്കുക, പരമോത്കൃഷ്ടമായതിനെ സ്നേഹിക്കുക, എന്നേ ആവശ്യപ്പെടുന്നുള്ളു[1]

1. തദേതത് പ്രേയഃ പുത്രാത്, പ്രേയോ വിത്താത്, പ്രേയോƒ ന്യസ്മാത്
സർവസ്മാദന്തരതരം യദയമാത്മാ: ആത്മാനമേവ പ്രിയമുപാസീത.
വി. സാ.സ. I.31 (ബൃ. 1.4.8)

പരമോച്ചത്തെ പ്രേമലക്ഷ്യമാക്കുമ്പോൾ നീചങ്ങൾ തനിയെ അകന്നുപൊയ്ക്കൊള്ളും.[1]

'എൻെറ പ്രേമസർവ്വസ്വവും അങ്ങുന്ന്! ഇതൊഴിഞ്ഞ് മറ്റൊന്നും അങ്ങയെപ്പറ്റി പറയാൻ ഞാനാളല്ല. അങ്ങുന്ന് സർവ്വാംഗസുന്ദരൻ, അതെ, സർവ്വാംഗസുന്ദരമൂർത്തി, അങ്ങുന്നു സൗന്ദര്യംതന്നെ.[2] സൗന്ദര്യതൃഷ്ണ നമുക്കുണ്ട്: അത് ഈശ്വരങ്കലേക്ക് തിരിക്കണം എന്നു മാത്രമേ ഭക്തിയോഗം വാസ്തവത്തിൽ നമ്മോടാവശ്യപ്പെടുന്നുള്ളു. ഒരു മനുഷ്യമുഖത്തിലോ ആകാശത്തിലോ ചന്ദ്രനിലോ നക്ഷത്രങ്ങളിലോ ഉള്ള സൗന്ദര്യം ഏത്? അത് സർവജഗദാശ്ലേഷിയായ യഥാർത്ഥദിവ്യസൗന്ദര്യത്തിൻെറ ലേശാംശപ്രതിഫലനം മാത്രം. 'അവൻ പ്രകാശിക്കെ അതിനെ ഉപജീവിച്ച് ഇതെല്ലാം പ്രകാശിക്കുന്നു. അവൻെറ പ്രകാശത്താൽ ഇതെല്ലാം പ്രകാശിതമാകുന്നു.'2. ഈ ഉയർന്ന നിലയിൽ, ക്ഷുദ്രങ്ങളായ വ്യക്തിഭാവങ്ങളെ പൊടുന്നനെ വിസ്മരിപ്പിക്കുന്ന ഭക്തിപദത്തിൽ സ്ഥാനമുറപ്പിക്കുവിൻ. ക്ഷുദ്രങ്ങളായ ലൗകികസ്വാർത്ഥാസക്തികളെ നിഷ്കാസനം ചെയ്വിൻ. നിങ്ങളുടെ ഇഹപരകാര്യങ്ങളെല്ലാം മനുഷ്യത്വം എന്ന ഭാവത്തോടു ബന്ധപ്പെട്ട് അതിനെ ചുറ്റിനില്ക്കുന്നതായി വിചാരിക്കാതിരിപ്പിൻ. പ്രകൃതിവിലാസങ്ങളെ സാക്ഷിയുടെയും കണ്ടുപിടിക്കുന്നവൻെറയും നിലയിൽനിന്നു നിരീക്ഷിക്കുവിൻ. അതിപ്രബലമായ പ്രേമാവേശം ഏതെല്ലാം വിധത്തിൽ ഈ ലോകത്തിൽ പ്രവർത്തിക്കുന്നു എന്ന് മനുഷ്യാസക്തിഭാവം വിട്ടുനിന്നു കാണ്മിൻചിലപ്പോൾ ചെറിയൊരു

---

ഈ ആത്മാവ് പുത്രനെക്കാൾ പ്രിയപ്പെട്ടതാണ്, വിത്തത്തേക്കാൾ പ്രിയപ്പെട്ടതാണ് മറ്റെല്ലാറ്റിനെക്കാളും പ്രിയപ്പെട്ടതാണ്. ഇത് നമ്മുടെ ഏറ്റവും ഉള്ളിലുള്ളതാണ്. എല്ലാം വെടിഞ്ഞ് ആത്മാവിനെത്തന്നെ പ്രിയമെന്ന് ഉപാസിക്കുക.

1. ദധതി സകൃന്മനസ്ത്വയി യ ആത്മനി നിത്യസുഖേ
   ന പുനരുപാസതേ പുരുഷസാരഹരാവസ്ഥാൻ. (ഭാ. 10.87.35)

   നിത്യസുഖസ്വരൂപനായി പ്രത്യഗാത്മാവായ അങ്ങയിൽ ഒരിക്കൽ മനസ്സുവെച്ചവൻ പിന്നെ മനുഷ്യൻെറ സർവ്വസാരവും വലിച്ചെടുക്കുന്ന വീടുകളിലേക്കു മടങ്ങുകയില്ല.

2. കാ സ്ത്ര്യംഗ തേ കളപദായതമൂർച്ഛിതേന
   സമ്മോഹിതാര്യചരിതാന്ന ചലേത് ത്രിലോക്യാം?
   ത്രൈലോക്യസൗഭഗമിദം ച നിരീക്ഷ്യ രൂപം
   യദ്ഗോദ്വിജദ്രുമമൃഗാഃ പുളകാന്യബിഭ്രൻ. (ഭാ. 10.29.40)

   ഹേ കൃഷ്ണ! അഴകാർന്ന പദങ്ങളിണങ്ങി നീളെ മുഴങ്ങുന്ന അങ്ങയുടെ വേണുഗാനംകൊണ്ടു മനസ്സു നിറഞ്ഞു സന്മാർഗ്ഗം വിട്ടിളകാത്ത സ്ത്രീ മൂന്നു ലോകത്തിലും ആരുള്ളു? മൂവുലകിന്നും അഴകും ആനന്ദവുമിയറ്റുന്ന ഈ മംഗളസ്വരൂപം കണ്ട് പശുക്കളും പക്ഷികളും മരങ്ങളും മൃഗങ്ങളും കൂടി പുളകം പൂണ്ടിരിക്കുന്നു!

3. തമേവ ഭാന്തമനുഭാതി സർവം തസ്യ ഭാസാ സർവമിദം വിഭാതി.
   (ക. 5. 16)

സംഘർഷം ഉണ്ടായിക്കാണാം. അത് ഉയർന്നതരം യഥാർത്ഥപ്രേമം അനുഭവിപ്പാനുള്ള പരിശ്രമത്തിൽ വന്നു പോകുന്നതാണ്. ചിലപ്പോൾ ചെറിയൊരു യുദ്ധമോ പരാജയമോ സംഭവിച്ചേക്കാം. അതും സാരമില്ല, അത് പുരോഗതിയിൽ ഇടയ്ക്കു പറ്റിപ്പോകുന്നതാണ്. നിങ്ങൾ മാറിനില്പിൻ. കടിപിടികൾ വന്നുകൊള്ളട്ടെ, അവയെ തടയാൻ നോക്കേണ്ട. കടിപിടികളാണെന്ന തോന്നലുണ്ടാകുന്നതുതന്നെ നിങ്ങൾ വ്യവഹാരപ്രവാഹത്തിൽ പെട്ടിരിക്കുമ്പോഴാണ്: അതിൽനിന്നു കയറി ഒരു സാക്ഷിയുടെയോ തത്ത്വാന്വേഷകൻെറയോ നിലയിൽനിന്നുനോക്കിയാൽ, ഈശ്വരൻ നൂറുനൂറായിരം മാർഗ്ഗങ്ങളിൽക്കൂടി തന്നെത്തന്നെ പ്രേമമായി പ്രകാശിപ്പിക്കുകയാണ് എന്ന് കാണ്മാൻ കഴിവുണ്ടാകും.

തികച്ചും ഇന്ദ്രിയാധീനവും നികൃഷ്ടവുമായാൽപ്പോലും ആനന്ദം എവിടെയുണ്ടോ അവിടെ സാക്ഷാൽ പരമേശ്വരസ്വരൂപമായ നിത്യാനന്ദത്തിൻെറ ഒരു സ്ഫുലിംഗമുണ്ട്! അതിനീചനീചാകർഷണങ്ങളിൽപ്പോലും ദിവ്യാനന്ദത്തിൻെറ മൂലബീജം കിടപ്പുണ്ട്.[1] ഈശ്വരന് സംസ്കൃതഭാഷയിൽ ഹരി എന്നൊരു പേരുണ്ട്. ആകർഷിക്കുന്നവൻ – സർവ്വത്തേയും തങ്കലേയ്ക്കാകർഷിക്കുന്നവൻ – എന്നാണ് അതിന്നർത്ഥം. ഈശ്വരാകർഷണം മാത്രമാണ് മനുഷ്യഹൃദയത്തിനു യോഗ്യമായ ആകർഷണം. ജീവനെ യഥാർത്ഥത്തിൽ ആകർഷിപ്പാൻ ആർക്കു കഴിവുണ്ട്? ജഡത്തിനുണ്ടോ ഒരിക്കലും ഉണ്ടായിട്ടില്ല. ഒരിക്കലും ഉണ്ടാകയുമില്ല. ഒരു മുഖത്തിൻെറ സൗന്ദര്യം കണ്ട് ഒരാൾ അതിൻെറ പിന്നാലെ കൂടുന്നു. അയാളെ ആകർഷിക്കുന്നതെന്ത്? ആ മുഖമെന്ന രൂപത്തിൽ സംവിധാനംചെയ്ത ഒരു പിടി മണ്ണിൻപൊടിയാണോ? നിങ്ങൾ അങ്ങനെ വിചാരിക്കുമോ? ഒരിക്കലുമില്ല. ആ മൺപൊടിയുടെ പിന്നിൽ ദിവ്യമായ പ്രേമത്തിൻെറയും പ്രഭാവത്തിൻെറയും വിലാസമുണ്ടായിരിക്കും.[2] ഉണ്ട്; മൂഢൻ അതറിയുന്നില്ല, എന്നാലും അതാണ്,

1. രസോ വൈ സഃ. രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി. കോ ഹ്യേവാന്യാത് കഃ പ്രാണ്യാത് യദേഷ ആകാശ ആനന്ദോ ന സ്യാത്, ഏഷ ഹ്യേവാനന്ദയാതി. (തൈ. 2.7)

രസംതന്നെയാണ് ആ ബ്രഹ്മം. ഈ രസം കിട്ടിയിട്ടാണ് ആരും ആനന്ദിക്കുന്നത്. ഹൃദയാകാശത്തിൽ ഈ ആനന്ദമില്ലായിരുന്നെങ്കിൽ ആരെങ്കിലും അനങ്ങുമോ? ശ്വസിക്കുമോ? ഈ ബ്രഹ്മം മാത്രമാണ് എല്ലാവരെയും ആനന്ദിപ്പിക്കുന്നത്

ഏതസ്യൈവാനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി.(ബൃ. 4.3.32)

ബ്രഹ്മാനന്ദത്തിൻെറ തുച്ഛാംശംകൊണ്ടാണ് മറ്റു സർവ്വജീവികളും കഴിഞ്ഞു കൂടുന്നത്.

2. ദേഹോഽപി മമതാഭാക് ചേത് തർഹ്യസൗ നാത്മവത് പ്രിയഃ
യജ്ജീര്യത്യപി ദേഹേഽസ്മിൻ ജീവിതാശാ ബലീയസീ
തസ്മാത് പ്രിയതമഃ സ്വാത്മാ സർവേഷാമപി ദേഹിനാം
തദർഥമേവ സകലം ജഗദേതച്ചരാചരം. (ഭാ. 10.14.53,54)

അതുമാത്രമാണ്, അറിഞ്ഞോ അറിയാതെയോ, അയാളെ ആകർഷിക്കുന്നത്. നീചാകർഷണങ്ങൾപോലും ഈശ്വരങ്കൽ നിന്നത്രേ ശക്തി സമ്പാദിക്കുന്നത്.

'പ്രിയേ, പതിയിൽ പ്രേമമുണ്ടാകുന്നത് പതി എന്ന വ്യക്തിയെ ഉദ്ദേശിച്ചല്ല, പതിയിൽ അന്തര്യാമിയായ ആത്മാവിനെ ഉദ്ദേശിച്ചാകുന്നു.' പ്രിയഭർത്തൃകകളായ ഭാര്യമാർ ഇത് അറിഞ്ഞാലും ഇല്ലെങ്കിലും ഇതത്രേ സത്യം. അതുപോലെ 'പ്രിയേ, ഭാര്യ എന്ന വ്യക്തിയെ ഉദ്ദേശിച്ചല്ല ആരും ഭാര്യയെ സ്നേഹിക്കുന്നത്, ഭാര്യയിൽ അന്തര്യാമിയായ ആത്മാവിനെ ഉദ്ദേശിച്ചാകുന്നു.' ആവിധം തന്നെ ഒരു ശിശുവിനെയോ ലോകത്തിൽ മറ്റേതെങ്കിലും വസ്തുവിനെയോ സ്നേഹിക്കുന്നത് അന്തര്യാമിയായ ഈശ്വരനെമാത്രം ഉദ്ദേശിച്ചാകുന്നു.'[1] ഈശ്വരൻ വലിയൊരു കാന്തക്കല്ല്, നാം ചെറിയ ഇരുമ്പുകഷണങ്ങൾ: കാന്തം നമ്മെ ആകർഷിച്ചുകൊണ്ടേ ഇരിക്കുന്നു. നാം അതിനെ പ്രാപിക്കാൻ യത്നിച്ചുകൊണ്ടുമിരിക്കുന്നു. നമ്മുടെ കഠിനപ്രയത്നങ്ങളൊന്നും സ്വാർത്ഥസിദ്ധികളെ ഉദ്ദേശിച്ചല്ല: എന്താണ് വാസ്തവത്തിൽ ചെയ്യുന്നതെന്ന് മൂഢന്മാർ അറിയുന്നില്ല: വലിയ കാന്തക്കല്ലിനെ പ്രാപിപ്പാനാകുന്നു വാസ്തവത്തിൽ ജീവിതത്തിലെ മുഴുവൻ യത്നവും. അന്ത്യത്തിൽ ഈശ്വരസന്നിധിയിലെത്തി ഈശ്വരനോടു ഐക്യം പ്രാപിക്കുക എന്നതാകുന്നു സർവ്വജീവികളുടെയും പരമോദ്ദേശ്യം[2] അതിനുവേണ്ടിയാകുന്നു സർവ്വജീവികളുടെയും സർവ്വപ്രയാസങ്ങളും സർവ്വസമരങ്ങളും.

---

സ്വദേഹത്തോളം പ്രിയപ്പെട്ടതല്ല മറ്റൊന്നും. ഇത്രയ്ക്കു മമതാപാത്രമായ ദേഹവും ആത്മാവിനോളം പ്രിയപ്പെട്ടതല്ല. എന്തെന്നാൽ ഈ ദേഹം ജീർണ്ണിച്ചുപോകുമ്പോഴും എങ്ങനെയും ജീവിച്ചാൽ മതിയെന്നു ബലമായ ആശ കാണുന്നു. അതുകൊണ്ട് സ്വാത്മാവുതന്നെ സർവ്വർക്കും പ്രിയതമം. ആത്മാവിനുവേണ്ടിയാണ് ചരാചരമായ ഈ ജഗത്ത് മുഴുവനും!

1. ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യാത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി. ന വാ അരേ ജായായെ കാമായ ജായാ പ്രിയാ ഭവത്യാത്മനസ്തു കാമായ ജായാ പ്രിയാ ഭവതി. ന വാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി. ന വാ അരേ വിത്തസ്യ കാമായ വിത്തം പ്രിയം ഭവത്യാത്മനസ്തു കാമായ വിത്തം പ്രിയം ഭവതി ............. ന വാ അരേ സർവസ്യ കാമായ സർവം പ്രിയം ഭവത്യാതമനസ്തു കാമായ സർവം പ്രിയം ഭവതി.(ബൃ. 2.4.5)

2. ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ മൈത്രേയ്യാത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേനേദം സർവം വിദിതം. (ബൃ. 2.4.5)

അല്ലയോ മൈത്രേയി, ആത്മാവിനെയാണ് ദർശിക്കേണ്ടത്. ആത്മാവിനെപ്പറ്റി കേട്ടുപഠിക്കണം. യുക്തിപൂർവ്വം വിചാരം ചെയ്തുറപ്പിക്കണം, ഉറപ്പിച്ചതിനെ പ്രേമപൂർവ്വം ധ്യാനിക്കണം: മൈത്രേയി, ആത്മാവിൻെറ ദർശനംകൊണ്ട്, ആത്മാവിനെപ്പറ്റി കേട്ടുപഠിക്കുകയും മനനം ചെയ്യുകയും ധ്യാനിക്കുകയും ചെയ്യുന്നതുകൊണ്ട് ഇതു സർവ്വവും സത്യമായി അറിയപ്പെടും.

ഈ ക്ലേശങ്ങളെന്തിന്, അവയുടെ കാര്യമെന്ത് എന്ന് ഭക്തിയോഗിക്കറിയാം. അയാൾ അത് മനസ്സിലാക്കിയിരിക്കുന്നു. നീണ്ടുനിന്ന വളരെ വളരെ ക്ലേശപരമ്പരകൾ അയാൾ അനുഭവിച്ചിട്ടുണ്ട്. അതുകൊണ്ടുള്ള കാര്യമെന്താണെന്നു ധരിച്ചിട്ടുണ്ട്: അവയുടെ സമ്മർദ്ദത്തിൽനിന്നു ഒഴിഞ്ഞുപോകണമെന്ന് അയാൾ ബലമായി ആഗ്രഹിക്കുന്നുമുണ്ട്. സംഘർഷങ്ങൾ ഒഴിച്ചുവിട്ട് സർവാകർഷണങ്ങളുടെയും കേന്ദ്രമായ ശ്രീഹരിപാദങ്ങളിലേക്കു നേരിട്ടുചെല്ലണം എന്നാണ് അയാളുടെ സങ്കല്പം. ഇങ്ങനെയാണ് ഭക്തന്റെ ത്യാഗം രൂപമെടുക്കുന്നത്. ഈശ്വരങ്കലേയ്ക്കുള്ള പ്രബലാകർഷണം ഇതരാകർഷണങ്ങളെയെല്ലാം തിരസ്കരിക്കുന്നു:[1] അതിമഹത്തും അളവറ്റതുമായ ഭഗവത്പ്രേമം അയാളുടെ ഹൃദയത്തിൽ പ്രവേശിച്ച് അന്യപ്രേമങ്ങൾക്കൊന്നും അവിടെ സ്ഥാനമില്ലാതാക്കിയിരിക്കുന്നു. മറിച്ചാവാൻ വഴിയുണ്ടോ? ഭഗവത്സ്വരൂപമായ പരപ്രേമപാരാവാരത്തിലെ ദിവ്യതീർത്ഥമാകുന്ന ഭക്തിയത്രേ അയാളുടെ ഹൃദയത്തിൽ നിറച്ചും: മറ്റു തുച്ഛപ്രേമങ്ങൾക്ക് അവിടെ എങ്ങനെ സ്ഥാനമുണ്ടാകും? മറ്റൊരു വിധത്തിൽ പറഞ്ഞാൽ, ഈശ്വരനോടുള്ള അനുരാഗം നിമിത്തം അന്യവിഷയങ്ങളോടുണ്ടാകുന്ന രാഗമില്ലായ്മ[2], വൈരാഗ്യം, ഇതാകുന്നു ഭക്തന്റെ ത്യാഗം എന്ന ഭാവത്തിൽ പ്രകാശിക്കുന്നത്.

---

അങ്കോലം നിജബീജസന്തതിരയസ്കാന്തോപലം സൂചികാ
സാധ്വീ നൈജവിഭും ലതാ ക്ഷിതിരുഹം സിന്ധുഃ സരിദ്വല്ലഭം
പ്രാപ്നോതീഹ യഥാ തഥാ പശുപതേഃ പാദാരവിന്ദദ്വയം
ചേതോവൃത്തിരുപേത്യ തിഷ്ഠതി സദാ സാ ഭക്തിരിത്യുച്യതേ.

(ശി. ല. 61)

അങ്കോലമരത്തെ അതിന്റെ വിത്തുകളും കാന്തക്കല്ലിനെ സൂചിയും സ്വഭർത്താവിനെ പതിവ്രതയും, മരത്തെ വള്ളിയും, ആഴിയെ പുഴയും എപ്രകാരമാണോ (യഥാക്രമം പറ്റിയ പരിസരത്തിൽ തനിയേ മുളച്ച്, അറിയാതെ ആകൃഷ്ടമായി, അനന്യപ്രേമപൂർവ്വം) പരമാവലംബമായിക്കരുതി, അപ്രതിഹതഗതിയായ (എത്രകാലം കഴിഞ്ഞാലും) പ്രാപിക്കുന്നത് അപ്രകാരം സർവ്വാന്തർയാമിയായ പരമശിവന്റെ പാദാരവിന്ദങ്ങളെ പ്രാപിച്ച് അവിടെത്തന്നെ ലയിച്ച് സദാ നില്ക്കുന്ന മനോവൃത്തിയെയാണ് ഭക്തിയെന്നു പറയുന്നത്.

1. ഹംസഃ പദ്മവനം സമിച്ഛതി യഥാ നീലാംബുദം ചാതകഃ
കോകഃ കോകനദപ്രിയം പ്രതിദിനം ചന്ദ്രം ചകോരസ്തഥാ
ചേതോ വാഞ്ഛതി മാമകം പശുപതേ! ചിന്മാർഗമൃഗ്യം വിഭോ
ഗൗരീനാഥ! ഭവത്പദാബ്ജയുഗളം കൈവല്യസൗഖ്യപ്രദം. (ശി. ല. 59)

ഹംസം പദ്മവനത്തെയും വേഴാമ്പൽ നീലമുകിലിനെയും ചക്രവാകം സൂര്യനെയും ചകോരം ചന്ദ്രനെയും എന്നും ഉത്കണ്ഠാപൂർവ്വം എങ്ങനെയോ (സുഖസമൃദ്ധമായ സ്വസ്ഥാനത്തേയ്ക്ക്, ഇതരരസങ്ങളിൽ തികഞ്ഞ വിരക്തിയോടെ, വിജ്ഞാനവിരഹിതനായി, അമൃതാസ്വാദനത്തിന്) ആഗ്രഹിക്കുന്നത് അതുപോലെ അല്ലയോ ജീവനായക, പ്രകൃതീശ്വര. അറിവിന്റെ വഴിയിലൂടെ തേടികിട്ടേണ്ടതും നിരുപാധികമായ സൗഖ്യം തന്നരുളുന്നതുമായ അങ്ങയുടെ തൃപ്പാദങ്ങളെ എന്റെ മനസ്സു വാഞ്ഛിക്കുന്നു.

2. ഭാ. 11. 2. 42 (പു. 414 ചു.1)

ഇതത്രേ പരഭക്തിസമ്പാദനത്തിനുള്ള പരമസാധനം. ഇത്, ഈ വൈരാഗ്യം ഉണ്ടായാൽ പരഭക്തിയുടെ തുംഗഭൂമികകളിലേക്ക് കയറുവാനുള്ള കവാടം തുറന്നുകാണാം. പരഭക്തി എന്താണെന്ന് അപ്പോൾ അറിഞ്ഞുതുടങ്ങാം. അങ്ങനെ ചെന്ന് പരഭക്തിയുടെ ശ്രീകോവിലിൽ പ്രവേശം ലഭിച്ചവനേ പ്രതിമകളും വിഗ്രഹങ്ങളും ഈശ്വരസാക്ഷാത്കാരത്തിനു സഹായകങ്ങളെന്ന നിലയിൽ എനിക്കാവശ്യമില്ല എന്നു പറവാൻ അവകാശമുള്ളു.[1] അയാൾ മാത്രമേ മനുഷ്യസാഹോദര്യം എന്ന് സാധാരണ പറഞ്ഞുവരുന്ന പരപ്രേമാവസ്ഥയിൽ എത്തിയിട്ടുള്ളു: മറ്റുള്ളവർ അങ്ങനെ പുലമ്പുന്നു എന്നു മാത്രം. അയാൾക്ക് പിന്നെ വ്യക്തിവ്യത്യാസമില്ല, ഭേദദൃഷ്ടിയില്ല,[2] പ്രേമമഹോദധി അയാളുടെ ഹൃദയത്തിൽ പ്രവേശിച്ചിരിക്കുന്നു: അയാൾ ഒരു മനുഷ്യനെ മനുഷ്യനായിട്ടല്ല കാണുക, ആ മനുഷ്യനിലും മറ്റെവിടെയും അയാൾ തൻെറ പ്രേമമൂർത്തിയെ കാണുന്നു. ഏതു മുഖത്തിലും അദ്ദേഹം ശ്രീഹരിയുടെ പ്രകാശം കാണും. സൂര്യനിലും ചന്ദ്രനിലുമുള്ള പ്രഭ അദ്ദേഹത്തിനു ഭഗവത്പ്രകാശം: സൗന്ദര്യമോ ഗാംഭീര്യമോ എവിടെയുണ്ടോ, ഏതിലുണ്ടോ അതെല്ലാം തൻെറ ഭഗവാൻെറ വിലാസം.[3] ആ വിധം ബോധമുള്ള ഭക്തന്മാർ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്: അവർ ഇല്ലാത്ത കാലം വരില്ല. അങ്ങനെയുള്ളവർ പാമ്പിൻെറ കടിയേറ്റാലും പ്രിയതമൻെറ ദൂതൻ വന്നിരുന്നു എന്നേ പറയൂ. അവർക്കുമാത്രമേ മനുഷ്യസാഹോദര്യത്തെപ്പറ്റി പറവാൻ അർഹതയുള്ളു. അവർക്ക് ആരോടും അരിശം തോന്നില്ല. തങ്ങളെ പഴിച്ചാലും അവർക്ക് ഈർഷ്യയോ വെറുപ്പോ മനസ്സിലുദിക്കുകയില്ല. ബാഹ്യലോകം ദൃശ്യപ്രപഞ്ചംതന്നെയും, അവരുടെ ദൃഷ്ടിയിൽനിന്നു

---

1. ഭാ. 3. 29. 25 (പു. 415. ചു. 1)
2. ഭാ. 11. 2. 52. (പു. 471 ചു. 2)
3. ഖം വായുമഗ്നിം സലിലം മഹീം ച
   ജ്യോതീംഷി സത്ത്വാനി ദിശോ ദ്രുമാദീൻ
   സരിത്സമുദ്രാംശ്ച ഹരേഃ ശരീരം
   യത്കിഞ്ച ഭൂതം പ്രണമേദനന്യഃ. (ഭാ. 11. 2. 41)

   ആകാശവും വായുവും തീയും വെള്ളവും ഭൂമിയും നക്ഷത്രാദിജ്യോതിസ്സുകളും മൃഗങ്ങളും ദിക്കുകളും മരങ്ങളും നദികളും സമുദ്രങ്ങളും മറ്റെന്തെല്ലാമുണ്ടോ അവയൊക്കെയും ശ്രീഹരിയുടെ ശരീരമെന്നു കണ്ടു തന്മയനായി വണങ്ങുക.

   യദ്യദ്വിഭൂതിമത് സത്ത്വം ശ്രീമദൂർജിതമേവ വാ
   തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം. (ഗീ. 10.41)

   ഏതേതു വസ്തുവാണോ ഐശ്വര്യവും സൗന്ദര്യവും ഗുണാധിക്യവുമുള്ളത് അതൊക്കെ എൻെറ തേജസ്സിൻെറ അംശത്തിൽനിന്നു സംഭവിച്ചതാണെന്നറിഞ്ഞുകൊള്ളുക.

എന്നെന്നേയ്ക്കും മറഞ്ഞുപോയിരിക്കുന്നു.[1] ഈ പ്രപഞ്ചത്തിനു പിന്നിൽ അതിന്നാധാരമായി നില്ക്കുന്ന നിത്യസദ്വസ്തുവിനെ സദാ ദർശിപ്പാൻ പ്രേമം അവർക്കു കഴിവുണ്ടാക്കിയിരിക്കെ അവരിൽ എങ്ങനെ കോപം ജനിക്കും?[2]

---

1. യത്ര ത്വസ്യ സർവമാത്മൈവാഭൂത് തത് കേന കം പശ്യേത്?
(ബൃ. 4.5.15)

എവിടെയാണോ സർവവും ആത്മാവായിത്തീരുന്നത് അവിടെ എന്തു കൊണ്ട് എന്തിനെ കാണാനാണ്?

2. ബ്രഹ്മൈവേദമമൃതം പുരസ്താദ്
ബ്രഹ്മ പശ്ചാദ് ദക്ഷിണതശ്ചോത്തരേണ
അധശ്ചോർധ്വം ച പ്രസൃതം
ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം. (മു. 2.2.12)

ഇതാ മുമ്പിലുള്ള ഈ ജഗത്ത് ബ്രഹ്മമാണ്. അമൃതമാണ് – ബ്രഹ്മം തന്നെ പിന്നിലും വലത്തും ഇടത്തും കീഴും മേലും: നാമരൂപാത്മകമായി വിസ്തൃതമായി കിടക്കുന്ന ഇതു മുഴുവനും ബ്രഹ്മംതന്നെ. ഈ വിശ്വംതന്നെ ശ്രേഷ്ഠമായ ബ്രഹ്മമാണ്.

യസ്തു സർവാണി ഭൂതാനി ആത്മന്യേവാനുപശ്യതി
സർവഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ. (ഈ. 6)

പരമാത്മാവിൽത്തന്നെ സർവഭൂതങ്ങളെയും സർവഭൂതങ്ങളിലും സ്വാത്മാവിനെയും തുടർന്നു കണ്ടുകൊണ്ടിരിക്കുന്നവൻ പിന്നെ ഒന്നിനെയും വെറുക്കുകയില്ല.

## അദ്ധ്യായം പതിമൂന്ന്

## ഭക്തിയോഗത്തിൻെറ സ്വാഭാവികതയും മൂലരഹസ്യവും

'എപ്പോഴും മനസ്സിരുത്തി സർവ്വപ്രകാരേണയും നിന്തിരുവടിയെ ഉപാസിക്കുന്ന ഭക്തന്മാരുണ്ട്: അവ്യക്തമായ അക്ഷര(ബ്രഹ്മ)ത്തെ ഉപാസിക്കുന്നവരുമുണ്ട്. ഇവരിൽവെച്ച് യോഗനിലയിൽ മികച്ചുനില്ക്കുന്നവർ ആരാണ്?' എന്ന് അർജ്ജുനൻ ശ്രീകൃഷ്ണനോടു ചോദിച്ചു. ഭഗവാൻെറ മറുപടി; 'മനസ്സ് എന്നിൽ ഏകാഗ്രമാക്കി നിത്യസ്ഥിരതയോടും ഉത്തമശ്രദ്ധയോടുംകൂടി എന്നെ ഉപാസിക്കുന്നവരാരോ അവർ എൻെറ ഉത്തമഭക്തന്മാരും ഉത്തമയോഗികളുമാകുന്നു. യാവചിലർ സർവ്വേന്ദ്രിയങ്ങളേയും കീഴടക്കി സർവ്വത്ര സമബുദ്ധികളും സർവ്വഭൂതങ്ങളുടെയും ഹിതത്തിൽ തത്പരന്മാരുമായി വാക്കിനു വിഷയമല്ലാത്തതും അവ്യക്തവും സർവ്വഗതവും ചിന്താതീതവും നിർവ്വികാരവും അമലവും നിത്യവുമായ നിർവിശേഷ(ബ്രഹ്മ)ത്തെ ഉപാസിക്കുന്നുവോ അവർ എന്നെത്തന്നെയാണ് പ്രാപിക്കുന്നത്. എന്നാൽ അവ്യക്തത്തെ ഉപാസിക്കുന്നവർക്ക് ക്ലേശം അധികമാണ്. എന്തുകൊണ്ടെന്നാൽ ദേഹാഭിമാനമുള്ളവർക്ക് അവ്യക്തമായ ഗതി പണിപ്പെട്ടേ പ്രാപിപ്പാൻ സാദ്ധ്യമാകൂ. ആ വിധമല്ലാതെ സർവ്വകർമ്മങ്ങളെയും എന്നിൽ സമർപ്പിച്ച്, എന്നെത്തന്നെ ശരണമാക്കി, എന്നെ ഒഴിച്ചു മറ്റൊന്നിലും താത്പര്യം വെയ്ക്കാതെ, എന്നെത്തന്നെ ധ്യാനിച്ചുകൊണ്ടുപാസിക്കുന്നവർ ആരോ അവരുടെ മനസ്സ് എന്നിൽ മുഴുകിയിരിക്കകൊണ്ട് ഞാൻ അവരെ ജനനമരണപ്രവാഹസമുദ്രത്തിൽനിന്നു കാലതാമസംകൂടാതെ കരകയറ്റും''[1]

---

1. അർജ്ജുന ഉവാച–

ഏവം സതതയുക്താ യേ ഭക്താസ്ത്വാം പര്യുപാസതേ
യേ ചാപ്യക്ഷരമവ്യക്തം തേഷാം കേ യോഗവിത്തമാഃ?

ശ്രീഭഗവാനുവാച–

മയ്യാവേശ്യ മനോ യേ മാം നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാസ്തേ മേ യുക്തതമാ മതാഃ
യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പര്യുപാസതേ
സർവത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം
സംനിയമ്യേന്ദ്രിയഗ്രാമം സർവത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ സർവഭൂതഹിതേ രതാഃ
ക്ലേശോƒധികതരസ്തേഷാമവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ.

ഈ പറഞ്ഞിട്ടുള്ളതിൽ ജ്ഞാനയോഗവും ഭക്തിയോഗവും രണ്ടും ഉൾപ്പെടും: അതിൻെറ രണ്ടിൻെറയും വിവരണമാണ് ഇതിൽ കൊടുത്തിട്ടുള്ളതെന്നു പറയാം. ജ്ഞാനയോഗം ഗംഭീരം, ഉന്നത തത്ത്വവിചാരം: 'അതിലെ സാധനകളാസകലം അഭ്യസിപ്പാൻ എനിക്കു തീർച്ചയായും കഴിയും' എന്ന് മിക്കവാറും എല്ലാ മനുഷ്യരും വിചാരിക്കുന്നുണ്ട് - അതു കുതുകംതന്നെ, വാസ്തവത്തിൽ ആ മാർഗ്ഗമനുസരിച്ച് ജീവിതം നയിപ്പാൻ അതിപ്രയാസമാണ്: ആ വഴിക്കു പെരുമാറുമ്പോൾ പല വലിയ വൈഷ്യമങ്ങളിലും പെട്ടുപോവാൻ എളുപ്പമാണ്. ലോകത്തിൽ ആസുരി എന്നും ദൈവി എന്നും രണ്ടു തരം പ്രകൃതികളാണുള്ളത്.[1] ആസുരീ പ്രകൃതിക്ക് ശരീരസംരക്ഷണമാകുന്നു ജീവിതത്തിൽ കാര്യസർവ്വസ്വം. ദൈവീപ്രകൃതിക്കാർക്കാവട്ടെ ശരീരം ഒരു വിശിഷ്ടസാദ്ധ്യം നേടുവാനുള്ള ഉപകരണംമാത്രം: ആത്മവികാസം സാധിപ്പാനുള്ള ഒരായുധംമാത്രമാണ് ശരീരമെന്ന് അവർ മനസ്സിലാക്കുന്നു.[2] ജ്ഞാനമാർഗ്ഗത്തിലെ നിർദ്ദേശങ്ങൾ, ദൈവീപ്രകൃതികളുടെ (സത്)കർമ്മങ്ങൾക്ക് എത്രത്തോളം പ്രേരകങ്ങളാണോ അത്രത്തോളം ആസുരീപ്രകൃതികൾക്ക് തങ്ങളുടെ (ദുഷ്) കർമ്മങ്ങളെ ന്യായീകരിക്കുന്നവയാണെന്നും തോന്നാം. തൻകാര്യസിദ്ധിക്ക് ശാസ്ത്രവാക്യം ഉദ്ധരിപ്പാൻ പരമദുഷ്ടനും കഴിയും. അങ്ങനെ ചെയ്യാറുമുണ്ട്. ഇതാണ് ജ്ഞാനമാർഗ്ഗത്തിലെ ഒരു വലിയ വൈഷമ്യം. ഭക്തിയോഗമാകട്ടെ, സ്വാഭാവികം, മധുരം, സൗമ്യം. ഭക്തൻ ജ്ഞാനയോഗിയെപ്പോലെ അത്ര കയറിപ്പോകുന്നില്ല, അത്ര വലിയ വീഴ്ചക്ക് ആളാകുന്നുമില്ല: സാധനാമാർഗ്ഗം ഏതായാലും ജീവൻെറ ബന്ധങ്ങൾ അകന്നുപോകുന്നതുവരെ അതിനു മുക്തിയില്ല, നിശ്ചയം.

---

യേ തു സർവാണി കർമ്മാണി മയി സംന്യസ്യ മത്പരാഃ
അനന്യേനൈവ യോഗേന മാം ധ്യായന്ത ഉപാസതേ
തേഷാമഹം സമുദ്ധർത്താ മൃത്യുസംസാരസാഗരാത്
ഭവാമി ന ചിരാത് പാർത്ഥ! മയ്യാവേശിതചേതസാം. (ഗീ. 12. 1–7)

1. ദൈവീ സംപദ് വിമോക്ഷായ നിബന്ധായാസുരീ മതാ.
ദ്വൗ ഭൂതസർഗൗ ലോകേƒസ്മിൻ ദൈവ ആസുര ഏവ ച. (ഗീ. 16.5.6)

2. നൃദേഹമാദ്യം സുലഭം സുദുർലഭം
പ്ലവം സുകല്പം ഗുരുകർണ്ണധാരം
മയാനുകൂലേന നഭസ്വതേരിതം
പുമാൻ ഭവാബ്ധിം ന തരേത് സ ആത്മഹാ. (ഭാ. 11. 20. 17)

എന്തു നേടുവാനും, പറ്റിയ ശ്രേഷ്ഠമായ മനുഷ്യശരീരം ആദ്യമേ വേണം. അതു തുലോം ദുർലഭമാണെങ്കിലും നമുക്കിതാ സുലഭമായി (യദൃച്ഛയാ) കിട്ടിയിരിക്കുന്നു. ഇതു സംസാരസാഗരം കടന്നുപോകാൻ തക്ക തോണിയാണുതാനും. ശരണം പ്രാപിച്ചാൽമതി, ഗുരു കർണ്ണധാരനാകും. ഒന്നോർത്താൽ മതി, ഞാൻ (ഈശ്വരൻ) ആകുന്ന കാറ്റ് അനുകൂലമായി അടിച്ച് തോണിയെ പ്രേരിപ്പിച്ചു കൊള്ളും. എന്നിട്ടും ഭവാബ്ധിയെ തരണം ചെയ്യാൻ പ്രയത്നിക്കാത്തവൻ ആത്മഹത്യയാണ് ചെയ്യുന്നത്.

ജീവബന്ധകങ്ങളായ പുണ്യപാപശൃംഖലകളറ്റ് ധന്യഗോപികളിൽ ഒരുവൾ എങ്ങനെ വിമുക്തയായി എന്ന ഈ വാക്യം നോക്കുക: 'ശ്രീകൃഷ്ണധ്യാനത്താൽ ഹൃദയത്തിൽ നിറഞ്ഞ പരമാഹ്ലാദംകൊണ്ടു പുണ്യബന്ധം ക്ഷയിച്ചു: കൃഷ്ണനെ പ്രാപിക്കാത്തതിലുണ്ടായ പരമദുഃഖം അശേഷപാതകങ്ങളെയും അലിയിച്ചു: അങ്ങനെ അവൾ വിമുക്തയായി.'[1]

ഇങ്ങനെ ഭക്തിയോഗത്തിലെ മൂലരഹസ്യം എന്നറിയേണ്ട സംഗതി; – മനുഷ്യഹൃദയത്തിലെ രാഗാദികളായ വിവിധവികാരങ്ങളും ആവേശങ്ങളും ഭാവങ്ങളും സ്വതവേ നിഷിദ്ധങ്ങളോ ദുഷ്ടങ്ങളോ അല്ല, അവയെ വിവേകപൂർവ്വം നിയന്ത്രിച്ച് ഉത്കർഷത്തിൻെറ പരമോച്ചസ്ഥാനത്തെത്തുന്നതുവരെ വഴിപിഴക്കാതെ മേല്പോട്ടു മേല്പോട്ടു ഉയർത്തികൊണ്ടുപോകയേ വേണ്ടൂ. ഉത്കർഷത്തിൻെറ പരമഗതി ഈശ്വരൻതന്നെ: മറ്റുള്ളവയെല്ലാം താണവ, സുഖങ്ങളും ദുഃഖങ്ങളും ഏതു ജീവിതത്തിലും സാധാരണങ്ങളും വീണ്ടും വീണ്ടും ഉണ്ടാവുന്നവയാണ്.[2] സമ്പത്തോ മറ്റു ലൗകികവസ്തുവോ കൈവന്നില്ലെന്നാണ് വേദന തോന്നുന്നതെങ്കിൽ ആ തോന്നലിൻെറ വഴി പിഴച്ചിരിക്കുന്നു. എന്നാൽ വേദന തോന്നുന്നതുകൊണ്ടു പ്രയോജനമില്ലേ? ഉണ്ട്. ആ വേദന താൻ ഈശ്വരനെ – സർവ്വോപരി ശ്രേഷ്ഠമായതിനെ – പ്രാപിച്ചില്ലല്ലോ എന്ന വഴിക്കു തിരിച്ചാൽ അതുതന്നെ മുക്തിപ്രദമാകും. ഒരു പിടി നാണയങ്ങൾ കയ്യിലായി എന്ന് ആഹ്ലാദം തോന്നുകയാണെങ്കിൽ നിങ്ങൾ ആഹ്ലാദിപ്പാനുള്ള സഹജശക്തിയെ തെറ്റായ വഴിക്കു പ്രയോഗിക്കുകയാണ്. അതിനെ ഉന്നതലക്ഷ്യത്തിലേക്കു തിരിക്കണം. അത്യുച്ചാദർശം പ്രാപിപ്പാൻ അതിനെ ഉപകരിപ്പിക്കണം. ആ വിധം ആദർശത്തിൽ ഉണ്ടാകുന്ന സുഖമായിരിക്കും ഉത്തമസുഖം, ഉത്തമാഹ്ലാദം. മറ്റു ഭാവങ്ങളെ

---

1. തച്ചിന്താവിപുലാഹ്ലാദക്ഷീണപുണ്യചയാ സതീ
തദപ്രാപ്തിമഹാദുഃഖവിലീനാശേഷപാതകാ
ചിന്തയന്തീ ജഗത്സൂതിം പരബ്രഹ്മസ്വരൂപിണം
നിരുച്ഛ്വാസതയാ മുക്തിം ഗതാന്യാ ഗോപകന്യകാ. (വി. പു. 5.13.14.15)

2. സുഖമൈന്ദ്രിയകം ദൈത്യാ ദേഹയോഗേന ദേഹിനാം
സർവത്ര ലഭ്യതേ ദൈവാദ് യഥാ ദുഃഖമയത്നതഃ. (ഭാ. 7.6.3)

അസുരകുമാരന്മാരേ, ദേഹാഭിമാനികൾക്കൊക്കെ ദേഹമെടുക്കുന്നതുകൊണ്ട് കർമ്മവശാൽത്തന്നെ, ദുഃഖമുണ്ടാകുന്നതുപോലെ ഇന്ദ്രിയസുഖവും എവിടെയും കിട്ടും. (അതിനുവേണ്ടി പാടുപെടേണ്ട.)

സംബന്ധിച്ചും ഈ രീതി ശരിയായിരിക്കും. ഭാവങ്ങളിൽ ഒന്നും തെറ്റെന്ന് ഭക്തൻ പറയുന്നില്ല. അയാൾ അവയെ എല്ലാം പിടിച്ചു പിഴയ്ക്കാതെ ഭഗവാങ്കലേക്കു തിരിച്ചുവിടുന്നു.[1]

1. കാമം ക്രോധം ഭയം സ്നേഹമൈക്യം സൗഹൃദമേവ ച
നിത്യം ഹരൗ വിദധതോ യാന്തി തന്മയതാം ഹി തേ. (ഭാ. 10.29.15)

കാമാദികളിൽ ഒന്നു ഹരിയിൽ എന്നും വെച്ചുപുലർത്തുന്നവർ തന്മയരായിത്തീരുന്നു. ഭഗവാൻ പരമപ്രേമാസ്പദമായ പ്രത്യഗാത്മാവുതന്നെയെന്ന് അവർ സാക്ഷാത്കരിക്കുന്നു.

വിഷയാൻ ധ്യായതശ്ചിത്തം വിഷയേഷു വിഷജ്ജതേ
മാമനുസ്മരതശ്ചിത്തം മയ്യേവ പ്രവിലീയതേ. (ഭാ. 11. 14.27)

വിഷയങ്ങളെ ധ്യാനിക്കുന്നവന്റെ ചിത്തം വിഷയങ്ങളിൽ ഒട്ടിപ്പോകുന്നു. എന്നെ (ഈശ്വരനെ) തുടർന്നു വിചാരിക്കുന്നവന്റെ ചിത്തം എന്നിൽത്തന്നെ നിഃശേഷം ലയിക്കുന്നു.

ചേതഃ ഖല്വസ്യ ബന്ധായ മുക്തയേ ചാത്മനോ മതം
ഗുണേഷു സക്തം ബന്ധായ രതം വാ പുംസി മുക്തയേ.(ഭാ. 3. 35.15)

മനുഷ്യന്റെ മനസ്സുതന്നെയാണ് ബന്ധത്തിനും മോക്ഷത്തിനും ഉതകുന്നത്. വിഷയാസക്തമായാൽ ബന്ധനത്തിനും പരമപുരുഷനിൽ അനുരക്തമായാൽ മുക്തിക്കും കാരണമാകും.

## അദ്ധ്യായം പതിനാല്

## പ്രേമപ്രകാശത്തിന്റെ രൂപഭേദങ്ങൾ

പ്രേമം സ്വയം പ്രകാശിക്കുന്ന ചില രൂപങ്ങൾ;[1] ഒന്നാമത് ബഹുമാനം. ക്ഷേത്രങ്ങളോടും തീർത്ഥസ്ഥാനങ്ങളോടും ജനങ്ങൾ ബഹുമാനം കാണിക്കുന്നതെന്തുകൊണ്ട്? അവിടെ ഈശ്വരനെ ആരാധിക്കുന്നതുകൊണ്ടും ഈശ്വരസാന്നിദ്ധ്യമുണ്ടെന്നു വിശ്വസിക്കുന്നതുകൊണ്ടും. മതോപദേഷ്ടാക്കളെ സർവ്വരാജ്യക്കാരും ബഹുമാനിക്കുന്നതെന്തുകൊണ്ട്? അവർ ഈശ്വരനെപ്പറ്റി പറയുന്നതുകൊണ്ട്. അങ്ങനെ ബഹുമാനിക്കുന്നത് മനുഷ്യഹൃദയത്തിനു സ്വാഭാവികമാകുന്നു. ബഹുമാനഭാവം ഉദിക്കുന്നത് പ്രേമമെന്ന മൂലത്തിൽനിന്നാണ്: സ്നേഹിക്കാത്തവരെ ബഹുമാനിപ്പാൻ നമുക്കാർക്കും സാധിക്കയില്ല.

പിന്നത്തെ രൂപം പ്രീതി[2] – അത് ഈശ്വരനിൽ. ഇന്ദ്രിയ വിഷയങ്ങളിൽ മനുഷ്യർക്ക് എന്തുമാത്രം പ്രീതിയാണ്! തങ്ങൾ സ്നേഹിക്കുന്നതിനെ, അതായത് തങ്ങളുടെ ഇന്ദ്രിയങ്ങൾ ഇഷ്ടപ്പെടുന്നതിനെ, സമ്പാദിപ്പാൻ അവർ എവിടെയും പോകും, എന്തപകടവും നേരിടും, ഇതേവിധം തീവ്രപ്രീതിയാണ് ഭക്തനു വേണ്ടത്: അത് ഈശ്വരങ്കലേയ്ക്കായിരിക്കണമെന്നുമാത്രം.

പിന്നെ വിരഹം, വേദനകളിൽവെച്ച് അത്യന്തം മധുരം: പ്രിയവിരഹം നിമിത്തമുണ്ടാകുന്ന കഠിനസങ്കടം, ഈശ്വരനെ പ്രാപിച്ചില്ലല്ലോ, അറിയേണ്ടുന്ന ഒന്നേ ഒന്ന് അറിഞ്ഞില്ലല്ലോ എന്ന പരമസങ്കടം. അതുകൊണ്ട് സർവ്വത്ര നീരസം തോന്നി മിക്കവാറും ഭ്രാന്താകുന്ന അവസ്ഥ. ഇതത്രേ വിരഹം.[3] ഈ അവസ്ഥയിൽ പ്രിയവസ്തുവല്ലാത്ത മറ്റേതിന്റെയും സാന്നിദ്ധ്യം മനസ്സിനു അസ്വസ്ഥതയുണ്ടാക്കും (ഏകരതിവിചികിത്സാവസ്ഥ) ലൗകിക പ്രേമ

---

1. സമ്മാന–ബഹുമാന–പ്രീതി–വിരഹ–ഇതരവിചികിത്സാ–മഹിമഖ്യാതി–
തദർഥപ്രാണസ്ഥാന –തദീയതാ–സർവതദ്ഭാവ–അപ്രാതികൂല്യാദീനി ച
സ്മരണേഭ്യോ ബാഹുല്യാത്. (ശാ. 44)
ഈ പ്രേമലക്ഷണങ്ങൾ മഹർഷിമാരുടെ സ്മൃതികളിൽ ധാരാളം കാണാനുണ്ട്.

2. യാ മേ പ്രീതിഃ പുഷ്കരാക്ഷ ത്വദ്ദർശനസമുദ്ഭവാ
സാ കിമാഖ്യായതേ തുഭ്യമന്തരാത്മാസി ദേഹിനാം. (മ. ഭാ. ഉ. 92.30)
ഭഗവാനേ, അങ്ങയെ കാണുമ്പോൾ എനിക്കുണ്ടാകുന്ന പ്രീതി ഞാൻ അങ്ങയോടു പറയേണമോ! ദേഹികൾക്ക് അന്തരാത്മാവല്ലയോ അങ്ങ്!

3. ഇതി ഗോപ്യഃ പ്രഗായന്ത്യഃ പ്രലപന്ത്യശ്ച ചിത്രധാ
രുരുദുഃ സുസ്വരം രാജൻ കൃഷ്ണദർശനലാലസാഃ. (ഭാ. 10.32.1)
രാജൻ, വിരഹാതുരകളായ ഗോപികൾ ഇപ്രകാരം എമ്പാടും പാടി പലമട്ടു വിലപിച്ചുകൊണ്ട് കൃഷ്ണദർശനത്തിൽ അത്യുത്കണ്ഠയോടെ ഒടുക്കും ഉറക്കെ കരഞ്ഞു.

വിഷയത്തിലും ഇതു പലപ്പോഴും സംഭവിക്കുന്നതു കാണാം. പുരുഷന് സ്ത്രീയോടോ സ്ത്രീക്കു പുരുഷനോടോ യഥാർത്ഥമായ ഗാഢപ്രേമമുള്ളപ്പോൾ അന്യന്മാർ അടുത്തുണ്ടാകുന്നുതന്നെ അവർക്ക് ശല്യമായി തോന്നും. അനിഷ്ടവസ്തു സാന്നിദ്ധ്യത്തിൽ ഉണ്ടാകുന്ന ഇതേ പൊറുതികേട് പരഭക്തിഭാവം മനസ്സിൽ പ്രബലമായിരിക്കുമ്പോഴും ഉണ്ടാകും. അപ്പോൾ ഈശ്വരനൊഴിച്ച് മറ്റു വിഷയങ്ങളെക്കുറിച്ചു സംസാരിക്കുന്നതേ അസഹ്യമാകും, 'പ്രേമരൂപനെപ്പറ്റി വിചാരിക്കുക, അതുമാത്രം വിചാരിക്കുക, മറ്റു പാഴ്ചിന്തകളും പാഴ്വാക്കുകളും വിട്ടുകളയുക.'[1] ഭക്തന് ഭഗവത്കഥമാത്രം പറയുന്നവർ മിത്രങ്ങളും അന്യകഥകൾ പറയുന്നവർ അമിത്രങ്ങളും[2] ആയിരിക്കും.

ഇനി ഇതിനേക്കാൾ മീതെ ഒരവസ്ഥയുള്ളതിന് തദർത്ഥപ്രാണസംസ്ഥാനം[3] എന്നുപറയും. അതിൽ ജീവിതസന്ധാരണംതന്നെ

---

ഏവം ബ്രുവാണാ വിരഹാതുരാ ഭൃശം
വ്രജസ്ത്രിയഃ കൃഷ്ണവിഷക്തമാനസാഃ
വിസൃജ്യ ലജ്ജാം രുരുദുഃ സ്മ സുസ്വരം
ഗോവിന്ദ ദാമോദര മാധവേതി. (ഭാ. 10.39.31)

(ശ്രീകൃഷ്ണൻ വ്രജം വിട്ട് മഥുരയിലേക്ക് പുറപ്പെടാൻ ഒരുങ്ങിയപ്പോൾ) ഇങ്ങനെ പലതും വിവശമാരായി പറഞ്ഞുകൊണ്ട് വിരഹാതുരമാരായ ഗോപസ്ത്രീകൾ ശ്രീകൃഷ്ണനിൽ അത്യന്തം ആസക്തമാനസരായി ഗോവിന്ദ ദാമോദര, മാധവ എന്നിങ്ങനെ നാണംവിട്ടു കരഞ്ഞുപോയി.

യുഗായതിം നിമേഷേണ ചക്ഷുഷാ പ്രാവൃഷായിതം
ശൂന്യായിതം ജഗത്സർവം ഗോവിന്ദവിരഹേണ മേ. (ശിക്ഷാ. 7)

ഗോവിന്ദൻെറ വേർപാടിൽ ഇമ പൂട്ടുന്ന നേരം യുഗം പോലെയും കണ്ണുകൾ കാലവർഷം പെയ്യുംപോലെയും ജഗത്തു ശൂന്യംപോലെയും ആയിരിക്കുന്നു.

1. അന്യാ വാചോ വിമുഞ്ചഥ (മു.2.2.5) പു. 190, ച്ച.3)

2. ഏവം കൃഷ്ണാത്മനാഥേഷു മനുഷ്യേഷു ച സൗഹൃദം
പരിചര്യാം ചോഭയത്ര മഹത്സു നൃഷു സാധുഷു.
പരസ്പരാനുകഥനം പാവനം ഭഗവദ്യശഃ
മിഥോ രതിർമിഥസ്തുഷ്ടിർനിവൃത്തിർമിഥ ആത്മനഃ
സ്മരന്തഃ സ്മാരയന്തശ്ച മിഥോƒഘൗഘഹരം ഹരിം
ഭക്ത്യാ സംജാതയാ ഭക്ത്യാ ബിഭ്രത്യുത്പുളകാം തനും. (ഭാ. 11.3.29.31)

3. ഗോപസ്ത്രീകളെക്കുറിച്ച് ബ്രഹ്മാവുതന്നെ പറയുന്നതാണ്;
യദ്ധാമാർഥസുഹൃത്പ്രിയാത്മതനയപ്രാണാശയസ്ത്വത്കൃതേ.(ഭാ. 10.15.34)

അവരുടെ വീടും ധനവും സുഹൃത്തുക്കളും പ്രിയവസ്തുക്കളും ശരീരവും മക്കളും പ്രാണനും മനസ്സും അങ്ങെയ്ക്കുവേണ്ടിയാണ് അവർ ധരിക്കുന്നത്. രുക്മിണിയുടെ പ്രേമസന്ദേശം തീരുന്നത് ഇങ്ങനെയാണ്

യസ്യാംഘ്രിപങ്കജരജഃസ്നപനം മഹാന്തോ
വാഞ്ഛന്ത്യുമാപതിരിവാത്മതമോƒപഹത്യൈ
യർഹ്യംബുജാക്ഷ ന ലഭേയ ഭവത്പ്രസാദം
ജഹ്യാമസൂൻ വ്രതകൃശാഞ്ഛതജന്മഭിഃസ്യാത്. (ഭാ. 10.51.43)

''ഭഗവത്പ്രസാദം കിട്ടിയില്ലെങ്കിൽ ഉപവാസവ്രതംകൊണ്ട് പ്രാണത്യാഗം ചെയ്യും. നൂറു ജന്മവും ഇങ്ങനെ വ്രതമെടുത്തു പ്രാണൻ കളഞ്ഞു പ്രസാദം നേടും.''

പ്രേമാർത്ഥമാണ്. ജീവിതത്തിനു വിലയും യോഗ്യതയുമുണ്ടെന്നു തോന്നുന്നത് പ്രേമം നിമിത്തം മാത്രം. അതില്ലാതെ ഒരുനിമിഷം നേരം ജീവിച്ചിരിക്കുക സാദ്ധ്യമല്ല. പ്രിയധ്യാനം ഒന്നുമാത്രമാണ് ജീവിതത്തെ മധുരമാക്കുന്നത്.

അങ്ങനെ ഭക്തി പരിപക്വമായി ഭക്തൻ അനുഗൃഹീതനായി, ഈശ്വരദർശനം സിദ്ധിച്ച്, ഈശ്വരപദാരവിന്ദങ്ങളെ സ്പർശിച്ചതുപോലാകുമ്പോൾ തദീയതാ (ഈശ്വരൻെറത്) എന്ന അവസ്ഥ വന്നുചേരുന്നു. ആ അവസ്ഥയിൽ ഭക്തൻെറ പ്രകൃതി നിശ്ശേഷം പരിശുദ്ധമായി തീരെ മാറിപ്പോകുന്നു: ജന്മോദ്ദേശ്യം മുഴുവനും സഫലമാകുന്നു. എങ്കിലും പിന്നെയും ആവിധം ഭക്തന്മാർ ജീവിതം ധരിക്കുന്നു, ഈശ്വരനെ ആരാധിപ്പാൻവേണ്ടിമാത്രം. ആ ആനന്ദം, ജീവിതത്തിലെ ആ ഏകസുഖം, അവർ പരിത്യജിക്കുകയില്ല. 'യം സർവേ ദേവാ നമസ്യന്തി മുമുക്ഷവോ ബ്രഹ്മവാദിനശ്ച'[1] 'യാതൊരുവനെ സർവ്വദേവന്മാരും മുമുക്ഷുക്കളും ബ്രഹ്മവാദികളും നമിക്കുന്നുവോ' ആ ദേവനിൽ, 'ആശ്ചര്യലീലാമയനായ ആ ദേവനിൽ, ആത്മാരാമന്മാരും സർവബന്ധവിനിർമ്മുക്തരുമായ മുനികൾപോലും ഉദ്ദേശ്യമോ ഫലേച്ഛയോ കൂടാതെ ശുദ്ധഭക്തിയെ വെച്ചുകൊണ്ടിരിക്കുന്നു. ആ വിധം ഗുണമാഹാത്മ്യത്തോടു കൂടിയവനത്രേ ശ്രീഹരി.[2] ഇതാണ് പ്രേമപ്രഭാവം. തന്നെത്താൻ തീരെ വിസ്മരിച്ചും തൻേറതാണെന്ന് ഒരു വസ്തുവിലും തോന്നലില്ലാതെയും ഇരിക്കുന്ന ഭക്തന് തദീയത എന്ന അവസ്ഥ സിദ്ധിച്ചിരിക്കുന്നു. അപ്പോൾ അവന് എല്ലാം പാവനമായിത്തീരുന്നു, ഒക്കെയും പ്രിയതമൻെറതാകയാൽ. ഈ ഭാവം ലൗകികപ്രേമകാര്യത്തിലും കാണാം. ലൗകികന് സ്വപ്രേമഭാജനത്തിൻെറതായ സർവസാധനങ്ങളും പ്രിയവും അതുകൊണ്ടു പാവനവുമാകുന്നു: ഹൃദയേശ്വരിയുടെ ഒരു തുണിക്കഷണംപോലും അയാൾക്കു പ്രിയപ്പെട്ടതായി തോന്നും. ആ വിധം പ്രേമം ഈശ്വരനോടാകുമ്പോൾ ജഗത്താസകലം ഭക്തനു പ്രിയപ്പെട്ടതായി തോന്നും:[3] എന്തുകൊണ്ടെന്നാൽ അതു മുഴുവനും ഈശ്വരൻേറതാണല്ലോ.

---

1. നൃ. പു. താ. 2.4

2. ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവന്ത്യഹൈതുകീം ഭക്തിം ഇത്ഥം ഭൂതഗുണോ ഹരിഃ. (ഭാ. 1.7.10)

3. ത്വം വായുരഗ്നിരവനിർവിയദംബുമാത്രാഃ
പ്രാണേന്ദ്രിയാണി ഹൃദയം ചിദനുഗ്രഹശ്ച
സർവം ത്വമേവ സഗുണോ വിഗുണശ്ച ഭൂമൻ
നാന്യത്ത്വദസ്ത്യപി മനോവചസാ നിരുക്തം. (ഭാ. 7.9.48)

അങ്ങാണ് വായുവും അഗ്നിയും ഭൂമിയും ആകാശവും വെള്ളവും സ്പർശാദിഗുണങ്ങളും പ്രാണങ്ങളും ഇന്ദ്രിയങ്ങളും മനസ്സും ചിത്തവും അഹങ്കാരവും: ഭൂമൻ! സ്ഥൂലവും സൂക്ഷ്മവുമായ സർവ്വവും അങ്ങുതന്നെ. അങ്ങല്ലാതെ മനസ്സുകൊണ്ടോ വാക്കുകൊണ്ടോപോലും വെളിവാക്കാവുന്നതായി യാതൊന്നുമില്ല.

# അദ്ധ്യായം പതിനഞ്ച്

## സമഷ്ടിപ്രേമവും അത് ആത്മസമർപ്പണത്തിനു വഴിയാകുന്ന വിധവും

സമഷ്ടിയെ സ്നേഹിക്കാതെ വ്യഷ്ടിയെ[1] സ്നേഹിപ്പാൻ എങ്ങനെ സാധിക്കും? ഈ കാണുന്ന പ്രപഞ്ചം ഒരു വ്യഷ്ടിയാകുന്നു. ഇങ്ങനെയുള്ള ലക്ഷോപലക്ഷം ചെറിയ വ്യഷ്ടികളെ ഉൾക്കൊള്ളുന്ന സർവ്വസമാനമായ ഏകമത്രേ സമഷ്ടി: അത് ഈശ്വരനാകുന്നു. പ്രപഞ്ചമാകുന്ന വ്യഷ്ടിയെ അടക്കി സ്നേഹിപ്പാൻ ഒരു വഴിയേ ഉള്ളൂ-ഈശ്വരനാകുന്ന സമഷ്ടിയെ സ്നേഹിക്കുക[2] ഭാരതീയ തത്ത്വചിന്തകന്മാർക്ക് ഒരു വിശേഷമുണ്ട്. അവർ വ്യഷ്ടിയെപ്പറ്റി ചിന്തിച്ച് അവിടെ ചിന്താഗതി അവസാനിപ്പിക്കയില്ല. വ്യഷ്ടിയെ ഒന്നു നോക്കിക്കഴിഞ്ഞാൽ ഉടനെ അവർ എല്ലാ വ്യഷ്ടികളെയും ഉൾക്കൊള്ളുന്നതും അവയ്ക്കെല്ലാം സമാനവുമായതേത് എന്നന്വേഷിക്കുകയായി. ഇങ്ങനെ സർവ്വസമാനമായതിനെപ്പറ്റിയുള്ള അന്വേഷണമത്രേ ഇന്ത്യയിൽ എല്ലാ തത്ത്വദർശങ്ങനളുടെയും ചിന്താരീതിയിലുള്ള വിശേഷം. ജ്ഞാനി അന്വേഷിക്കുന്ന മാർഗ്ഗം എന്തെന്നാൽ: ഏതൊന്നറിഞ്ഞാൽ എല്ലാം അറിഞ്ഞതായിവരുമോ.[3] എല്ലാറ്റിനും സമാനവും അഖണ്ഡവും അനശ്വരവുമാ

---

1. ഉള്ളത് എന്നു പറയാവുന്ന സർവ്വത്തെയും ഉൾക്കൊള്ളുന്നതും സർവ്വസമാനവുമാകുന്നു സമഷ്ടി: അതിൽ ഓരോ പ്രത്യേകാംശങ്ങൾ വ്യഷ്ടികളും.

2. അഥ യ ഏതദേവം വിദ്വാൻ അഗ്നിഹോത്രം ജൂഹോതി തസ്യ സർവേഷു ലോകേഷു സർവേഷു ഭൂതേഷു സർവേഷ്വാത്മസു ഹുതം ഭവതി.
(ഛാ. 5.24.2)

വൈശ്വാനരനാമമുള്ള പരമാത്മാവുതന്നെ താൻ എന്ന് അറിയുന്നവൻ ആഹാരം കഴിക്കുക എന്നുവെച്ചാൽ പരമാത്മാവായ വൈശ്വാനരാഗ്നിയിൽ ഹോമിക്കുകതന്നെയാണ്. സർവ്വാത്മഭാവം വന്ന അയാൾ ആഹാരം കഴിക്കുമ്പോൾ സർവ്വലോകങ്ങളിലും സർവ്വഭൂതങ്ങളിലും സർവ്വേന്ദ്രിയമനസ്സുകളിലും അഗ്നിഹോത്രം ചെയ്ത ഫലമാണ്.

സർവ്വാത്മഭാവം വളർത്താൻവേണ്ടിയാണ് പ്രാണാഹുതിതന്നെ ചെയ്യുന്നത്. (ഛാ. 5.18–5.24) ചീരയിലക്കറി ഒരു തരി കഴിച്ചിട്ട് ഭഗവാൻ കൃഷ്ണൻ ദ്രൗപദിയോടു, ''ഇതുകൊണ്ട് വിശ്വാത്മാവും ഈശ്വരനുമായ ഹരി പ്രീതനാകട്ടെ! യജ്ഞഭുക്കായ സ്വയം പ്രകാശസ്വരൂപൻ ഇതുകൊണ്ടു തൃപ്തനായിത്തീരട്ടെ!'' എന്നു പറഞ്ഞു;

ഉപയുജ്യാബ്രവീദേനാമനേന ഹരിരീശ്വരഃ
വിശ്വാത്മാ പ്രീയതാം ദേവസ്തുഷ്ടശ്ചാസ്ത്വിതി യജ്ഞഭുക്.
(മ. ഭാ. വ. 263.25)

3. കസ്മിന്നു ഭഗവോ വിജ്ഞാതേ സർവമിദം വിജ്ഞാതം ഭവതി? (മു.1.1.3)
സർവഭൂതേഷു യേനൈകം ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു തജ്ജ്ഞാനം വിദ്ധി സാത്ത്വികം.(ഗീ. 18.20)

യുള്ള സത്ത, സദ്ഭാവം, ഉള്ളതെന്നു പറയാവുന്ന ആ ഏകം ഏതു എന്നാണ്. ഭക്തൻ അന്വേഷിക്കുന്ന വഴി, ആരെ സ്നേഹിച്ചാൽ പ്രപഞ്ചത്തെയാകെ സ്നേഹിച്ചതായി വരുമോ ആ സർവ്വസമാനനായ പുരുഷൻ ആര്[1] എന്ന്. രാജയോഗിയുടെ അന്വേഷണമാകട്ടെ, ഏതു ശക്തിയെ നിയന്ത്രിച്ചാൽ പ്രപഞ്ചത്തെ നിയന്ത്രിക്കാറാകുമോ ആ സർവ്വസമാനമായ ശക്തി ഏത്[2] എന്ന്. അതിനെ വശപ്പെടുത്തുവാനാണ് രാജയോഗിയുടെ പ്രയത്നം. ഇങ്ങനെ പ്രകൃതിശാസ്ത്രത്തിലും മനഃശാസ്ത്രത്തിലും തത്ത്വചിന്തയിലും പ്രേമകാര്യത്തിലും ഏതിലും സർവ്വസമാനവും സാധാരണവുമായ ഏകമേത് എന്ന വിശിഷ്ടാന്വേഷണമത്രേ ഭാരതീയചിന്താവൈശിഷ്ട്യം. ഇതു ചരിത്രത്തിൽ ആദ്യന്തം പ്രത്യക്ഷമാകുന്നു. ഭക്തൻ അന്വേഷണഫലമായി കണ്ടെത്തുന്നത്, ഓരോ വ്യക്തിയെയായി സ്നേഹിച്ചു തുടങ്ങിയാൽ അറുതിയില്ലാത്തവിധം അങ്ങനെ സ്നേഹിച്ചുപോകാമെന്നല്ലാതെ ലോകത്തെയാകെ സ്നേഹിപ്പാൻ വഴിയാകുകയില്ലെന്നാകുന്നു. എന്നാൽ സർവ്വപ്രേമങ്ങളുടെയും ആകത്തുക ഭഗവാനാണ്. സർവ്വജീവന്മാരുടെയും–മുക്തരോ ബദ്ധരോ മുമുക്ഷുക്കളോ ആരായാലും – അവരുടെ സർവ്വാഭിലാഷങ്ങളുടെയും സംപൂർത്തി ഭഗവാനാണ്[3] എന്ന മൂലതത്ത്വം ഗ്രഹിച്ചാൽ, അപ്പോൾമാത്രം, സമഷ്ടിപ്രേമം പ്രകാശി

---

സർവ്വഭൂതങ്ങളിലും നാശമറ്റ ഒരേ വസ്തുവിനെ, വിഭക്തങ്ങളിലെല്ലാം അവിഭക്തമായുള്ള വസ്തുവിനെ, ഏതുകൊണ്ടറിയുന്നുവോ അതാണ് സാത്ത്വികജ്ഞാനം, സമ്യഗ്ജ്ഞാനം.

1 ആത്മനസ്തു കാമായ സർവം പ്രിയം ഭവതി (ബൃ. 2.4.5)
ആത്മാനമേവ പ്രിയമുപാസീത. (ബൃ. 1.4.8)
യഥാ തരോർമൂലനിഷേചനേന
തൃപ്യന്തി തത്സ്കന്ധഭുജോപശാഖാഃ
പ്രാണോപഹാരാച്ച യഥേന്ദ്രിയാണാം
തഥൈവ സർവാർഹണമച്യുതേജ്യാ. (ഭാ. 4.3.114)

മരത്തിൻെറ കടയ്ക്കൽ നനച്ചാൽ തായ്ത്തടിക്കും കൊമ്പുകൾക്കും ചില്ലകൾക്കും ഇലകൾക്കുമെല്ലാം തൃപ്തിവരുംപോലെ, പ്രാണന്നു കൊടുക്കുന്ന ഭക്ഷണം കൊണ്ട് ഇന്ദ്രിയങ്ങൾക്കു തൃപ്തിയാകുംപോലെ അച്യുതനായ പരമാത്മാവിനെ പൂജിച്ചാൽ എല്ലാറ്റിന്നും പൂജയായി.

2. പ്രാണസ്യേദം വശേ സർവം (പ്ര. 2.13)
ഈ ജഗത്തു മുഴുവൻ പ്രാണൻെറ പിടിയിലാണ്.

3. ത്വം സർവലോകസ്യ സുഹൃത് പ്രിയേശ്വരോ
ഹ്യാത്മാ ഗുരുർജ്ഞാനമഭീഷ്ടസിദ്ധിഃ
തഥാപി ലോകോ ന ഭവന്തമന്ധധീർ–
ജാനാതി സന്തം ഹൃദി ബദ്ധകാമഃ. (ഭാ.8.24.52)

അങ്ങു സർവ്വലോകത്തിൻെറയും സുഹൃത്തും പ്രിയനും നിയന്താവും ആത്മാവും ഗുരുവും ജ്ഞാനശക്തിയും അഭീഷ്ടം കൊടുക്കുന്നവനുമാണ്: ഹൃദയത്തിൽത്തന്നെയാണിരിക്കുന്നതും. എങ്കിലും കാമബദ്ധമായി മനക്കണ്ണു കാണാത്ത ലോകം അങ്ങയെ അറിയുന്നില്ല!

പ്പിപ്പാൻ സാദ്ധ്യമാകും. ഈശ്വരൻ സമഷ്ടിയും പ്രപഞ്ചം ഈശ്വരന്റെ വിവർത്തവും[1] പ്രകാശനവുമാണ്. ആകത്തുകയായ സമഷ്ടിയെ സ്നേഹിച്ചാൽ തദംശങ്ങളായ വ്യഷ്ടികൾ ഓരോന്നിനെയും സ്നേഹിച്ചതുപോലാകും. ലോകത്തെ സ്നേഹിക്കുക, ലോകത്തിനു നന്മ ചെയ്യുക, എന്നുള്ളതെല്ലാം പിന്നെ എളുപ്പം. അതിനു ശക്തി സമ്പാദിക്കണമെങ്കിൽ ആദ്യമായി ഈശ്വരനെ സ്നേഹിക്കണം. അതൊഴികെ ലോകത്തിനു നന്മ ചെയ്യുക എന്നുള്ളതു നേരംപോക്കല്ല. ''എല്ലാം ഈശ്വരന്റേത്, ഈശ്വരൻ എന്റെ നാഥൻ, എന്റെ പ്രേമമൂർത്തി'' എന്ന ഭാവമുള്ള ഭക്തന് എല്ലാം ഈശ്വരന്റേതാകകൊണ്ട് എല്ലാം ദിവ്യമാകും. പിന്നെ സർവ്വരും ഈശ്വരസന്താനങ്ങൾ, ഈശ്വരദേഹങ്ങൾ, ഈശ്വരമൂർത്തികൾ: ആ കാഴ്ച കിട്ടിയാൽപ്പിന്നെ ഏതൊന്നിനെ എങ്ങനെ വേദനപ്പെടുത്തും? എങ്ങനെ സ്നേഹിക്കാതിരിക്കും? ഈശ്വരസ്നേഹമുണ്ടായാൽ അതോടൊപ്പം, അതിന്റെ ഫലമായി, ജഗത്തിൽ ഓരോരുത്തനോടും സ്നേഹം ഉറയ്ക്കും. നാം എത്രയധികം ഈശ്വരനോടടുക്കുന്നുവോ, അത്രയധികം സർവ്വവും ഈശ്വരനിലിരിക്കുന്നു എന്നു കണ്ടുതുടങ്ങും. ഈ പരമപ്രേമാനന്ദം സ്വന്തമാക്കുവാൻ സാധിക്കുന്ന ജീവൻ സർവ്വത്തിലും ഈശ്വരനെ കണ്ടുതുടങ്ങും.[2] അപ്പോൾ ഹൃദയം പ്രേമത്തിന്റെ ശാശ്വതപ്രസ്രവണമായും ഭവിക്കും. പ്രേമം ഇതിനെക്കാൾ ഉയർന്നതരം ഭൂമികകളിലെത്തുമ്പോൾ ലൗകികവസ്തുക്കൾക്കു തമ്മിലുള്ള തുച്ഛഭേദങ്ങൾ കാണാതാകും. പിന്നെ മനുഷ്യനെ മനുഷ്യനെന്ന നിലയിലല്ല, ഈശ്വരൻ തന്നെയായിട്ടാണ് ദർശിക്കുക: തിര്യക്കിനെ തിര്യക്കായിട്ടല്ല ഈശ്വരനായിട്ടേ കാണൂ: നരിയെപ്പോലും നരിയായിട്ടല്ല, ഈശ്വരനായിട്ടു ദർശിക്കും. ഈ പരഭക്തിഭാവത്തിൽ ഏതു മനുഷ്യനെയും ഏതു തിര്യക്കിനെയും ഏതു വസ്തുവിനെയും ഈശ്വരൻ എന്ന് കണ്ട് ആരാധിക്കും.[3]

> ഏവം സർവേഷു ഭൂതേഷു ഭക്തിരവ്യഭിചാരിണീ
> കർത്തവ്യാ പണ്ഡിതൈർജ്ഞാത്വാ സർവ്വഭൂതമയം ഹരീം.[4]

''ഇപ്രകാരം ശ്രീഹരിയാകുന്നു സർവ്വഭൂതങ്ങളുടെയും രൂപത്തിലിരിക്കുന്നതെന്നറിഞ്ഞ് പണ്ഡിതന്മാർ സർവ്വഭൂതങ്ങളിലും അചഞ്ചലമായ ഭക്തി കൊള്ളണം.' ഇങ്ങനെ സർവാശ്ലേഷിയായ ഗാഢപ്രേമം ഉണ്ടാകുന്നതിന്റെ ഫലമായി പരിപൂർണ്ണമായ ആത്മസമർപ്പണഭാവം ഉളവാകും: സംഭവിക്കുന്നതൊന്നും തനിക്കു പ്രതികൂലമല്ല എന്ന

1. പൂർവ്വരൂപം വിടാതെ സത്യമല്ലാത്ത പല രൂപത്തിൽ കാണപ്പെടുന്നത്.
2. സമം പശ്യൻ ഹി സർവത്ര സമവസ്ഥിതമീശ്വരം
   ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം. (ഗീ. 13.28)
3. ഭാ. 3.29.34: 11 29. 12–19
4 വി. പു. 1.19.5

അപ്രാതികൂല്യാവസ്ഥയുണ്ടാകും.[1] വേദനയുണ്ടാക്കുന്ന സംഗതിയാണ് സംഭവിക്കുന്നതെങ്കിലും ഭക്തൻ അതിനെ സ്വാഗതം ചെയ്യും, ഏതു കഷ്ടപ്പാടിനും സ്വാഗതം,[2] ഒരു സർപ്പം നേരിട്ടാൽ 'സർപ്പമേ, സ്വാഗതം' എന്നു അതിനെയും, മൃത്യു വന്നണയുമ്പോൾ പുഞ്ചിരിപൂണ്ട് അതിനെയും വരിക്കും. ''ഇവരെല്ലാം എന്നെ തിരഞ്ഞു വരുന്നുവല്ലോ! ഞാൻ ധന്യൻതന്നെ. സർവ്വർക്കും സ്വാഗതം.'' ഈശ്വരനോടും ഈശ്വരൻെറതായ സർവ്വത്തിനോടുമുള്ള തീവ്രാനുരാഗത്താൽ ഉളവാകുന്ന ഈ ആത്മസമർപ്പണാവസ്ഥയിൽ ഭക്തൻ തനിക്ക് വരുന്ന സുഖങ്ങൾക്കും ദുഃഖങ്ങൾക്കും തമ്മിൽ വ്യത്യാസം അറിയില്ല. ദുഃഖത്തെയോ കഷ്ടപ്പാടിനെയോ പറ്റി ആവലാതിപ്പെടുവാൻ ഭക്തന്നറിഞ്ഞുകൂടാ.[3] ഇപ്രകാരം പ്രേമസ്വരൂപനായ ഭഗവാൻെറ

---

1. തൃക്കയ്യിൽ ചക്രായുധവുമേന്തി കൊല്ലുവാനടുക്കുന്ന ശ്രീകൃഷ്ണനോടു ഭീഷ്മരുടെ വാക്യം അപ്രാതികൂല്യത്തിനു പ്രസിദ്ധമാണ്.

ഏഹ്യേഹി ദേവേശ ജഗന്നിവാസ നമോ*f*സ്തു തേ മാധവ ചക്രപാണേ
പ്രസഹ്യ മാം പാതയ ലോകനാഥ രഥോത്തമാത് സർവശരണ്യ സംഖ്യേ.
(മ. ഭാ. ഭീ. 59.96.97)

വരൂ, വരൂ, ദേവേശ, ജഗന്നിവാസ! മാധവ! നിനക്കു നമസ്കാരം. ചക്രപാണേ! ഈ ഉത്തമരഥത്തിൽനിന്ന് ബലാൽ എന്നെ പോരിൽ വീഴ്ത്തിയാലും. ഇങ്ങനെ എന്നെ അനുഗ്രഹിക്കൂ ലോകനാഥ! നീ സർവ്വശരണ്യനല്ലയോ.

2. വിപദഃ സന്തു നഃ ശശ്വത് തത്ര തത്ര ജഗദ്ഗുരോ
ഭവതോ ദർശനം യത് സ്യാദപുനർഭവദർശനം (ഭാ. 1.8.25)

വിപത്തുകൾ എപ്പോഴും വരട്ടെ എന്ന് കുന്തി പ്രാർത്ഥിക്കുന്നു.

3. തന്നെ കൊല്ലാൻ വജ്രമോങ്ങിനില്ക്കുന്ന ഇന്ദ്രനോട് 'മടിക്കാതെ കൊല്ലടോ' എന്നു പതറാതെ പറഞ്ഞ വൃത്രൻെറ ഹൃദയസ്പൃക്കായ വാക്കുകൾ;

ത്രൈവർഗികായാസവിഘാതമസ്മത്-
പതിർവിധത്തേ പുരുഷസ്യ ശക്ര!
തതോ*f*നുമേയോ ഭഗവത്പ്രസാദോ
യോ*f*ദുർലഭോ*f*കിഞ്ചനഗോചരോ*f*ന്യൈഃ. (ഭാ.6.11.23)

നൂറു യാഗം ചെയ്തു പേരെടുത്ത ദേവേന്ദ്ര! ഞങ്ങളുടെ നാഥൻ ധർമ്മാർത്ഥകാമങ്ങൾക്കുവേണ്ടി ചെയ്യുന്ന പ്രയത്നങ്ങളെയൊക്കെ പൊളിച്ചുകളയുന്നു. അതുകൊണ്ടനുമാനിക്കാം ഭഗവാൻെറ പ്രസാദം. ഭഗവാനൊഴിഞ്ഞു മറ്റൊന്നും ഇഹപരങ്ങളില്ലാത്തവർക്കുമാത്രം കിട്ടുന്ന ആ പ്രസാദമുണ്ടോ അന്യർക്കു കിട്ടുന്നു!

ആ മരണത്തിൻെറ മുമ്പിലും വൃത്രൻെറ ഏകാഭിലാഷം;

അജാതപക്ഷാ ഇവ മാതരം ഖഗാഃ
സ്തന്യം യഥാ വത്സതരാ ക്ഷുധാർത്താഃ
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ
മനോ*f*രവിന്ദാക്ഷ! ദിദൃക്ഷതേ ത്വാം. (ഭാ. 6.11.26)

ചിറകു മുളയ്ക്കാത്ത പക്ഷിക്കുഞ്ഞുങ്ങൾ തള്ളപ്പക്ഷിയെ എന്നപോലെ, വിശന്നുവലഞ്ഞ കിടാവ് മുലപ്പാലിനെ എന്നപോലെ, വിഷണ്ണയായ പ്രിയ മറുദേശത്തു പോയ പ്രിയനെ എന്നപോലെ, അരവിന്ദാക്ഷ, നിന്നെ കാണാൻ എൻെറ മനസ്സു വെമ്പുന്നു.

ഇച്ഛയ്ക്ക് ആവലാതികൂടാതെ തന്നെത്താൻ സമർപ്പിക്കുന്ന നില, നിശ്ചയമായും ഗംഭീരവീരകർമ്മങ്ങൾകൊണ്ടുണ്ടാകുന്ന മഹത്ത്വത്തേക്കാളും വിലയുള്ള സമ്പാദ്യമാകുന്നു.

മനുഷ്യരിൽ ബഹുഭൂരിപക്ഷത്തിന്നും ശരീരത്തിൻെറ കാര്യമേ ഗണ്യമായിട്ടുള്ളു. അവരുടെ പ്രപഞ്ചം മുഴുവനും ശരീരമാണ്: ശരീരസുഖാനുഭവമാണ് അവർക്ക് പുരുഷാർത്ഥസർവ്വസ്വം. ശരീരത്തെയും അതിനെ സംബന്ധിച്ചുള്ളവയേയും ആരാധിക്കുക എന്ന ഈ ദുർഭൂതം നമ്മളെയെല്ലാം ബാധിച്ചിട്ടുണ്ട്. നാം വൻകാര്യങ്ങൾ പറഞ്ഞു രസിക്കുന്നുണ്ടാകാം: ഉയരെ പറക്കുന്നുണ്ടാകാം. എങ്കിലും നാം കഴുകന്മാരെപ്പോലെയാണ്; നമ്മുടെ നോട്ടം താഴെക്കിടക്കുന്ന ചീഞ്ഞ ഇറച്ചിക്കഷണത്തിലാണ്. ശരീരത്തെ നരി പിടിക്കാതെയും മറ്റും രക്ഷിക്കുന്നതെന്തിന്? എന്തുകൊണ്ട് അതിനെ ഒരു നരിക്കു സമ്മാനമായി കൊടുത്തുകൂടാ? അങ്ങനെ ചെയ്താൽ അതു നരിക്കു സന്തോഷമാകും: അതു സ്വാർത്ഥത്യാഗമെന്നും ആരാധനയെന്നും പറയുന്ന കർമ്മത്തിൽനിന്നു വ്യത്യസ്തവുമല്ല. തന്നെത്താൻ തീരെ വിസ്മരിക്കുന്ന ഭാവം അനുഭവപ്പെടുത്തുവാൻ നിങ്ങൾക്കു കഴിവുണ്ടോ? പ്രേമധർമ്മത്തിൻെറ നെടുംകൊടുമുടിയാണത്, തലതിരിച്ചിലുണ്ടാകുംവിധം ഉത്തുംഗമാണത്. ലോകത്തിൽ ചുരുക്കം ചിലരേ അങ്ങോട്ടു കേറിച്ചെന്നിട്ടുള്ളു. അത് ചെയ്യുന്നതുവരെ– സദാ സന്നദ്ധനായി പൂർണ്ണമനസ്സായി ചെയ്യുന്ന സ്വാത്മാഹുതിയുടെ തുംഗശൃംഗാഗ്രത്തിൽ എത്തിച്ചേരുന്നതുവരെ – സംസിദ്ധനായ ഭക്തനാവുകയില്ല.[1] ശരീരത്തെ ഏറെക്കുറെ കാലം ഏറെക്കുറെ തൃപ്തികരമായി സൂക്ഷിച്ചുവെപ്പാൻ നമുക്കു സാധിക്കും. എന്നാലും അതു നശിക്കും, അതിനു നിത്യത്വമില്ല. ആ നശിക്കുന്നത് അർത്ഥവത്താക്കുവാൻ സാധിക്കുന്ന ശരീരകളത്രേ ധന്യന്മാർ.[2] ''പണ്ഡിതൻ സ്വന്തം ധനവും ജീവിതം തന്നെയും പരാരാധനയ്ക്കു ഒരുക്കിവെച്ചിരിക്കുന്നു. ലോകത്തിൽ ഒരവസ്ഥ, അതായത് നാശം, നിശ്ചിതമായിരിക്കെ ഈ ശരീരം ദുഷ്കാര്യത്തിനല്ലാതെ സത്കാര്യത്തിനു നശിക്കുന്നത് എത്രയോ ശ്രേയസ്കരം.'' അമ്പതോ നൂറോ കൊല്ലം ഈ ശരീരം വലിച്ചിഴച്ചു

1. ഇഷ്ടം ദത്തം തപോ ജപ്യം വൃത്തം യച്ചാത്മനഃ പ്രിയം
ദാരാൻ സുതാൻ ഗൃഹാൻ പ്രാണാൻ യത് പരസ്മൈ നിവേദനം.
(ഭാ. 11.3.28)

യാഗം, ദാനം, തപസ്സ്, ജപം, നടത്ത, തനിക്കു പ്രിയമായതൊക്കെ, ഭാര്യ മക്കൾ വീടുകൾ പ്രാണൻ എന്നിവ. പരമാത്മാവിനായി നിവേദിക്കുക എന്നതും ശീലിക്കുക.

2. ഏഷാ ബുദ്ധിമതാം ബുദ്ധിർമനീഷാ ച മനീഷിണാം.
യത് സത്യമനൃതേനേഹ മർത്ത്യേനാപ്നോതി മാമൃതം. (ഭാ. 11.29.22)

അസത്യവും മർത്ത്യവും (നശിക്കുന്നതും) ആയ മനുഷ്യശരീരംകൊണ്ട് ഈ ജന്മത്തിൽത്തന്നെ സത്യവും അമൃതവുമായ പരമാത്മാവിനെ പ്രാപിക്കുക എന്നതാണ് ബുദ്ധിമാന്മാരുടെ ബുദ്ധിയും സമർത്ഥന്മാരുടെ സാമർത്ഥ്യവും.

കൊണ്ടുപോകാം എന്നുവെയ്ക്കുക. അതിനു ശേഷമോ? കൂടിച്ചേർന്നതേതും കൂട്ടുപിരിഞ്ഞു നശിക്കണം,[1] കാലവ്യത്യാസമേ ഉള്ളു. ക്രിസ്തുവും ബുദ്ധനും മുഹമ്മദും എല്ലാവരും കൺമറഞ്ഞു. മഹാപ്രവാചകന്മാരും ലോകാചാര്യന്മാരും എല്ലാവരും അന്തരിച്ചു. എന്തും തകർന്നടിയുന്ന ഈ ക്ഷണികലോകത്തിൽ കിട്ടിയ കാലം ഉത്തമരീതിയിൽ ഉപയോഗിക്കണം:[2] ഇതാകുന്നു ഭക്തന്റെ നിശ്ചയം, ഉത്തമരീതിയാവട്ടെ, അതിനെ സർവഭൂതഹിതാർത്ഥം അർപ്പിക്കുന്നതുതന്നെ നാം ശരീരമല്ലാതെ മറ്റൊന്നുമല്ല, അതിനെ പോറ്റി രസിപ്പിപ്പാൻ സർവ്വാത്മനാ സർവ്വപ്രകാരേണയും യത്നിക്കണം എന്നുള്ള മായാമോഹം ഭയങ്കരദേഹാത്മബുദ്ധി, ഇതത്രേ ലോകത്തിൽ കാണുന്ന, സർവസ്വാർത്ഥതയേയും ഉൽപാദിപ്പിക്കുന്നത്.[3] നിങ്ങൾ ദേഹമല്ല, മറ്റൊന്നാണ് എന്നു തീർച്ചയായിൽപ്പിന്നെ നിങ്ങൾക്കു ഒരാളോടും പൊരുതേണ്ടതോ പിണങ്ങേണ്ടതോ ഇല്ല.[4] സ്വാർത്ഥഭാവം നിങ്ങളെ സ്പർശിക്കില്ല. അതുകൊണ്ട് ലോകകാര്യങ്ങളെസ്സംബന്ധിച്ച് നാം

---

1. സർവേ ക്ഷയാന്താ നിചയാഃ പതനാന്താഃ സമുച്ഛ്റയാഃ
സംയോഗാ വിപ്രയോഗാന്താ മരണാന്തം ച ജീവിതം.
(മ. ഭാ. ശാ. 330. 20)

കുടിവെപ്പെല്ലാം പൊളിച്ചിലിലും ഉയർച്ചയെല്ലാം വീഴ്ചയിലും ചേർച്ചയെല്ലാം വേർപാടിലും ജീവിതമെല്ലാം മരണത്തിലും ചെന്നവസാനിക്കുന്നു.

2. ലബ്ധ്വാ സുദുർലഭമിദം ബഹുസംഭവാന്തേ
മാനുഷ്യമർഥദമനിത്യമപീഹ ധീരഃ
തൂർണം യതേത ന പതേദനുമൃത്യു യാവ-
ന്നിഃശ്രേയസായ വിഷയഃ ഖലു സർവതഃ സ്യാത്. (ഭ. 11.9.29)

പല ജന്മങ്ങൾ കഴിഞ്ഞു കിട്ടിയതാണ് സുദുർലഭമായ ഈ മനുഷ്യശരീരം. ഇത് അനിത്യമാണെങ്കിലും പരമപുരുഷാർത്ഥം നേടാൻ പറ്റിയതുമാണ്. മരണം എപ്പോഴും ഇതിനെ പിൻതുടരുന്നുമുണ്ട്. അതുകൊണ്ട് ബുദ്ധിമാൻ ഈ ശരീരം വീഴുന്നതിനുമുമ്പായി, ഈ ജന്മംതന്നെ, മോക്ഷം പ്രാപിക്കുവാൻ വേണ്ടി വേഗം പ്രയത്നിച്ചുകൊള്ളണം. വിഷയലാഭം ഏതു ജന്മത്തിലുമുണ്ടാവും. മനുഷ്യജന്മത്തിൽമാത്രമേ മോക്ഷം സാധിക്കൂ.

3. വിഷയാഭിനിവേശേന നാത്മാനം വേദ നാപരം
വൃക്ഷജീവികയാ ജീവൻ വ്യർഥം ഭസ്ത്രേവ യഃ ശ്വസൻ.
ഉത്പത്യൈവ ഹി കാമേഷു പ്രാണേഷു സ്വജനേഷു ച
ആസക്തമനസോ മർത്ത്യാ ആത്മനോഽനർഥഹേതുഷു. (ഭാ. 11.21.22–24)

വിഷയാഭിനിവേശം കൊണ്ട് ആത്മാവിനെയും അനാത്മാവിനെയും തിരിച്ചറിയാനാവാത്തവൻ തോൽത്തുരുത്തിയെപ്പോലെ ശ്വസിച്ചുംകൊണ്ട് വെറുതേ മരംപോലെ ജീവിക്കുകയാണ്. ജന്മനാതന്നെ കാമങ്ങളിലും, ആയുസ്സ് ഇന്ദ്രിയങ്ങൾ ബലം വീര്യം മുതലായ പ്രാണങ്ങളിലും, സ്വജനങ്ങളിലും മർത്ത്യനായ മനുഷ്യന്റെ മനസ്സ് ആസക്തമാണ്. ഇവയെല്ലാം ഒടുവിൽ ദുഃഖമുണ്ടാക്കുന്നവയുമാണ്.

4. ആത്മാനമേവാത്മതയാഽവിജാനതാം
തേനൈവ ജാതം നിഖിലം പ്രപഞ്ചിതം
ജ്ഞാനേന ഭൂയോഽപി ച തത് പ്രലീയതേ
രജ്ജ്വാമഹേർഭോഗഭവാഭവൗ യഥാ. (ഭാ. 10.14.25)

മൃതതുല്യരാണെന്നു കരുതുക, കാര്യങ്ങൾ ഏതു വഴിക്കോ നടന്നുകൊള്ളട്ടെ: ഇതാണ് ഭക്തൻെറ പ്രഖ്യാപനം, ഇതാണ് ആത്മസമർപ്പണം, ആത്മനിവേദനം. ''അങ്ങയുടെ ഇച്ഛ നടക്കട്ടെ''[1] എന്നു പറഞ്ഞതിൻെറ അർത്ഥം ഇതാണ്: അല്ലാതെ നമ്മുടെ പോരായ്മകളും ലൗകികോൽക്കർഷേച്ഛകളും ഈശ്വരസമ്മതങ്ങളെന്നു കരുതി കണ്ടേടം ചേർന്നു പിണങ്ങുകയും പോരടിക്കയും ചെയ്യുന്നതല്ല. സ്വാർത്ഥസിദ്ധിക്കുവേണ്ടി മല്ലിടുന്നതിൽനിന്നും നന്മയുണ്ടാവാം. പക്ഷേ ആ കാര്യം ഈശ്വരൻ നിശ്ചയിക്കുന്നതാണ്. തനിക്കുവേണ്ടി ഒരു കാര്യം നിശ്ചയിക്കുകയോ പ്രവർത്തിക്കുകയോ ഒരിക്കലും അരുത് എന്നായിരിക്കണം സിദ്ധഭക്തൻെറ നിശ്ചയം. ഭക്തൻെറ ഹൃദയതലത്തിൽനിന്നു പൊന്തുന്ന പ്രാർത്ഥനയാണിത്; ''പ്രഭോ! നിന്തിരുനാമത്തിൽ ചിലർ മഹാക്ഷേത്രങ്ങൾ നിർമ്മിക്കുന്നു, വമ്പിച്ച ദാനങ്ങളും നടത്തുന്നു: ഞാൻ ദരിദ്രൻ, എനിക്കൊന്നുമില്ല, ഈ ശരീരത്തെ ഇതാ തൃക്കാല്ക്കൽ സമർപ്പിക്കുന്നു. എന്നെ തള്ളിക്കളയരുതേ!'' പ്രിയപ്രാണനാഥന് ആത്മാവിനെ എന്നേന്നേയ്ക്കുമായി അടിയറവെച്ച നില അറിഞ്ഞിട്ടുള്ളുവന്ന് ആ സമർപ്പണം സർവ്വൈശ്വരബലങ്ങളെക്കാളും അത്യുന്നതകീർത്തി ഭോഗാനുഭവചിന്തകളെക്കാളും വളരെ വളരെ മീതെയാണ്.[2] ഭക്തൻ സ്വസ്ഥഹൃദയനായി ചെയ്യുന്ന ആത്മസമർപ്പണത്തിൻെറ ഫലമായി ശാന്തി ഇന്നവിധമെന്നറിവാൻബുദ്ധിക്കു കഴിവില്ല, അതിൻെറ വില

---

ആത്മാവിനെ ആത്മാവെന്ന നിലയിൽത്തന്നെ അറിയാത്തവർക്ക് അതോടുകൂടിത്തന്നെ സർവ്വസംസാരവും ഉണ്ടായിക്കഴിഞ്ഞു. ആ അറിവുണ്ടായാൽ അതു വീണ്ടും മറഞ്ഞുംപോകുന്നു. കയറിന്മേൽ പാമ്പിൻെറ വടിവു തോന്നുകയും മായുകയും ചെയ്യുന്നതുപോലെയാണിത്.

ആത്മാനം ചേദ്വിജാനീയാദയമസ്മീതി പുരുഷഃ
കിമിച്ഛൻ കസ്യ കാമായ ശരീരമനുസംജ്വരേത്? (ബൃ. 4.4.12)

'ഈ ആത്മാവുതന്നെ ഞാൻ' എന്നറിയാൻ കഴിഞ്ഞാൽപ്പിന്നെ അയാൾ എന്തു ഫലമിച്ഛിച്ച്, എന്തിനുവേണ്ടി, ആർക്കുവേണ്ടി, ശരീരത്തിൻെറ പിന്നാലെ ജ്വരം പിടിച്ചു നടക്കണം?

1. Thy will be done. (Luke. 11-2)
2. ഭഗവാൻ ഗോപിമാരുടെ ആത്മാർപ്പണത്തെപ്പറ്റി പറകയാണ്:

താ മന്മനസ്കാ മത്പ്രാണാ മദർത്ഥേ ത്യക്തദൈഹികാഃ
മാമേവ ദയിതം പ്രേഷ്ഠമാത്മാനം മനസാ ഗതാഃ
യേ ത്യക്തലോകധർമ്മാശ്ച മദർത്ഥേ താൻ ബിഭർമ്യഹം. (ഭാ. 10.46.4)

അവർ എന്നിൽ മനസ്സുവെച്ച്, എന്നെ പ്രാണനായിക്കരുതി, എനിക്കുവേണ്ടി ബന്ധുക്കളെ വെടിഞ്ഞ്, ദയിതനും പ്രേഷ്ഠനും ആത്മാവുമായ എന്നെ മനസ്സുകൊണ്ടു പ്രാപിച്ചു. എനിക്കുവേണ്ടി ഇഹലോകപരലോകധർമ്മങ്ങളെയും വെടിഞ്ഞിരിക്കുന്നവരെ ഞാൻ കാത്തുകൊള്ളുന്നു.

മറ്റൊന്നിനോടു താരതമ്യപ്പെടുത്തുവാനും വയ്യ. അപ്രാതികൂല്യം എന്ന അവസ്ഥയിൽ ഭക്തന്റെ മനസ്സ് ഏതു വിഷയത്തിലും താല്പര്യമറ്റ് കേവലം അനാസക്തമായിരിക്കും. ആ മനസ്സിൽ ഒന്നുമാത്രമുണ്ട്: ഏതൊരു ദേവനിൽ സർവ്വഭൂതങ്ങളും ജീവിക്കയും ചേഷ്ടിക്കയും നിലനില്ക്കയും ചെയ്യുന്നുവോ ആ ദേവനോടുള്ള പരമപ്രേമം, മറ്റു സർവ്വത്തെയും ഗ്രസിച്ചുകളഞ്ഞ പരമപ്രേമം. ഇപ്രകാരം ഈശ്വരനോടുണ്ടാകുന്ന പ്രേമാസക്തി ബന്ധകരമല്ല, മറിച്ച് ജീവന്റെ സർവ്വബന്ധങ്ങളെയും നിശ്ചയമായും നിശ്ശേഷമായും അറുത്തുകളയുന്നതാണ്, ബന്ധമോചകമാണ്.[1]

1. ന മയ്യാവേശിതധിയാം കാമഃ കാമായ കല്പതേ
ഭർജിതാ ക്വഥിതാ ധാനാ പ്രായോ ബീജായ നേഷ്യതേ. (ഭാ. 10. 22.26)

എന്നിൽ (ഈശ്വരനിൽ) വെയ്ക്കുന്ന കാമം വീണ്ടും കാമഭോഗത്തിനു പറ്റുന്നതല്ല. വറുത്തു വേവിച്ച നെല്ല് വീണ്ടും മുളയ്ക്കാത്തതുപോലെ ആ കാമവും വീണ്ടും മുളയ്ക്കുന്നതല്ല. (പിന്നെ അനീശ്വരവിഷയങ്ങളിൽ ആഗ്രഹംഉണ്ടാകുന്നതല്ല.

## അദ്ധ്യായം പതിനാറ്

## യഥാർത്ഥഭക്തനു പരവിദ്യയും പരഭക്തിയും ഒന്നുതന്നെ

ഉപനിഷത്തുകൾ വിദ്യയെ പര എന്നും അപര എന്നും രണ്ടായി തിരിച്ചിട്ടുണ്ട്. യഥാർത്ഥഭക്തന് പരവിദ്യയും പരഭക്തിയും തമ്മിൽ വ്യത്യസ്തമല്ല.[1] വിദ്യയെപ്പറ്റി മുണ്ഡകോപനിഷത്തിൽ പറയുന്നു;[2] ദ്വേ വിദ്യേ വേദിതവ്യേ ഇതി ഹ സ്മ യദ് ബ്രഹ്മവിദോ വദന്തി പരാ ചൈവാപരാ ച: തത്രാപരാ ഋഗ്വേദോ യജൂർവേദഃ സാമ വേദോഽഥർവ്വവേദഃ ശിക്ഷാ കല്പോ വ്യാകരണം നിരുക്തം ഛന്ദോ ജ്യോതിഷമിതി. അഥ പരാ യയാ തദക്ഷരമധിഗമ്യതേ.....''അറിയപ്പെടേണ്ട വിദ്യ പര എന്നും അപര എന്നും രണ്ടുതരമാണെന്നു ബ്രഹ്മവാദികൾ പറയുന്നു. അതിൽ അപരവിദ്യ ഋഗ്-യജൂഃ-സാമ-അഥർവ്വവേദങ്ങളും ശിക്ഷ കല്പം വ്യാകരണം നിരുക്തം ഛന്ദസ്സ് ജ്യോതിഷം ഇവയുമാകുന്നു. പരവിദ്യ അക്ഷരത്തെ (നാശമില്ലാത്തതിനെ, ബ്രഹ്മത്തെ) അറിയിക്കുന്നതുമാകുന്നു.'' പരവിദ്യ ബ്രഹ്മവിദ്യയാണെന്ന് അങ്ങനെ വെളിവായല്ലോ. പരഭക്തിയെ ദേവീഭാഗവതത്തിൽ ഇങ്ങനെ വിവരിക്കുന്നു: ''തൈലം ഒരു പാത്രത്തിൽ നിന്ന് മറ്റൊന്നിലേക്കു പകരുമ്പോൾ ധാരമുറിയാതെ വീഴുംപോലെ ഈശ്വരനെപ്പറ്റിയ ചിന്ത ധാരാവാഹി (ഇടമുറിയാത്തത്) ആകുമ്പോൾ അതു പരഭക്തിയാകുന്നു.'' ഇങ്ങനെ മനസ്സും ഹൃദയവും അവിച്ഛിന്നാനുരാഗത്തോടു കൂടി സ്വസ്ഥവും സദാ സ്ഥിരവുമായി ഈശ്വരങ്കലേക്കു പ്രവഹിക്കുന്നത് ഭക്തിയുടെ പരമോച്ചാവസ്ഥയാകുന്നു. രാഗാനുഗാ (രാഗത്തെ തുടർന്നുവരുന്നത്) എന്നു കൂടി പറയപ്പെടുന്ന ഈ ഉച്ചാവസ്ഥയെ പ്രാപിപ്പാനുള്ള സാധനകളാണ് മറ്റെല്ലാ ഭക്തികളും. ഈ പരമപ്രേമാവസ്ഥ ഹൃദയത്തിൽ ഒരിക്കലുദിച്ചാൽപ്പിന്നെ മനസ്സ് ഈശ്വരനെപ്പറ്റി മാത്രമേ ഇടവിടാതെ ചിന്തിക്കൂ: മറ്റെല്ലാം വിസ്മരിക്കും. ഈശ്വരചിന്തയ്ക്കല്ലാതെ മറ്റൊരു ചിന്തയ്ക്കും അതിൽ ഇടംകൊടുക്കില്ല. ആ ജീവൻ പിന്നീടൊരിക്കലും മാലിന്യം ബാധിക്കാത്തവിധം പരിശുദ്ധമായി മാനസികങ്ങളും

---

1. ജ്ഞാനയോഗശ്ച മന്നിഷ്ഠോ നൈർഗുണ്യോ ഭക്തിലക്ഷണഃ
ദ്വയോരപ്യേക ഏവാർഥോ ഭഗവച്ഛബ്ദലക്ഷണഃ. (ഭാ. 3.32.32)
നിർഗുണമായ ജ്ഞാനയോഗവും ഭക്തിലക്ഷണത്തോടുകൂടിയ ഈശ്വരനിഷ്ഠയും ഒന്നുതന്നെ. രണ്ടിനും ഭഗവാനെ ആത്മത്വേന അറിയിക്കലാകുന്നു ഉദ്ദേശ്യം.

2. മു. 1.1.4.5

ഭൗതികങ്ങളുമായ സർവ്വബന്ധങ്ങളെയും സ്വയം ഭേദിച്ച് പ്രശാന്ത സ്വാതന്ത്ര്യപദം പ്രാപിക്കും. ആവിധമുള്ള ഭക്തനുമാത്രമേ ഈശ്വരനെ സ്വഹൃദയത്തിൽ വെച്ചാരാധിപ്പാൻ കഴിവുള്ളു. അയാൾക്ക് പിന്നെ പ്രതിമകളോ പ്രതീകങ്ങളോ ഗ്രന്ഥങ്ങളോ മതസിദ്ധാന്തങ്ങളോ ആവശ്യമില്ല. അവയൊന്നും തനിക്ക് ഒരുവിധത്തിലും ഉപകരിക്കുന്നവയല്ല. അങ്ങനെ ഭഗവാനെ സ്നേഹിപ്പാൻ എളുപ്പമല്ല. മനുഷ്യസ്നേഹം സാധാരണമായിട്ട്, അന്യോന്യമുള്ളേടത്തേ വളർന്നുകാണൂ. അങ്ങോട്ടുള്ളത്ര സ്നേഹം ഇങ്ങോട്ടുമില്ലെങ്കിൽ ആറിത്തണുത്ത ഒരുദാസീനഭാവമാകും സ്വാഭാവികഫലം. അങ്ങനെയല്ലാതെയും ചുരുക്കം സംഗതികളുണ്ട്. അതിനുദാഹരണമായിട്ടു പറയാവുന്നത്, ഈയാംപാറ്റയ്ക്കു തീയിനോടുള്ള പ്രേമമാണ്. പാറ്റയ്ക്കു തീയിനെ സ്നേഹമാണ്, അതിൽ ചെന്നു ചാടുന്നു, ചാവുന്നു. ആ വിധം സ്നേഹിക്കുന്നതത്രെ സ്നേഹത്തിൻെറ ജന്മസ്വഭാവം. അതാണ് ലോകത്തിൽ കാണാവുന്ന മഹത്തമവും നിഃസ്വാർത്ഥതമവുമായ പ്രേമപ്രകാശനം. അത് അദ്ധ്യാത്മതലത്തിൽ പ്രവർത്തിക്കുമ്പോൾ പരഭക്തിലാഭത്തിനുള്ള വഴിയായി.

## അദ്ധ്യായം പതിനേഴ്

## പ്രേമത്രികോണം

പ്രേമം ത്രികോണമാണെന്നു കല്പിച്ചാൽ അതിൽ ഓരോ കോണും പ്രേമത്തിൻെറ സ്വഭാവവിശേഷങ്ങളിൽ ഓരോന്നാകും. മൂന്നു കോണുകൾ തികച്ചും ഇല്ലാതെ ത്രികോണമില്ല: താഴെ പറയുന്ന മൂന്നു വിശേഷങ്ങളില്ലാതെ യഥാർത്ഥപ്രേമവുമില്ല. പ്രേമത്രികോണത്തിൻെറ ഒന്നാമത്തെ കോൺ പ്രേമത്തിനു കച്ചവടം അറിഞ്ഞുകൂടാ എന്നതാണ്. എന്തെങ്കിലും പകരം വേണമെന്നുള്ളേടത്ത് യഥാർത്ഥ പ്രേമം ഉണ്ടാവാൻ വയ്യ. അതു വെറും കച്ചവടമേ ആകയുള്ളു.[1] നമുക്ക് ഈശ്വരനോടു ബഹുമാനവും കീഴൊതുക്കവുമുള്ളതുകൊണ്ട് ഈശ്വരൻ പ്രസാദിച്ച് പ്രതിഫലമായി അതോ ഇതോ വല്ലതുമൊന്നു നമുക്കു തരണം എന്നു വിചാരിക്കുന്ന കാലത്തോളം നമ്മുടെ ഹൃദയത്തിൽ യഥാർത്ഥപ്രേമം പുലരുന്നതല്ല. അങ്ങനെ ഫലമിച്ഛിച്ചു ഭജിക്കുന്നവർ ഫലമുണ്ടാവില്ലെന്നു കണ്ടാൽ ഭജനം അവിടെ നിർത്തും. ഭക്തൻ ഭഗവാനെ സ്നേഹിക്കുന്നത് ഭഗവാൻ സ്നേഹിക്കത്തക്കവനാണെന്നതുകൊണ്ടുമാത്രമാണ്.[2] വേറൊരുദ്ദേശ്യവുമല്ല. ആ ദിവ്യഭാവത്തെ ജനിപ്പിക്കുന്നതും നയിക്കുന്നതും.

ഒരു കഥ കേട്ടിട്ടുണ്ട്. ഒരു മഹാരാജാവ് ഒരിക്കൽ ഒരു കാട്ടിൽ ചെന്നു. അവിടെ ഒരു മഹാത്മാവിനെ കണ്ടു. രാജാവ് അദ്ദേഹവുമായി അല്പം സംസാരിച്ചു. അദ്ദേഹത്തിൻെറ പരിശുദ്ധിയും ജ്ഞാനവും കണ്ട് രാജാവിനു വളരെ സന്തോഷമായി. രാജാവ് അദ്ദേഹത്തോടു തൻെറ കയ്യിൽനിന്നു വല്ല സമ്മാനവും വാങ്ങി തന്നെ കൃതാർത്ഥനാക്കണമെന്നപേക്ഷിച്ചു. അദ്ദേഹം അതിനു വഴിപ്പെട്ടില്ല. ''എനിക്കു ആഹാരത്തിനു ഈ കാട്ടിൽ വേണ്ടുവോളം കായ്കനികളുണ്ട്, കുടിപ്പാൻ മലയിൽനിന്നൊഴുകിവരുന്ന തെളിഞ്ഞ പുഴവെള്ളം മതി. ഉടുക്കുവാൻ വേണ്ടത്ര മരവുരി ഇവിടത്തെ മരങ്ങൾ

1. ഭാ. 10. 32. 17. പു. 133 ചു.1
2. ഭജന്ത്യഥ ത്വാമത ഏവ സാധവോ
നിരസ്തമായാഗുണവിഭ്രമോദയം
ഭവത്പദാനുസ്മരണാദൃതേ സതാം
നിമിത്തമന്യദ് ഭഗവൻ ന വിദ്മഹേ. (ഭാ. 4.20.29)

അങ്ങ് ആത്മാരാമനാകയലാണ് സാധുക്കൾ ജ്ഞാനപ്രാപ്തിക്കുശേഷം അങ്ങയെ – മായാഗുണക്ഷോഭം കൊണ്ടുണ്ടാകുന്ന പ്രപഞ്ചത്തിൻെറ വിദൂരസ്പർശം പോലുമില്ലാത്ത പരമാത്മതത്ത്വത്തെ –ഭജിക്കുന്നത്. ഭഗവൻ! അങ്ങയുടെ തൃപ്പാദങ്ങളെ സ്മരിക്കുക എന്നതല്ലാതെ ഈ സജ്ജനങ്ങൾക്ക് അങ്ങയെ ഭജിക്കുവാൻ വേറെ കാരണമില്ല.

തരുന്നു: കിടന്നുപൊറുക്കാൻ പർവ്വതത്തിലെ ഗുഹകളുമുണ്ട്. പിന്നെയെന്തിന് ഞാൻ താങ്കളോടു സമ്മാനം വാങ്ങുന്നു?''[1] എന്നു പറഞ്ഞു. അപ്പോൾ രാജാവ് ''മഹാശയ! എൻെറ നന്മയ്ക്കുവേണ്ടി വല്ലതുമൊന്ന് എൻെറ കയ്യിൽ നിന്നു സ്വീകരിക്കണം: എൻെറ ഒന്നിച്ചു നഗരത്തിലേക്കും കൂടെ അരമനയിലേക്കും എഴുന്നള്ളുവാൻ കനിവുണ്ടാകണം'' എന്നു വീണ്ടും വീണ്ടും അപേക്ഷിച്ച് വളരെ അനുനയിച്ചു. അദ്ദേഹം അതനുസരിച്ച് അരമനയിലേക്ക് ചെന്നു. സമ്മാനം നല്കും മുമ്പ് രാജാവ് ഈശ്വരപ്രാർത്ഥന നടത്തി, ''പ്രഭോ! എനിക്ക് ഇനിയും സന്തതി തരണേ, ഏറെ സമ്പത്തു തരണേ, എൻെറ രാജ്യം അധികം വിസ്തൃതമാക്കിത്തരണേ, എൻെറ ശരീരത്തിനു അധികം ആരോഗ്യവും ഉണ്ടാക്കിത്തരണേ'' എന്നായിരുന്നു പ്രാർത്ഥന. അതു മുഴുമിക്കുംമുമ്പ് മഹാത്മാവ് എഴുന്നേറ്റ് മെല്ലെ മുറിയിൽനിന്നു പുറത്തേക്കു നടന്നു. അതു കണ്ട് പരിഭ്രമിച്ച് രാജാവ് പിന്നാലെ ചെന്നു ''മഹാശയ, അങ്ങു യാത്രയായോ! എൻെറ സമ്മാനം സ്വീകരിച്ചില്ലല്ലോ'' എന്നു സങ്കടം പറഞ്ഞു. അദ്ദേഹം തിരിഞ്ഞുനിന്നു രാജാവിനെ നോക്കി ''ഞാൻ ഇരപ്പാളികളോടു ഇരക്കുന്നവനല്ല: നിങ്ങൾ ഒരിരപ്പാളി, അതിൽ കവിഞ്ഞൊന്നുമല്ല. നിങ്ങൾ എങ്ങനെ വല്ലതും ദാനം ചെയ്യും? നിങ്ങളെപ്പോലുള്ള ഒരിരപ്പാളിയുടെ കയ്യിൽനിന്നു വല്ലതും വാങ്ങുവാൻ മിനക്കെടുന്ന ബുദ്ധിശൂന്യനല്ല ഞാൻ, നില്ക്കൂ എൻെറ വഴിയേ വരണ്ട,'' എന്നു പറഞ്ഞു നടന്നു. വെറും യാചകന്മാർക്കും യഥാർത്ഥഭക്തന്മാർക്കും തമ്മിലുള്ള വ്യത്യാസം ഈ കഥയിൽ വ്യക്തമാക്കിയിട്ടുണ്ട്. യാചന പ്രേമത്തിൻെറ ഭാഷയല്ല. വല്ല പ്രതിഫലത്തിനോ മോക്ഷത്തിനുപോലുമോ വേണ്ടി ഭഗവാനെ ഭജിക്കുന്നത് യാചിക്കുന്നതുപോലെ നീചമാണ്![2] പ്രേമത്തിനു പ്രതിഫലചിന്തയില്ല. പ്രേമം പ്രേമത്തിനുവേണ്ടിമാത്രം. സ്നേഹിക്കാതിരിപ്പാൻ വയ്യ എന്നുള്ളതുകൊണ്ടുമാത്രമാണ് ഭക്തൻ സ്നേഹിക്കുന്നത്. പ്രകൃതിയിൽ ഒരു മനോഹരദൃശ്യം കണ്ട് നിങ്ങൾ രമിക്കുന്നു എന്നു വിചാരിക്കുക. അതിൻെറ പ്രസാദമായിട്ട് ആ കാഴ്ചയിൽനിന്ന് പ്രതിഫലം വല്ലതും കിട്ടണമെന്നു നിങ്ങൾ ആവശ്യപ്പെടുമോ? ഇല്ല. ആ പ്രകൃതിവിലാസം നിങ്ങളോടും ഒന്നും ആവശ്യപ്പെടുന്നില്ല. ആ കാഴ്ച നിങ്ങളുടെ മനസ്സിന് ആനന്ദമയമായ ഒരവസ്ഥയുണ്ടാക്കുന്നു, അതു മനസ്സിലെ സംഘർഷങ്ങളെ മയപ്പെടുത്തുന്നു, നിങ്ങളെ ശാന്തമാക്കുന്നു, നിങ്ങളെ തെല്ലിട മർത്ത്യഭാവത്തിൽനിന്നുയർത്തി ദിവ്യാനന്ദാനുഭവത്തിൽ എത്തിക്കുന്നു. പ്രതിഫലേച്ഛയില്ലായ്മ എന്ന ഈ യഥാർത്ഥസ്വഭാവമാകുന്നു പ്രേമത്തിൻെറ ഒന്നാമത്തെ കോൺ. പ്രേമത്തിനു പ്രതിഫലം കാംക്ഷിക്കരുത്: ദാനം ചെയ്യുന്നവൻ എന്നായിരിക്കട്ടെ നിങ്ങളുടെ നില. നിങ്ങളുടെ പ്രേമം ഭഗവാനു ദാനം ചെയ്യുക. പക്ഷെ

1. ഭാ. 2.2.4–6
2. ഭാ. 11. 14.14. (പുറം 428 ചു. 2)

ഭഗവാനോടുപോലും പകരം ഒന്നും ആവശ്യപ്പെട്ടു പോകരുത്.

പ്രേമത്രികോണത്തിൻെറ രണ്ടാമത്തെ കോൺ നിർഭയത്വം– പ്രേമത്തിനു ഭയം അറിഞ്ഞുകൂടാ–എന്ന അവസ്ഥയാകുന്നു.[1] ഈശ്വരനെ ഭയപ്പെട്ടു ഭജിക്കുന്നവർ മനുഷ്യരിൽ ഏറ്റവും താണതര ക്കാർ – മനുഷ്യത്വം വികസിച്ചിട്ടില്ലാത്തവർ – ശിക്ഷയെ ഭയപ്പെട്ടു ഭജിക്കുന്നു. ആ തരക്കാർക്ക് ഈശ്വരനെന്നുവെച്ചാൽ ഒരു കൈയ്യിൽ കൊരടാവും മറ്റേതിൽ ചെങ്കോലും വെച്ചിരിക്കുന്ന ഒരു വലിയ ആൾ: അദ്ദേഹത്തെ അനുസരിക്കാഞ്ഞാൽ അദ്ദേഹം കൊരടാവു കൊണ്ടടിക്കും. ഇതാണവരുടെ ഭയം. അങ്ങനെ ഭജിക്കുന്നത് ഹീനത്വം. അതു ഭജനയാണെങ്കിൽത്തന്നെയും അത്യന്തം പ്രാകൃതം. അല്പമെങ്കിലും ഭയം ഹൃദയത്തിലുണ്ടെങ്കിൽ അവിടെ പ്രേമം എങ്ങനെ കുടിയിരിക്കും? ഭയങ്ങളെ ജയിച്ചു കീഴടക്കുന്നതാകുന്നു പ്രേമത്തിൻെറ ജന്മസ്വഭാവം. യുവതിയായ ഒരമ്മ തെരുവിൽ സഞ്ചരിക്കുമ്പോൾ ഒരു നായ അവരുടെ നേർക്ക് കുരച്ചടുക്കുന്നു. അവർ പേടിച്ച് അടുത്ത വീട്ടിലേക്കു ഓടിക്കേറുന്നു. അടുത്തൊരുദിവസം ആ സ്ത്രീ തൻെറ കുട്ടിയുമായി തെരുവിൽ നടക്കുന്നു, അപ്പോൾ ഒരു സിംഹം ആ കുട്ടിയുടെനേർക്ക് ചാടുന്നു എന്നു വിചാരിക്കുക. ആ സമയത്ത് ആ അമ്മ എങ്ങോട്ടാണോടിക്കേറുക? സിംഹത്തിൻെറ വായിലേക്ക്, തൻെറ കുട്ടിയെ രക്ഷിച്ചുകൊണ്ട് സിംഹവക്ത്രത്തിലേക്കു തന്നെ! പ്രേമം സർവ്വഭയങ്ങളെയും കീഴടക്കുന്നു. ഭയം ജനിപ്പിക്കുന്നത് പ്രപഞ്ചത്തിൽ തൻെറ പരിതഃസ്ഥിതിയിൽനിന്ന്, തന്നെ അകറ്റിനിർത്തണം എന്ന സ്വാർത്ഥവിചാരമാണ്. ഞാൻ എത്രത്തോളം എന്നെ സ്വാർത്ഥപരനും അല്പനുമാക്കുന്നുവോ അത്രത്തോളമാണ് എനിക്കുണ്ടാകുന്ന ഭയം.[2] ഞാൻ നിസ്സാരൻ, ശൂന്യപ്രായൻ എന്നു വിചാരിക്കുന്നവനെ ഭയം നിസ്സംശയം ബാധിക്കും ഞാൻ നിസ്സാരൻ എന്ന വിചാരം എത്രത്തോളം

---

1. ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന. (തൈ. 2.9)
ന വാസുദേവഭക്താനാമശുഭം വിദ്യതേ ക്വചിത്
ജന്മമൃത്യുജരാവ്യാധിഭയം നൈവോപജായതേ. (മ.ഭാ. അനു. 189.131)
വാസുദേവഭക്തന്മാർക്ക് അശുഭം ഒരിടത്തുമില്ല. ജന്മം, മരണം, ജരരോഗം എന്നിവയെപ്പറ്റിയുള്ള ഭയം അവരെ തീണ്ടുന്നതേയില്ല.
മാമേകമേവ ശരണമാത്മാനം സർവദേഹിനാം
യാഹി സർവാത്മഭാവേന മയാ സ്യാ ഹ്യകുതോഭയഃ. (ഭാ. 11.12.15)
സർവ്വജീവികളുടെയും ആത്മാവായ എന്നെത്തന്നെ സർവ്വാത്മഭാവത്തോ ടുകൂടി ശരണം പ്രാപിക്കുക: നീ എൻെറ ബലംകൊണ്ടു സർവ്വത്ര നിർഭയ നാകും.

2. യോ വൈ ഭൂമാ തത് സുഖം നാല്പേ സുഖമസ്തി ഭൂമൈവ സുഖം
യോ വൈ ഭൂമാ തദമൃതം അഥ യദല്പം തന്മർത്യം. (ഛാ. 7.23.1.7.24.1)
യാതൊന്നാണോ ഭൂമാവ് (നിരതിശയമഹത്ത്വം) അതാണ് സുഖം, അല്പ ത്തിൽ സുഖമില്ല: ഭൂമാവുതന്നെയാണ് സുഖം. യാതൊന്നാണോ ഭൂമാവ് അതാണ് അമൃതം, അല്പമാകട്ടെ മർത്ത്യം (നശിക്കുന്നത്) ആണ്.

ചുരുങ്ങുന്നുവോ അത്രത്തോളം ഭയവും ചുരുങ്ങും. ഭയത്തിൻെറ ഒരു ചെറിയ കണികപോലും ഉള്ളേടത്ത് യഥാർത്ഥപ്രേമം ഉണ്ടാകയില്ല.[1] ഭയവും പ്രേമവും പരസ്പരം യോജിക്കുന്നവയല്ല. ഈശ്വരനെ സ്നേഹിക്കണമെങ്കിൽ അവനെ ഭയപ്പെടരുത്. ''പ്രഭുവായ നിൻെറ ദൈവത്തിൻെറ തിരുനാമം വൃഥാ ഉച്ചരിക്കരുത്,'' എന്നൊരു നിർദ്ദേശം യഥാർത്ഥഭക്തനു പരിഹാസ്യമാണ്! പ്രേമഭക്തിയിലുണ്ടോ ഈശ്വരനിന്ദയുണ്ടാകുന്നു? ഈശ്വരനാമം എത്രയേറെ ഉച്ചരിക്കുന്നുവോ അത്രയധികം നിങ്ങൾക്കു നന്ന്. അതു നിങ്ങൾ ഏതുവിധം ചെയ്താലും കൊള്ളാം[2] ഈശ്വരനെ സ്നേഹിക്കുന്നതുകൊണ്ടല്ലേ അവൻെറ നാമമുച്ചരിക്കുന്നത്?

---

1. യദാ ഹ്യേവൈഷ ഏതസ്മിന്നദൃശ്യേƒനാത്മ്യേƒനിരുക്തേƒനിലയനേ അഭയം പ്രതിഷ്ഠാം വിന്ദതേ, അഥ സോƒഭയം ഗതോ ഭവതി: യദാ ഹ്യേവൈഷ ഏതസ്മിന്നുദരമന്തരം കരുതേ, അഥ തസ്യ ഭയം ഭവതി. (തൈ. 2.7)

സാധകന്, അദൃശ്യവും അശരീരവും അനിർവ്വചനീയവും അനാധാരവുമായ ബ്രഹ്മത്തിൽ അഭയമായ നിലയുറപ്പുണ്ടാകുന്നതോടെ അയാൾ അഭയത്തെ പ്രാപിക്കുന്നു. എന്നാൽ എപ്പോഴെങ്കിലും ഇതിൽ അല്പം അന്തരം വന്നാലോ, അപ്പോൾ അവനു ഭയം ഉണ്ടാകുന്നു. (ഉറച്ച നില തെറ്റിയാൽ ഭയമാണല്ലോ.)

പരേ ബ്രഹ്മണ്യനിർദ്ദേശ്യേ ഭഗവത്യഖിലാത്മനി
യുക്താത്മന്യഫലാ ആസന്നപുണ്യസ്യേവ സത്ക്രിയാഃ. (ഭാ. 7.5.41)

അനിർദ്ദേശ്യമായ പരബ്രഹ്മവും അഖിലാത്മവുമായ ഭഗവാനിൽ മനസ്സു ലയിച്ചിരുന്ന പ്രഹ്ലാദനിൽ രാക്ഷസന്മാർ ചെയ്ത സർവ്വ ഹിംസകളും പാപികൾ ചെയ്യുന്ന സത്കർമ്മങ്ങൾപോലെ, ഫലിക്കാതെ പോയി. (ഭാ. 10.2) 33 –ൽ വിഘ്നങ്ങളുടെ നെറുകയിൽത്തന്നെ നിർഭയം കാൽവെച്ചു നടക്കും ഭഗവദ്ഭക്തന്മാർ എന്നു പറഞ്ഞിരിക്കുന്നു.)

2. യഥാ യഥാത്മാ പരിമൃജ്യതേƒസൗ
മത്പുണ്യഗാഥാശ്രവണാഭിധാനൈഃ
തഥാ തഥാ പശ്യതി വസ്തു സൂക്ഷ്മം
ചക്ഷുർയഥൈവാഞ്ജനസംപ്രയുക്തം. (ഭാ. 11.14.26)

എൻെറ (ഈശ്വരൻെറ) പുണ്യകഥകൾ കേൾക്കുകയും കീർത്തിക്കുകയും ചെയ്യുംതോറും മനസ്സു നിർമ്മലമാകും. അത്രയ്ക്കത്രക്ക് സൂക്ഷ്മവസ്തുവായ ആത്മാവിനെ ദർശിക്കാനും സാധിക്കും. അഞ്ജനമെഴുതിയ കണ്ണു തെളിഞ്ഞു. സൂക്ഷ്മവസ്തുവിനെ കാണുന്നതുപോലെ.

സർവേഷാമപ്യഘവതാമിദമേവ സുനിഷ്കൃതം
നാമവ്യാഹരണം വിഷ്ണോർയതസ്തദ് വിഷയാ മതിഃ.
ന നിഷ്കൃതൈരുദിതൈർബ്രഹ്മവാദിഭി–
സ്തഥാ വിശുദ്ധ്യത്യഘവാൻ വ്രതാദിഭിഃ
യഥാ ഹരേർനാമപദൈരുദാഹൃതൈ–
സ്തദുത്തമശ്ലോകഗുണോപലംഭകം
നൈകാന്തികം തദ്ധി കൃതേƒപി നിഷ്കൃതേ
മനഃ പുനർധാവതി ചേദസത് പഥേ
തത് കർമ്മനിർഹാരമഭീപ്സതാം ഹരേർ–
ഗുണാനുവാദഃ ഖലു സത്ത്വഭാവനഃ.

പ്രേമത്രികോണത്തിൻെറ മൂന്നാമത്തെ കോൺ പ്രേമത്തിനു പ്രതിദ്വന്ദ്വി[1] (എതിരാളി) ഇല്ലെന്നുള്ളതാണ്. എന്തുകൊണ്ടെന്നാൽ എല്ലാറ്റിലുംവെച്ച് മീതെയെന്ന്, ഉത്കൃഷ്ടമെന്ന്, ഉത്തമമെന്ന്, ആദർശമെന്ന് ഏതിനെ നിശ്ചയിച്ചിരിക്കുന്നുവോ അതിൻെറ മൂർത്തിമത്തായ

---

യഥാഽഗദം വീര്യതമമുപയുക്തം യദൃച്ഛയാ
അജാനതോഽപ്യാത്മഗുണം കുര്യാന്മന്ത്രോഽപ്യുദാഹൃതഃ.(ഭാ. 6.2.10.12.19)

സർവപാപികൾക്കും ഏറ്റവും പറ്റിയ പ്രായശ്ചിത്തമാണ് വിഷ്ണുവിൻെറ നാമങ്ങൾ എമ്പാടും കീർത്തിക്കുകയെന്നുള്ളത്. എന്തെന്നാൽ നാമകീർത്തനം കൊണ്ട് മനസ്സിന് വിഷ്ണു വിഷയമാകുന്നു. പാപം ചെയ്തവൻ സ്മൃതികാരന്മാർ പ്രായശ്ചിത്തമായി വിധിച്ചിട്ടുള്ള വ്രതാദികൾ അനുഷ്ഠിച്ചാലും ഹരിനാമകീർത്തനംകൊണ്ടെന്നപോലെ വിശുദ്ധനാകുന്നില്ല. ഈശ്വരനാമങ്ങൾ കീർത്തനം ചെയ്യുന്നതുകൊണ്ട് അവന് ഈശ്വരൻെറ സത്യസങ്കല്പത്വാദി ഗുണങ്ങൾ ഉണ്ടാകും. പ്രായശ്ചിത്തം ചെയ്തിട്ടും മനസ്സ് അസത്തിൻെറ പിന്നാലെ വീണ്ടും പായുകയാണെന്നുവന്നാൽ അതു തീർച്ചയായും പറ്റുമെന്നുറയ്ക്കാവുന്ന പ്രായശ്ചിത്തമാകുന്നില്ല. കർമ്മൊടുങ്ങണമെന്നുള്ളവർക്കു ചിത്തശുദ്ധിക്ക് ഹരിയുടെ ഗുണകീർത്തനം തന്നെയാണ് പ്രായശ്ചിത്തം. എത്രയും വീര്യമുള്ള മരുന്ന് അറിയാതെ കഴിച്ചാലും അതിൻെറ ഗുണം അതു ചെയ്യും. അതുപോലെയാണ് മഹിമയറിയാതെ മന്ത്രം ജപിച്ചാലും

സതതം കീർത്തയന്തോ മാം യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ നിത്യയുക്താ ഉപാസതേ. (ഗീ. 9.14)

എപ്പോഴും എന്നെ (ഈശ്വരനെ)ത്തന്നെ കീർത്തിച്ച് ശമദമാർദികൾ ശീലിച്ച്, വ്രതത്തിൽ ഉറച്ച്. ഉള്ളിൽ വിളങ്ങുന്ന എന്നെ പ്രേമപൂർവ്വം നമസ്കരിച്ച്, നിത്യവും ധ്യാനിച്ചുകൊണ്ട് മഹാത്മാക്കൾ ഉപാസിക്കുന്നു.

1. യസ്മിൻ ന്യസ്തമതിർ ന യാതി നരകം സ്വർഗോഽപി യച്ചിന്തനേ
വിഘ്നോ യത്ര നിവേശിതാത്മനസോ ബ്രാഹ്മോഽപി ലോകോഽല്പകഃ
മുക്തിം ചേതസി യഃ സ്ഥിതേഽമലധിയാം പുംസാം ദദാത്യവ്യയഃ
കിം ചിത്രം യദഘം പ്രയാതി വിലയം തത്രാച്യുതേ കീർത്തിതേ.
(വി. പു. 6.8.57)

യാതൊരുവനിൽ മനസ്സുവെച്ചവൻ നരകത്തിൽ പോകുന്നില്ലയോ, യാതൊരുവനെക്കുറിച്ചുള്ള വിചാരത്തിന് സ്വർഗ്ഗംപോലും വിഘ്നമാകുന്നുവോ, യാതൊരുവനിൽ മനസ്സും ബുദ്ധിയും പ്രവേശിപ്പിച്ചവന്ന് ബ്രഹ്മലോകം പോലും തുച്ഛമാകുന്നുവോ, യാതൊരുവനാണോ ഉള്ളിലിരുന്ന് ചിത്തശുദ്ധിയുള്ളവർക്ക് മുക്തി കൊടുക്കുന്നത്. ആ അച്യുതനെ (നാശമില്ലാത്തവനെ) കീർത്തിച്ചാൽ പാപം പാടേ നശിക്കുന്നു എന്നതിൽ എന്താണദ്ഭുതം?

ത്രിഭുവനവിഭവഹേതവേഽപ്യകുണ്ഠ–
സ്മൃതിരജതിതാത്മസുരാദിഭിർവിമൃഗ്യാത്
ന ചലതി ഭഗവത്പദാരവിന്ദാ–
ല്ലവനിമിഷാർദ്ധമപി യഃ സ വൈഷ്ണവാഗ്ര്യഃ. (ഭാ. 11. 2.53)

ഈശ്വരധ്യാനനിഷ്ഠരായ ദേവാദികൾപോലും കാണാൻ കിട്ടാതെ യാതൊന്നിനെ തേടുന്നുവോ ആ ഭഗവത്പാദാരവിന്ദത്തിങ്കൽനിന്ന് ത്രൈലോക്യലാഭത്തിനുവേണ്ടിപോലും ഒരു നിമിഷത്തിൻെറ അല്പാംശനേരത്തേക്കുപോലും മനസ്സു തെറ്റാത്തയാളാണ് വൈഷ്ണവ(ഭക്ത)ശ്രേഷ്ഠൻ.

ഭാവത്തെയാകുന്നു പ്രേമം ഉൾക്കൊള്ളുന്നത്, (അതിന്മീതെയാകുന്നു പ്രേമം പ്രതിഷ്ഠിതമായിരിക്കുന്നത്, അതിനു തുല്യമായിപ്പോലും മറ്റൊന്നിനെ സ്നേഹിപ്പാനില്ല). ഏതൊന്നിനെ പ്രേമത്തിനു വിഷയമാക്കുന്നുവോ അതു സർവ്വോത്തമം എന്ന ദൃഢബോധമില്ലാതെ ആ പ്രേമം യഥാർത്ഥമാകയില്ല. പല സംഗതികളിലും പ്രേമത്തിൻെറ വഴിയും സ്ഥാനവും പിഴച്ചിരിക്കാം. എങ്കിലും ഒരാൾക്ക് ഏതൊന്നിൽ ഗാഢപ്രേമമുണ്ടോ അതുതന്നെയാണ് ആ ആൾക്ക് ആദർശം-എല്ലാറ്റിലുംവെച്ചുമീതെ. ഒരാൾ ഒരു നീചജീവിയെയാവാം ആദർശമായി കാണുന്നത്. അന്യൻ ഉത്തമോത്തമമായ ഒന്നിനെയാവാം ആദർശമാക്കുന്നത്. ഏതായാലും ഓരോരുത്തനും അവനവൻെറ ആദർശത്തെമാത്രമേ ഗാഢമായി സ്നേഹിപ്പാൻ കഴിയൂ. എന്നാൽ ഏതു മനുഷ്യൻെറയും പരമോച്ചമായ ആദർശം[1] ഈശ്വരനാകുന്നു. അജ്ഞനോ പ്രാജ്ഞനോ, പാപിയോ പുണ്യവാനോ, നരനോ നാരിയോ, പഠിച്ചവനോ പഠിക്കാത്തവനോ, പരിഷ്കൃതനോ അപരിഷ്കൃതനോ ആരായാലും ഏതു മനുഷ്യന്നും പരമാദർശം ഈശ്വരനാകുന്നു. ഈശ്വരൻ എന്ന് നമുക്കുള്ള ഭാവനയുടെ തികവ്, സൗന്ദര്യം ഗാംഭീര്യം വീര്യം ഇത്യാദി ഗുണങ്ങളോരോന്നും പരമോത്കൃഷ്ടാവസ്ഥയെ പ്രാപിച്ച് അവയെല്ലാം ഒന്നായി സമ്മേളിച്ച നിലയിലാകുന്നു.[2] ഈ ഗുണങ്ങൾ പരിപൂർത്തി പ്രാപിച്ച ഒരവസ്ഥയെ ഏതെങ്കിലും രൂപത്തിൽ ഭാവനചെയ്യുന്നത് ഏതു മനുഷ്യൻെറ മനസ്സിനും സ്വാഭാവികമാണ്: അതു മനസ്സിൻെറ ഘടനയിൽത്തന്നെ ചേർന്നിരിക്കുന്ന അംശവുമത്രേ. ആ ഭാവനയ്ക്കു തികച്ചും ഒത്ത ഒരു മൂർത്തിയെ പുറമേ പ്രത്യക്ഷമായി അനുഭവപ്പെടുത്തുവാനാണ് മനുഷ്യൻ സ്വപ്രകൃതിയനുസരിച്ചു ചെയ്യുന്ന നാനാവിധപരിശ്രമങ്ങളും. അങ്ങനെ വിവിധജീവന്മാരും തങ്ങളുടെ വിവിധാദർശങ്ങളെ പുറമേ മൂർത്തീഭവിച്ചുകാണ്മാൻ ചെയ്യുന്ന യത്നങ്ങളുടെ ഫലമാണ് ജനസമുദായത്തിൽ എവിടെയും കാണാവുന്ന വിവിധപ്രസ്ഥാനങ്ങൾ: അകത്തുള്ളത് പുറത്തുവന്ന് പ്രകാശിപ്പാൻ

1. ഛാ. 3. 14,2: ബ്ര. സൂ. 1.1.3. അതിൻെറ ശങ്കരഭാഷ്യം യോ. സൂ. 1.24.25 ഇവ നോക്കുക.

2. ഈശ്വരനിൽ ആറു ഭഗങ്ങൾ - ഐശ്വര്യം, ധർമ്മം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം - സമ്പൂർണ്ണമായിരിക്കുന്നു എന്ന് വിഷ്ണുപുരാണം;

ഐശ്വര്യസ്യ സമഗ്രസ്യ ധർമ്മസ്യ യശസഃശ്രിയഃ
ജ്ഞാനവൈരാഗ്യയോശ്ചൈവ ഷണ്ണാം ഭഗ ഇതീരണാ. (6.5.74)

വായുപുരാണത്തിൽ മഹേശ്വരന് ആറംഗങ്ങളും പത്തവ്യയങ്ങളും നിത്യമാണെന്നു പറയുന്നു:

സർവജ്ഞതാ തൃപ്തിരനാദിബോധഃ സ്വതന്ത്രതാ നിത്യമലുപ്തശക്തിഃ
അനന്തശക്തിശ്ച വിഭോർവിധിജ്ഞഃ ഷഡാഹുരംഗാനി മഹേശ്വരസ്യ.
ജ്ഞാനം വൈരാഗ്യമൈശ്വര്യം തപഃ സത്യം ക്ഷമാ ധൃതിഃ
സൃഷ്ടൃത്വമാത്മസംബോധോ ഹ്യധിഷ്ഠാതൃത്വമേവ ച
അവ്യയാനി ദശൈതാനി നിത്യം തിഷ്ഠന്തി ശങ്കരേ.

വെമ്പുന്നു. ആദർശത്തിന്, ഏതു കാലത്തും പ്രബലമായുള്ള ഒരു പ്രഭാവമത്രേ മനുഷ്യലോകത്തിൽ നിരന്തരം പ്രവർത്തിക്കുന്ന ഒരേ ശക്തി, ഒരേ പ്രേരകം. എന്നാൽ, ഉള്ളിലുള്ള ആദർശത്തിനൊപ്പിച്ച് പുറത്തെ സ്ഥിതിയെ തികച്ചും രൂപപ്പെടുത്തി രണ്ടും ശരിയായി യോജിപ്പിപ്പാൻ ശ്രമിക്കുന്നതു നിഷ്ഫലമായിട്ടാണ് കലാശിക്കുന്നത് എന്ന് മനുഷ്യൻ ഒടുവിൽ കണ്ടെത്തും. അതു പക്ഷേ ജന്മശതങ്ങൾക്കുശേഷവും വർഷസഹസ്രങ്ങളിലെ കഠിനപ്രയത്നങ്ങൾക്കുശേഷമാവാം. അതുകണ്ടാൽപ്പിന്നെ സ്വന്തം ആദർശത്തെ പുറത്തേയ്ക്കിറക്കി അവിടെ മൂർത്തിഭവിച്ചു കാണ്മാൻ ശ്രമിക്കില്ല: ആദർശത്തെ അതേ നിലയിൽ പ്രേമത്തിൻെറ പരമോച്ചകോടിയിൽവെച്ച് ആരാധിച്ചുതുടങ്ങും: ആ പരമാദർശത്തിൽ അതിനെക്കാൾ താഴ്ന്ന മറ്റാദർശങ്ങളെല്ലാം അടങ്ങിയുമിരിക്കും. ഒരു ചൊല്ലുണ്ടല്ലോ, പ്രേമക്കണ്ണിനു കാക്കക്കറുമ്പിയും കനകസുന്ദരിയാകുമെന്ന്. ഇതു പരമാർത്ഥമാണെന്ന് ആരും സമ്മതിക്കും. ആ പ്രേമം അസ്ഥാനത്തിലായെന്ന് അതു വിട്ടുനിന്നു നോക്കുന്ന കണ്ണിനു തോന്നാം. പക്ഷേ പ്രേമക്കണ്ണ് കനകസുന്ദരിയെയല്ലാതെ കാക്കക്കറുമ്പിയെ കാണില്ല. കാക്കക്കറുമ്പിയോ കനകസുന്ദരിയോ, നമുക്ക് ഏതിൽ പ്രേമമോ അതിനെ കേന്ദ്രമാക്കിയാണ് നമ്മുടെ ആദർശങ്ങളെല്ലാം അടിഞ്ഞു വളരുന്നത്. ലോകം ഏതിനെയാണ് സാധാരണയായി ആരാധിക്കുന്നത്? പരമഭക്തൻെറ പരമോച്ചവും സർവ്വാശ്ലേഷിയുമായ ആദർശത്തെയല്ല, നിശ്ചയം. പുരുഷനായാലും സ്ത്രീയായാലും അവനവനിലുള്ള ആദർശത്തെയാണ് ആരാധിക്കുന്നത്. അകത്തുള്ള ആദർശത്തെ പുറമെ പ്രതിഷ്ഠിച്ച് അതിനെ വണങ്ങുകയാണ് ഏതു മനുഷ്യനും ചെയ്യുന്നത്.[1] അതുകൊണ്ടത്രേ ക്രൂരന്മാരും രക്തപ്രിയന്മാരും ഈശ്വരനെ രക്തത്തിനു ദാഹിക്കുന്നവനായി ഭാവനചെയ്യുന്നത്. അവർക്ക് അവരുടെ ആദർശത്തെമാത്രമേ സ്നേഹിപ്പാൻ കഴിവുള്ളു. അതുകൊണ്ടാണ് സത്തുക്കൾക്ക് ഈശ്വരനെക്കുറിച്ചു സത്തമമായ ആദർശമുള്ളത്: അതു മറ്റുള്ളവരുടേതിൽ നിന്നും തുലോം വ്യത്യസ്തവുമാണ്.

---

1. നൈവാത്മനഃ പ്രഭുരയം നിജലാഭപൂർണ്ണോ
   മാനം ജനാദവിദുഷഃ കരുണോ വൃണീതേ
   യദ്യജ്ജനോ ഭഗവതേ വിദധീത മാനം
   തച്ചാത്മനേ പ്രതിമുഖസ്യ യഥാ മുഖശ്രീഃ. (ഭാ. 7.9.11)

സ്വമഹിമകൊണ്ടു സ്വയംപൂർണ്ണനായി കരുണാമയനായ സർവ്വേശ്വരൻ അറിവില്ലാത്ത അല്പന്മാർ ചെയ്യുന്ന പൂജ കൈക്കൊള്ളുന്നില്ല. അവർ ഭഗവാന്നായി ചെയ്യുന്ന പൂജയെല്ലാം അവനവന്നുവേണ്ടിതന്നെയാണ്. അവനവൻെറ മുഖത്തു ചാർത്തുന്ന തിലകം പ്രതിബിംബത്തിനു ചാർത്തിയതുപോലെ തോന്നുന്നുവല്ലോ, അതുപോലെ.

## അദ്ധ്യായം പതിനെട്ട്

## പ്രേമസ്വരൂപനായ ഈശ്വരന് പ്രേമസ്വരൂപംതന്നെ തെളിവ്

സ്വാർത്ഥം, കച്ചവടം, കരാറ് എന്നീ നിലകൾ കടന്നു ബഹുദൂരം ചെന്ന നിർഭയനായ ഭക്തൻെറ നിലയെന്ത്? ''എൻെറ സർവ്വസ്വവും ഞാൻ അങ്ങേയ്ക്കു തരുന്നു. എനിക്ക് അങ്ങയുടെ പക്കൽനിന്ന് ഒന്നും വേണ്ടതാനും എൻേറതെന്നു പറയാവുന്നതൊന്നും എനിക്കില്ല", എന്നാവും ആ ഭക്തൻ ഭഗവാനോടു പറയുക. ഈ ഭാവം ദൃഢമായവന്ന് പ്രേമമൊന്നുമാത്രമേ, പ്രേമത്തിൻെറ നിർഭയത്വം മാത്രമോ, ദൃഷ്ടയിലുണ്ടാവൂ. അതു ചിലതിനോടുമാത്രം എന്ന ഇടുങ്ങിയ നിലയിലുള്ളതുമല്ല, സാർവ്വത്രികമായ സമഷ്ടിപ്രേമം: അതിരളവുകളില്ലാത്ത അഖണ്ഡമായ തനിപ്രേമം. ഭക്തിയോഗത്തിലെ ഈ ഗംഭീരപ്രേമഭാവം അതേ നിലയിൽ, പ്രതിമാപ്രതീകാദികളുടെ സഹായമെന്ന്യേ, ആരാധിക്കപ്പെട്ടും പ്രിയപ്പെട്ടുമിരിക്കും. ഇങ്ങനെ സർവ്വത്തേയും ഉൾക്കൊള്ളുന്ന ഒരാദർശത്തെ ആദർശനിലയിൽത്തന്നെ ആരാധിക്കുന്നതത്രേ പരഭക്തിയുടെ ശ്രേഷ്ഠസ്വഭാവം. മറ്റുള്ള ഭക്തിരൂപങ്ങളെല്ലാം പരഭക്തിയിലെക്കു ചെന്നെത്തുന്ന മാർഗ്ഗത്തിൽ ഓരോ ഘട്ടങ്ങൾമാത്രം. ഭക്തിസാധനകൾ ശീലിക്കുമ്പോഴുണ്ടാവുന്ന ജയപരാജയങ്ങളെല്ലാം മാർഗ്ഗമദ്ധ്യത്തിലുള്ളവതന്നെ. ആ പരിശീലനത്തിൽ സാധകൻ ബാഹ്യവസ്തുക്കളെ ഓരോന്നായെടുത്തു തൻെറ ആദർശത്തെ അതുകളിൽ ആരോപിച്ചു നോക്കുന്നു. പക്ഷേ ഉള്ളിൽ സദാ വികാസം പ്രാപിച്ചുവരുന്ന ആദർശത്തെ സാക്ഷാത്കരിപ്പാൻ ആ വസ്തുക്കളൊന്നും പര്യാപ്തങ്ങളെല്ലെന്നു കണ്ട് ഒന്നൊന്നായി തള്ളിക്കളയുന്നു. ബാഹ്യവസ്തുക്കളിൽ ആദർശത്തെ സാക്ഷാത്കരിപ്പാൻ യത്നിക്കുന്നത് നിഷ്ഫലമെന്നു സാധകൻ ഒടുവിൽ മനസ്സിലാക്കുന്നു: ആദർശത്തോടു താരതമ്യപ്പെടുത്തുമ്പോൾ ആ വസ്തുക്കൾ ശൂന്യപ്രായങ്ങളാണെന്നും കാണുന്നു: അങ്ങനെ കാലക്രമത്തിൽ, അത്യുന്നതവും സർവസമാനവും ബുദ്ധിമാത്രവേദ്യവുമായ ആദർശത്തെ ആ നിലയിൽത്തന്നെ തത്ത്വദൃഷ്ട്യാ സാക്ഷാല്ക്കരിപ്പാൻതക്ക ശക്തി സിദ്ധിക്കയും ആ തത്ത്വം സജീവവും വാസ്തവവുമാണെന്ന് അനുഭവപ്പെടുകയും ചെയ്യുന്നു. ആ അവസ്ഥയിലെത്തിയ സാധകന്ന് പിന്നെ ഈശ്വരനുണ്ടെന്നു തെളിയിപ്പാൻ കഴിയുമോ ഇല്ലയോ ഈശ്വരന്നു സർവ്വശക്തിത്ത്വവും സർവ്വജ്ഞത്വവുമുണ്ടോ ഇല്ലയോ എന്നൊന്നും ചോദിപ്പാൻ തോന്നില്ല. അയാൾക്ക് ഈശ്വരൻ പ്രേമസ്വരൂപൻ, പ്രേമത്തിൻെറ പരമാവസ്ഥ, അതുമാത്രം: അതു മതിതാനും. പ്രേമസ്വരൂപൻ സ്വയം പ്രത്യക്ഷം. ഒന്നിനെ സ്നേഹിക്കുമ്പോൾ ആ ഒന്ന് ഉള്ളതാണെന്നു

ബോധ്യപ്പെടുവാൻ വേറെ തെളിവ് വേണമോ?[1] അന്യമാർഗ്ഗക്കാർക്ക് അവർ ഭാവന ചെയ്യുന്ന മജിസ്ട്രേട്ടീശ്വരൻമാർ (നീതിവിധാതാക്കൾ) ഉണ്ടെന്നു സ്ഥാപിപ്പാൻ വളരെയെല്ലാം തെളിവുകൾ ആവശ്യമാവാം. യഥാർത്ഥഭക്തനാകട്ടെ ആവിധം ഈശ്വരൻമാരെപ്പറ്റി ഭാവന ചെയ്യുന്നവനല്ല, ചെയ്വാൻ കഴിയുന്നവനുമല്ല. ഭക്തന്ന് ഭഗവാൻ പ്രേമമാത്രമായി വിളങ്ങുന്നു. ''പ്രിയേ, ഭർത്താവെന്ന വ്യക്തിയെ ലക്ഷ്യമാക്കിയല്ല, ഭർത്താവിലിരിക്കുന്ന ആത്മാവിനെ ലക്ഷ്യമാക്കിയാണ് ഭർത്താവിനെ സ്നേഹിക്കുന്നത്, ഭാര്യയെന്ന വ്യക്തിയെ ലക്ഷ്യമാക്കിയല്ല ഭാര്യയിലിരിക്കുന്ന ആത്മാവിനെ ലക്ഷ്യമാക്കിയാണ് ഭാര്യയെ സ്നേഹിക്കുന്നത്.'[2] സ്വാർത്ഥമാണ് സർവ്വമനുഷ്യരുടെയും സർവ്വപ്രവൃത്തികൾക്കും പ്രേരകം എന്ന് ചിലർ പറയുന്നുണ്ട്. ആ സ്വാർത്ഥവും പ്രേമംതന്നെ, അതിനെ വ്യക്തിപരമായി താഴ്ത്തിയിരിക്കുന്നു എന്നേ ഉള്ളൂ. സർവ്വത്തേയും ഉൾക്കൊള്ളുന്ന വിഭുത്വത്തിലാണ് ഞാൻ എന്നെപ്പറ്റി വിചാരിക്കുന്നതെങ്കിൽ എനിക്കു സ്വാർത്ഥമുണ്ടാവാൻ വയ്യ. നേരേമറിച്ച് ഞാൻ എന്തോ ചെറുതൊന്ന് എന്ന് എന്നെപ്പറ്റി തെറ്റായി വിചാരിക്കുമ്പോഴാണ് എൻെറ പ്രേമം ചെറിയൊരു വ്യക്തിയിൽ കുടുങ്ങിച്ചുരുങ്ങുന്നത്, പ്രേമപരിധിയെ ചുരുക്കിച്ചെറുതാക്കിയതാണ് തെറ്റ് പ്രപഞ്ചത്തിലുള്ള സർവ്വ

---

1. കേവലാനുഭവാനന്ദസ്വരൂപഃ പരമേശ്വരഃ (ഭാ. 7.6.23)
സർവേഷാമപി ഭൂതാനാം ഹരിരാത്മേശ്വരഃ പ്രിയഃ (ഭാ. 7.7.49)
പ്രേഷ്ഠോ ഭവാംസ്തനുഭൃതാം കില ബന്ധുരാത്മാ. (ഭാ. 10.29.32)

പരമേശ്വരൻ നിരുപാധികമായ ആനന്ദംതന്നെ: സർവ്വഭൂതങ്ങളുടെയും ആത്മാവും അന്തര്യാമിയും പ്രിയനുമാണ് ഹരി: സർവ്വശരീരികൾക്കും ഏറ്റവും പ്രിയപ്പെട്ട ബന്ധുവും ആത്മാവുമല്ലോ ഭവാൻ.

രസോ വൈ സഃ രസം ഹ്യേവായം ലബ്ധ്വാനന്ദീ ഭവതി.(തൈ. 2.7)

എന്ന മന്ത്രത്തിൻെറ ഭാഷ്യത്തിൽ ശങ്കരാചാര്യസ്വാമികൾ ബ്രഹ്മത്തിൻെറ ഉണ്മയ്ക്കു യുക്തി കാണിക്കുന്നു.

നാസത ആനന്ദഹേതുത്വം ദൃഷ്ടം ലോകേ. ബാഹ്യാനന്ദസാധനരഹിതാ അപ്യനീഹാ നിരേഷണാ ബ്രാഹ്മണാ ബാഹ്യരസലാഭാദിവ സാനന്ദാ ദൃശ്യന്തേ വിദ്വാംസഃ നൂനം ബ്രഹ്മൈവ രസസ്തേഷാം തസ്മാദസ്തി തത് തേഷാമാനന്ദകാരണം രസവദ്ബ്രഹ്മ. (തൈ. ശം. ഭാ. 2.7)

ഇല്ലാത്ത ഒന്ന് ആനന്ദം നല്കുന്നതായി ലോകത്തിൽ കണ്ടിട്ടില്ല. ആനന്ദപ്രദമായ ഒരു സാധനവും പുറമെയില്ലാഞ്ഞിട്ടും, അതിനുവേണ്ടി ശ്രമിക്കുകയോ ആഗ്രഹിക്കുകയോ പോലും ചെയ്യാഞ്ഞിട്ടും, വിദ്വാൻമാരായ സന്ന്യാസിമാർ പുറമെനിന്നു രസം കിട്ടിയിട്ടെന്നപോലെ ആനന്ദം അനുഭവിക്കുന്നതായി കാണുന്നു. തീർച്ചയായിട്ടും ബ്രഹ്മംതന്നെയാണ് അവരുടെ രസം. അതുകൊണ്ട് അവർക്ക് ആനന്ദകാരണമായ, രസവത്തായ ആ ബ്രഹ്മം ഉണ്ട്.

2. 2.4.5 (പു. 484, ചു. 1)

വസ്തുക്കളും ജന്മനാ ദിവ്യങ്ങളും പ്രേമാർഹങ്ങളുമാകുന്നു: സമഷ്ടിയെ സ്നേഹിക്കുന്നതിൽ അതിൻെറ അംശങ്ങളായ വ്യഷ്ടികൾ ഉൾപ്പെടുമെന്നോർമ്മിക്കണം. ഈ സമഷ്ടിയെയാണ് ഭക്തന്മാർ ഈശ്വരനായിക്കാണുന്നത്: സ്വർഗ്ഗസ്ഥനായ പിതാവ്, സ്രഷ്ടാവ്, രക്ഷകൻ എന്നിങ്ങനെ പറയപ്പെടുന്ന ഈശ്വരന്മാരും അവരെസ്സംബന്ധിച്ച വിവിധസിദ്ധാന്തങ്ങളും കല്പനകളും മതഗ്രന്ഥങ്ങളുമെല്ലാം യഥാർത്ഥഭക്തന്മാർക്കു നിരർത്ഥകങ്ങളും നിഷ്പ്രയോജനങ്ങളുമാണ്: എന്തുകൊണ്ടെന്നാൽ അവർ പരമപ്രേമംകൊണ്ടും ഏകാന്തനിഷ്ഠകൊണ്ടും അതെല്ലാം കടന്നുയർന്നിരിക്കുന്നു. ഹൃദയം ശുദ്ധനിർമ്മലമാക്കി അതിൽ ദിവ്യപ്രേമാമൃതം തട്ടൊപ്പം നിറച്ചിരിക്കെ ഈശ്വരനെപ്പറ്റി (പ്രേമപരമല്ലാത്ത) മറ്റു ഭാവങ്ങൾ ബാലിശങ്ങളായിത്തീരുന്നു, അവ തീരെ അപര്യാപ്തങ്ങളും അയോഗ്യങ്ങളുമെന്നു തള്ളിക്കളയുകയും ചെയ്യുന്നു. ഇതത്രേ പരഭക്തിയുടെ ശക്തി. ഭക്തിയിൽ സിദ്ധി നേടിയവൻ ഈശ്വരദർശനാർത്ഥം ക്ഷേത്രങ്ങളിലോ പള്ളികളിലോ പോകയില്ല. അയാൾ ഈശ്വരനെ ദർശിപ്പാനാവാത്ത ഒരു സ്ഥലവും കാണുന്നില്ല. ക്ഷേത്രങ്ങളിലും പുറത്തും ഈശ്വരനെ ദർശിക്കുന്ന സാധുവിൻെറ സാധുത്വത്തിലും ദുഷ്ടൻെറ ദുഷ്ടതയിലും കൂടി, അയാൾക്ക് ഈശ്വരദർശനം സിദ്ധിക്കുന്നു. എന്തുകൊണ്ടെന്നാൽ അയാൾ ഈശ്വരനെ സ്വഹൃദയത്തിൽ സാക്ഷാത്കരിച്ചിരിക്കുന്നു: അവിടുന്ന് അദ്വയസർവശക്തിയായി, അക്ഷയപ്രേമജ്യോതിസ്സായി അനന്തമഹിമാവോടുകൂടി തൻെറ ഹൃദയത്തിൽ വിളങ്ങുന്നതായി ദർശിച്ചിരിക്കുന്നു.[1]

---

1. യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ
ചേതോമലാനി വിധമേദ് ഗുണകർമ്മജാനി
തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്ത്വം
സാക്ഷാദ് യഥാƒമലദൃശോഃ സവിതൃപ്രകാശഃ. (ഭാ. 11.3.40)

ഭഗവാൻെറ തൃപ്പാദങ്ങളിലുള്ള അളവറ്റ ഭക്തികൊണ്ട്, ഗുണകർമ്മസംഭവങ്ങളായ മനോമലങ്ങൾ തീരെ നശിക്കുമ്പോൾ ആ വിശുദ്ധമായ മനസ്സിൽ ആത്മതത്ത്വം പ്രകാശിക്കുന്നു. തിമിരരോഗം നീങ്ങിയ കണ്ണിൽ സൂര്യപ്രകാശമെന്നപോലെ ആത്മതത്ത്വസാക്ഷാത്കാരം നേരിട്ടുണ്ടാകുന്നു.

## അദ്ധ്യായം പത്തൊമ്പത്

## ദിവ്യപരമപ്രേമത്തിനു മാനുഷികഭാവങ്ങളിൽ കല്പിച്ചിട്ടുള്ള വിധങ്ങൾ

പരമവും പരാത്പരവുമായ ഈ ദിവ്യപ്രേമത്തിൻെറ സ്വഭാവം വിവരിപ്പാൻ മനുഷ്യൻെറ ഭാഷയ്ക്കു കഴിവില്ല. മനുഷ്യൻെറ ഭാവനാശക്തി പരമാവധിയോളം പറന്നുനോക്കിയാലും ആ പ്രേമത്തിൻെറ അതിരറ്റ പൂർണ്ണതയും മനോഹാരിതയും സമഗ്രമായി ഗ്രഹിപ്പാൻ ശക്തമല്ല. എന്നാലും, ആ പ്രേമത്തിൻെറ പര എന്നും അപര എന്നുമുള്ള ഭക്തിഭാവങ്ങളെ ശീലിച്ച് എല്ലാ രാജ്യത്തുമുണ്ടായിട്ടുള്ള ഭക്തന്മാർക്ക് തങ്ങളുടെ പ്രേമാദർശങ്ങളെ ഗ്രഹിപ്പാനും വിവരിച്ചുകൊടുപ്പാനും ഒരു മാർഗ്ഗമായി കഴിവു കുറഞ്ഞ മനുഷ്യഭാഷയെത്തന്നെ ഉപയോഗിക്കേണ്ടിവന്നിട്ടുണ്ട്. എന്നുമാത്രമല്ല, ഈ അവർണ്ണ്യമായ ദിവ്യപ്രേമത്തെ ഒരു വടിവിലാക്കിക്കാണിപ്പാൻ മനുഷ്യപ്രേമത്തെ അതിൻെറ വിവിധരൂപങ്ങളിൽ ഉപയോഗിച്ചിട്ടുണ്ട്. ദിവ്യതയുള്ളവയെപ്പറ്റിയും മനുഷ്യന്നു മനുഷ്യപ്രകൃതിയിലേ ചിന്തിച്ചുകൂടൂ. വാക്കിനു ഗോചരമല്ലാത്ത നിരപേക്ഷബ്രഹ്മത്തെ ബോധിപ്പാനും മനുഷ്യനു തൻെറ സാപേക്ഷഭാഷകൊണ്ടേ കഴിയൂ. ഈ പ്രപഞ്ചംതന്നെ അപരിമിത (ബ്രഹ്മത്തെ) പരിമിതഭാഷയിൽ എഴുതിക്കാട്ടിയതുപോലെയാകുന്നു. അതുകൊണ്ട് ഭക്തന്മാർ ഈശ്വരനെയും ഭക്തിസാധനകളെയും സംബന്ധിച്ചു പറയുവാൻ മനുഷ്യപ്രേമത്തിനു ചേർന്ന സർവസാധാരണമായ വാക്കുകളെ ഉപയോഗിക്കുന്നു. പരഭക്തിയെ വിഷയമാക്കി ഗ്രന്ഥം നിർമ്മിച്ചിട്ടുള്ള മഹാന്മാരിൽ ചിലർ ഈ ദിവ്യപ്രേമം ഇന്നവിധമുള്ളതെന്നറിവാനും അനുഭവപ്പെടുത്താനും എത്രയോ വിവിധമാർഗ്ഗങ്ങളിൽ ശ്രമിച്ചിട്ടുണ്ട്.[1] അവർ പ്രേമത്തിൻെറ പല രൂപങ്ങളും ഗ്രഹിച്ചിട്ടുള്ളതിൽ ഏറ്റവും താഴ്ന്ന രൂപത്തെ ശാന്തം എന്നു പറയുന്നു. ഇതിൽ പ്രേമത്തിൻെറ ചുട്ടുനീറലില്ല, ഭ്രാന്തു തലയ്ക്കു പിടിച്ചിട്ടില്ല: പ്രതിമ, പൂജ, പ്രതീകം

1. ഗുണമാഹാത്മ്യാസക്തി - രൂപാസക്തി - പൂജാസക്തി - സ്മരണാസക്തി- ദാസ്യാസക്തി - സഖ്യാസക്തി - വാത്സല്യാസക്തി - കാന്താസക്തി - ആത്മനിവേദാനാസക്തി - തന്മയതാസക്തി - പരമവിരഹാസക്തി - രൂപാ ഏകധാ അപി ഏകാദശധാ ഭവതി. (നാ. ഭ. സൂ. 82)

നാരദൻ ഭഗവാൻെറ ഗുണകീർത്തനത്തിലും ഗോപികൾ സൗന്ദര്യത്തിലും, അംബരീഷൻ പൂജയിലും പ്രഹ്ലാദൻ സ്മരണത്തിലും ഹനുമാൻ ദാസ്യത്തിലും അർജ്ജുനൻ സഖ്യത്തിലും ദേവകി വാത്സല്യത്തിലും രുക്മിണി കാന്താത്വത്തിലും മഹാബലി ആത്മനിവേദനത്തിലും സനത്കുമാരൻ തന്മയതയിലും ഭഗവാനെ വിട്ടുപിരിഞ്ഞ രാധ മുതലായവർ പരമവിരഹത്തിലും പ്രധാനമായി ആസക്തിയുള്ളവരായിരുന്നു.

എന്നീ പരിപാടികളിൽനിന്നു അല്പം ഉയർന്ന്, അനക്കമറ്റ സർവസാധാരണ പ്രേമം എന്നല്ലാതെ പ്രേമത്തിൻെറ തീവ്രവേഗോന്മാദഭാവം ഇതിലില്ല. ഈ ഭാവത്തിലുള്ള ഭജനത്തിന്നത്രേ ശാന്തം എന്ന പേർ. ലോകത്തിൽ ചിലർ പതുക്കെപ്പതുക്കെ നീങ്ങാനിഷ്ടപ്പെടുന്നതായും മറ്റു ചിലർ ചുഴലിക്കാറ്റുപോലെ വന്നുപോകുന്നതായും കാണുന്നുണ്ടല്ലോ. ശാന്തഭക്തൻ തിടുക്കമില്ലാത്ത സ്വസ്ഥൻ, സൗമ്യൻ.

ഇതിനടുത്ത ഉപരിഭാവം ദാസ്യം[1] താൻ ഭഗവാൻെറ ദാസനാണെന്നു ഭാവിക്കുന്ന നില, വിശ്വസ്തഭൃത്യന് തൻെറ യജമാനനോടുള്ള പ്രതിപത്തിയാകുന്നു ഇതിൽ ആദർശം.

പിന്നെത്തേതു സഖ്യം. ഈശ്വരൻ എൻെറ ഉറ്റ തോഴൻ എന്ന ഭാവം. സ്നേഹിതന്ന് തൻെറ ഹൃദയം തുറന്നു കാണിക്കും. കുറ്റങ്ങൾക്കൊന്നും സ്നേഹിതൻ ശകാരിക്കില്ല. എപ്പോഴും സഹായിക്കയേ ഉള്ളൂ എന്ന വിശ്വാസമുണ്ട്: സ്നേഹിതനും തനിക്കും തമ്മിൽ തുല്യതയുണ്ട്. ഈ ഭാവത്തിൽ ഭക്തനും ഈശ്വരനും തമ്മിൽ തുല്യപ്രേമം അന്യോന്യം ഒഴുകുന്നുണ്ടായിരിക്കും. ഈശ്വരൻ നമ്മുടെ സഖാവ്, ഉറ്റ സഖാവ്: സഹായിക്കും രക്ഷിക്കും എന്നുറപ്പിച്ച് ഹൃദയത്തിലെ പരമരഹസ്യങ്ങളെയും കലവറകൂടാതെ തുറന്ന് മുമ്പിൽ വെച്ചു കൊടുക്കാം എന്ന വിധത്തിലുള്ള സഖാവ്, തനിക്കു സമാനനായി സ്വീകരിക്കപ്പെട്ട സഖാവ്: ഇവിടെ ഭക്തൻ ഭഗവാനെ കളിത്തോഴനാക്കി വെച്ചിരിക്കുന്നു. പ്രപഞ്ചത്തിൽ നാമെല്ലാം ലീല ചെയ്യുകയാണെന്നു ശരിയായും പറയാം. കുട്ടികൾ അവരുടെ കളി കളിക്കുംപോലെ പ്രേമരൂപനായ ഭഗവാൻ ഈ പ്രപഞ്ചത്തോടൊപ്പം കളിക്കുന്നു. അവിടുന്നു പരിപൂർണ്ണൻ. ഒന്നും ആവശ്യമില്ലാത്തവൻ. നിഃസ്പൃഹൻ. അവിടുന്ന് എന്തിനുവേണ്ടി സൃഷ്ടിക്കുന്നു? കർമ്മം എപ്പോഴും ഒരാവശ്യം. നിവർത്തിപ്പാനാണ് (കുറവു തീർപ്പാനാണ്). ആവശ്യം ഉണ്ടാകുന്നത് അപൂർണ്ണതനിമിത്തമാണ്. പരിപൂർണ്ണനും നിഃസ്പൃഹനുമായ ഭഗവാൻ നിരന്തരസൃഷ്ടികർമ്മത്തിൽ ഏർപ്പെട്ടിരിപ്പാൻ അവിടേയ്ക്കു എന്താവശ്യം? എന്തുദ്ദേശ്യം? അവിടേയ്ക്കു സിദ്ധിക്കേണ്ടതായിട്ട് എന്തുണ്ട്? നമ്മുടെ ഭാവനയിൽ കാണുന്ന ഏതെങ്കിലും ഒരുദ്ദേശ്യത്തിന്മേലാണ് ഈശ്വരൻ സൃഷ്ടി നടത്തുന്നതെന്നും മറ്റുമുള്ള കഥകൾ കഥകളുടെ നിലയിൽ കൊള്ളാം, അല്ലാതെ അവയ്ക്കു നിലയും വിലയുമില്ല. വാസ്തവത്തിൽ ഇതെല്ലാം ഒരു കളി: പ്രപഞ്ചം ഭഗവാൻെറ ലീലാനാടകംമാത്രം[2]. ഇതു മുഴുവനും അവിടേയ്ക്കു രസകരമായ ഒരു വിനോദം മാത്ര

1. ഭാ. 7.9.17.10.29.39.

2. ഇച്ഛാമാത്രം പ്രഭോഃ സൃഷ്ടിരിതി സൃഷ്ടൗ വിനിശ്ചിതാഃ
കാലാത് പ്രസൂതിം ഭൂതാനാം മന്യന്തേ കാലചിന്തകാഃ
ഭോഗാർത്ഥം സൃഷ്ടിരിത്യന്യേ ക്രീഡാർഥമിതി ചാപരേ
ദേവസ്യൈഷ സ്വഭാവോഽയമാപ്തകാമസ്യ കാ സ്പൃഹാ? (മാ. കാ. 1.8,9)

മാവാം. നിങ്ങൾ ദരിദ്രനാണെങ്കിൽ അതൊരു നേരംപോക്കെന്നുവെച്ച് അതിൽ രസിക്കുക: ധനികനാണെങ്കിൽ ധനവാൻ എന്ന തമാശയിൽ രസിക്കുക: അപകടങ്ങൾ പിണയുന്നതും നേരംപോക്ക്, സുഖാനുഭവങ്ങൾ വന്നുചേരുന്നത് അധികം നല്ല നേരംപോക്ക്. ഈ ലോകം ഒരു കളിയരങ്ങുമാത്രം. നാം അതിൽ കളിച്ചു രസിക്കുന്നു, ഈശ്വരൻ നമ്മോടൊപ്പം കളിക്കുന്നു, നാം ഈശ്വരനോടൊന്നിച്ചും കളിക്കുന്നു. ഭഗവാൻ നമ്മുടെ പതിവുകളിത്തോഴൻ. അദ്ദേഹം എത്ര ഭംഗിയായി കളിക്കുന്നു! കല്പം അവസാനിച്ചപ്പോൾ ഒരു കളി കഴിഞ്ഞു. പിന്നെ ഏറെക്കുറെ നേരത്തേയ്ക്ക് വിശ്രമം. പിന്നെയും എല്ലാം പുറത്ത് (രംഗത്ത്) ഇറങ്ങി കളിക്കുകയായി. ഈ വസ്തുത – ഇതെല്ലാം ഒരു ലീലയാണെന്നും നിങ്ങളും ലീലയിൽ കൂട്ടാളികളാണെന്നും മറന്നുകളയുമ്പോൾ മാത്രമാണ് ദുഃഖങ്ങളും കഷ്ടപ്പാടുകളും അനുഭവമാകുന്നത്, അപ്പോഴാകുന്നു ഹൃദയം കനക്കുന്നത് (മനസ്സിടിയുന്നത്) അപ്പോൾ മാത്രമാണ് ജീവിതംതാങ്ങാനാവാത്ത ദുസ്സഹഭാരമായി അനുഭവപ്പെടുന്നത്. എന്നാൽ ഈ അരയ്ക്കാൽ നാഴിക നേരത്തെ ജീവിതത്തിൽ മാറിമറിഞ്ഞുവരുന്ന സംഭവങ്ങൾ സ്ഥിരസത്യങ്ങളാണെന്നുള്ള ഗൗരവഭാവന വിട്ട്, ഇതു ലീലയാണ്, നാം ഈശ്വരൻെറ ലീലയിൽ കൂട്ടുചേർന്നു ലീലയാടുന്ന രംഗംമാത്രമാണിത് എന്ന് എത്ര വേഗത്തിൽ അറിയുന്നുവോ അത്രവേഗത്തിൽ, ഉടനടി, നിങ്ങൾക്കുള്ള കഷ്ടാരിഷ്ടങ്ങൾ എല്ലാം നീങ്ങിപ്പോകും പ്രപഞ്ചത്തിലെ ഓരോ അണുവിലും ഈശ്വരൻ ലീലയാടുന്നു. ഭൂമണ്ഡലത്തെയും സൂര്യചന്ദ്രാദിമണ്ഡലങ്ങളെയും തട്ടിക്കൂട്ടിയുണ്ടാക്കുമ്പോൾ അവിടുന്നു ലീല നടത്തുകമാത്രമാണ്. അവിടുന്നു മനുഷ്യഹൃദയങ്ങളെക്കൊണ്ടും ജന്തുക്കളെക്കൊണ്ടും സസ്യങ്ങളെക്കൊണ്ടും കളിക്കുന്നു. നാം അവിടുത്തെ ചതുരംഗക്കരുക്കൾ: അവിടുന്നു കരുക്കളെ പലകമേൽ നിരത്തി നീക്കുന്നു. ഒരിക്കൽ ഒരുവിധം നിരത്തുന്നു, മറ്റൊരിക്കൽ

ഈശ്വരൻെറ ഇച്ഛമാത്രമാണ് സൃഷ്ടിയെന്ന് സൃഷ്ടിയുടെ ഉണ്മയിൽ ഉറപ്പുള്ളവരും, കാലമാണ് ഭൂതങ്ങളെ പ്രകാശിപ്പിക്കുന്നതെന്ന് കാലതത്ത്വ ചിന്തകന്മാരും, ഈശ്വരഭോഗത്തിനുവേണ്ടിയാണ് സൃഷ്ടിയെന്ന് വേറെ ചിലരും, ഈശ്വരൻെറ ലീലയ്ക്കാണ് എന്ന് പിന്നെച്ചിലരും വിചാരിക്കുന്നു. എന്നാൽ ഇത് സ്വയംപ്രകാശസ്വരൂപനായ ഭഗവാൻെറ സ്വഭാവമാണ്. അല്ലാതെ ആപ്തകാമന്ന് എന്തഭിലാഷം?

'ലോകവത്തു ലീലാകൈവല്യം' (ബ്ര. സൂ. 2.1. 33 ലോകരെപ്പോലെ വെറും ലീലമാത്രമാണ് ഈശ്വരൻെറ ജഗത്സൃഷ്ടി) എന്ന സൂത്രത്തിൻെറ ഭാഷ്യത്തിൽ ശങ്കരാചാര്യസ്വാമികൾ ഈശ്വരൻെറ സൃഷ്ടിവ്യാപരത്തെക്കുറിച്ചു പറയുന്നു. കൊതിതീർന്ന മതിവന്ന രാജാവോ മന്ത്രിയോ കളിയൊഴിച്ച് ഒരു പ്രയോജനവും ഉദ്ദേശിക്കാതെ ക്രീഡാവിഹാരാദികളിൽ ഏർപ്പെടുന്നതുപോലെ ബാഹ്യപ്രയോജനമൊന്നുമില്ലാതെ ശ്വാസോച്ഛ്വാസം ചെയ്യുന്നതുപോലെ. ഈശ്വരനു മറ്റു പ്രയോജനമൊന്നുമില്ലാതെ വെറും ലീലാരൂപമായിട്ടാണ് പ്രവൃത്തി. സ്വഭാവമെന്തിന് എന്ന ചോദ്യത്തിനു സ്ഥാനമേയില്ല.

മറ്റൊരുവിധത്തിൽ.[1] നാം അറിഞ്ഞോ അറിയാതെയോ ആ കളിയിൽ സഹായിക്കുന്നു. ഹ! ഹ! എന്താനന്ദം! നാം ഈശ്വരൻെറ കളിത്തോഴന്മാർ![2]

അടുത്തത് വാത്സല്യം. ഇതിൽ ഈശ്വരനെ നമ്മുടെ പിതാവ് എന്നല്ല അപത്യം (കുട്ടി) എന്ന നിലയിലാണ് സ്നേഹിക്കുന്നത്.1 ഇതിന് ഒരു പന്തികേട് തോന്നാം. പക്ഷേ ഈശ്വരൻ എന്ന ഭാവനയിൽനിന്ന് ശക്തിമാഹാത്മ്യഭാവങ്ങളെ നിശ്ശേഷം നീക്കക്കളയുവാൻ തക്ക ഒരഭ്യാസമാണിത്. ശക്തിഭാവനയോടൊപ്പം ഭയവുമുണ്ടാകും. പ്രേമത്തിൽ ഭയമുണ്ടാകരുത്. ഭയം, ബഹുമാനം, അനുസരണം എന്നീ ഭാവങ്ങൾ സ്വഭാവം ദൃഢീഭവിപ്പാൻ അവശ്യമാണ്. എന്നാൽ സ്വഭാവദാർഢ്യം വന്ന്, ശാന്തം എന്ന പ്രേമഭാവമാസ്വദിച്ച് പ്രേമത്തിൻെറ

---

1. ഭൂതൈർഭൂതാനി ഭൂതേശഃ സൃജത്യവതി ഹന്ത്യജഃ
ആത്മസൃഷ്ടൈരസ്വതന്ത്രൈരനപേക്ഷോഽപി ബാലവത് (ഭാ. 6.15.6)
ഒന്നിനും വേണ്ടിയല്ലാതെ ഒരു ബാലനെപ്പോലെ താനുണ്ടാക്കിയ അസ്വതന്ത്രങ്ങളായ ഭൂതങ്ങളെക്കൊണ്ട് ഭൂതേശനും ജന്മമില്ലാത്തവനുമായ ഈശ്വരൻ ഭൂതങ്ങളെ ഉണ്ടാക്കി, പോറ്റി, കൊല്ലുകയാണ് ചെയ്യുന്നത്.

2. ഭഗവാൻ ഗോപകുമാരന്മാരുമായി ലീല ചെയ്തതുപോലെയാണ് ഇത്:
ഇത്ഥം സതാം ബ്രഹ്മസുഖാനുഭൂത്യാ ദാസ്യം ഗതാനാം പരദൈവതേന
മായാശ്രിതാനാം നരദാരകേണ സാകം വിജഹ്രുഃ കൃതപുണ്യപുഞ്ജാഃ.
(ഭാ. 10.12.11)
ഇപ്രകാരം സത്തുക്കൾക്ക് ബ്രഹ്മസുഖാനുഭൂതിയും ദാസ്യഭാവം പൂണ്ടുപാസിക്കുന്നവർക്കും പരദൈവതവും മായയെ ആശ്രയിച്ചവർക്ക് മനുഷ്യബാലനുമായ ഭഗവാനോടു ചേർന്ന് പുണ്യശാലികളായ ഗോപകുമാരന്മാർ കളിച്ചു.
അഹോ! ഭാഗ്യമഹോ ഭാഗ്യം! നന്ദഗോപവ്രജൗകസാം
യന്മിത്രം പരമാനന്ദം പൂർണ്ണം ബ്രഹ്മ സനാതനം! (ഭാ. 10.14.32)
എന്നും എങ്ങും നാശമറ്റ പൂർണ്ണബ്രഹ്മം, പരമാനന്ദം ശ്രീകൃഷ്ണരൂപത്തിൽ തോഴനായുള്ള നന്ദഗോപരുടെയും ഗോകുലവാസികളുടെയും ഭാഗ്യം. മഹാഭാഗ്യംതന്നെ!

3. ത്രയ്യാ ചോപനിഷദ്ഭിശ്ച സാംഖ്യയോഗൈശ്ച സാത്വതൈഃ
ഉപഗീയമാനമാഹാത്മ്യം ഹരിം സാമന്യതാത്മജം! (ഭാ. 10. 8.45)
കർമ്മകാണ്ഡ ഇന്ദ്രാദികളെന്നും ഉപനിഷത്തുകൾ ബ്രഹ്മമെന്നും സാംഖ്യന്മാർ പുരുഷനെന്നും യോഗികൾ പരമാത്മാവെന്നും സാത്വതന്മാർ ഭഗവാനെന്നും യാതൊരുവൻെറ മാഹാത്മ്യത്തെയാണോ താത്പര്യപൂർവ്വം പുകഴ്ത്തിക്കൊണ്ടിരിക്കുന്നത് ആ ഹരിയെ യശോദ മകനെന്നു വിവരിച്ചു! (എല്ലാവരും ഇങ്ങനെയുള്ള ഹരിയെത്തന്നെയാണ് ഇന്നും മക്കളായി കരുതുന്നത്!) അതുകൊണ്ട് ശ്രീനാരദൻ ഈശ്വരബുദ്ധി വിട്ട് മക്കളെ ലാളിക്കുന്നവരോട് വസുദേവനെ മുൻനിർത്തി പറയുന്നു
മാപത്യബുദ്ധിമകൃഥാഃ കൃഷ്ണേ, സർവാത്മനീശ്വരേ
മായാമനുജരൂപേണ ഗൂഢൈശ്വര്യേ പരേഽവ്യയേ. (ഭാ. 11.5.49)
സർവ്വാത്മവും ഈശ്വരനും അവ്യയമായ പരബ്രഹ്മവുമാണെങ്കിലും മഹിമകളെ ഒളിപ്പിച്ച് മായാമനുഷ്യരൂപത്തിൽ കാണപ്പെടുന്ന കൃഷ്ണനിൽ അപത്യ ബുദ്ധി വെയ്ക്കരുത്. (മകനിൽ ഈശ്വരബുദ്ധിയാണ് വെയ്ക്കേണ്ടത്.)

തീവ്രമാദകഭാവംകൂടി അല്പം അനുഭവിച്ചുകഴിഞ്ഞാൽപ്പിന്നെ (ഭയബഹുമാനാദിഭാവങ്ങൾക്കു സ്ഥാനമില്ല) സാധകൻ സദാചാരത്തെയോ അഭ്യാസക്രമത്തെയോ പറ്റി വിചാരിക്കേണ്ടതില്ല. പിന്നെ ഈശ്വരനെപ്പറ്റി സർവ്വശക്തൻ, മഹാപ്രഭാവൻ, അത്യുജ്ജ്വല സ്വഭാവൻ, ജഗന്നാഥൻ, ദേവദേവൻ എന്നീ ഭാവങ്ങളിൽ ചിന്തിപ്പാൻ ഭക്തനു മനസ്സുവരില്ല. ഈശ്വരഭാവനയിൽനിന്ന് ശക്തി എന്ന ഭയജനകഭാവത്തെ അടർത്തിക്കളവാനത്രേ ഈശ്വരനെ ബാലഭാവത്തിൽ ഭജിക്കുന്നത്. ശിശുവിനെ ഭയപ്പെടുന്നഭാവം അച്ഛനമ്മമാർക്ക് ഒരിക്കലും ഉണ്ടാവില്ല. ബഹുമാനിക്കുന്ന ഭാവവും ഉണ്ടാവില്ല. അതിനോടു ഒരു വരം ആവശ്യപ്പെടുന്ന സംഗതി അവർക്കു വിചാരിപ്പാനേ സാധിക്കില്ല. അങ്ങോട്ടു വാങ്ങുന്നവൻെറ നിലയാണ് ശിശുവിന് എപ്പോഴുമുള്ളത്. ശിശുവിനോടുള്ള പ്രേമംനിമിത്തം അതിനുവേണ്ടി മാതാപിതാക്കൾ സ്വന്തം ശരീരങ്ങളെ നൂറുവട്ടം ത്യജിക്കും. ആയിരം ജന്മങ്ങളെപ്പോലും ബലിയായർപ്പിക്കും. ഇങ്ങനെ വാത്സല്യഭാവത്തിലുള്ള ഭജനം ഉളവായി വളർന്നുവരുന്നത് ഈശ്വരൻ മനുഷ്യനായവതരിക്കും എന്നു വിശ്വസി ക്കുന്ന മതശാഖകളിലാകുന്നു. മുഹമ്മദീയർക്ക് ആ ഭാവന സാദ്ധ്യമല്ല. ഈശ്വരനെ ശിശുവായി ഭാവിക്കുക എന്നു വിചാരിച്ചാൽ അവർ ഭയംകൊണ്ടു നടുങ്ങിച്ചുളിഞ്ഞുപോകും. ക്രിസ്ത്യന്മാർക്കും ഹിന്ദുക്കൾക്കും ഉണ്ണിയേശുവും ഉണ്ണിക്കൃഷ്ണനും ഉള്ളതുകൊണ്ട് അവർക്ക് അതനുഭവപ്പെടുത്തുവാൻ എളുപ്പമാണ്! ഇന്ത്യയിലെ സ്ത്രീകൾ പലപ്പോഴും തങ്ങൾ കൃഷ്ണൻെറ അമ്മമാരാണെന്നു ഭാവനചെയ്യാറുണ്ട്. ക്രിസ്ത്യൻമാതാക്കൾ തങ്ങൾ ക്രിസ്തുവിൻെറ അമ്മമാരാണെന്നു ഭാവന ചെയ്താൽ നന്നായിരിക്കും. അത്, പാശ്ചാത്യർ അവശ്യം അറിഞ്ഞി രിക്കേണ്ട ഈശ്വരമാതൃഭാവം ആ രാജ്യങ്ങളിൽ പ്രചരിക്കുവാൻ സഹായിക്കും. ഈശ്വരനെക്കുറിച്ചു ഭയം, ബഹുമാനം എന്നീ മൂഢഭാവങ്ങൾ നമ്മുടെ ഹൃദയാന്തർഭാഗങ്ങളിൽ വേരൂന്നിയുറച്ചിരിക്കുന്നു. ആ ഭാവങ്ങളെല്ലാം – ബഹുമാനം, ആദരവ്, ഭയം, പ്രാഭവം, ഔജ്ജ്വല്യം എന്നിവ – ഈശ്വരനോടുള്ള പ്രേമം എന്ന ഭാവത്തിൽ മുങ്ങി മരിച്ചുപോവാൻ വളരെവളരെയാണ്ടുകൾ നീണ്ടുപേകേണ്ടിവരും.

മനുഷ്യപ്രേമത്തിൻെറ മറ്റൊരു രൂപത്തിൽക്കൂടി ഈ ദിവ്യപ്രേമത്തെ പ്രദർശിപ്പിച്ചിട്ടുണ്ട്. അത് മധുരമെന്നറിയപ്പെടുന്നതും മറ്റെല്ലാ രൂപങ്ങളുടെയും മീതെ നില്ക്കുന്നതുമാണ്. പ്രേമത്തിനു ലോകത്തി ലുള്ള മികച്ച നിലയെ ആസ്പദിച്ചതും മനുഷ്യന്നറിയാവുന്ന പ്രേമരൂപ ങ്ങളിൽവെച്ച് അത്യന്തം ശക്തികൂടിയതുമാകുന്നു ഈ രൂപം – സ്ത്രീപുരുഷന്മാർക്ക് തമ്മിലുള്ള പ്രേമം, ഈ പ്രേമംപോലെ മറ്റേതൊന്നാണ് മനുഷ്യപ്രകൃതിയെ ഇളക്കിമറിക്കുന്നത്, ഏതൊ ന്നാണ്. നഖശിഖാന്തം പായുന്നത്, മനുഷ്യനെ ഉന്മത്തനാക്കുന്നത്, അവൻെറ പ്രകൃതിയെ നിശ്ശേഷം വിസ്മരിപ്പിക്കുന്നത്, പ്രകൃതിയെ തീരെ മാറ്റി മാറ്റി മനുഷ്യനെ ദേവനോ അസുരനോ ആക്കുന്നത്? ഈ ദിവ്യപ്രേമഭാവത്തിൽ ഈശ്വരൻ നമ്മുടെ ഭർത്താവാകുന്നു. നാമെല്ലാവരും

സ്ത്രീകൾ. ലോകത്തിൽ പുരുഷന്മാരില്ല, പുരുഷൻ ഏകൻ, ഈശ്വരൻ: നമ്മുടെ പ്രേമഭാജനം. ഈ സാധനയിൽ സ്ത്രീക്ക് പുരുഷനോടും പുരുഷന്ന് സ്ത്രീയോടുമുണ്ടാകുന്ന പ്രേമം സംപൂർണ്ണമായും ഈശ്വരനോടായിരിക്കേണ്ടതാണ്[1] പ്രേമം പലതരത്തിലായി നാം ലോകത്തിൽ കാണുന്നു: അവയെക്കൊണ്ട് ലോകർ ഏറെക്കുറെ വെച്ചുകളിക്കയാണ്. എന്നാൽ എല്ലാ പ്രേമങ്ങളുടെയും ഏകലക്ഷ്യം ഈശ്വരനത്രേ. ഈ പ്രേമമഹാനദി നിരന്തരം ഒഴുകിക്കൊണ്ടിരിക്കുന്നത് ഏത് അനന്തസിന്ധുവിലേക്കാണെന്ന് മനുഷ്യർ ദൗർഭാഗ്യവശാൽ അറിയുന്നില്ല. അതുനിമിത്തം പലപ്പോഴും അതിനെ മനുഷ്യപ്പാവകളിലേക്കു തിരിപ്പാൻ ബുദ്ധിശൂന്യമായി യത്നിക്കുന്നു. മനുഷ്യനു സ്വന്തം ശിശുവിനോടുള്ള കൊഴുത്ത പ്രേമം ആ ശിശു എന്ന കളിപ്പാട്ടത്തോടുള്ളതല്ല. അതറിയാതെ, കണ്ണുകാണാതെ, ആ പ്രേമം ഒട്ടാകെയും ആ കുട്ടിയിൽ നിക്ഷേപിച്ചാലത്തെ ഫലമോ ദുഃഖാനുഭവം. എങ്കിലും ആ ദുഃഖാനുഭവം ഒരു ഉണർച്ചയുണ്ടാക്കും. ആ ഉണർവ്, മനുഷ്യസഹജമായ പ്രേമത്തെ മനുഷ്യനിൽ വെച്ചാൽ അതു ഉടനെയോ വൈകിയോ വേദനാജനകമാകും, ദുഃഖോദർക്കമാകും, എന്ന് അറിവാക്കിക്കൊടുക്കും. (പിന്നെ ആ പ്രേമം എവിടെ വെയ്ക്കണം?) ആർക്ക് മൃതിയോ മാറ്റമോ ഇല്ലയോ, ആരുടെ പ്രേമമഹാസമുദ്രത്തിൽ ഏറ്റമോ ഇറക്കമോ ഇല്ലയോ ആ പരാത്പരനിൽ വേണം നമ്മുടെ പ്രേമം അർപ്പിക്കുക. പ്രേമത്തെ അതിൻെറ ശരിയായ ലക്ഷ്യത്തിലെത്തിക്കണം: അതു വാസ്തവമായും അനന്തപ്രേമ മഹാംഭോധിയായ ഭഗവാങ്കലേക്കൊഴുകണം. എല്ലാ പുഴകളും കടലിലേക്ക് ഒഴുകിച്ചെല്ലുന്നു: മലയരുകിൽനിന്ന് ഇറ്റിറ്റുവീഴുന്ന ഓരോ വെള്ളത്തുള്ളിയും ചെറുതോടുകളിലോ പെരുംപുഴകളിലോ എത്തി അവിടെയും നിലകൊള്ളാതെ ഏതെല്ലാമോ വഴിക്കു ചെന്ന് സമുദ്രത്തിൽ ചേരുന്നു. അതുപോലെ നമ്മുടെ സർവ്വവികാരങ്ങളുടെയും

1. സ്ത്രിയോ വ്രതൈസ്ത്വാ ഹൃഷികേശ്വരം സ്വതോ
ഹ്യാരാധ്യ ലോകേ പതിമാശാസതേഽന്യം
താസാം ന തേ വൈ പരിപാന്ത്യപത്യം
പ്രിയം ധനായൂംഷി യതോഽസ്വതന്ത്രാഃ
സ വൈ പതിഃ സ്യാദകുതോഭയഃ സ്വയം
സമന്തതഃ പാതി ഭയാതുരം ജനം
സ ഏക ഏവേതരഥാ മിഥോ ഭയം
നൈവാത്മലാഭാദധി മന്യതേ പരം. (ഭാ. 5.18.19,20)

സ്വതേ ഇന്ദ്രിയാധീശ്വരനായ അങ്ങയെ വ്രതങ്ങൾകൊണ്ട് ആരാധിച്ചിട്ട് വേറൊരാളെയാണ് സ്ത്രീകൾ ഭർത്താവായി ആഗ്രഹിക്കുന്നത്. അവരാകട്ടെ സ്വയം അസ്വതന്ത്രരാകയാൽ ആ സ്ത്രീകളുടെ പ്രിയത്തെയോ പുത്രനെയോ ധനത്തെയോ ആയുസ്സിനെയോ പരിപാലിക്കുന്നുമില്ല. സ്വയം പേടിയില്ലാത്തവനും ചുറ്റുമുള്ളവരുടെ പേടിയെക്കൂടി കളയാൻ പോന്നവനുമാണ് വാസ്തവത്തിൽ ഭർത്താവ്. എന്തെന്നാൽ അവൻ മാത്രമാണ് ആത്മലാഭത്തിലപ്പുറമായി ഒന്നിനെയും വിലവെയ്ക്കാത്തവൻ മറ്റുള്ളവർക്കൊക്കെ തമ്മിൽത്തമ്മിൽ ഭയമേയുള്ളു.

ഉജ്ജ്വലഭാവങ്ങളുടെയും ഏകമായ ലക്ഷ്യവും പ്രാപ്യസ്ഥാനവും ഭഗവാനാകുന്നു. നമുക്കു കോപിക്കണമോ, ഭഗവാനോടു കോപിക്കുക: ശകാരിക്കണമോ, പ്രിയനെ, സഖാവിനെ ശകാരിക്കുക. നമുക്കു മറ്റാരെയെങ്കിലും കൂസലില്ലാതെ ശകാരിക്കാമോ? മർത്ത്യനായ മനുഷ്യൻ നിങ്ങളുടെ കോപം ക്ഷമിച്ചടങ്ങുകയില്ല, തിരിഞ്ഞടിക്കും. നിങ്ങൾ എന്നോടു കോപിച്ചാൽ അതു പൊറുത്തിരിപ്പാൻ ഞാനാളാവില്ല, ഉടനെ ഞാൻ പ്രതിക്രിയയ്ക്കൊരുങ്ങും. എന്നാൽ '' എന്തുകൊണ്ട് എൻെറ അടുക്കൽ വരുന്നില്ല, എന്നെ ഏകാകിയായി വിട്ടിരിക്കുന്നതെന്തിന്?''[1] എന്ന് പ്രിയനോടു ചോദ്യംചെയ്യുക. ഈശ്വരനിലല്ലാതെ മറ്റെന്തിൽ നാം രമിക്കും? മൺകട്ടകളിൽ എന്തു രസാനുഭവമുണ്ടാവാം? അനന്തസുഖാസ്വാദനത്തിൻെറ സത്തുതന്നെ ഉറച്ചു കട്ടിയായതിനെയാണ് നാം തേടി നേടേണ്ടത്: അത് ഈശ്വരങ്കലാണുള്ളത്! നമ്മുടെ രാഗവികാരങ്ങളെല്ലാം അങ്ങോട്ടു ചെല്ലണം, യഥാർത്ഥത്തിൽ അവയെല്ലാം ഈശ്വരനെ ലക്ഷ്യമാക്കി പുറപ്പെട്ടവയാണ്: അതെങ്ങനെ നിശ്ചയിക്കാമെന്നാൽ, അവ ആ ലക്ഷ്യം തെറ്റിച്ചു കീഴ്പോട്ടു പോയാൽ നീചങ്ങളും ദുഷ്ടങ്ങളുമായിത്തീരുന്നു[2] (വേദനാജനകങ്ങളായി പരിണമിക്കുന്നു) ശരിയായ ലക്ഷ്യത്തിലേക്ക്, അതായത് ഈശ്വരങ്ക ലേക്ക്, നേരെ പോയാലോ അവയിൽ ഏറ്റവും നികൃഷ്ടമായതു പോലും ദിവ്യമായിത്തീരുന്നു. മനുഷ്യൻെറ ശരീരമനസ്സുകളിലെ ശക്തികൾ ഏതെല്ലാം വിധം പ്രകാശിക്കുന്നവയായാലും അവയുടെ എല്ലാറ്റിൻെറയും ഒരേ പ്രാപ്യസ്ഥാനം – ഏകായനം – ഈശ്വരനത്രേ. അതുകൊണ്ട് അവയെല്ലാം –എല്ലാ പ്രേമങ്ങളും ഹൃദയവികാരാവേശ

---

1. ഭാഗവതത്തിലെ ഗോപികാഗീതം മുഴുവൻ ഭഗവദ്ദർശനപ്രാർത്ഥനയാണ്;
വ്രജജനാർത്തിഹൻ വീര യോഷിതാം നിജജനസ്മയധ്വംസനസ്മിത!
ഭജ സഖേ ഭവത് കിങ്കരീഃ സ്മ നോ ജലരുഹാനനം ചാരുദർശയ!
(ഭാ. 10.31.6)

2. ഇങ്ങനെ പിഴച്ചു ജീവിച്ച് – മരിച്ചുപോകുന്ന ശരീരത്തിൽ ഞാനെന്ന ബുദ്ധിവെച്ച്, പുത്രകളത്രധനരാജ്യങ്ങളിൽ ആസക്തനായി, അവസാനമറ്റ ആഗ്രഹങ്ങളെ ലാളിച്ച്, രാജൈശ്വര്യങ്ങൾ കൊണ്ടും മദം പെരുകി – തൻെറ കാലം നിഷ്ഫലമായിപ്പോയല്ലോ എന്ന് മുചുകുന്ദരാജാവ് ഭഗവാൻെറയടുക്കൽ കരഞ്ഞു പറയുന്നു;

മമൈഷ കാലോഽജിത നിഷ്ഫലോ ഗതോ
രാജ്യശ്രിയോന്നദ്ധമദസ്യ ഭൂപതേഃ
മർത്ത്യാത്മബുദ്ധേഃ സുതദാരകോശഭൂ–
ഷ്വാസജ്ജമാനസ്യ ദുരന്തചിന്തയാ. (ഭാ. 10.51.48)

ഇങ്ങനെ, പരമപ്രേമാസ്പദമായ ആത്മാവിനെ വിട്ട് ദുഃഖാദികളെ നല്കുന്ന തുച്ഛനായ കാമുകനെ കാമിച്ചുവല്ലോ എന്ന് പിംഗള വിലപിക്കുന്നു.
സന്തം സമീപേ രമണം രതിപ്രദം വിത്തപ്രദം നിത്യമിമം വിഹായ
അകാമദം ദുഃഖഭയാധിശോകമോഹപ്രദം തുച്ഛമഹം ഭജേഽജ്ഞാ.
(ഭാ. 11.8.31)

ങ്ങളും – ഈശ്വപരമായിത്തന്നെയിരിക്കണം. ഈശ്വരൻ പ്രിയതമൻ, പ്രേമാസ്പദൻ. ഈ ഹൃദയത്തിലെ പ്രേമം മറ്റാരിൽ വെയ്ക്കും? പ്രിയതമൻ അതിസുന്ദരൻ, അതിഗംഭീരൻ, സൗന്ദര്യം തന്നെയും ഗാംഭീര്യംതന്നെയും അവിടുന്ന്. അവിടുത്തേക്കാൾ സുന്ദരൻ ആരുണ്ട്? ഭർത്താവായിരിപ്പാൻ യോഗ്യൻ ആരുണ്ട്? അതുകൊണ്ട് അവിടുന്നുതന്നെയായിരിക്കട്ടെ ഭർത്താവ്, അവിടുന്നുതന്നെയായിരിക്കട്ടെ പ്രിയതമൻ[1]. ഈ ദിവ്യപ്രേമത്തെപ്പറ്റി ഗാനംചെയ്യുന്ന പരമഭക്തൻ അതിനെ വർണ്ണിപ്പാൻ മനുഷ്യപ്രേമത്തിൻെറ വിവിധരൂപങ്ങളെയും വിവരിക്കുന്ന ഭാഷ മതി എന്നുവെച്ചു അതുപയോഗിപ്പാൻ സംഗതിയായിട്ടുണ്ട്! പക്ഷേ മൂഢന്മാർക്ക് അതു മനസ്സിലാകുന്നില്ല. ഒരു കാലത്തും മനസ്സിലാകയുമില്ല. അവർ മാംസചക്ഷുസ്സുകൊണ്ടാണ്

---

ആത്മനാദം അല്പവുമറിയാത്തവർ അവരുടെ അറിവില്ലായ്മയാൽ കാമിനീകാഞ്ചനാദികളിൽ സൗന്ദര്യവും ഭോഗ്യത്വവും കണ്ടു കണ്ണഞ്ചി തീയ്യിൽ ഈയ്യാംപാറ്റപോലെ വീണു നശിക്കുന്നു എന്ന് അവധൂതൻ മുന്നറിയിപ്പു നല്കുന്നു:

യോഷിദ്ധിരണ്യാഭരണാംബരാദിദ്രവ്യേഷു മായാരചിതേഷു മൂഢഃ
പ്രലോഭിതാത്മാ ഹ്യുപഭോഗബുദ്ധ്യാ പതംഗവന്നശ്യതി നഷ്ടദൃഷ്ടിഃ.
(ഭാ. 11.8.8)

1. ഭഗവാനെ ഭർത്താവായിക്കിട്ടാൻ ഗോപകുമാരിമാർ കാത്യായനിയെ പൂജിച്ച് ഈ മന്ത്രം ജപിച്ചു പ്രാർത്ഥിച്ചു.

കാത്യായനി! മഹാമായേ! മഹായോഗിന്യധീശ്വരി!
നന്ദഗോപസുതം ദേവി! പതിം മേ കുരു തേ നമഃ. (ഭാ. 10.22.4)

ഭർത്തൃപുത്രബന്ധുജനങ്ങളെ ശുശ്രൂഷിക്കുന്നതാണ് സ്ത്രീകളുടെ സ്വധർമ്മമെന്നു ധർമ്മജ്ഞനായ ഭഗവാൻ ഉപദേശിച്ചപ്പോൾ ''സർവ്വജീവികളുടെയും പ്രാണനായകനും പ്രിയതമനും ബന്ധുവും ആത്മാവുമായ, അങ്ങയിൽത്തന്നെയാകട്ടെ ഞങ്ങളുടെ അനുവൃത്തി'' എന്ന് ഗോപകന്യകമാർ പ്രാർത്ഥിക്കുന്നു.

യത് പത്യപത്യസുഹൃദാമനുവൃത്തിരംഗ!
സ്ത്രീണാം സ്വധർമ്മ ഇതി ധർമ്മവിദാ ത്വയോക്തം
അസ്ത്വേവമേതദുപദേശപദേ ത്വയീശേ
പ്രേഷ്ഠോ ഭവാംസ്തനുഭൃതാം കില ബന്ധുരാത്മാ.(ഭാ. 10.29.32)

രുക്മിണി ഭഗവാനെ ഭർത്താവായി വരിക്കാൻ ആഗ്രഹിച്ചു പ്രേമപരവശയായി ദൂതൻെറയടുക്കൽ പറഞ്ഞയയ്ക്കുന്നു.

ശ്രുത്വാ ഗുണാൻ ഭുവനസുന്ദര! ശൃണ്വതാം തേ
നിർവിശ്യ കർണ്ണവിവരൈർഹരതോംfഗതാപം
രൂപം ദൃശാം ദൃശിമതാമഖിലാർഥലാഭം
ത്വയ്യച്യുതാവിശതി ചിത്തമപത്രപം മേ. (ഭാ. 10.52.37)

അല്ലയോ ഭുവനസുന്ദര! കേൾക്കുവാൻ ഭാഗ്യമുള്ളവരുടെയൊക്കെ കാതുകളിലൂടെ കടന്നു സർവ്വാംഗതാപങ്ങളെയും കളയുന്ന അങ്ങയുടെ ഗുണങ്ങളേയും, കണ്ണുള്ളവരുടെയൊക്കെ കണ്ണുകൾക്കു സമസ്തപുരുഷാർത്ഥങ്ങളും അരുളുന്ന രൂപലാവണ്യത്തെയും നാരദാദിമഹർഷിമാർ പുകഴ്ത്തുന്നതു കേട്ടുകേട്ട് നാശരഹിതനായ അങ്ങയിൽ എൻെറ മനസ്സ് നാണം വിട്ട് നേരിട്ടു വന്നുകയറുന്നു!

നോക്കിക്കാണുന്നത്. ആദ്ധ്യാത്മികമായ പ്രേമോന്മാദത്തിൻെറ തീവ്രവേദനകൾ[1] എങ്ങനെയുള്ളവയെന്ന് അവർക്കു അറിഞ്ഞുകൂടാ. അവർ എങ്ങനെ അറിയും?

ഹേ പ്രിയപ്രാണനാഥ! ഒരു ചുംബനം! അങ്ങയുടെ സുധാധരങ്ങളെക്കൊണ്ടു ഒരു ചുംബനം! ഹൃദയം അതിനു വെമ്പുന്നു. അത് ഒരിക്കലനുഭവിച്ചാൽ മറ്റെല്ലാം മറന്ന് അങ്ങയെമാത്രം സ്മരിക്കും. സർവദുഃഖങ്ങളും നശിക്കും.[1] അങ്ങയെ പ്രാപിപ്പാനുള്ള തീവ്രാഭിലാഷം നിരന്തരം വർദ്ധിച്ചുവരും. ആ ചുംബനം ഭക്തനെ മത്തനാക്കുന്നു. മർത്ത്യനെ അമർത്ത്യനാക്കുന്നു. അതിന് ആർത്തിപ്പെടുവിൻ. ആ ചുംബനലാഭത്താൽ അനുഗൃഹീതനായ ധന്യന്ന് പ്രകൃതി മുഴുവൻ മാറിപ്പോകുന്നു. ലോകങ്ങൾ മറഞ്ഞുപോകുന്നു, സൂര്യചന്ദ്രന്മാർ മാഞ്ഞുപോകുന്നു. പ്രപഞ്ചമാസകലം അനന്തപ്രേമപാരവശ്യത്തിൽ ഉരുകിച്ചേർന്നുപോകുന്നു, അതത്രേ പ്രേമോന്മാദപരിപൂർത്തി.[2]

എന്നാൽ യഥാർത്ഥമായ ആദ്ധ്യാത്മികപ്രേമം അവിടെയും നിലയുറപ്പിക്കുന്നില്ല. അതുള്ള ഭക്തനു ഭാര്യാഭർത്തൃബന്ധംപോലും വേണ്ടുവോളം ലഹരിപിടിപ്പിക്കുന്നില്ല, ഉന്മാദമുണ്ടാക്കുന്നില്ല. അതുകൊണ്ട് അതിനുതക്ക ശക്തിയുള്ള ജാരപ്രേമഭാവമാണ് പിന്നെ അംഗീകരിക്കുന്നത്. അവർ അതിൻെറ മര്യാദകേടിനെപ്പറ്റി നോക്കുന്നേ ഇല്ല. അതിൽ സ്വൈരവിഹാരത്തിനു എത്രയേറെ തടസ്സമുണ്ടാകുന്നുവോ അത്രയേറെ അഭിനിവേശം കൂടിവരും. ഭാര്യാഭർത്തൃ

1. ഗോപിമാരുടെ പ്രാർത്ഥന;

സിഞ്ചാംഗ! നസ്ത്വദധരാമൃതപൂരകേണ
ഹാസാവലോകകളിഗീതജഹൃച്ഛയാഗ്നിം
നോ ചേദ്വയം വിരഹജാഗ്ന്യപയുക്തദേഹാ
ധ്യാനേന യാമ പദയോഃ പദവീം സഖേ തേ. (ഭാ. 10.29.35)

അങ്ങയുടെ മന്ദസ്മിതവും കടാക്ഷവും കളഗീതവുംകൊണ്ട് ഞങ്ങളുടെ ഉള്ളിലുയർന്ന പ്രേമാഗ്നിയെ അങ്ങയുടെ അധരാമൃതപ്രവാഹംകൊണ്ടു കെടുക്കണേ! അല്ലാത്തപക്ഷം വിരഹാഗ്നികൊണ്ട് ദേഹം ദഹിച്ച് അങ്ങയെ ധ്യാനിച്ച് ഞങ്ങൾ അങ്ങയുടെ പദം പ്രാപിക്കും!

2. സുരതവർദ്ധനം ശോകനാശനം സ്വരിതവേണുനാ സുഷ്ഠു ചുംബിതം
ഇതരരാഗവിസ്മാരണം നൃണാം വിതര വീര! നസ്തേƒധരാമൃതം.
(ഭാ. 10.31.14)

ബ്രഹ്മാനന്ദം വളർത്തുന്നതും, ശോകമെല്ലാം നശിപ്പിക്കുന്നതും, അങ്ങയുടെ നിഃശ്വാസംകൊണ്ടുളവായ സ്വരങ്ങൾ മുഴങ്ങുന്ന പുല്ലാങ്കുഴൽ ഉള്ളഴിഞ്ഞുമ്മവെയ്ക്കുന്നതും, ആത്മാവല്ലാത്തവയിൽ ആളുകൾക്കുള്ള ആസക്തിയെയാകെ വിസ്മരിപ്പിക്കുന്നതുമായ അങ്ങയുടെ അധരാമൃതം, അല്ലയോ വീര! ഞങ്ങൾക്കു കനിഞ്ഞരുളേണമേ!

3. തദ്വാ അസ്യൈതദതിച്ഛന്ദാ അപഹതപാപ്മാƒഭയം രൂപം. തദ് യഥാ പ്രിയയാ സ്ത്രിയാ സംപരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തരം. ഏനമേവായം പുരുഷഃ പ്രാജ്ഞേനാത്മനാ സംപരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തരം: തദ്വാ അസ്യൈതദാപ്തകാമമാത്മകാമമകാമം രൂപം ശോകാന്തരം. (ബൃ. 4.3.21)

പ്രേമം ഒഴുക്കനായി പോകുന്നതാണ്. അതിൽ തടസ്സങ്ങളില്ല. അതുകൊണ്ട് യുവതിക്കു സ്വഭർത്താവല്ലാത്ത പ്രിയനോട് (ജാരനോട്) ഉണ്ടാകുന്ന പ്രേമാവസ്ഥയാണ് ഭക്തൻ സ്വീകരിക്കുന്നത്. യുവതിയുടെ മാതാപിതാക്കളും ഭർത്താവും ആ പ്രേമത്തെ വിരോധിക്കുന്നു. എന്നാൽ അതിന്റെ ഗതിക്കു വല്ലവരും എത്രയേറെ തടസ്സമുണ്ടാക്കുന്നുവോ അത്രയേറെ ശക്തി കൂടുന്നതാണ് അതിന്റെ സ്വഭാവം.[1] വൃന്ദാവനനികുഞ്ജങ്ങളിലിരിക്കുന്ന ശ്രീകൃഷ്ണനെ നിത്യധന്യകളായ ഗോപികമാർ ഏതുവിധം കമ്പംമൂത്തു സ്നേഹിച്ചിരുന്നു എന്നും, കൃഷ്ണന്റെ വേണുനാദശ്രവണത്താൽ മറ്റെല്ലാം മറന്ന് – ലോകത്തെയും അതിലെ ബന്ധങ്ങളെയും കൃത്യങ്ങളെയും സുഖദുഃഖങ്ങളെയുമെല്ലാം മറന്ന്[2] – ആ ധന്യധന്യകൾ എങ്ങനെ കൃഷ്ണദർശനത്തിന്നുഴറി പാഞ്ഞു പുറത്തിറങ്ങി എന്നും വിവരിപ്പാൻ മനുഷ്യഭാഷയ്ക്കു കഴിവില്ല.[3] മനുഷ്യ! എടോ മനുഷ്യ! നീ വായ്കൊണ്ട് ദിവ്യപ്രേമം എന്നു ഘോഷിക്കുന്നു. മനസ്സുകൊണ്ട് ലൗകികമായ മിഥ്യാവിഷയങ്ങളിൽ ശ്രദ്ധ ചെലുത്തുകയും ചെയ്യുന്നു! നിനക്ക് പാരമാർത്ഥികതയുണ്ടോ? ''രാമൻള്ളേടത്ത് കാമത്തിനിടമില്ല– കാമമുള്ളേടത്ത് രാമന്നും ഇടമില്ല.'' രണ്ടും ഒന്നിച്ചിരിക്കില്ല– പ്രകാശവും അന്ധകാരവുമെന്നപോലെ രണ്ടുംകൂടി ഒരിടത്ത് ഒരിക്കലും ഇരിക്കില്ല.

---

ഈ സർവ്വാത്മഭാവമാണ് ജീവന്റെ പരമപദം: ഈ രൂപം കാമങ്ങളെ അതിക്രമിച്ചതും പാപമകന്നതും അഭയവുമാണ്. എപ്രകാരമോ പ്രിയയായ സ്ത്രീയാൽ കെട്ടിപ്പുണരപ്പെട്ട കാമുകൻ പുറമെയോ അകമേയോ ഒന്നുമറിയാതിരിക്കുന്നു, അപ്രകാരം പരമാത്മാവിനാൽ കെട്ടിപ്പുണരപ്പെട്ട ജീവൻ പുറമേയോ അകമേയോ ഒന്നും അറിയുന്നില്ല, അവന്റെ ആ രൂപം കാമങ്ങൾ തികഞ്ഞതും ആത്മാവിൽമാത്രം കാമമുള്ളതും മറ്റു കാമങ്ങളില്ലാത്തതും ശോകം തീണ്ടാത്തതുമാകുന്നു.

1. ഭഗവാനെ ദർശിക്കുവാൻ വിപ്രപത്നികൾ പലരും വിശിഷ്ടഭക്ഷ്യങ്ങളോടു കൂടി തിരക്കിട്ടു പുറപ്പെട്ടു. അവരിൽ–

തത്രൈകാ വിധൃതാ ഭർത്രാ ഭഗവന്തം യഥാശ്രുതം
ഹൃദോപഗുഹ്യ വിജഹൗ ദേഹം കർമ്മാനുബന്ധനം.(ഭാ. 10.23.24)

ഒരുവളെ ഭർത്താവ് വിലക്കി. അവൾ പരമപ്രേമാസ്പദമായ ഭഗവാനെ (മഹാത്മാക്കളിൽനിന്നു) കേട്ടവണ്ണം ധ്യാനിച്ചു ഹൃദയംകൊണ്ടു പുണർന്നു കർമ്മാനുബന്ധമായ ദേഹത്തെ ഉപേക്ഷിച്ചു.

2. പതിസുതാന്വയഭ്രാതൃബാന്ധവാനതിവിലംഘ്യ തേഽന്ത്യച്യുതാഗതാഃ
ഗതിവിദസ്തവോദ്ഗീതമോഹിതാഃ കിതവ! യോഷിതഃ കസ്ത്യ ജേന്നിശി?
(ഭാ. 10.31.16)

അച്യുത, തങ്ങളുടെ ഹൃദയഗതി അറിയുന്ന അങ്ങയുടെ വേണുഗീതം കേട്ടുംമോഹിച്ചും പതിസുതാദിബന്ധമെല്ലാം അതിക്രമിച്ചും ഞങ്ങളിതാ അങ്ങയെ പ്രാപിച്ചിരിക്കുന്നു. അനന്യശരണകളായ ഈ പെണ്ണുങ്ങളെ ഈ ഇരുട്ടത്ത് ചതിയാ, ആരെങ്കിലും ഉപേക്ഷിക്കുമോ?

3. നിശമ്യഗീതം തദനംഗവർദ്ധനം
വ്രജസ്ത്രീയഃ കൃഷ്ണഗൃഹീതമാനസാഃ
ആജഗ്മുരന്യോഽന്യമലക്ഷിതോദ്യമാഃ
സ യത്ര കാന്തോ ജവലോലകുണ്ഡലാഃ

# അദ്ധ്യായം ഇരുപത്

## ഉപസംഹാരം

ഭക്തിയുടെ ഈ പരമോച്ചാവസ്ഥയിൽ എത്തിയാൽ തത്ത്വവിചാരത്തെ വലിച്ചെറിയും: ആർക്കു വേണം അതു പിന്നെ? കൈവല്യം, മോക്ഷം, നിർവാണം–എല്ലാം വലിച്ചെറിയും: ദിവ്യപ്രേമരസം

---

ദുഹന്ത്യോƒഭിയയുഃ കാശ്ചിദ് ദോഹം ഹിത്വാ സമുത്സുകാഃ
പയോƒധിശ്രിത്യ സംയാവമനുദ്വാസ്യാപരാ യയുഃ
പരിവേഷയന്ത്യസ്തദ്ധിത്വാ പായയന്ത്യഃ ശിശൂൻ പയഃ
ശുശ്രൂഷന്ത്യഃ പതിൻ കാശ്ചിദശ്നന്ത്യോƒപാസ്യ ഭോജനം
ലിമ്പന്ത്യഃ പ്രമൃന്തോƒന്യാ അഞ്ജന്ത്യഃ കാശ്ച ലോചനേ
വ്യത്യസ്തവസ്ത്രാഭരണാഃ കാശ്ചിത് കൃഷ്ണാന്തികം യയുഃ
താ വാര്യമണാഃ പതിഭിഃ പിതൃഭിർഭ്രാതൃബന്ധുഭിഃ
ഗോവിന്ദാപഹൃതാത്മാനോ ന ന്യവർത്തന്ത മോഹിതാഃ
അന്തർഗൃഹഗതാഃ കാശ്ചിദ് ഗോപ്യോƒലബ്ധവിനിർഗമാഃ
കൃഷ്ണം തദ്ഭാവനായുക്താ ദധ്യുർമീലിതലോചനാഃ
ദുഃസഹപ്രേഷ്ഠവിരഹതീവ്രതാപധുതാശുഭാഃ
ധ്യാനപ്രാപ്താച്യുതാശ്ലേഷനിർവൃത്യാ ക്ഷീണമംഗലാഃ
തമേവ പരമാത്മാനം ജാരബുദ്ധ്യാപി സംഗതാഃ
ജഹൂർഗുണമയം ദേഹം സദ്യഃ പ്രക്ഷിണബന്ധനാഃ.(ഭാ. 10.29.4–11)

ഭഗവാനിലുള്ള അവരുടെ ആവേശം അത്ര പൂർണ്ണമായിരുന്നതിനാൽ അവർ അവരുടെ സർവധർമ്മങ്ങളും അപ്പടി വിട്ടെറിഞ്ഞ് ഭഗവച്ഛരണം തേടി ഓടുകയാണുണ്ടായത് (ഗീത. 18.66). അത്ര പരിപൂർണ്ണമായിരുന്നു അവരുടെ ഭഗവദ്പ്രേമവും വിഷയവൈരാഗ്യവും.

പശുവിനെ കറന്നുകൊണ്ടിരുന്നവർ കറവ വിട്ട് തിരക്കിട്ടു ഭഗവാന്റെ അടുത്തേക്കു പോയി. പാല്ക്കഞ്ഞി കാച്ചുകയായിരുന്നു വേറെ ചിലർ അത് ഇറക്കിവെയ്ക്കാതെ പുറപ്പെട്ടു. വിളമ്പലും മുലകൊടുക്കലും പതിശുശ്രൂഷയും ചെയ്തുകൊണ്ടിരുന്ന സ്ത്രീകൾ അതൊക്കെ അവിടെ നിർത്തി ഇറങ്ങിപ്പോയി. ഉണ്ണുകയോ കുറിയിടുകയോ കുളിക്കുകയോ കണ്ണെഴുതുകയോ ചെയ്തുകൊണ്ടിരുന്നവർ അതൊക്കെ അപ്പടിതന്നെ വിട്ടു പുറപ്പെട്ടു. ഒക്കെ സ്ഥാനം തെറ്റി അണിഞ്ഞ്, ദേഹാഭിമാനവുംകൂടെ വെടിഞ്ഞ്, ഗോപസ്ത്രീകൾ ശ്രീകൃഷ്ണന്റെ അടുത്തേയ്ക്കെത്തി. ഇങ്ങനെ സംഭ്രമിച്ചു പുറപ്പെട്ട അവരെ ഭർത്താക്കന്മാരും അച്ഛന്മാരും സഹോദരന്മാരും ബന്ധുക്കളും വിലക്കിയെങ്കിലും വേദാന്തവേദ്യനായ പരമാത്മാവിനാൽ അപഹൃതമനസ്കകളായ അവർ, വേണുഗാനം കേട്ടു മനസ്സു മറിഞ്ഞവർ, മടങ്ങിയില്ല. വീട്ടിനകത്തുപെട്ടു പോംവഴി കിട്ടാത്ത ചിലർ നിസ്സഹായമാരായി കണ്ണടച്ചു ഭഗവാനെ ധ്യാനിച്ചു. ദുഃസഹമായ കൊടിയ വിരഹംകൊണ്ടു ഉള്ളു ചുട്ട് പാപം ക്ഷയിച്ച്, നാശരഹിതനായ ഭഗവാനെ ധ്യാനത്തിൽ പുണർന്ന് പുണ്യവും ക്ഷയിച്ച്, ബന്ധങ്ങളറ്റ്, അവർ ഗുണമയമായ ശരീരത്തെ ഉപേക്ഷിച്ചു ജാരബുദ്ധിയോടുകൂടിയതാണ് ഭഗവാനെ സമീപിച്ചതെങ്കിലും അവർ ഗുണമയമായതെല്ലാം പിന്നിട്ട് ഗുണാതീതമായ പരമാത്മാവിൽ ഐക്യം, മോക്ഷം പ്രാപിച്ചു.

ആസ്വദിച്ചുകൊണ്ടിരിക്കുമ്പോൾ (അതിൽനിന്നു)മുക്തനാകണം എന്ന് ആരാഗ്രഹിക്കും?

''ജഗദീശ്വര! എനിക്ക് ധനം വേണ്ട, സ്വജനം വേണ്ട, സുന്ദരിയായ കാമിനിയെയോ കവിതാസാമർത്ഥ്യത്തെയോ ഞാൻ ആഗ്രഹിക്കുന്നില്ല. മോക്ഷത്തെയും ഞാൻ കാംക്ഷിക്കുന്നില്ല. എനിക്ക് ജന്മങ്ങൾ തുടരെത്തുടരെയുണ്ടാകട്ടെ, ഓരോ ജന്മത്തിലും പ്രേമരൂപനായ നിന്തിരുവടിയിൽ കാമസ്പർശംപോലുമില്ലാത്ത ഭക്തിയുണ്ടായിരിക്കട്ടെ.''[1] ''നിന്തിരുവടി എന്നെന്നും എന്റെ പ്രിയനായിരിക്കണേ, എന്നെന്നും എനിക്കു പ്രിയനായിരിക്കണേ.'' ''എനിക്ക് പഞ്ചസാരയുടെ മാധുര്യം അനുഭവിക്കണം, പഞ്ചസാരയായിത്തീരാൻ ആർക്കു താല്പര്യമുണ്ടാകും?' മുക്തനായി ഭഗവാനോടു സായൂജ്യം പ്രാപിപ്പാൻ പിന്നെ ആരാഗ്രഹിക്കും? ''ഞാനും ഈശ്വരനും ഒന്നാണെന്നു എനിക്ക് അറിയാമായിരിക്കാം, എന്നാലും ഭഗവാനെ ആസ്വദിപ്പാൻ തരമാവേണ്ടതിനുവേണ്ടി ഞാൻ എന്നെ ഭഗവാങ്കൽനിന്നു വിടർത്തി വേറെ നില്ക്കും.'' ഇതാണ് ഭക്തന്റെ വാക്ക്. പ്രേമത്തിനുവേണ്ടിയുള്ള പ്രേമം, ഇതാണ് സുഖാനുഭവത്തിന്റെ സാധ്യനില. പ്രേമഭാജനത്തിന്റെ രസാസ്വാദനം സാധിക്കുമെങ്കിൽ അതിനുവേണ്ടി ആയിരം പ്രാവശ്യം കരചരണങ്ങൾ ബന്ധിച്ചുകൊൾവാൻ ആർ അനുവദിക്കില്ല? പ്രേമം–പരസ്പരപ്രേമം–ഇതിലല്ലാതെ മറ്റൊന്നിലും ഭക്തനു താത്പര്യമില്ല.[2] ഭക്തന്റെ അലൗകികമായ പ്രേമം പുഴയിലെ ഏറ്റം കൊള്ളുംപോലെയാണ്. ഒഴുക്കിനെ എതിരിട്ട് മേല്പോട്ടാണ് ഭക്തന്റെ ഗതി. ലോകർ അദ്ദേഹത്തെ ഭ്രാന്തനെന്നു പറയും. അങ്ങനെ ഭ്രാന്തൻ എന്നു ലോകർ പറഞ്ഞിരുന്ന ഒരാളെ[3] ഞാനറിയും. അതിനു അദ്ദേഹം പറഞ്ഞ മറുപടി; ''സ്നേഹിതന്മാരേ, ഈ ലോകമാകെ ഭ്രാന്താലയമാണ്! അതിൽ ചിലർ ലൗകികപ്രേമത്തിനു ഭ്രാന്തുപിടിച്ചവരാണ്, ചിലർ പേരിനു, ചിലർ യശസ്സിന്, ചിലർ ധനത്തിന്, ചിലർ സ്വർഗ്ഗത്തിന്, ചിലർ മുക്തിക്ക്. ഈ പെരുംഭ്രാന്താലയത്തിൽ ഞാനും ഒരു ഭ്രാന്തൻ. എന്റെ ഭ്രാന്ത് ഈശ്വരപ്രാപ്തിക്കാണ്. നിങ്ങൾക്കു ധനഭ്രാന്ത്, എനിക്ക് ഈശ്വരഭ്രാന്ത്: നിങ്ങൾ ഭ്രാന്തന്മാർ: ഞാൻ ഭ്രാന്തൻ. എന്നാൽ ആകെക്കൂടി നോക്കിയാൽ എന്റെ ഭ്രാന്താണ് മുന്തിയ ഭ്രാന്തെന്ന് എനിക്കു തോന്നുന്നു.'' യഥാർത്ഥഭക്തന്റെ

---

1. ന ധനം ന ജനം ന സുന്ദരീം കവിതാം വാ ജഗദീശ കാമയേ
മമ ജന്മനി ജന്മനീശ്വരേ ഭവതാദ് ഭക്തിരഹൈതുകീ ത്വയി.
(ശിക്ഷാ. 4)

2. നരത്വം ദേവത്വം നഗവനമൃഗത്വം മശകതാ
പശുത്വം കീടത്വം ഭവതു വിഹഗത്വാദി ജനനം
സദാ ത്വത് പാദാബ്ജസ്മരണപരമാനന്ദലഹരീ–
വിഹാരാസക്തം ചേദ്ധൃദയമിഹ കിം തേന വപുഷാ?(ശി. ല. 10)

3. ശ്രീരാമകൃഷ്ണദേവനെ.

പ്രേമം ഈ കത്തിക്കാളുന്ന ഭ്രാന്താണ്: അതിൻെറ മുമ്പിൽ നിന്ന്, ഭക്തൻെറ ദൃഷ്ടിയിൽനിന്ന്, മറ്റെല്ലാം മാഞ്ഞുമറയുന്നു. ഈ പ്രപഞ്ചം മുഴുവനും പ്രേമപൂർണ്ണം, അതിൽ പ്രേമമേ ഉള്ളൂ എന്നാണ് ഭക്തൻെറ കാഴ്ച. ഈ പ്രേമം ആർക്കുണ്ടാകുന്നുവോ അയാൾ എന്നെന്നേയ്ക്കും ധന്യനായി, ആനന്ദിയുമായി. ഈ ദിവ്യപ്രേമോന്മാദം ഒന്നുമാത്രമാണ് നമ്മെ ബാധിച്ച വിഷയാസക്തിരോഗം മാറ്റുവാനുള്ള ഏകൗഷധം.[1] ആസക്തിയോടൊപ്പം സ്വാർത്ഥബുദ്ധിയും അപ്രത്യക്ഷമായി, ഭക്തൻ ഈശ്വരൻെറ സമീപത്തെത്തി, അതിനുമുമ്പ് മനസ്സിൽ നിറഞ്ഞിരുന്ന വ്യർത്ഥകാമങ്ങളെ ദൂരെ പരിത്യജിച്ചു.

ഭക്തിമാർഗ്ഗത്തിൽ ഏവരും ദ്വൈതികളായാരംഭിക്കേണ്ടിയിരിക്കുന്നു. ഈശ്വരൻ വേറെ, നാം വേറെ എന്നു നമുക്കു തോന്നുന്നു. പിന്നെ ഇടയിൽ പ്രേമം വന്നെത്തുന്നു, അപ്പോൾ മനുഷ്യൻ ഈശ്വരനോട് അടുത്തുതുടങ്ങുന്നു, ഈശ്വരൻ മനുഷ്യനോടും ഏറെയേറെ അടുക്കുന്നു. ജീവിതത്തിൽ അച്ഛൻ അമ്മ പുത്രൻ സ്നേഹിതൻ പ്രഭു പ്രിയൻ എന്നിങ്ങനെയുള്ള വിവിധഭാവങ്ങളെയും പ്രേമത്തിൻെറ ആദർശങ്ങളായെടുത്ത്, ഭക്തൻ അവയോരോന്നും സ്വന്തം പ്രേമാദർശമായ ഭഗവാങ്കൽ ആരോപിക്കുന്നു. ഭക്തനു ഭഗവാൻ ഇതെല്ലാമായിരിക്കുന്നു. (ഇങ്ങനെ സാധനചെയ്ത) ഭക്തന്ന്, താൻ ഉപാസ്യനായ ഭഗവാനിൽ നിശ്ശേഷം ലയിച്ചിരിക്കുന്നു എന്നനുഭവപ്പെടുമ്പോൾ അയാൾ സാധനാപുരോഗതിയുടെ അന്ത്യഘട്ടത്തിലെത്തിക്കഴിഞ്ഞു. നാം നമ്മെത്തന്നെ സ്നേഹിച്ചുകൊണ്ടാണല്ലോ ജീവിതമാരംഭിക്കുന്നത്. ഞാൻ എന്ന ക്ഷുദ്രവ്യക്തിയുടെ ന്യായരഹിതമായ ആവശ്യങ്ങൾ നിമിത്തം നമ്മുടെ സ്നേഹംപോലും

---

1. വേദാഹമേതം പുരുഷം മഹാന്തമാദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാƒതി മൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ യനായ.
(ശ്വേ. 3.8)

പ്രകൃതിക്കപ്പുറം ആദിത്യതുല്യം പ്രകാശിക്കുന്ന ഈ പരമപുരുഷനെ ഞാൻ അറിഞ്ഞിരിക്കുന്നു. അവനെ അറിഞ്ഞാലേ മരണത്തെ അതിക്രമിക്കാനാവൂ. അമൃതത്വപ്രാപ്തിക്കു വേറെ വഴിയില്ല.

മന്യേƒകുതശ്ചിദ് ഭയമച്യുതസ്യ പാദാംബുജോപാസനമത്ര നിത്യം
ഉദ്വിഗ്നബുദ്ധേരസദാത്മഭാവാദ് വിശ്വാത്മനാ യത്ര നിവർത്തതേ ഭീഃ.
(ഭാ. 11.2.33)

ആത്മാവല്ലാത്തവയിൽ ആത്മാവെന്ന ഭാവംകാരണം എന്നും ഭയചകിതനായിക്കഴിയുന്നവന് സർവ്വത്ര അഭയം അച്യുതനിലുള്ള ഭക്തിയാണ്. ഭക്തി വന്നവന്ന് വിശ്വാത്മഭാവംകൊണ്ടു ഭയം നിവർത്തിക്കുന്നു.

പ്രാണകാന്താരപാഥേയം സംസാരോച്ഛേദഭേഷജം
ദുഃഖശോകപരിത്രാണം ഹരിരിത്യക്ഷരദ്വയം. (മ. ഭാ.ശാ. 47.95)

ജീവിതക്കാട്ടിൽ പെട്ടവർക്കു പൊതിച്ചോറും സംസാരരോഗത്തിനു കൈകണ്ട മരുന്നും ദുഃഖശോകങ്ങളിൽനിന്നു തികഞ്ഞ രക്ഷയും ഹരി എന്ന രണ്ടക്ഷരമാണ്.

സ്വാർത്ഥപരമാകുന്നു. എങ്കിലും പരമാന്ത്യത്തിൽ ജ്യോതിസ്സ് പൂർണ്ണ മായി ഉജ്ജ്വലിച്ചുകാണുന്നു: ആ പ്രകാശത്തിൽ അഹം എന്ന ക്ഷുദ്ര വ്യക്തി അഖണ്ഡ (ബ്രഹ്മ)ത്തോടു ഐക്യം പ്രാപിച്ചതായും കാണുന്നു. പ്രേമജ്യോതിസ്സിൻെറ സന്നിധാനത്തിൽ മനുഷ്യൻ രൂപാന്തരപ്പെടുന്നു. അപ്പോൾ പ്രേമരൂപമായ ഭക്തിയും ഭജിച്ചിരുന്ന ഭക്തനും ഭജിക്കപ്പെട്ടിരുന്ന ഭഗവാനും മൂന്നും ഒന്ന് എന്ന സുന്ദരവും ദിവ്യജ്ഞാനപ്രദവുമായ തത്ത്വം ഭക്തൻ ഒടുവിൽ സാക്ഷാത്കരിക്കയും ചെയ്യുന്നു.[1]

---

1. ബ്രഹ്മ വാ ഇദമഗ്ര ആസീത് തദാത്മാനമേവാവേദ് അഹം ബ്രഹ്മാസ്മീതി......അഥ യോഽന്യാം ദേവതാമുപാസ്തേ അന്യോഽ സാവന്യോഽഹമസ്മീതി ന സ വേദ യഥാ പശുരേവം സ ദേവാനാം. (ബൃ. 1.4.10)

ഇത് (ജീവൻ) മുമ്പേ ബ്രഹ്മംതന്നെയായിരുന്നു. അത് 'ഞാൻ ബ്രഹ്മമാണ്' എന്ന് തന്നെത്തന്നെ അറിഞ്ഞു........ എന്നാൽ ഒരു ദേവതയെ 'ആ ദേവത വേറെ, ഞാൻ വേറെ' എന്ന് അന്യബുദ്ധി വെച്ചുപാസിക്കുന്നതാരോ അവൻ സത്യം അറിയുന്നില്ല: ദേവന്മാരുടെ പശുപോലെയാണ് അവൻ.

സ യശ്ചായം പുരുഷേ യശ്ചാസാവാദിത്യേ സ ഏകഃ (തൈ. 2.8)

ഈ പുരുഷനിലുള്ള ആത്മാവും ആദിത്യനിലുള്ള പരമാനന്ദസ്വരൂപിയും ഒന്നുതന്നെ.

ഗോപ്യശ്ച കൃഷ്ണമുപലഭ്യ ചിരാദഭീഷ്ടം
യത്പ്രേക്ഷണേ ദൃശിഷു പക്ഷ്മകൃതം ശപന്തി
ദൃഗ്ഭിർഹൃദീകൃതമലം പരിരഭ്യ സർവാ–
സ്തദ്ഭാവമാപുരപി നിത്യയുജാം ദുരാപം. (ഭാ. 10.82.40)

ചിരകാലം കാണാൻ കൊതിച്ചു കാത്തിരുന്ന ഗോപികൾക്കു ശ്രീകൃഷ്ണനെ പ്രാപിക്കാൻ സാധിച്ചെങ്കിലും ഇടതടവില്ലാതെ കാണുവാൻ ഇമകൾ തടസ്സമായിത്തീരുന്നു. ഇത്ര ദ്രോഹം ചെയ്യുന്ന ഇമകളെ തീർത്തുവെച്ച ബ്രഹ്മാവിനെ അവർ ശപിച്ചു. ഇമ പൂട്ടുന്ന നേരത്തെ വിരഹംപോലും അസഹ്യമാകയാൽ അവരെല്ലാം ഭഗവാനെ കണ്ണിൽക്കൂടി ഉൾക്കൊണ്ടു കരളിലേന്തി വേണ്ടുവോളം പുണർന്ന് ഭഗവദ്ഭാവത്തെ പ്രാപിച്ചു! അഹോ ആരൂഢയോഗികൾക്കുപോലും കിട്ടാത്ത അവരുടെ ഭാഗ്യം!

ഓം നമഃ പരമാത്മനേ

ഓം തത് സത്.

# ശ്രീപാതഞ്ജലയോഗസൂത്രാണി

## അഥ സമാധിപാദഃ പ്രഥമഃ

1.1. അഥ യോഗാനുശാസനം.

1.2 യോഗശ്ചിത്തവൃത്തിനിരോധഃ.

1.3. തദാ ദ്രഷ്ടുഃ സ്വരൂപേ*f* വസ്ഥാനം.

1.4. വൃത്തിസാരൂപ്യമിതരത്ര.

1.5 വൃത്തയഃ പഞ്ചതയ്യഃ ക്ലിഷ്ടാ അക്ലിഷ്ടാഃ.

1.6 പ്രമാണവിപര്യയവികല്പനിദ്രാസ്മൃതയഃ.

1.7 പ്രത്യക്ഷാനുമാനാഗമാഃ പ്രമാണാനി.

1.8 വിപര്യയോ മിഥ്യാജ്ഞാനമതദ്രൂപപ്രതിഷ്ഠം.

1.9 ശബ്ദജ്ഞാനാനുപാതീ വസ്തുശൂന്യോ വികല്പഃ.

1.10 അഭാവപ്രത്യയാലംബനാ വൃത്തിർനിദ്രാ.

1.11 അനുഭൂതവിഷയാസംപ്രമോഷഃ സ്മൃതിഃ.

1.12 അഭ്യാസവൈരാഗ്യാഭ്യാം തന്നിരോധഃ.

1.13 തത്ര സ്ഥിതൗ യത്നോ*f* ഭ്യാസഃ.

1.14 സ തു ദീർഘകാലനൈരന്തര്യസത്കാരാസേവിതോ ദൃഢഭൂമിഃ.

1.15 ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണസ്യ വശീകാരസംജ്ഞാ വൈരാഗ്യം.

1.16 തത്പരം പുരുഷഖ്യാതേർഗുണവൈതൃഷ്ണ്യം.

1.17 വിതർക്കവിചാരാനന്ദാസ്മിതാനുഗമാത് സംപ്രജ്ഞാതഃ.

1.18 വിരാമപ്രത്യയാഭ്യാസപൂർവഃ സംസ്കാരശേഷോ*f* ന്യഃ.

1.19 ഭവപ്രത്യയോ വിദേഹപ്രകൃതിലയാനാം.

1.20 ശ്രദ്ധാ–വീര്യ–സ്മൃതി–സമാധി–പ്രജ്ഞാപൂർവക ഇതരേഷാം.

1.21 തീവ്രസംവേഗാനാമാസന്നഃ.

1.22 മൃദുമധ്യാധിമാത്രത്വാത് തതോ*f* പി വിശേഷഃ.

1.23 ഈശ്വരപ്രണിധാനാദ്വാ.

1.24 ക്ലേശകർമ്മവിപാകാശയൈരപരാമൃഷ്ടഃ പുരുഷവിശേഷ ഈശ്വരഃ.

1.25 തത്ര നിരതിശയം സർവജ്ഞത്വബീജം.

1.26 സ പൂർവേഷാമപി ഗുരുഃ കാലേനാനവച്ഛേദാത്.

1.27 തസ്യ വാചകഃ പ്രണവഃ.

1.28 തജ്ജപസ്തദർഥഭാവനം.

1.29 തതഃ പ്രത്യക്ചേതനാധിഗമോ*f* പ്യന്തരായാഭാവശ്ച.

1.30 വ്യാധിസ്ത്യാനസംശയപ്രമാദാലസ്യാവിരതിഭ്രാന്തിദർശനാലബ്ധഭൂമിക– ത്വാനവസ്ഥിത ത്വാനി ചിത്തവിക്ഷേപാസ്തേഃ*f* ന്തരായാഃ.

1.31 ദുഃഖദൗർമനസ്യാംഗമേജയത്വശ്വാസപ്രശ്വാസാ വിക്ഷേപസഹഭുവഃ.

1.32 തത്പ്രതിഷേധാർഥമേകതത്ത്വാഭ്യാസഃ.

1.33 മൈത്രീകരുണാമുദിതോപേക്ഷാണാം
സുഖദുഃഖപുണ്യാപുണ്യവിഷയാണാം ഭാവനാതശ്ചിത്തപ്രസാദനം.
1.34 പ്രച്ഛർദ്ദനവിധാരണാഭ്യാം വാ പ്രാണസ്യ.
1.35 വിഷയവതീ വാ പ്രവൃത്തിരുത്പന്നാ മനസഃ സ്ഥിതിനിബന്ധിനീ.
1.36 വിശോകാ വാ ജ്യോതിഷ്മതീ.
1.37 വീതരാഗവിഷയം വാ ചിത്തം.
1.38 സ്വപ്നനിദ്രാജ്ഞാനാലംബനം വാ.
1.39 യഥാഭിമതധ്യാനാദ്വാ.
1.40 പരമാണുപരമമഹത്ത്വാന്തോഽസ്യ വശീകാരഃ.
1.41 ക്ഷീണവൃത്തേരഭിജാതസ്യേവ മണേർഗ്രഹീതൃഗ്രഹണഗ്രാഹ്യേഷു
തത് സ്ഥതദഞ്ജനതാസമാപത്തിഃ.
1.42 തത്ര ശബ്ദാർഥജ്ഞാനവികല്പൈഃ സങ്കീർണ്ണാ സവിതർക്കാ
സമാപത്തിഃ.
1.43 സ്മൃതിപരിശുദ്ധൗ സ്വരൂപശൂന്യേവാർഥമാത്രനിർഭാസാ നിർവിതർക്കാ
1.44 ഏതയൈവ സവിചാരാ നിർവിചാരാ ച സൂക്ഷ്മവിഷയാ വ്യാഖ്യാതാ.
1.45 സൂക്ഷ്മവിഷയത്വം ച അലിങ്ഗപര്യവസാനം.
1.46 താ ഏവ സബീജഃ സമാധിഃ.
1.47 നിർവിചാരവൈശാരദ്യേഽധ്യാത്മപ്രസാദഃ.
1.48 ഋതംഭരാ തത്ര പ്രജ്ഞാ.
1.49 ശ്രുതാനുമാനപ്രജ്ഞാഭ്യാമന്യവിഷയാ വിശേഷാർഥത്വാത്.
1.50 തജ്ജഃ സംസ്കാരോഽന്യസംസ്കാരപ്രതിബന്ധീ.
1.51 തസ്യാപി നിരോധേ സർവനിരോധാന്നിർബീജഃ സമാധിഃ.

## അഥ സാധനപാദോ ദ്വിതീയഃ

2.1 തപഃസ്വാധ്യായേശ്വരപ്രണിധാനാനി ക്രിയായോഗഃ.
2.2 സമാധിഭാവനാർത്ഥഃ ക്ലേശതനൂകരണാർഥശ്ച.
2.3 അവിദ്യാസ്മിതാരാഗദ്വേഷാഭിനിവേശാഃ ക്ലേശാഃ.
2.4 അവിദ്യാ ക്ഷേത്രമുത്തരേഷാം പ്രസുപ്തതനുവിച്ഛിന്നോദാരാണാം.
2.5 അനിത്യാശുചിദുഃഖാനാത്മസു നിത്യശുചിസുഖാത്മഖ്യാതിരവിദ്യാ.
2.6 ദൃഗ്ദർശനശക്ത്യോരേകാത്മതേവാസ്മിതാ.
2.7 സുഖാനുശയീ രാഗഃ.
2.8 ദുഃഖാനുശയീ ദ്വേഷഃ
2.9 സ്വരസവാഹീ വിദുഷോഽപി തഥാരൂഢോഽഭിനിവേശഃ.
2.10 തേ പ്രതിപ്രസവഹേയാഃ സൂക്ഷ്മാഃ.
2.11 ധ്യാനഹേയാസ്തദ്വൃത്തയഃ.
2.12 ക്ലേശമൂലഃ കർമാശയോ ദൃഷ്ടാദൃഷ്ടജന്മവേദനീയഃ.
2.13 സതി മൂലേ തദ്വിപാകോ ജാത്യായൂർഭോഗാഃ.
2.14 തേ ഹ്ലാദപരിതാപഫലാഃ പുണ്യാപുണ്യഹേതുത്വാത്.
2.15 പരിണാമതാപസംസ്കാരദുഃഖൈർഗുണവൃത്തിവിരോധാച്ച ദുഃഖമേവ
സർവം വിവേകിനഃ.
2.16 ഹേയം ദുഃഖമനാഗതം.

2.17 ദ്രഷ്ടൃ ദൃശ്യയോഃ സംയോഗോ ഹേയഹേതുഃ.
2.18 പ്രകാശക്രിയാസ്ഥിതിശീലം ഭൂതേന്ദ്രിയാത്മകം ഭോഗാപവർഗാർഥം ദൃശ്യം.
2.19 വിശേഷാവിശേഷലിങ്ഗമാത്രാലിങ്ഗാനി ഗുണപർവാണി.
2.20 ദ്രഷ്ടാ ദൃശിമാത്രഃ ശുദ്ധോഽപി പ്രത്യയാനുപശ്യഃ.
2.21 തദർഥ ഏവ ദൃശ്യസ്യാത്മാ.
2.22 കൃതാർഥം പ്രതി നഷ്ടമപ്യനഷ്ടം തദന്യസാധാരണത്വാത്.
2.23 സ്വസ്വാമിശക്ത്യോഃ സ്വരൂപോപലബ്ധിഹേതുഃ സംയോഗഃ.
2.24 തസ്യ ഹേതുരവിദ്യാ.
2.25 തദഭാവാത് സംയോഗാഭാവോ ഹാനം തദ്ദൃശേഃ കൈവല്യം.
2.26 വിവേകഖ്യാതിരവിപ്ലവാ ഹാനോപായഃ.
2.27 തസ്യ സപ്തധാ പ്രാന്തഭൂമിഃ പ്രജ്ഞാ.
2.28 യോഗാംഗാനുഷ്ഠാനാദശുദ്ധിക്ഷയേ ജ്ഞാനദീപ്തിരാവിവേകഖ്യാതേഃ.
2.29 യമനിയമാസനപ്രാണായാമപ്രത്യാഹാരധാരണാധ്യാനസമാധയോ ....
ഷ്ടാവംഗാനി.
2.30 അഹിംസാസത്യാസ്തേയബ്രഹ്മചര്യാപരിഗ്രഹാ യമാഃ.
2.31 ഏതേ ജാതിദേശകാലസമയാനവച്ഛിന്നാ സാർവഭൗമാ മഹാവ്രതം.
2.32 ശൗചസന്തോഷതപഃസ്വാധ്യായേശ്വരപ്രണിധാനാനി നിയമാഃ.
2.33 വിതർക്കബാധനേ പ്രതിപക്ഷഭാവനം.
2.34 വിതർക്കാ ഹിംസാദയഃ കൃതകാരിതാനുമോദിതാ
ലോഭക്രോധമോഹപൂർവകാ മൃദുമധ്യാധിമാത്രാ
ദുഃഖാജ്ഞാനാനന്തഫലാ ഇതി പ്രതിപക്ഷഭാവനം.
2.35 അഹിംസാപ്രതിഷ്ഠായാം, തത്സന്നിധൗ വൈരത്യാഗഃ.
2.36 സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം.
2.37 അസ്തേയപ്രതിഷ്ഠായാം സർവരത്നോപസ്ഥാനം.
2.38 ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ.
2.39 അപരിഗ്രഹസ്ഥൈര്യേ ജന്മകഥന്താസംബോധഃ.
2.40 ശൗചാത് സ്വാംഗജുഗുപ്സാ പരൈരസംസർഗഃ.
2.41 സത്ത്വശുദ്ധിസൗമനസ്യൈകാഗ്ര്യേന്ദ്രിയജയാത്മദർശനയോഗ്യത്വാനി ച.
2.42 സന്തോഷാദനുത്തമസുഖലാഭഃ.
2.43 കായേന്ദ്രിയസിദ്ധിരശുദ്ധിക്ഷയാത്തപസഃ.
2.44 സ്വാധ്യായാദിഷ്ടദേവതാസംപ്രയോഗഃ.
2.45 സമാധിസിദ്ധിരീശ്വരപ്രണിധാനാത്.
2.46 സ്ഥിരസുഖമാസനം.
2.47 പ്രയത്നശൈഥില്യാനന്തസമാപത്തിഭ്യാം.
2.48 തതോ ദ്വന്ദ്വാനഭിഘാതഃ.
2.49 തസ്മിൻ സതി ശ്വാസപ്രശ്വാസയോർഗതിവിച്ഛേദഃപ്രാണായാമഃ.
2.50 ബാഹ്യാഭ്യന്തരസ്തംഭവൃത്തിഃ ദേശകാലസംഖ്യാഭിഃപരിദൃഷ്ടോ
ദീർഘസൂക്ഷ്മഃ.
2.51 ബാഹ്യാഭ്യന്തരവിഷയാക്ഷേപീ ചതുർഥഃ.
2.52 തതഃ ക്ഷീയതേ പ്രകാശാവരണം.
2.53 ധാരണാസു ച യോഗ്യതാ മനസഃ.
2.54 സ്വസ്വവിഷയാസംപ്രയോഗേ ചിത്തസ്വരൂപാനുകാര ഇവ

ഇന്ദ്രിയാണാം പ്രത്യാഹാരഃ.

2.55 തതഃ പരമാ വശ്യതേന്ദ്രിയാണാം.

## അഥ വിഭൂതിപാദസ്തൃതീയഃ

3.1 ദേശബന്ധശ്ചിത്തസ്യ ധാരണാ.

3.2 തത്ര പ്രത്യയൈകതാനതാ ധ്യാനം.

3.3 തദേവാർഥമാത്രനിർഭാസം സ്വരൂപശൂന്യമിവ സമാധിഃ.

3.4 ത്രയമേകത്ര സംയമഃ.

3.5 തജ്ജയാത് പ്രജ്ഞാലോകഃ.

3.6 തസ്യ ഭൂമിഷു വിനിയോഗഃ.

3.7 ത്രയമന്തരംഗം പൂർവേഭ്യഃ.

3.8 തദപി ബഹിരംഗം നിർബീജസ്യ.

3.9 വ്യുത്ഥാനനിരോധസംസ്കാരയോരഭിഭവപ്രാദുർഭാവൗ
നിരോധക്ഷണചിത്താന്വയോ നിരോധപരിണാമഃ.

3.10 തസ്യ പ്രശാന്തവാഹിതാ സംസ്കാരാത്.

3.11 സർവാർഥതൈകാഗ്രതയോഃ ക്ഷയോദയൗ ചിത്തസ്യ
സമാധിപരിണാമഃ.

3.12 ശാന്തോദിതൗ തുല്യപ്രത്യയൗ ചിത്തസ്യ ഏകാഗ്രതാപരിണാമഃ.

3.13 ഏതേന ഭൂതേന്ദ്രിയേഷു ധർമ്മലക്ഷണാവസ്ഥാപരിണാമാ
വ്യാഖ്യാതാഃ.

3.14 ശാന്തോദിതാവ്യപദേശ്യധർമാനുപാതീ ധർമീ.

3.15 ക്രമാന്യത്വം പരിണാമാന്യത്വേ ഹേതുഃ.

3.16 പരിണാമത്രയസംയമാദതീതാനാഗതജ്ഞാനം.

3.17 ശബ്ദാർഥപ്രത്യയാനാമിതരേതരാധ്യാസാത് സങ്കരഃ.
തത്പ്രവിഭാഗസംയമാത് സർവഭൂതരുതജ്ഞാനം.

3.18 സംസ്കാരസാക്ഷാത്കരണാത് പൂർവജാതിജ്ഞാനം.

3.19 പ്രത്യയസ്യ പരചിത്തജ്ഞാനം.

3.20 ന ച തത് സാലംബനം തസ്യ അവിഷയീഭൂതത്ത്വാത്.

3.21 കായരൂപസംയമാത് തദ്ഗ്രാഹ്യശക്തിസ്തംഭേ
ചക്ഷുഃപ്രകാശാസംയോഗേ അന്തർധാനം.

3.22 ഏതേന ശബ്ദാദ്യന്തർധാനമുക്തം.

3.23 സോപക്രമം നിരുപക്രമം ച കർമ, തത്സംയമാദപരാന്തജ്ഞാനം
അരിഷ്ടേഭ്യോ വാ.

3.24 മൈത്ര്യാദിഷു ബലാനി.

3.25 ബലേഷു ഹസ്തിബലാദീനി.

3.26 പ്രവൃത്ത്യാലോകന്യാസാത് സൂക്ഷ്മവ്യവഹിതവിപ്രകൃഷ്ടജ്ഞാനം.

3.27 ഭുവനജ്ഞാനം സൂര്യേ സംയമാത്.

3.28 ചന്ദ്രേ താരാവ്യൂഹജ്ഞാനം.

3.29 ധ്രുവേ തദ്ഗതിജ്ഞാനം.

3.30 നാഭിചക്രേ കായവ്യൂഹജ്ഞാനം.

3.31 കണ്ഠകൂപേ ക്ഷുത്പിപാസാനിവൃത്തിഃ.

3.32 കൂർമനാഡ്യാം സ്ഥൈര്യം.

3.33 മൂർധജ്യോതിഷി സിദ്ധദർശനം.

3.34 പ്രാതിഭാദ്വാ സർവം.

3.35 ഹൃദയേ ചിത്തസംവിത്.

3.36 സത്ത്വപുരുഷയോരത്യന്താസങ്കീർണ്ണയോഃ പ്രത്യയാവിശേഷാദ് ഭോഗഃ, പരാർത്ഥത്വാദന്യഃ, സ്വാർഥസംയമാത് പുരുഷജ്ഞാനം.

3.37 തതഃ പ്രാതിഭശ്രാവണവേദനാദർശാസ്വാദവാർത്താ ജായന്തേ.

3.38 തേ സമാധാവുപസർഗാ വ്യുത്ഥാനേ സിദ്ധയഃ.

3.39 ബന്ധകാരണശൈഥില്യാത് പ്രചാരസംവേദനാച്ച ചിത്തസ്യ പരശരീരാവേശഃ.

3.40 ഉദാനജയാദ് ജലപങ്കകണ്ടകാദിഷ്വസംഗ ഉത്ക്രാന്തിശ്ച.

3.41 സമാനജയാത് പ്രജ്വലനം.

3.42 ശ്രോത്രാകാശയോഃ സംബന്ധസംയമാദ് ദിവ്യം ശ്രോത്രം.

3.43 കായാകാശയോഃ സംബന്ധസംയമാത് ലഘുതൂലസമാപത്തേശ്ച ആകാശഗമനം.

3.44 ബഹിരകല്പിതാ വൃത്തിർമഹാവിദേഹാ തതഃ പ്രകാശാവരണക്ഷയഃ.

3.45 സ്ഥൂലസ്വരൂപസൂക്ഷ്മാന്വയാർഥവത്ത്വസംയമാദ് ഭൂതജയഃ.

3.46 തതോ/ണിമാദിപ്രാദുർഭാവഃ കായസംപത് തദ്ധർമാനഭിഘാതശ്ച.

3.47 രൂപലാവണ്യബലവജ്രസംഹനനത്വാനി കായസംപത്.

3.48 ഗ്രഹണസ്വരൂപാസ്മിതാന്വയാർഥവത്ത്വസംയമാദ് ഇന്ദ്രിയജയഃ.

3.49 തതോ മനോജവിത്വം വികരണഭാവഃ പ്രധാനജയശ്ച.

3.50 സത്ത്വപുരുഷാന്യതാഖ്യാതിമാത്രസ്യ സർവഭാവാധിഷ്ഠാതൃത്വം സർവജ്ഞാതൃത്വം ച.

3.51 തദ്വൈരാഗ്യാദപി ദോഷബീജക്ഷയേ കൈവല്യം.

3.52 സ്ഥാന്യുപനിമന്ത്രണേ സങ്ഗസ്മയാകരണം പുനരനിഷ്ടപ്രസങ്ഗാത്

3.53 ക്ഷണതത്ക്രമയോഃ സംയമാദ് വിവേകജം ജ്ഞാനം.

3.54 ജാതിലക്ഷണദേശൈരന്യതാനവച്ഛേദാത് തുല്യയോസ്തതഃ പ്രതിപത്തിഃ.

3.55 താരകം സർവിഷയം സർവഥാവിഷയം അക്രമം ചേതി വിവേകജം ജ്ഞാനം.

3.56 സത്ത്വപുരുഷയോഃ ശുദ്ധിസാമ്യേ കൈവസ്യമിതി.

## അഥ കൈവല്യപാദശ്ചതുർഥഃ.

4.1 ജന്മൌഷധിമന്ത്രതപഃസമാധിജാഃ സിദ്ധയഃ.

4.2 ജാത്യന്തരപരിണാമഃ പ്രകൃത്യാപൂരാത്.

4.3 നിമിത്തമപ്രയോജകം പ്രകൃതീനാം വരണഭേദസ്തുതതഃ ക്ഷത്രികവത്

4.4 നിർമാണവിത്താന്യസ്മിതാമാത്രാത്.

4.5 പ്രവൃത്തിഭേദേ പ്രയോജകം ചിത്തമേകമനോകേഷാം.

4.6 തത്ര ധ്യാനജമനാശയം.

4.7 കർമ അശുക്ലാകൃഷ്ണം യോഗിനസ്ത്രിവിധമിതരേഷാം.

4.8 തതസ്തദ്വിപാകാനുഗുണാനാമേവ അഭിവ്യക്തിർവാസനാനാം.

4.9 ജാതിദേശകാലവ്യവഹിതാനാമപ്യാനന്തര്യം സ്മൃതിസംസ്കാരയോരേകരൂപത്വാത്.

4.10 താസാമനാദിത്വം ചാശിഷോ നിത്യത്വാത്.

4.11 ഹേതുഫലാശ്രയാലംബനൈഃ സംഗൃഹീതത്വാദ് ഏഷാമഭാവേ തദഭാവഃ.

4.12 അതീതാനാഗതം സ്വരൂപതോ ... സ്തി അധ്വഭേദാദ്ധർമ്മാണാം.

4.13 തേ വ്യക്തസൂക്ഷ്മാ ഗുണാത്മാനഃ.

4.14 പരിണാമൈകത്വാദ് വസ്തുതത്ത്വം.

4.15 വസ്തുസാമ്യേ ചിത്തഭേദാത് തയോർവിഭക്തഃ പന്ഥാഃ. (ന ചൈകചിത്തതന്ത്രം വസ്തു തദപ്രമാണകം തദാ കിം സ്യാത്.)

4.16 തദുപരാഗാപേക്ഷിത്വാത് ചിത്തസ്യ വസ്തു ജ്ഞാതാജ്ഞാതം.

4.17 സദാ ജ്ഞാതാശ്ചിത്തവൃത്തയസ്തത്പ്രഭോഃ പുരുഷസ്യാപരിണാമിത്വാത്.

4.18 ന തത് സ്വാഭാസം ദൃശ്യത്വാത്.

4.19 ഏകസമയേ ചോഭയാനവധാരണം.

4.20 ചിത്താന്തരദൃശ്യേ ബുദ്ധിബുദ്ധേരതി പ്രസങ്ഗഃ സ്മൃതിസങ്കരശ്ച.

4.21 ചിതേരപ്രതിസങ്ക്രമായാസ്തദാകാരാപത്തൗ സ്വബുദ്ധിസംവേദനം.

4.22 ദ്രഷ്ടൃദൃശ്യോപരക്തം ചിത്തം സർവാർത്ഥം.

4.23 തദസങ്ഖ്യേയവാസനാഭിശ്ചിത്രമപി പരാർഥം സംഹിത്യകാരിത്വാത്.

4.24 വിശേഷദർശിനി ആത്മഭാവഭാവനാനിവൃത്തിഃ.

4.25 തദാ വിവേകനിമ്നം കൈവല്യപ്രാഗ്ഭാവം ചിത്തം.

4.26 തച്ഛിദ്രേഷു പ്രത്യയാന്താരണി സംസ്കാരേഭ്യഃ.

4.27 ഹാനമേഷാം ക്ലേശവദുക്തം.

4.28 പ്രസംഖ്യാനേഽപ്യകുസീദസ്യ സർവഥാ വിവേഖ്യാതേർധർമ്മമേഘഃ സമാധിഃ.

4.29 തതഃ ക്ലേശകർമനിവൃത്തിഃ.

4.30 തദാ സർവാവരണമലാപേതസ്യ ജ്ഞാനസ്യ ആനന്ത്യാജ് ജ്ഞേയമല്പം.

4.31 തതഃ കൃതാർഥാനാം പരിണാമക്രമസമാപ്തിർഗുണാനാം.

4.32 ക്ഷണപ്രതിയോഗീ പരിണാമാപരാന്തനിർഗ്രാഹ്യഃ ക്രമഃ.

4.33 പുരുഷാർഥശൂന്യാനാം ഗുണാനാം പ്രതിപ്രസവഃ കൈവല്യം സ്വരൂപ പ്രതിഷ്ഠാവാ ചിതിശക്തേരിതി.

**ഇതി ശ്രീപാതഞ്ജലയോഗസൂത്രം സമാപ്തം.**

# ഗ്രന്ഥസൂചി


| | |
|---|---|
| അഷ്ടാവക്രസംഹിത | 112,117 |
| ഈശാവാസ്യോപനിഷത് | 487 |
| ഉപദേശസാഹസ്രി | 477 |
| ഋഗ്വേദം | 179,231,455,462 |
| ഐതരേയോപനിഷത് | 43,406,421 |
| കഠോപനിഷത് | 2,12,13,36,43,48,64,103,105,170,184, 189,224, 226,293,412,416,427,434,453,467,475, 476,482 |
| കേനോപനിഷത് | 44,104,111,140,177,438,475, |
| കൈവല്യോപനിഷത് | 140,464,473 |
| ഗീത | 1,4,6,8–19,21,23–26,28,41,43–45,47–50,52, 53,55,61,62,76,89–91,95,97,99,101,105,106, 110,111,116,121,126,127,131,141,142,144,163, 165,170,176,195,209–214,216,217,234,235, 354, 372,380,393,407,415,417,425,436,444,449, 452,454,457,459,465,467,468,471–473,476, 486,488,489,495,497,509,525 |
| –ശങ്കരഭാഷ്യം | 467 |
| ഛാന്ദോഗ്യോപനിഷത്ത് | 3,6,7,36,42,51,105,108,162,163,168,169, 178–180,192,207,213,412,421,424,432,433, 444,450,452–454,456,465,495,507,510 |
| –ശങ്കരഭാഷ്യം | 444,450,453,466 |
| ജാബാലോപനിഷത് | 525 |
| തത്ത്വവൈശാരാദി | 397 |
| തർക്കസംഗ്രഹം | 100 |
| തേജോബിന്ദൂപനിഷത് | 164 |
| തൈത്തരിയബ്രാഹ്മണം | 75 |
| തൈത്തരിയോപനിഷത് | 20,35,52,56,77,102,117,171,241,421,424,428, 458,470,483,507,508,513,529 |
| –ശങ്കരഭാഷ്യം | 513 |
| ത്രിശിഖിബ്രാഹ്മണോപനിഷത് | 194 |
| ദക്ഷസംഹിത | 326 |
| ധന്യാഷ്ടകം | 227 |
| ധ്യാനബിന്ദൂപനിഷത് | 194 |

| | |
|---|---|
| നാരദഭക്തിസൂത്രം | 52,411–413,427,429,438,472,474,480,515 |
| നിർവാണഷൾകം | 90 |
| നൃസിംഹപൂർവതാപിന്യുപനിഷത് | 494 |
| പഞ്ചദശീ | 394 |
| പുരുഷസൂക്തം | 101,144,454 |
| പ്രശ്നോപനിഷത് | 42,179,229,244,338,442,496 |
| ബൃഹദാരണ്യകോപനിഷത് | 5–7,20,36,44,74,98,105,107,111,176,178,181, 190,207,215,358,405,406,419,421–423,442, 478,481,483,484,486,496,501,513,523,529 |
| –ശങ്കരഭാഷ്യം | 442 |
| ബ്രഹ്മസൂത്രം | 407,415–417,419,420,422,459,510,517,529 |
| –ശങ്കരഭാഷ്യം | 75,102,415,424,450,451,456,457,459,510 |
| –ശ്രീഭാഷ്യം | 416,417,420–422 |
| ഭജഗോവിന്ദം | 77 |
| ഭാഗവതം | 1,2,9,22,25–29,40,60,72,90,98,104,109,113, 118,126,133,134,144,170–172,175,176,190,228, 234,272,274,375,405,406,411,413–415, 418–420,422–424,426–431,435,437–440, 443–446,454–456,458,460,461,464,468, 470–473,475–480,482,483,485,486, 489–494, 496–503,505–509,511,513,514,516,518, 520–525,528–530 |
| മനുസ്മൃതി | 10,13,24,25,27,28,40,43,46,47,51,59, 60, 88, 95,304,326,468 |
| മഹാനാരായണോപനിഷത് | 233 |
| മഹാനിർവാണതന്ത്രം | 29–35 |
| മഹാഭാരതം | |
| –അനുശാസനം | 8,61,507 |
| –അശ്വമേധം | 13,56–58,109 |
| –ആദി | 28,72 |
| –ഉദ്യോഗം | 12,21,35,43,44,46,108,136,492 |
| –കർണ്ണം | 60 |
| –ഭീഷ്മം | 21,141,224,289,498 |
| –വനം | 11,20,22,28,61,66–70,76,78,84,85,92,98, 114,138, 309,495 |
| –ശാന്തി | 4,5,8,11–13,16,27,28,39–42,44,45,48,53, 64–66,74,88,93,96,106,142,189,217,226,333, 432,435,443,455,467,470,500,528 |

| | |
|---|---|
| മഹോപനിഷത് | 96,97,198,229 |
| മാണ്ഡൂക്യകാരികാ | 103,120,516 |
| മാണ്ഡൂക്യോപനിഷത് | 451,452 |
| -ശാങ്കരഭാഷ്യം | 451 |
| മുണ്ഡകോപനിഷത് | 25,42,51,103,132,153,176,180,190,218,416, 435,444,451,470,487,493,495,503 |
| മോഹമുദ്ഗരം | 272 |
| യാജ്ഞവല്ക്യവചനങ്ങൾ | 401–404 |
| യാജ്ഞവല്ക്യസ്മൃതി | 146,245,394 |
| യോഗചൂഡാമണ്യുപനിഷത് | 196,203 |
| യോഗതത്ത്വോപനിഷത് | 165,204,215 |
| യോഗഭാഷ്യവിവരണം | 309,392 |
| യോഗവാസിഷ്ഠം | 332 |
| യോഗശിഖോപനിഷത് | 194,203,206,450 |
| യോഗസൂത്രം | 48,50,164,167,189,292,213,225–229,423, 425,468,473,510 |
| -വ്യാസഭാഷ്യം | 225,285,288,347,358,390 |
| ലിംഗപുരാണം | 267,467 |
| വായുപുരാണം | 510 |
| വിവേകചൂഡാമണി | 19,65,171,439,441 |
| വിഷ്ണുപുരാണം | 338,417,490,497,509 |
| വൈരാഗ്യശതകം | 131,471 |
| വ്യാധഗീത | 68–70 |
| ശാണ്ഡില്യസൂത്രം | 417,492,529 |
| -സ്വപ്നേശ്വരവ്യാഖ്യാനം | 418 |
| ശാണ്ഡില്യോപനിഷത് | 198,200 |
| ശിക്ഷാഷ്ടകം | 461,493,527 |
| ശിവമഹിമ്നഃസ്തോത്രം | 462 |
| ശിവാനന്ദലഹരി | 116,485,527 |
| ശ്വേതാശ്വതരോപനിഷത് | 21,82,103,127,153,176,184,202,203,214,232, 264,267,365,388,399–401,407,410,442,528 |
| സർവദർശനസംഗ്രഹം | 373 |
| സാംഖ്യകാരിക | 17,43,50,54,155,158,160–162,259,298,313, 317,319,391,423,465 |
| സാംഖ്യസൂത്രങ്ങൾ | 404–407 |
| സൗന്ദര്യലഹരി | 195 |
| St Luke | 88,501 |
| St Mathew | 19 |

# പാതഞ്ജലയോഗസൂത്രസൂചി


| | |
|---|---|
| അതിതാനാഗതം | 384 |
| അഥ യോഗാനുശാസനം | 245 |
| അനിത്യാശുചിദുഃഖാനാത്മസു | 297 |
| അനുഭൂതവിഷയാസംപ്രമോഷഃ | 254 |
| അപരിഗ്രഹസ്ഥൈര്യേ | 331 |
| അഭവാപ്രത്യയാലംബനാ | 253 |
| അഭ്യാസവൈരാഗ്യാഭ്യാം | 254 |
| അവിദ്യാ ക്ഷേത്രമുത്തരേഷാം | 296 |
| അവിദ്യാ സ്മിതാരാഗ | 295 |
| അസ്തേയപ്രതിഷ്ഠായാം | 330 |
| അഹിംസാപ്രതിഷ്ഠായാം | 329 |
| അഹിംസാസത്യാസ്തേയ | 325 |
| ഈശ്വരപ്രാണിധാനാദ്വാ | 265 |
| ഉദനജയാദ് ജലപങ്ക | 361 |
| ഋതംഭരാ തത്ര പ്രജ്ഞാ | 288 |
| ഏകസമയേ ചോഭയാ | 388 |
| ഏതയൈവ സവിചാര | 286 |
| ഏതേ ജാതിദേശകാല | 327 |
| ഏതേന ഭൂതേന്ദ്രിയേഷു | 346 |
| ഏതേന ശബ്ദാദ്യന്തർ | 353 |
| കണ്ഠകൂപേ ക്ഷുത്പിപാസാ | 356 |
| കർമ്മ അശുക്ലാകൃഷ്ണം | 380 |
| കായരൂപസംയമാത് | 352 |
| കായാകാസയോഃ സംബന്ധ | 362 |
| കായേന്ദ്രിയസിദ്ധി | 333 |
| കൂർമ്മനാഡ്യം സ്ഥൈര്യം | 356 |
| കൃതാർത്ഥം പ്രതി നഷ്ടം | 319 |
| ക്രാമന്യത്വം പരിണാമാന്യത്വേ | 348 |
| ക്ലേശകർമ്മവിപാകാ | 266 |
| ക്ലേശമൂലഃ കർമ്മാശയോ | 303 |
| ക്ഷണതത്ക്രമയോഃ | 368 |
| ക്ഷണപ്രതിയോഗീ | 396 |
| ക്ഷീണവൃത്തേരഭിജാതസ്യേവ | 382 |
| ഗൃഹണസ്വരൂപാസ്മിതാ | 365 |
| ചന്ദ്രേ താരാവ്യൂഹജ്ഞാനം | 356 |
| ചിതേരപ്രതിസംക്രമായാഃ | 390 |
| ചിത്താന്തരദൃശ്യേ | 389 |
| ജന്മൗഷധിമന്ത്രതപഃ | 372 |
| ജാതിദേശകാലവ്യവഹിതാ | 382 |
| ജാതിലക്ഷണദേശൈഃ | 369 |
| ജാത്യന്തരപരിണാമഃ | 375 |
| തച്ഛിദ്രേഷു പ്രത്യയാ | 393 |
| തജ്ജഃ സംസ്കാരോന്തരാണി | 290 |
| തജ്ജപസ്തദർത്ഥഭാവനം | 271 |
| തജ്ജയാത് പ്രജ്ഞാലോകഃ | 342 |
| തതഃ കൃതാർത്ഥാനാം | 396 |
| തതഃ ക്ലേശകർമ്മനിവൃത്തിഃ | 395 |
| തതഃ ക്ഷിയതേ | 338 |
| തതഃ പരമാ വശ്യതേ | 339 |
| തതഃ പ്രത്യക്ചേതനാധിഗമഃ | 272 |
| തതഃ പ്രാതിഭശ്രാവണ | 359 |
| തതസ്തദ്വിപാകാനുഗുണാനാം | 381 |
| തതോƒണിമാദിപ്രാദുർഭാവഃ | 364 |
| തതോ ദ്വന്ദ്വാനഭിഘാതഃ | 335 |
| തതോ മനോജവിത്വം | 366 |
| തത്പരം പുരുഷഖ്യാതേർ | 257 |
| തത് പ്രതിഷേധാർത്ഥം | 274 |
| തത്ര ധ്യാനജമനാശയം | 379 |
| തത്ര നിരതിശയം | 266 |
| തത്ര പ്രത്യൈകതാനതാ | 340 |
| തത്ര ശബ്ദാർത്ഥജ്ഞാന | 284 |
| തത്ര സ്ഥിതൗ യത്നോഭ്യാസഃ | 255 |
| തദപി ബഹിരംഗം | 343 |
| തദഭാവാതƒസംയോഗാഭാവോ | 321 |
| തദർത്ഥ ഏവ ദൃശ്യസ്യാത്മാ | 319 |
| തദസംഖ്യേയവാസനാഭിഃ | 391 |
| തദാ ദ്രഷ്ടുഃ സ്വരൂപേ | 249 |
| തദാ വിവേകനിമ്നം | 392 |
| തദ സർവാവരണ | 395 |
| തദുപരാഗാപേക്ഷിത്വാ | 336 |
| തദേവാർത്ഥമാത്രനിർഭാസം | 341 |
| തദ്വൈരാഗ്യാദപി | 367 |
| തപഃസ്വാധ്യയേശ്വര | 293 |
| തസ്മിൻ സതി ശ്വാസ | 386 |
| തസ്യ പ്രശാന്തവാഹിത | 345 |
| തസ്യ ഭൂമിഷു വിനിയോഗഃ | 342 |

| | |
|---|---|
| തസ്യ വാചകഃ പ്രണവഃ | 269 |
| തസ്യ സപ്തധാ പ്രാന്തഭൂമിഃ | 323 |
| തസ്യ ഹേതുരവിദ്യാ | 321 |
| തസ്യാപി നിരോധേ | 291 |
| താ ഏവ സബീജഃ | 287 |
| താരകം സർവ്വവിഷയം | 370 |
| താസാമനാദിത്വം | 382 |
| തീവ്രസംവേഗാനാം | 265 |
| തേ പ്രതിപ്രസവഹേയാഃ | 302 |
| തേ വ്യക്തസൂക്ഷ്മാ | 384 |
| തേ സമാധാവുപസർഗ്ഗാ | 359 |
| തേ ഹ്ലാദപരിതാപ | 307 |
| ത്രയമന്തരംഗം പൂർവ്വേഭ്യഃ | 343 |
| ത്രയമേകത്ര സംയമഃ | 341 |
| ദുഃഖദൗർമനസ്യ | 274 |
| ദുഃഖാനുശയീ ദ്വേഷഃ | 299 |
| ദൃഗ്ദർശനശക്ത്യോ | 298 |
| ദൃഷ്ടാനുശ്രവികവിഷയ | 256 |
| ദേശബന്ധശ്ചിത്തസ്യ | 340 |
| ദ്രഷ്ടാ ദൃശിമാത്രഃ | 316 |
| ദ്രഷ്ടൃദൃശ്യോഃ സംയോഗോ | 310 |
| ദ്രഷ്ടൃദൃശ്യോപരക്തം | 390 |
| ധാരണാസു ച യോഗ്യതാ | 338 |
| ധ്യാനഹേയാസ്തദ്വൃത്തയഃ | 303 |
| ധ്രുവേ തദ്ഗതിജ്ഞാനം | 356 |
| ന ച തത്സാലംബനം | 351 |
| ന ചൈകചിത്തതന്ത്രം | 386 |
| ന തത്സ്വാഭാസം | 363 |
| നാഭിചക്രേ കായ | 356 |
| നിമിത്തമപ്രയോജകം | 375 |
| നിർമ്മാണചിത്താന്യ | 377 |
| നിർവിചാരവൈശാരദ്യേ | 287 |
| പരമാണുപരമമഹത്ത്വാ | 282 |
| പരിണാമതാപസംസ്കാര | 308 |
| പരിണാമത്രയസംയമാത് | 349 |
| പരിണാമൈകത്വാദ് | 385 |
| പുരുഷാർത്ഥശൂന്യാനാം | 397 |
| പ്രകാശക്രിയാസ്ഥിതി | 310 |
| പ്രച്ഛർദ്ദനവിധാരണാഭ്യാം | 276 |
| പ്രത്യക്ഷാനുമാനാഗമാഃ | 250 |
| പ്രത്യയസ്യ പരചിത്ത | 351 |
| പ്രമാണവിപര്യയ | 250 |
| പ്രയത്നശൈഥില്യാ | 335 |
| പ്രവൃത്തിഭേദേപ്രയോജകം | 378 |
| പ്രവൃത്ത്യാലോകന്യാസാത് | 355 |
| പ്രസംഖ്യാനേf പ്യകുസീദസ്യ | 394 |
| പ്രാതിഭാദ്വാ സർവം | 357 |
| ബന്ധകാരണശൈഥില്യാദ് | 360 |
| ബലേഷു ഹസ്തിബലാദീനി | 354 |
| ബഹിരകല്പിതാവൃത്തിഃ | 362 |
| ബാഹ്യാഭ്യന്തരവിഷയ | 337 |
| ബാഹ്യാഭ്യന്തരസ്തംഭ | 336 |
| ബ്രഹ്മചര്യപ്രതിഷ്ഠയാം | 330 |
| ഭവപ്രത്യയോ വിദേഹ | 264 |
| ഭുവനജ്ഞാനം സൂര്യേ | 355 |
| മൂർദ്ധജ്യോതിഷി | 357 |
| മൃദുമധ്യാധിമാത്ര | 265 |
| മൈത്രീകരുണാമുദിതോ | 275 |
| മൈത്ര്യാദിഷു ബലാനി | 354 |
| യഥാഭിമതധ്യാനാദ്വാ | 282 |
| യമനിയമാസന | 325 |
| യോഗശ്ചിത്തവൃത്തി | 245 |
| യോഗാംഗാനുഷ്ഠാനാദ് | 325 |
| രൂപലാവണ്യ | 365 |
| വസ്തുസാമ്യേ ചിത്ത | 385 |
| വിതക്കബാധനേ | 328 |
| വിതർക്കിവിചാരാ | 258 |
| വിതർക്കാ ഹിംസാ | 328 |
| വിപര്യയോ മിഥ്യാ | 252 |
| വിരാമപ്രത്യയാഭ്യാസ | 261 |
| വിവേകഖ്യാതി | 322 |
| വിശേഷദർശിന | 392 |
| വിശേഷാവിശേഷ | 312 |
| വിശോകാ വാ ജ്യോതിഷ്മതീ | 280 |
| വിഷയവതീ വാ | 280 |
| വീതരാഗവിഷയം | 281 |
| വൃത്തയഃ പഞ്ചതയ്യഃ | 250 |
| വൃത്തിസാരൂപ്യമിതരത്ര | 249 |
| വ്യാധിസ്ത്യാനസംശയ | 272 |
| വ്യുത്ഥാനനിരോധ | 343 |
| ശബ്ദജ്ഞാനാനുപാതീ | 253 |
| ശബ്ദാർത്ഥപ്രത്യയാനാ | 349 |
| ശാന്തോദിതാവ്യപദേശ്യ | 348 |
| ശാന്തോദിതൗ തുല്യ | 346 |
| ശൗചസന്തോഷതപഃ | 327 |
| ശൗചാത്സ്വാംഗ | 331 |

| | | | |
|---|---|---|---|
| ശ്രദ്ധാവീര്യസ്മൃതി | 264 | സർവാർഥതൈകാഗ്ര | 345 |
| ശ്രുതാനുമാനപ്രജ്ഞാഭ്യാ | 288 | സുഖാനുശയീ രാഗഃ | 299 |
| ശ്രോത്രാകാശയോഃ | 361 | സൂക്ഷ്മവിഷയത്വം | 287 |
| സതി മൂലേ തദ്വിപാകോ | 306 | സോപക്രമം നിരുപക്രമം ച | 353 |
| സ തു ദീർഘകാല | 256 | സ്ഥാന്യുപനിമന്ത്രണേ | 367 |
| സത്ത്വപുരുഷയോരത്യന്താ | 358 | സ്ഥിരസുഖമാസനം | 334 |
| സത്ത്വപുരുഷയോഃ | 370 | സ്ഥൂലസ്വരൂപ | 363 |
| സത്ത്വപുരുഷാന്യതാ | 316 | സ്മൃതിപരിശുദ്ധൗ | 285 |
| സത്ത്വശുദ്ധിസൗമന | 332 | സ്വപ്നനിദ്രാജ്ഞാനാ | 281 |
| സത്യപ്രതിഷ്ഠായാം | 330 | സ്വരസവാഹീ | 299 |
| സദാ ജ്ഞാതാ ശ്ചിത്ത | 387 | സ്വസ്വവിഷയാസം | 338 |
| സന്തോഷാദനുത്തമ | 333 | സ്വസ്വാമിശക്ത്യോഃ | 320 |
| സ പൂർവേഷാമപി | 267 | സ്വാധ്യായാദിഷു | 334 |
| സമാധിഭാവനാർത്ഥഃ | 295 | ഹാനമേഷാം ക്ലേശവദുക്തം | 393 |
| സമാധിസിദ്ധിരീശ്വര | 334 | ഹൃദയേ ചിത്തസംവിത് | 358 |
| സമാനജയാത് പ്രജ്വലനം | 361 | ഹേതുഫലാശ്രയാ | 383 |
| സംസ്കാരസാക്ഷാത്കരണാത് | 350 | ഹേയം ദുഃഖമനാഗതം | 309 |

# വാക്യസൂചി


അംഗുഷ്ഠമാത്രോ രവി 103
അംഭഃ കിമാസീത് ഗഹ 179
അകാമഃ സർവകാമോ 456
അകാമസ്യ ക്രിയാ 12
അക്ഷരാണാമകരോƒസ്മി 452
അഗ്നിർയത്രാഭിമഥ്യ 399
അദങ്കാലം നിജബീജ 485
അചക്ഷുരന്ധസ്യ യഥാ 446
അചലത്വം ചാപേക്ഷ്യ 407
അചിന്ത്യാഃ ഖലു യേ 224
അചോദ്യമാനാനി 432
അച്ഛേദ്യോƒയമാദഹ്യോƒയം 170
അജാതമജന്മസ്ഥിതി 419
അജാതപക്ഷാ ഇവ 498
അജ്ഞശ്ചാശ്രദ്ദധാനശ്ച 216
അജ്ഞാനതിമിരാന്ധസ്യ 442
അജ്ഞാനേനാവൃതം 3
അത്യുത്കടൈഃ പുണ്യ 305
അഥ ഖലു ക്രതുമയഃ 432
അഥ മാം സർവഭൂതേ 144
അഥ യ ഏതദേവം 495
അഥ യത് സത്രായണ 207
അഥ യദ് ഇഷ്ടമിത്യാ 207
അഥ യദ് യജ്ഞമിത്യാ 207
അഥ യന്മൗനമിത്യാച 207
അഥ ഹ ഇന്ദ്രോ അപ്രാ 169
അഥാതോ ബ്രഹ്മജിജ്ഞാസാ 416
അദ്വേഷ്ടാ സർവഭൂതാ 25
അധർമഃ ക്ഷത്രിയസ്യൈ 21
അധോക്ഷജാലംഭമി 479
അധോ നിഷ്ട്യാ 233
അധ്യാത്മരതിരാസീ 217
അധ്യാപനം ബ്രഹ്മയജ്ഞഃ 468
അദ്രോഹേണൈവ ഭൂതാ 142
അനന്തശാസ്ത്രം ബഹു 294
അനപേക്ഷഃ ശുചിർദക്ഷ 235
അനിത്യാനാത്മദുഃഖ 437
അനിഷ്ടമിഷ്ടം മിശ്രം 380
അനുഭവജന്യഃ സ്മൃതി 46
അനേകചിത്തവിഭ്രാന്താ 216
അന്തകാലേ ച മാമേവ 354
അന്തർഗൃഹഗതാഃ കാ 525
അന്നമയം ഹി സോമ്യ 163
അന്യാ വാചോ വിമു 493
അന്യോ ഹി നാശ്നാതി 69
അപരിണാമിനി ഹി 390
അബ്രഹ്മണി ബ്രഹ്മദൃഷ്ടി 456
അഭയം തിതീർഷതാം 36
അഭയം പ്രതിഷ്ടാം 35
അഭയം വൈ ജനക 442
അഭിമാനോƒഹംകാര 161
അഭ്യാസകാലേ പ്രഥമം 215
അഭ്യാസയോഗയുക്തേ 354
അഭ്യാസേന തു കൗന്തേയ 468
അമൃതമഭയമേതദ് 36
അമൃതസ്യ ദേവ ധാരണോ 171
അയം തു പരമോ ധർമ്മോ 394
അർചാദാവർചയേത്താ 415
അർഥേന്ദ്രിയാർഥാ 474
അല്പാക്ഷരമസിന്ദിഗ്ദ്ധം 245
അവജാനന്തി മാം 449
അവസ്ഥാനുഗതാ 35
അവിദ്യയാമന്തരേ 435
അശില്പജീവീ ഗുണവാം 28
അശ്വോച്യാനന്വശോ 23
അഷ്ടപ്രകൃതിരൂപാ 194
അഷ്ടാദശപുരാണേഷു 61
അഷ്ടാംഗേനൈവ മാ 92
അസക്തിബുദ്ധിഃ സർവത്ര 45
അസക്താഃ സുഖിനോ 93
അസതഃ ശ്രീമദാന്ധസ്യ 2
അസതോ മാ സദ്ഗമയ 176
അസന്നേവ സ ഭവതി 20
അസമാപ്തേ പരിത്യജ്യ 93
അസാനധനാനുചിന്തനം 405
അസൃഗ്രമിതി മനുഷ്യാൻ 75
അസേവയായം പ്രകൃ 234
അസ്തു വാത്ര ഫലം മാ 11
അസ്പർശയോഗോ വൈ 120
അസ്യ ലോകസ്യ കാ 178

| | |
|---|---|
| അഹം കസ്യ കതോ | 41 |
| അഹംകാരം ബലം | 87 |
| അഹം ചാത്മാത്മജാഗാര | 439 |
| അഹം സർവ്വേഷു ഭൂതേഷു | 460 |
| അഹന്യഹനി ഭൂതാനി | 309 |
| അഹിംസാ പരമോ | 61 |
| അഹിംസാ സത്യമസ്തേ | 28 |
| അഹിംസാസത്യാസ്തേ | 164 |
| അഹിർനിർല്വയനീ | 405 |
| അഹേരിവ ഗണാദ് | 41 |
| അഹോ ഭാഗ്യമഹോ | 518 |
| ആക്ഷിപ്തോ ഭുജദാണ്ഡേ | 203 |
| ആഗമേനാനുമാനേന | 288 |
| ആചാര്യം മാ വിജാനീയാത് | 445 |
| ആചിനോതി ച ശാസ്ത്രാണി | 438 |
| ആച്ഛിദ്യ കീർത്തിം | 446 |
| ആജ്ഞാ നാമ ദ്രുവോർ | 206 |
| ആത്മജായാസുതാഗാര | 428 |
| ആത്മതോ ബലം | 3 |
| ആത്മനസ്ത കാമായ | 496 |
| ആത്മനാ വിന്ദതേ വീര്യം | 44 |
| ആത്മാƒജരോƒമൃതോ | 36 |
| ആത്മാത്മജാപ്തഗൃഹ | 473 |
| ആത്മാനം ചേദ് വിജാ | 501 |
| ആത്മാനമേവ പ്രിയമു | 496 |
| ആത്മാനമേവാത്മതയാ | 500 |
| ആത്മരാമാശ്ച മുനയോ | 423 |
| ആത്മാ വാ അരേ ദ്രഷ്ടവ്യഃ | 98 |
| ആത്മാ വാ ഇദമേക | 421 |
| ആത്മേതി തൂപഗച്ഛന്തി | 529 |
| ആദിത്യോ ബ്രഹ്മേത്യാ | 456 |
| ആനന്ദം ബ്രഹ്മാണോ | 428 |
| ആനീദവാതം സ്വധയാ | 179 |
| ആനൃശംസ്യം ക്ഷമാ ശാന്തി | 16 |
| ആനൃശംസ്യം പരോ | 69 |
| ആപ്നോതി സ്വാരാജ്യം | 424 |
| ആപ്യായന്തുമമാംഗാനി | 171 |
| ആബ്രഹ്മസ്തംബപര്യന്ത | 417 |
| ആലോഡ്യ സർവശാസ്ത്രാണി | 467 |
| ആവൃത്തിരസകൃദുപദേശാത് | 405 |
| ആശ്ചര്യോ വക്താ | 433 |
| ആസനാനി സമഭ്യസ്യ | 401 |
| ആസീനഃ സംഭവാത് | 407 |
| ആഹാരശുദ്ധൗ സത്ത്വ | 465 |
| ആഹാരാണാം ച രസ്യ | 467 |
| ആഹൂതാധ്യായീ ഗുരു | 28 |
| ആഹ്രിയത ഇത്യാഹാര | 466 |
| ഇച്ഛാമാത്രം പ്രഭോഃ | 516 |
| ഇജ്യാചാരദമാഹിംസാ | 146 |
| ഇജ്യാധ്യയനദാനാനി | 76 |
| ഇഡയാ വായുമാരോപ്യ | 204 |
| ഇഡാദിമാർഗദ്വയം | 198 |
| ഇഡാപിംഗളാസുഷുമ്നാ | 194 |
| ഇഡാ വാമേസ്ഥിതാ | 194 |
| ഇതി ഗോപ്യഃ പ്രഗാ | 492 |
| ഇതി തേ ജ്ഞാനമാ | 210 |
| ഇതിഹാസപുരാണാഭ്യാം | 72 |
| ഇത്ഥം സതാം ബ്രഹ്മ- | 518 |
| ഇത്യേവമാദിഷു പ്രതീ | 456 |
| ഇത്യേഷ പ്രകൃതികൃതോ | 50 |
| ഇദം പ്രിയായ പുത്രായ | 443 |
| ഇന്ദ്രിയാണാം തു സർവേ | 65 |
| ഇന്ദ്രിയാണാം നിരോ | 69 |
| ഇന്ദ്രിയാണാം സർവേ | 13 |
| ഇന്ദ്രിയാണാം പ്രസം | 98 |
| ഇന്ദ്രിയാണാം വിചര | 13 |
| ഇന്ദ്രിയണ്യേവ തത് | 69 |
| ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാ | 184 |
| ഇന്ദ്രിയൈർ വിഷയാ | 474 |
| ഇമേ മയാ വിനാ ഭൂതാ | 93 |
| അഷ്ടകാരവന്നെകചി | 406 |
| ഇഷ്ടം ദത്തം തപോ | 499 |
| ഇഹ ചാമുത്ര വാ കാ | 88 |
| ഇഹചേദവേദീദഥ | 438 |
| ഇഹൈവ സന്തോƒഥ | 190 |
| ഈദൃശം പാത്ര ബ്രഹ്മ | 459 |
| ഈശ്വരഃ സർവജ്ഞഃ | 267 |
| ഈശ്വരപ്രണിധാനാദ്വാ | 417 |
| ഈശ്വരേ തദധീനനേഷു | 479 |
| ഉത്തിഷ്ഠത ജാഗ്രത | 189 |
| ഉത്പഥശ്ചിത്തവിക്ഷേ | 98 |
| ഉത്സീദേയുരിമേ ലോകാ | 53 |
| ഉദിതൗദാര്യസൗന്ദര്യ | 229 |
| ഉദ്ഘാടയേത് കപാടം | 194 |
| ഉദ്ധരേദാത്മനാത്മാനം | 8 |
| ഉപയുജ്യാബ്രവീദേനാ | 495 |

ഋജൂകായഃ പ്രാഞ്ജലി 204
ഋണാനി ത്രീണ്യാപാകൃത്യ 24
ഋഷയസ്തു വദന്ത്യന്യേ 403
ഏകഃ ശത്രുർന ദ്വിതീ 45
ഏകം സദ് വിപ്രാ 462
ഏകോ ദേവഃ സർവ്വഭൂതേഷു 184
ഏകോ വാപ്യാശ്രമാ 27
ഏതമേവ പ്രവ്രാജിനോ 207
ഏതന്മൈഥുനമഷ്ടാംഗം 326
ഏതസ്യൈവാനന്ദസ്യ 483
ഏതാവാനസ്യ മഹിമാ 101
ഏതാവാനേവ ലോകേ 429
ഏതേ പ്രദീപകല്പാഃ 160
ഏതേ സത്പുരുഷാഃ 88
ഏതൈർ വിവർദ്ധതേ 12
ഏവം കർമാണി കുർവ 92
ഏവം കുടംബഭരണേ 429
ഏവം കൃഷ്ണാത്മനാഥേ 493
ഏവം ക്രമേണ ഭ്രാതൃ 32
ഏവം തത്ത്വാഭ്യാസാ 54
ഏവം ബ്രുവാണാ വി 493
ഏവം സതതയുക്താ 488
ഏവം സർവമഹിംസാ 61
ഏവം സർവേഷു ഭൂതേഷു 497
ഏഷ ആത്മേതി ഹോ 168
ഏഷാ ബുദ്ധിമതാം 499
ഏഷാമർഥേ മഹേശാനി 31
ഏഷാം ഭൂതാനാം പൃഥ്വി 452
ഏഹ്യേഹി ദേവേശ 498
ഐശ്വര്യസ്യ സമഗ്രസ്യ 510
ഓമിത്യേതദക്ഷരം 453
ഓമിത്യേതദക്ഷരമിദം 451
ഓമിത്യേതദക്ഷരമുദ് 453
ഔദ്ധത്യം പരിഹാസം 130
കതമോഽപി ന വേനഃ 480
കഥ ഭീഷ്ടമഹം സംഖ്യേ 21
കഥം വിദ്യാമഹം 452
കന്യാപ്യേവം പാല 32
കപിരപി മദിരാമത്തഃ 212
കർതവ്യദുഃഖമാർതാ 112
കർമ്മജം ബുദ്ധിയുക്താ 146
കർമണാ ബദ്ധ്യതേ 106
കർണാ മനസാ വാചാ 46
കർമ്മണോ ഹ്യപി 9
കർമ്മണ്യകർമ്മ യഃ 14
കർമ്മണ്യേവാധികാരസ്തേ 18
കർമ്മയോഗം വദത നഃ 473
കർമ്മേന്ദ്രിയാണി 25
കല്പായുഷാം സ്ഥാനജ 171
കവിം പുരാണമനുശാ 354
കസ്തുരതി കസ്തരതി 474
കസ്മിൻ നു ഭഗവോ 180
കസ്യാംചിത് സ്വഭുജം 423
കാത്യായനി! മഹാമായേ! 522
കാമം ക്രോധം ഭയം 490
കാമഗ്രാഹഗൃഹീതസ്യ 435
കാമലോഭഗ്രഹാകീർ 69
കാമസ്യ നേന്ദ്രിയപ്രീതി 1
കാമാദ് ദ്വേഷാദ് 480
കൈമൈസ്സൈസ്സൈർ 454
കാര്യമിത്യേവ യത് 10
കാ സ്ത്ര്യാംഗ തേ കളപദാ 482
കിം നാമ രോദിഷി 177
കിം പ്രജയാ കരിഷ്യാ 478
കിഞ്ചിദേവ മമത്വേ 53
കിമേതൈരാത്മനസ്തു 429
കുണ്ഡലിന്യാ തയാ 194
കുർവന്തി ഹി ത്വയി 479
കാലോചിതമിദം 70
കൃതഃ പുരുഷകാരസ്തു 8
കൃതനിയമലംഘനാദാ 406
കൃഷിഗൗരക്ഷ്യവാണിജ്യം 28
കേചിദ്ദേഹമിമം ധീരാ 375
കേവലാഭവാനന്ദ 513
കേവലേന ഹി ഭാവേന 411
കോ ഗൃഹേഷ പുമാൻ 104
കോ ഹി ജാനാതി 470
കോ ഹ്യേവാന്യാത് 117
കൗമാര ആചരേത് 470
ക്ലേശശോധികതരസ്തേ 488
ക്ലൈബ്യം മാ സ്മ ഗമഃ 21
ക്ഷുധാ നിർനുദതി 57
ഖം വായുമഗ്നിം സലിലം 486
ഖട്വാംഗോ നാമ രാജർഷി 190
ഗത്രാ ത്രിരഷ്ടവർഷതാ 189
ഗർഭ ഏവൈതച്ഛയാനോ 406

